


# ശ്രീ ദേവീഭാഗവതം

കണ്ടിയൂർ മഹാദേവശാസ്ത്രികൾ

ശ്രീ

# ദേവീഭാഗവതം



കണ്ടിയൂർ മഹാദേവശാസ്ത്രികൾ

വൃത്താന്തവൃത്തമായി

ഭാഷപ്പെടുത്തിയതു്.



രണ്ടാം പതിപ്പ്, കോപ്പി 800.



തൃശ്ശിവപേരൂർ

രാമാനുജമുദ്രാലയം ക്ലിപ്തത്തിൽ

അച്ചടിച്ചതു്

൧൧൦൨

ഹരിഃ ശ്രീഗണപതയെ നമഃ

അവിഘ്നമസ്തു.

ശ്രീലളിതാംബികായൈ നമഃ.

# ശ്രീദേവീഭാഗവതം.

## ഭാഷ.

---

## ഒന്നാം സ്കന്ധം.

---

### ഒന്നാമദ്ധ്യായം.

---



ധ്യാനിക്കാം സൎവ്വചൈതന്യമൂൎത്തിയായ് ലോകബുദ്ധിയെ തോന്നിക്കുന്നാദ്യവിദ്യയെ.

ശൌനകൻ പറഞ്ഞു.

സൂത! സൂത! മഹാഭാഗ! ധന്യൻ നീ പുരുഷൎഷഭ! നൽപുരാണങ്ങളെയെല്ലാം നല്ലവണ്ണം ഗ്രഹിക്കയാൽ * ഏറ്റെദ്ദിവ്യമതായുള്ള പതിനെട്ടു പുരാണവും പുണ്യവാനാം ഭവാൻ, വ്യാസൻ നിൎമ്മിച്ചതു പഠിച്ചെടോ! * അഞ്ചുലക്ഷണമൊത്തോരോരം രഹസ്യങ്ങളടങ്ങീട്ടും പുരാണമെല്ലാമാവ്യാസൻ ചൊല്ലിത്തന്നു ധരിച്ചു നീ * ഞങ്ങൾക്കുള്ളൊരുഭാഗ്യത്താൽ മുനിമാർ വിശ്രമിച്ചിട്ടും കലിബാധയകന്നോരീയുത്തമസ്ഥലമാണ്ടതെ * ഈ മുനീന്ദ്രസദസ്സിന്നു പുരാണം കേൾക്കുവാൻ കൊതി പുരാണസംഹിത ഭവാൻ ചൊല്ലിക്കേൾപ്പിക്ക ഭംഗിയായ് * താപത്രയങ്ങൾ പോയിട്ടു ദീൎഘായുസ്സാൎന്നു ഭവാൻ വേദത്തോടൊത്തിട്ടും നല്ലപുരാണം നീ കഥിക്കെടോ * ചെവിയും ഗ്രഹണത്തിന്നു സാമൎത്ഥ്യവുമെഴുന്നവർ പുരാണം കേൾക്കായ്ക ദൈവം വഞ്ചിച്ചതു നിമിത്തമാം * മധുരാദിരസം കൊണ്ടു നാക്കിനെങ്ങനെ മോദമോ? * അതുപോൽ ചെവികൾക്കും സദ്വാക്യം കൊണ്ടാണു മോദവും * ചെവിയില്ലാത്തിലും സൎപ്പം ശബ്ദം കൊണ്ടു രസിച്ചിടും. ചെവിയുള്ളവർ കേൾക്കാഞ്ഞാൽ പൊട്ടന്മാർ തന്നെയാണവർ * അതുകൊണ്ടിപ്പുരാണങ്ങൾ കേൾക്കുവാൻ ശ്രദ്ധയോടിതാ വാഴുന്നു നൈമിശാര

ന്ന്യകലിതൻഭീതിമൂലമായ് * ഏതെങ്കിലുംപ്രകാരത്തിൽകാലംതള്ളു ന്നമാനുഷർവ്യസനംകൊണ്ടുമൂഢന്മാർ,വിദ്വാന്മാർശാസ്ത്രചിന്തയാൽ ശാസ്ത്രങ്ങളോവിചിത്രങ്ങൾയുക്തിവാദങ്ങളാൽത്തവ കുതർക്കം,ന്യായ വും,ശൈവപാശുപതംനാനാത്മവാദവും * വാദിപ്പാൻമുഖ്യംനല്ലപരപ്പുംക്രൂ ടിയുള്ളവ നാനാവിധവുമാണെന്നാത്താൽ,പുരാണംമൂന്നുമാതിരി* വേദാ ന്തം,സാത്വികം,പിന്നെരാജസം,കർമ്മകാണ്ഡമാം താമസംഹേതുവെ പ്പററിവാദിക്കുംനീതിശാസ്ത്രവും* അഞ്ചുലക്ഷണമാണുള്ളപുരാണങ്ങൾ പറഞ്ഞുനീ കഥാഭാഗങ്ങളല്ലാൽമുന്നുഗുണങ്ങളൊട്ടുചേർന്നതായ് * എ ല്ലാലക്ഷണവുംചേർന്നിട്ടഞ്ചാംവേദത്തിനൊത്തിട്ടും പുണ്യഭാഗവതംപ ണ്ടുപറഞ്ഞില്ലേഭവാൻമുനേ! * ധർമ്മം,കാമം,മുക്തി,മോക്ഷകാമികൾ ക്കുമതേതരം കൊടുക്കുമത്യത്ഭുതമാമതുചൊല്ലിച്ചുരുക്കിനീ * ദിവ്യഭാഗ വതംകേൾപ്പാനാശിക്കുന്നോരെയീദ്വിജർ ശ്രദ്ധഭക്തിയത്തും,സത്വഗുണ വും,ധർമ്മനിഷ്ഠയും, ചേർന്നീയറിയുന്നുണ്ടുപതിനെട്ടുപുരാണവും * ഒ രൊപുരാണംനീചൊല്ലിക്കേട്ടുഞങ്ങളെങ്കിലും അമൃതുണ്ടമരന്മാരെ പ്പോലെവന്നില്ലതൃപ്തിയും *ധിക്കരിക്കുന്നുതിന്നെ,യത്തുമുക്തികൊടുത്തി ടാ കേട്ടാൽഭാഗവതംമർത്ത്യൻക്ഷണംസങ്കടമുക്തനാം * അമൃതുണ്ടീട്ടു വാൻവേണ്ടിയാഗങ്ങൾപലമട്ടിലായ് ശ്രദ്ധയോടൊത്തുചെയ്തിട്ടുംമു ക്തിവന്നില്ലിതേവരെ * യാഗങ്ങൾക്കുഫലംസ്വർഗ്ഗം,സ്വർഗ്ഗാൽഭൂവിൽ പതിക്കണം ഏവംസംസാരചക്രത്തിലെല്ലാരുമേഴുംഭ്രമിക്കണം * അറി വില്ലാതെ,സർവ്വജ്ഞ!മുക്തരാവില്ലൊരിക്കലുംഗുണംമൂന്നൊത്തൊരിക്കാ ലചക്രത്തിൽചുററിടുന്നവർ * അതിനാൽപരസംപുണ്യംരഹസ്യംമോ ക്ഷദംശുഭം മോക്ഷേച്ഛുയുള്ളവർക്കിഷ്ടംചൊൽകഭാഗവതംഭവാൻ *

ശ്രീദേവിഭാഗവതം ഒന്നാംസ്കന്ധം

ശൌനകപ്രശ്നം ഒന്നാമദ്ധ്യായം.

---

## രണ്ടാമദ്ധ്യായം

---

ശ്രീസൂതൻ പറഞ്ഞു.

ധന്യൻമഹാഭാഗ്യശാലി ശുദ്ധൻഞാൻ,മഹിമാവെഴും നിങ്ങൾ ചോദിക്കയാൽവേദംവാച്ചുംപുണ്യപുരാണവും * ആഗമങ്ങളിൽവെ ച്ചെല്ലാശാസ്ത്രത്തിൽവെച്ചുമുത്തമം രഹസ്യംസർവ്വവേദാർത്ഥസമ്മതം

ഞാൻപറഞ്ഞിടാം * ബ്രഹ്മാവാദികളുംനമിക്കുമൃഷിമാരുകളിൽസൂരികളാനന്ദാ! മോക്ഷംയോഗികളിൽകൊടുക്കമഴകാന്പ്പാദപങ്കജമേ! വന്ദിച്ചിട്ടിഹവിസ്തരിച്ചുപറയാംശ്രീമൽപുരാണോത്തമം | ഭക്ത്യാസർവ്വം സാകരംഭഗവതീനാമപ്രസിദ്ധംമുനേ! || ആരെത്താൻപറയുന്നവോമറ,പരാശക്ത്യാദിവിദ്യാദിയായ് | സർവ്വജ്ഞാ,ഭവനാശനത്തിൽനിപുണാ,സർവ്വാന്തരംഗസ്ഥിതാ | ദുഷ്ടന്മാക്കറിവിൽപെടാത്തവൾമുനിധ്യാനത്തിലെല്ലായ്പ്പോഴും | പ്രത്യക്ഷത്തിൽവസിക്കമാഭഗവതീ, നൾകട്ടെ നൽബുദ്ധിയെ. || സൃഷ്ടിച്ചുലോകമഖിലംസദസത്സ്വരൂപം | പാലിച്ചുമുന്നുഗുണശക്തികളാലെപിന്നെ |കല്പത്തിലന്തുകളഞ്ഞുകളിക്കുമേക | യസ്സർവ്വലോകജനനിസ്സനമസ്കരിക്കാം. || സൃഷ്ടിച്ചിടുന്നവിധിയെന്നതുസുപ്രസിദ്ധം | വേദംപുരാണവുമറിഞ്ഞവരാംകവിക്കും | വൈകുണ്ഠനാഭികമലത്തിലുദിക്കമൂലം|സ്വാതന്ത്ര്യമില്ലജനനത്തൊൽവതുതന്നെമിച്ചം. || അവിഷ്ണുശേഷനിലുറങ്ങിയനേരമെല്ലാ| നേരേജനിച്ചുതജ്ജനകമലത്തിൽനിന്നും| ആധാരമായഭഗവാനിഹശേഷനപ്പോ| ളോതീടിലാഹരിയുമെങ്ങനെസൃഷ്ടിചെയ്യും? || ഒന്നാകമാഴിയതിൽനീരൊരുതാങ്ങലെന്യേ | നിന്നീടുമോപുനരതുംദ്രവവസ്തുവല്ലേ? | പിന്നാരു?ഭൂതവിഷയേഷൂശക്തിരൂപ | യസ്സർവ്വഭൂതജനനിക്കനമസ്കരിക്കാം. || യോഗനിദ്രയിൽ വാഴുന്നഹരിയെക്കണ്ടുപത്മജൻ ആരെസ്തുതിച്ചു.നാനിദ്രാദേവിതാൻ ശരണംമമ * ഗുണം,നിർഗ്ഗുണവും,പൂർണ്ണമുക്തിയേകുന്നമായയേ ഓത്തുചൊല്ലാംപുരാണംഞാൻകേട്ടുകൊൾകമുനീന്ദ്രരേ! * പുരാണമുത്തമം പുണ്യാശ്രീമൽഭാഗവതാഭിധം പതിനെണ്ണായിരംശ്ലോകമുണ്ടിതിൽഭംഗിയുള്ളതായ് * സ്കന്ധങ്ങളുണ്ടുപന്ത്രണ്ടിതെല്ലാംവ്യാസൻരചിച്ചവ മുന്നൂററിപ്പതിനെട്ടദ്ധ്യായങ്ങളാദ്യന്തമുണ്ടിതിൽ * ഒന്നാംസ്കന്ധത്തിലിരുപതിനാറാംരണ്ടിൽമുപ്പതു * മൂന്നാമതതിൽ,നാലിൽപ്പിന്നിരുപത്തഞ്ചുവന്നിടും * അഞ്ചാംസ്കന്ധത്തിലാമുപ്പത്തഞ്ചദ്ധ്യായങ്ങളും വരും മുപ്പത്തൊന്നാണാറി,ലേഴിൽനാല്പതദ്ധ്യായമുണ്ടെടൊ! * എട്ടിലങ്ങിരുപത്താലാണൻപതൊൻപതിലുണ്ടുകേൾ പത്തിൽപതിമൂന്നതന്നൊന്നുരച്ചീടുന്നമാമുനി * പതിനൊന്നിങ്കലതുപോലിരുപത്താലുചൊല്ലിനാൻ പതിനാലാണപന്ത്രണ്ടിൽമുനിമാരെ!ധരിക്കവിൻ * സ്കന്ധംപന്ത്രണ്ടിലദ്ധ്യായംമുന്നൂററിപ്പതിനെട്ടിലായ് പതിനെണ്ണായിരംശ്ലോകംവ്യാസൻനിർമ്മിച്ചതാണെടോ! * സർഗ്ഗവും,പ്രതിസർഗ്ഗംതാൻ, വംശം,മന്വന്തരങ്ങളും വംശാനുചരിതംപിന്നെ,പ്പുരാണംപഞ്ചലക്ഷ

ണം * നിതനിർഗ്ഗുണ, വ്യാപിച്ചാളിളക്കംവിട്ടവൾശിവാ സർവ്വാധാരാ
യോഗികാമ്യൊളുവസ്ഥാത്രയസാക്ഷിണി * അവൾതന്റെസത്വരജ
സ്തമോഗുണസ്വശക്തികൾ മഹാലക്ഷ്മി, മഹാവാണി, മഹാകാളിയുമെ
ന്നിവർ * ആമ്മൂന്നുശക്തികൾക്കുള്ളദേഹസ്വീകാരലക്ഷണം സൃഷ്ടി
ക്കാന്നതുശാസ്ത്രജ്ഞർസർഗ്ഗമെന്നുപറഞ്ഞിട്ടും * ബ്രഹ്മവിഷ്ണുമഹേശ
ന്മാർമൂവരുണ്ടായനന്തരം സൃഷ്ടിസ്ഥിതിവിനാശാത്ഥംപ്രതിസർഗ്ഗമതി
ന്നുപേർ * ചന്ദ്രസൂര്യാത്ഭവന്മാരാംരാജാക്കളുടെവംശവും മററുവംശ
ങ്ങളുംചൊല്ലുംവംശമെന്നാണിതിന്നുപേർ * സ്വായംഭുവൻമുതല്ക്കുള്ള
മനുക്കളുടെവണ്ണനം അവർതൻകാലവുംചൊല്ലുംമന്വന്തരമതാസ്വരും *
ആവർവംശത്തിനെചൊൽകവംശാനുചരിതംമതം പുരാണമെല്ലാമീ
യഞ്ചുലക്ഷണംചേന്നുതാൻവരും* സപാദലക്ഷമിമ്മട്ടിൽഭാരതംചൊ
ല്ലിമാമുനി അഞ്ചാംവേദമതായീടുമിതിഹാസമതിന്നുപേർ *

ശൌനകൻ പറഞ്ഞു.

ഏതെല്ലാമപ്പുരാണങ്ങളെന്നുചൊൽകസവിസ്തരം അതിൻസം
ഖ്യകളുംകേൾപ്പാനാഗ്രഹിക്കുന്നുഞങ്ങളും * കലികാലഭയംകൊണ്ടി
നൈമിശാരണ്യവാസവും വിധിപണ്ടുമനോരൂപമായചക്രമുരുട്ടിനാൻ*
ഇതിന്റെപുറകേനിങ്ങൾപോകയെന്നുംപറഞ്ഞവൻ ഈവണ്ടിയെ
വിടെജ്ജീർണ്ണമാകുമാസ്ഥലമുത്തമം * വരികില്ലാപ്രദേശത്തിൽകലി
യെന്നോനൊരിക്കലും നിങ്ങൾവാഴ്കവിടെസ്സത്യയുഗംവരുമതേവരെ *
ബ്രഹ്മാവിൻവാക്കുകേട്ടിട്ടുചക്രത്തോടൊത്തുഞങ്ങളും പരീക്ഷിച്ചറി
വാനോരോടിക്കുതോറുംനടന്നുതേ * ആനേമിയിവിടെത്തീട്ടുപൊടി
ഞ്ഞന്നതുമൂലമായ് നൈമിശാരണ്യമെന്നായിസ്സുഭൂമിക്കുപേരുമാ
യ് * കലിപ്രവേശമിവിടില്ലതിനാലിവിടെത്തിഞാൻ കലിയെഭയമു
ള്ളോരുസിദ്ധരുംമുനിവര്യരും * പശുവെക്കൊല്ലുകില്ലത്ര, യാഗംപിഷ്ട
പശുക്കളാൽ കാലംകഴിക്കുന്നുംസത്യയുഗംവന്നിട്ടുവോളവും * ഭാഗ്യം
തന്നാണിവിടെനിവസന്നതെല്ലാവിധത്തിലും വേദതുല്യമതാംശുദ്ധപുരാ
ണംനീകഥിക്കെടൊ! * ചൊല്ലുന്നാവൻബുദ്ധിമാനാംഭവാൻ, കേൾക്കു
ന്നതുഞങ്ങളോ ഒരുവേലയുമില്ലാതിഞേകാഗ്രതയൊട്ടുള്ളവർ * തപത്ര
യങ്ങൾപോയിട്ടുദീർഘായുസ്സാസ്വരുംഭവാൻ, ചൊൽകഭാഗവതംപുണ്യപു
രാണമതിമംഗലം * ധർമ്മാർത്ഥകാമങ്ങൾചേരുമറിയാംബ്രഹ്മവിദ്യയേ
അതിനാൽമോക്ഷമുണ്ടാകുമെന്നുചൊല്ലീലയോമുനി * വ്യാസൻചൊ

നാരദനാം മഹർഷിശ്രേഷ്ഠൻ സൽകഥ കേട്ടതിൽ സൂത! ഞങ്ങൾക്കൊരു തൃപ്തി വന്നില്ലിതേവരെ * അഖിലഗുണഗണങ്ങൾക്കേകപാത്രം പവിത്രം। സകലഭുവനമാതാവിൻ ചരിത്രം വിചിത്രം। നിഖിലദുരിതനാശം ചെയ്തുമിഷ്ടംകൊടുക്കും। വിമല! പറക ദേവീനാമമാളും പുരാണം. ॥

ശ്രീദേവീഭാഗവതം ഒന്നാംസ്കന്ധം

ഗ്രന്ഥസംഖ്യാവിഷയം രണ്ടാമദ്ധ്യായം.

---

## മൂന്നാമദ്ധ്യായം.

---

സൂതൻ പറഞ്ഞു.

മുനിമാരേ! കേൾക്കനിങ്ങൾ പുരാണങ്ങളശേഷവും വ്യാസൻ സത്യവതീപുത്രൻ ചൊല്ലി ഞാൻ കേട്ടപോലവെ * മ'യും ഭ'യും രണ്ടുവീതം ബ്ര' മൂന്നും നാലു വ'യത്തും അനാപലിംഗകൂസ്കങ്ങൾ, പുരാണാദ്യക്ഷരങ്ങളാം * പതിന്നാലായിരം ഗ്രന്ഥം മാത്സ്യമൊന്നാമതോതിനാൻ ഒൻപതായിരമുള്ളൊരു മാർക്കണ്ഡേയമനന്തരം * പതിനാലായിരം പിന്നൊരഞ്ഞൂറും ഗ്രന്ഥമുള്ളതായ് ഭവിഷ്യത്തെപ്പറഞ്ഞീടുമറിവുള്ള മുനീശ്വരർ * പതിനെണ്ണായിരം ശ്ലോകമാണീ ഭാഗവതത്തിനും പതിനായിരമവ്വണ്ണം ബ്രാഹ്മത്തിന്നും പറഞ്ഞിടും * പന്തീരായിരവും നൂറുമാണു ബ്രഹ്മാണ്ഡമെന്നതിൽ ബ്രഹ്മവൈവർത്തമതിലൊ പതിനെണ്ണായിരം വരും * പത്തായിരം വാമനമാം, മറുനൂറുമതിന്നുമേൽ ഇരുപത്തിനാലായിരവും ശ്ലോകം വായവ്യമെന്നതിൽ * ഇരുപത്തിമൂവായിരമാം ഗ്രന്ഥം വൈഷ്ണവത്തിലും ഇരുപത്തിനാലായിരമാം വാരാഹം ഗ്രന്ഥസംഖ്യയാൽ * പതിനാറായിരം ശ്ലോകമഗ്നിയെന്ന പുരാണവും ഇരുപത്തയ്യായിരമാം നാരദത്തിന്നു ശൗനക! * വിസ്താരമാം പാത്മമോർത്താലൻപത്തയ്യായിരം വരും പതിനോരായിരം ലിംഗപുരാണത്തിങ്കലോർക്ക നീ! * പത്തൊൻപതായിരം പദ്യം ഗാരുഡം, വിഷ്ണു ചൊന്നതാം പതിനേഴായിരം ശ്ലോകം ർമ്മത്തിൽ പറയും മുനി * എൺപത്തോരായിരം സ്കാന്ദപുരാണത്തിങ്കങ്ങനെ പുരാണനാമമെല്ലാം ഞാൻ ഗ്രന്ഥസംഖ്യയൊടോതിനേൻ * പല്ലാമുപപുരാണങ്ങൾ കേട്ടാലും മുനിവീരരേ! സനൽകുമാരമാണാ, നാരസിംഹ, മനന്തരം * നാരദീയം, ശിവം, പിന്നൊ ദൌർവ്വാസസവു, മതും കാപിലം, മാനവം, പിന്നെക്കേൾക്കൌശനസ, മെന്നതും * വാ

രുണം,കാളികം,നന്ദികേശ്വരന്താമൗശനസാംബവും പാരാശരൻ ചൊ
ന്നാസൗര,മാദിത്യമതിവിസ്തരം * മാഹേശ്വരം,ഭാഗവതം,വാസിഷ്ഠമ
തിവിസ്തരം ചൊല്ലുന്നുപപുരാണങ്ങളിവയെന്നറിവുള്ളവർ* പതിനെ
ട്ടുപുരാണങ്ങൾ വ്യാസൻനിർമ്മിച്ചശേഷമായ് അവയ്ക്കുള്ളൊരു സാര
ത്താലുണ്ടാക്കീനല്ലഭാരതം * മന്വന്തരന്തോറുമുള്ളൊരു ദ്വാപരയുഗങ്ങ
ളിൽ ധർമ്മത്തിനായ് പുരാണങ്ങളെല്ലാം പ്രത്യക്ഷമാക്കിടും * ദ്വാപര
ന്തോറുമേവിഷ്ണുർവ്യാസരൂപത്തൊടൊത്തുടൻ ലോകോപകാരത്തിനേ
കവേദത്തെപ്പലതാക്കുമേ * ആയുസ്സും ബുദ്ധിയും വിപ്രർക്കില്ലാം കലിയിലാ
കയാൽ ദേവിതൻഭാഗവതവും യുഗന്തോറും പറഞ്ഞിടും* വേദങ്ങൾ
ക്കുകശ്ശൂദ്രർക്കും സ്ത്രീകൾക്കും ദോഷമാകയാൽ പുരാണങ്ങളവർക്കായിപ്പറ
ഞ്ഞു വ്യാസമാമുനി * ഏഴാം മന്വന്തരം വൈവസ്വതമാണിതിതിങ്കലെ
ഇരുപത്തെട്ടാമതാകും ദ്വാപരത്തിൽമുനീന്ദ്രരെ!*വ്യാസൻധർമ്മിഷ്ഠനാം
സത്യവതീനന്ദനനെന്നുരു ഇരുപത്തൊൻപതിൽവ്യാസനശ്വത്ഥാ
മാവുമാസ്ഥരും * വ്യാസന്മാരിരുപത്തേഴുകഴിഞ്ഞിട്ടുണ്ടതേതരം അ
വരെല്ലാം യുഗന്തോറും ചൊല്ലീട്ടുണ്ടു പുരാണവും *

ഋഷികൾ പറഞ്ഞു.

മുൻയുഗങ്ങളിലെവ്യാസന്മാരെച്ചൊല്ലിടണം ഭവാൻ പുരാണ
ങ്ങൾ ദ്വാപരമാംയുഗന്തോറും പറഞ്ഞവർ *

സൂതൻ പറഞ്ഞു:

ഒന്നാകും ദ്വാപരേ വേദം ഭാഗിച്ചു വ്യാസനായ് വിധി രണ്ടാമത്ത
തിലെവ്യാസവേലചെയ്തു പ്രജാപതി * ഉശനസ്സാണു മൂന്നിങ്കൽ,നാ
ലിൽവ്യാസൻ ബൃഹസ്പതി അഞ്ചിങ്കൽ സവിതാവ്യാസനാറിൽ മൃത്യുവാ
ന്നുപേർ * മഘവാവേഴി,ലെട്ടിങ്കൽ വസിഷ്ഠൻവ്യാസനാണഹൊ! ഒൻ
പതിൽ സാരസ്വതനും ത്രിധാമാ പത്തിലങ്ങനെ * ത്രിവൃഷൻ പതിനൊ
ന്നിങ്കൽ ഭരദ്വാജനനന്തരം അന്തരിക്ഷൻ പതിമ്മൂന്നിൽ പതിനാലി
ന്നു ധർമ്മനാം * ത്ര്യാരുണിയതിൻശേഷം,പതിനാറിൽ ധനഞ്ജയൻ മേ
ധാതിഥിയതിൽപിന്നെ,വ്രതിയാംപതിനെട്ടതിൽ* അത്രി പത്തൊൻ
പതിൽ,പിന്നെഗ്ഗൗതമൻ വ്യാസനായ്സ്ഥരും ഹര്യാത്മാവുത്തമൻ,വ്യാ
സനിരുപത്തൊന്നിലങ്ങനെ * വേനൻവാജശ്രവസ്സും,സോമനമുഷ്യാ
യണൻ,ദ്വനെ! തൃണബിന്ദുവുമാം,പിന്നെവ്യാസൻഭാർഗ്ഗവ,നാസ്ഥരും *
ശക്തിപിന്നെജ്ജാതുകർണ്ണ്യൻ കൃഷ്ണദ്വൈപായനൻമുനി വ്യാസന്മാരിരു

പാർത്തെട്ടുംഞാൻകേട്ടോന്നംപറഞ്ഞുതെ * കൃഷ്ണദ്വൈപായനൻചൊല്ലിക്കേട്ടുഞാനിപ്പുരാണവും സർവ്വദുഃഖംകെടുക്കുന്നശ്രീമൽഭാഗവതംമുനേ! * കാമമോക്ഷങ്ങൾനൽകീടുംവേദാർത്ഥങ്ങൾനിറഞ്ഞിടും സർവ്വാഗമരസഞ്ചിതംമോക്ഷേച്ഛുക്കൾക്കഭീഷ്ടമാം * വൈരാഗ്യമേറുന്നവനായ്മഹാനായയോനിജനാവുമതായ്വിളങ്ങും| തൻപുത്രനായുള്ളശുകന്നുവേദവ്യാസൻപുരാണത്തെരചിച്ചുചൊന്നാൻ. || വ്യാസൻകഥിച്ചുസഹപാഠിഞാനാ| പ്പുരാണസാരങ്ങൾശ്രവിച്ചുനിന്നു | യഥാർത്ഥമായിട്ടുരഹസ്യമെല്ലാം| ധരിച്ചുപിന്നെഗ്ഗുരുവിൻപ്രസാദാൽ. || അമേയനാനന്ദബുദ്ധിമാനാം| സൂതൻെറചോദ്യത്തിനശേഷമാകും|പുരാണസാരങ്ങളുമോതിതാതൻ| പ്രമോദമായ്കേട്ടുവസിച്ചുഞാനും. || സീമാതീതഭവാബ്ധിയക്കരെകടന്നീടുന്നതിനായ്,ശുകൻ | ശ്രീമൽഭാഗവതാമരദ്രുമഫലംഭക്ഷിക്കുവാനാസ്ഥയാ | ഓരോസൽക്കഥയൊക്കയുംചെവികളാൽസ്നേഹനകേട്ടാനതി|ന്നാരന്യരുചികേൾക്കിലക്കലിമലംപോകില്ലുവന്നപ്പൊഴെ?. || ആചാരത്തെവെടിഞ്ഞുവേദവിധികൈക്കൊള്ളാതെഞാരാപ്പാപിയും | വ്യാജാലന്യനുവേണ്ടിയീവരപുരാണംകേൾക്കമെന്നാകിലൊ | ഈലോകത്തിലനേകഭോഗസഹിതംവാണിട്ടുദേഹാന്ത്യമാം| കാലേയോഗികൾചെരുമുത്തമമഹാദേവീപദംചേന്നിടും. || വിഷ്ണ്വാദികൾക്കുമറിവിന്നലകപ്പെടാത്ത | ബ്രഹ്മസ്വരൂപിണി,സമാധിയിൽനിന്നിടുന്നോൾ | ആവിദ്യതന്നെനിവസിച്ചിട്ടു,മാരുനിത്യം| ദേവിപുരാണമതുകേൾക്ക,മവൻെറചിത്തേ.|| അംഗങ്ങളൊത്തനരജന്മവുമിബ്ഭവാബ്ധി | യങ്ങെക്കരെയ്ക്കണവതിന്നുപുരാണവുന്താൻ| വക്താവുമൊത്തുമതുകേൾക്കുകയില്ലയെങ്കിൽ | ദൈവംചതിച്ചചതിതന്നതുശങ്കയില്ലാ.|| ആർക്കുണ്ടുരണ്ടുചെവിയപ്പെട്ടവാംമനുഷ്യൻ|കേൾക്കുംസദാരസമൊടുംപരദോഷമെല്ലാം| ഓക്കില്ലനല്ലപുരുഷാത്ഥദമാംപുരാണം| കേൾക്കന്നതിന്നുബതമന്ദതചേന്നമൂലം. ||

ശ്രീദേവീഭാഗവതം ഒന്നാംസ്കന്ധം

പുരാണനിർണ്ണയം

മൂന്നാമദ്ധ്യായം.

---

## നാലമദ്ധ്യായം.

ഋഷികൾ പറഞ്ഞു

ഇപ്പുരാണംകേട്ടശ്ശുകൻവ്യാസനുള്ളതുഭാൎയ്യയിൽ ജനിച്ചതാനതു മെറ്റുണ്ണമവനെങ്ങനെയുള്ളവൻ * അയോനിജൻതികടയുംകേട്ടയിൽ ജാതനാണവൻ എന്നുചൊന്നതിൽ ഞങ്ങൾക്കസന്ദേഹംതീൎന്നതില്ലെടൊ! * പണ്ടുകേട്ടജനിച്ചന്നേവിരക്തൻശുകനെന്നതായ് പുരാണംപിന്നെയദ്ദേഹമെന്തിനാണുപഠിച്ചതും *

സൂതൻ പറഞ്ഞു.

സരസ്വതീനദീതീരത്തിങ്കൽപണ്ടാശ്രമത്തിലായ് വ്യാസനുക്കൊരു വിപ്പക്ഷികളെക്കണ്ടാൻവിസ്മയം* ചിറകൊട്ടുംകിളിക്കാതെചുവന്നൊരു മുഖത്തോടും മുട്ടപൊട്ടീട്ടടൻകൂട്ടിൽപിറന്നചെറുപക്ഷികൾ* തള്ളയുംതന്തയുംക്രീഡിശ്രമപ്പെട്ടുപറന്നുപോയ് കൂടക്കൂടെതീനായ്തീററികൊണ്ടുവന്നുകൊടുപ്പതും * സന്തോഷത്തോടവയതേ ചിറകിൽചേൎത്തിരിപ്പതും സ്നേഹത്തോടക്കുവികൾകൊച്ചുചുണ്ടുമ്മവെയ്പതും * കണ്ടിട്ടിക്കുവിസ്മയംതൽശിശുവിൽസ്നേഹമീവിധം വന്നതെന്തെന്നുള്ളലഞ്ഞാ മുനിചിന്തിച്ചിതിങ്ങനെ * ഈപക്ഷികൾക്കമീവണ്ണംപുത്രസ്നേഹംഭവിക്കുകിൽ തന്റെശുശ്രൂഷകാമിക്കുംമനുഷ്യൎക്കെന്തതത്ഭുതം? * ഇപ്പക്ഷികൾക്കപുത്രന്റെവിവാഹംകൊണ്ടുസൌഖ്യമോ? വിവാഹാനന്തരംപുത്രഭാൎയ്യയെക്കണ്ടുമോദമോ? * പുത്രൻധൎമ്മിഷ്ഠനായ്ത്തീൎന്നതിനിക്കസുകൃതത്തിനായ് പിതാക്കൾവൃദ്ധരാകുമ്പോൾ ശുശ്രൂഷിച്ചുവസിക്കുമോ? * പണംനേടീട്ടച്ഛനമ്മമാൎക്കുകൊണ്ടുക്കൊടുക്കുമോ? അല്ലെങ്കിൽപിതൃകൎമ്മങ്ങൾവിധിപോലെകഴിക്കുമോ? * ഗയയിൽപോയ് പിതൃക്കൾക്കുഗതിക്കായ്ശ്രാദ്ധമൂട്ടുമോ? വൃഷഭോത്സൎജ്ജനംബാലൻ വിധിപോൽചെയ്തുകൊള്ളുമോ? * ഇസ്സംസാരസുഖത്തിങ്കൽവച്ചിട്ടത്തമമാംസുഖം മകനേലാളനംചെയ്തുപുണരുന്നതുതാൻദൃഢം * പുത്രനില്ലാത്തിലില്ലേതുംഗതിയുംസ്വൎഗ്ഗമെന്നതും പരലോകത്തിനുംപാൎത്താൽപുത്രൻതാൻനല്ലസാധനം * മനുതൊട്ടുള്ളമുനികൾധൎമ്മശാസ്ത്രങ്ങൾചൊന്നതിൽ പുത്രവാൻസ്വൎഗ്ഗമാണ്ടിട്ടമപുത്രനില്ലതെന്നുമെ * പുത്രനുള്ളോൻപാപമുക്തനെന്നുള്ളോരാപ്തവാക്യമാം അനുമനവുമുണ്ടിപ്പോൾ പ്രത്യക്ഷത്തിലുമായിതെ * ദീനനായിമരിക്കാറായ്ഭൂമി

തന്നിൽകിടപ്പവൻപുത്രനില്ലായ്കിലോ ദുഃഖത്തോടു ചിന്തിക്കുമിങ്ങനെ *
ഞാൻ സമ്പാദിച്ച പണവും ഗൃഹപാത്രങ്ങളൊക്കയും നല്ലതാമിബ്ഭവ
നവും മേലാലാർക്കു ലഭിക്കുമോ? * മരണത്തിലവനുള്ള ദുഃഖം മൂലമുലഞ്ഞു
പോം മനഃഭ്രമം കൊണ്ടവനു ഗതിയില്ലാതെയും വരും * ഈവിധത്തിൽ
പലതരം ചിന്തിച്ചു മുനി ദീർഘമായ് നിശ്വസിച്ചിട്ടു വളരെ ദുഃഖിയായി ഭ
വിച്ചുതെ * ഓരോന്നു ചിന്തിച്ചീവണ്ണം മനസ്സിൽ ചെയ്തു നിശ്ചയം മഹാ
മേരുസമീപത്തിൽ തപസ്സിന്നു ചെന്നെത്തിനാൻ * മനസ്സുകൊണ്ടു ചിന്തി
ച്ചാനേതു ദേവനിന്നുടൻ ആഗ്രഹിക്കും വരം നല്കുമവനെസ്സേവ ചെ
യ്യുന്നും * വിഷ്ണുവോ രുദ്രനോ ശക്രൻ താനോ ബ്രഹ്മാവു സൂര്യനോ? ഗണേ
ശനോ വരുണനോ ഗുഹനോ വിരിഞ്ചഹോത്രനോ? * ഈവണ്ണം ചിന്ത ചെ
യ്യുമ്പോൾ നാരദൻ മുനിസത്തമൻ യദൃച്ഛയാ വന്നു ചെന്നു വീണ വായിച്ചു
കൊണ്ടുടൻ * വ്യാസനാം മുനിയെക്കണ്ടിട്ടതിസന്തോഷയുക്തനായ് അ
ർഘ്യാസനങ്ങൾ നല്കീട്ടു ചോദിച്ചാൻ കുശലത്തെയും * കുശലപ്രശ്നവും
കേട്ടു ചോദിച്ചു മുനി നാരദൻ വ്യാസ! ചൊൽക നീ ചിന്തിച്ചു വല്ലാതെ മ
രുവുന്നതി *

വ്യാസൻ പറഞ്ഞു.

ആ പുത്രനില്ലാ ഗതിയെന്നോർത്തിട്ടു സുഖമില്ലമേ ആ ദുഃഖം മൂലമുണ്ടാ
യ ചിന്തയാണെ മഹാമുനേ! * ഇഷ്ടിക്കും വരമേകീടാനാരെ ഞാൻ സേവ ചെ
യ്യുന്നും എന്ന ചിന്തയുമുണ്ടിപ്പോൾ ഭവാൻ താൻ ശരണം മുനേ! * ഭവാൻ
സർവ്വജ്ഞനാണെല്ലോ കൃപയാ ചൊല്ലീടേണമെ ഏതു ദേവനെ വേണം
ഞാൻ പുത്രനായ് സേവ ചെയ്യുവാൻ *

സൂതൻ പറഞ്ഞു.

വ്യാസന്റെ ചോദ്യം കേട്ടിട്ടു മഹാത്മാ നാരദൻ മുനി വേദജ്ഞൻ
വളരെസ്സന്തോഷത്തോടും ചൊല്ലിയിങ്ങനെ *

നാരദൻ പറഞ്ഞു.

ഏടോ! വ്യാസ! മഹാഭാഗ! നിൻ ചോദ്യം തന്നെയീവിധം പണ്ടെ
ന്നച്ഛൻ മഹാവിഷ്ണുവോടു ചോദിച്ചു കേൾക്ക നീ * ധ്യാനിക്കും വിഷ്ണുവെ
കണ്ടു വിസ്മയിച്ചതുമൂലമായ് • എൻ പിതാവായ ബ്രഹ്മാവാൽ ചോദിക്ക
പ്പെട്ടു വിഷ്ണുവും * മുത്തുമാലയണിഞ്ഞുള്ളോൻ ശംഖചക്രഗദാധരൻ പീ
താംബരൻ ചതുർബ്ബാഹു മാറിൽ ശ്രീവത്സമാണ്ടവൻ . * ജഗത്തിൻ കാര
ണൻ ദേവദേവൻ സർവ്വജഗൽപതി തപസ്സു ചെയ്തുവാഴുന്ന വാസുദേവൻ
രമാപതി *

ബ്രഹ്മാവു പറഞ്ഞു.

ദേവദേവ! ജഗന്നാഥ! മഹാലക്ഷ്മീപതേ! വിഭോ! അതു ധ്യാനിച്ചു

വാഴുന്നതപസ്സാരെക്കുറിച്ചുതെ * സർവ്വലോകേശപരൻനീയിന്നിതെന്താ
ശ്ചര്യമോർക്കിൽ ധ്യാനത്തിൽവാഴുകയോ!യെന്തിതിൽപരമൊരത്ഭു
തം? * എല്ലാംസൃഷ്ടിച്ചുഞാൻനിൻറെനാഭിപത്മജനിച്ചവൻ നി
ന്നേക്കാൾശ്രേഷ്ഠനാരോരന്നതിന്നെന്നോടുചൊൽകനീ? * ഞാനറി
ഞ്ഞിട്ടനീതന്നെയാദിയാംസർവ്വകാരണൻ സൃഷ്ടിസ്ഥിതിവിനാശങ്ങൾ
നിന്നധീനത്തിലുള്ളവ * നിന്നിച്ഛകൊണ്ടുലോകത്തെസൃഷ്ടിച്ചീടുന്നു
ഞാൻവിഭോ! ഹരൻഹരിക്കുന്നവനുംനിൻറെചൊല്പടിനില്പവൻ *
കാററടിക്കുന്നതും,സൂര്യനാകാശത്തിൽചരിപ്പതും, അഗ്നികത്തുന്നതും,
മേഘവർഷവും, നിൻറയാജ്ഞതാൻ * നീയെത്തുദേവനെസ്സേവിച്ചീടു
ന്നെന്നാണെൻസംശയം നിന്നെക്കാൾശ്രേഷ്ഠനേലോകംമൂന്നിലുംകാണ്മതി
ല്ലഞാൻ * കൃപയോടുരചെയ്യേണംഞാൻനിൻഭക്തൻമഹാപ്രഭോ! മ
ഹാന്മാർക്കാഗ്രഹമായിട്ടൊന്നുമില്ലെന്നുതാൻമതം * ആവാക്കുകേട്ടുഹ
രിയുംബ്രഹ്മാവിനോടുചൊല്ലിനാൻ ശ്രദ്ധയായ്കേട്ടുകൊണ്ടാലുംസൂ
ക്ഷ്മംനിന്നോടുരച്ചീടാം: * 'ദേവാസുരനരന്മാരി,നീയും,ഞാനും,മഹേശ
നും സൃഷ്ടിസ്ഥിതിവിനാശങ്ങൾചെയ്യുതായോർക്കുമെങ്കിലും * സൃഷ്ടാ,
നീ,പാലകൻ,ഞാനും,സംഹാരത്തിനുരുദ്രനും ചെയ്യപ്പെട്ടുശക്തിയാ
ലെന്നാണുവേദാന്തികൾമതം * സൃഷ്ടിച്ചീടാൻരാജസിയാംശക്തിവാഴു
ന്നുനിൻകലായ് എന്നിൽസാത്വികിയാംശക്തിതാമസീശക്തിരുദ്ര
നിൽ* ആശ്ശക്തിയെന്യേസൃഷ്ടിക്കാൻനിന്നിൽസാമർത്ഥ്യമില്ലെടോ! പാ
ലനത്തിന്നെനിക്കും,സംഹരിപ്പാനായ്മഹേശനും* അതിന്നധീനത്തിൽ
നമ്മളെല്ലാംവാഴുന്നുസന്തതം പ്രത്യക്ഷത്തിൽപരോക്ഷത്തിങ്കലും
ദൃഷ്ടാന്തമോതിടാം * ശേഷങ്കൽഞാനുറങ്ങുന്നുപരതന്ത്രനതായ് ദൃഢം
ശക്ത്യധീനത്തിലായിട്ടുകാലംവന്നാലുണർന്നിടും* തപസ്സുചെയ്യുതും ഞാന
ശ്ശക്ത്യധീനത്തിലാണെടോ! ചിലനേരംലക്ഷ്മിയോടുസുഖമാർന്നുകളി
പ്പതും* ചിലപ്പോളസുരന്മാരോടൊത്തതിഭയങ്കരം ശരീരദുഃഖമുണ്ടാ
ക്കുംയുദ്ധംചെയ്യുന്നുമങ്ങനെ ഏകാർണ്ണവത്തിൽവച്ചിട്ടുപണ്ടുനീകണ്ടതല്ല
യോ? അയ്യായിരംവത്സരങ്ങൾബാഹുയുദ്ധംകഴിച്ചതും * എൻകർണ്ണമ
ലജാതന്മാർദുഷ്ടന്മാർമധുകൈടഭർ അസുരന്മാരവരെഞാൻകൊന്ന
തുംദേവ്യനുഗ്രഹാൽ* അപ്പോൾനീയുമറിഞ്ഞില്ലേ?ശക്തിരൂപമതായി
ടും കാരണംപിന്നെയെന്താണുചോദിച്ചീടുന്നതിങ്ങനെ? * അവളും
ചൊല്ലാൽപുരുഷനായ്ഞാൻവസിക്കുന്നിതാഴിയിൽ യുഗന്തോറും
സിംഹ,മാമ,നരൻ,പന്നി,യുമാസ്സുതം* ജന്തുയോനികളിൽജന്മമാർക്കുഭ്രമി

യിലിഷ്ടമാം ഞാൻസ്വേച്ഛയാലല്ലപന്നി, മീ, നാമ, ധിവയാവതും * പൃമാരിനൊടൊത്തുകളിച്ചിടാതെ | കാമിക്കമോ? മീൻമുതലായ ജന്മം | സ്വാതന്ത്ര്യനായാൽഗരുഡൻെറമീതെ | കേറീട്ടുയുദ്ധം നടത്തുമോ ഞാൻ? | നീകാണ്കെവെപ്പകണ്ടൊരുഞാണിനാലെൻശിരസ്സവേർപെട്ടെവിടോതെറിച്ചു | നിൻചൊല്ലിനാലസ്സുരശില്പിയശ്വ- | ശിരസ്സെടുത്തിട്ടുചേർത്തുവച്ചു. | ഹയാനനൻഞാനിതിപേരുകേട്ടു | പ്രത്യക്ഷമാകുന്നു നിനക്കിതെല്ലാം | സ്വാതന്ത്ര്യനായ് ഞാൻ ഒരുവനായാ- | ലിഷ്ടപ്രകാരം നിക്കെങ്ങനെവന്നുകൂട്ടം | സ്വാതന്ത്ര്യനല്ലതിന്മൂലം, ശക്ത്യധീനത്തിലാണു ഞാൻ അശ്ശക്തിയേത്തന്നെസദാസേവിച്ചുംകൊണ്ടിരിപ്പതും * അതിനെക്കാൾശ്രേഷ്ഠമായ് ഞാനറിഞ്ഞില്ലൊന്നുമേവിധേ!" *

നാരദൻ പറഞ്ഞു.

ബ്രഹ്മാവിനോടീപ്രകാരംപറഞ്ഞുപണ്ടുവിഷ്ണുവും ബ്രഹ്മാവതിനെയെന്നോടുപറഞ്ഞിട്ടുധരിച്ചുഞാൻ * അതിനാൽ പുരുഷാർത്ഥങ്ങൾ സാധിച്ചീടുന്നതിന്നുനീ ശങ്കയെന്യേഭജിച്ചാലുംപരദേവീപദാംബുജം * എന്താശിക്കുന്നുനീയെല്ലാംനൽകുമീനാമഹേശ്വരീ *

സൂതൻ പറഞ്ഞു.

നാരദൻചൊന്നതീവണ്ണംകേട്ടിട്ടാവ്യാസമാമുനി മഹാദേവീസേവചെയ്യാൻമഹാമേരുവിലെത്തിനാൻ *

ശ്രീമദ്ദേവീഭാഗവതം ഒന്നാംസ്കന്ധം.

ദേവീമഹിമാസംവർണ്ണനം നാലാമദ്ധ്യായം.

---

## അഞ്ചാമദ്ധ്യായം.

---

ഋഷികൾ പറഞ്ഞു.

സംശയക്കടലിൽസൂത!മുങ്ങിഞങ്ങടെമാനസം ലോകമെല്ലാംവിസ്മയിക്കമാശ്ചര്യംനീയുരച്ചതു * ഉടലിൽ നിന്നുഹരിതൻതലവേർവിട്ടുവെന്നതും, ഹയഗ്രീവനതായ് പിന്നെബ്ഭവിച്ചുഹരിയെന്നതും * ദേവന്മാർക്കാശ്രയംവിഷ്ണുവേദംവാഴ്ത്തുന്നവിഷ്ണുവെ ആദിദേവൻജഗന്നാഥൻസർവ്വകാരണകാരണൻ * അനാഥൻെറശിരസ്സപ്പോളെന്തുമൂലംമുറിഞ്ഞുപോയ് അതുവിസ്താരമായ്ചൊല്ലിക്കേൾപ്പിച്ചീടുകഞങ്ങളെ *

സൂതൻ പറഞ്ഞു.

ശ്രദ്ധയായിട്ടുകേട്ടാലുംമുനിമാരേ!പറഞ്ഞിടാം ദേവദേവേശനായുള്ള വിഷ്ണുവിൻെറകഥാമൃതം * ഒരിക്കൽഘോരമാംയുദ്ധംചെയ്തിട്ടാലോ

കനായകൻ പതിനായിരമാണ്ടോളം വിശ്രമിക്കാൻ തുടങ്ങിനാൻ * ഞാണേഴിക്കാതെ വില്ലും തൻകണ്ഠത്തിൽ വെച്ചു സൌഖ്യമായ് സമദേശശ്രേഷ്ഠസ്ഥാനമതിൽ പത്മാസനസ്ഥനായ് * ദേഹഭാരത്തെയെല്ലാമാവില്ലിൽ വച്ചിട്ടുറങ്ങിനാൻ ക്ഷീണിച്ചുറെയുറങ്ങിയപ്പോളായ് ദൈവയോഗത്തിനാൽവിഭു * ഈവട്ടിൽ വളരെക്കാലം കഴിഞ്ഞിതന്നാളിൽ ദേവകൾ ബ്രഹ്മാദേവാദ്യം രുദ്രനോടും യാഗങ്ങൾ ചെയ്യാൻ തുടങ്ങിനാർ * ദേവകാര്യങ്ങൾ സാധിപ്പാൻ യാഗങ്ങൾക്കൊക്കെ പ്രധാനനാം വിഷ്ണുവെക്കാണ്മതിന്നായി വൈകുണ്ഠത്തിൽ ഗമിച്ചവർ * അവിടാഹരിയെക്കാണാഞ്ഞു ജ്ഞാനാലോർത്തുകണ്ടുടൻ മഹാവിഷ്ണുവുറങ്ങീടും സ്ഥലത്തിൽ ചെന്നു ദേവകൾ * യോഗനിദ്രയതിൽ ബോധമെന്ന്യേ വാഴുന്ന വിഷ്ണുവെ കണ്ടിട്ടതിൻ ചുറ്റുമെല്ലാ ദേവന്മാരുമിരുന്നതേ * ഏറെനേരമിരുന്നിട്ടും വിഷ്ണുവങ്ങുണരായ്കയാൽ ബ്രഹ്മരുദ്രാദിദേവന്മാരെല്ലാം ചിന്ത തുടങ്ങിനാർ * ദേവന്മാരോടിന്ദ്രനപ്പോൾ ചോദിച്ചു; 'നോർത്തു ചൊല്ലുവിൻ വിഷ്ണു, നിദ്രവെടിഞ്ഞീടാനെന്തു നാം ചെയ്കേണ്ടതും' * ചൊന്നാനന്ദ്രനോടായ് ശംഭു: 'വുണർത്തുന്നതു കഷ്ടമാം യാഗങ്ങൾ ചെയ്യുന്നതോ പാർത്താലാവശ്യകവുമാണെടോ!' * ബ്രഹ്മാവുമപ്പോൾ നിർമ്മിച്ചാൻ ചിതലെന്നൊരു ജന്തുവെ ഭൂമിയിൽ തൊട്ടിരിക്കുന്നവില്ലിന്നഗ്രം ഭുജിക്കുവാൻ * അതാവില്ലിന്നറ്റമൊട്ടതിനാലാവില്ലു പൊങ്ങീടും അപ്പോൾ വിഷ്ണുവുണർന്നീടും ദേവദേവേശപരൻ ഹരി * ദേവന്മാർക്കുള്ള കാര്യങ്ങളെല്ലാം സാധിക്കുമപ്പോഴേ എന്നുരച്ചാച്ചിതലിനെ വില്ലതിന്നാൻ പറഞ്ഞവൻ * അപ്പോൾ ചൊന്നാൾ ജന്തു: 'നിദ്രാഭംഗം ലക്ഷ്മീമണാളനിൽ എന്തിനായ് ചെയ്യണം? ഞാനെന്നായി ബ്രഹ്മാവിനോടുതാൻ * നിദ്രയെ, ദമ്പതികളെ, ശിശുമാതാക്കളെയുമേ വേർപിരിയ്ക്ക, കഥാവിഘ്നം, ബ്രഹ്മഹത്തിക്കു തുല്യമാം * അതുകൊണ്ടെന്തിനായ്? ഞാനീ വിഷ്ണുവിൻ സുഖനാശവും വില്ലുതിന്നു വരുത്തുന്നു, പാപത്തെ ച്ചെയ്കയാണതു * തൻകാര്യത്തിന്നു പാപത്തെ ച്ചെയ്യുമെല്ലാജ്ജനങ്ങളും അതുപോലെൻ കാര്യമൊന്നുവന്നാൽ പാപം ചരിച്ചിടാം' *

ബ്രഹ്മാവു പറഞ്ഞു.

ഞങ്ങളു യാഗമദ്ധ്യത്തിൽ നിനക്കും ഭാഗമേകിടാം ചെയ്കിക്കാര്യത്തെ നീ വേഗമുണർത്തിടുക വിഷ്ണുവെ * ഹവിസ്സഗ്നിയിലാകുമ്പോൾ പാർശ്വത്തിങ്കൽ പതിച്ചിടും, അതു നിൻ ഭാഗമായ് തീരും കാര്യം സാധിക്ക നീ ക്ഷണം *

സൂതൻ പറഞ്ഞു.

ഇതു കേട്ടാജ്ജന്തു ചെന്നു ഭൂമിയിൽ തൊട്ടിരുന്നിടും വില്ലിന്നഗ്രം

ജിഹ്വപ്പുറം ഞാന്നതിൽനിന്നുവിട്ടുപോയ് * ചുവട്ടിൽ ഞാന്നറവി
ല്ലിന്മേറെത്തലതെറിച്ചുടൻ വേഗതാംശബ്ദമുണ്ടായിഭയപ്പെട്ടു ദേവ
കൾ * ബ്രഹ്മാണ്ഡമെപ്പോമിളകിച്ചിച്ചുഭൂമികമ്പവും സമുദ്രങ്ങൾകല
ങ്ങിപ്പോയ്പേടിച്ചു ജലജന്തുവും * കൊട്ടകാറവുടനുണ്ടായീകിടുങ്ങീപ
ർവ്വതങ്ങളും ദുഃഖസൂചകമായുള്ള കൊള്ളിമീനും പതിച്ചുടൻ * ദിക്കെ
ല്ലാമിരുളായ്തീർന്നു സൂര്യന്റെ പ്രഭയററുപോയ് എന്തെല്ലാമീദുർദ്ദി
നത്തിൽ വരുമെന്നോർത്തു ദേവകൾ * ദേവന്മാരീവിധം ചിന്തിച്ചീട
വേ ഹേമമകുടത്തൊടും കുണ്ഡലങ്ങളൊടും വിഷ്ണുവിൻശിരസ്സു തെറിച്ചുപോ
യ് * ക്രൂരരൊട്ടുകരഞ്ഞാന്നു കരഞ്ഞു, വിധിശങ്കരർ കണ്ടുടൻ തലയി
ല്ലാത്ത ലക്ഷണംകെട്ട ദേഹവും * വിഷ്ണുവിൻ തലയില്ലാത്തൊരുടൽ
കണ്ടിട്ടു ദേവകൾ വിസ്മയാൽ ദുഃഖാബ്ധിയിങ്കൽ മുങ്ങിക്കരഞ്ഞു തുടങ്ങി
നാർ * ഹാനാഥ! ഹേവിഭോ! വന്നതെന്തിപ്പോ? ളിതു വിസ്മയം ദേ
വകൾക്കൊക്കെയും ദുഃഖം വന്നു ദേവേശ! കേശവ! * ഭേദിപ്പാനും മുറിപ്പാ
നും ദഹിപ്പിപ്പാനുമാർക്കുമേ സാദ്ധ്യമല്ല ഭവാനാർതൻ മായയോ? തലയ
ററതും * ഭവാനേവം വന്നപ്പോൾ ദേവന്മാരോമരിച്ചപോലാം സപാതം
മൂലം തപിക്കുന്നു സ്വർഗ്ഗംകൊണ്ടല്ലതെങ്ങളും * യക്ഷന്മാർ, രാക്ഷസന്മാ
രു, മസുരന്മാരു, മല്ലഹോ ഈവിധമെങ്ങൾതാൻ ചെയ്തതാരെന്നിപ്പം പ
റഞ്ഞിടാം * പരാധീനത്തിലായ് ഞങ്ങൾ ചെയ്യേണ്ടതെന്തെങ്ങുപോവതും?
ബുദ്ധിയില്ലാത്ത ദേവന്മാർക്കാധിനിർണ്ണയം? വിഭോ! * മായേശനാം വി
ഭോ! നിന്റെ ശിരസ്സേവർ പെടുത്തതും രജസ്സത്വതമോരൂപമായ ശ
ക്തികളല്ലതാൻ * ശിവൻതൊട്ടുള്ള ദേവന്മാർ ദുഃഖിക്കുന്നതു കണ്ടുടൻ
വേദവിത്താം സുരാചാര്യനേവം ചൊല്ലിത്തുടങ്ങിനാൻ * 'കരഞ്ഞുവിളി
ക്കുന്നിട്ടു സാദ്ധ്യമെന്ത? ഖിലേശരേ! ബുദ്ധികൊണ്ടുനല്ലിട്ടിങ്ങുപായം
ചെയ്യേണ്ടവല്ലതും * ദൈവമുത്സാഹമീരണ്ടും നിനയ്ക്കിൽ തുല്യമായ്‌വരും പ്ര
യത്നം നാം ചെയ്കിടേണം ഫലിപ്പിപ്പതു ദൈവവും *'

ഇന്ദ്രൻ പറഞ്ഞു

ദൈവംതന്നെ വലിപ്പം നോക്കിൽ പൌരുഷം നിഷ്പ്രയോജനം ദേവന്മാർ
കാണ്കെവെ വിഷ്ണുശിരസ്സററതു മൂലമായ് *

ബ്രഹ്മാവു പറഞ്ഞു.

നല്ലതോ ചീത്തയോ കാലംകൊണ്ടുണ്ടാകുന്നതൊക്കെയും നന്നായ
നുഭവിക്കേണ്ണോ ദൈവത്തെയാർ കടന്നിടും? * സുഖവും ദുഃഖവും ദേഹമു
ള്ളോർക്കുണ്ടെന്നു നിശ്ചയം ഉഗ്രകാലത്താലെൻശിരസ്സും മുറിച്ചാൻ പണ്ടു

ശങ്കരൻ * ശാപത്താലത്രേപാലീശന്നുണ്ടായിലിംഗപാതവും അതു
പോൽതന്നിന്നുഹരിശിരസ്സബ്ധിയിൽവീണതും * സഹസ്രഭഗമുണ്ടാ
യിസ്വർഗ്ഗഭ്രംശമനന്തരം മാനസേപൂവിന്നാളിൽപോയ്‌വസിച്ചാൻപി
ന്നെയിന്ദ്രനും * ഇവരുംദുഃഖമാണ്ടു,പിന്നിസ്സംസാരത്തിലൊരാൾക്കിൽ ആ
ക്കുണ്ടാകയില്ല ?പ്പോൾദുഃഖിച്ചീടേണ്ടനിങ്ങളും * ചിന്തിക്ക,നിത്യ
യായിടുംവിദ്യാസ്വരൂപിണിമായയേ ബ്രഹ്മരൂപിയവൾതന്നിന്നികാര്യം
സാദ്ധ്യമാക്കണം * ബ്രഹ്മവിഷ്ണ്വാദിജഗത്തെല്ലാമുണ്ടാക്കീട്ടുധരിപ്പവൾ അ
വൾവ്യാപിച്ചിരിക്കുന്നിത്രൈലോക്യത്തിലശേഷവും *

സൂതൻപറഞ്ഞു.

ബ്രഹ്മാദേവകളോടേവംചൊല്ലീട്ടുസുരകാര്യമായ് സ്തുതിപ്പാൻമൂ
ർത്തിമത്താകുംവേദങ്ങളൊട്ടുചൊല്ലിനാൻ *

ബ്രഹ്മാവു പറഞ്ഞു

സർവ്വകാര്യങ്ങളുംസാധിച്ചീടുവാനായ്സ്തുതിക്കുവിൻ ബ്രഹ്മരൂപി
ണിയായ്സർവ്വോൽകൃഷ്ടയായുള്ള മായയേ. * അതുകേട്ടാമറകളുംജ്ഞാ
നത്താലാണ്ടിടേണ്ടോരാ ലോകമെല്ലാംനിറഞ്ഞുള്ള മായയേസ്തുതിചെ
യ്തുടൻ *

ദേവന്മാർ പറഞ്ഞു

നമസ്കാരംമഹാമായേ!ലോകംസൃഷ്ടിക്കുമംബികേ! ശിവനിഷ്ടം
കൊടുക്കുന്നനിർഗ്ഗുണേ!ഭൂതനായികേ! * ഭൂതങ്ങൾക്കൊക്കെയുംഭൂമി,പ്രാ
ണനാംപ്രാണികൾക്കുനീ ധീ,ശ്രീ,മേധാ,ക്ഷമാ,കാന്തി,ശ്രദ്ധ,ധൈര്യ
വു,മോർമ്മയും * അർദ്ധമാത്രയതുംനീതാൻ,ഗായത്രീ,വ്യാഹൃതീ,ജയാ,
വിജയാ,ധാത്രിയും,ലജ്ജ,യശസ്സും,ദയ,യിച്ഛയും * ഇമ്മൂന്നുലോകമുള്ള
വാക്കുവതിൽസമർത്ഥേ! കാരുണ്യശാലിനി!യശേഷജഗതാംനമേ! വി
ദ്യേ!ശുഭേ!സകലലോകഹിതേ!വരേണ്യേ! വാഗ്ബീജമാണ്ടഭവനാശി
നികൈവണങ്ങാം ||. ബ്രഹ്മാശിവൻവിഷ്ണുമഹേന്ദ്രനഗ്നി| യാദിത്യനെ
ന്നീട്ടുവനേശരെല്ലാം|നീതന്നെനിർമ്മിച്ചവരാണമൃത്യു| രമ്മേ,നീയാണു
ജഗത്തിനെല്ലാം || സകലഭുവനസൃഷ്ടിക്കെന്തുനീയോക്കുമന്നാ | ഹരിഹ
രവിധിയെന്നീമൂവ്വരേസൃഷ്ടിചെയ്തും| സ്ഥിതിലയഭവമങ്ങോരൂറ്റരെക്കൊ
ണ്ടുചെയ്തി | ച്ചിട്ടുമൊരുവള്ളതായ്,നീ,നിന്നിലോബന്ധമില്ലാ. || പറ
ഞ്ഞീടാൻപോലുംപണ്ടുജനനി,നിൻപേരഖിലമി- | ന്നറിഞ്ഞീടാനാരി
ബ്ഭുവനമതിൽ,നിൻരൂപമൊരുവൻ| കുറഞ്ഞൊട്ടുംനീരൊത്തൊരുപുഴ
കടക്കാത്തനരം,നാ| മറിഞ്ഞീടുംലോകം,കടലതുകടക്കുന്നതെളുതോ?|| ജ
ഗത്തിന്നെല്ലാംനീയൊരുവളിഹപാർത്താൽജനനിയായ്,| സുരന്മാരാരു

നിൻമഹിമയറിയുന്നില്ലപൊരുത്തും । രചിക്കുന്നെവ്വണ്ണംതനിയെകളവാം ലോകമിത് നിനിനച്ചാൽവേദാന്താൻപെരിയൊരുപ്രമാണംഭഗവതി!॥ നിനക്കാശാലേശംനഹിനിഖിലലോകത്തിനമഹോ! നിനച്ചാൽനീമൂലം തവചർതമതൃത്തുതതരം। ഭ്രമിക്കുന്നെവ്വണ്ണംപെറവതിഹനിന്നേയറിവില്ലർ । പ്പെട്ടനിന്നില്ലെ,വേദങ്ങളിലില്ല,മറിയാനീതനിയെയും. ॥ അറിഞ്ഞില്ലേ?നീയാഹരിയുടെശിരസ്സററതുനിന । ക്കറിഞ്ഞീടാൻചെയ്തോ?ഹരിബലമശേഷംവിശദമായ് । താവനൊന്താണിപ്പൊളിതിനൊരുമഹാപാപ,മഹനിൻ । പദത്താർകൈക്രപ്പുഹരിയിലെവിടുണ്ടായിരിതം? । ഉപേക്ഷിക്കുന്നൊന്നോ?സുരരെ!ഹരിതൻശീർഷപതനം । ഭവിക്കട്ടെലോകാത്ഭുതകരമിതെന്നോതവമതം? । മഹാഭാഗ്യം,മോക്ഷം,തരുമഖിലനാഥേ!തലയതി । ക്കബന്ധത്തിൽചേപ്പ്പാനരുതുവിമലേ!താമസലവം ॥. ദേവന്മാർക്കുള്ള തികഠിനമാംദോഷമോർത്താമനസ്സിൽ । ദേവീ!ലക്ഷ്മീപതിയലവരിൽചെയ്തുപാപത്തെവെച്ചു? । യുദ്ധംമൂലംഹരിയിലിയലുംഗർവ്വമത്താൻകളിച്ചു!- । ട്ടന്നോ?നീനിൻകളികളറിവാൻഞങ്ങളാളല്ലതെല്ലാം ॥ ദേവന്മാരോടസുരർസമരത്തിങ്കലങ്ങേററുതോററി- । ട്ടാവുംവണ്ണംകഠിനതപസാനിൻവരംവാങ്ങിയിട്ടോ? । ഗോവിന്ദൻതൻതലയതുമറയ്ക്കുന്നു,ഹേദേവിമുഗ്ധേ- । ദേവംപോയാഹരിയുടൽവിനോദത്തിനായ്കാണ്കയോ?നീ॥ താരിന്മാതിൽകോപമോ?ചിന്നൊയെന്തി।ന്നോരുന്നിപ്പോൾകാണവാൻകാന്തനെന്യേ? । നിന്നംശംപൂമാതു,കററംപൊറുത്താം- । ത്തോഷംചെയ്തിട്ടേവനിൽജീവനേകി ॥. ഇദ്ദേവകൾനിന്നെനമിക്കകൊണ്ടി । ട്ടീലോകകാര്യങ്ങളിൽനാഥരായി । വൈകുണ്ഠനായുസ്സുകൊടുത്തുനീതാൻ । ശോകാബ്ധിതന്നാക്കരെയാക്കകംബേ! ॥. മൂർദ്ധാവുപായെങ്ങതറിഞ്ഞതില്ല । ജീവിപ്പതിന്നുംവഴിവേറെയില്ലാ । ജീവൻകൊടുപ്പാനമൃതിങ്കലേപ്പോ- । ലല്ലേ?ജഗജ്ജീവനശ്ശക്തിനിങ്കൽ ॥.

സൂതൻ പറഞ്ഞു.

ദേവന്മാർസാംഗസാമത്താലീവണ്ണംസ്തുതിചെയ്കയാൽ പ്രത്യക്ഷമായ് ഗുണാതീതയായിട്ടുള്ളമഹേശ്വരി * അവർകേട്ടാകാശദേശത്തിങ്കൽനിന്നാശരീരിയായ് നല്ലശബ്ദത്തോടൊത്തുള്ള വാക്കമംഗലമായുടൻ: * 'ദേവന്മാരേ!നിങ്ങൾദുഃഖിച്ചീടേണ്ടാവാഴ്കസൌഖ്യമായ് വേദത്താൽസ്തുതിചെയ്തിട്ടുഞാൻസന്തോഷിച്ചുനിശ്ചയം * ആരുലോകത്തിലെന്നേയീസ്തുതിചൊല്ലിസ്തുതിക്കുമൊ? ഭക്തിയോടെ,വനുള്ളിഷ്ടമെല്ലാംഞാൻസാദ്ധ്യമാക്കിടും * ശ്രവിച്ചിതെന്നുംമാനുജൻത്രികാലം । സ്മരിക്കി

ലെന്നൊസ്സുഖിയായ്ഭവിക്കും । ദുഃഖംകെട്ടുംവേദമൂരച്ചസാര-। നൊന്നാണിതോൎത്തീടുകിൽവേദതുല്യം ॥. ഹരിതന്റെതലയററീടാൻകാരണംകേട്ടുകൊള്ളുവിൻ കാൎയ്യം,കാരണമില്ലാതിജ്ജഗത്തിങ്കൽഭവിക്കുമൊ? * ഹരിപണ്ടരികിൽവാഴുംലക്ഷ്മിതൻമുഖപങ്കജം നോക്കിസ്സന്തോഷമോടൊന്നുചിരിച്ചാൻഹേതുവെന്നിയേ * ലക്ഷ്മിയോൎത്തുകണ്ടെ;നൊററസ്സക്കണ്ണൊന്റെകാമുകൻ വിരൂപമായെന്റെമുഖംകാണമാനെന്തിന്നുവിഷ്ണുവും * കാൎയ്യംകൂടാതെയെന്തിന്നുചിരിക്കുന്നുപുതുക്കമായ് എന്നേക്കാൾശ്രേഷ്ഠയായ്‌വേറെഭാൎയ്യയിപ്പോൾഭവിച്ചുവോ * ലക്ഷ്മിക്കപ്പോൾ കോപമുണ്ടായ്തമോഗുണയുമായുടൻ താമസീശക്തിയുംവന്നാലക്ഷ്മിദേഹത്തിലേറിനാൾ * ദുഷ്കാലംമൂലവുംദേവകാൎയ്യസിദ്ധിക്കുവേണ്ടിയും തന്നെയാക്രൂരയാംശക്തിപ്രവേശിച്ചതുലക്ഷ്മിയിൽ * താമസീശക്തിചേന്നപ്പോളേറെക്കോപിച്ചുലക്ഷ്മിയും ശപിച്ചാൾമന്ദമായ്:'നിന്റെതലപോകട്ടെ'യെന്നുടൻ * തന്റെസൌഖ്യംനശിച്ചീടുമെന്നോൎക്കാതൊരുശാപവും കാലദോഷത്തിനാൽനാരീസ്വഭാവംകൊണ്ടുവന്നുപോയ് * സപത്നീസംഭവംദുഃഖംവൈധവ്യത്തെജ്ജയിച്ചിടും എന്നുതാമസിയാംശക്തിചേന്നിട്ടങ്ങുള്ളിലോൎത്തുപോയ് * അസത്യം,സാഹസം,വ്യാജം,മൂഢത്വമധികാശയും; കാഠിന്യം,ശുചിയില്ലായ്മ,സഹജംനാരികൾക്കിവ * വിഷ്ണുവിൻതല,ശാപത്താൽസമുദ്രത്തിങ്കൽവീണുപോയ് മുന്നെപ്പോലീവിഷ്ണുവിനെത്തലയുള്ളവനാക്കിടാം * ദേവന്മാരെ!ഹേതുവോൎത്താൽവേറെയുംചെറുതുണ്ടിതിൽ നിങ്ങൾക്കുംവലുതാംകാൎയ്യം സാധിക്കാനുണ്ടിതിൽദൃഢം * ഹയഗ്രീവാസുരൻവീരൻകീൎത്തിമാൻപണ്ടുഘോരമായ് സരസ്വതീനദീതീരേതപസ്സുചെയ്തുമേവിനാൻ * ഏകാക്ഷരമതാമെന്റെമായാബീജജപത്തോടും ജിതേന്ദ്രിയൻഭോഗമെല്ലാംവെടിഞ്ഞാഹാരമെന്നിയേ * അലങ്കാരങ്ങളോടൊത്തെന്റെതമോമൂൎത്തിയെയോൎത്തുമെ ഓരായിരംവത്സരങ്ങൾതപിച്ചാനതിഘോരമായ് * അന്നുതാമസരൂപത്തെധരിച്ചിട്ടവിടെത്തിഞാൻ അവൻധ്യാനിച്ചിട്ടുംവണ്ണംമുൻപിൽദൎശിച്ചുകൊള്ളുവാൻ * സിംഹവാഹനയായിട്ടന്നവനോടുരചെയ്തുഞാൻ: 'വരംവരിക്കെടോ!വീരതരുന്നുണ്ടതുനിശ്ചയം' * അതുകേട്ടവനത്യന്തംസന്തോഷത്തൊടുകൂടവെ പ്രദക്ഷിണനമസ്കാരങ്ങളെച്ചെയ്താനതിദ്രുതം * എന്റെരൂപത്തിനെക്കണ്ടുകൺകുളിൎത്തിട്ടുമോദമായ് ആനന്ദാശ്രുക്കളോടെന്നെ സ്തുതിച്ചാനവനപ്പൊഴേ' *

ഹയഗ്രീവൻ പറഞ്ഞു

ഭക്താനുഗ്രഹമേകീടും, കാമമോക്ഷങ്ങൾ നൽകിടും സൃഷ്ടിസ്ഥിത്യന്ത്യം ചെയ്യും മഹാമായേ! നമിച്ചിടാം * ഭൂ, വഹ്നി, ജല, മാകാശം, കാററു, രൂപം, രസം, മണം, ശബ്ദ, സ്പർശ മിവയെല്ലാം കാരണം നീ മഹേശ്വരി! * നാക്കും, മൂക്കും, കണ്ണു, ചെവി, തൊലി തൊട്ടിന്ദ്രിയങ്ങളും കർമ്മേന്ദ്രിയങ്ങളും ദേവി! നിന്നിൽ നിന്നുളവായിതെ *

ശ്രീദേവി പറഞ്ഞു.

എന്തു നിന്നിഷ്ടവരമെ, ന്നരുളൂ തരുന്നു ഞാൻ നിൻ തപസ്സിംഭക്തിയുംകൊ, ണ്ടേറെസ്സന്തോഷമായിമെ *

ഹയഗ്രീവൻ പറഞ്ഞു.

യോഗിയായ് ദേവനായ് ദേവാസുരന്മാരാലജയ്യനായ് വരണം, മരണം വന്നീടരുതീവരമേകണം *

ദേവിപറഞ്ഞു.

ജനിച്ചാൽ മരണംതിട്ടം മരിച്ചാൽ ജനനം ദൃഢം ഇതു മർത്ത്യലോകത്തിൽ മറിച്ചെങ്ങനെവന്നിടും * ഈവണ്ണം മരണം തിട്ടമെന്നോർത്തിട്ടുള്ളിൽ നീയെടൊ! വേറെ ചിന്തിച്ചിഷ്ടമായ വരത്തെ ത്താൻ വരിക്കുക *

ഹയഗ്രീവൻ പറഞ്ഞു.

ഹയഗ്രീവനൊഴിച്ചന്യനെന്നെക്കൊല്ലരുതംബികെ! ഇതാണെന്നിഷ്ടവരമിന്നാളുനീനൽകിടേണമേ *

ദേവിപറഞ്ഞു.

നീഗ്രഹത്തിൽ ചെന്നിരുന്നു രാജ്യം രക്ഷിക്കസൌഖ്യമായ് ഹയഗ്രീവനൊഴിച്ചാരും നിന്നെക്കൊല്ലുകയില്ലെടൊ! ഈവണ്ണം വരവും നൽകി മറഞ്ഞേനവിടന്നു ഞാൻ * സന്തോഷത്തോടസുരൻ നംഗ്രഹത്തിൽ പോയ് വസിച്ചതെ * ദുഃഖിപ്പിക്കുമവൻ ദുഷ്ടൻ മുനിമാരെയശേഷവും അവനെക്കൊല്ലുവാനാരെന്നറിഞ്ഞില്ലാരുമെങ്ങുമെ * അതിനാൽ കുതിരയ്ക്കുള്ള തലകൊണ്ടിന്നു ഭംഗിയായ് വിഷ്ണുവിന്നുടലിൽചേർത്തുവയ്ക്കട്ടേ വിശ്വകർമ്മനും * പാപിയായ് ക്രൂരനായുള്ള ദുഷ്ടനാമസുരേന്ദ്രനെ ഭഗവാനാം ഹയഗ്രീവൻ കൊല്ലട്ടേ ദേവകാര്യമായ് *

സൂതൻപറഞ്ഞു,

ഏവം ചൊല്ലീട്ടു ദേവന്മാരോടു ദേവിമറഞ്ഞുപോയ് ദേവന്മാരും വിശ്വകർമ്മാവോടു തോഷിച്ചു ചൊല്ലിനാർ *

ദേവന്മാർ പറഞ്ഞു.

വിഷ്ണുവിൻ തലചേർത്തിട്ടു ദേവകാര്യത്തെ നേടണം ഹയഗ്രീവൻ ചെന്നസുരശ്രേഷ്ഠനെയും വധിക്കണം *

സൂതൻപറഞ്ഞു.

സുരന്മാർചൊന്നതീവണ്ണംവിശ്വകർമ്മാവുകേട്ടുടൻ ആവർകാണ്ട തന്നെ വാളാൽകുതിരത്തലവെട്ടിനാൻ * വിഷ്ണുവിന്നുടലിൽചേൎത്താ നവനത്തലയപ്പോഴെ ഹയഗ്രീവനതായ്തീൎന്നാൻഹരിദേവീകൃപാബ ലാൽ * കുറേക്കാലംകഴിഞ്ഞിട്ടുമദംപൂണ്ടുമഹാസുരൻ ദേവശത്രുരണ ത്തിങ്കൽഹനിക്കപ്പെട്ടുദേവനാൽ * നല്ലതാമിച്ചരിത്രത്തെയാരുകേൾ ക്കുന്നുഭൂമിയിൽ അവനെല്ലാദുഃഖവുംപോയ്സുഖിയാമില്ലസംശയം * മഹാമായാചരിത്രംനൽശുദ്ധംപാപവിമോചനം ചൊല്ലുന്നവൎക്കുംകേ ൾപ്പോൎക്കുംസമ്പത്തിന്നൊക്കെമൂലമാം *

ശ്രീദേവീഭാഗവതം ഒന്നാംസ്കന്ധം

ഹയഗ്രീവാവതാരം

അഞ്ചാമദ്ധ്യായം.

---

ആറാമദ്ധ്യായം.

---

ഋഷികൾ പറഞ്ഞു.

മധുകൈടഭരോടയ്യായിരംസംവത്സരംഹരി സമുദ്രത്തിൽവച്ചു യു ദ്ധംചെയ്തെന്നായ്ചൊല്ലിമുൻപുനീ * സമുദ്രംമാത്രമുള്ളപ്പോളവരു ണ്ടായതെങ്ങനെ? ദേവന്മാരുംജയിക്കാത്തമഹാവീൎയ്യമെഴുന്നവർ * അ സുരന്മാരായതെന്നേവിഷ്ണുവെങ്ങനെകൊന്നതും? അറിവുള്ളഭവാൻ ചൊല്ലുകച്ചരിത്രംമഹാത്ഭുതം * കേൾക്കാനത്യാശഞങ്ങൾക്കുപ്രസി ദ്ധൻചൊല്ലുവാൻഭവാൻ ദൈവാധീനംകൊണ്ടുതന്നെനമ്മളൊന്നിച്ചു ചേൎന്നതും * മൂൎഖന്മാരോടൊത്തുവാസംവിഷത്തേക്കാൾനികൃഷ്ടമാം. വിദ്വാന്മാരോടുള്ളവേഴ്ച്ചയമൃതിന്നൊപ്പമായതും * പശുക്കൾഭക്ഷണ ച്ചെയ്തുകളഞ്ഞുമലമൂത്രവും ഉറങ്ങിവിഷയിച്ചിട്ടുജീവിക്കുന്നാണ്ടുസൌ ഖ്യമായ് * സദസൽജ്ഞാനവുംമോക്ഷംകൊടുക്കുന്നാവിവേകവും അവ ൎക്കില്ല, വയോടൊക്കുംപുരാണശ്രദ്ധയററവർ * ചിലനാല്ക്കാലിയറിയും ചെവിക്കുള്ള സുഖത്തിന്നേ ചെവിയില്ലാപ്പാമ്പുകളുംമോഹിക്കുന്നൊച്ച കേൾപ്പതിൽ * പഞ്ചേന്ദ്രിയങ്ങളിൽവെച്ചുചെവിയും, കണ്ണുമുത്തമം വ സ്തുജ്ഞാനംകേൾവിമൂലംകാഴ്ചയാൽസത്യബോധവും * സാത്വികം,രാ ജസം,താമസ,മെന്നിങ്ങനെകേൾവിയും മൂന്നുമാതിരിയുണ്ടെന്നുയോഗ്യ ന്മാർചൊന്നതിച്ചയായ് * സാത്വികംവേദശാസ്ത്രങ്ങൾ,സാഹിത്യന്ത

ന്നൊരാജസം താമസംയുദ്ധസംസാരംപരദോഷങ്ങൾകേൾപ്പതും * ഉത്തമംമദ്ധ്യമംപിന്നീടധമംമൂന്നുമാതിരി സാത്വികത്തെച്ചൊല്ലിടുന്നു ബുദ്ധിയേറുന്നപണ്ഡിതർ * ഉത്തമംമോക്ഷകാൎയ്യങ്ങൾമദ്ധ്യമംസ്വൎഗ്ഗകാൎയ്യവും അധമംഭോഗകാൎയ്യത്തെക്കേൾക്കയെന്നാർമനീഷികൾ * സാഹിത്യവുംമൂന്നുവിധംസ്വഭൎത്തൃകാൎയ്യമുത്തമം മദ്ധ്യമംവേശ്യതൻകാൎയ്യമധമംപരനാരിതൻ * താമസംകേൾവിയുംമൂന്നാ,ദ്രോഹിയോടുള്ളസംഗരം ഉത്തമം,മദ്ധ്യമംപിന്നെപാൎത്ഥന്മാർചെയ്തപോലവെ * ദ്വേഷിക്കമൂലമായ്യുദ്ധ,മധമംഹേതുവെന്നിയെ വിവാദകലഹങ്ങൾകൊണ്ടുള്ളയുദ്ധചരിത്രവും * ഇവയിൽവെച്ചൊക്കമുഖ്യംപുരാണംകേൾക്ക തന്നെടൊ! ബുദ്ധിവൎദ്ധിച്ചിടുംപുണ്യമുണ്ടാകുംപാപമററുപോം * അതുകൊണ്ടപ്പുരാണത്തിൻകഥയെച്ചൊല്ലിടേണമേ വ്യാസങ്കൽനിന്നുകേട്ടോണംപുരുഷാൎത്ഥങ്ങൾവന്നിടാൻ.

സൂതൻപറഞ്ഞു.

മഹാന്മാരെ!നിങ്ങൾധന്യർഞാനുംധന്യനതായിഹ നിങ്ങൾക്കു കേൾക്കുവാൻ,ചൊല്വാനെനിക്കുംശ്രദ്ധവന്നതാൽ * മൂന്നുലോകംലയിച്ചുപണ്ടേകാൎണ്ണവമാ,യതിൽ ശേഷനാംമെത്തയിൽദേവദേവൻവിഷ്ണുവുറങ്ങിനാൻ * വിഷ്ണുകൎണ്ണമലത്തിൽനിന്നസുരർമധുകൈടഭർ ഉണ്ടായിരണ്ടുപേരപ്പോൾ സമുദ്രത്തിൽവളൎന്നവർ * കളിച്ചുംകൊണ്ടങ്ങുമിങ്ങുംനടന്നാർബലശാലികൾ ഒരിക്കലത്യനാതന്മാർസമുദ്രത്തിൽ കളിക്കവെ * സോദരന്മാർപോലെയുള്ളോർചിന്തിച്ചാരുള്ളിലീവിധം പണ്ടേയില്ലൊരെടത്തുംതാൻകാരണംവിട്ടുകാൎയ്യവും * ആധാരംവിട്ടൊരാധേയമിരിക്കില്ലൊരുമട്ടിലും നമുക്കറിവിൽവന്നില്ലീയാധാരാധേയഭാവവും * നല്ലൊരിജ്ജലമെല്ലാമിന്നെവിടത്തിങ്കൽനില്പതും സൃഷ്ടിച്ചതാരെ?മ്മട്ടുണ്ടായ്നാംതാഴാതെന്തിരിപ്പതും *നാംരണ്ടാളേതുമട്ടുണ്ടായതാരാ?ണ്ടാക്കിവിട്ടതും നമ്മൾക്കുള്ള പ്പനെവിടെന്നറിഞ്ഞില്ലിതുനാൾവരെ *

സൂതൻ പറഞ്ഞു.

അവരിങ്ങനെചിന്തിച്ചാർനിൎണ്ണയിച്ചില്ലതൊന്നുമേ ജലത്തിലരികിൽവാഴുംമധുവോടോതികൈടഭൻ *

കൈടഭൻ പറഞ്ഞു.

മധോ!നാമീജലത്തിൻെറമീതെയിങ്ങനിരിക്കുവാൻ ഹേതുവീവലുതായുള്ളശക്തി താനില്ലസംശയം * ശക്തിയാൽപൂൎണ്ണമീവെള്ളം ശ

ക്തിയാധാരമായത്തും ശക്തിതാൻപരയാംദേവീനമുകൾക്കുള്ളൊരുപ വും * ഈ വണ്ണമറിവുണ്ടായിട്ടാലോചിച്ചവസിക്കവെ ആകാശത്തിൽ നിന്നുകേട്ടുവാഗ്ബീജംമന്ത്രമുത്തമം * ധരിച്ചിട്ടുടനാമന്ത്രം ദൃഢമായി ജ്ജപിച്ചവർ കണ്ടപ്പോ,ളാകാശദേശത്തൊരുതേജസ്സുടംഗിയിൽ * അവർചിന്തിച്ചമന്ത്രന്താനിതെന്നുബഹുതിട്ടമായ് അപ്രകാരംസഗുണ യായ്കണ്ടാമന്ത്രസ്വരൂപിയെ * ആഹാരംവിട്ടിന്ദ്രിയങ്ങളേവെന്നേക മനസ്സുരായ് തീൎന്നാമൂൎത്തിയെയുള്ളത്തിലോൎത്തുമന്ത്രംജപിച്ചവർ * ഏവമോരായിരംവഷംവലുതായിത്തപിക്കവെ പ്രത്യക്ഷമായ്തീൎന്നവൎക്ക ങ്ങപ്പരാശക്തിയായവൾ * ഖിന്നന്മാരായ്തപംചെയ്യുന്നവരെക്കണ്ടു ദേവിയും അവൎക്കനുഗ്രഹത്തിന്നായ്ചൊന്നാൾവാക്കശരീരയായ് * 'ദൈത്യന്മാരെ!നിങ്ങളിച്ഛിച്ചീടുന്നവരമോതുവിൻ തരുന്നേൻനിങ്ങടെ തപംകൊണ്ടുസന്തുഷ്ടയായിഞാൻ' *

സൂതൻ പറഞ്ഞു.

ഈവണ്ണമാവാക്കുകേട്ടിട്ടസുരന്മാർപറഞ്ഞുടൻ 'സ്വേച്ഛയാമര ണംഞങ്ങൾക്കെന്നുതാൻവരമേകണം' *

ദേവിപറഞ്ഞു.

അതുപോൽമരണംനിങ്ങൾക്കെൻപ്രസാദത്തിനാൽവരും ഭ്രാതാ ക്കൾനിങ്ങളെദ്ദേവാസുരന്മാരും ജയിച്ചിടാ *

സൂതൻപറഞ്ഞു.

ഈവരംവാങ്ങിയസുരന്മാർമദത്താൽമദിച്ചുപോയ് ജലജന്തുക്ക ളോടൊത്തിട്ടാഴിയിൽകളിയാടിനാർ * കുറേക്കാലംകഴിഞ്ഞപ്പോളസു രന്മാരെട്ടുയാ പത്മപീഠത്തിൽവാഴുന്നബ്രഹ്മാവെക്കണ്ടുകൂടിനാർ * സന്തോഷത്തോടുകൂടപ്പോൾയുദ്ധംചെയ്യുതിനിച്ഛയാ: 'യുദ്ധംഞ ങ്ങൾക്കുതന്നാലു'മെന്നുബ്രഹ്മാവൊടോതിനാർ. * 'അല്ലെങ്കിൽപത്മ വുംവിട്ടുപോകവേല്ലുടവുംക്ഷണം ബലമില്ലെങ്കിൽനീയെന്തിന്നിപ്പത്മ ത്തിൽവസിപ്പതും? *വീരനുചേരുമിസ്ഥാനംഭയമുള്ളോൻത്യജിക്കണം' അവർചൊന്നതുകേട്ടേവം വിചാരത്തോടുകൂടിയും * തപസ്സുചെയ്യും ബ്രഹ്മാവാബലമുള്ളോരുവീരരെ കണ്ടും, ചെയ്യേണ്ടതെന്തെന്നുചിന്ത യോടുവസിച്ചതെ *

ശ്രീദേവീഭാഗവതം ഒന്നാംസ്കന്ധം

മധുകൈടഭയുദ്ധോദ്ദേശം

ആറാമദ്ധ്യായം

## ഏഴാമദ്ധ്യായം.

സൂതൻ പറഞ്ഞു

ബലമുള്ള, വരെക്കണ്ടു ബ്രഹ്മാ, സാമാദിയായിട്ടും ഉപായങ്ങളെയാലോചിച്ചപ്പോൾ തന്റെ ജ്ഞാനം കൊണ്ടയാൾ * 'എത്രത്തോളം ബലമിവൎക്കുണ്ടെന്നറിവതില്ല ഞാൻ ബലമൊട്ടുമറിഞ്ഞീടാതുള്ള യുദ്ധം നിഷ്ഫലമാം * മദമേറുന്നോരീ ദുഷ്ടരെ സ്തുതിക്കുകിലിന്നു ഞാൻ എനിക്കു ബലമില്ലെന്നു ഞാൻ താൻ കാണിച്ചതായ്‌വരും * ബലമില്ലായ്ക ബോധിച്ചാലൊരുവൻ കൊല്ലുമക്ഷണം ദാനം നന്നല്ലിവൎക്കോൎത്താൽ ഭേദം ഞാൻ ചെയ്‌വതെങ്ങനെ? * ശേഷനിൽ പള്ളികൊള്ളുന്ന വിഷ്ണുവെ ഞാനുണൎത്തീടാം ചതുൎഭുജൻ മഹാവീരനെൻ ദുഃഖത്തെക്കെടുത്തിടും * പത്മനാളമതിൽ കൂടിച്ചെന്നു ദുഃഖം കെടുത്തിടും' വിഷ്ണുവെശ്ശരണം പ്രാപിച്ചീടിനാൻ തൻ മനസ്സിനാൽ * നൻവാക്കുകൊണ്ടിട്ടാ വിഷ്ണുവുണൎന്നിടാൻ സ്തുതിച്ചവൻ നാരായണൻ ജഗന്നാഥൻ നിദ്രകൊണ്ടിളകാത്തവൻ *

ബ്രഹ്മാവു പറഞ്ഞു.

ദീനനാഥ! ഹരേ! വിഷ്ണോ! നീയെഴീക്കുക മാധവ! ഭക്താൎത്തിഭഞ്ജന! വിഭോ! ഹൃഷീകേശ! ജഗൽപതേ! * അന്തൎയ്യാമിന്നമേയാത്മൻ! വാസുദേവ! മഹാപ്രഭോ! ദുഷ്ടശത്രുക്കളെക്കൊല്ലും ശംഖചക്രഗദാധര! * സൎവ്വജ്ഞ! സൎവ്വലോകേശ! സൎവ്വശക്തികലൎന്നിടും ദേവേശ! നീയെഴീറ്റിറ്റെപ്പോളെന്നെപ്പാലിക്ക കേശവ! * വിശ്വംഭര വിശാലാക്ഷ! പുണ്യശ്രവണകീൎത്തന! ജഗദ്യോനേ! നിരാകാര! സൃഷ്ടിസ്ഥിത്യന്തകാരണ! * മദംകൊണ്ടു മദിച്ചുള്ളോരസുരന്മാരു കൊല്ലുവാൻ ഇച്ഛിപ്പതറിയുന്നില്ലിന്നെന്തുകൊണ്ടഖിലേശ്വര! * ദുഃഖിയായ് ശരണം പ്രാപിച്ചെന്നെ നീ വെടിയുന്നിതോ? രക്ഷാശീലം നിനക്കുള്ളതില്ലയെന്നായി വന്നുപോം * ഈവണ്ണം സ്തുതി ചെയ്കിട്ടുമുണൎന്നില്ലങ്ങു വിഷ്ണുവും യോഗനിദ്രയതിൻ മൂലമപ്പോൾ ചിന്തിച്ചു ബ്രഹ്മനും * 'ശക്തിയാലാക്രമിക്കപ്പെട്ടുറങ്ങുന്നിതു വിഷ്ണുവും അതുകൊണ്ടുണരുന്നില്ല കഷ്ടം ഞാനെന്തു ചെയ്‌വതും? * കൊല്ലുവാനാഗ്രഹിക്കുന്നീയസുരന്മാരു രണ്ടുപേർ * ചെയ്‌വതെന്തെങ്ങുപോകേണ്ടതെവിടാർ ശരണം മമ?' ഈ മട്ടിൽ ചിന്തചെയ്കിട്ടു മനസാ നിശ്ചയിച്ചവൻ * സ്തുതിച്ചാനേകാഗ്രചിത്തനായിട്ടാ യോഗനിദ്രയെ 'ഏതു ശക്തിയിളക്കാതെയുറക്കുന്നിന്നു വിഷ്ണുവെ അത്യുൽക്കടിതാനെന്നെ രക്ഷിച്ചീടുമെന്നായുരച്ചവൻ * ശബ്ദാദി

ഗുണമെല്ലാമറികില്ലമറിച്ചവൻ അപ്പോൾവിഷ്ണുവറിയുന്നില്ലൊ
വാനിദ്രമൂലമായ് * അതിനാലുണരുന്നില്ലാസ്തുതിച്ചിട്ടുമനേകധാ വി
ഷ്ണുവിൻകീഴല്ലനിദ്ര,നിദ്രാധീനത്തിൽവിഷ്ണുവാം * ആരാക്കധീനനവനാ
മററവൻതന്റെദാസനാം * അതുകൊണ്ടീയോഗനിദ്രമാകുന്നതന്റെ
യീശ്വരി * ഏതദ്ദേവിഹരിയേമുന്നംരമയ്ക്കുംകീഴടക്കിനാൾ അദ്ദേവിമോ
ഹിപ്പിക്കുന്നീജഗത്തെല്ലാമസംശയം * ഞാൻ,വിഷ്ണു,ഹരനും,വാണി,
ലക്ഷ്മി,പാർവ്വതിദേവിയും, അദ്ദേവിതൻകീഴിലെല്ലാവരുംസംശയമില്ല
തിൽ * പ്രാകൃതന്നൊപ്പമീവിഷ്ണുവുറങ്ങുന്നസ്വതന്ത്രനായ് അശക്തി
ബാധിച്ചാലന്യന്മാർക്കുകഥയെന്തുവാൻ! * സ്തുതിക്കാമാനിദ്രയെഞാ,
നെവലംവേർപ്പിട്ടുവിഷ്ണുവാം സനാതനൻവാസുദേവൻയുദ്ധംചെയ്യാൻ
സമർത്ഥനാം * പത്മനാളത്തിൽവാഴുന്നബ്രഹ്മാവീവിധമോർത്തുടൻ
സ്തുതിച്ചാൻവിഷ്ണുവിൻദേഹമാണ്ടോരായോഗനിദ്രയെ.

ബ്രഹ്മാവു പറഞ്ഞു

ഹേദേവി!ലോകമതിനല്ലൊരുകാരണം നീ । താനെന്നുവേദമ
തുമൂലമറിഞ്ഞുഞാനും । ഈവിഷ്ണുവാണഖിലലോകവിധായകത്താ വാ
ണിടുന്നനിദ്രയിലാംജഗദംബ!നിന്നാൽ. ॥ ആരിന്നറിഞ്ഞു?തവമോഹ
വിലാസമംബ! । ഞാൻ,ശംഭു,നീഹരിയിതാംപരതന്ത്രനിപ്പോൾ । പി
ന്നാരുവാ?നഖിലലോകമനേകനിവാസേ! । വിദ്വാനരിൽയോഗ്യനറി
വാൻഗുണമററനിന്നെ. ॥ സാംഖ്യംമതംപ്രകൃതിപൂരുഷർരണ്ടു,ലോകം।
സൃഷ്ടിപ്പതാപ്രകൃതിതാൻ,ജഡയാണതെന്നും । ചൊല്ലുന്നു,നീയുമൊര
ചേതനയോ?ഹരിക്കി- । ചൈതന്യഹീനതവരുത്തിയതെങ്ങനെന്നാ
ൽ. ॥ ഓരോന്നുനീസഗുണയായിനടിച്ചിടുന്നു । നിൻസൃഷ്ടികൌശല
വിശേഷമതാരറിഞ്ഞു? । ധ്യാനിച്ചിടുന്നുമുനിമാർദിനവുംത്രികാലം ।
ചൊന്നിട്ടുസന്ധ്യകളിതെന്നായിനിന്നെയംബേ!. ॥ ബോധംകൊടുക്കു
മൊരുബുദ്ധിജഗത്തിനെല്ലാം । നീതാൻ,സുരർക്കുസുഖരൂപിണിലക്ഷ്മി
യും നീ । നൽകീർത്തി,കാന്തി,രതിയും,മതി,ശ്രദ്ധ,ധൈര്യ- । മെന്നിജ്ജ
നങ്ങളിൽവസിപ്പതുമംബ!നീയേ. ॥ ഉദാഹരങ്ങളെന്തിനിതിലുംവലുതാം
പ്രമാണ- । മെന്തിന്നു?ദുഃഖമിടചേർന്നൊരെനിക്കുകാണായ് । നീത
ന്നെസർവ്വഭുവനത്തിനുമംബയെന്നു । നന്നായുറങ്ങുമൊരുവിഷ്ണുവിൽനി
ന്നു,സത്യം ॥ വേദജ്ഞർനിന്നെയറികില്ലൊരുവേദവുംതാൻ । നന്നാ
യിനിന്നെയറിയുന്നതുമില്ലതായേ । നിങ്കന്നുതന്നെയുദ്ഭവായിതുവേ

ദമെല്ലാം । പ്രത്യക്ഷമാണിവയശേഷമെനിക്കനാഥെ! ॥ ആരുണ്ടുനിൻ
കഥകളൊക്കെയറിഞ്ഞയോഗ്യൻ? । ഞാനും,ഹരൻ,ഹരി,നിലിമ്പരുമ
ല്ലറുനം । എൻപുത്രരായമുനിമാർക്കുമറിഞ്ഞുകൂടാ । ചൊല്ലിൽപ്പെടാ
ത്ത മഹിമാവുനിനക്കലോകം. ॥ സ്വാഹേതി,നിൻെറയൊരുപേരുപറ
ഞ്ഞിടാതെ । യാഗത്തിലാഹുതികൾചെയ്കിലു,മാമരീന്ദ്രർ । കിട്ടില്ലഭാ
ഗമമരർക്കൊരുലേശമംബെ! । നീതന്നെദേവകളിൽവൃത്തികൊടുപ്പത
ല്ലോ ॥ രക്ഷിച്ചുപണ്ടു പരമേശ്വരി!ഞങ്ങളെ നീ । രക്ഷികയിന്നസു
രഭീതിയിൽനിന്നുദേവി! । വീണ്ടുംകലന്നമധുകൈടഭരെബ്ഭയന്നു ।
ഞാനിന്നുനീശരണമെന്നുനിനച്ചിടുന്നു. ॥ എൻദുഃഖമാഹരിയുമിന്നറി
യുന്നതില്ല ॥ നീനിദ്രയായിവനിൽവാഴുകമൂലമായി । വ ട്ടീടുകീഹരിയെ
യൊന്നുകി,ലല്ലയെങ്കിൽ । കൊന്നീടുകീയിവരെ,യിഷ്ടമേതാണതാ
ട്ടെ. ॥ ധ്യാനിച്ചിടുന്നുഹരിശങ്കരരേഭവാനി! । നിന്നിൽപെടുന്നമഹി
മാവറിയാത്തമൂഢർ । ഞാനിന്നറിഞ്ഞുവെളിവായ്ത്തെളിവുണ്ടതോ
ർത്താൽ । സ്വാതന്ത്ര്യമററുഹരിയിങ്ങുകിടപ്പുതംബെ!. ॥ ഇന്ദലക്ഷ്മിദേ
വിയുമുണർത്തുവതിന്നശക്താ । നിൻകീഴിലാണ്ടപതിയാംഹരിയെസ്വ
ശക്ത്യാ । നീയിന്നുസിന്ധുസുതയേയുമുറക്കി,ലക്ഷ്മി । താനുംനിനക്കുവശ
മായുണരുന്നതില്ലാ. ॥ ലോകത്തിൽനിന്നെയഖിലേശ്വരി,കാമധേനു ।
വെന്നായറിഞ്ഞിതരദൈവതസേവയെന്യേ । നിൻപാദഭക്തിയത്തു
കൊണ്ടുലയിച്ചുനിന്നിൽ । സർവ്വാശ്രയത്തൊടുവസിപ്പവരാണുധന്യർ.॥
ധീ,കാന്തി,കീർത്തി,ശുഭവൃത്തി,ഗുണാദിയാകു । മീവിഷ്ണുവിൻഗുണമശേ
ഷവുമെങ്ങുപോയി? । ബന്ധത്തിലായി,തവനിദ്രയിതന്നാശക്ത്യാ ।
ലോകേശനിന്നമിതവൈഭവമുള്ളദേവി! ॥ നീനല്ലശക്തിഭുവനത്തിന
ശേഷമെല്ലാം । സൃഷ്ടിച്ചതുംഭവതി,ഭാവനകൊണ്ടുമാത്രം । തൻനാട
കത്തിൽനടനാകമൊരുത്തനേപ്പോൽ । നിൻമോഹജാലമതിൽനീക
ളിയാടിടുന്നു. ॥ പണ്ടാദിയുഗാദിയതിൽവിഷ്ണുവിനെച്ചമച്ചി- । ട്ടുനോകി
രക്ഷയതിന്നായൊരുസത്വശക്തി । രക്ഷിച്ചുവൻസകലമിന്നവനേയുറ
ക്കി । നിന്നിഷ്ടമെന്തഖിലേശ്വരിചെയ്യുമേ നീ ॥ ഉണ്ടാക്കിയെന്നാ
യിനിയില്ലയിതെന്നുമാകാ- । നോക്കായ്കിൽനീകരുണചെയ്കവെടിഞ്ഞു
മൌനം । എന്തിന്നു?കാലസമരാമിവരേചമിച്ച- । തെന്നോഹസിപ്പത
നല്ലതിതെന്നുറച്ചോ?॥ ഞാനിന്നറിഞ്ഞുതവചേഷ്ടകളത്ഭുതംതാൻ,
സൃഷ്ടിച്ചലോകമഖിലംതനിയേകളിക്കും । പിന്നീടതൊക്കെനിറന്നിക്കു

മതിന്നതുല്യ | മെനോഹനിക്കുവതിനോക്കുകിലെന്തുചിത്രം. || നിന്നി ന്ദ്യപോലെമരണത്തെയിവന്നനൽക- | കംബെ!യെനിക്കമരണത്തിന്ന ഭയമില്ല | കർത്തൃത്വമേകിയതുമാദിയിൽനീയെനിക്കി- | ദൈത്യന്മാൽ നിന്നമൃതിയിന്നതകീർത്തിയാംതേ. || പ്രത്യക്ഷമായവരയോപുനരെന്നോ യോ നീ | കൊന്നാലുമിഷ്ടമതുപോലെകളിക്കകംബെ! | അല്ലെങ്കിൽ, വിഷ്ണുവുമുണർന്നവരേക്ഷണത്തിൽ| കൊല്ലണമൊക്കയിവിടോക്കിൽനി നക്കധീനം'. ||

സൂതൻ പറഞ്ഞു.

ബ്രഹ്മാവുതാമസീദേവിയെയിവണ്ണംസ്തുതിക്കയാൽ വിഷ്ണുദേഹ ത്തിൽനിന്നപ്പോളുണ്ടായരികിൽനിന്നവൾ * മഹാവിഷ്ണുവിനുള്ളൊ രൊരംഗവുംവിട്ടദേവിയാം യോഗനിദ്ര,പുറപ്പെട്ടദൃഷ്ടനാശത്തിനായു ടൻ. * വിഷ്ണുവിൻദേഹമന്നേരംനന്നായൊന്നിളകുന്നതായ് കണ്ടിട്ട ധികസന്തോഷം പൂണ്ടാൻബ്രഹ്മാവുമപ്പൊഴെ *

ശ്രീദേവീഭാഗവതം ഒന്നാംസ്കന്ധം
ഗദ്യപദ്യമൊടകിളിതബ്രഹ്മസ്തുതി ഏഴാമദ്ധ്യായം.

## എട്ടാമദ്ധ്യായം.

ഋഷികൾ പറഞ്ഞു.

ഞങ്ങൾക്കിക്കഥകേട്ടിട്ടുവന്നിതാശ്ചര്യസംശയം നിത്യന്മാരായ് ബ്രഹ്മവിഷ്ണുരുദ്രന്മാ,രെന്നുമൂവരെ * വേദശാസ്ത്രപുരാണങ്ങൾകൊണ്ടു റപ്പിച്ചുസത്തുകൾ ഇവരേക്കാൾശ്രേഷ്ഠരില്ലിബ്രഹ്മാണ്ഡത്തിൽമഹാമ തെ! * ബ്രഹ്മാസൃഷ്ടിക്കുമീലോകം,വിഷ്ണുപാലിക്കുമങ്ങനെ, രുദ്രൻഹരി ക്കുംകാലത്തി,ലിവർതാൻലോകകാരണർ * ഒന്നുതന്നെഹമൂന്നായിബ്ര ഹ്മവിഷ്ണുമഹേശരായ് രജസ്സത്വതമോഭേദംകൊണ്ടുകാര്യംനടത്തുവാ ൻ * ആദിദേവൻജഗന്നാഥനെല്ലാംചെയ്യാൻസമർത്ഥനായ് പുരുഷോ ത്തമനായുള്ള വിഷ്ണുവാണതിലുത്തമൻ * തേജസ്വിയാംവിഷ്ണുവേക്കാ ളാരുമില്ലസമർത്ഥരായ് ആ നാഥനേമായ,തന്റെകീഴിലെങ്ങനെയാകി നാൾ? * സജീവനാമവൻബോധചേഷ്ടകൾപോയതെങ്ങനെ? എ ന്താണതെന്നോൻസന്ദേഹംശുഭമായ്ചൊൽകനീവിഭോ! * പണ്ടാദ്യാ ഹരിയേവെന്നമുൻചൊന്നശ്ശക്തിയാരുവാൻ? എന്നുണ്ടായി?യെന്തുബ ലം?ജയിച്ചെങ്ങനെവിഷ്ണുവെ? * സർവ്വേശ്വരൻ,മഹാവിഷ്ണു,വാസുദേ

വൻ,ജഗൽഗുരു പരമാത്മാ,പരാനന്ദൻ,സച്ചിദാനന്ദവിഗ്രഹൻ * സൎവ്വവ്യാപി,രജസ്സററ,ശുദ്ധനെല്ലാംഭരിപ്പവൻ അപ്പോൾ,നിദ്രകൊണ്ടെന്തു?പരാധീനത്വമായതും * ഞങ്ങൾക്കിതാണത്ഭുതമായുണ്ടായിട്ടുള്ള സംശയം വ്യാസശിഷ്യമഹാത്മാവെ!ജ്ഞാനവാന്മാലറക്കനീ *

സൂതൻ പറഞ്ഞു.

ത്രൈലോക്യത്തിങ്കലാരാണീ?സംശയത്തെയകററുവാൻ നാരദൻ കപിലൻതൊട്ടോർബ്രഹ്മപുത്രർ സനാതനർ * ഇദ്ദ്വാപ്യത്തിങ്കലവരംഭ്രമിക്കുന്നുണ്ടിതേവരെ ഞാനെന്തുപിന്നെയിക്കാൎയ്യംപറയുന്നുമുനീന്ദ്രരെ! * സൎവ്വപാലകനാംവിഷ്ണുദേവന്മാരിൽപ്രധാനിയാം അവനേകന്നു വിരാട്ടാകുമിപ്രപഞ്ചംഭവിച്ചതും * നാരായണൻഹൃഷീകേശനാകുന്നാവിഷ്ണുവെസ്സദാ ദേവന്മാരൊക്കെനമനംചെയ്തുസേവിച്ചിടുന്നതെ * ചിലരപ്പോൾ,മഹാദേവൻശങ്കരൻ,ശശിശേഖരൻ, മുക്കണ്ണൻ,പഞ്ചവദനൻ,ശൂലപാണി,വൃഷദ്ധ്വജൻ * വേദത്തിലെല്ലാംപേർചൊല്ലിഘോഷിക്കുംത്ര്യംബകൻ,വിളളു തലയോടാണ്ടവൻഗൌരീദേഹംപാതിധരിച്ചവൻ * കൈലാസത്തിൽവസിക്കുന്നോൻ,ഭൂതേശൻസൎവ്വശക്തിമാൻ ഭക്തന്മാർയാമഹേശ്വരനെ,സ്സേവിച്ചീടുന്നുഭക്തിയായ് * കാലത്തു,ച്ചയ്ക്കു,വയിട്ടു,മെന്നുംവേദജ്ഞരെപ്പൊഴും അതുപോൽസ്തുതിചെയ്യുന്നുസ്തോത്രങ്ങൾകൊണ്ടനേകധാ * സൂൎയ്യോപാസനവേദത്തിൽശ്രേഷ്ഠമായിട്ടുചൊല്ലിടും പരമാത്മാവെന്നുതന്നാണാദിത്യൻതന്റെനാമവും * വേദത്തിലഗ്നിയുംവേദജ്ഞരാൽസംപൂജ്യനങ്ങനെ ഇന്ദ്ര,നന്തകനും,പാശി,തൊട്ടോരും,പൂജ്യർതന്നെയാം * ഗംഗ,യോരോനദികളായെവ്വണ്ണമൊഴുകുന്നുവോ? അതുപോൽവിഷ്ണുവേവേദമോതുന്നോന്നാർമഹർഷിമാർ * മഹാപണ്ഡിതർചൊല്ലുന്നുമൂന്നോയുള്ളപ്രമാണമായ് പ്രത്യക്ഷമൊന്നു,രണ്ടൂഹം,മൂന്നാമത്തേതുശാബ്ദവും; *ഉപമാനം,കൂട്ടിനാലു,ണ്ടെന്നോതുന്നന്യരാംചിലർ അൎത്ഥാപത്തിയതും.കൂട്ടീട്ടഞ്ചെന്നുചിലപണ്ഡിതർ * ഏഴൈതിഹ്യംസാക്ഷിരൂപം,രണ്ടു.പൌരാണികോക്തിയാൽ ഈപ്രമാണങ്ങളെക്കൊണ്ടാബ്രഹ്മത്തെയറിവാൻപണി * ശാസ്ത്രംകൊണ്ടുംബുദ്ധികൊണ്ടുംദൃഢയുക്തികളാലെയുംപിന്നെയുംപിന്നെയുംചിന്തിച്ചനുമാനിച്ചിടേണ്ടതാം * എന്നിട്ടുവിദ്വാൻപ്രത്യക്ഷജ്ഞാനത്തെസ്വീകരിക്കണം ദൃഷ്ടാന്തത്തൊടുസതതംസദാചാരാനുസാരിയായ് * സൃഷ്ടിക്കാൻശക്തിവേധാവിൽ,പാലിപ്പാൻവിഷ്ണുവിങ്കലും, ഹരി

ക്കാനീശനിൽശക്തി,പ്രകാശത്തിന്നുസൂൎയ്യനിൽ * കൂൎമ്മത്തിലും,ശേഷ
നിലുംശക്തി,ഭൂമി ചുമക്കുവാൻ ദഹിക്കാനഗ്നിയിൽശക്തി,വായുവിൽ
സഞ്ചരിക്കുവാൻ * വ്യാപിച്ചീടുന്നാദിശക്തി,യശേഷത്തിലുമൊന്നു
പോൽ എന്നുചൊല്ലുന്നുവിദ്വാന്മാർപുരാണങ്ങളുമങ്ങനേ * അശ്ശക്തി
യോടുകൂടാഞ്ഞാൽശിവനുംശവമായ്വരും അസമൎത്ഥൻ,ശക്തിഹീന,
നെന്നോൎക്കുന്നുധരൊക്കയും * ഇബ്ബ്രഹ്മാണ്ഡത്തിലീവണ്ണംബ്രഹ്മാ
ദിത്രിമൂൎത്തിയോളവും ചരാചരങ്ങളൊന്നുംതാൻജീവിക്കാശക്തിയെന്നിയേ *
ശക്തിഹീനം,ജഡം,നിന്ദ്യമതുപോൽശക്തിഹീനനും ജയിക്കാനും,ഗമി
ക്കാനും,ഭുജിക്കാനും;കഴിഞ്ഞിടാ * എല്ലാംനിറഞ്ഞൊരശ്ശക്തിബ്രഹ്മ
മെന്നറിയുന്നതേ വിദ്വാൻനന്നായ്‌വിചാരിച്ചാശക്ത്യുപാസനചെ
യ്തിടും * സത്വശക്തി,ഹരിയ്ക്കുണ്ടതെന്ന്യേകണ്ടില്ലയില്ലവൻ സൃഷ്ടിക്ക
യില്ലവേധാവും, രാജസീശക്തിയെന്നിയേ * ശിവൻ,തമശ്ശക്തിയതു
കൊണ്ടുതാൻസംഹരിപ്പതും ഇങ്ങനൂഹിക്കുകോരോന്നുംവിചാരിച്ചു മന
സ്സിനാൽ * ശക്തിയുണ്ടാകിൽബ്രഹ്മാണ്ഡമപ്പോൾതന്നെധരിപ്പതുംലോ
കമെല്ലാമിതുപോലെസംഹരിപ്പതുമായവൾ * വിധിവിഷ്ണുഹരന്മാരു,
മഗ്നിയും, പാശി,സൂൎയ്യനും ശക്തിയെന്ന്യേസ്വകാൎയ്യങ്ങൾനടത്താനസ
മൎത്ഥർതാൻ * ശക്തിയുള്ളനേരത്തുണ്ടദ്ദേവന്മാർകാൎയ്യമൊക്കയും. പ്രത്യ
ക്ഷമായവൾചെയ്യുംകാൎയ്യത്തിൽകാരണത്തിലും * സഗുണാ,നിൎഗ്ഗുണാ,
യെന്നുരണ്ടായ്ചൊല്ലുംമനീഷികൾ സംസാരികൾക്കുസഗുണാ,മുക്ത
ന്മാൎക്കവൾനിൎഗ്ഗുണാ; * ധൎമ്മാൎത്ഥകാമമോക്ഷങ്ങൾക്കെല്ലാംസ്വാമി
നിയാണവൾ വിധിപോൽപൂജചെയ്യുന്നാലിവയെല്ലാംതരുന്നവൾ *
അറിയാ,മൂഢരവളെയെന്നുംമായമറയ്ക്കയാൽ അറിഞ്ഞാലുംഭ്രമിപ്പി
ക്കും ചിലൎക്കൊന്നന്യരെദ്ദ്വേഷം * പണ്ഡിതന്മാർസ്വവാദങ്ങൾനിറ
യ്ക്കാൻകലികാരണം മന്ദരായ്‌നിന്ദ്യകൎമ്മങ്ങൾവെറ്റേയാചരിച്ചിട്ടും
കലിതന്നീയുഗേനാനാഭേദംമൂലമധൎമ്മവും വേദത്തെവിട്ടുമുണ്ടന്യയുഗ
ങ്ങളിലതില്ലതാൻ * അനേകാവസ്ഥമീവിഷ്ണുതപഞ്ചൈശ്വര്യനിത്യഗ്രമായ്
ബ്രഹ്മാവുംരുദ്രനുംധ്യാനിച്ചീടുന്നുണ്ടാരെയോസദാ * ഏതുംകാമത്തെ
[illegible]ച്ചീമൂൎത്തികൾമൂന്നുപേരുമേ ഭക്ത്യാപലപ്രകാരത്തിൽയാഗഞ്ചെ
[illegible]നകമായ് * ബ്രഹ്മാദ്യായാംപരാശക്തിദേവിയെത്തന്നെ മൂവ
രും മനസ്സുകൊണ്ടുചിന്തിക്കുന്നിതുനിത്യംമുനീന്ദ്രരേ! * നിശ്ചയത്തോടു
വിദ്വാന്മാർശക്തിയേത്താൻഭജിക്കണം സൎവ്വശാസ്ത്രങ്ങളുംകേളുള്ളനി
ശ്ചയത്തോടുധരിക്കണം * വ്യാസൻചൊന്നിതുഞാൻകേട്ടു,ചൊന്നാൻ

വ്യാസന്നു നാരദൻ വേധാവുനാരദനോതി, വേധാവിന്നങ്ങുവിഷ്ണുവും * ചൊല്കയുംകേൾക്കയുംചെയ്താവു ധർമ്മാർത്ഥ്യവാക്കുകൾനിശ്ചയാലെശ്ശക്തിയെ ഞാൻനിത്യവുംസേവചെയ്യുന്നം * പ്രത്യക്ഷമായ് കണ്ടറിയാമല്ലാത്താർതന്റെചേഷ്ടിതംസർവ്വഭൂതങ്ങളിലുമാശക്തിയൊന്നെന്നറികുക*

ശ്രീദേവീഭാഗവതം ഒന്നാംസ്കന്ധം

ആരാധനാനിർണ്ണയം എട്ടാമദ്ധ്യായം.

---

## ഒൻപതാമദ്ധ്യായം

---

സൂതൻ പറഞ്ഞു

നിദ്രയെപ്പോൾമഹാവിഷ്ണുശരീരത്തിങ്കൽനിന്നുപോയ് കണ്, മുഖം, മൂക്ക, കൈ, യുള്ളം, മാറെ, നിവയിൽനിന്നുടൻ * പുറപ്പെട്ടതമല്ലക്കഥിയാകാശത്തിങ്കൽനിന്നതെ മൂരിയുംചെയ്തു കൊണ്ടപ്പോളെഴീററാനങ്ങുവിഷ്ണുവും * അപ്പോൾകണ്ടാൻഭയംപൂണ്ടുവസിക്കുംബ്രഹ്മദേവനെ ഇടിവെട്ടുന്നപോൽചൊന്നാൻമഹാതേജസ്വിയാംഹരി*

വിഷ്ണു പറഞ്ഞു.

വിധേ!ഭവാൻതപസ്സാംവിട്ടെന്തിനാണിങ്ങുവന്നതും ഭയവും, ചിന്തയും, കൊണ്ടുവല്ലായ്മക്കെന്തുകാരണം?

ബ്രഹ്മാവു പറഞ്ഞു

അങ്ങകർണ്ണമലോൽഭൂത, രസുരർ, മധുകൈടഭർ ഉഗ്രരെന്ന മഹാവീരരെന്നെക്കൊല്ലാൻവരുന്നിതു ജഗൽപതേ!ഞാനവരെബ്ഭയന്നരികിലെത്തിനേൻ ഭയംകൊണ്ടന്ധനാമെന്നെപ്പരിപാലിക്കനീ വിഭോ! *

വിഷ്ണു പറഞ്ഞു

ഭയപ്പെട്ടാതിരുന്നാലും ഞാൻകൊല്ലാമവരെക്ഷണം മൂഢരാമവരായുസ്സററാണെത്തിയതുപോരിടാൻ*

സൂതൻ പറഞ്ഞു.

വിഷ്ണുവിങ്ങനെചൊന്നപ്പോൾമദംകൊണ്ടുമദിച്ചിട്ടും ഉഗ്രരാന്നാദ്ദാനവന്മാർവിധിയെത്തേടിയെത്തിനാർ * ആധാരമെന്ന്യെ വെള്ളത്തിൽക്ലേശംകൂടാതെനിന്നവർ രണ്ടുപേരുമഹങ്കാരംകൊണ്ടുബ്രഹ്മാവൊടോതിനാർ *ഇവന്നരികിൽനീയോടിവന്നതിൻഫലമെന്തെടോ! യുദ്ധംചെയ്തിട്ടിവൻകാൺകെത്തന്നെനിന്നെവധിച്ചിടാം * സർപ്പത്തിൽ

വാഴമിവനേപിന്നെഞങ്ങൾവധിച്ചിടും യുദ്ധഞ്ചെയ്കല്ല,യെങ്കിൽനീദാസനാണെന്നുചൊല്ലുക *

സൂതൻ പറഞ്ഞു.

ആവാക്കുകേട്ടുടൻവിഷ്ണുവവരോടിതുചൊല്ലിനാൻ അസുരശ്രേഷ്ഠരേ!നിങ്ങൾയുദ്ധമെന്നോടുചെയ്യണം * മദിച്ചനിങ്ങടെമദംഞാൻതാനില്ലാതെയാക്കിടാം നിങ്ങൾക്കാഗ്രഹമുണ്ടെങ്കിൽവന്നാലുമതിവീരരേ! *

സൂതൻ പറഞ്ഞു.

അതുകേട്ടവരുംകോപംകൊണ്ടുകണ്ണുതുറിച്ചുടൻ വെള്ളത്തിൽവെച്ചനാധാരംയുദ്ധഞ്ചെയ്യാനൊരുങ്ങിനാർ * മധുവുംകോപമോടപ്പോൾഹരിയോടൊത്തുപോരിടാൻ വേഗമോടോടിനാൻ, സഹായമായ്പിന്നാൻകൈടഭാസുരൻ * മദിച്ചമല്ലരേപ്പോലെരണ്ടാളുംരണമാടിനാർ ക്ഷീണംമധുവിനുണ്ടാമ്പോൾക്കൈടഭനക്ഷണം * മധു, പിന്നെക്കൈടഭനും,മാറിമാറിത്തുടങ്ങിനാർ ബാഹുയുദ്ധംമഹാവിഷ്ണുവോടുതാല്പര്യമായുടൻ * ബ്രഹ്മാവുംവാനിൽവാഴുന്നദേവിയുംകണ്ടുനിന്നതെ അസുരന്മാർതളർന്നില്ലവിഷ്ണുവപ്പോൾതളർന്നുപോയ് * അയ്യായിരം വത്സരങ്ങൾകഴിഞ്ഞിങ്ങനെയുദ്ധവും ഹരിയപ്പോൾചിന്തചെയ്താൻമരിച്ചീടാത്തതെന്തിവർ * ഞാനയ്യായിരമാണ്ടായിയുദ്ധഞ്ചെയ്യുന്നതില്ലയൊ? ഈവീരന്മാർതളർന്നില്ലഞാൻതളർന്നിതൊരത്ഭുതം * എൻശൌര്യവുംബലവുമെങ്ങെന്തിവർതളരാത്തതും ഇതിന്റെകാരണംചിന്തിച്ചറിയേണ്ടതുതാനിഹ * ഈവണ്ണമാലോചിക്കുന്നഹരിയെക്കണ്ടുതുഷ്ടരായ് അസുരന്മാർപറഞ്ഞപ്പോളിടിവെട്ടുന്നൊരൊച്ചയിൽ * നിനക്കുബലമില്ലെങ്കിൽനീതളർന്നെങ്കിൽമാധവ! നിങ്ങൾക്കുഞാൻദാസ,നെന്നുതൊഴുതുംകൊണ്ടുചൊല്ലുക * അല്ലെങ്കിൽബലമുണ്ടെങ്കിൽ യുദ്ധഞ്ചെയ്കമഹാമതെ! ഞങ്ങൾനിന്നെക്കൊന്നുപിന്നെക്കൊല്ലുംബ്രഹ്മാവിനേയുമേ *

സൂതൻ പറഞ്ഞു.

സമുദ്രത്തിൽനിന്നുചൊല്ലുന്നവർതൻവാക്കുകേട്ടുടൻ സമാധാനം മധുരമായ്ചൊല്ലിനാൻകമലാപതി *

വിഷ്ണു പറഞ്ഞു.

ശ്രാന്തൻ,ഭീതൻ,ശസ്ത്രഹീനൻ,പതിതൻ,ബാല,നിജ്ജനെ വീരരസ്ത്രമയയ്ക്കില്ലെന്നതുപണ്ടുള്ളധർമ്മമാം * അയ്യായിരംവത്സരങ്ങൾ ഞാൻപോരാടിയതില്ലയോ? ഞാനേകൻതുല്യരായ്നിങ്ങൾബലമുള്ള

വർഷങ്ങളുണ്ടുപോർ * നിങ്ങൾക്കിടയ്ക്കിടയ്ക്കൊന്നുവിശ്രമിക്കാൻതരംവരും അതുപോൽവിശ്രമിച്ചൊന്നുഞാനുംപോർതുടരാംദൃഢം * മഹാബലമെഴുന്നിങ്ങളത്രനേരംക്ഷമിക്കണം ക്ഷീണംതീർത്തിട്ടുഞാൻപിന്നെ നീതിയായ്പോർതുടങ്ങിടാം *

സൂതൻ പറഞ്ഞു

ഈവണ്ണംവിഷ്ണുവിൻവാക്കുകേട്ടുവിശ്വാസമോടവർ ദൂരത്തുമാറിനിന്നപ്പോഴംബുജലോചനൻതാനൊരുക്കമായ് * അതിദൂരത്തായവരെക്കണ്ടാ നാരായണൻചിത്ത മനസ്സുകൊണ്ടു ചിന്തിച്ചാനവർ ചാകാത്തകാരണം * ജ്ഞാനംകൊണ്ടറിവുണ്ടായങ്ങിഷ്ടംപോലെമരിക്കുവാൻ വരമേകീദേവിയവർക്കതാണവരാകാത്തതും * യുദ്ധവുംവെറുതെയെന്റെശ്രമവുംനിഷ്പ്രയോജനം അറിഞ്ഞിദൃഢമാംകാര്യംയുദ്ധംചെയ്യുന്നതെന്തിനായ് * യുദ്ധംചെയ്യാതിരുന്നാലോ പിന്നെമദംകൊണ്ടുമദിക്കയാൽ ദുഃഖമുണ്ടാകും,മീദുഷ്ടർനശിക്കുന്നതുമെങ്ങനെ? * ശ്രീദേവിതാനിവർക്കേകീയിഷ്ടമാംവരം വന്നതാനേമരിച്ചീടാൻദുഃഖമുള്ളോനമിച്ചിയാ * രോഗവുംദൈന്യവുംകൊണ്ടുമാശിക്കുന്നില്ലപോകുവാൻ പിന്നെയെന്തീമദോന്മത്തർമരിക്കാനാഗ്രഹിച്ചിടും * ദേവിയെത്തന്നെശരണംപ്രാപിക്കാം ഞാനറപ്പോടും അവളിന്നുപ്രസാദിച്ചാലെനിക്കിഷ്ടംസാദ്ധ്യമായ്വരും * ഈവണ്ണമോർത്തുവിഷ്ണുവാകാശത്തിങ്കൽനിന്നിടും ആഴക്കേറുംയോഗനിദ്രാദേവിയെക്കണ്ടുതുഷ്ടനായ് *. യോഗജ്ഞനാമഭ്ഭഗവാൻതൊഴുതുംകൊണ്ടുവാഴ്ത്തിനാൻ അസുരന്മാർനശിക്കാനായ്ഭുവനേശ്വരിയംബയെ *

വിഷ്ണു പറഞ്ഞു

ജഗത്സൃഷ്ട്യാദിചെയ്തീടുംമായേ!ദേവി!തൊഴുന്നുഞാൻ ഭോഗമോക്ഷങ്ങളേകുന്നോരാദ്യന്തംവിട്ടചണ്ഡികെ! * നിന്റെരൂപംസഗുണമാനിർഗ്ഗുണന്തന്നെയോ?ശിവെ! നിൻചരിത്രമസംഖ്യം,ഞാനറിയുന്നില്ലതൊന്നുമേ * ഉത്ഭടംനിന്റെമാഹാത്മ്യമെനിക്കനുഭവത്തിലായ് ബോധമെന്ന്യേനിദ്രയിങ്കൽഞാൻലയിച്ചതുകാരണം * പിന്നെയുംപിന്നെയുംബ്രഹ്മാവതിയത്നാലുണർത്തിയും ഞാൻതീരെയുമുണർന്നില്ലചേഷ്ടയറ്റിന്ദ്രിയങ്ങളിൽ * അചേതനനായ്തീർന്നുനിൻമാഹാത്മ്യംനിമിത്തമായ് നീവേർപെട്ടിട്ടുണർന്നോൻഞാൻയുദ്ധംചെയ്തനേകധാ നിൻവരത്താലവർചാകുന്നില്ല,ഞാനുംതളർന്നുപോയ് ബ്രഹ്മാവിനെക്കൊ

ല്ലുവാനായ്മടിച്ചിട്ടവരെത്തിനാർ * ചണ്ഡചയുദ്ധത്തിന്നുടനേയവരേ ഞാൻവിളിക്കയാൽ യുദ്ധഞ്ചെയ്തന്നൊട്ടുംക്രുടീട്ടാഴിയിൽവെച്ചുഘോരമായ് * ആശ്ചര്യമായുള്ളോരിഷ്ടാമരണംനിൻെറയാവരം അറിഞ്ഞു നിന്നേശ്ശരണംപ്രാപിച്ചേൻശരണപ്രദേ! * എനിക്കുനീസഹായിക്ക യുദ്ധഞ്ചെയ്തുതളന്നുഞാൻ നിൻവരത്താലവരുമിന്നഹംകാരികളംബികേ! * അവർകൊല്ലാൻ വരുന്നെന്നെ,പ്പോവരെത്തെന്തുചെയ്യേണ്ടു? ഇതുകേട്ടാമഹാദേവി ചിരിച്ചുംകൊണ്ടുചൊല്ലിനാൾ * തന്നെനമസ്കരിക്കുന്നലോകേശൻതന്നോടായുടൻ: 'ദേവദേവഹരേ!നീതാൻയുദ്ധഞ്ചെയ്തിനിയൊന്നുപോയ് * വഞ്ചിച്ചീവീരരേമോഹിപ്പിച്ചുവണ്ണം വധിക്കുവാൻ കടാക്ഷംകൊണ്ടിവരെഞാൻമോഹിപ്പിക്കാമസംശയം* എൻമായകൊണ്ടുമോഹിക്കുന്നിവരേനീജയിക്കെടോ'

സൂതൻ പറഞ്ഞു

പ്രീതിയോടദ്ദേവിചൊന്നവാക്കുകേട്ടിട്ടുവിഷ്ണുവും യുദ്ധഞ്ചെയ്യുന്നിടത്തെത്തിനിന്നാനാസ്സാഗരത്തിലായ് * ഊക്കേറുന്നസുരന്മാരുംയുദ്ധത്തിന്നായിവന്നുടൻ വിഷ്ണുവേയവിടെക്കണ്ടു സന്തോഷത്തോടുചൊന്നിവർ: * 'നില്ലുനില്ലുത്യാഗ്രഹിനീയുദ്ധഞ്ചെയ്ക ചതുർഭുജ! ജയവുംതോൽവിയുംദൈവാധീനമെന്നോർത്തുകൊള്ളുക * ബലവാൻവിജയിച്ചീടും ഭാഗ്യമ്പോൽബലഹീനനും അനേകാസുരരോടേററുജയിച്ചിട്ടുണ്ടുപണ്ടു നീ * ഇപ്പോളീയിവരോടേററുയുദ്ധഞ്ചെയ്തിട്ടുതോററുപോയ് മഹാന്മാർസുഖദുഃഖങ്ങളെല്ലാംകൊണ്ടുമാനിനച്ചിടാ' *

സൂതൻ പറഞ്ഞു

ഈവണ്ണംചൊല്ലിവീരന്മാർയുദ്ധത്തിന്നായൊരുങ്ങിനാർ അവരേഹരിയുക്കോടെമുഷ്ടികൊണ്ടൊന്നിടിച്ചുടൻ * ശക്തരാമവരുംമുഷ്ടികൊണ്ടിടിച്ചുബ്ജനാഭനേ അന്യോന്യംയുദ്ധമീവണ്ണമുണ്ടായീബാഹുഘോരമായ് * ധീരന്മാരായ്പോരിട്ടോരവരേക്കണ്ടുവിഷ്ണുവും ദീനനായദ്ദേവിതൻെറമുഖത്തെയ്ക്കൊന്നുനോക്കിനാൻ *

സൂതൻ പറഞ്ഞു

ആമട്ടുഹരിയേക്കണ്ടുകരുണാർസമാനുടൻ കൺചുവപ്പിച്ചസുരരേനോക്കിയൊന്നുചിരിച്ചവൾ * അന്യകാമശരങ്ങൾപോൽസ്നേഹവുംമന്ദഹാസവും ചേന്നതാമക്കടാക്ഷങ്ങൾകൊണ്ടുകൊന്നവരെക്ഷണം * ദേവിതൻെറകടാക്ഷങ്ങൾകണ്ടുമോഹിച്ചുപോയവർ ഇതെന്തെന്തുത?മെന്നോർത്തുകാമപീഡിതരാകയാൽ * അഴകേറുംദേവിയേ

ത്താൻനോക്കിക്കൊണ്ടങ്ങുനിന്നപോയ് റിഷ്ണുവുംകണ്ടടൻദേവിത ൻെറയച്ചേഷ്ടയൊക്കയും * അറിഞ്ഞാനിവർമോഹിച്ചപോയെ,നാ ബ ഭഗവാൻഹരി പറഞ്ഞാനിടിവെട്ടുംപോൽചിരിച്ചുംകൊണ്ടുഭംഗി യായ്: * 'വീരരേ!വരമേകീടാമിഷ്ടംപോലെവരിക്കുക നിങ്ങൾചെയ്യു ന്നയുദ്ധത്തെക്കണ്ടുസന്തുഷ്ടനായിഞാൻ * അസുരന്മാർപലരനേകംയു ദ്ധംചെയ്തുകണ്ടതിൽ നിങ്ങൾക്കുതുല്യമായ്കണ്ടില്ലെങ്ങുംകേട്ടതു മി ല്ലഞാൻ * അതുകൊണ്ടിന്നുതോഷിച്ചേനതുല്യബലമോക്കയാൽ സോ ദരന്മാരായനിങ്ങൾക്കിഷ്ടമാംവരമേകിടാം' *

സൂതൻ പറഞ്ഞു.

വിഷ്ണുതന്നാവാക്കുകേട്ടുമാനംകൂടുന്നകാമികൾ ജഗദാനന്ദമുണ്ടാ ക്കുംമായയെക്കണ്ടുനിൽക്കയാൽ * കാമപീഡിതരായേററംവിഷ്ണുവോടു പറഞ്ഞുതേ: 'യാചകന്മാരല്ലഞങ്ങൾ നൾകാനിച്ഛിപ്പതെന്തുനീ? * തരാംനിനക്കുദാതാക്കൾഞങ്ങൾ, യാചകരല്ലെടോ! പ്രാർത്ഥിക്കനി യിഷ്ടവരംഹൃഷീകേശ!സുരേശ്വര! * നിന്റെയത്ഭുതയുദ്ധത്താൽസ ന്തോഷിച്ചിഹഞങ്ങളും' അവർതന്നാവാക്കുകേട്ടിട്ടുത്തരംചൊല്ലിമാ ധവൻ: * 'തുഷ്ടന്മാരായ്ഭവിച്ചെങ്കിൽവദ്ധ്യരായിട്ടുതീരുക'*

സൂതൻ പറഞ്ഞു

വിഷ്ണുതന്നാവാക്കുകേട്ടുവിസ്മയിച്ചസുരേന്ദ്രരും ചതിച്ചേ,ന്നുമന സ്താപംപൂണ്ടുമിണ്ടാതെനിന്നവർ * കുറനേരംവിചാരിച്ചുവിഷ്ണുവോ ടുരചെയ്തതെ ഭൂമിയാംസ്ഥലമില്ലാതെകണ്ടെ,ല്ലാംജലമായവർ: * 'ഞ ങ്ങൾക്കായിട്ടുനീയിന്നുവരംതന്നില്ലയോ?ഹരേ! സത്യവാക്കാകനീയി പ്പോ,ളാവരംതന്നെനൾകുക * ജലമില്ലാത്തവിസ്താരദേശത്തിൽവെച്ചു കൊല്ലണം സത്യവാനാകനീഞങ്ങൾവദ്ധ്യരായ്ഭവിച്ചിടാം * ചക്ര ത്തെയോർത്തിട്ടുവിഷ്ണു ചിരിച്ചുംകൊണ്ടുചൊല്ലിനാൻ: 'നിങ്ങളെജ്ജലമി ല്ലാത്തദേശത്തിൽവെച്ചുകൊന്നിടാം, * എന്നോതിത്തുടകൾരണ്ടുമതി വിസ്താരമാക്കിനാൻ കാണിച്ചുവരെവെള്ളത്തിൽജലമില്ലാത്തദേശ വും: * 'ജലമില്ലിവിടായ്നിങ്ങൾകളഞ്ഞാലുംശിരസ്സുകൾ സത്യവാനാ യിട്ടുഞാനിന്നതുപോൽത്തന്നെനിങ്ങളും, * യഥാർത്ഥവാക്കുകേട്ട പ്പോൾചിന്തിച്ചിട്ടങ്ങുദാനവർഓരായിരംയോജനയസ്സരീരങ്ങൾവളർത്തി നാർ * ഇരട്ടിയാക്കീഭഗവാൻജഘനം,വിസ്മയിച്ചവർ തലവെച്ചാർര ണ്ടുപേരുമവിടത്തുതഭൂമിയിൽ * ചക്രംകൊണ്ടുടനേവിഷ്ണുവവർതൻവ

ല്വതായിട്ടം തലരണ്ടുംമുറിച്ചിട്ടാൻജഘനത്തിങ്കൽവെച്ചുതാൻ * മധു കൈടഭർരണ്ടാളുംക്ഷണംപ്രാണൻവേർപെട്ടുപോയുടൻ അവർക്കുള്ളൊരു മേദസ്സനിറഞ്ഞാക്കടെലൊക്കയും * ഭൂമിയായ്തീർന്നതിന്നുവലംമേദിനിയെന്നുമായ് അതിനാലമണ്ണുഭക്ഷിപ്പാൻകൊള്ളാതായിമുനീന്ദ്രരേ! * നിങ്ങളെന്നോടുചോദിച്ചതെല്ലാംഞാൻചൊല്ലിയിങ്ങനെ മഹാമായ,മഹാവിദ്യ,പരാശക്തി,സുരാസുരർ സേവിക്കുംദേവിയവളെവിധാതാക്കൾസേവചെയ്യുന്നു * അവളേക്കാളധികമായില്ലലോകത്രയത്തിലും സത്യംസത്യംപുനസ്സത്യംവേദശാസ്ത്രാർത്ഥനിർണ്ണയം * പൂജനീയാ,പരാശക്തി,നിർഗ്ഗുണാസഗുണാഥവാ *

ശ്രീദേവീഭാഗവതം ഒന്നാംസ്കന്ധം
മധുകൈടഭവധം
ഒമ്പതാമദ്ധ്യായം

---

## പത്താമദ്ധ്യായം.

---

ഋഷികൾ പറഞ്ഞു

സൂത!മുൻപുഭവാനോതിശ്ശുകനേവ്യാസമാമുനിപുരാണമെല്ലാംനിർമ്മിച്ചുപഠിപ്പിച്ചെന്നുഭംഗിയായ് * വ്യാസൻതപസ്സുചെയ്തിട്ടുശുകനെങ്ങനെജാതനായ്? വിസ്തരിച്ചുരചെയ്യെല്ലാംവ്യാസങ്കൽനിന്നുകേട്ടപോൽ *

സൂതൻ പറഞ്ഞു

ശുകോല്പത്തിപറഞ്ഞീടാം,യോഗികൾക്കൊക്കെമുഖ്യനാം ശ്രീശുകൻമുനി,വ്യാസങ്കൽ,നിന്നുണ്ടായപ്രകാരമായ് * ഭംഗിയേറുംമഹാമേരുശൃംഗത്തിൽവ്യാസനാംമുനി ദൃഢമായ്പുത്രനുണ്ടാവാൻതപംചെയ്തുതുടങ്ങിനാൻ * നാരദൻചൊന്നവാഗ്ബീജമാമേകാക്ഷരമന്ത്രവും ജപിച്ചുപരയാംമായാദേവിയേചിന്തചെയ്തുമെ * അഗ്നി,കാററു,ജലം,ഭൂമി,വാന്നി,യഞ്ചിനുമുള്ളപോൽ വീര്യമുള്ളാത്മജനെനിക്കുണ്ടാകണമിതെന്നുതാൻ* ആരാധിച്ചാൻമഹാദേവനേയുമീശ്വരിയേയുമേ തപിച്ചാനേവമാഹാരംകൂടാതേനൂറുവത്സരം * ആശുതോഷൻ,നിത്യനാംലോകേശാതൻ,സംപൂജ്യനായുള്ളം അതിനാൽശക്തിതാൻപൂജ്യയെന്നോർത്താൻപലവട്ടവും * കൊങ്ങുവൃക്ഷങ്ങളാശ്ചുംവളർന്നുണ്ടനേകധാ കളിക്കുന്നമരന്മാരും,തപംക്രട്ടുംമുനീന്ദ്രരും*വസുക്കളാദിത്യന്മാരും,രുദ്ര

നാരും,മരുത്തരും   അശ്വിനീദേവരും,വാഴുന്നൊരണ്ട,ബ്രാഹ്മണരേ റെയും * സംഗീതഘോഷനിഘോഷനാരാമേരുശിഖരത്തിലായ് തപസ്സു ചെയ്യാൻധർമ്മാത്മാവ്യാസൻസത്യവതീസുതൻ *അപ്പോളാവ്യാസതേജസ്സുനിറഞ്ഞു ലോകമൊക്കയും കൊടുതായുള്ള ജടകളഗ്നിവർണ്ണങ്ങളായി തെ * മുനിതൻകാന്തികണ്ടിട്ടുഭയപ്പെട്ടാൻമഹേന്ദ്രനും ഭയപ്പെട്ടുഴലു ന്നിന്ദ്രൻതന്നൊക്കണ്ടിട്ടുരുദ്രനാം * ഭഗവാനവനോടായിപറഞ്ഞാനാട നിങ്ങനെ *

രുദ്രൻ പറഞ്ഞു.

ഭയപ്പെട്ടന്നെന്തുദുഃഖമെന്തുദതു?ചൊല്ലുകിന്ദ്ര!നീ കോപിച്ചീടാ യ്ക്കാടാ!നിവീമുനിമാരിലശേഷവും * തപിക്കു,ന്നൃഷിമാരെന്നയറി ഞ്ഞുസ്കന്ദിക്കുന്നതായ് നിനക്കിന്നുമിപ്പോളന്നില്ലീമുനികളൊട്ടുമെ.ഇ ന്ദ്രനങ്ങനെകേട്ടിട്ടുചോദിച്ചാൻരുദ്രനോടവൻ വ്യാസൻ്റെതപമെന്തി ന്നായവന്നാഗ്രഹമെന്തുവാൻ? *

രുദ്രൻ പറഞ്ഞു.

വ്യാസൻ,പുത്രൻവേണമെന്നതപം ചെയ്യുന്നഘോരമായ് നൂറുവ ത്സരമായ്,നല്ലപുത്രനെഞാൻകൊടുത്തിടും.

സൂതൻ പറഞ്ഞു.

ഇന്ദ്രനിട്ടിന്ദ്രനാടോതിട്ടുപ്രസന്നനായ്ശിവൻ കൃപയാവ്യാസ നെപ്രാപിച്ചിട്ടുചൊന്നാൻജഗൽഗുരു: * 'എഴുന്നേൽക്കുമഹാ!വേദമു ഞ്ഞാംനല്ലസുതൻതവ തേജസ്സോടും,കീർത്തിയോടും,ജ്ഞാനത്തോടുംമ ഹാമതെ! * എല്ലാവർക്കുംപ്രിയംചെയ്യാൻസദാതല്പരനായവരും സത്വ മെന്നഗുണംകൊണ്ടുപൂർണ്ണനാംസത്യനിഷ്ഠനാം.' *

സൂതൻ പറഞ്ഞു.

നല്ലൊരാവാക്കുകേട്ടിട്ടുവേദവ്യാസമഹാമുനി ശിവനെനമസ്കരി ച്ചു നടന്നാനാശ്രമത്തിനായ് * ഏറനാളേശ്രമംമൂലമാശ്രമത്തിന്നുതന്നെ പോയ് കടഞ്ഞാൻതീയെടുപ്പാനായരണിക്കടകോലുകൾ * കടയുമ്പോ ളവന്നുള്ളിലാലോചനഭവിച്ചതെ പുത്രനുണ്ടാകേണ്ടകാര്യത്തെക്കുറിച്ചു ട്ടുതന്നഹൊ: * 'കടകോൽരണ്ടുമൊന്നിച്ചുകടഞ്ഞാലഗ്നിവന്നിടും അതു പോലെയെനിക്കിപ്പോൾപുത്രനുണ്ടാവതെങ്ങനേ? * പുത്രനുണ്ടായീ വാനായ്സതിയായ്കുലജാതയായ് അഴകേറുന്നതരുണിയായ്പുത്രനെ പ്പെറുവോളമായ് * സദാപതിവ്രതയുമായെനിക്കില്ലൊരുകാമിനി ക ലിന്നു ചഞ്ചലയെല്ലാപ്പംകൊൾവതെങ്ങനെ?ഓരായെ * പാതിവ്രത്യംമി

ട്ടക്കേററമഴകും സുഖമേകുവാൻ സാമർത്ഥ്യവുമിരുന്നാലും നാരിബന്ധനരൂപതാൻ * കൈലാസത്തിൽശിവൻനാരീവലയിൽപെട്ടുവാഴവോൻ ഞാൻവരിക്കേണ്ടതെമ്മട്ടിഗൃഹസ്ഥാശ്രമദുർഘടം' * ഈവണ്ണം ചിന്ത ചെയ്യുമ്പോൾഘൃതാചീദിവ്യരൂപിണീ ആകാശത്തിൽവന്നരികിൽകാണത്തക്കവിധത്തിലായ് * കണ്ടാൻകടാക്ഷിച്ചരികിൽനിൽക്കുമപ്സരനാരിയേ വ്രതസ്ഥനെങ്കിലുംകാമബാണത്താലഴലാണ്ടുടൻ * ധർമ്മത്തിൻ മുൻവരാൻവയ്യാത്തിക്കാമംവന്നുകേമമായ് ഇപ്പോളിസ്സങ്കടെചെയ്വതെന്തെ?ന്നായയോത്തുമാമുനി: * 'ചതിക്കാനായിവിടെവന്നിവളേസ്വീകരിക്കിൽഞാൻ അജിതേന്ദ്രിയനാണെന്നായാക്ഷേപിക്കുംമുനീശ്വരർ* നൂറുവർഷംഘോരമായിത്തപിച്ചിട്ടൊരുനാരിയെ കണ്ടുമോഹിച്ചതെവ്വണ്ണം?മഹാതാപസനെന്നുമെ * ചളരെസ്സുഖമുണ്ടെങ്കിൽകൊള്ളാംനിന്ദിക്കിലാരുമെ പുത്രനും,പുണ്യവുംസ്വർഗ്ഗം,ജ്ഞാനികൾക്കങ്ങുമോക്ഷവും * ഉണ്ടാംഗൃഹസ്ഥാശ്രമത്തി,ലെന്നോതുന്നുമഹത്തുകൾ ഇദ്ദേവകന്യയേക്കൊണ്ടിന്നതൊന്നുംസാദ്ധ്യമാവ്വരാ * നാരദകേന്നുഞാൻമുന്നം കേട്ടേനൊരുചരിത്രവും പുരൂരവസ്സാംനൃപനെ ച്ചതിച്ചുർവ്വശിയെന്നാതായ്' *

ശ്രീദേവീഭാഗവതം ഒന്നാംസ്കന്ധം
ശിവവരദാനം പത്താമദ്ധ്യായം

## പതിനൊന്നാമദ്ധ്യായം.

ഋഷികൾ പറഞ്ഞു

പുരൂരവസ്സാ,രാ?രാണദേവകന്യകയുർവ്വശി? മഹാത്മാവാമാനൃപതിക്കെന്തുകഷ്ടംഭവിച്ചതും? * അല്ലയോസൂത!നീയിന്നുചൊല്ലുകക്കഥയൊക്കയും ഞങ്ങൾക്കാഗ്രഹമുണ്ടേററം ഭവാൻ ചൊൽവതുകേൾക്കുവാൻ * അമൃതേക്കാൾമധുരമാംരസംചേരുന്നനിന്മൊഴി ഞങ്ങൾക്കുച്ചിവനില്ലസുധകൊണ്ടമരർക്കുപോൽ *

സൂതൻ പറഞ്ഞു

മുനിമാരേ!കേൾക്കനിങ്ങൾദിവ്യമായുള്ള സൽക്കഥ വ്യാസൻ ചൊല്ലിക്കേട്ടതെൻറബുദ്ധിപോലെപറഞ്ഞിടാം * വ്യാഴത്തിന്നിഷ്ടയാംഭാര്യതാരയെന്നുപ്രസിദ്ധയായ് രൂപയൌവനമോടൊത്തമ[illegible]

ന്നൊരുസുന്ദരി * സ്വേച്ഛയായിട്ടൊരുദിനംപ്രാപിച്ചാൾചന്ദ്രമന്ദിരം മഹാസൌന്ദൎയ്യമോടൊത്തൊരവളെക്കണ്ടുചന്ദ്രനും * കാമപീഡിതനായ്തീൎന്നാനച്ചന്ദ്രമുഖിമൂലമായ് അവളുംചന്ദ്രനെക്കണ്ടുകാമപീഡിതയായിതേ * മാരാൎത്തിമൂലമന്യോന്യംസ്നേഹവുംസംഭവിച്ചുടൻ താരയും, ചന്ദ്രനും,മാരശരമേററററമന്ധരായ് * രമിച്ചാരവരന്യോന്യമിച്ഛയുണ്ടാകകാരണം രമിച്ചങ്ങനെയേതാനംദിവസങ്ങൾകഴിഞ്ഞുടൻ * ദുഃഖംപൂണ്ടസ്സുരാചാൎയ്യനവളെക്കൊണ്ടുപോരുവാൻ അയച്ചുശിഷ്യനെ, പ്പോന്നില്ലവൾചന്ദ്രൻവശത്തിലായ് * ചന്ദ്രൻതിരിച്ചയച്ചുവംശിഷ്യനേപ്പലവട്ടവും അപ്പോൾകോപിച്ചുതാൻതന്നേപുറപ്പെട്ടതിശീഘ്രമായ് * മഹാനായസുരാചാൎയ്യൻപൂകിനാൻചന്ദ്രമന്ദിരം മദംപൂണ്ടുചിരിക്കുന്നചന്ദ്രനേക്കണ്ടുചൊല്ലിനാൻ: * 'എന്തുകൎമ്മംചെയ്തു?ചന്ദ്ര!നീലേശംധൎമ്മമെന്നിയേഎൻപത്നിയാമിവളെനീരക്ഷിക്കാനെന്തുകാരണം?* ഗൃഹസ്ഥാശ്രമിയായുള്ള ഞാൻനിന്റെഗുരുവല്ലയൊ? എവ്വണ്ണം?ഭാൎയ്യയായ്‌രക്ഷിക്കുന്നുനീ!ഗുരുപത്നിയേ * ബ്രഹ്മഹാ,സ്വൎണ്ണഹൎത്താവു,മദ്യപൻ, ഗുരുതല്പഗൻ ഇവരിൽചേൎച്ചയുള്ളോനും, മഹാപാപികളഞ്ചുപേർ * ഇവളെപ്പുണൎന്നീചെയ്താമഹാപാപത്തെനിന്ദ്യനായ് ദുരാചാരനായ്‌ദേവലോകത്തിന്നൎഹനല്ലനീ* ഇസ്സുന്ദരിയെവിട്ടീട്ടെൻഗൃഹേ കൊണ്ടുപോയിടാം ശപിക്കമല്ലയെങ്കിൽഞാൻ ഗുരുഭാൎയ്യാപഹാരിയേ' * ഭാൎയ്യാവിരഹദുഃഖത്താൽകോപിച്ചിങ്ങനെയൊക്കയും ചൊല്ലുന്നഗുരുവോടായിച്ചൊല്ലിനാൻചന്ദ്രനീവിധം *

ചന്ദ്രൻ പറഞ്ഞു.

കോപിക്കിൽദ്വിജർനിന്ദ്യന്മാർ,ധൎമ്മശാസ്ത്രമറിഞ്ഞവർ കോപമില്ലാത്തവർപൂജ്യരല്ലെങ്കിൽനിന്ദ്യർതന്നവർ * ഇഷ്ടമുണ്ടെങ്കിൽവന്നിട്ടമിവൾനിന്റെഗൃഹത്തിനായ് ഇവിടെത്തന്നെപാൎത്താലുംചേതമെന്തു?ഭവാനതിൽ * സ്വേച്ഛയായിവൾപാൎക്കുന്നുരതിയിൽകൊതിമൂലമായ് കുറേക്കൂടികഴിഞ്ഞിട്ടുതന്നിയേവന്നുചേൎന്നിടും * 'ധൎമ്മശാസ്ത്രമതംപണ്ടുഭവാൻതാൻചൊല്ലിയിങ്ങനേ, ദുഷിച്ചിടാജ്ജാരനാൽസ്ത്രീ,വിപ്രൻവേദപ്രവൃത്തിയാൽ * ചന്ദ്രനിങ്ങനെചൊന്നപ്പോളേററംദുഃഖിച്ചു ഗീഷ്പതി കാമവുംചിന്തയുംപൂണ്ടുതൻഗൃഹത്തിന്നുപോയിതേ * ചിന്താധീനത്തിലായൊട്ടുകാലംചെന്നിട്ടുഗീഷ്പതി ചന്ദ്രന്റെഭവനത്തിങ്കൽപിന്നെയുംചെന്നുശീഘ്രമായ് * കാവൽക്കാരൻതടുത്തപ്പോൾനിന്നുകോ

പിച്ചുവാതലിൽ ചന്ദ്രൻവന്നില്ലനടയിൽകോപിച്ചാനടനേററവും: * 'ഇവനെൻശിഷ്യനാണ,മമയ്ക്കൊത്തിട്ടംഗുരുപത്നിയെ സ്വീകരിച്ചുബലാൽധമ്മമെന്ന്യേ,ശിക്ഷിക്കമിന്നുഞാൻ' * വെളിയിൽപടിയിൽനിന്നു കോപിച്ചിങ്ങനെചൊല്ലിനാൻ: 'നിശയിക്കുന്നുവോ?മൂഢ!മഹാപാപി!സുരാധമ! * തരികെൻഭാൎയ്യയേവേഗമല്ലെങ്കിൽഞാൻശപിച്ചിട്ടം തന്നില്ലഭാൎയ്യയെയെങ്കിൽഭസ്മമാക്കുംഭവാനെഞാൻ' *

സൂതൻപറഞ്ഞു.

ബൃഹസ്പതിപറഞ്ഞീടുംകൊടുവാക്കകളിങ്ങനേ കേട്ടചന്ദ്രൻഗൃഹം വിട്ടുവെളിയിൽവന്നുചൊല്ലിനാൻ * ഹസിച്ചുംകൊണ്ടുഗുരുവോടേറെച്ചൊല്ലുന്നതെന്തുനീ? മഹാസുന്ദരിയായുള്ളൊരവൾചേരാനിനക്കെടൊ! * സ്വീകരിക്കനിനക്കൊത്തൊരഴകില്ലാത്തപെണ്ണിനെ ഇവൾക്കൊത്തവൾനന്നല്ല,ദരിദ്രൻെറഗൃഹത്തിനായ് * തനിക്കൊത്തവരിൽച്ചേച്ചു നാരികൾക്കെ,ന്നുചൊല്ലിനാർ മന്ദൻനീയറിയുന്നില്ല കാമശാസ്ത്രാൎത്ഥസാരവും * ബോധിച്ചിടത്തുപോയാലുമിവളെത്തരികില്ലഞാൻ കഴിയുന്നതുചെയ്യിനിശ്രേഷ്ഠയെത്തരികില്ലഞാൻ * കാമാൎത്തനാംനിൻെറശാപംപേററുകില്ലിനിക്കെടൊ! ഗുരോ!തരുന്നില്ലിവളെച്ചെയ്ക ബോധിച്ചതൊക്കയും' *

സൂതൻ പറഞ്ഞു.

ചന്ദ്രൻെറയീവാക്കകേട്ടുകോപചിന്തകളോടവൻ വേഗത്തിലിന്ദ്രൻവാഴുന്നഭവനത്തിങ്കലെത്തിനാൻ * ദുഃഖാകലനായ്‌നിവൃന്നുഗുരുവേക്കണ്ടുശക്രനാം പാദ്യാൎഘ്യാചമനീയാദികൊണ്ടുപൂജിച്ചുനിന്നവൻ * ദുഃഖിച്ചുവാഴുംഗുരുവോടായ്ചോദിച്ചിതുദാരമൻ: 'ചിന്തയെന്തു?മഹാഭാഗ!ദുഃഖിക്കുന്നെന്തു?നീമുനേ * ഞങ്ങൾക്കുഗുരുവാംനിന്നെയവമാനിച്ചതാരെടൊ? ദിക്പാലന്മാർ,ദേവസൈന്യ,മെല്ലാംനിൻകീഴിലല്ലയോ? * ബ്രഹ്മവിഷ്ണുമഹേശന്മാർമററുദേവകളൊക്കയും സഹായിക്കും നിനക്കിപ്പോൾചിന്തയെന്തെന്നോടോതുക' *

ഗുരു പറഞ്ഞു.

എൻഭാൎയ്യതാരയേച്ചന്ദ്രൻബലാൽകൊണ്ടങ്ങുപോയിതെ പലവട്ടമപേക്ഷിച്ചുഞാൻ,തരുന്നില്ലവൻശഠൻ * എന്തുചെയ്യേണ്ടു?ഞാനിന്നീ നിനക്കിപ്പോൾസഹായിക്കശചീപതേ!

ഇന്ദ്രൻ പറഞ്ഞു.

ധർമ്മിഷ്ഠ! നീ ദുഃഖിയായ്ക്ക ഞാൻനിനക്കുണ്ടുദാസനായ് വരുത്താം
ഞാൻനിശ്ചയമായ്മഹാത്മൻ!നിന്റെഭാര്യയെ * ദൂതനെയങ്ങയച്ചിട്ടു
മദംമൂലംതരാഞ്ഞീലോ ദേവസൈന്യങ്ങളോടൊത്തുയുദ്ധംചെയ്യുന്നതുണ്ടു
ഞാൻ * ഗുരുവേയാശ്വസിപ്പിച്ചിട്ടേവമിന്ദ്രൻസമർത്ഥനാം ദൂതനെച്ച
ന്ദ്രനായ്ചൊല്ലിവിട്ടാനീവാർത്തചൊല്ലുവാൻ * മിടുക്കക്കൂടുന്നദ്ദൂതൻച
ന്ദ്രലോകത്തുചെന്നുടൻ ചന്ദ്രനോടിന്ദ്രവചനം പറവാനായ്ത്തുടങ്ങി
നാൻ:* 'ഇന്ദ്രൻചിലതുനിന്നോടുചൊല്ലാനെന്നെയയച്ചതെ അദ്ദേഹം
ചൊല്ലുവാൻചൊന്നകാര്യംചൊല്ലാംമഹാമതേ * ധർമ്മജ്ഞൻനീനീതി
യെല്ലാമറിവുണ്ടുനിനക്കെടൊ! ധർമ്മിഷ്ഠനത്രിനിന്നച്ഛൻനീദുഷ്കർമ്മംതുട
ങ്ങൊലാ * രാജ്യപാലനമെല്ലാർക്കും ശക്തിപോൽ വേണ്ടതാണെടോ
അതിനുവേണ്ടിക്കലഹമുണ്ടാകുംവല്ലതായ് ദ്രവ്യം * നീനിൻഭാര്യയെര
ക്ഷിക്കുംപോലഗ്ഗുരുവെയോർക്കുക തന്നെപ്പോൽസർവ്വഭൂതങ്ങളേയുംചി
ന്തിക്കനീയിഹ * ഇരുപത്തെട്ടുപേർദക്ഷപുത്രികൾനിന്റെഭാര്യമാർ
ഗുരുപത്നീഭോഗമെന്തിനിച്ഛിക്കുന്നുസുധാനിധേ! * സ്വർഗ്ഗത്തിൽവാഴ്
ന്നനല്ലമേനകാദികളൊക്കയും അവരേസ്വീകരിച്ചാലുംവിട്ടാലുംഗുരുപ
ത്നിയേ * നിന്ദ്യമായുള്ളതീശന്മാർമദത്തോടൊത്തുചെയ്കിലോ മൂഢന്മാ
രതുപോൽചെയ്യുമപ്പോൾധർമ്മംനശിച്ചുപോം * അതുകൊണ്ടിന്നുവി
ട്ടാലും നല്ലൊരിഗ്ഗുരുപത്നിയേ നീനിമിത്തംകലഹമീ ദേവന്മാർക്കുവരു
ത്തൊലാ' *

സൂതൻപറഞ്ഞു.

ചന്ദ്രനിന്ദ്രന്റെസന്ദേശംകേട്ടല്പംകോപമാർന്നുടൻ ഭംഗിയായുത്ത
രംചൊന്നാനിന്ദ്രദൂതനൊടായവൻ

ചന്ദ്രൻ പറഞ്ഞു.

ദേവന്മാർക്കൊക്കനീനാഥൻ,നീധർമ്മമറിയുന്നവൻ അവ്വണ്ണ
നിന്റെഗുരുവുംസമംനിങ്ങൾക്കബുദ്ധിയും * അന്യന്മാർക്കുപദേശിപ്പാൻ
പലരുണ്ടാംസമർത്ഥരായ് താന്താങ്ങൾക്കുവരുന്നേരമാചരിപ്പോർ
ക്കമാം * "ബാർഹസ്പത്യം"ശാസ്ത്രമാണ്നമ്മൾക്കൊക്കെപ്രധാനമാം
വിരോധമില്ലതിൽപൂണ്ടാൽ,തന്നെക്കാമിച്ചനാരിയേ * ശ്രേഷ്ഠ
ർക്കൊക്കയുംസ്വന്തംസ്വാധ്യക്കൾക്കതിരിച്ചുമാം സ്വസ്ത്രീ, പരസ്ത്രീ
ങ്ങളീഭ്രമമജ്ഞാനികൾക്കുതാൻ * താരയെന്നിൽപ്രേമമുള്ളപോ

ല്ലഗുരുവിൽദൃഢം സ്നേഹിക്കുന്നവളെത്തള്ളാൻധമ്മവുംനീതിയുംനഹി* ഭാൎയ്യാപതിയെയാശിച്ചാൻ,വെറുത്തവനെയന്നിവൾ സ്നേഹിപ്പോളേ ഭാൎയ്യയാക്കാമല്ലാത്തവളെയെങ്ങനെ? * ഞാൻനൾകില്ലിവളേദൂത!നീ ചെന്നിന്ദ്രനോടോതുക ഈശ്വരൻതന്നെയാണിന്ദ്രൻതോന്നുമ്പോൽ ചെയ്തിടട്ടവൻ *

സൂതൻ പറഞ്ഞു.

ചന്ദ്രന്റെവാക്കുകേട്ടിന്ദ്രനരികിൽചെന്നുദൂതനും ചന്ദ്രൻചൊന്നതുപോലെല്ലാമിന്ദ്രനോടുപറഞ്ഞവൻ * ഇന്ദ്രനാവാക്കുകേട്ടിട്ടുകോപിച്ചുവശമായുടൻ ഗുരുവിന്നുസഹായിക്കാൻസൈന്യത്തെച്ചേൎത്തുകൂട്ടിനാൻ * വ്യാഴത്തിൻവൈരിയാംശുക്രൻയുദ്ധംകേട്ടവിടെത്തിനാൻ കൊടുക്കേണ്ടിവളേയെന്നുചന്ദ്രനോടുപറഞ്ഞവൻ * നീയുമിന്ദ്രനമൊന്നിച്ചുയുദ്ധമുണ്ടാകുമെങ്കിലോ നിനക്കുഞാൻസഹായിക്കാംമന്ത്രശക്തികളാൽവിധൊ! * ഗുരുഭാൎയ്യാഹരണവുംവ്യാഴത്തിൽശുക്രവൈരവും അറിഞ്ഞുശങ്കരൻവന്നുതുണച്ചിന്ദ്രാദികൾക്കുടൻ * ദേവാസുരന്മാരൊത്തങ്ങുയുദ്ധംചെയ്യാൻതുടങ്ങിനാർ താരകാസുരയുദ്ധംപോലനേകാവഷമങ്ങനെ * ദേവാസുരന്മാർചെയ്യുന്നയുദ്ധംകണ്ടുപിതാമഹൻ ഹംസത്തിൽകേറിയവിടെയ്യെത്തിദുഃഖംകെട്ടുത്തുവാൻ: * 'താരയേവിടണം നീ,യെന്നോതിനാൻചന്ദ്രനോടവൻ: 'അല്ലെങ്കിൽവിഷ്ണുവേക്കൊണ്ടു നിൻനാശംഞാൻവരുത്തിടും * നിനക്കീസ്സംഗദോഷത്താലെന്തു?ദുർബുദ്ധിവന്നതും' എന്നുചൊല്ലിശ്ശുക്രനേയുംതടുത്താൻപത്മസംഭവൻ* വിരോധിച്ചുടനേതന്നെചന്ദ്രനേശ്ശുക്രമാമുനി: 'ഗുരുപത്നിയെവിട്ടാലുംനിന്നച്ഛൻചൊല്ലിവന്നുഞാൻ' *

സൂതൻ പറഞ്ഞു.

ചന്ദ്രനത്ഭുതമാംവാക്കുശുക്രനിൽനിന്നുകേൾക്കയാൽ ഗർഭമുള്ളിഷ്ടയാംനല്ലഗുരുപത്നിയെനൾകിനാൻ * ഗുരുവുംഭാൎയ്യയെക്കൊണ്ടുഭവനത്തിന്നുപോയ്മുദാ പിന്നെദ്ദേവാസുരന്മാരുംപോയ്താന്താങ്ങടെപത്തനെ * ബ്രഹ്മാവുസത്യലോകംപുക്കീ,ശങ്കരൻകൈലാസമാണ്ടുടൻ ഭാൎയ്യയേക്കിട്ടിയതിനാൽസന്തോഷിച്ചാൻബൃഹസ്പതി * കുറേക്കാലംകഴിഞ്ഞപ്പോൾതാരപെററൊരുപുത്രനെ സുദിനംനല്ലനക്ഷത്രംചന്ദ്രനേപ്പോൽഗുണങ്ങളും * ഗുരുവുംപുത്രനേക്കണ്ടുവിധിപോലെകഴിച്ചിതേ ജാതകൎമ്മാദികാൎയ്യങ്ങളെല്ലാംസന്തോഷമോടുടൻ * ചന്ദ്രൻകേട്ടുടനേ പുത്രനുണ്ടായെന്നുമുനീന്ദ്രരേ! ഗുരുവിന്നരികിൽചൊല്ലിവിട്ടാൻനല്ലൊ

രുദ്രതനേ: * 'ഇച്ചാലൻനിൻെറസുതനല്ലെൻവീയ്യത്തിൽജനിച്ചവൻ ജാതകമ്മാദികാൎയ്യങ്ങൾനീകഴിപ്പിച്ചതെങ്ങനെ?' * ദ്ദ്രതൻെറയാവാക്കകേട്ടചൊന്നാൻശീഷ്ണതിയീവിധം: 'ഇവനെൻെറമകൻതന്നെയെന്നെപ്പോലാണിവൻദൃഢം' * പിന്നെയുംതക്കമുണ്ടായിട്ടൊന്നിച്ചൂദേവദാനവർ യുദ്ധത്തിന്നായ്‌വന്നപിന്നെസ്സഭക്രൂടിയശേഷതം * സമാധാനത്തിനായ് ട്ടബ്രഹ്മാവുംവന്നചേൎന്നുടൻ യുദ്ധംകൊതിച്ചമുമ്പിൽപോയ്‌നില്ക്കുന്നോരെവിലക്കിനാൻ * ചോദിച്ചാൻതാരയോടായി'ട്ടിവനാരുടെനന്ദനൻ? സത്യംചൊൽകത്തമെ!നീയുംസമാധാനംവരുമ്പടി' * ലജ്ജിച്ചമുഖവുംതാഴ്ത്തിബ്രഹ്മാവോടുപറഞ്ഞവൾ പതുക്കെ"ച്ചന്ദ്രൻെറസുത"നെന്നന്തഃപുരമാണ്ടുടൻ * എടുത്താനുടനെചന്ദ്രൻസന്തോഷത്തൊടുപുത്രനെ തൻഗൃഹത്തിൽകൊണ്ടുപോയിപ്പേരിട്ടു"ബുധ"നെന്നവൻ * ബ്രഹ്മാവിന്ദ്രാദിവിണ്ണോരുംപോയാർതങ്ങടെമന്ദിരെ കാണ്മാനായ്‌വന്നജനവുംവന്നപോലെതിരിച്ചുപോയ് * ചന്ദ്രക്കേന്നുബുധോല്പത്തിഗുരുപത്നിയിലിങ്ങനെ വ്യാസനെന്നു കേട്ടോണംപറഞ്ഞേൻമുനിവീരരേ! *

ശ്രീദേവിഭാഗവതം ഒന്നാംസ്കന്ധം
ബുധോല്പത്തി
പതിനൊന്നാമദ്ധ്യായം.

---

## പന്ത്രണ്ടാമദ്ധ്യായം

---

സൂതൻ പറഞ്ഞു.

പിന്നെ"പ്പുരൂരവസ്സ"ണ്ടായിള യിൽബുധപുത്രനായ് യാഗങ്ങളേറ്റോൻധമ്മനിഷ്ഠൻദാതാ,നിങ്ങൾക്കുചൊല്ലിടാം * സുദ്യുമ്ന,നെന്നരാജാവുസത്യവാദിജിതേന്ദ്രിയൻ സിന്ധുദേശാശ്വമേറീട്ടു കാട്ടിൽപോയ് വേട്ടയാടുവാൻ * മന്ത്രിമാരോടൊത്തുചട്ടയിട്ടുകണ്ഠലധാരിയായ് എട്ടുത്തുകൊമ്പുകൊണ്ടുള്ള വില്ലുംനല്ലശരങ്ങളും * സഞ്ചരിച്ചാൻവനന്തോറുംകൊന്നുകൊണ്ടുമൃഗങ്ങളെ മുയൽ,പോത്തുക,ളേണങ്ങൾ, പന്നി,യെട്ടടിമാനുകൾ * കാട്ടുകോഴികൾ,വണ്ടാരംകോഴി,നാനാമൃഗത്തെയും രാജാവുകൊന്നുകൊന്നെത്തീകുമാരവനമെന്നതിൽ * മേരുവിനാടിവാരത്തിൽമന്ദാരങ്ങൾവിളങ്ങിയും അശോകലതശോഭിച്ചുമിലഞ്ഞിപ്പൂമണത്തുമേ * ചമ്പകം,മരുതും,പ്ലാവും,പനയും,മാവി,ലപ്പ

യും കടമ്പും,നൽകരുക്കത്തിമുല്ലവല്ലികുടിൽകളും *വാഴകൾ,തെങ്ങുകൾ,നല്ലൊരിളംമാതളനാരകം പ്ലാച്ചി,മുല്ലകളും,ഭംഗ്യാചുററുംശോഭിച്ചുമങ്ങനെ * ആനാവും,നീർക്കാക്കകളും,മുഴങ്ങുംമുളവള്ളിവും കുയിലിന്നൊച്ചയും,പൂവും,നിറഞ്ഞതമരപങ്ക്തിയും * വണ്ടിൻമൂളലും,മാനന്ദമേകുംപൂങ്കാവനങ്ങളും കണ്ടാനന്ദിച്ചുരാജാവുസുദ്യുമ്നൻമന്ത്രിമാരുമായ് * അതിൽകടന്നാനുടനേയൊരുസുന്ദരിയായവൻ പെണ്ണായ്പോയകുതിരയും,ചിന്തചെയ്തീവിധംനൃപൻ: * 'ചെയ്യതെന്തെ?പ്രകാരംഞാൻഗൃഹംപൂകേണ്ടുനാരിയായ് രാജ്യംരക്ഷിപ്പതെവ്വണ്ണ?മാരാണെന്നെച്ചതിച്ചതും?' * പിന്നെയുംപിന്നെയുംചിന്തചെയ്താനെന്താണിതെന്നവൻ വളരേദുഃഖമുണ്ടായീലജ്ജയുംവന്നുചേർന്നടൻ *

ഋഷികൾ പറഞ്ഞു.

ദേവന്മാക്കൊത്തസുദ്യുമ്നഭൂപൻസ്ത്രീയായ്ഭവിച്ചതായ് നീചൊന്നില്ലെ?യതാശ്ചര്യംതന്നെയത്ഭുത!മഹാമതേ! * ആനക്കാടതിലിവണ്ണംവരുവാനെന്തുകാരണം? എന്തുകുററമവൻചെയ്താൻ?വിസ്തരിച്ചുരചെയ്യനീ *



സൂതൻ പറഞ്ഞു.

ഒരിക്കലീശനേക്കാണ്മാൻസനകാദിമഹഷിമാർ തേജസ്സുകൊണ്ടുദിക്കെല്ലാംവിളക്കിക്കൊണ്ടുപോയിതേ * അന്നേരത്തവിടീശാനൻ പാർവ്വതീദേവിയോടുമായ് ക്രീഡിക്കുന്നദ്ദേവിതാനുംവാഴുന്നുവസ്ത്രമെന്നിയേ * ഭർത്താവിൻമടിയിൽചേർന്നമ്മിക്കുന്നമഹേശ്വരീ മുനിമാരെ കണ്ടില്ലാ,തവരേക്കണ്ടുലജ്ജിച്ചാൾദേവിയേററവും * പതിതൻമടിയിൽനിന്നിട്ടെഴുന്നേററാടചാർത്തിനാൾ മാനമുള്ളവൾലജ്ജിച്ചുവിറച്ചുവിടെനിന്നുതേ * ക്രീഡിക്കുന്നവരെക്കണ്ടുമുനിമാർപിൻതിരിഞ്ഞുടൻപോയ് ചെന്നുചേന്നാർവേഗമൊടുംനരനാരായണാശ്രമം * ലജ്ജിക്കുംദേവിയെക്കണ്ടുപറഞ്ഞാൻഭഗവാൻശിവൻ: 'ലജ്ജകൊണ്ടെന്തുമാഴ്കുന്നു?നിൻസുഖംഞാൻവരുത്തിടാം * "ഇന്നുതൊട്ടീവനത്തിങ്കലാരുവന്നാകരേറിലും അന്നേരംതന്നവൻനാരിയായ്ത്തീരും"വരാനനേ!' * ഈവനത്തിൻറശാപത്തെച്ചിലടത്തറിയുംചിലർ അവർപോകയുമില്ലെന്നുമിദ്ദോഷംചെന്നകാടതിൽ * സുദ്യുമ്നനറിയാതങ്ങുചെന്നുപോയ്മന്ത്രിമാരുമായ് അവരോടുംകൂടിയവൻനാരിയായ്ത്തീർന്നുനിശ്ചയം * തൻഗൃഹത്തിന്നുപോകാനായ് ദുഃഖലജ്ജകളോടവൻ വനത്തിൻവെളിയിൽ

ചുററുമങ്ങുമിങ്ങുംനടന്നുതേ * സ്ത്രീയായ്തീന്നപ്പ് "ഇള" യെന്നായ്പേരായ്നൃപവീരനും സംചരിച്ചുട്ടിക്കിലെത്തീബുധൻസോമസുതൻയുവാ * ശൃംഗാരലജ്ജാഭാവങ്ങൾചേന്നതൻസഖിമാരുമായ് വരുംസുന്ദരിയേക്കണ്ടുകാമിച്ചാൻഭഗവാൻബുധൻ * അവളുംബുധനേക്കണ്ടുകാമിച്ചാൾപതിയാക്കുവാൻ അന്യോന്യംപ്രേമമുണ്ടാകമൂലമുണ്ടായിസംഗവും * പുരൂരവസ്സാംസുതനേജനിപ്പിച്ചുവളിൽബുധൻ പുത്രനേപ്പെററവൾ കാട്ടിൽചിന്തയോടുവസിച്ചുതേ * വസിഷ്ഠനാംകുലാചാൎയ്യമുനിയേച്ചിന്തചെയ്തുമേ വസിഷ്ഠനാഌപാവസ്ഥയറിഞ്ഞുകൃപമൂലമായ് * സന്തോഷിപ്പിച്ചുഭക്താത്തിഹരനാംചന്ദ്രചൂഡനേ മുനിക്കുതുഷ്ടനായിഷ്ടവരംചോദിച്ചുശങ്കരൻ * പ്രാൎത്ഥിച്ചുമുനി:സുദ്യുമ്നൻപുമാനാകണമെന്നുടൻ ശിവൻപറഞ്ഞാനെൻവാക്കുപാഴല്ലെന്നാലുമോതിടാം * ഒരുമാസംപുരുഷനാമൊരുമാസത്തിൽനാരിയും ഈവരംവാങ്ങിരാജാവുംസ്വഗൃഹത്തിന്നുപോയിതെ * വസിഷ്ഠാനുഗ്രഹംമൂലംരാജ്യംരക്ഷിച്ചുധൎമ്മമായ് സ്ത്രീയാകുമ്പോളുള്ളിൽവാഴുംപ്പുംസ്ത്രേ്പരാജ്യംഭരിച്ചിട്ടും * ജനങ്ങളതിൽനിന്നിച്ചനന്ദിച്ചില്ലാനൃപേന്ദ്രനേ പുരൂരവസ്സാംപുത്രനുകാലത്താൽവന്നയൌവ്വനം * അവന്നുരാജ്യാധിപത്യമേകിക്കാട്ടിന്നുപോയ്നൃപൻ നാനാവൃക്ഷങ്ങൾതിങ്ങുംനൽവനത്തിൽപോയിരിക്കവെ * നവാക്ഷരമതാംമന്ത്രംനാരദനെന്നുലബ്ധമായ് സന്തോഷത്തോടൊത്തതിനെജപിച്ചാനധികംനൃപൻ * പ്രസാദിച്ചുടനേദേവിസ്വൎണ്ണാ,കരകേറവോൾ വാരുണീമത്തപാനത്താൽചുഴലപ്പെട്ടകണ്ണോടും * സിംഹവാഹനയായ്ദിവ്യരൂപിയായ്മുൻപിൽവന്നുതേ ദേവിയെദ്ദിവ്യരൂപത്തിൽകണ്ടുകണ്ണുകളുത്തവൻ * ഭക്ത്യാനമസ്കരിച്ചേവംസ്തുതിച്ചാൻജഗദംബയേ.

ഇളൻ പറഞ്ഞു.

കണ്ടേനഹംഭഗവതി!പുരുകീൎത്തിയുള്ള| ലോക പ്രമോദമരുളുംതവദിവ്യരൂപം | വന്ദിച്ചിട്ടന്നമരവിന്ദിതമായഭീഷ്ട| മോക്ഷങ്ങൾ നൾകമൊരുനിൻചരണാരവിന്ദം || ഐശ്വൎയ്യവുംകൃപയുമീവിധമെന്നുനിന്നി | ലാരിന്നറിഞ്ഞു?ഭുവനത്തിലൊരുത്തനംബെ! | മോഹിച്ചിട്ടന്നമരരും മുനിമാരുമെല്ലാം | കണ്ടിട്ടിതൊക്കയുമെനിക്കൊരുവിസ്മയംതാൻ || ബ്രഹ്മാ,ഹരൻ,ഹരി,കുബേരനു,മിന്ദ്രചന്ദ്ര | ന്മാ,രഗ്നി,കാററി,നന, മപ്പതിയും, വസുക്കൾ | ആരുംകുറച്ചുമറികില്ലതവപ്രഭാവ | മിന്നൊന്നു

തിക്കുമിനരന്നറിവാകമോത്താൽ? ॥ വിഷ്ണ്വാദിദേവകളറിഞ്ഞതുനി ന്നെയംബെ! സത്വാദിമൂന്നുഗുണശക്തികളായ് വിളങ്ങും । ലക്ഷ്മ്യാ ദിദേവി കളിതെന്നവരിന്നറിഞ്ഞി-। ല്ലൊട്ടുംമഹേശി!പരനിർഗ്ഗുണ യെന്നുനിന്നേ ॥ ഹേദേവി!മന്ദമതിഞാനെവിടിന്നിവൻക-। ലു ണ്ടായനിൻെറവലുതാംകൃപയെന്റുനാഥേ! । നീയിന്നതീവകൃപയുള്ളവ ളായറിഞ്ഞീ-। ഭക്തക്കുനീയധികമായ്കൃപചെയ്യുമല്ലം. ॥ പൂമങ്കയാം ഭവതിയാൽവൃതനെങ്കിലുംതാൻ । മോദിപ്പതില്ലനവരൂപതകൊണ്ടു ശാർങ്ങി । നിൻഗൂഢപാണിയതുകൊണ്ടവനിജാംഘ്രിരണ്ടും । ശുദ്ധി കരിപ്പതിനവൻതടവിച്ചിടുന്നു ॥. നിൻപാദതാഡനമശോകമതെന്ന വണ്ണം । കാമിച്ചിടുന്നധികമോദമൊടംബുജാക്ഷൻ ।മാരാത്തനായ്തവ പദത്തിൽനമിച്ചിടുമ്പോൾ । കോപിച്ചനീഹരിയെയൊന്നുചവിട്ടിടു ന്നു ॥ നീകട്ടിലൊത്തുവലുതായ, വിഭൂഷണങ്ങൾ । ചേർന്നുള്ളമാറിലൊ രുകാറതിൽമിന്നൽപോലെ । വാഴുന്നമൂലമഖിലേശ്വരി! ലോകനാഥ- നാകുന്നവിഷ്ണുവുമഹോതവവാഹനന്താൻ.॥ നീകോപമോടുഹരിയേവി ട്ടുമെങ്കിലാരും । പൂജിച്ചിടുന്നഹരിലക്ഷ്മിയൊടൊത്തിടാതാം । പ്രത്യക്ഷ മാണഖിലരുംവെടിയുന്നതംബെ! ശ്രീയററനിർഗ്ഗുണപുമാനെയശേഷ നാഥേ! ॥ നിൻപാദപങ്കജമതെപ്പൊഴമാശ്രയിക്കും । ബ്രഹ്മാവുതൊട്ട മരർനാരികളായിമൂന്നും । നീതാൻകൊടുത്തുപുരുഷത്വമവക്കുപിന്നെ । നിൻശക്തിഞാൻപറവതെന്തിനനന്തവീര്യേ!.॥ നീനാരിയല്ല,നരനല്ല നപുംസകംനീ । യല്ലാരുനീസഗുണയോ?ഗുണഹീനയാണോ? । ആനി ന്നെയെന്നുമുരുഭക്തിയൊടുംനമിക്കാം । നിന്നിൽഭവിക്കണമെനിക്കതി ഭക്തിയമ്മേ ॥

സൂതൻ പറഞ്ഞു.

സ്തോത്രംചെയ്തീവിധംഭൂപൻശരണാഗതനായിതേ തോഷിച്ച ദേവിയുംനൽകിതന്നിൽസായൂജ്യമപ്പഴേ । സൂര്യ്യനുടനെകിട്ടീമുനിമാക്ക മലഭ്യമാം । നിത്യമാം പരമസ്ഥാനംദേവിതൻെറയനുഗ്രഹാൽ.

ശ്രീദേവീഭാഗവതം ഒന്നാംസ്കന്ധം

പതിനേഴാമദ്ധ്യായം.

പതിനേഴാമദ്ധ്യായം.

## പതിമൂന്നാമദ്ധ്യായം

സൂതൻ പറഞ്ഞു.

പുരൂരവസ്സുരാജാവായ് സുദ്യുമ്നൻസ്വൎഗ്ഗമാണ്ടുടൻ സുന്ദരൻ,ഗുണവാനേറെജ്ജനരംജനയുള്ളവൻ * പ്രതിഷ്ഠയെന്നതാംനല്ലപുരത്തിങ്കലിരുന്നവൻ രാജ്യംരക്ഷിച്ചുധൎമ്മിഷ്ഠൻപ്രജാപാലനതല്പരൻ * സ്വകാൎയ്യങ്ങളുംമറച്ചന്യകാൎയ്യങ്ങളറിയുന്നവൻ ഉത്സാഹശക്തിമാൻനല്ലപ്രഭുശക്തിയുമുള്ളവൻ * സാമദാനാദ്യുപായങ്ങളാൽവശത്താക്കിയിരിപ്പവൻ സ്വവൎണ്ണാശ്രമധൎമ്മങ്ങളാചരിപ്പിച്ചിടുന്നവൻ * ഭൂരിദക്ഷിണയോടൊത്തുപലയാഗങ്ങൾചെയ്തവൻ ആശ്ചൎയ്യമെന്താന്നുമാറായിട്ടോരോദാനകൊടുപ്പവൻ * ആനൃപൻെറധനൌദാൎയ്യശീലരൂപഗുണങ്ങളെ കേട്ടുമോഹിച്ചുവൎശിയുംകാമിച്ചാളാനൃപേന്ദ്രനെ * ബ്രഹ്മാവേകിയശാപത്താൽഭൂമിയിൽവന്നസുന്ദരി ഗുണമുള്ളവനെന്നോൎത്താഭൂപനേപതിയാക്കിനാൾ: * 'ഈവണ്ണംസത്യവുംചെയ്തിട്ടവിടെത്തന്നെപാൎത്തുതേ' 'ഈരണ്ടാട്ടുകളെയിന്നുനൽകാംരക്ഷിക്കണംഭവാൻ*നെയ്യല്ലാതൊന്നുമേഞാനമൊരുനാളുംഭുജിച്ചിടാ നഗ്നനായ്മൈഥുനത്തിങ്കലെന്ന്യേകാണില്ലനിന്നെഞാൻ* ഇപ്രതിജ്ഞകൾവിട്ടൊന്നുതെററിയാൽനിന്നെയപ്പൊഴെ വിട്ടുപോം ഞാൻസത്യമാണ് പറഞ്ഞതുധരാപതെ!'*സമ്മതിച്ചുനൃപ!നവൾമുന്നുകാൎയ്യങ്ങൾചൊന്നതും താമസിച്ചാൾശാപമോക്ഷത്തിനായിട്ടുപ്രതിജ്ഞയാൽ * ധൎമ്മകൎമ്മങ്ങൾവിട്ടിട്ടുദ്ദേവനാരിയോടൊത്തവൻ രമിച്ചുനേകംവൎഷങ്ങൾമദിച്ചുള്ളാരുമന്നവൻ * മോഹിച്ചുവൎശിയിലേകാഗ്രചിത്തനായമ്മഹീപതി അവളെക്ഷണവുംവിട്ടുപിരിയാനസമൎത്ഥനായ് * ചിലകാലങ്ങളീവണ്ണംകഴിഞ്ഞസ്വൎഗ്ഗനായകൻ കാണാഞ്ഞുവൎശിയെഗന്ധൎവ്വന്മാരോടായിപറഞ്ഞുതേ: * 'നിങ്ങൾചെന്നിട്ടുവ്വൎശിയെവേഗത്തിൽകൊണ്ടുപോരണം മോഷ്ടിച്ചാട്ടുകളെഭൂപഗൃഹത്തിൽനിന്നുഗൂഢമായ് * അവളില്ലാതെശോഭിക്കുന്നില്ലെന്നീസ്ഥാനമൊട്ടുമേ ഏതെങ്കിലുമുപായത്താലവളെക്കൊണ്ടുപോരുവിൻ' * വിശ്വാവസുമുതൽക്കുള്ളഗന്ധൎവ്വന്മാരുമിങ്ങനെ ഇന്ദ്രൻചൊന്നതുകേട്ടിട്ടുപുറപ്പെട്ടുഥ്രാത്രിയിൽ * ചെന്നുമോഷ്ടിച്ചാട്ടുകളെരമിക്കുന്നാളവാനൃപൻ കരഞ്ഞാട്ടുകളാകാശത്തിൽക്കൂടികൊണ്ടുപോകവെ * തൻമക്കൾകരയുംപോലല്ക്കുമ്പ്ലാകേട്ടുടനുവ്വൎശി കോപിച്ചുചൊ

നാൾ:'നൃപതെ!നഷ്ടമായെൻപ്രതിജ്ഞയും * വിശ്വസിച്ചനശിച്ചു ഞാനെൻമകന്നൊക്കമാടിനെ കൊണ്ടുപോയ്കള്ളർ,നീയെന്തുനാരി ക്കൊപ്പംകിടപ്പതും? * പ്രാണപ്രിയങ്ങളാമെന്റെയാട്ടിൻകുട്ടികൾ പോയിതെ ഞാൻനഷ്ടയായ്‌വീരനെന്നുനടിക്കുംഭ്രഷ്ടകാന്തനാൽ' * ഏവംചൊല്ലുന്നുർവ്വശിയെക്കണ്ടുമോഹിക്കകാരണം നഗ്നനായ്പുറ കിൽക്കൂടിപ്പുറപ്പെട്ടാനുടൻനൃപൻ * ഗന്ധർവ്വന്മാരഗ്ഗൃഹത്തിൽപ്രകാ ശിപ്പിച്ചുമിന്നലും പോകാനിച്ഛിക്കുമവളാനൃപനേക്കണ്ടുനഗ്നനായ് * ഗന്ധർവ്വന്മാരാടുകളെവഴിയിൽവിട്ടുപോയുടൻ നഗ്നനായവയെക്കൊ ണ്ടുനൃപനെത്തിഗൃഹത്തിനായ് * പോകുന്നുർവ്വശിക്കെയണ്ടുപ്രലപിച്ചു തിദുഃഖിയായ് നൃപനനഗ്നനായ്കണ്ടിട്ടാണുപോയതുമുർവ്വശി' * കര ഞ്ഞുംകൊണ്ടൊരോടിക്കുതോറുമങ്ങുനടന്നതേ കാമത്താലവളേയോ ർത്തുദുഃഖിച്ചുംകൊണ്ടുഭൂപനും* കണ്ടാൻഭൂവൊക്കയുംചുററിക്കുരുക്ഷേത്ര ത്തിൽവെച്ചവൻ പ്രസന്നമുഖനായ്നല്ലവാക്കോതിയവളോടുടൻ: * 'ഏടോഭാര്യെ!നിൽക്കനിൽക്കയുപേക്ഷിക്കായ്കയെന്നൊനീ നിന്നെത്ത ന്നോർത്തുനിൻകീഴിൽവാഴുന്നനപരാധിഞാൻ * പണ്ടുനീപൂണ്ടദേഹ ത്തേക്കൊണ്ടുവന്നിതുദൂരവേ നീയുപേക്ഷിക്കിൽവീണുന്നാംതച്ചന്നാകാ കാദികൾക്കിതു' * ഏവംചൊല്ലിക്കാമമാലാൽദുഃഖിച്ചേറെത്തളന്നി ട്ടും പുരൂരവസ്സാംരാജാവിനോടുർവ്വശിചൊന്നുടൻ *

ഉർവ്വശി പറഞ്ഞു

'മൂർഖനാംനൃപതേ!നിന്റെയറിവൊക്കയുമെങ്ങുപോയ് ഇഷ്ടമാ രില്ലമില്ലാത്തചെന്നായ്ക്കൾപോലെനാരികൾ * ചോരന്മാരേസ്ത്രീകളെ യുംവിശ്വസിക്കരുതാരുമേ ദുഃഖിക്കാതെഗൃഹത്തിൽപോയ്സുഖമാ യിട്ടിരിക്കുക * ഈവണ്ണംചൊല്ലിയുംമോഹംകൊണ്ടറിഞ്ഞില്ലഭൂപതി ഭാസതീസ്നേഹപാശത്തിലകപ്പെട്ടതിദുഃഖിയായ് *

സൂതൻ പറഞ്ഞു

ഉർവ്വശീചരിതംഞാനംമുഴവൻചൊല്ലിയിങ്ങനെ വേദത്തിൽവി സ്തരിച്ചോതുംഞാൻചുരുക്കിപ്പറഞ്ഞുതേ *

ശ്രീദേവീഭാഗവതം ഒന്നാംസ്കന്ധം

ഉർവ്വശീചരിതം

പതിമൂന്നാമദ്ധ്യായം

## പതിന്നാലാമദ്ധ്യായം.

സൂതൻ പറഞ്ഞു

വ്യാസൻഘൃതാചിയെക്കണ്ടു ചിന്തിച്ചാൻപുനരിങ്ങനേ എന്തു ചെയ്യതെനിക്കൊത്തോളല്ലീയപ്സരനാരിയും * ഇമ്മട്ടോക്കംവ്യാസനെക്കണ്ടപ്പോളത്തരുണീമണി വ്യാസനെന്നെശ്ശപിച്ചീടുമെന്നോത്തേറെ ഭയത്തൊടും * ശുകമായ് തീൻവേഗത്തിൽപറന്നാളഘൃതാചിയും വ്യാസനാക്കിളിയേനോക്കീട്ടതിവിസ്മയമാൻതേ * ആനോക്കിനാൽതന്നെ,കാമംബാധിച്ചാമുനിവീരനിൽ മനോവികാരമുണ്ടായീദേഹമെല്ലാംതളൻടൻ * മനസ്സടക്കാൻധൈയ്യത്തോടതിയായിശ്രമിച്ചവൻ സാധിച്ചില്ലതുതന്നുള്ളിൽവികാരംചേന്നകാരണം * അവളാലുഴലുന്നുള്ളംപലമട്ടായടിക്കയും മേൽവരേണ്ടതുവന്നീടാനായടങ്ങീലതെല്ലമേ* അരണിക്കടകോലഗ്നിയുണ്ടാക്കാനായ്കടഞ്ഞിടും മുനിക്കരണയിൽതന്നെശുക്ലമപ്പോഠപതിച്ചുപോയ് *ശുക്ലംവീണതറിഞ്ഞില്ലകടഞ്ഞാൻ പിന്നയുംമുനി ശുകനുണ്ടാ,യതിൽനിന്നാമുനിക്കൊത്തഴകുള്ളവൻ * വിസ്മയംതോന്നിക്കമാറായുള്ളോരരണിസംഭവൻ ഹവിസ്സുകൊണ്ടുയാഗാഗ്നികാളിജ്ജ്വലിച്ചിടുന്നപോൽ * പുത്രനേക്കണ്ടുടൻവ്യാസനതിവിസ്മയമാൻതേ എന്തിതെന്നോത്തുറച്ചീശൻവരംനൽകിയതെന്നുതാൻ അരണിക്കുള്ളിൽനിന്നുണ്ടായൊരുതേജസ്സെഴുംശുകൻ തേജസ്സുകൊണ്ടു വിലസീരണ്ടാമഗ്നികണക്കിനെ*വ്യാസൻകണ്ടാൻമോദമെഴുംപുത്രനെ ദ്ദിവ്യതേജസാഅന്യ മാംഗാർഹപത്യാഗ്നിയെന്നോണമതിഭംഗിയായ് * ഗിരിയിൽനിന്നുവന്നങ്ങുകുളിപ്പിച്ചാശ്ശുഗംഗയും ശുകൻെറമേലാകാശത്തിൽനിന്നുണ്ടായ്പുഷ്പവഷവും * ജാതകമ്മംമുതൽക്കെല്ലാംവ്യാസൻ ചെയ്യാൻശുകന്നുടൻ ദേവദുന്ദുഭിശബ്ദിച്ചങ്ങപ്സരസ്ത്രീകളാടിനാർ * ഗന്ധർവ്വന്മാർപാടികാണ്മാനിച്ഛയാമോദമാൻടൻ ശുകജന്മത്തിലവ്വണ്ണംപാടിതുംബുരുനാരദർ * കണ്ടിട്ടരണിയിൽനിന്നിട്ടുണ്ടായമുനിപുത്രനേ വിദ്യാധരന്മാർ,ദേവന്മാരെല്ലാരുംവാഴ്ത്തിനാർമുദാ * വാനിൽനിന്നുശുകന്നായിവീണുകൃഷ്ണമൃഗത്തുകൽ ദണ്ഡുംദിവ്യമതായുള്ളജലപാത്രവുമങ്ങനെ * ജനിച്ചുടനെയബ്ബാലൻവളന്നാൻബഹുതേജസാ ശുകോപനയനം,ചെയ്യാൻവിധാനാംവ്യാസമാമുനി * സംഗ്രഹങ്ങളംരഹസ്യങ്ങളംചരുംവേദങ്ങളൊക്കയും വ്യാസനേപ്പോലെശുകനേയാശ്രയിച്ചു ജനിച്ചുടൻ * ഘൃതാചിശുകിയായ് തീന്നതുകണ്ടുതഭവിക്കയാൽ അ

വന്നുശുക,നെന്നായിപ്പേരിട്ടാൻമുനിമുഖ്യരേ! * വ്യാഴത്തെത്തന്നുപാദ്ധ്യായനാക്കീട്ടാവ്യാസനന്ദനൻ കഴിച്ചാൻവിധിപോൽബ്രഹ്മചര്യവ്രതമശേഷവും * രഹസ്യങ്ങളടങ്ങീടുംവേദമെല്ലാംപഠിച്ചവൻ ധർമ്മശാസ്ത്രവുമവ്വണ്ണംഗുരുമന്ദിരവാസിയായ് * സമാവർത്തനവുംചെയ്താൻഗുരുദക്ഷിണചെയ്തുടൻ വ്യാസനാംതൻപിതാവിന്റെയരികത്തെത്തിനാൻ ശുകൻ * പുത്രൻവന്നതുകണ്ടച്ഛൻസംഭ്രമിച്ചെഴുന്നേറ്റുടൻ സ്നേഹാൽ പുണർന്നുതലയിൽചുംബിച്ചാൻപലവട്ടവും * കുശലപ്രശ്നവുംവിദ്യാഭ്യാസത്തിൻസമ്പ്രദായവും ചോദിച്ചുസുഖമായിത്തന്നാശ്രമത്തിലിരുത്തിനാൻ * ശുകനുകല്യാണത്തിന്നായാലോചിച്ചുടനേമുനി ചോദിച്ചാനഴകേറുന്നമുനികന്യകയെക്ഷണം* ശുകനോടോതിനാൻവ്യാസൻ 'വേദമെല്ലാംപഠിച്ചുനീ ശാസ്ത്രങ്ങളുമതിൻവണ്ണംവിവാഹംചെയ്കിനിബ്ഭവാൻ * പിതൃദേവകളേയെല്ലാമർച്ചിക്കുകഗൃഹസ്ഥനായ് വിവാഹഞ്ചെയ്തുനീയെന്റെകടത്തേ,വേർപെടുത്തുക * സ്വർഗ്ഗവുംഗതിയുംപുത്രനില്ലാത്തോനില്ലനിശ്ചയം അതിനാൽസ്വീകരിച്ചാലുംഗൃഹസ്ഥാശ്രമമെൻസുത! * ഗൃഹസ്ഥനായിനീയെന്നേസുഖിപ്പിക്കമഹാമതേ! എന്റെയീവലുതാംമോഹംസാധിപ്പിക്കുകനീശുക! * നീയെന്റെവൻതപംകൊണ്ടിട്ടുണ്ടായുള്ളോരയോനിജൻ ദേവതുല്യ!മഹാഭാഗ!താതനേരക്ഷചെയ്കനീ' *

സൂതൻ പറഞ്ഞു

സ്നേഹംകൊണ്ടേവമോതുന്നതാതന്നരികിലായുടൻ വിരക്തനാം ശുകൻചെന്നുചൊന്നാനിങ്ങനെമന്ദമായ്: * 'വേദംപകുത്തധർമ്മജ്ഞനങ്ങു!ചൊല്ലുന്നതെന്തുവാൻ തത്വംചൊല്ലീട്ടുശാസിക്കകേൾക്കാംനിന്നാജ്ഞയിന്നുഞാൻ' *

വ്യാസൻ പറഞ്ഞു

നിനക്കുവേണ്ടിന്നൂറാണ്ടുഘോരമായിത്തപിച്ചുഞാൻ ശിവാരാധനയുംചെയ്തേൻപണിപ്പെട്ടുളവായിനീ * രാജാവിനോടുചോദിച്ചുപണംവാങ്ങിത്തരാംതവ നല്ലോരീയൌവനത്തിങ്കൽസുഖമായ്‌വാഴണംഭവാൻ *

ശുകൻ പറഞ്ഞു

ദുഃഖംചേരാത്തസുഖമെന്തോതുകെൻതാത! ഭൂമിയിൽ? ദുഃഖംചേർന്നസുഖംവിദ്വാന്മാർകഥിക്കില്ലസൌഖ്യമായ് * വിവാഹംചെയ്കിലൊഞ്ഞാനാനാരിക്കേറ്റംവശപ്പെട്ടും സുഖമെന്തുപരാധീനന്നില്ലസ്ത്രീ

ജിതനൊട്ടമേ * വിലങ്ങാ,മ,മിവററിന്നു ചിലപ്പോഠംവേർപെടുംനരൻ പുത്രഭാര്യാദിബന്ധത്തിൽനിന്നൊരിക്കലുമില്ലതാൻ * മലമൂത്രങ്ങളാൽ ദേഹം,സ്ത്രീകഠംക്കമതുപോലെതാൻ അതിങ്കലറിവുള്ളോക്കുസന്തോഷംവരുമോ?ഗുരോ! * അയോനിജനതാംഞാനീയോനിയിങ്കൽഭ്രമിക്കുമോ? മേലുംഞാൻയോനിയിൽനിന്നുജനിക്കാനാഗ്രഹിക്കുമോ? * ദിവ്യബ്രഹ്മസുഖംവിട്ടിനാരീസുഖമതെന്തിനായ് ആത്മാരാമൻപിന്നൊരിക്കൽവിഷയാസക്തനാകുമോ? * ഞാൻമുൻപഠിച്ചവേദങ്ങഠംഭവാനോടോതിയില്ലയോ? ഹിംസയുംകമ്മവുംചൊല്ലുംവേദംപിന്നെപഠിച്ചുഞാൻ * വ്യാഴംപഠിപ്പിച്ചുഞാനംഗൃഹക്കടലിൽമുങ്ങിയോൻ അജ്ഞാനിപിന്നെയെവ്വണ്ണംകരയേറാൻസമത്ഥനാം * രോഗിയാംവൈദ്യനെമ്മട്ടുചികിത്സിക്കുന്നതന്യരേ * മുമുക്ഷുവാമെനിക്കപ്പോഠംഗൃഹസ്ഥൻഗുരുവായിതേ * ഗുരുദേവവന്ദനഞ്ചെയ്യുനിൻസമീപത്തിലെത്തിഞാൻ ; സംസാരസപ്പഭയമോടെന്നേരക്ഷിക്കണംഭവാൻ!* നക്ഷത്രചക്രംപോലാണിസ്സംസാരംചുററിടുന്നതും രാത്രിയുംപകലുംസൂര്യനെന്നപോലില്ലവിശ്രമം * തൻതപമോത്താൽസംസാരമതിലെന്തുസുഖം?മുനേ! മലത്തിൽപുഴവിന്നൊപ്പംസുഖമജ്ഞാനികഠംക്കമാം * വേദശാസ്ത്രംപഠിച്ചിട്ടുംസംസാരാസക്തരാകിലോ? മഹാമൂഢർപട്ടി,പന്നി,യശ്വങ്ങഠംക്കൊക്കമാമവർ * അപൂവ്വനരജന്മത്തിൽവേദശാസ്ത്രംപഠിച്ചുമേ സംസാരബന്ധമുണ്ടായാൽമുക്തിപിന്നാക്കുവന്നിടും? * പുത്രഭാര്യാഗൃഹാസക്തൻവിടാനെന്നരചെയ്യില്ലോ ഇതിനേക്കാളത്ഭുതമായെന്താണുള്ളതുഭൂമിയിൽ * സംസാരത്തിങ്കലാരാണിസ്ത്രീകളിൽസക്തിയററവൻ? അവൻമേധാവി,ശാസ്ത്രജ്ഞൻ,ബുദ്ധിമാന,മവൻദൃഢം * മായാബന്ധത്തെയുണ്ടാക്കുംശാസ്ത്രങ്ങഠംകൊണ്ടുകിംഫലം സംസാരബന്ധംനീക്കീടുംപഠിതപംതാൻപ്രയോജനം * ഗ്രഹിച്ചീടുംപുരുഷനെയതിനാൽഗൃഹമെന്നുപേർ കെട്ടാംഗൃഹത്തിലെന്താണ്സുഖംഭീതിയതാണുമേ * അറിവില്ലാത്തമൂഢന്മാർദൈവംവഞ്ചിക്കമൂലമായ് മനുഷ്യജന്മംപ്രാപിച്ചുംസംസാരത്തിലകപ്പെടും *

വ്യാസൻ പറഞ്ഞു

ബന്ധമല്ലഗൃഹംബന്ധഹേതുവുംഗൃഹമല്ലകേഠം മനസാമുക്തനായെന്നാൽമുക്തനാകുംഗൃഹസ്ഥനും * ന്യായമായ്പണമാജ്ജിച്ചുവിധിപോൽചെയ്യുകമ്മവും ശ്രാദ്ധാദിസത്യശൌചംചെന്നാൽ,മുക്തൻഗൃഹസ്ഥനും * വാനപ്രസ്ഥൻബ്രഹ്മചാരീ,യതിയും,വ്രതനിഷ്ഠനും മല്യാ

ഹേനാദിവസംതോറുമാശ്രയിക്കുംഗൃഹസ്ഥനേ* ശ്രദ്ധയായന്നവുംനൾകി
സത്യവാക്കുപറഞ്ഞിട്ടും ധർമ്മിഷ്ഠരാംഗൃഹസ്ഥന്മാരെല്ലാർക്കുമുപകാരി
കൾ * ഗൃഹാശ്രമത്തിൽപരമായ്കണ്ടില്ലാകേട്ടുമില്ലഞാൻ അറിവാന്ന
വസിഷ്ഠാദിമുനിമാരുംഗൃഹസ്ഥർതാൻ*വേദകർമ്മമനുഷ്ഠിച്ചാലെന്തുസാ
ധിക്കവാൻപണി? സ്വർഗ്ഗമോമോക്ഷമോയെന്തുവേണമിങ്ങുകിട്ടിടും*
ആശ്രമത്തിന്നാശ്രമത്തിൽപോകയെന്നാർമഹത്തുകൾ അഗ്ന്യാധാനം
ചെയ്കതിനാൽചെയ്കനകർമ്മമൊക്കയും * പിതൃദേവനരന്മാരേവിധി
പോൽപൂജചെയ്കനീ പുത്രനേയുംജനിപ്പിച്ചുഗൃഹസ്ഥാശ്രമിയാക്കി
യാൽ* ഗൃഹംവിട്ടുവനത്തിൽപോയനുഷ്ഠിച്ചുത്തമംവ്രതം വാനപ്രസ്ഥാ
ശ്രമംപൂണ്ടുസന്ന്യസിക്കാമനന്തരം* ഇന്ദ്രിയങ്ങൾമദിപ്പിക്കുന്നവയാണെ
ൻെറനന്ദന! അഞ്ചാമനാപത്തുണ്ടാക്കുംമനസ്സഞ്ചേന്ദ്രിയങ്ങളും *അവയെ
വെല്ലുവാനായിഭാര്യയേസ്വീകരിക്കണം വാർദ്ധക്യത്തിൽതപംചെയ്ക
ന്നാണശാസ്ത്രംപറഞ്ഞതും* വിശ്വാമിത്രൻഘോരമായിതപിച്ചാഹാര
മെന്നിയെ മൂവായിരംവത്സരങ്ങൾജിതേന്ദ്രിയനതായ്മഹാൻ* കാട്ടിൽ
മേനകയേക്കണ്ടുമോഹിച്ചിട്ടവളിൽക്ഷണം ശകുന്തളയെയുല്പാദിപ്പിച്ചു
വൻധീരനെങ്കിലും* മുക്കവസ്ത്രീകാളിയെക്കണ്ടെന്നപ്പൂർകാമമാലിനാൽ
കന്യയാമവളെപ്പൂണ്ടാൻവഞ്ചിയിൽതന്നെവച്ചഹോ * ബ്രഹ്മാവുംത
ൻെറമകളെക്കണ്ടുകാമാതുരനാകയാൽ പൂണ്ടിടാനോടിനാൻ,രുദ്രൻ
കോപിച്ചിട്ടുവിലക്കിനാൻ* അതിനാൽഞാൻനല്ലവാക്കുചൊല്ലീടുന്നതു
കേട്ടുനീ നല്ലകന്യകയേവേട്ടുവേദനീതിനടത്തുക*

ശ്രീദേവീഭാഗവതം ഒന്നാംസ്കന്ധം
ശുകോല്പത്തി പതിന്നാലാമദ്ധ്യായം.

---

## പതിനഞ്ചാമദ്ധ്യായം.

---

ശ്രീശുകൻ പറഞ്ഞു

എന്തായാലുംദുഃഖമേകുംവിവാഹംചെയ്കയില്ലഞാൻ എൻെറ
താത!വലയ്ക്കാക്കുമതുനിത്യവുമാക്കുമേ * ധനചിന്താപരവശന്മാർക്കു
സൌഖ്യംഭവിക്കുമോ? സ്വജനത്തിൻപീഡയുണ്ടാമാശയുള്ളദരിദ്രനി
ൽ * ത്രൈലോക്യവിഭവംചേരുമിന്ദ്രനുംസുഖിയല്ലതാൻ നിസ്പൃഹൻ
ഭിക്ഷുവല്ലാതെസംസാരേസുഖിയാരുവാൻ * തപംചെയ്യുംതാപസരെ
കണ്ടുദുഃഖിക്കമൂലമായ് അനന്തബഹുവിഘ്നങ്ങളിന്ദ്രൻചെയ്യുന്നവർക്കു

ഹൊ * ബ്രഹ്മാവുംസുഖിയല്ലെല്ലോമഹാലക്ഷ്മീമണാളനാം വിഷ്ണുവും ദൈത്യയുദ്ധത്തിൽദുഃഖംപ്രാപിച്ചിടുന്നതേ * വലുതായിശ്രമിക്കുന്നുത പിക്കുന്നതിഘോരമായ് വിഷ്ണുവുംപിന്നെയാക്കാണു?നിത്യമാംസുഖ മോക്കിൽ * ശിവനെല്ലായ്പ്പൊഴുംദുഃഖമുണ്ടതിങ്ങറിയുന്നുഞാൻ പോ രാടുമസുരന്മാരോടതിഘോരംതപിച്ചിടും * ധനവാനാഗ്രഹംവീണ്ടും, സുഖിയല്ലങ്ങൊരിക്കലും ധനമില്ലാത്തമർത്ത്യന്നുസുഖമുണ്ടാവതെങ്ങനേ* അറിഞ്ഞുംനിജവീര്യത്തിലുണ്ടായസുതനെന്തു,മാം ഘോരസംസാരദുഃ ഖത്തിലാജ്ഞാപിക്കുന്നുനിവിഭോ!*ജന്മം,ദുഃഖംജരാ,ദുഃഖംദുഃഖംതന്നെ മരിപ്പതും മലമൂത്രമെഴുംഗർഭവാസവുംദുഃഖമെത്രയും * ആശാമോഹങ്ങ ളിൽദുഃഖമതിലുംവലുതേററവും യാചിക്കുന്നതിലേദുഃഖംമരണംതാൻഭി നംപ്രതി * മറയോർബുദ്ധിയില്ലാത്തപ്രതിഗ്രഹധനാർത്ഥികൾ അന്യാ ജ്ഞവലുതാംദുഃഖംമരണംപോലെയെന്നുമേ * വേദശാസ്ത്രങ്ങളേയെ ല്ലാംനല്ലവണ്ണംപഠിച്ചുടൻ പണമുള്ളവരേചെന്നുപുകഴ്ത്തീടുന്നുവിപ്ര യം ഒരാൾക്കെന്താണുചിന്തിക്കാനില്ലയോ,കാ.കിഴങ്ങതൊ എന്തെങ്കി ലുംതിന്നുദരംനിറയ്ക്കാമതിമോദമായ് * ഭാര്യയുംമക്കളുംപൌത്രന്മാരു മായ്വൻകുഡുംബമായ് കഴിക്കാൻവലുതേദുഃഖംസുഖമെന്തതിലെൻറ്റു രോ! * യോഗശാസ്ത്രംജ്ഞാനമതുംചൊൽകനീയെൻസുഖത്തിനായ് കർമ്മകാണ്ഡങ്ങളിൽപ്രീതിയില്ലെനിക്കൊരുനേരവും * പ്രാരബ്ധം,സ ഞ്ചിതം,പിന്നെമൂന്നാഗാമിയു,മിങ്ങനേ അജ്ഞാനോത്ഭവകർമ്മങ്ങൾന ശിപ്പാൻവഴിചൊല്ലുക * അട്ടയെപ്പോൽതന്നെനാരി,യത്തുഘോരകട പ്പതും അവൾചേഷ്ടകാൻമോഹിച്ചുമറിയാമൂഢനായവൻ * വീട്ടുംഭോ ഗത്തിനാൽവാക്കാൽമനസ്സുംധനമൊക്കയും കൊള്ളചെയ്യുംഭാര്യയെ ല്ലാംകള്ളനാരന്യനിങ്ങനെ * നിദ്രാസുഖംനശിക്കാനായ്മൂർഖൻകൊ ള്ളുന്നനാരിയേദൈവംവഞ്ചിക്കയാൽദുഃഖത്തിന്നാ,യല്ലസുഖത്തിനായ്

സൂതൻ പറഞ്ഞു

ശുകൻെറവാക്യമീവണ്ണംകേട്ടാവ്യാസമഹാമുനി വലുതായിച്ചി ന്തചെയ്താൻ,ശങ്കവിട്ടെന്തുചെയ്വുഞാൻ * അവൻെറകണ്ണീരൊഴുകി ദുഃഖത്താൽകണ്ണുനീരുടൻ ശരീരംവിറയൽപൂണ്ടുമനസ്സുംവാടിയങ്ങി നേ * ദുഃഖിക്കുന്നച്ഛനെക്കണ്ടുദീനനായ്ദുഃഖിയായിടും അച്ഛനാംവ്യാ സനോടോതീകൺവിടിന്നത്ഭുതത്തിനാൽ * 'വേദാന്തകർത്താസർവ്വ ജ്ഞൻവേദതുല്യനമായിടും വിദ്വാനേയുംമയക്കുന്നമായതൻബലമുഗ്ര

മാം * അറിയുന്നില്ലയെമ്മട്ടോജയിക്കാനുമസാദ്ധ്യമോ? ആമായ,മോഹിപ്പിക്കനീവിദ്വാനാംവ്യാസനേയുമേ * പുരാണമെല്ലാംചൊന്നോനബ്ഭാരതത്തെച്ചമച്ചവൻ വേദമെല്ലാംവിഭാഗിച്ചോൻമോഹിക്കുന്നാമുനീന്ദ്രനും * ജഗത്തുമോഹിപ്പിക്കുന്നാദ്ദേവിയേശരണംമമ ബ്രഹ്മവിഷ്ണ്വീശരെമോഹിപ്പിക്കുന്നൊന്നന്യർതൻകഥ? * ഇമ്മൂന്നുലകിലാരേകൻമോഹിക്കാത്തതുമായയിൽ ആദ്യരാംബ്രഹ്മവിഷ്ണ്വീശർപോലും മോഹിച്ചിടുന്നവർ * മായയുണ്ടാക്കിവെയ്ക്കുന്നബലവീര്യങ്ങളത്ഭുതം സർവ്വജ്ഞനാമീശ്വരനും മായാധീനത്തിലുള്ളവൻ * വ്യാസൻവിഷ്ണ്വംശമാണെന്നാർപൌരാണികരു,മാമുനി മോഹക്കടലിലായ്കപ്പിത്താനുകപ്പലുടഞ്ഞപോൽ * കരയുന്നുവിഷാദിച്ചോരജ്ഞാനികുസമാനനായ് വിദ്വാന്മാർക്കുമുപേക്ഷിക്കാൻവയ്യീമായാബലംദൃഢം * ആരിവൻഞാനാരിതെല്ലാംഭ്രമമല്ലേ?ശരീരവും പഞ്ചഭൂതമയം,താതൻപുത്രനെന്നൊന്നു വാസനാ * മായയുള്ളോരയുംമോഹിപ്പിക്കുംമായബലിഷ്ഠതാൻ അവരം ബാധിച്ചുകരയുന്നിന്നീവ്യാസൻമുനീശ്വരൻ' *

സൂതൻ പറഞ്ഞു

ബ്രഹ്മാദികൾക്കീശ്വരിയായ് ദേവന്മാർക്കൊക്കയെമ്മയായ് സർവ്വകാരണയായീടും ദേവിയേയോർത്തുകൊണ്ടുടൻ * ശുകൻശോകാർണ്ണവത്തിങ്കൽമുങ്ങുംതന്നച്ഛനായിടും വ്യാസനോടോതിനാൻയുക്തിയുക്തമാംനല്ലവാക്കിനേ: * 'പാരാശര്യ്യ!വിഭോ!ബോധമെല്ലാർക്കുംനൽകിടുന്നു നീ അറിവില്ലാപ്രാകൃതനെപ്പോലെന്തേ?കരയുന്നതും * ഇന്നുഞാൻനിൻെറമകനായ് പൂർവ്വജന്മത്തിലാരുഞാൻ ഞാനാരുനീയാരീമോഹംവെറുതേതാൻമഹാമതേ! * ധൈര്യ്യപ്പെട്ടിട്ടുണന്നാലുംവിഷാദിക്കേണ്ടതെല്ലുമേ ഇതെല്ലാംമോഹമെന്നോർത്തുദുഃഖത്തെക്കളകെൻഗുരൊ! * ഉണ്ടാൽവിശപ്പുപോംപോമോ?കണ്ടാൽതന്നുടെപുത്രനെ ദാഹംവെള്ളംകുടിച്ചാൽപോംകണ്ടാൽപോകില്ലപുത്രനെ * ഘ്രാണസൌഖ്യം സുഗന്ധത്താൽകർണ്ണസൌഖ്യംശ്രവിപ്പതാൽ സ്ത്രീയാൽസ്ത്രീസുഖവും നൂനംപുത്രൻഞാൻചെയ്യതെന്തുതെ * അജീഗർത്തൻ,ഹരിശ്ചന്ദ്രരാജാവിന്നുവിലയ്ക്കുതൻ സുതനേയാഗപശുവായ്കൊടുത്താൻശങ്കയെന്നിയേ * സുഖത്തിൻസാധനംദ്രവ്യംദ്രവ്യത്താൽസുഖമേറിടും നേടുകാഗ്രഹമുണ്ടെങ്കിൽദ്രവ്യം,ഞാൻചെയ്യതെന്തുതേ * ഞാനെവ്വണ്ണംഗർഭവാസഭയംപോയിട്ടിരിക്കുമോ? അതുപോൽബുദ്ധികൊണ്ടെന്നൊതതജ്ഞൻനീയുണർത്തുക * മനുഷ്യജന്മമീഘോരഭൂമിയിൽദുർല്ലഭംമുനേ! അ

തിലുംബ്രാഹ്മണൻനല്ലകുലത്തിങ്കലപൂർവ്വമാം *സംസാരവാസനാജാലം മുത്തുമൂത്തങ്ങിരിക്കയാൽ ബദ്ധൻഞാനെന്നുള്ളബുദ്ധിപോകുന്നില്ല ള്ളിൽനിന്നുമെ' *

സൂതൻ പറഞ്ഞു

ബുദ്ധിമാൻസൂതനീവണ്ണംചൊല്ലിക്കേട്ടിട്ടുതാതനം സന്യസിക്കാൻനിനക്കനാശ്ശാന്തനോടുപറഞ്ഞുതേ.

വ്യാസൻ പറഞ്ഞു

പഠിക്കെന്നാൽനിർമ്മിതമാംമഹാഭാഗവതംസുത! പുത്രകനെല്ലത്തായുള്ളപുരാണംവേദതുല്യമാം *സ്കന്ധങ്ങളതിലീരാറുണ്ടഷ്ടാദശലക്ഷവും വരും എല്ലാപ്പുരാണങ്ങളിലുംശ്രേഷ്ഠമെന്നെൻെറസമ്മതം * സരസജ്ഞാനവുംവിജ്ഞാനവുമുണ്ടാംശ്രവിക്കിലോ അതിനാലാഭാഗവതംനീ പഠിക്കമഹാമതെ! * "ചിദാത്മാവായൊരാരെന്നെയേവംനിർമ്മിച്ചു ബാലനായ് എന്തുകൊണ്ടെന്തിനെല്ലാംഞാനറിയുന്നതുമെങ്ങനെ" * ഈവണ്ണംചിന്തചെയ്താലിനിലയിൽബാലരൂപിയായ് കിടക്കുന്നമഹാത്മാവാംമഹാവിഷ്ണുവിനോടുടൻ * ശ്രീദേവിപാതിശ്ലോകത്താൽ ചൊല്ലിനാളഖിലാത്ഥവും "ഇതെല്ലാംഞാൻതന്നെവേറേയില്ലൊന്നും നിത്യമുള്ളതായ്" * ആവാക്കുമനതാരിങ്കലറിയപ്പെട്ടുവിഷ്ണുവാൽ ഈ സത്യവാക്കാരുചൊല്ലിയെന്നുള്ളിൽചിന്തചെയ്യുവൻ * സ്ത്രീയോപുരുഷനോ?ഷണ്ഡൻതാനോ?ചൊന്നതിതാരുവാൻ ! ഏവംചിന്തിക്കവേ ഭാഗവതമുള്ളിലറിഞ്ഞവൻ * പിന്നയുംപിന്നയുംചൊന്നാനതുതന്നുള്ളിലോത്തുടൻ കിടന്നാലിലയിൽതന്നെചിന്തയോടൊത്തുവിഷ്ണുവും * അപ്പോൾപ്രത്യക്ഷമായ് വന്നുനാലുകൈകളൊടീശ്വരീ ശംഖചക്രഗദാപത്മായുധങ്ങളൊടുകൂടവേ * ദിവ്യവസ്ത്രമതുംദിവ്യാഭരണങ്ങളുമാണ്ടവൾ തുല്യതോഴികളാംതൻെറഐശ്വര്യങ്ങളൊടൊത്തവൾ * മഹാത്മാവാംവിഷ്ണുവിൻെറമുൻപിൽപ്രത്യക്ഷമായിതേ മഹാലക്ഷ്മീമന്ദഹാസത്തോടുംനല്ലമുഖത്തൊടും *

സൂതൻ പറഞ്ഞു.

അജ്ജലത്തിൽനിരാധാരയായ്മനോഹരരൂപിയായ് നില്ക്കുന്ന ദേവിയേക്കണ്ടുവിസ്മയിച്ചാൻമുകുന്ദനാം * രതിയും,ഭൂതിയും,ബുദ്ധി,മതി,കീത്തി,ധൃതി,സ്മൃതി, ശ്രദ്ധ,മേധ,സ്വധ,സ്വാഹാ,ക്ഷുധ,നിദ്ര,ദയാ,ഗതി, * തുഷ്ടി,പുഷ്ടിക്ഷമാ,ലജ്ജാ,ജൃംഭ,തന്ദ്ര,യുമിങ്ങനേ ദേവീശക്തികൾ,വെവ്വേറെദേവീപാശ്വത്തിൽനിന്നാതേ * എല്ലാക്കുമുണ്ടായുധ

ങ്ങൾഭൂഷണങ്ങളുമങ്ങനേ മന്ദാരമാലയുംനല്ലമുത്തുമാലയുമുണ്ടഹോ* ഏകാർണ്ണവജലത്തിങ്കൽദേവിയേസ്സഖിമാരുമായ് കാങ്കയാൽവിസ്മയംപ്രാപിച്ചീടിനാനജ്ജനാർദ്ദനൻ * മായയേക്കണ്ടത്ഭുതപ്പെട്ടസ്സർവ്വാത്മാവുമോർത്തുടൻ എവിടുന്നീസ്ത്രീകളുണ്ടായ്,ഞാനീയാലിലതന്നിലും* ഈയേകാർണ്ണവമദ്ധ്യത്തിലീയാലെങ്ങനെവന്നതും നൽബാലനാക്കിയാരെന്നോയീയാലിലയിലിട്ടതും * ഇവളെന്നമ്മയോ?ചൊല്ലിൽപെടാത്തുള്ളോരുമായയോ? * അറിയാത്തുള്ളോരെനിക്കിദ്ദർശനംതന്നതെന്തിനായ് * ഞാനിപ്പോളെന്തുചെയ്യേണ്ടുപോകട്ടോവല്ലടിക്കിലും ബാലഭാവത്തിനൊത്തോരുമൌനത്തോടുവസിച്ചിടാം.

ശ്രീദേവീഭാഗവതം ഒന്നാംസ്കന്ധം

ശുകവൈരാഗ്യം

പതിനഞ്ചാമദ്ധ്യായം.

---

## പതിനാറാമദ്ധ്യായം.

---

വ്യാസൻ പറഞ്ഞു.

വിസ്മയത്തോടാലിലയിൽകിടക്കുംവിഷ്ണുവോട്ടുടൻ ചിരിച്ചുംകൊണ്ടോതിയംബ,വിസ്മയിക്കുന്നതെന്തുനീ * ജഗൽസൃഷ്ടിലയന്തോറും പണ്ടെല്ലാമുളവായനീ മഹാശക്തിപ്രഭവത്താലിപ്പോളെന്നെമറന്നുപോയ് * അശ്ശക്തിയോഗുണാതീത,നമ്മൾക്കുഗുണമുണ്ടെടോ! യാതൊന്നുസ്സാത്വികീശക്തിയതുഞാൻനീധരിക്കണം * നിൻ്റെനാഭിസരോജത്തിൽനിന്നുണ്ടാകുംപ്രജാപതി രജോഗുണംചേരുമവൻലോകകർത്താവുമായ്വരും * തപസ്സാലവനാണ്ടിടുംശ്രേഷ്ഠയാംസൃഷ്ടിശക്തിയേ രജോഗുണത്താലുണ്ടാക്കുംലോകത്തെരക്തവർണ്ണനായ് * ഗുണങ്ങളോടഞ്ചുഭൂതങ്ങളേയുംപുനരായവൻ ഇന്ദ്രിയങ്ങൾമനംതൊട്ടോരിന്ദ്രിയേശരയുംതഥാ * ഉണ്ടാക്കിലോകംസൃഷ്ടിക്കുംസൃഷ്ടാവെന്നോർത്തുമാകയാൽ ജഗത്തിനെല്ലാമവ്വണ്ണംരക്ഷിതാവായിട്ടുംഭവാൻ * ബ്രഹ്മാവിൻപുരികങ്ങൾക്കുമദ്ധ്യേകോപത്തിൽനിന്നുടൻ രുദ്രനുണ്ടായ് തപംചെയ്തുതമശ്ശക്തിസമേതനായ് * കല്പാന്തത്തിൽസംഹരിക്കുന്നവനായിഭവിച്ചിട്ടും സൃഷ്ട്യാദിക്കായ്നിന്നെയാണ്ടസാത്വികീശക്തിയാണുഞാൻ * നിൻസമീപത്തിൽഞാനെന്നുംവാണീടാംമധുസൂദന! എന്നുംഞാൻനിൻ്റെചിത്തത്തിൽവസിക്കുന്നവളല്ലയോ? *

വിഷ്ണു പറഞ്ഞു.

മുന്നം ഞാൻ ദ്രുതമായ്‌ക്കേട്ടപാതിശ്ലോകത്തെയീശ്വരി! അതാരാൽപറയപ്പെട്ടു രഹസ്യമതിമംഗലം * എന്നോടതുരചെയ്യേണം ശങ്കയുണ്ടു വരാനനേ! ദരിദ്രൻധനമെന്നോണം ഞാനോർത്തീടുന്നതെപ്പോഴും *

വ്യാസൻ പറഞ്ഞു.

വിഷ്ണുവിൻവാക്കുകേട്ടവൾ ചിരിച്ചുംകൊണ്ടു ലക്ഷ്മിയും തുഷ്ടിയോടും പറഞ്ഞപ്പോൾ അച്യുതൻതന്നോടിങ്ങനെ *

മഹാലക്ഷ്മി പറഞ്ഞു.

ചൊല്ലാംശൌരെ! സഗുണയാമെന്നെനീയറിയുന്നതേ സഗുണാലയയാകും നിർഗ്ഗുണയേയറികില്ലനീ * ശ്ലോകാർദ്ധമവളാൽ ചൊല്ലപ്പെട്ടതാണു ധരിക്കുക 'പുണ്യംഭാഗവതം' വേദസാരം ശ്രുതിരൂപമാണതു * ദേവിക്കു കൃപയുണ്ടേറ്റമതിനാലെ രഹസ്യമാം അതു ചൊന്നാളവൾ നിന്റെ ഹിതത്തിന്നായി മാധവ! * സദാ നീയുള്ളിലതിനെ മറക്കാതോർത്തുകൊള്ളണം ദേവി ചൊന്നതു ശാസ്ത്രങ്ങൾക്കെല്ലാമുള്ളൊരു സാരമാം * ഇതിനേക്കാളറിഞ്ഞീടാനൊന്നുമില്ല ജഗത്രയേ ദേവിക്കു നീയിഷ്ടനാകകൊണ്ടാണതു പറഞ്ഞതും *

വ്യാസൻ പറഞ്ഞു.

ഈവണ്ണമാമഹാലക്ഷ്മി ചൊല്ലിക്കേട്ടു കേശവൻ നല്ലമന്ത്രമതെന്നോർത്തു ധരിച്ചാനുള്ളിലെപ്പോഴും * കുറേക്കാലംകഴിഞ്ഞപ്പോൾ നാഭിപത്മേജനിച്ചജൻ മധുകൈടഭരേപ്പേടിച്ചെത്തിനാൻ വിഷ്ണുവന്നിടൌ * വിഷ്ണുവന്നാവരെക്കൊന്നാൻ വലുതായുള്ള പോരതിൽ പിന്നെപ്പാതിശ്ലോകമന്ത്രം ജപിച്ചുംകൊണ്ടിരുന്നവൻ * ജപിക്കുന്നാവിഷ്ണുവിനേക്കണ്ടിട്ടു കമലോത്ഭവൻ അതിപ്രീതിയൊടുംകൂടിച്ചോദിച്ചാനവനോടുടൻ: * 'നീയുമെന്തുജപിക്കുന്നു ഭവാനെക്കാൾ ശ്രേഷ്ഠനാരെടോ അവരേധ്യാനിച്ചു നീയിപ്പോൾ സന്തോഷിക്കുന്നു കേശവ!' *

വിഷ്ണു പറഞ്ഞു.

എൻകലംനിഷ്കലംശക്തി, കാര്യകാരണരൂപമായ് യാതൊന്നാണതുതന്നാണു സാക്ഷാൽഭഗവതീശിവാ * അവളെന്നാധാരമാക്കിനില്ക്കുന്നാഴിയിൽ വിഷ്ടപം രൂപമുള്ളാമഹാശക്തി നിത്യയാണുള്ളവറ്റവൾ * ചരാചരജഗത്തെല്ലാമവൾതാൻസൃഷ്ടിചെയ്യുന്നു അവൾതോഷിച്ചുവെന്നാകിൽ വരവുംമോക്ഷവുംതരും * നിത്യയാമൊശ്രേഷ്ഠവിദ്യ

താൻമോക്ഷത്തിന്നു കാരണം സംസാരബന്ധമതിന്നുമവൾതാൻ മൂലമീ
ശ്വരി * അവൾ പ്രകൃതിയിന്നുണ്ടായ് നീയും ഞാനും ജഗത്തും ഒരി
ക്കലും ശങ്കവേണ്ടാ സത്യമാണ് ധരിക്കുക * ശ്ലോകാൎദ്ധംകൊണ്ടവൾ
ചൊന്നതാണ് ഭാഗവതം ബുധ! അതു വിസ്താരമായ് തീൎന്നു ദ്വാപരയുഗാ
ദിയിൽ *

വ്യാസൻ പറഞ്ഞു.

വിഷ്ണുവിൻ നാഭിപത്മത്തിൽ വാഴുന്ന ജൻ കേട്ടിതൊക്കയും ബുദ്ധി
മാനാം പുത്രനായ നാരദന്നോതിനാനവൻ * നാരദൻ മുനി ചൊന്നാൻ
പണ്ടെനിക്കതുപോലവേ അതിനെ ഞാൻ പൂൎണ്ണമാക്കീ സ്കന്ധം പന്ത്ര
ണ്ടോടിങ്ങനേ * തത്വജ്ഞാനരസത്തോടുമതിനേ നീ പഠിക്കെടോ! അ
ഞ്ചുലക്ഷണമൊത്തുള്ള ദേവീചരിതമത്ഭുതം * എല്ലാറ്റിലുമുത്തമം സൂക്ഷ്മ
ജ്ഞാനാഢ്യമെന്നുമാണതു മറപ്പൊരുൾ പരപ്പാളും, ധൎമ്മശാസ്ത്രസമാ
നമാം * വൃത്രാസുരവധം തൊട്ടിട്ടനേകം കഥയുണ്ടതിൽ ബ്രഹ്മവിദ്യക്ക
ധിഷ്ഠാനം സംസാരാബ്ധിക്കു താരകം * ബുദ്ധിമാൻ നീ യോഗ്യനാണു
ധരിച്ചാലുമതെൻ സുത! പുണ്യമാകും ഭാഗവതപുരാണം പുരുഷോത്ത
മ! * പതിനെണ്ണായിരം ശ്ലോകങ്ങളേയും നീ ധരിക്കണം അജ്ഞാനം
പോയിട്ടും ദിവ്യജ്ഞാനസൂൎയ്യൻ വിളങ്ങിടും * സുഖവും ശാന്തി, ധനവും ദീ
ൎഘായുസ്സും ഭവിച്ചിടും ചൊല്ലുന്നവൎക്കും കേൾപ്പോൎക്കും വൎദ്ധിക്കും പുത്ര
പൌത്രരും * ഇവനെൻ ശിഷ്യനാകുന്നു രോമഹൎഷണനന്ദനൻ നല്ല
താമിപ്പുരാണത്തെ നിന്നോടൊത്തു പഠിച്ചിടും * ഈവണ്ണമുപദേശി
ച്ചാനെനിക്കും ശുകനും മുനി വിസ്താരമാമിപ്പുരാണമെല്ലാം ഞാനും ഗ്രഹി
ച്ചതേ * ശുകൻ വ്യാസാശ്രമത്തിങ്കൽ പുരാണത്തെപ്പഠിക്കിലും വസി
ഷ്ഠസദൃശൻ സൌഖ്യമാണ്ടില്ല കൎമ്മനിഷ്ഠയാൽ * ദുഃഖിച്ചു വിജനത്തി
ങ്കൽ മൂകനെപ്പോലിരുന്നിടും ഭക്ഷണശ്രദ്ധയില്ലൊട്ടുമുപവാസവുമല്ല
താൻ * ചിന്താമഗ്നനതായ് കണ്ടു ശുകനേ വ്യാസമാമുനി ചോദിച്ചു ചി
ന്തയെന്തു മൂലം ദുഃഖിച്ചിടുന്നു നീ? * ദരിദ്രൻ കടമാണ്ടോണമെപ്പഴും
ചിന്തയെന്തു സുത? നിന്നച്ഛൻ ഞാനിരിക്കുമ്പോൾ ചിന്തിപ്പാനെന്തു? തേ
സുത! * ദുഃഖിച്ചീടായ്ക ഇഷ്ടമൊത്ത സുഖത്തോടൊത്തിരിക്കുക ചിന്തി
ക്ക ശാസ്ത്രജ്ഞാനത്തെ വിജ്ഞാനേ ബുദ്ധി വെയ്ക്കുക * എൻ വാക്കി
നാൽ നിനക്കുള്ളിൽ ശാന്തി വന്നില്ലയെങ്കിലൊ ജനകൻ രക്ഷ ചെയ്യുന്ന
മിഥിലയ്ക്കൊന്നു പോക നീ * നിന്റെ മോഹം മഹാത്മാവാമബ്ഭൂപൻ

കളയാതുധം വിദേഹൻ, സത്യവാൻ, ധർമ്മനിഷ്ഠൻ, ജനകഭൂപതി * അവനരികിലാണിട്ടു സന്ദേഹം തീർത്തുകൊള്ളുക വർണ്ണാശ്രമത്തിൻധർമ്മങ്ങളും ചോദിക്കെവ്വണ്ണമെന്നുനീ * ജീവന്മുക്തൻ. ബ്രഹ്മവിത്താ, രാജർഷിബ്രഹ്മസത്യവാൻ ശുദ്ധൻ, ശാന്തൻ, മഹായോഗീ, യോഗത്തിൽ പ്രിയമുള്ളവൻ *

സൂതൻ പറഞ്ഞു.

മഹാതേജസ്സെഴും വ്യാസനേവം ചൊല്ലി ശ്രവിക്കയാൽ അരണികാടകോലിൽനിന്നുണ്ടാം ശുകനോതിനാൻ: * 'മഹാത്മാവേ! യെൻമനസ്സിൽ തോന്നുന്നിതൊരസത്യമായ് ജീവന്മുക്തനൃപൻ തുഷ്ട്യാരാജ്യം രക്ഷിപ്പതെങ്ങനെ? * വിദേഹനായ് ഭൂമിയാളും നൃപൻ വന്ധ്യാസുതോപമൻ ദേഹത്തോടല്ലയോ രക്ഷ? യത്താലിത്തുള്ളതംമമ * കാണ്മാൻ ഞാനാഗ്രഹിക്കുന്നു വിദേഹനൃപവര്യനെ തണ്ടാരിലയിൽ വെള്ളമ്പോൽ സംസാരെ വാഴ്വതെങ്ങനെ? * ആ വിദേഹനെൻ താത! തോന്നുന്നധികസംശയം ബൌദ്ധന്മാർക്കെന്നപോൽ വേറെ മാർഗ്ഗമുണ്ടോ? മഹാമതെ! * ചെയ്കിൽ ചെയ്യാതെങ്ങനെയാം ഭുജിച്ചാൽ ഭുജിയാതെയും ഇന്ദ്രിയവ്യവഹാരങ്ങളുപേക്ഷിപ്പതുമെങ്ങനെ? * മാതാ, പുത്രൻ, സ്വസാ, ഭാര്യ; വ്യഭിചാരിയുമെന്നൊരോ ഭേദമെങ്ങനെയില്ലാതാം, മുണ്ടെങ്കിൽ മുക്തിയെങ്ങനെ? * എരി, യുപ്പു, മധുരവും, കയ്പ്പ്, മെന്നീ രസങ്ങളെ അറിയുംനാവെടൊത്തുള്ളോൻ സുഖഭോഗത്തിൽ വാഴവോൻ * ശീതോഷ്ണസുഖദുഃഖങ്ങളെന്നാളമറിയുന്നവോ? അന്നോളം മുക്തനോ? താത! ഇതാണത്ഭുതസംശയം * ബന്ധുശത്രുക്കളെ കണ്ടിഷ്ടാനിഷ്ടങ്ങളേ നൃപൻ വ്യവഹാരത്തിൽ വാഴുമ്പോൾ ചെയ്തീടാത്തതുമെങ്ങനെ? * മുനിയേയും കള്ളനേയും നിനയ്ക്കുന്നാസമാനമായ്? സമബുദ്ധിഭവിക്കാഞ്ഞാലെവ്വണ്ണം മുക്തനായിടും * പണ്ടുകണ്ടില്ല ഞാൻ ജീവന്മുക്തനായൊരു ഭൂപനെ ശങ്കയുണ്ടു ഗൃഹത്തിങ്കൽ മുക്തനായ് വാഴ്വതെങ്ങനെ? * അവനേക്കാണ്മതിന്നാശയുണ്ടു കേട്ടിട്ടിതൊക്കെയും സംശയത്തിൻ നിവൃത്തിക്കായ് പോകുന്നേൻ മിഥിലയ്ക്കു ഞാൻ *

ശ്രീദേവീഭാഗവതം ഒന്നാംസ്കന്ധം

പുരാണോപാദേശം

പതിനാറാമദ്ധ്യായം.

---

## പതിനേഴാമദ്ധ്യായം.

സൂതൻ പറഞ്ഞു.

ഏവം ചൊല്ലി ശ്ശുകൻ താതചരണങ്ങൾ നമിച്ചുടൻ മഹാത്മാ, പോകുവാനായിത്തൊഴുതുംകൊണ്ടു ചൊല്ലിനാൻ *

ശുകൻ പറഞ്ഞു

യാത്ര ചോദിച്ചിട്ടുന്നാമ്പു്! ഗ്രഹിക്കേണ്ടതു നിൻമൊഴി വിദേഹരാജ്യം ജനകൻ രക്ഷിക്കുന്നതു നോക്കണം * ശിക്ഷ കൂടാതെയെവ്വണ്ണം രാജ്യം രക്ഷിക്കുമാ നൃപൻ ജനങ്ങൾ ശിക്ഷയില്ലാഞ്ഞാൽ നീതിയോടു വസിക്കുമോ? * നീതിക്കു കാരണം ശിക്ഷയെന്നാരാമന്നതൊട്ടവർ കഴിച്ചുകൂട്ടുന്നെമ്മട്ടാ നൃപനെന്നാണു സംശയം * വന്ധ്യയെന്നമ്മയെന്നോതും പോലെ യിക്കാര്യമോർക്കുകിൽ യാത്ര ചോദിച്ചിട്ടു ഞാൻ പോവുന്നുണ്ടെൻ മഹാമതെ! *

സൂതൻ പറഞ്ഞു.

പോകാനായിത്തുടങ്ങീടും പുത്രനെക്കണ്ടു മാമുനി പുണർന്നരച്ചാശയില്ലാജ്ഞാനിയാം പുത്രനോടുടൻ: * 'നിനക്കു ശുഭമുണ്ടാം നീ ദീർഘായുസ്സായു് വരും സുത! എന്നോടു സത്യം ചെയ്തിട്ടു പോക നീ താത! സൌഖ്യമായു് * പോയിട്ടീയാശ്രമത്തിൽ താൻ വരാം ഞാൻ വീണ്ടുമെന്നതായു് ഒരിക്കലും വല്ലെടത്തും പോയേക്കരുതു മൽസുത! * നിൻമുഖാംഭോരുഹം കണ്ടു ഞാൻ ജീവിയ്ക്കുന്നു സൌഖ്യമായു് കാണാഞ്ഞാൽ ദുഃഖമുണ്ടാകും നീയാണെൻ പ്രാണനോർക്കുകിൽ * നീ ഭൂപനെച്ചെന്നു കണ്ടു തീർത്തു സംശയമാകെയും വേദാഭ്യാസത്തോടും വാഴാനിവിടെത്തന്നെ പോരണം' *

സൂതൻ പറഞ്ഞു.

പ്രദക്ഷിണാദിപാദ്യങ്ങൾ ചെയ്താനേവം ശ്രവിച്ചുടൻ വില്ലിൽനിന്നു ശരം പോലെ പുറപ്പെട്ടാനതിദ്രുതം * പലദേശങ്ങൾ, ധനവും ധർമ്മവും ചേർന്ന ലോകവും മരങ്ങളും കാടുകളും ബഹു വിളഭൂമികൾ * തപിച്ചിടും താപസന്മാർ, ദീക്ഷയോടൊത്ത യാജകർ യോഗാഭ്യാസരതർ, വൈഖാനസർ, കാനനയോഗികൾ * ശൈവർ, പാശുപതർ, സൌരർ, ശാക്തർ, വൈഷ്ണവരേയുമേ നാനാധർമ്മങ്ങളെയും കണ്ടത്ഭുതത്തോടു പോയവൻ * മേരുവേരണ്ടാണ്ടുകൊണ്ടുമൊരാണ്ടാൽ ഹിമവാനെയും കടന്നു മിഥിലാരാജ്യം നോക്കിപ്പോയാൻ ശുകൻമുനി * മിഥിലാരാജ്യമാണ്ടപ്പോൾ കണ്ടാൻ സർവ്വസമൃദ്ധിയെ സുശീലാചാരമോടൊത്തു വാഴും നാനാജനത്തെ

യും * ദ്വാരപാലൻതടുത്തി,ങ്ങു വന്നനീയാരു?കാൎയ്യവും എന്തുചൊ ല്ലൂ?ന്നുചോദിച്ചാനൊന്നുംമിണ്ടീലതാപസൻ * ഗോപുരപ്പടിയിൽ തന്നെനിന്നനങ്ങാതെകുററിപോൽ മൌനത്തോടത്ഭുതപ്പെട്ടുചിരിച്ചും കൊണ്ടുമാമുനി *

ദ്വാരപാലൻ പറഞ്ഞു.

മൂകനാണോ?മുനേ!ചൊല്ലുകിവിടെന്തിനുവന്നുനീ? ചൊല്ലാതെ നിൻകാൎയ്യമൊന്നുംനടക്കില്ലെന്നുനിൎണ്ണയം * രാജകല്പനയുണ്ടായാൽകടക്കാംനഗരത്തിലായ് അറിയാത്തവരേയുള്ളിൽവിടുകില്ലൊരുമട്ടിലും* കാന്തിമാൻനീ?വദവിത്താംബ്രാഹ്മണൻശങ്കയില്ലമേ കുലവുംകാൎയ്യവും ചൊല്ലീട്ടിഷ്ടംപോലെനടക്കുക.

ശുകൻ പറഞ്ഞു.

ഇവിടെന്തിനുവന്നുഞാൻനിൻവാക്കാലതുസാദ്ധ്യമായ് കടക്കാൻ കൂടിവയ്യാത്തീരാജ്യംകാണ്മാൻതിരിച്ചുഞാൻ * ദുർബുദ്ധിയാമെൻമോഹത്താൽകടന്നേൻരണ്ടുപൎവ്വതം രാജാവിനെക്കാണ്മതിന്നായേറെച്ചുററിയലഞ്ഞുഞാൻ * എന്നച്ഛൻതാൻചതിച്ചെന്നോദൂഷ്യംചൊല്ലുന്നതാരെഞാൻ എൻകൎമ്മമീഭൂമിയെല്ലാമലച്ചെന്നുധരിക്കുക * ഭൂമിപ്പിക്കംപുരുഷരേധനത്തിന്നുള്ളോരാഗ്രഹം അതില്ലെനിക്കെങ്കിലുംഞാൻ മോഹത്താലിംവന്നതേ* നിരാശനെന്നുംസൌഖ്യന്താൻമോഹത്തിൽ മുഴുകാസ്കിലോ നിരാശനാണുഞാനെന്നാൽമോഹക്കടലിൽമുങ്ങിയോൻ* മേരുവെങ്ങീമിഥിലയെങ്ങെത്രദൂരംനടന്നുഞാൻ നടക്കുലിയെനിക്കെന്താണെന്നൊദൈവംചതിച്ചിതോ? * ശുഭന്താനശുഭന്താനോപ്രാരബ്ധത്തെഭുജിക്കണം യത്നമെല്ലാമതിൻകീഴിലതുചെയ്യിക്കുമൊക്കയും* വേദംതീൎത്ഥവുമില്ലെന്തിനിവിടേയ്ക്കായിവന്നുഞാൻ പുരിയിൽക്കേറുവാൻമേലാവിദേഹൻപോൽനൃപന്നുപേർ * ഏവംചൊല്ലീട്ടുമുനിയേപ്പോലെമിണ്ടാതെനിന്നവൻ ദ്വാരപാലൻമഹാജ്ഞാനിദ്വിജനെന്നു ധരിച്ചുടൻ * ശുകൻമിണ്ടാതെനില്ക്കുമ്പോളംചൊല്ലിനാൻസാവധാനമായ് ഇഷ്ടംപോൽപോകയെവിടെപ്പോയ്കാൎയ്യമവിടെയ്ക്കുനീ * ഞാൻതടുത്തെന്നതാമെൻെറയപരാധംക്ഷമിക്കണം ഭവാൻമഹാത്മാവാണെല്ലോമുക്തന്മാൎക്കുബലംക്ഷമ*

ശുകൻ പറഞ്ഞു.

ഇതിൽനിനക്കെന്തുകുററംനീപരാധീനനല്ലയോ? ഭൃത്യൻ,തൻപ്രഭുവിൻകാൎയ്യമുചിതംപോൽനടത്തണം * ഇതിൽകുററംഭൂപനുമില്ലെ

ന്നെരക്ഷിക്കയാൽഭവാൻ! കള്ളനോശത്രുവോയെന്നു പരീക്ഷിച്ചീടണം ബുധർ * എല്ലാംകൊണ്ടുംദോഷമെനിക്കിഹഞാൻവന്നമൂലമായ് ലാഘവത്വമാണന്യനുള്ള ഗൃഹത്തിൽപോവതാകുമേ *

ദ്വാരപാലൻ പറഞ്ഞു

സുഖമെന്തെ?ന്തുവാൻദുഃഖ?മെന്തുകാര്യം ശുഭേച്ഛുവാൽ? ബന്ധുവാർ?ശത്രുവാ?രെല്ലാംചൊൽകനീയിന്നു ഭൂസുര! *

ശുകൻ പറഞ്ഞു.

രണ്ടുമാതിരിലോകത്തിലുണ്ടു,വ്വണ്ണംജനങ്ങളും ആശയുള്ളോരാശയറ്റോരെന്നു,രണ്ടാണവർമനം * നിരാശർമൂന്നുവിധമാണുത്തമാ,ധമ,മദ്ധ്യമർ സമർത്ഥർ,മൂർഖരെ,ന്നാശയുള്ളോരുംരണ്ടുമാതിരി * ശാസ്ത്രത്താലും,ബുദ്ധികൊണ്ടും,സാമർത്ഥ്യംരണ്ടുമട്ടിലാം യുക്തിയുള്ളത,തില്ലാത്തതെ,ന്നരണ്ടാണബുദ്ധിയും *

ദ്വാരപാലൻ പറഞ്ഞു

വിദ്വാൻ!ഭവാൻചൊന്നതൊന്നുമർത്ഥമായില്ലമാമുനേ! യഥാർത്ഥമായ്‌വിസ്തരിച്ചിന്നതെല്ലാംചൊല്ലീടേണമേ *

ശുകൻ പറഞ്ഞു.

സംസാരസ്നേഹമുള്ളോരനേരാഗിയെന്നോതിടുംബുധം ദുഃഖങ്ങളും പലവിധംസുഖങ്ങളുമവന്നതാൾ * ദ്രവ്യം,പുത്രൻ,ഭാര്യ,ജയം,കീർത്തിയും,ചേരുകിൽസുഖം ഇടയ്ക്കിവലഭിക്കാഞ്ഞാൽ നിനയ്ക്കുമതിദുഃഖമായ് * സുഖോപായമവൻചെയ്യുംനേടീടുംസുഖസാധനം സുഖവിഘ്നം ചെയ്തിട്ടുന്നോനാണവനുള്ളവൈരിയും * രാഗിക്കുസുഖമുണ്ടാക്കുന്നവനാംബന്ധുവെപ്പോഴും മൂർഖൻഭ്രമിക്കുംനവിത്രഭ്രമിക്കില്ലറിവുള്ളവൻ * ആശയറ്റാത്മസക്തന്നു്സുഖംവിജനവാസവും ആത്മധ്യാനമതുംപിന്നെവേദാന്തത്തിന്റെചിന്തയും * സംസാരകാര്യങ്ങളെല്ലാംദുഃഖമാണവനെപ്പൊഴും വിജ്ഞനായ്‌മോക്ഷമിച്ഛിക്കുന്നവന്നുണ്ടേറെവൈരികൾ * കാമം,ക്രോധം,പ്രമാദംതൊട്ടാണനേകവിധത്തിലായ് സന്തോഷന്താൻബന്ധു,വന്യനില്ലലോകത്രയത്തിലും *

സൂതൻ പറഞ്ഞു.

ശുകൻതൻവാക്കുകേട്ടുള്ളിൽ ജ്ഞാനിയാണെന്നറിഞ്ഞുടൻ ആ ഗോപുരത്തിന്റെയുള്ളിൽവിട്ടാനദ്വാരപാലകൻ * മൂന്നമട്ടുജനത്തോടുമൊന്നനഗരംകണ്ടുടൻശുകൻ വ്യാപാരവസ്തുക്കളൊട്ടുംക്രയവിക്രയമാർന്നു

12 * കാമംക്രോധംരാഗമോഹമിവയാൽവാദമാർന്നിടും ജനത്തോടും ദ്രവ്യപൂർണ്ണമായുംവിസ്താരമുള്ളതായ് * മൂന്നമട്ടുജനത്തേയുംനോക്കി

കൊണ്ടതിതേജസാ രണ്ടാംഭാസ്കരനെന്നോണംമുനികൊട്ടാരമെത്തി
നാൻ * തത്രത്തവിടയുംത്ത്യനപ്പുഴംകുററിപോലവേ നിന്നാൻപടി
യിൽമോക്ഷത്തെത്തന്നെ ചിന്തിച്ചുകൊണ്ടവൻ * വെയിലുംനിഴലും
ഭേദമില്ലാത്ത താപസോത്തമൻ ധ്യാനത്തോടിളകാക്കുററിപോലെകാ
ന്തത്തിൽനിന്നാവൻ * രാജമന്ത്രിയുമന്നേരംവന്നുവന്ദിച്ചുഭക്തിയായ്
കൂട്ടിച്ചുകൊണ്ടുപോയ് രണ്ടാംകക്ഷ്യയിലിരുത്തിനാൻ * അതിങ്കൽഭം
ഗിയായ് പൂത്തദിവ്യവൃക്ഷങ്ങൾചൂഴ്ന്നതാം രാജോദ്യാനത്തിലതിഥി
സൽക്കാരങ്ങൾതുടങ്ങിനാൻ * രാജദാസികളായീടുംവേശ്യാസ്ത്രീമണി
മൌലികൾ കാമശാസ്ത്രംപഠിച്ചുള്ളോർസംഗീതവിത്തുള്ളവർ *
അവരെമുനിശുശ്രൂഷക്കായിക്കല്പിച്ചുമന്ത്രിയും അവിടംവിട്ടുപോയ്,വി
പ്രനവിടെത്തന്നിരിപ്പുമായ് * ആനാരിമാർവിധിക്കൊത്തുദേശകാലാ
നുരൂപമായ് പലഭക്ഷ്യങ്ങളെക്കൊണ്ടുതോഷിപ്പിച്ചാമുനീന്ദ്രനെ * സു
ന്ദരൻമൃദുവായ്പൊൽപോൻയുവാവായമനോഹരൻ പിന്നീടന്തഃപു
രസ്ത്രീകളവന്നാധികരമ്യമാം * അന്തഃപുരാരാമമെല്ലാംകാട്ടിനാർകാമ
മാലൊട്ടം അവനേക്കണ്ടുകാമിച്ചാർരണ്ടാംകാമനെയെന്നപോൽ *
ജിതേന്ദ്രിയനിതെന്നോർത്തപിന്നേശുശ്രൂഷചെയ്യവർ അമ്മമാരെ
നോത്തവരെശുദ്ധാത്മാവായൊരശ്ശുകൻ * കോപത്തെവെന്നാവി
ജ്ഞാനിക്കില്ലല്ലോസുഖദുഃഖവും അവർകാട്ടീവികാരങ്ങൾകണ്ടനങ്ങാ
തെവാണവൻ * ആനാരിമാർവിരിപ്പാട്ടുംമെത്തപ്പെന്നുതുടങ്ങീട്ടും
അലങ്കാരങ്ങളോട്ടംനൻമെത്തകൊണ്ടുവിരിച്ചുടൻ * കയ്യുംകാലുംശുദ്ധ
മാക്കിശുദ്ധയാകുശപാണിയായ് സായംസന്ധ്യയെവന്ദിച്ചാദ്ധ്യാന
ത്തിന്നായിരുന്നവൻ * ഒരുയാമംധ്യാനമോട്ടമിരുന്നുപിന്നുറങ്ങിനാൻ
രണ്ടുയാമമുറങ്ങീട്ടങ്ങെഴീററാൻശുകനാംമുനി * പിന്നത്തേയാമവും
ധ്യാനത്തോട്ടതന്നെവസിച്ചവൻ കാലേകുളിച്ചുകർമ്മങ്ങൾചെയ്യിട്ടുവാ
ണാൻസമാധിയിൽ *

ശ്രീദേവീഭാഗവതം ഒന്നാംസ്കന്ധം
മിഥിലാഗമനം പതിനേഴാമദ്ധ്യായം

---

## പതിനെട്ടാമദ്ധ്യായം.

---

സൂതൻ പറഞ്ഞു.

ശുകൻവന്നതുകേട്ടിട്ടുജനകൻമന്ത്രിമാരൊട്ടം പുരോഹിതനൊ
ട്ടുംശുദ്ധ്യാഗ്രഗുരുപുത്രനെയാണ്ടുടൻ * വിധിപോൽപൂജചെയ്യിട്ടുകൊട

ത്താനത്തമാസനം പാൽപശ്രുദ്ധാനവുംചെയ്തു ചൊദിച്ചാൻകുശലത്തെ യും * രാജാവിൻപൂജയവിപ്രൻസ്വീകരിച്ചാൻവിധിപ്പടി തൻക്ഷേമമോതിച്ചോദിച്ചുരാജാവിൻകുശലംമുനി * കുശലപ്രശ്നവുംചെയ്തി ട്ടാസനത്തിൽവസിച്ചിട്ടം ശാന്തനാംശുകനോടായിച്ചോദിച്ചാൻപാർത്ഥിവോത്തമൻ: * 'ആശയററമഹാത്മാവേ!ഭവാനെന്തിനിതിത്തമായ് എൻസമീപത്തിൽവന്നെന്തുകാര്യം?ചൊൽകമുനീശ്വര!' *

ശുകൻ പറഞ്ഞു

വ്യാസനെന്നോടോതി,ഭൂപ!കല്യാണംനീകഴിക്കുക സർവാശ്രമങ്ങളിൽവച്ചുംഗൃഹസ്ഥാശ്രമമുത്തമം * അച്ഛന്റെവാക്കതെന്നാലും ഞാൻകേട്ടി,ല്ലോർത്തുബന്ധമായ് ബന്ധമല്ലെനാവൻചൊന്നാൻ ഞാൻചെയ്തില്ലതുപിന്നെയും * എന്നെസ്സന്ദേഹവാനെന്നുകണ്ടിട്ടെന്നച്ഛനാംമുനി ദുഃഖിക്കണ്ടാമിഥിലയിൽപോകെന്നാൻസത്യമായുടൻ * യാഗംചെയ്യുന്നാജനകൻവാഴുന്നാവിടെമുക്തനായ് വിദേഹനെന്നപേരാണേതാൻരക്ഷിച്ചീട്ടുന്നുഭൂമിയേ * രാജ്യംരക്ഷിച്ചുമബ്ഭ്രപൻ ബന്ധപ്പെടുന്നില്ലമായയിൽ ഫലമൂലങ്ങൾഭക്ഷിക്കുംനീപേടിക്കുന്നതെന്തിനായ് * ആ നൃപശ്രേഷ്ഠനേനോക്കിക്കളകീമോഹമൊക്കെയും കല്യാണംചെയ്ക,വേണമെങ്കിൽചോദിക്കാനൃപനോടുനീ * മനസ്സിനുള്ള സന്ദേഹംതീർത്തുചൊല്ലീടുമാനൃപൻ അതുകേട്ടിട്ടുനീയെന്റെയരികിൽതന്നെപോരണം * എന്നുചൊല്ലീട്ടാജ്ഞനൽകിയതിനാൽനിൻപുരത്തിൽഞാൻ വന്നുമോക്ഷേച്ഛുവായ്മേലെൻകൃത്യമെന്തെന്നുചൊല്ലുക * തപം,തീർത്ഥം,വ്രതം,യാഗം,സ്വാധ്യായ,മിവയോ?നൃപ! ജ്ഞാനമോ?ചൊൽകരാജേന്ദ്ര!മോക്ഷത്തിനുള്ള കാരണം *

ജനകൻ പറഞ്ഞു

മോക്ഷമിച്ഛിച്ചിട്ടംവിപ്രൻചെയ്യേണ്ടുന്നതുകേൾക്കനീ ഉപനിച്ചുടനേവേദഞ്ചൊല്ലണംഗുരുവിൻഗൃഹേ * വേദവേദാന്തങ്ങൾപഠിച്ചുകണംഗുരുദക്ഷിണ സമാവർത്തനവുംചെയ്തുഭാര്യയാവാഴണംഗൃഹേ * നീതിമാനായാശയെന്യെപുണ്യകർമ്മത്തൊട്ടുമുദാ അഗ്നിഹോത്രാദിയുംചെയ്തുസത്യശൌചസമേതനായ് * പുത്രപൌത്രരെയാണ്ടിട്ടു വാനപ്രസ്ഥത്തിൽവാഴണം തപസ്സാലാറരികളെവെന്നിട്ടേൽപിച്ചുപുത്രനിൽ * ഭാര്യയെ,ത്തന്നഗ്നിയെല്ലാമർപ്പിച്ചാത്മാവിൽനീതിയായ് ശുദ്ധവൈരാഗ്യമുണ്ടായാൽഭിക്ഷുവായിവസിക്കണം * വിരക്തനേ,സന്ന്യസിക്കാൻകാര്യമുള്ളന്യനില്ലെടോ! സത്യമാംവേദവാക്കേവം,മറിച്ചു

ല്ലെൻറപക്ഷവും * നാല്പത്തെട്ടാണ്ടസംസ്കാരംവേദംചൊന്നത,തിൽ മുനെ! നാല്പതാണ്ടുഗൃഹസ്ഥനായ് മഹാത്മാക്കൾ പറഞ്ഞതു * എട്ടു മോക്ഷേച്ഛശ്രുവിന്നായിച്ചൊന്നാർശമദമാദികൾ ആശ്രമത്തിന്നാശ്രമത്തിൽപോകയെന്നാർമനീഷികൾ *

ശുകൻ പറഞ്ഞു.

ജ്ഞാനം,വിജ്ഞാനവും,വൈരാഗ്യവുമുള്ളിൽഭവിക്കകിൽ ആശ്രമത്തിൽതന്നെവേണോവാസം?കാട്ടിലുമാവതോ?

ജനകൻ പറഞ്ഞു.

വിശ്വസിക്കാൻകൊള്ളരുതീബ്ബലമുള്ളിന്ദ്രിയങ്ങൾ പാകംവരാത്തോർക്കുണ്ടാക്കുംവികാരങ്ങളനേകമായ് * സുഖത്തിലുംമെത്തയിലുംപുത്രനിൽഭോജനത്തിലും സന്ന്യസിച്ചിട്ടാശവനാൽസാധിച്ചീടുന്നതെങ്ങനേ? * പോക്കററവാസനാജാലംശമിക്കില്ലൊരുമട്ടിലും അതിനാലവയെയെല്ലാംക്രമത്താൽപോക്കടിക്കണം * വീഴമുച്ചത്തിൽകിടന്നാൽ വീഴുമോ?കീഴ്ക്കിടപ്പവൻ സന്ന്യസിച്ചുപിഴച്ചെന്നാൽവഴിയില്ലകരേറുവാൻ * ചുവട്ടിൽനിന്നുകൊമ്പോളമുറുമ്പെങ്ങനെ?മന്ദമായ് ഇഴഞ്ഞു സുഖമായ്പോയാപ്പഴത്തിൽചെന്നിരുന്നിടും * വിഘ്നശങ്കകളെന്യേതാൻപക്ഷിവേഗത്തിലെത്തിടും തളന്നുപോം,ശ്രമംക്രൂടാതുറുമ്പെത്തും സുഖത്തൊടും * മനസ്സിന്നുബലംക്രൂടുംനാമാന്യൻവെല്ലുകില്ലതെ മുറയ്ക്കാശ്രമമാണ്ടിട്ടുക്രമംകൊണ്ടുജയിക്കണം * ശാന്തനാകുംമഹാജ്ഞാനീഗൃഹസ്ഥാശ്രമിയെങ്കിലും ദുഃഖിക്കില്ലസുഖിക്കില്ലാനഷ്ടലാഭങ്ങളൊന്നപോൽ * ചെയ്യാവുന്നവയേച്ചെയ്തുദുരാലോചനയെന്നിയേ ആത്മലാഭത്തിൽമോദിക്കുംഗൃഹസ്ഥൻമുക്തനാംദൃഢം * കാണുകനീരാജ്യമാണ്ടുംഞാൻജീവന്മുക്തനതെങ്ങനേ? ചരിക്കുന്നിച്ഛപോൽബന്ധമുണ്ടാകാത്തതുമെങ്ങനെ? * ഭുജിച്ചുംപലഭോഗങ്ങൾപലകാര്യങ്ങൾചെയ്തുമേ ഞാനിരിക്കുന്നതെവ്വണ്ണ?മപ്പോൽനീവാഴ്കമുക്തനായ് * ദൃശ്യമെന്മട്ടുബന്ധിക്കമദൃശ്യത്തേമഹാമുനേ! ദൃശ്യങ്ങൾ,പഞ്ചഭൂതങ്ങളവയ്ക്കുള്ളഗുണങ്ങളും * ആത്മാവുഹകൊണ്ടുകാണ്മാനുള്ളോൻപ്രത്യക്ഷനല്ലതാൻ ബദ്ധനാവതുമെന്മട്ട,ന്നിർവികാരൻനിരഞ്ജനൻ * വലുതാംസുഖദുഃഖങ്ങൾക്കെല്ലാംമൂലംമനസ്സുതാൻ അതുനിർമ്മലമായ്പനാലെല്ലാം നിർമ്മലമായ്പരും * എല്ലാത്തീർത്ഥത്തിലുംചെന്നുക്രൂടക്കൂടക്കുളിക്കിലും മനംനിർമ്മലമാകാഞ്ഞാലതെല്ലാംനിഷ്പ്രയോജനം * ദേഹമല്ലല്ലജീവാത്മാവിന്ദ്രിയങ്ങളുമല്ലെടോ! മനസ്സുതാൻമനുഷ്യർക്കുബന്ധമോക്ഷനിദാ

നമായ് * ആത്മാശുദ്ധൻ,സദാമുക്തൻ,ബദ്ധനല്ലൊരുകാലവും ബന്ധമോക്ഷംമനസ്സിൽതാൻബന്ധമില്ലതടങ്ങുകിൽ * ശത്രു,ബന്ധു,വുദാസീന,ഭേദമെല്ലാംമനഃകൃതം ദ്വൈതംവിട്ടേകാത്മഭാവംവന്നാൽഭേദമതെന്തെടോ! * ജീവനാംഞാൻതന്നെബ്രഹ്മ,മാലോചിക്കേണ്ടതില്ലതിൽ ജീവബ്രഹ്മങ്ങൾരണ്ടെന്നാഭേദംസംസാരരീതിയാം * അവിദ്യയാണസംസാര,മതില്ലെന്നാകിൽവിദ്യതാൻ അവിദ്യ,വിദ്യ,യീരണ്ടുംസമത്ഥരറിയേണ്ടതാം * വെയിലില്ലാതറിയുമോ?നിഴലിൻെറസുഖത്തിനെ അമ്മട്ടവിദ്യയെവിട്ടുവിദ്യയെയറിയാവതോ? * ഗുണംഗുണത്തിൽവത്തിക്കുംഭൂതങ്ങളുമതെതരം ഇന്ദ്രിയംവിഷയത്തിങ്കൽ,ദോഷമാത്മാവിനെന്തതിൽ * ലോകരക്ഷയ്ക്കുവേദത്തിൽപലനീതിയുമോതിടും അല്ലെങ്കിൽധമ്മമില്ലാതാംബൌദ്ധന്മാക്കുസമാനമായ് * ധമ്മനാശേനശിച്ചീടുംജാത്യാചാരങ്ങളൊക്കയും അതിനാൽവേദമാഗ്ഗത്തിൽചരിപ്പോക്കുശുഭംവരും *

ശുകൻ പറഞ്ഞു



സന്ദേഹമുണ്ടു,തീന്നില്ലതൊരിടത്തുമെനിക്കുകേൾ ഭവാൻചൊന്നതശേഷംഞാൻകേട്ടിട്ടുംനൃപസത്തമ! * അധമ്മമയമാംഹിംസ,വേദധമ്മമതാസ്സതാം ആവേദധമ്മമെവ്വണ്ണംമോക്ഷത്തെനൾകിടുന്നതും * പ്രത്യക്ഷമാമനാചാരംസോമപാനംനരാധിപ! പശുഹിംസയുമവ്വണ്ണം മാംസംഭക്ഷിക്കയെന്നതും * പ്രത്യക്ഷമായ്മദ്യപാനംസൌത്രാമണിയിലോതിടും ചൂതാടുന്നതുമവ്വണ്ണംപലമട്ടാംവ്രതങ്ങളും * ശശബിന്ദുനൃപൻപണ്ടുണ്ടായികേട്ടറിവുണ്ടുമേ സത്യനിഷ്ഠൻ,ദാനശീലൻ,പലയാഗങ്ങൾചെയ്തവൻ * ധമ്മിഷ്ഠന്മാരെരക്ഷിപ്പാൻ,ശിക്ഷിപ്പാൻദുജ്ജനങ്ങളെ ബഹുയാഗങ്ങളേച്ചെയ്താൻഭൂരിദക്ഷിണയോടവൻ * തോൽക്കൂട്ടംമലപോലായീ വിന്ധ്യപവ്വതമെന്നപോൽ മഴപെയ്തതിൽനിന്നുണ്ടായ്ചമ്മണ്വതി,യതാംനദി * അവൻസ്വഗ്ഗത്തെയാണ്ടിന്നുംകീത്തിനിൽക്കുന്നുഭൂമിയിൽ ഈമട്ടാംവേദകമ്മത്തിൽബുദ്ധിയുണ്ടാവതില്ലമേ * സ്ത്രീസംഗംമുതലോരോന്നിൽസുഖിപ്പോനവസാദ്ധ്യമായ് വരായ്കിൽദുഃഖിയായിട്ടെവ്വണ്ണംമുക്തനാമവൻ *

ജനകൻ പറഞ്ഞു

പ്രത്യക്ഷംഹിംസ,യാഗത്തിൽചൊല്ലീടുന്നതംഹിംസയായ് രാഗത്തോടൊത്തതാംഹിംസ,യല്ലാഞ്ഞാലതഹിംസതാൻ * നനഞ്ഞവിറകാൽതീയ്യിൽപുകയുണ്ടാകമെങ്കിലും നനവില്ലെങ്കിലത്തീയിൽപുകയി

ല്ലായ്കയല്ലയോ? * അതുപോൽനിന്ദരിച്ചാലുംവേദംചൊല്ലുമഹിംസയെ രാഗത്തിൻചേർച്ചയാൽഹിംസ,വിരാഗിക്കതഹിംസതാൻ * രാഗംചേരാതയുംചെറുമഹംകാരംവരാതയും ചെയ്യാൻചെയ്യാത്തതിനൊക്കമെന്നാർവേദജ്ഞരൊക്കയും * രാഗികൾയാഗമദ്ധ്യത്തിൽചെയ്തിടുന്നതു,ഹിംസതാൻ രാഗാഹങ്കാരങ്ങളെത്യജിച്ചെന്തിയരതായിട്ടും * മുമുക്ഷുക്കൾചെയ്തുവെന്നാലഹിംസയതുനിശ്ചയം.

ശ്രീദേവീഭാഗവതേ ഒന്നാംസ്കന്ധം
ജനകോപദേശം
പതിനെട്ടാമദ്ധ്യായം.

---

## പത്തൊൻപതാമദ്ധ്യായം.

---

ശുകൻ പറഞ്ഞു

മായാമദ്ധ്യത്തിൽവാഴുന്നോനെങ്ങനെമുക്തനായ്വരുന്നതാം? എന്നൊന്റെഹൃദയത്തിങ്കൽശങ്കയുണ്ടായ്‌വരുന്നുത്തമ! * നിത്യാനിത്യവിചാരം സച്ഛാസ്ത്രജ്ഞാനവുമാണ്ടുമേ രാഗദ്വേഷം വിടുന്നില്ലാ നരനെങ്ങനെമുക്തനാം * ഉള്ളിലുള്ളിരുൾനീക്കീടാൻശാസ്ത്രജ്ഞാനമശക്തമാം ഇരുട്ടുപോമോ?ദീപത്തിൻവാർത്തകൊണ്ടെപ്പൊഴെങ്കിലും * വിദ്യാനെന്നു മൊഴിതന്നിൽതന്ത്രോഹം ചെയ്യാതിരിക്കണം ഗ്രഹസ്ഥനതുസാധിക്കുംകൊണ്ടുമാറുന്നോ?മഹാമതേ! * നൃപാശപോയില്ലങ്ങേയ്ക്കുവിത്താശയുമേതരം പോരിൽജയാശയുംപിന്നെങ്ങിനെ ഭവാനെങ്ങനെമുക്തനായ് * ചോരന്മാരിൽചോരബുദ്ധിതാപസേസാധുബുദ്ധിയും സ്വാന്യ,മന്യവുമുണ്ടങ്ങേയ്ക്കങ്ങനെവിദേഹനായ് * എരി,യുപ്പും,പുളി,മധുരം,വലുംചവർപ്പ്,നല്ലതും അറിഞ്ഞിട്ടുകന്ന്നല്ലതല്ലാത്തതുകളേതുമേ * ജാഗ്രത്തും,സ്വപ്നവും,പിന്നെസുഷുപ്തി,യതുമുണ്ടുതേ കാലത്തിനൊത്തപോൽ,പിന്നെതുരീയാവസ്ഥയെങ്ങനെ? * ആന,യശ്വം,തേര്,സൈന്യമെല്ലാമെൻകീഴിലുണ്ടു,ഞാൻ സ്വാമിയാണിന്നിവയ്ക്കെന്നോർക്കയാക്കുന്നോ?ചൊല്ലുകില്ലയോ? * നന്നായ്ഭക്ഷിച്ചിട്ടൊന്നുംസുഖമുണ്ടോ,ണ്ടുദുഃഖവും മാലയുംപാമ്പുമൊരുപോൽനിനിനയ്ക്കുന്നതെങ്ങനെ? * മുക്തൻകനകവും,മാടോടതു,മോത്തിട്ടുതുല്യമായ് ഏകാത്മബുദ്ധിയായെങ്ങുമെല്ലാക്കുമുപകാരിയാം * രമിക്കുന്നില്ലെൻചിത്തംഗ്രഹമോ

ഷ്ട്യാദിയൊന്നിലും ഏകാകിയായാശയെന്യെ നടക്കാനോത്തിടുന്നതൊ ൻ * സംഗംമമതയുംവിട്ടുശാന്തനായ്ബന്ധമെന്നിയേ നിർദ്വന്ദ്വനായ്മൃഗംപോൽഞാൻനടക്കുന്നുഫലാശിയായ് * ഗൃഹം,ധനം,സുന്ദരിയാംഭാര്യ,യേക്കൊണ്ടുമെന്തുവാൻ? വിരാഗിയായ്ഗുണാതീതനാമെനിക്കുള്ളകാര്യവും * അനേകാഗ്രഹമോട്ടുംനീയോക്കുന്നപലവസ്തുവും ഞാൻമുക്തനെന്നുനീചൊല്ലുന്നതുനിൻഡംഭംതാനെടൊ! * ചിലപ്പോൾശത്രുവിൻചിന്ത,ചിലപ്പോൾധനചിന്തയും ചിലനേരംസൈന്യചിന്ത,യെന്നേരംചിന്തയില്ലതേ? * വൈഖാനസമുനീന്ദ്രന്മാർമിതാ,ഹാരർ,ജിതേന്ദ്രിയർ ഇതെല്ലാംമായയെന്നോർത്താർ,മോഹിക്കുന്നവരുംനൃപ! * നിന്റെവംശത്തിലുള്ളോക്കുവിദേഹരിതിനാമവും ക്രിത്രിമംതാൻധരിച്ചാലും,മറിച്ചല്ലൊരുനാളുമേ * വിദ്യാധരൻ,മൂർഖനപേർജന്മാന്ധനദിവാകരൻ ലക്ഷ്മീധരൻ,ദരിദ്രന്നുംനാമമെന്തുപ്രയോജനം? * നിന്റെവംശത്തിലുണ്ടായവിദേഹനൃപരൊക്കയും അപ്പേർകൊണ്ടുപ്രസിദ്ധന്മാർ,കമ്മംകൊണ്ടല്ലനിശ്ചയം * നിന്റെവംശത്തിലുണ്ടായീപണ്ടുനിമിനരോത്തമൻ ക്ഷണിച്ചാൻയാഗത്തിനവൻഗുരുവായവസിഷ്ഠനേ * ഉടനേനിമിയോടായാവസിഷ്ഠമുനിചൊല്ലിനാൻ: 'ഇന്ദ്രനാൽഞാൻ ക്ഷണിക്കപ്പെട്ടിപ്പോൾയാഗത്തിനായ്നൃപ! * ഇന്ദ്രന്റെയാഗംതീൎന്നിട്ടുചെയ്യാംനിന്നുടെയാഗവും പത്തുക്കെനീസാധനങ്ങൾശേഖരിക്കുകതേവരേ' * എന്നോതീട്ടിന്ദ്രയാഗത്തിൽചെന്നുചേൎന്നാൻവസിഷ്ഠനും അന്യനേഗുരുവാക്കീട്ടുയാഗംചെയ്തുനൃപേന്ദ്രനും * വസിഷ്ഠനതുകേട്ടിട്ടുകോപിച്ചാനിമിമന്നനെ ശപിച്ചാ,നിന്നുനിൻദേഹംപതിക്കുംഗുരുലോപക * ശപിച്ചാൻനിമിയുംനിന്റെദേഹവുംവീഴുമെന്നുടൻ ശാപത്താൽരണ്ടുപേരുംവീണെന്നുഞാൻകേട്ടുണ്ടെടൊ! * വിദേഹനായോനെവ്വണ്ണംശപിച്ചാൻ?ഗുരുവേനൃപ! വിനോദംപോലിതെന്നുള്ളിൽ തോന്നുന്നുരാജസത്തമ! *

ജനകൻ പറഞ്ഞു.

നീചൊന്നതെല്ലാംസത്യംതാൻകളവില്ലൊരുലേശവും എന്നാലുംകേളെൻഗുരുവാംവ്യാസൻചൊന്നതുസത്യമാം * പിതാവിൻചേച്ചുവിട്ടിട്ടിക്കുന്നുനീകാട്ടുപൂകുവാൻ മൃഗങ്ങളോടുസംബന്ധമുണ്ടാംതേ കാട്ടിലുംദ്വന്ദ്വം * പഞ്ചഭൂതങ്ങളുണ്ടങ്ങും,ചേഷ്ടയറ്റെങ്ങുവാണിടാം? ആഹാരാത്ഥംസദാചിന്തചിന്തയെന്നേരമില്ലതേ? * ദണ്ഡിലുംതോലിലുംകാട്ടിൽനിനക്കെങ്ങനെചിന്തയോ? രാജ്യത്തിങ്കലെനിക്കിപ്പോൾചി

ന്നിപ്പോന്നുണ്ടതെങ്ങുമേ * തെററിദ്ധരിച്ചുഴന്നിട്ടീദ്ദൂരദേശത്തിൽവന്നു
നീ എനിക്കില്ലൊരുസന്ദേഹമുറപ്പായ് വാണിടുന്നു ഞാൻ * സുഖമാ
യ് ഞാനുറങ്ങുന്നു ഭക്ഷിക്കുന്നതിസൌഖ്യമായ് ഞാൻബദ്ധനല്ലെന്നോ
ർത്തിട്ടുസുഖിക്കുന്നൊപ്പഴംമുനേ! * ബദ്ധൻഞാനെന്നുശങ്കിച്ചുനീദുഃഖിക്കു
ന്നുസർവ്വദാ ഇശ്ശങ്കവിട്ടുസുഖിയായ് വാഴ്കനീസാവധാനനായ് * ബന്ധു,
മിത്രഗേഹമെൻറതെന്നാ,ല്ലെന്നുള്ളതുമുക്തിതാൻ അതുപോൽധനരാ
ജ്യാദിയെൻറയല്ലെന്നുനിശ്ചയം *

സൂതൻ പറഞ്ഞു

അവൻറയാവാക്കുകേട്ടുശുകൻസംപ്രീതനായുടൻ ചോദിച്ചും
കൊണ്ടുപോയ്നല്ലാവ്യാസാശ്രമമണഞ്ഞുതേ * സുതൻവരുന്നതു
കണ്ടുമോദിച്ചാലിംഗനത്തോടും മൂർദ്ധാവിങ്കൽമുകർന്നിട്ടുചോദിച്ചാൻ
കുശലങ്ങളെ * അച്ഛനോടൊത്താശ്രമത്തിൽവസിച്ചുശുകമാമുനി
വേദാദ്ധ്യയനസമ്പന്നൻശാസ്ത്രമെല്ലാമറിഞ്ഞവൻ * രാജ്യമാളുംമഹാ
ത്മാവാംജനകൻമട്ടുകാണ്കയാൽ കൃതാർത്ഥനായിട്ടച്ഛൻറയാശ്രമത്തി
ൽവസിച്ചുതേ * പിതൃക്കളുടെനൽകന്യാ"പീവരി"എന്നസുന്ദരീശു
കൻവേട്ടവളേയോഗാഭ്യാസിയാണെന്നിരിക്കിലും * അവൻജനിപ്പിച്ചു
വളിൽനല്ലരാംനാലുപുത്രരേ കൃഷ്ണൻ,ഗൌരപ്രഭൻ,പിന്നെഭൂരി,ദേവ
ശ്രുതാ,ഖ്യനും * ജനിപ്പിച്ചാൻ'കീർത്തി'യെന്നാമകളേയുംപ്രതാപവാൻ
അവളേവിഭ്രാജപുത്ര'നണുഹ'നായിനല്കിനാൻ * അണുഹൻറ
സുതൻശ്രീമാൻ"ബ്രഹ്മദത്തൻ"പ്രതാപവാൻ ബ്രഹ്മജ്ഞൻ,ധരണീ
പാലൻ,ശുകൻറമകൾപെററവൻ * ശ്രീനാരദോപദേശത്താലൊ
ട്ടുകാലംകഴിഞ്ഞവൻ ശ്രേഷ്ഠനാംയോഗിയായ് തീർന്നുമഹാജ്ഞാനി
യുമായിതേ * മായാബീജോപദേശത്താലാണവൻജ്ഞാനിയായതും
രാജ്യംപുത്രനിലേല്പിച്ചുപോയാൻബദരികാശ്രമേ ।* നാരദൻതൻ
പ്രസാദത്താലുണ്ടായീമോക്ഷവുംക്ഷണം പിന്നീടുതാതനേവിട്ടുകൈലാ
സശിഖരേശുകൻ * മഹാദ്ധ്യാനത്തൊടുംവാണാൻപററലൊന്നില്ല
മെന്നിയേ അശ്ശൃംഗത്തിന്നുമേല്പോട്ടുചാടിനാൻനല്ലസിദ്ധനായ് *
ആകാശത്തിൽകാന്തിയോടുംശോഭിച്ചാൻസൂര്യനെന്നപോൽ ഗിരി
ശൃംഗംപൊട്ടിരണ്ടായ്ശുകൻമേല്പോട്ടുചാടവേ * ഭൂകമ്പവുംസംഭവി
ച്ചു,വായുവിനൊപ്പമപ്പൊഴേ * ശുകനംവാനിൽനിന്നാ,നദ്ദേവർഷി
കൾപുകഴ്ത്തവെ രണ്ടാംഭാസ്കരനെന്നോണംശോഭിച്ചാനതിതേജസാ *

വ്യാസൻവേർപെട്ടസുതനേവിളിച്ചാൻപലവട്ടവും * ശുകൻവാണൊ രശൃംഗത്തിൽചെന്നേറെവിളിക്കുട്ടീനാൻ വ്യാസൻദീനൻശ്രമംകൊണ്ടു തളൎന്നൊനെന്നുകണ്ടുടൻ * സൎവ്വഭൂതസ്ഥനാംസാക്ഷീപ്രതിശബ്ദത്തെ യേകിനാൻ ഇന്നമഗ്ഗിരിശൃംഗത്തിൽനന്നായുണ്ടുപ്രതിദ്ധ്വനി * പുത്ര! പുത്ര!എന്നപൊന്നാവിരഹംസഹിയാതെയായ് ദുഃഖത്തോടുകരഞ്ഞീ ട്ടംവ്യാസനെക്കാണ്കെകാരണം * ജ്ഞാനോപദേശംചെയ്തീശനവന്നവി ടെവന്നുടൻ മുനേ!ദുഃഖംകളഞ്ഞാലുംനിൻസുതൻയോഗവിത്തമൻ * അല്പന്മാൎക്കലഭിക്കാത്തപ്പരമാംഗതിയാണ്ടതെ അതിന്നുദുഃഖിച്ചീടാ യ്ക്കസ്സ്വരൂപമറിയുന്നനീ * അപ്പുത്രനെക്കൊണ്ടധികംകീൎത്തിയുണ്ടായ് നിനക്കെടൊ!

വ്യാസൻ പറഞ്ഞു

പോകുന്നില്ലെൻദുഃഖമിപ്പോളെന്തുചെയ്യുന്നുഞാൻവിഭോ! സു തനേക്കണ്ടെന്റെനേത്രംതൃപ്തിയായില്ലിതേവരെ

മഹാദേവൻ പറഞ്ഞു

സമീപേനല്ലതാംപുത്രച്ഛായകാണുംഭവാൻദൃഢം അതിനേക്ക ണ്ടുദുഃഖത്തെത്യജിക്കെന്മുനിസത്തമ! *

സൂതൻ പറഞ്ഞു

അപ്പോൾസുതന്റെനൽച്ഛായകണ്ടാൻവ്യാസമഹാമുനി വ്യാസ ന്നിവരമേകീട്ടുമറഞ്ഞാൻപരമേശ്വരൻ * മഹാദേവൻമറഞ്ഞപ്പോ ളാശ്രമത്തിന്നുപോയ്മുനി ശുകന്റെവിരഹംകൊണ്ടുദുഃഖംപൂണ്ടുവസി ച്ചുതെ *

ശ്രീദേവീഭാഗവതം ഒന്നാംസ്കന്ധം
ശുകവിവാഹം
പത്തൊമ്പതാമദ്ധ്യായം.

---

## ഇരുപതാമദ്ധ്യായം.

---

ഋഷികൾ പറഞ്ഞു

ശുകൻദേവശ്രേഷ്ഠനായിട്ടാണ്ടെല്ലാംപരമാംഗതി വ്യാസൻപി ന്നീടെന്തുചെയ്തു?വിസ്തരിച്ചുരചെയ്യണം *

സൂതൻ പറഞ്ഞു.

ആദ്ധ്യാത്മവാദംപഠിക്കുന്നാവ്യാസശിഷ്യരശേഷവും അനുവാദമത്തും വാങ്ങിപ്പോയ് മാൎത്ത്യഭൂമിതലത്തിലായ് * അസിതൻ,ദേവലൻ,പിന്നെ

വൈശമ്പായന,നെന്നവൻ സുമന്തുവും,ജൈമിനിയും,പോയെല്ലാരും തപോധനർ * സൂതനുംപിൽഡിയാണെല്ലാശിഷ്യരുംപോയതോടുടൻ ദുഃഖത്തോടൊത്താരാവ്യാസൻപോകാനായ്നിശ്ചയിച്ചതേ * ചിന്തിച്ചാൻമനസാവ്യാസനാമുക്കവകുമാരിയാം ഗംഗതൻകരയിൽ വിട്ടമൂലംദുഃഖിച്ചോരംബയേ * അവളേ ചിന്താചെയ്തപ്പോൾത്യജിച്ചപ്പുർവ്വത്തെയും ജന്മഭൂമിക്കുപോകാനായ്പുറപ്പെട്ടാൻമഹാമുനി * ദ്വീപിൽചെന്നിട്ടുചോദിച്ചാനെവിടെന്നമ്മസുന്ദരി രാജാവിന്നായ്കൊടുത്തെന്നാമുക്കവൻമാർപറഞ്ഞുടൻ * മുക്കവക്കുള്ളരാജാവുംപൂജിച്ചാമുനിയെമുദാ ചോദിച്ചാൻസ്വാഗതംപിന്നെത്തൊഴുതുംകൊണ്ടുചൊല്ലിനാൻ *

മുക്കവരാജാവു പറഞ്ഞു.

ഇന്നെൻജന്മംസഫലമായ് ശുദ്ധമായെന്റെവംശവും ദേവന്മാക്കുംദുർല്ലഭമാംനിന്റെകാഴ്ചനിമിത്തമായ് * എന്തിനായ്വന്നുനീയെന്നുചൊന്നാലുംമുനിസത്തമ! നിനക്കധീനമാണെന്റെഭാര്യാപുത്രധനാദികൾ * സരസ്വതീനദീതീരത്തുണ്ടാക്കിനല്ലൊരാശ്രമം അവിടപ്പാർത്തിന്ദ്രിയങ്ങളടക്കിത്തപമോടവൻ * രണ്ടുപുത്രർസത്യവതിക്കുണ്ടായ്ശന്തനുഭൂപനാൽ വനത്തിലസ്സോദരരേയോർത്തുപാർത്തുസുഖിച്ചവൻ * 'ചിത്രാംഗദൻ,മൂത്തപുത്രൻസുന്ദരൻശത്രുതാപനൻ സർവ്വലക്ഷണസമ്പന്നൻശന്തനുക്ഷിതിപോത്തമൻ * 'വിചിത്രവീര്യൻ,രണ്ടാമനായിട്ടുണ്ടായനന്ദനൻ അവനുംഗുണപൂർണ്ണൻതാനവന്നച്ഛന്നതിപ്രിയൻ * ഗംഗാസുതൻ'ഭീഷ്മരാ,ദ്യപുത്രൻധീരൻമഹാബലൻ അതുപോൽസത്യവതിതൻപുത്രരുംബലശാലികൾ * എല്ലാലക്ഷണവുംചേരുംപുത്രരേക്കണ്ടുശന്തനു തന്നോടുദേവാദികൾപോലും ജയിക്കില്ലെന്നുറച്ചതേ * ഒട്ടുകാലംചെന്നുകാലഗതികൊണ്ടിട്ടുശന്തനു ദേഹംത്യജിച്ചാൻപഴയോരാടയെമർത്ത്യനെന്നപോൽ * രാജാവുമൃതനായപ്പോൾപ്രേതകാര്യങ്ങളൊക്കയും ദാനങ്ങളുംപലവിധംചെയ്താൻഭീഷ്മൻവിധിപ്പടി * പിന്നെച്ചിത്രാംഗദൻതന്നേവാഴിച്ചുനൃപനായവൻ രാജ്യംവാണില്ലതാൻ,ദേവവ്രതനായതുമൂലമായ് * ചിത്രാംഗദൻശത്രുപീഡചെയ്തോൻവീര്യമെഴുന്നവൻ ധൈര്യവുംബലവുംചേർന്നോൻശുദ്ധൻസത്യവതീസുതൻ * സൈന്യങ്ങളോടൊത്തൊരുനാൾപോയാൻനായാട്ടിനായവൻ ദുഷ്ടജന്തുക്കളെക്കൊന്നുനടന്നാൻകാട്ടിലൊക്കയും * ചിത്രാംഗദാഖ്യൻ ഗന്ധർവ്വൻവഴിയിൽക്കണ്ടുമന്നനേ വിമാനത്തിൽനിന്നിറങ്ങീട്ടുവന്നരി

കിലെത്തിനാൻ * വല്യതാംയുദ്ധമുണ്ടായിതുല്യന്മാരാമവർകടൻ വിസ്താ
രമാംകരുക്ഷേത്രമതിങ്കൽമൂന്നുവത്സരം * ഗന്ധർവ്വനാൽവധിക്കപ്പെട്ടി
ന്ദ്രലോകത്തുപോയ്നൃപൻ ഭീഷ്മർകേട്ടീവൎത്തമാനംചെയ്തുശേഷക്രി
യാദികൾ * ദുഃഖിച്ചുവാണാൻപിന്നീടുമന്ത്രിമാരോടുകൂടവൻ വിചി
ത്രവീൎയ്യനെരാജാവാക്കിവാഴിച്ചുവീൎയ്യവാൻ *ഗുരുക്കളുംമന്ത്രിമാരുംസമാ
ധാനംപറഞ്ഞുമേ തൻസുതൻഭൂപനായ്വാണുകണ്ടുംസത്യവതീശ്ശു
ഭാ * പുത്രദുഃഖത്തിൽവാഴ്കെന്നാളെന്നാലുംമോദമാണ്ടുതേ വ്യാസനന്തു
ഷ്ടനായാൻതൻസോദരൻനൃപനാകയാൽ*യൌവ്വനംഭംഗിയായ്വന്ന
ശ്ശുഭനാംനൃപതിക്കടൻ സോദരന്നുവിവാഹത്തിന്നായിച്ചിന്തിച്ചുഭീഷ്മ
രും*കാശിരാജന്നുസൌന്ദൎയ്യവതികൾമൂന്നുപുത്രിമാർ വിവാഹത്തിന്നാ
യുറച്ചാനൃപവീരൻസ്വയംബരം*ക്ഷണിക്കപ്പെട്ടീനൃപനാൽഭൂപരുംരാ
ജപുത്രരും ഇച്ഛാസ്വയംബ…ിന്നായ്പൂജ്യരായ്നൃപരെത്തിനാർ *
ഹരിച്ചുബലമായ്ഭീഷ്മരവരെമൂന്നുപേരെയും വെന്നുരാജാക്കളെയെല്ലാം
ബലവാനൊരുതേരിനാൽ * മഹാരഥനവൻവെന്നാനൃപരേനാരിമാ
രൊടും വിജയശ്രീയൊടുംകൂടിഹസ്തിനാപുരമെത്തിനാൻ * അമ്മസോ
ദരിയും,പുത്രിതാനു,മെന്നുനിനച്ചവൻ മാനിച്ചാനഴകേറുന്നാമൂന്നുകന്യ
കമാരെയും * …വിപ്രരേവേഗം,ധ…പ്പിച്ചിളയമ്മയേ മുഹൂൎത്തം
ചോദിച്ചുവേദവിത്താംദൈവജ്ഞനോടവൻ * വട്ടങ്ങളെല്ലാംകൂട്ടീട്ടാ
സ്ത്രീകളെത്തന്റെസോദരൻ വിചിത്രവീൎയ്യനെക്കൊണ്ടുവേൾപ്പിക്കാ
നായ്തുടങ്ങിനാൻ * അപ്പോൾഭീഷ്മരൊടീവണ്ണംചൊന്നാളാമൂത്തക
ന്യകാ ലജ്ജയോടവരിൽവെച്ചിട്ടഴകേറുന്നസുന്ദരീ: * 'ഗംഗാപുത്ര!ഗു
രുശ്രേഷ്ഠ!ധൎമ്മജ്ഞകുലദീപമേ! സ്വയംബരേവരിച്ചേൻഞാൻമനസാ
സാല്വഭൂപനെ * വരിച്ചുവനുമെന്നേയുമ്പ്രേമംഞങ്ങൾക്കുതുല്യമായ്
ഇക്കുലത്തിന്നുചേരുന്നപോലെചെയ്കപരന്തപ?* അതിനാൽഞാൻമു
ൻവരിച്ചോൾ,നീമുമ്പൻധൎമ്മനിഷ്ഠരിൽ നിനക്കബലമുണ്ടേററംനിന്നി
ഷ്ടാപോലെചെയ്യുക' *

സൂതൻ പറഞ്ഞു.

ഈവണ്ണമക്കന്യകയാൽപ്പറയപ്പെട്ടുഭീഷ്മരും ചോദിച്ചുവിപ്രരോ
ടമ്മയോടുംസചിവരോടുമേ * അറിഞ്ഞവർക്കുള്ളിഷ്ടത്തെധൎമ്മവിത്താ
യഭീഷ്മരും ഇഷ്ടമ്പോൽപൊയ്ക്കൊൾകയെന്നാക്കന്യാരത്നത്തൊടോ
തിനാൻ * വിടപ്പെട്ടവനാൾപ്രാപിച്ചവൾസാല്വന്റെമന്ദിരം പ

റഞ്ഞാൾ സാല്വനോടായ്തന്നഭിപ്രായം പതിവ്രതാ: * 'ഭീഷ്മരെന്നെ വിട്ടു നിന്നിൽ സക്ത ഞാൻ ധർമ്മമോക്ഷയാൽ വരനായി നിന്നെ ഗ്രഹിച്ചാലുമെൻ കരം നീ നരോത്തമ! * നിനക്കു ഞാൻ നല്ല ധർമ്മപത്നിയാകുന്നു ഭൂപതേ! എന്നോ ഭവാനുമങ്ങത്താൻ ഞാനുമാശിച്ചു മുൻപേ ധ്രുവം' *

സാല്വൻ പറഞ്ഞു.

ഞാൻ കാൺകെ വേ ഭീഷ്മർ നിന്നെ ഗ്രഹിച്ചിട്ടു വരാനനേ! തേരിലേറ്റിയതിന്നു വം ഞാൻ ഗ്രഹിക്കില്ല നിൻ കരം * ബുദ്ധിമാനാരു കയ്ക്കൊള്ളു മന്യൻ കയ്ക്കൊണ്ട നാരിയെ ഭീഷ്മർ വിട്ടു, മമ്മയപ്പോലെ നിന്നെ ഞാൻ സ്വീകരിക്കുമോ? * മഹാനാം സാല്വനൃപനാൽ ത്യജിക്കപ്പെട്ടവളായായ് പിന്നെയും ഭീഷ്മരെയാണ്ടു കരഞ്ഞും കൊണ്ടു ചൊല്ലിനാൾ: * 'നീയുപേക്ഷിക്കയാൽ സാല്വൻ കയ്ക്കൊണ്ടില്ലെന്നെയിന്നിനി സ്വീകരിക്കാഞ്ഞുപേക്ഷിച്ചാൽ ഞാൻ മരിക്കുമസംശയം' *

ഭീഷ്മർ പറഞ്ഞു

അന്യനെക്കാമിച്ചു നിന്നെ ഞാനെങ്ങനെ ഗ്രഹിച്ചിടും പിതാവിന്നരികിൽ പോക വേഗം നീ വരവർണ്ണിനി! * ഭീഷ്മരിങ്ങനെ ചൊന്നപ്പോളംബ പോയ കാട്ടിന്നു തന്നവൾ നദീതീർത്ഥമൊത്ത വിജനതപസ്സു ചെയ്തു മേവിനാൾ * അംബികാ, അംബാലികാ, എന്നു കാശിരാജകുമാരികൾ രണ്ടു സുന്ദരിമാർ ഭാര്യമാരായനാൾ സൽപരം * വിചിത്രവീര്യൻ ബലവാൻ രമിച്ചാരവരോടമായ് വനത്തിലും നല്ലപൂങ്കാവനത്തിങ്കലുമങ്ങനേ * ഒൻപതാണ്ടീവിധം തന്നെ രമിച്ചിട്ടാനരേശൻ മരിപ്പാൻ രാജയക്ഷ്മാവു പിടിപെട്ടതു മൂലമായ് * പുത്രൻ മരിക്കയാൽ സത്യവതി ദുഃഖിച്ചിതേററവും ചെയ്യിച്ചാൾ മന്ത്രിമാരെക്കൊണ്ടവൻ ശേഷക്രിയാദികൾ * ഭീഷ്മരെ വിജനത്തിങ്കൽ വിളിച്ചീവണ്ണമോതിനാൾ: 'നിന്റെ താതന്റെ രാജ്യം നീ രക്ഷിച്ചീടുക നന്ദന! * വംശം രക്ഷിക്ക കൈക്കൊണ്ടിട്ടനുജൻ തന്റെ പത്നിയെ യയാതി തൻ വംശമിപ്പോൾ നശിച്ചീടാതിരിക്കുവാൻ' *

ഭീഷ്മർ പറഞ്ഞു.

അച്ഛനുവേണ്ടി ഞാനംബേ! സത്യം പണ്ടൊന്നു ചെയ്കയാൽ ഭാര്യാസ്വീകാരവും രാജ്യരക്ഷയും ചെയ്കയില്ല ഞാൻ *

സൂതൻ പറഞ്ഞു.

അപ്പോളോത്തവളീ വംശം നിലനിൽക്കുന്നതെങ്ങനെ രാജാവില്ലാത്തതായ് രാജ്യ, മാലസ്യം നല്ലതല്ലിഹ * അനന്തരം ഭീഷ്മരും ചൊ

നാൻ:'വിഷാദിക്കായ്കഭാമിനി! ക്ഷേത്രജൻപുത്രനേസമ്പാദിക്കനീസ്വഭാൎയ്യയിൽ * കലീനനാംബ്രാഹ്മണനെക്കൊണ്ടിട്ടുകവളോടുമീ ദോഷമില്ലിതുവേദത്തിൽകുലരക്ഷയ്ക്കുചെയ്യുകിൽ * ഈവിധത്തിൽജനിപ്പിച്ചപ്പൌത്രന്നേകുകരാജ്യവും അവന്റെശാസനംഞാനുംപാലിക്കാം പത്മലോചനേ!' * കേട്ടേവം,താൻകന്യകയായിരുന്നപ്പോൾജനിച്ചുവൻ നിഷ്കന്മഷൻവ്യാസനെന്നമുനിയേച്ചിന്തചെയ്തവൾ * നിനച്ചപ്പോൾതന്നെവന്നാൻവ്യാസനാന്താപസോത്തമൻ ജ്വലിക്കുംബ്രഹ്മതേജസ്സോടംബയേപ്രണമിച്ചുടൻ * പൂജിച്ചാൻഭീഷ്മർമുനിയേബഹുമാനിച്ചിതംബയും പുകയില്ലാത്തഗ്നിയേപ്പോലിരുന്നാനവിടാമുനി * വിചിത്രവീൎയ്യക്ഷേത്രത്തിൽനിൻവീൎയ്യംകൊണ്ടുയോഗ്യനാം ഒരുപുത്രനെയുല്പാദിപ്പിക്കകെന്നോതിനാളവൾ * മാതാവിൻവാക്കാപ്തവാക്യമെന്നോൎത്തുവ്യാസമാമുനി സമ്മതിച്ചൃതുവിൻകാലമോൎത്തുപാൎത്തവിടത്തിലായ് * തീണ്ടാരിയായ്കുളിച്ചിട്ടങ്ങൃതുകാലത്തിലംബിക മുനിയിൽചെന്നുപെറ്റൊരംശക്തനാമന്ധപുത്രനെ * ജന്മാന്ധസുതനെക്കണ്ടിട്ടസ്സത്യവതിഖിന്നയായ് അംബാലികയൊടുംചൊന്നാളുല്പാദിപ്പിപ്പതിന്നവൾ * ഋതുകാലത്തിലൊരുനാൾനിശയിങ്കൽപുണൎന്നവൾ മുനിയാംവ്യാസനേ,ഗൎഭംധരിച്ചാളവൾപെറ്റവൻ * പാണ്ഡുവായ്തീൎന്നവൻരാജ്യയോഗ്യനല്ലായ്കകാരണം ഒരാണ്ടുറായവരൊടയ്പുണരാനോതിപിന്നെയും * വരുത്തീമുനിയേരണ്ടാമതുംപ്രാൎത്ഥിച്ചുഭംഗിയായ് രാത്രിയിൽശയനത്തിന്നായയച്ചാളാമുനീന്ദ്രനെ * രാജ്ഞിതാൻതന്നെപോകാതെവിട്ടാൾതന്റെദാസിയേ കാലാംശമായ്വിദുരരന്നവളിൽജാതനായ്മഹാൻ * വ്യാസനാൽവീരപുത്രന്മാർധൃതരാഷ്ട്രാദിമൂന്നുപേർ ജനിപ്പിക്കപ്പെട്ടുചന്ദ്രവംശംനിലനിറുത്തുവാൻ * ഭ്രാതൃധൎമ്മമറിഞ്ഞീടുംവ്യാസൻരക്ഷിച്ചുവംശവും ആവംശോല്പത്തിയെല്ലാംഞാൻപറഞ്ഞുപാപഹീനരേ! *

ശ്രീദേവീഭാഗവതം ഒന്നാംസ്കന്ധം

വ്യാസകൃത്യോപവൎണ്ണനം ഇരുപതാമദ്ധ്യായം.

ഒന്നാംസ്കന്ധംസമാപ്തം.

ശ്രീലളിതാംബികായൈ നമഃ ശുഭം.

# രണ്ടാം സ്കന്ധം.

## ഒന്നാമദ്ധ്യായം.

മുനിമാർപറഞ്ഞു

കാരണംവെളിവാകാത്തനിന്റെവാക്കതിവിസ്മയം സന്ദേഹം തീൎത്തുമുനിമാരായഞങ്ങൾക്കശേഷവും * വ്യാസമാതാ,സത്യവതീപാണ്ഡുശന്തനുരാജനാൽ വേൾക്കപ്പെട്ടെന്നുമുൻഞങ്ങളറിഞ്ഞിട്ടുണ്ടുബുദ്ധിമൻ! * സതിയായ്സപുത്രാവാഴുമവളെങ്ങനെ?വ്യാസനെ പെറ്റതീവിധമുന്നുള്ളാളെവേട്ടതെങ്ങനെ?ശന്തനു * അവൾക്കുരണ്ടുപുത്രന്മാരുണ്ടായ്വന്നതുമെങ്ങനെ? വിസ്തരിച്ചുരചെയ്യേണംശ്രദ്ധമാം ചരിതംഭവാൻ! * വേദവ്യാസന്റെയും സത്യവതിതന്റെയുമുത്ഭവം കേൾക്കുവാനായ്കൊതിക്കുന്നീവ്രതമാണ്ടമുനീശ്വരർ *

സൂതൻ പറഞ്ഞു.

പുരുഷാൎത്ഥങ്ങൾനൽകീടുംകരുത്തുള്ളാദിശക്തിയെ നമിച്ചുമംഗളംനൽകുംപുരാണകഥചൊല്ലുവൻ * തെറ്റിദ്ധരിച്ചുംവാഗ്ബീജമന്ത്രത്തെയുച്ചരിക്കുകിൽ പെട്ടെന്നുമോക്ഷംസിദ്ധിക്കു,മാമന്ത്രത്തിന്റെമൂൎത്തിയാം * ഇഷ്ടങ്ങളെല്ലാമേകുന്നമഹാദേവിയെയേവരും സൎവകാമങ്ങൾസാധിപ്പാൻമനഃപൂൎവ്വംനിനയ്ക്കണം * ചേദീശൻ,ധാൎമ്മികൻ,വിപ്രഭക്തനത്യന്തസത്യവാൻ, ശ്രീമാനുപരിചരനെന്നുണ്ടായാനൊരുമന്നവൻ * കണ്ടു,വന്റെതപംമോദംപൂണ്ടുദേവേന്ദ്രനേകിനാൻ സ്ഫടികംകൊണ്ടുനിൎമ്മിച്ചവിമാനംബഹുമോഹനം * ദിവ്യമാമതിലേറിപ്പോയവൻഭൂമിയിൽവിണ്ണിലും അതിനാലുപരിചരനെന്നായാവസുവിന്നുപേർ * ധൎമ്മിഷ്ഠനാമവൻകീൎത്തിപരന്നുലോകമൊക്കയും അവന്നുഭാൎയ്യ 'ഗിരിക'യെന്നുപേരായസുന്ദരി * ഓജസ്സുള്ളവരഞ്ചുപുത്രരുണ്ടായിവീരരായ് ഓരോരോദേശത്തിലവരെയ്യവന്മാരാക്കിമന്നവൻ * ഋതുവായികുളിച്ചിട്ടാവസുവിൻഭാൎയ്യശുദ്ധയായ് പുത്രലാഭത്തിനുണ്ടായോരിച്ഛഭൎത്താവൊടോതിനാൾ * അന്നുതാൻവേട്ടയാടാനായ്ചൊല്ലിനാരച്ഛനമ്മമാർ അതുകേട്ടൃതുകാലത്തിൽവാഴുംഭാൎയ്യയെയോൎത്തുമേ * പിതൃക്കൾവാക്കുവല്യതാണന്തുചെയ്യേണ്ടതെന്നുതാൻ നിശ്ചയിച്ചിട്ടുവേട്ടയ്ക്കായ്

പോയോൎത്താകൊണ്ടുകാന്തയെ * രണ്ടാംതണ്ടാർസുതയ്ക്കൊക്കംസൌന്ദൎയ്യംചേൎന്നഭാൎയ്യയെ വനത്തിൽവാഴുംഭൂപാലൻസ്വാന്തത്തിൽചിന്തചെയ്തുതെ * കാന്തയേയോൎത്തുവാഴുമ്പോൾസ്ഖലിച്ചിതവനിന്ദ്രിയം സ്ഖലിച്ചപ്പോൾതന്നെമന്നനതാഫലിലയിലാക്കിനാൻ *ഋതുകാലവുമോൎത്തുള്ളിൽചിന്തിച്ചാനന്നമന്നവൻ സ്ഖലിച്ചബീജംവെറുതെയാക്കാസ്ത്യാനെന്തുചെയ്‌വുഞാൻ * എല്ലാവിധവുമെൻവീൎയ്യംഫലമാമില്ലസംശയം കാന്തക്കായിതയക്കേണമെന്നുതന്നൊനിനച്ചവൻ * വീൎയ്യംഭാൎയ്യക്കയയ്ക്കാനായ്നല്ലനേരവുമോൎത്തുടൻ ഞാലിലക്കുമ്പിളിൽചേൎത്താനത്തുമന്ത്രംജപിച്ചുതാൻ * പരുന്തൊന്നരികിൽവാഴുന്നതിനെക്കണ്ടുചൊല്ലിനാൻ: 'കൈക്കൊണ്ടിതുമഹാത്മാവെ! ചിക്കെന്നെൻഗൃഹമെത്തുക * നീയിതെന്റെപ്രിയത്തിന്നായ്കൊണ്ടുപോയെന്റെമന്ദിരെ ഗിരികയ്ക്കായ്കൊടുത്താലുമിന്നവൾക്കൃതുകാലമാം' *

സൂതൻ പറഞ്ഞു.

എന്നുരച്ചപരുന്തിന്നായ്മന്നനാലിലനല്കിനാൻ ആകാശത്തേക്കതുംകൈക്കൊണ്ടുയൎന്നാൻവേഗമുള്ളവൻ * കുമ്പിളുംകൊക്കിൽവെച്ചുംകൊണ്ടാകേശേപോംപരുന്തിനെ കണ്ടെത്തിമറ്റൊരുപരുന്തതിനെപ്പോലെയുള്ളവൻ * മാംസമെന്നോൎത്തുവേഗത്തിലതിനോടേറ്റുമറ്റവൻ ആകാശത്തിൽപക്ഷിരണ്ടുംകൊത്തിപ്പോരതുടങ്ങിനാർ * യുദ്ധംനിമിത്തമബ്ബീജംപതിച്ചുയമുനാജലെ കുമ്പിൾവീണുടനിഷ്ടമ്പോൽപരുന്തുകൾപറന്നുപോയ് * അക്കാലത്തുജലക്രീഡചെയ്യുമപ്സരനാരിയാം 'അദ്രികാ'ഖ്യജലാന്തനിൽമുങ്ങിനീക്കുഴിയിട്ടുപോയ് * സന്ധ്യയേവന്ദനംചെയ്തുവസിക്കുന്നൊരുവിപ്രനേ പാദത്തിങ്കൽപ്പിടിച്ചുന്നുവലിച്ചാൾനല്ലസുന്ദരി പ്രാണായാമംചെയ്തിട്ടന്നോൻകണ്ടിട്ടാദ്ദുഷ്ടനാരിയെ ധ്യാനഭംഗംചെയ്തുനീ'പെൺമീനാകെന്നുശപിച്ചുതെ' * അപ്സരശ്രേഷ്ഠയാമദ്രികാഖ്യവിപ്രൻശപിക്കയാൽ യമുനാനദിയിൽപെൺമീനായിച്ചുറ്റിനടന്നുടൻ * പരുന്തിൻകാലുതട്ടിട്ടുവീണോരാവന്യബീജവും ഭക്ഷിച്ചദ്രികവേഗത്തിൽമത്സ്യരൂപമിയന്നവൾ * കുറേക്കാലംകഴിഞ്ഞിട്ടുപത്താംമാസംതികഞ്ഞനാൾ ഒരുമുക്കവനാനല്ലമീനിനെപിടികൂടിനാൻ * മത്സ്യത്തിന്നുദരംമെല്ലെകീറുമ്പോളുള്ളിൽനിന്നുടൻ രണ്ടുകുട്ടികളുണ്ടായാരൊന്നാണൊന്നൊരുപെണ്ണുമായ് * സുന്ദരൻബാലനുമ്പിന്നംകന്യയുംമോഹനാംഗിയാൾ അശ്ചൎയ്യമത്തുകണ്ടേറ്റംവിസ്മയം

പൂണ്ടുമുക്കുവൻ * രാജാവിനായ്കാഴ്ചവച്ചാൻമത്സ്യംപെററശിശുക്കളെ ആശ്ചര്യപ്പെട്ടുരാജാവുംസ്വീകരിച്ചാൻകുമാരനെ * 'മത്സ്യൻ,മന്നവൻതന്നെധാമ്മികൻ,സത്യതല്പരൻ വസുപുത്രൻ,കാന്തിയുള്ളോനച്ഛനോടൊത്തവിക്രമി * വസുവുംകന്യയെവീണ്ടുംമുക്കുവന്നായിനല്കിനാൻ മത്സ്യോദരി,കാളി,യെന്നുംപേരവൾക്കുപ്രസിദ്ധമായ് * ഗന്ധംനിമിത്തംപേരുണ്ടായ്മത്സ്യഗന്ധിനിയെന്നുടൻ ശുഭാംഗി,വസുവിൻപുത്രിവളൎന്നാൾമുക്കുവൻഗൃഹെ *

മുനിമാർ പറഞ്ഞു.

അദ്രികായെന്നപ്സരസ്ത്രീമുനിശാപേനമീനമായ് മുക്കുവൻകീറിയവളെക്കൊന്നതിന്നിതന്നനന്തരം * ആപ്സരസ്ത്രീയവൾക്കെന്തു?പിന്നവനാളുരയ്ക്കനി ശാപാവസാനവുമവൾസപൎയ്യമാണെങ്ങുമെങ്ങനെ *

സൂതൻ പറഞ്ഞു.

മുനിതൻശാപമേററപ്പോൾവിസ്മയിച്ചവളേററവും പിന്നെയുംചിച്ചുകേണാരാസ്തുതിച്ചാൾവിപ്രവയ്യനെ * ദയയുള്ളോരണ്ണൻചൊന്നാൻകരയുംതരുണിയോടുടൻ കരയേണ്ടെന്തുഭദ്രേ!ശാപമോക്ഷംഞാൻതന്നിടുന്നിതാ * കോപിച്ചുഞാൻശപിച്ചപ്പോൾമത്സ്യമായിഭവിച്ചുനീ രണ്ടുമർത്ത്യക്കുട്ടികളെപ്പെററുമോക്ഷംലഭിക്കെടോ * അവനേവംപറഞ്ഞപ്പോൾപെൺമീനായാനദീജലെ രണ്ടുകുട്ടികളെപ്പെററുചത്തുമോക്ഷവുമാണ്ടവൾ * വിട്ടുമാത്സ്യത്തിൻറൂപംദിവ്യരൂപംധരിച്ചവൾ ശാപത്തിന്നവസാനത്തിൽസ്വൎഗ്ഗംപ്രാപിച്ചുസുന്ദരി * ഏവമുണ്ടായസൽപുത്രിമത്സ്യഗന്ധമെന്നോരാൾ മുക്കുവൻതൻരക്ഷയോടുമവൻവീട്ടിൽവളൎന്നതെ * വസുവിൻപുത്രിലാവണ്യനിധിയാമക്കുമാരിയും അവൻറവീട്ടുകാൎയ്യങ്ങളന്വേഷിച്ചുതുടങ്ങിനാൾ *

ശ്രീദേവീഭാഗവതം രണ്ടാംസ്കന്ധം
സത്യവതീജന്മം
ഒന്നാമദ്ധ്യായം.

---

## രണ്ടാമദ്ധ്യായം.

---

സൂതൻ പറഞ്ഞു.

ഒരിക്കൽതീൎത്ഥയാത്രക്കായ്നടക്കുന്നപരാശരൻ ശുദ്ധമാംയമുനാതീരമെത്തിനാൻ തേജസ്വിയാംമുനി അന്നേരംചെറുതോണിക്കുമുക്കോനോടുരച്ചാൻ

ധാൎമ്മികൻമുനി: 'കാളിന്ദിതന്നക്കരെയ്ക്കുതോണിയിൽവിട്ടുകെന്നെന്നീ' കരയ്ക്കുന്നോമുക്കുവനംമുനിതൻവാക്കുകേട്ടുടൻ അഴകേറുംമത്സ്യഗന്ധയാംകുമാരിയോടോതിനാൻ: * 'ബാലികെ!മുനിയെത്തോണിയേററിയക്കരെവെക്കനീ ചാരുസ്മിതെ!കൊതിക്കുന്നുപോകുവാൻമുനിധാൎമ്മികൻ' * പിതാവിൻവാക്കുകേട്ടവംവസുവിൻപുത്രികാളിയും മുനീശ്വരനിരുന്നീടുംതോണിവിട്ടേണലോചനാ * ഭാവിയാംദൈവയോഗത്താൽകാളിന്ദീനടുവിൽമുനി വിശാലനേത്രയെക്കണ്ടുമാരമാലാന്നിതേററവും * യൌവ്വനംചേൎന്നശോഭിക്കുംനാരിയെക്കണ്ടുമാമുനി പൂണ്ടീടാനായ്‌വലങ്കൈതൻവലംകയ്യാൽപിടിച്ചതെ * മഷിനേർമിഴിയുംതെല്ലുചിരിപൂണ്ടേവമോതിനാൾ: 'കുലത്തിന്നുംതപസ്സിന്നുംശ്രുതിക്കുമിതുയുക്തമോ? * നീയൊവസിഷ്ഠസംബന്ധി.കുലശീലങ്ങളൊത്തവൻ മാരമാൽപൂണ്ടെന്തുചെയ്യാൻതുടങ്ങുന്നറിവുള്ളനീ * മനുഷ്യജന്മംലോകത്തിൽദുർല്ലഭംഭൂസുരോത്തമ! വിശേഷിച്ചുംബ്രാഹ്മണത്വമതിലുംദുർല്ലഭംദൃഢം * ശാസ്ത്രം,കുലം,ശീലമിതൊക്കെയൊത്ത | ധൎമ്മജ്ഞനാംഭൂസുരസത്തമൻനീ | മീൻനാറിയാമെൻതനുകണ്ടയോഗ്യ | ഭാവംതുടങ്ങുന്നതിനെന്തുബന്ധം? || അഹോ!മച്ഛരീരത്തിലെന്തൊന്നുകണ്ടി | ട്ടനംഗാൎത്തനായ്കൈപിടിക്കാൻസമീപേ | അടുക്കുന്നുനീവിപ്ര!ധീമൻ! സ്വധൎമ്മം | സ്മരിക്കാതിരിക്കുന്നതിന്നെന്തുബന്ധം? || അഹോ!മന്ദനാമിദ്വിജൻപൂണ്ടിടാനായ് |നിനച്ചാണ്ടുപോയിന്നുശൃംഗാരതോയേ, |മനംവ്യാകുലപ്പെട്ടുപൂബാണനാലീ |മുനിക്കപ്രിയംചെയ്യുതിന്നാക്കശക്യം| ഏവംചിന്തിച്ചുതന്വംഗീമഹാമുനിയോടോതിനാൾ: | 'തോണിയക്കരചേരട്ടെധൈൎയ്യംകൈക്കൊണ്ടിരിക്കനീ.'||

സൂതൻ പറഞ്ഞു

ഹിതമാംവചനംകേട്ടുകയ്യയച്ചുപരാശരൻ ഇരുന്നാനവിടെപ്പിന്നീടവരക്കരെയെത്തിനാർ * കാമാൎത്തൻതാപസൻവീണ്ടുംകാളിതൻകൈപിടിക്കവെ വിറപൂണ്ടവളുംമുന്നിൽനില്പുംമുനിയോടോതിനാൾ: 'നാറുമെന്നോടുചേരാൻമതമടിയില്ലേമുനീശ്വര! തുല്യരൂപമെഴുന്നോൎക്കുസംയോഗംസുഖമായ്വരു' * ഏവമോതുംകന്യകയെക്ഷണംകൊണ്ടാമഹാമുനി കസ്തൂരിഗന്ധമേന്തുന്നനല്ലസുന്ദരിയാക്കിനാൻ * മദനാൎത്തൻമാമുനീന്ദ്രൻകാന്തയാംമോഹനാംഗിയെ കസ്തൂരിഗന്ധയാക്കീട്ടുവലംകയ്യിൽപിടിച്ചതെ * പുണരാൻകൊതിപൂണ്ടുള്ളമുനിയോ

ടോതികാളിയും: 'മുനേ!ജനങ്ങൾകാണുന്നാങ്ങിരിക്കുന്നാച്ഛനക്കരെ * കഷ്ടമാംപശുധർമ്മത്തിൽതെല്ലുമേഇഷ്ടപ്പീയില്ലമെ മഹാമുനെ!ക്ഷമിച്ചാലുംരാത്രിവന്നെത്തീടുംവരെ * രതംപകൽമനുഷ്യർക്കുവിധിയല്ല,തുരാത്രിയിൽ സംഗംപകൽമഹാദോഷംചെയ്യും,കാണുംജനങ്ങളും * അടക്കിവയ്ക്കകാമംനിജമനനിന്ദയസഹ്യമാം' ഉദാരബുദ്ധിയതിനെശരിയെന്നു നിനച്ചുതെ * മൂടൽമഞ്ഞുടനുണ്ടാക്കീതപസ്സിൻശക്തിയാൽമുനി മഞ്ഞുണ്ടായപ്പൊഴവിടമെല്ലാമങ്ങിരുളായിതെ * തമ്പി,മാമുനിയോടപ്പോൾകുറ്റവാക്കേവമാരിനാൾ: 'കന്യഞാൻവിപ്ര!നീയെന്നെപ്രാപിച്ചൊത്തവഴിക്കു പം * വീഴ്യുംവിഫലമാകില്ലമുനെ!പിന്നെന്തുമേ ഗതി? ഗർഭമുണ്ടായിതെന്നാൽഞാനച്ഛനോടെന്തുചൊല്ലിടും * എന്നൊപ്രാപിച്ചുനീ പോകുംഎന്തുഞാൻചെയ്യു,മോതുക?' *

പരാശരൻ പറഞ്ഞു'

മൽപ്രിയംചെയ്കിൽനീബാലെ!പിന്നെയുംകന്യയായിടും ഇച്ഛക്കൊത്തവരംകാന്തെ!ഭയശീലെ!വരിക്കനീ *

സത്യവതി പറഞ്ഞു.

പിതാക്കളുംലോകരുംചെററിയാതെമഹാമുനെ! കന്യാവ്രതം നശിക്കാത്തവിധത്തിൽചെയ്യണംഭവാൻ * നിനക്കുതുല്യനായ്‌വീര്യമുള്ളപുത്രൻജനിക്കണം നവമാംയൌവനത്തോടീമണമെന്നുമിരിക്കണം *

പരാശരൻ പറഞ്ഞു.

ശുദ്ധാൻവിഷ്ണ്വംശജൻപുത്രൻമുപ്പാരുംപുകഴാന്നവൻ കേൾക്കെടോസുന്ദരീ!നിന്നിൽജനിച്ചീടുംമനോഹരെ! * എന്തുമൂലമഹോ!നിന്നിലനുരാഗംജനിച്ചുമെ? എനിക്കിങ്ങനെമുമ്പെങ്ങുംമോഹമുണ്ടായതില്ലെടൊ * അപ്സരസ്സുകളെക്കണ്ടുംധൈര്യംകൈവിട്ടതില്ലഞാൻ ദൈവയോഗത്തിനാൽനിന്നെക്കണ്ടുകാമന്നുദാസനായ് *ധരിക്കഹേതുവിതിന്നങ്ങുലംഘ്യാദൈവകല്പിതം നാറുംനിന്നെക്കണ്ടെനിക്കുമോഹമുണ്ടായതെങ്ങനെ? * പുരാണങ്ങൾചമയ്ക്കുന്നാൻവേദങ്ങൾവിഭജിപ്പവൻ മുപ്പാരുംപുകഴാന്നുള്ളപുത്രൻതേജസ്വിതനായിടും * എന്നുചൊല്ലി,വശത്തായതമ്പിയെപ്പുൽകിമാമുനി കാളിന്ദിയിൽകളിച്ചിട്ടുനടന്നാൻവേഗമാമുനി * സതി,സത്യവതിക്കുണ്ടായിതുഗർഭവുമപ്പൊഴേ യമുനാദ്വീപതിൽ പെററാൾമകനെക്കാമതുല്യനായ് * ജനിച്ചമാത്രയിൽതന്നെകാന്തിമാൻബാലവീര്യവാൻ തപസ്സിൽചേർത്തുഹൃദയംതന്മാതാവോടുചൊ

ല്ലിനാൻ: * 'ഇഷ്ടംമ്പോലെഗമിച്ചാലുമമ്മേ!പോകുന്നുഞാനിനി തപ സ്സിന്നായ്നിനയ്ക്കുമ്പോളുടനേഞാൻവരുംശുഭെ! * മാതാവേ!ശുഭമ ല്ലാതെവല്ലതുംസംഭവിക്കുകിൽ ഓൎത്താലുമെന്നെകല്യാണി!വേഗംഞാ നിവിടെത്തിടാം * മംഗലംതവ,പോകുന്നേൻ ചിന്തവേവിട്ടിരിക്കനീ.' എന്നോതിപ്പോയിതേവ്യാസൻപ്രാപിച്ചിതവൾതാതനെ * ദ്വീപിൽ പെററതിനാലന്നാബ്ബാലൻദ്വൈപായനാഖ്യനായ് വലുതായീജനിച്ച പ്പോൾതന്നെവിഷ്ണ്വംശജൻമുനി * പുണ്യതീൎത്ഥങ്ങളാടിപ്പോയ് വൻ തപസ്സാചരിച്ചവൻ സുതൻപരാശരന്നേവംവ്യാസനുണ്ടായികാളി യിൽ * വേദങ്ങളേവേൎതിരിച്ചാൻകലിവന്നാതറിഞ്ഞവൻ വേദങ്ങളെ വിസ്തരിച്ചമൂലംവ്യാസാഖ്യനായവൻ * പുരാണസംഹിതകളെനിൎമ്മി ച്ചാൻ,ഭാരതത്തെയും വേദങ്ങളേവേൎതിരിച്ചുപഠിപ്പിച്ചിതുശിഷ്യരെ * സുമന്തു,ജൈമിനീ,പൈലൻ,വൈശമ്പായനനെന്നവൻ അസിതൻ ദേവലൻ,പിന്നെപ്പുത്രനാംശുകനേയുമെ *

സൂതൻ പറഞ്ഞു.

ഏവംകാരണമെല്ലാംഞാൻപറഞ്ഞേൻമുനിവൎയ്യരെ! കാളിതല്പു ത്ര,നിവൎത്തൻശുഭമാമുത്ഭവത്തെയും * മഹാത്മ്യത്തി, ചരിതമിവയിൽ വേണ്ടസംശയം കേൾക്കേണ്ടതാണുമുനിതൻഗുണങ്ങൾമുനിവൎയ്യരെ!* കാരണംകൊണ്ടുതന്നാരെകാളിമീനിൽജനിച്ചതും പരാശരൻശനന്ദ വുംക്രമാലവളെയാണതും * അല്ലെങ്കിൽമുനിതൻചിത്തമിളകിപ്പോ യതെങ്ങനെ അയോഗ്യതൊഴിൽധൎമ്മിഷ്ഠൻമുനിചെയ്തതുമെങ്ങനെ* കാരണംചൊരുമുല്പത്തിയുരച്ചേനത്ഭുതപ്രദം നരക്കിച്ചരിതംകേട്ടാൽവ രുംപാപവിമോചനം * കേൾക്കുന്നബുദ്ധിമാനാരിന്നിച്ചരിത്രംമഹാത്മ്യ കം അവന്നുദുൎഗ്ഗതിയുമില്ലുണ്ടാകുംസുഖവുംസദാ *

ശ്രീദേവീഭാഗവതം രണ്ടാംസ്കന്ധം
വ്യാസോല്പത്തി
രണ്ടാമദ്ധ്യായം.

---

## മൂന്നാമദ്ധ്യായം.

---

മുനിമാർ പറഞ്ഞു.

ഉഗ്രതേജസ്വിയാംവ്യാസനുല്പത്തിയുരചെയ്തുനീ കാളിതന്നുല്പ ത്തിയതുംവിസ്തരിച്ചു,തുപോലവെ * സന്ദേഹമിന്നഞങ്ങൾക്കുതോന്നു

ന്നരണ്ടൊന്നുമാനസെ തീൎന്നില്ലതിന്നുധൎമ്മജ്ഞ! ധന്യൻനീചൊന്നവാ
ൎത്തയാൽ * വ്യാസമാതാ, സത്യവതി, ശുഭാംഗിയവളെങ്ങനെ ചേൎന്നുശ
ന്തനുവായീടുംധാൎമ്മികൻഭൂപതീന്ദ്രനെ? * കുലാചാരങ്ങളില്ലാത്തദാശ
പുത്രിയെയെങ്ങനെ? സ്വയംവരിച്ചൂതവരൻധാൎമ്മികൻപൂരുവംശജൻ *
ആൎത്ത്യഭാൎയ്യാശന്തനുവിന്നാരു? മേധാവിഭീഷ്മരും, വസുവിന്നംശജൻപുത്ര
നായതുംചൊല്ലുകെങ്ങനേ? * കാളിതൻപുത്രനായുള്ള ചിത്രാംഗദനെമ
ന്നനായ് വെച്ചു, തേജസ്വിയാംഭീഷ്മരെന്തിനിചൊല്ലിമുൻവിഭോ! * ചി
ത്രാംഗദൻമരിച്ചപ്പോളനുജൻകാളിതൻസുതൻ വിചിത്രവീൎയ്യനാംവീ
രൻതന്നെവാഴിച്ചുവെന്നതും * ജ്യേഷ്ഠൻ, സുരൂപൻ, ധൎമ്മിഷ്ഠൻ, ഭീഷ്മർ
ജീവിച്ചിരിക്കവെ ത്രാണിമാനാമവൻവാഴിച്ചവനെങ്ങനെഭൂപനായ്?
വിചിത്രവീൎയ്യൻചത്തപ്പോൾദുഃഖപൂണ്ടുള്ളകാളിയും പുത്രന്മാരേവി
ധവമാക്കുണ്ടാക്കിയതുമെങ്ങനെ? * എന്തുകൊണ്ടുകൊടുത്തില്ലരാജ്യംഭീ
ഷ്മൎക്കുകാളിയും? വീരൻവിവാഹംചെയ്യാതെയിരിക്കാനെന്തുകാരണം
അരാജർതൻഭാൎയ്യമാരിലുല്പാദിപ്പിച്ചുപുത്രരെ അതിതേജസ്വിയാംവ്യാ
സനധൎമ്മംചെയ്തതെന്തഹോ? * പുരാണങ്ങൾ ചമച്ചുള്ള ധൎമ്മിഷ്ഠൻമു
നിയെങ്ങനെ പരസ്ത്രീയെ, വിശേഷിച്ചുംപ്രാപിച്ചനുജഭാൎയ്യയെ? * വേ
ദപ്രകാശകൻസൂത! സദാചാരമെഴുന്നവൻ മാമുനീന്ദ്രൻ, നിന്ദ്യമാമീക
ൎമ്മംചെയ്തതുമെങ്ങനെ? * വ്യാസശിഷ്യൻഭവാൻയോഗ്യൻസന്ദേഹങ്ങ
ളകററുവാൻ തൊഴിൽവിട്ടീപ്പുണ്യഭൂവിൽഞങ്ങൾവാഴുന്നുശ്രദ്ധയാ. *

സൂതൻ പറഞ്ഞു.

ഇക്ഷ്വാകുവംശജൻമന്നൻസത്യവാൻധൎമ്മതല്പരൻ മഹാഭിഷൻ,
സുപ്രസിദ്ധനുണ്ടായാൻചക്രവൎത്തിയായ് * വാജപേയംനൂറുചെയ്താ
നശ്വമേധമൊരായിരം ഏവമിന്ദ്രപ്രീതിചെയ്തുസ്സ്വൎഗ്ഗംപ്രാപിച്ചബു
ദ്ധിമാൻ * ഒരിക്കൽബ്രഹ്മസഭയിൽപോയാമന്നൻമഹാഭിഷൻ ബ്ര
ഹ്മാവിനെവണങ്ങാനായ് സുരന്മാരവിടെത്തിനാർ * ഗംഗയുംവന്നിത
വിടെക്കുപ്പുവാൻബ്രഹ്മദേവനെ വൻകാററൂതട്ടിയവൾതൻമുണ്ടന്നേര
മഴിഞ്ഞുപോയ് * മുഖംകുനിച്ചുദേവന്മാരെല്ലാംനോക്കാതിരിക്കവേ
ലജ്ജവിട്ടവളേനോക്കിനിന്നാൻമന്നൻമഹാഭിഷൻ * കണ്ടുകാമാൎത്ത
രായ്, പ്രേമംപൂണ്ടൊരാരണ്ടുപേരെയും കോപംകലൎന്നുടൻതന്നെശപി
ച്ചാൻബ്രഹ്മദേവനും: * 'ഭൂമിയിൽപോയ്ജനിച്ചിട്ടുപിന്നെയുംവിണ്ണി
ലേറുകനീ പോരണം. ചിലരെപ്പുണ്യംസമ്പാദിച്ചിട്ടുമന്നവ!' * അപ്രകാ

രംതന്നെടനെശപിച്ചാൻഗംഗയേയുമെ ബ്രഹ്മസന്നിധിയിൽനിന്നും
പോയാർദുഃഖിച്ചുകൊണ്ടവർ * ഭൂമിയിൽധർമ്മികന്മാരാംഭൂപരേയോ
ത്തമനാവൻ പ്രതീപനാംപൌരവനെയപുത്രനാക്കാൻനിനച്ചവൻ *
വസുക്കളെട്ടുപേരുംചേർന്നക്കാലംഭാര്യമാരുമായ് ക്രീഡിച്ചുംകൊണ്ടു
ചെന്നൊത്തീവസിഷ്ഠനാശ്രമസ്ഥലം * ഉണ്ടൊരുത്തൻവസുശ്രേഷ്ഠൻ
പൃഥുമനാവാംവസുക്കളിൽ ദ്യോവെന്ന,വൻഭാര്യകണ്ടാൾഗോവാംന
ന്ദിനിയെയുടൻ * തൻകാന്തനോടുചോദിച്ചാൾ:'നല്ലഗോവാരുടേതി
തു?' ദ്യോവുരച്ചാൻ: 'വസിഷ്ഠന്റെപശുവാണിതുസുന്ദരി! * സ്ത്രീയോ
പുരുഷനോയിന്നീപ്പശുവിൻപാൽകുടിക്കുകിൽ യൌവനംപൂണ്ടിരു
ന്നീടുംപതിനായിരമാണ്ടവർ' * അതുകേട്ടവളുംചൊന്നാ: 'ളുണ്ടുഭൂമിയി
ലെൻസഖി ഉശീനരമഹാരാജാവിന്റെപുത്രിമനോഹരി! * അതിനാ
ലിക്കാമമേകംനന്ദിനിപ്പശുവേക്ഷണം കുട്ടിയോടുംമഹാത്മാവെ!ഗൃഹ
ത്തിൽകൊണ്ടുപോകണം * ഇതിൻപാലുകുടിച്ചീടുന്നേരമെന്നുടെ
തോഴിയും ജരാനരകളില്ലാത്തുള്ളോരുമാനുഷനാരിയാം' * അവൾതൻ
വാക്കിനാൽദ്യോവുംകൊണ്ടുപോയങ്ങുഗോവിനെ മുനിയേവകവെയ്ക്കാ
തെപ്പൃഥുമനവരൊടൊത്തവൻ * ഗോവിനെക്കൊണ്ടുപോയപ്പോൾവ
സിഷ്ഠൻതാപസോത്തമൻ പഴങ്ങളുംകൊണ്ടുവേഗമാശ്രമത്തിങ്കലെ
ത്തിനാൻ * അവിടെക്കുട്ടിയോടുംതൻപശുവെക്കണ്ടിടായ്കയാൽ വന
ത്തിൽഗുഹയിൽപോലുംതിരഞ്ഞാൻമുനിസത്തമൻ * പശുവെക്കണ്ടുകി
ട്ടാഞ്ഞുകോപംപൂണ്ടാൻമഹാമുനി വസുക്കൾകൊണ്ടുപോയെന്നായ്
ധ്യാനത്താൽകണ്ടുവാരുണി * എന്നൊന്നിന്ദിച്ചുപശുവെക്കൊണ്ടുപോയി
വസുക്കളും 'അതിനാലവരെല്ലാരുംജനിക്കട്ടെമനുഷ്യരായ്' * വസുക്കളേ
ശപിച്ചേവംധർമ്മാത്മാവായവാരുണി ഇതുകേട്ടവരെല്ലാരുംദുഃഖംപ്രാ
പിച്ചീതേററവും * വസുക്കൾശാപമുണ്ടായതറിഞ്ഞിട്ടവിടെത്തിനാർ
മുനിയെശരണംപ്രാപിച്ചവൻപ്രീതിവരുത്തുവാൻ ദീനരായ്മുന്നിൽനി
ന്നീടുമവരോടോതിനാൻമുനി * 'ഒരോകൊല്ലംകൊണ്ടുനിങ്ങൾക്കുണ്ടാ
കുംശാപമോചനം പ്രിയമേറുംനന്ദിനിയാംപശുവെക്കൊണ്ടുപോയ
വൻ * ദ്യോവുമാത്രമനേകംനാൾമനുഷ്യാകൃതിയാർന്നിടും' ശാപംപൂണ്ട
വർകണ്ടിട്ടാവഴിയിൽവെച്ചുഗംഗയെ * ശപിക്കപ്പെട്ടുദുഃഖിക്കുമവ
ളെക്കൈതൊഴുതോതിനാർ: മനുഷ്യജഠരത്തിങ്കലുത്പന്നഞങ്ങളും * ഭ
വിപ്പതെമ്മട്ടെൻദേവി!ഞങ്ങൾക്കീചിന്ത്യദുസ്സഹം * അതിനാൽ

മാനുഷസ്ത്രീയായ് നീ ജനിപ്പിക്കണം ഞങ്ങളെ അനഘേ! നീ ശന്തനുവിൻ ഭാര്യയായിബ് ഭവിക്കണം * ജനിക്കും ഞങ്ങളെപ്പെട്ടെന്നെറിയേണം ജലത്തിലായ് ഇപ്പ്രകാരം ശാപമോക്ഷം ഞങ്ങൾക്കുണ്ടായിടും ഭദ്രം' ആവാമെന്നോതി നാൾ ഗംഗാ നിജലോകം ഗമിച്ചവൾ * ചിന്തപൂണ്ടു പുറപ്പെട്ടു ദേവിയാം ഗംഗാ പിന്നെയും പ്രതീപപുത്രപ്രസൂതനായ് ജനിച്ചു നാൾ മഹാഭിഷൻ * അവനാക്കു ശന്തനുനാമം ധാർമ്മികൻ സത്യതല്പരൻ പ്രതീപൻ സ്തുതി ചെയ്യാനകാന്തി യേറുന്നാസ്സൂര്യനെ * ജലത്തിൽ നിന്നുടൻ തന്നെ പുറപ്പെട്ടൊരു സുന്ദരി അവൻ തൻ വലതായീടും വാലത്തെത്തുടമേൽ ചെന്നതേ * തുടമേൽ ചെന്നവളോടേവമുരചെയ്യാൻ ഭൂപാലകൻ: 'ചോദിക്കാതെന്തു ശുഭമാം വലതേ തുടമേറിനാനീ?' * രൂപയൌവനമാന്നിട്ടുമവളോടോതി മന്നവൻ: 'കാമംപൂണ്ടു പരസ്ത്രീയിൽ ഗമിക്കുന്നോവനല്ല ഞാൻ * വലം തുടയണഞ്ഞതല്ലോ നീയിരുന്നതു ശോഭനേ പുത്രിക്കും പുത്രഭാര്യയ്ക്കുമാകുന്നതു തുടസുന്ദരി * ഇച്ഛിക്കും പുത്രനുണ്ടായാലവൻ തൻ കാന്തയാകു നീ നിൻ പുണ്യം കൊണ്ടെനിക്കുണ്ടാം പുത്രൻ സംശയമെന്നിയെ' * 'ആകട്ടെ' എന്നു ചൊല്ലിപ്പോയ് ദിവ്യദർശനയൊത്താവൾ ഓർത്തുകൊണ്ടവളെ മന്നൻ പിന്നെയും വീടു പുക്കിനാൻ * പുത്രനുണ്ടായ് വളർന്നൊട്ടുകാലം ചെന്നോരനന്തരം കാട്ടിൽ പോവാൻ കൊതിച്ചുനാൾ പുത്രനോടായി മന്നവൻ * വൃത്താന്തം ചൊല്ലി വീണ്ടുമകനോടോതിനാൻ നൃപൻ: 'വനത്തിലാസ്സുന്ദരാംഗി നിന്നെ പ്രാപിക്കുമെങ്കിൽ നീ * കൈക്കൊൾക കാമമുറ്റുകൊണ്ടു വരുമാമോഹനാംഗിയെ ആരു നീയെന്നു ചോദിക്കേണ്ടവളോടെന്റെ വാക്കിനാൽ * സുഖിയാക നീ സ്വീകരിക്കവളെ ധർമ്മപത്നിയായ്' ഇപ്പാർമന്നവനീവണ്ണം പറഞ്ഞേൽപ്പിച്ചു പുത്രനെ * രാജ്യശ്രീയൊക്കയും, പിന്നെക്കാടു പുക്കാൻ മഹീപതി തപസ്സു ചെയ്യാനവിടെ പരാംബികയെയോർത്തവൻ * സ്വർഗ്ഗം പ്രാപിച്ചു തേജസ്സാൽ ദേഹം വേർവിട്ടു മന്നവൻ സർവ്വഭൂമിയുമുൾപ്പെട്ട രാജ്യം പ്രാപിച്ചു ശന്തനു * ധർമ്മദണ്ഡൻ മഹീപാലൻ രക്ഷിച്ചിതു ജനങ്ങളെ

ശ്രീദേവീഭാഗവതം രണ്ടാംസ്കന്ധം

ശന്തനുവിവാഹം.

മൂന്നാമദ്ധ്യായം.

---

## നാലാമദ്ധ്യായം

സൂതൻ പറഞ്ഞു.

പ്രതീപൻ സ്വർഗ്ഗമാണ്ടപ്പോൾ സത്യവാനായ ശന്തനു പുലിമുമ്പാം മൃഗക്കൂട്ടം കൊന്നൊടുക്കാൻ വേട്ടയിൽപ്രിയം * ഒരിക്കൽ മനോഹരമാം ഗംഗാതീരത്തിൽ പുക്കമന്നവൻ കണ്ടാനാഭരണം ചാർത്തി പേടമാൻകണ്ണിയേകയെ * രണ്ടാം തണ്ടാർമകളെപ്പോലെ രൂപസൌന്ദര്യം ചേർന്ന സുന്ദരി ഇവളച്ഛൻ പറഞ്ഞോരാളെന്നോർത്തു മോഹിച്ചു മന്നവൻ * അവൾ തൻ മുഖതാർ കണ്ണാൽ നുകർന്നാൻ തൃപ്തിയെന്നിയെ മനസ്സലിഞ്ഞിട്ടന്നേരം രോമാഞ്ചം പൂണ്ടു ഭൂമിപൻ * അവൻ മഹാഭിഷജനെന്നറിഞ്ഞു പ്രേമമാർന്നവൾ അല്പം പുഞ്ചിരി കൈക്കൊണ്ടു നിന്നാൾ മന്നന്റെ മുന്നിലായ് * മാൻമിഴി നേർമിഴിയെക്കണ്ടിട്ടതിമോദേന ഭൂപനും പറഞ്ഞാൻ തൻ പ്രിയത്തിനായ് മധുരം വാക്യമീവിധം * 'ദേവിയോ, മാനുഷസ്ത്രീയോ, യക്ഷിയോ, നാഗകന്യയോ? ഗന്ധർവ്വനാരിയോ, നീയാരപ്സരസ്സോ? മനോഹരേ! * ആരായാലും വേണ്ടതില്ലെൻ ഭാര്യയായ്ബ്ഭവിക്ക നീ പ്രേമം പൂണ്ടു ചിരിക്കും നീ തന്നിന്നെൻ കാന്തയാകണം' *

സൂതൻ പറഞ്ഞു.

അവളേ ഗംഗയെന്നപ്പോളറിഞ്ഞില്ലേതുമേ നൃപൻ അവൻ മഹാഭിഷാൽഭൂതനെന്നറിഞ്ഞു ഗംഗയും * നൃപന്റെ വാക്കു കേട്ടപ്പോൾ പൂർവ്വസ്നേഹബലത്തിനാൽ ചിരിപൂണ്ടവൻ തന്നോടവളിങ്ങിനെ ചൊല്ലിനാൾ *

സ്ത്രീ പറഞ്ഞു

പ്രതീപപുത്രനാണങ്ങെന്നറിയുന്നുണ്ടു ഞാൻ നൃപ! ആരാഗ്രഹിച്ചിടാ തുല്യഗുണവാനായ കാന്തനെ? * വാഗ്ദാനം ചെയ്കിലേ ഭൂപ! പതിയേ ഞാൻ വരിച്ചിടൂ എൻ സത്യം കേൾ നരരാജേന്ദ്ര! വരിക്കുന്നുണ്ടു നിന്നെ ഞാൻ * ശുഭമാണെന്നശുഭമാ ചെയ്താലെന്നതു തടുക്കൊലാ നൃപ! നീയതുപോലെന്നപ്രിയം മേ കഥിക്കൊലാ * എപ്പോൾ നീയെന്റെ വചനം സ്വീകരിക്കാതിരിക്കുമോ? അപ്പോൾ നിന്നെ വെടിഞ്ഞിഷ്ടംപോലെ ഞാൻ പോയിടും ദൃഢം * വസുക്കളെന്നപേക്ഷിച്ചപോലെയുള്ളോരു ശാപവും മഹാഭിഷനൃപാലൻ തൻ പ്രേമവും ഗംഗയോർത്തുടൻ * സമ്മതിച്ചു ഭൂപൻ തന്നോടേവം താൻ പതിയാക്കിനാൾ ശന്തനുഭൂപമാന്യ

ള്ളഗംഗയെസ്വീകരിച്ചവൻ * നൃപന്റെമന്ദിരംപ്രാപിച്ചിതുസുന്ദരി
യാമവൾ ഉദ്യാനകേളിചെയ്യാനന്നവളോടൊത്തുമന്നവൻ * രമിപ്പി
ച്ചിതുഭാവജ്ഞയവളാനൃപതീന്ദ്രനെ പേടമാൻകണ്ണിയോടൊത്തുശ
ചിയോടിന്ദ്രനെന്നപോൽ * ക്രീഡിക്കുംനൃവരൻകാലംപോയതോർത്തി
ല്ലതെല്ലുമേ അവൾസദ്ഗുണംപൂണ്ടാളിവൻകാമവിചക്ഷണൻ *
രമിച്ചാർദിവ്യമാംഗേഹേലക്ഷ്മീകേശവരെന്നപോൽ കുറേക്കാലംകഴി
ഞ്ഞിട്ടാഭൂപനിൽനിന്നുഗർഭവും * ധരിച്ചുപെറ്റാൾവസുവാംപുത്രനെ
ച്ചാരുലോചന ശിശുവുണ്ടായനേരംതന്നെയെറിഞ്ഞാളവൾഗംഗയിൽ *
രണ്ടുംമൂന്നുംനാലുമഞ്ചുമാറുംനൽബാലരെയുമേ ഏഴാമനുംമരിച്ചപ്പോൾ
ചിന്തിച്ചാൻഭൂപനിങ്ങനെ * 'എന്തുചെയ്യേണ്ടതെൻവംശമെന്നും
നിലനിന്നിടും പുത്രന്മാരേഴുപേരെയീമഹാപാപിവധിച്ചതേ * തട
ത്താലെന്നെവിട്ടെല്ലാംകൊണ്ടുംപോയീടുമീയിവൾ എന്നിഷ്ടാപോ
ലെതന്നെട്ടാമത്തുംഗർഭംധരിച്ചവൾ * തടുക്കാഞ്ഞാലെന്തുകൊണ്ടുംവെ
ള്ളത്തിൽതാനെറിഞ്ഞിട്ടും മേലാലുംഗർഭമുണ്ടാമോയില്ലയോയെന്തുനി
ശ്ചയം? * ഉണ്ടായെന്നാലുമതിനെയീയിവൾരക്ഷചെയ്യുമോ? 'സന്നി
ശ്ചമാമിക്കാര്യത്തിലെന്തുഞാൻചെയ്യേണ്ടതായ് * വംശംനിലനിറു
ത്താനായ്ചെയ്യണംവലതാംശ്രമം ഏവംചിന്തിച്ചുവാഴുമ്പോൾമുനി
ഗോവേഷംധരിച്ചവൻ * സ്ത്രീജിതൻവസുവെട്ടാമൻപുത്രനായിജ്ജനിച്ച
തെ ശിശുവേക്കണ്ടവൻകാലിൽവീണിട്ടവളോടോതിനാൻ: * 'എടോ
തരുണി! നിൻദാസൻഞാനർത്ഥിക്കുന്നതിന്നൊടായ് ഒരുപുത്രനെരക്ഷി
ക്കാംജീവനോടേകുകിന്നുനീ * നല്ലരാമേഴുപുത്രന്മാരെനീകൊന്നു
സുന്ദരീ! രക്ഷിക്കുകെട്ടാംസുതനെഞാൻനിൻപാദത്തിൽവീണിടാം *
അപൂർവ്വമാംനിന്നപേക്ഷസാധിക്കാംമറ്റുവല്ലതും മഹാശോഭനയാം
നീയെൻവംശംനിലനിറുത്തണം * അപുത്രനില്ലഗതിയെന്നോതുന്നു
വേദവിത്തുകൾ അതുകൊണ്ടെട്ടാമസുതൻതന്നെയാചിച്ചിടുന്നുഞാൻ' *
ഇതുചൊല്ലീട്ടുമവനെക്കൊണ്ടുപോവാൻതുടർന്നവൾ ഉടൻകോപിച്ചു
ദുഃഖത്തോടവളോടോതിമന്നവൻ: * 'ദുഷ്ടേ! ഞാനൊന്നുചെയ്‌വൂ,
നരകംപേടിയില്ലയോ? പാപംചെയ്യുന്നുനീയേറ്റംപാപികൾക്കുള്ള
പതിതാൻ * പോകയോനില്ലയോചെയ്തിങ്ങിരിക്കട്ടെൻനന്ദനൻ
വംശനാശംചെയ്തിടുന്നനിന്നാലെന്തോന്നുചെയ്‌വുഞാൻ' * ഇതോത
വേഭൂപൻ, കൊച്ചുസുതനേക്കൊണ്ടുപോമവൾ അതികോപത്തോടും.

കൂടിട്ടിവണ്ണംവാക്കുചൊല്ലിനാൾ: * 'പുത്രസ്നേഹംകൊണ്ടിവനെഞാൻ
കാട്ടിൽപോയ്വളർത്തിടാം കാലംവന്നാഗമിക്കുന്നതുവരെപ്പാലിച്ചു സത്യവും
ഭവാൻ * ദേവകാര്യത്തിനായ്വന്നഗംഗയെന്നറികെന്നെനീ വസു
ക്കളേമർത്ത്യയോനിപൂകുകെന്നുവസിഷ്ഠനും * ശപിക്കയാൽപണ്ടുദുഃഖി
ച്ചെന്നെക്കണ്ടവരോതിനാർ 'പാപമില്ലാത്തനീ, ഞങ്ങൾക്കമ്മയായി
ബ്ഭവിക്കണം * അവർക്കാവരവുംനൽകിഭാര്യയായ്തീർന്നു, തേനൃപ!
ദേവകാര്യത്തിനാണെന്റെജന്മമെന്നുധരിക്കനീ * വസുക്കൾനിന്നേഴു
പുത്രരൃഷിശാപത്തിൽമുക്തരായ് കുറേക്കാലമിവൻനിന്റെപുത്രനാ
യിബ്ഭവിച്ചിടും * 'ഗംഗാദത്തനിവൻ, നീയുംകൈക്കൊണ്ടീടുകശന്ത
നൊ! ദേവൻവസുവിതെന്നോർത്തുപുത്രസൌഖ്യത്തെനേടുക * ഗാം
ഗേയനാമിവൻഭൂപ! ബലവാനായ്ഭവിച്ചിടും കൊണ്ടുപോകുന്നിന്നു
നിന്നൊഞാൻവരിച്ചൊരുദിക്കിനായ് * വളർത്തിയൌവനംവന്നാൽനി
നക്കായിത്തരാംനൃപ! പെററമ്മയെന്നിയേപുത്രൻജീവിക്കാസുഖിയാ
യിടാ' * ഇതുചൊല്ലിപ്പുത്രനോടുംമറഞ്ഞാൾഗംഗയാമവൾ അതിദുഃ
ഖത്തോടുംഭൂപൻവസിച്ചാൻനിജമന്ദിരെ * ഭാര്യാവിരഹമാംദുഃഖംപു
ത്രൻവേർപെട്ടദുഃഖവും സദാചിന്തിച്ചുഭൂപാലൻരാജ്യംരക്ഷിച്ചുവന്നു
തേ * ഏവംകുറേക്കാലമായീവേട്ടക്കായ്പോയിമന്നവൻ കാട്ടുപോ
ത്തുകളെപ്പന്നിക്കൂട്ടത്തേയുംശരങ്ങളാൽ * കൊന്നാശന്തനവാംഭൂപൻ
ഗംഗക്കരയിലെത്തിനാൻ വിസ്മയിച്ചുനല്പജലമാകുന്നൊരാനദികാണ്കെ
യാൽ * കരയ്ക്കുകണ്ടുവില്ലുകുലച്ചു ശരങ്ങളെ പ്രയോഗിച്ചുകളിച്ചും
കൊണ്ടിരിക്കുന്നൊരുബാലനേ * അവനെക്കണ്ടത്ഭുതപ്പെട്ടറിഞ്ഞതി
ല്ലൊട്ടുമേനൃപൻ ഇവനെൻപുത്രനാണെന്നൊരോർമ്മയുംവന്നതില്ല
ഹൊ * അമാനുഷമതാംകർമ്മംചെയ്യാൻകയ്യുടെവേഗവും അത്ഭുതവി
ദ്യയുംകണ്ടു കാമനേപ്പോലെരൂപവും * വിസ്മയത്തോടുചോദിച്ചാൻ
'നീയാരുടെനന്ദനൻ' ശരംവർഷിച്ചുകൊണ്ടാനുംചൊല്ലാതാവീരബാ
ലകൻ * മറഞ്ഞാനുടനാമന്നൻവിചാരംകൊണ്ടുദുഃഖിയായ് ഇവനാ
രെന്റെസുതനോപോവതെങ്ങെവനറികെ * സ്മരിച്ചാൻഗംഗയേഭൂ
പനവിടത്തന്നിരുന്നുടൻ അവൾപ്രത്യക്ഷമായ്പണ്ടേപ്പോലെനല്ലഴ
കുള്ളവൾ * മഹാസുന്ദരിയായുള്ളോരവളോടോതിമന്നവൻ: 'ആരി
പ്പോയകുമാരൻനീയെന്നൊടോട്ടീടണംശുഭേ' *

ഗംഗ പറഞ്ഞു.

ഇവൻനിന്നാഷ്ടമൻപുത്രൻഗാംഗേയൻതാപസോത്തമൻ വസുവാണിവനെരക്ഷിച്ചെങ്ങെക്കയ്യിൽതരുന്നുഞാൻ * നിൻകുലത്തിന്നുവലുതാംകീൎത്തിയുണ്ടാക്കുമീയിവൻ ധനുൎവ്വേദംമറവുവേദങ്ങളുംനന്നായ്പഠിച്ചുതേ * ഇവനിൻസുതൻവസിഷ്ഠൻെറയാശ്രമത്തിലിരുന്നുതാൻ സൎവ്വാൎത്ഥകുശലൻശുദ്ധൻസൎവ്വവിദ്യാപാരഗനായിതെ * ഏതെല്ലാമാജ്ഞാമദഗ്ന്യനറിയുന്നവയൊക്കയും അറിയുന്നിവനുംകൊണ്ടുപോയിവാഴ്ക സൌഖ്യമായ് * എന്നോതിപ്പുത്രനേബ്ഭൂപനായിനല്കിമറഞ്ഞവൾ സന്തോഷത്തോടുമബ്ഭൂപൻസുഖിയായിബ്ഭവിച്ചുടൻ * പുണ്ണ്യനാംമകനേനന്നായ്ക്കുകന്നാൻമസ്തകംനൃപൻ അവനേത്തേറിലേററിത്തൻപുരത്തിന്നായ്തിരിച്ചുടൻ * ഹസ്തിനാപുരമെത്തീട്ടുചെയ്താനത്യുത്സവം ദൈവജ്ഞാനെവിളിച്ചിട്ടുചോദിച്ചാൻനല്ലതാംദിനം * എല്ലാജ്ജനങ്ങളുംനല്ലമന്ത്രിമാരുംനിറഞ്ഞുടൻ ഗാംഗേയനായിളമുറപ്പട്ടംകെട്ടിച്ചുമന്നവൻ * ധൎമ്മിഷ്ഠനാംനൃപൻസൎവ്വഗുണവുംചേൎന്നപുത്രനെ യുവരാജനാക്കിയിട്ടുസുഖിച്ചോ,ൎക്കാതെഗംഗയെ *

സൂതൻപറഞ്ഞു

വസുശാപമതിൻമൂലമെല്ലാംനിങ്ങളൊടോതിനേൻ ഗാംഗേയോല്പത്തിയും,ഗംഗയുണ്ടായ്വന്നതുമങ്ങനെ * ഗംഗാവതരണംപുണ്ണ്യം; വസുക്കളുടെജന്മവും ആരുകേൾക്കുന്നവൻപാപമുക്തനാമില്ലസംശയം * പുണ്ണ്യംശുദ്ധംവേദതുല്യമീയുപാഖ്യാനമിന്നുഞാൻ വ്യാസനിൽനിന്നുകേട്ടാണംപറഞ്ഞതൻമുനിമുഖ്യരെ! * ശ്രീമൽഭാഗവതംപുണ്ണ്യമനേകംകഥചേൎന്നതു വേദവ്യാസൻപറഞ്ഞുള്ളതഞ്ചുലക്ഷണമൊത്തതു * കേൾപ്പോൎക്കുപാപമെല്ലാംപോയ്ശുദ്ധവുംസുഖവുംവരും പുണ്ണ്യമീയിതിഹാസംഞാൻമുനിമാരെ!പറഞ്ഞുതേ *

ശ്രീദേവീഭാഗവതം രണ്ടാംസ്കന്ധം

വസൂല്പത്തി

നാലാമദ്ധ്യായം.



## അഞ്ചാമദ്ധ്യായം.



ഋഷികൾ പറഞ്ഞു.

ശാപംനിമിത്തമായ്സൂത!വസുക്കളുടെജന്മവും ഭീഷ്മോല്പത്തിയ

ത്തംന്നനായ്പറഞ്ഞുലോമഹർഷണെ! * വ്യാസമാതാസത്യവതീകസ്തൂരിമണമുള്ളവൾ എവ്വണ്ണംഭാര്യയാക്കപ്പെട്ടശ്ശന്തനമഹീശനാൽ * മഹാധർമ്മിഷ്ഠനാംമന്നനെമ്മട്ടാമുക്കവത്തിയെ വരിച്ചാൻവിസ്തരിച്ചോതിയെൻസന്ദേഹമകററുക * സദാനായാട്ടുവാനാശയുള്ളോരാജർഷിശന്തനു ചെന്നുകാട്ടിൽക്കൊന്നുകാട്ടുപോത്തുതൊട്ടമൃഗങ്ങളെ * പുത്രനോടൊത്തുനാലാണ്ടുകളിച്ചുസുഖമാണ്ടുതെസുബ്രഹ്മണ്യനൊടൊത്തിട്ടു പരമേശ്വരനെന്നപോൽ * പുലിപന്നികളേയെല്ലാംകൊന്നൊരിക്കൽശരങ്ങളാൽ വനത്തിൽചെന്നപിന്നീടാവരകാളിന്ദിയാണ്ടവൻ* ചൊല്ലാൻവയ്യാത്തനൽഗന്ധമാഘ്രാണിച്ചൂടനാൃപൻ അതിന്നുത്ഭവമന്വേഷിച്ചലഞ്ഞാൻവനമൊക്കയും: * "കസ്തൂരിതൻഗന്ധമല്ല,മന്ദാരത്തിൻെറയല്ലിതു് ചമ്പകംപിച്ചികൈതപ്പൂക്കളെക്കനല്ലീമണംവരാ * ഞാൻമുൻപനഭവിക്കാത്തനല്ലകാററുവരുന്നിതാ എവിടുന്നുവരുന്നൊന്നെഭ്രമിപ്പിക്കുന്നവായുവും" * ഏവമോത്തുംകൊണ്ടുതന്നെന്നടന്നാൻവനമൊക്കയും മണംകൊതിച്ചുമോഹിച്ചാക്കാററിനോടേററുശന്തനു * നദീതീരത്തിലായ്കണ്ടാനിരിക്കുന്നൊരുസുന്ദരീ മുഷിഞ്ഞുമുണ്ടുടുത്തുംകൊണ്ടതിശൃംഗാരമുള്ളവൾ * ആമനോരമയെക്കണ്ടിട്ടധികംവിസ്മയിച്ചവൻ അവൾതന്നുടലിൻഗന്ധമിതെന്നായിട്ടുറയ്ക്കയാൽ * മഹാസുന്ദരരൂപമതിവസുന്ദരം | സുഗന്ധമവ്വണ്ണമശേഷസമ്മതം | വയസ്സുമായൌവ്വനവുംനരോത്തമൻ | നിരീക്ഷണംചെയ്തതിവിസ്മയിച്ചുതെ: || "ഇതാരുതാനിന്നെവിടുന്നുവന്നതി | ങ്ങമർത്ത്യയോ? ഭൂമിയിലുള്ളനാരിയോ? | സുഗന്ധിനീയക്ഷിണി,നാഗകന്യയോ? |ധരിപ്പതെവ്വണ്ണ?മിതിൻെറവാസ്തവം" || മനസ്സുകൊണ്ടങ്ങനെയോത്തുമന്നൻ | തനിച്ചുതാനൊന്നുമുറച്ചിടാതെ | നിനച്ചുതൻഗംഗയെമാരമാലാൽ | തടത്തിൽവാഴുന്നവളോടുചൊന്നാൻ: || 'വാരാംഗി!നീയാരുടെപുത്രിയാരി | ന്നെന്തിന്നുവാഴുന്നിവിടീരഹസ്സിൽ? | തനിച്ചു,നീവാഴ്കയോ?വിവാഹം |കഴിഞ്ഞുവോ?ചൊൽകയതില്ലയൊ?തെ || മനോഹരേ!വക്രകടാക്ഷമേന്തും | മനോരമേ!കണ്ടുകൊണ്ടുനിന്നെ | വലഞ്ഞു,നീയാരിനിയെന്തുചെയ്യാൻ | നിനച്ചിടുന്നൊക്കെയുരയ്ക്കനന്നായ്' || ഇവണ്ണമോതുംനൃപനോടുചൊന്നാൾ | വരാംഗി: 'ഞാൻമുക്കവപുത്രിയത്രെ | കുമാരി,യച്ഛൻവരുതിക്കുനില്ലോ | ളിതെന്നറിഞ്ഞീടുകമന്നവേന്ദ്ര! || നരേന്ദ്ര!ഞാനെൻകുലധർമ്മമോർത്തി | ജ്ജലത്തിലായ്

തോണികടത്തിടുന്നു । കുടിയ്ക്കുപോയെന്നുടെയച്ഛനിപ്പോ ॥ ളുരച്ച
തൊന്നുംകളവല്ലഭൂപ!' ॥ ഇത്തോതിയിട്ടങ്ങുനിറുത്തിയപ്പോ । ളുരച്ചുകാ
മത്തൊടുമന്നനേവം: । 'സുയൌവനംനിഷ്ഫലമാക്കിടാസ്സാൻ | വരിക്ക
നീകൌരവനാകുമെന്നെ ॥ എനിക്കുവേറേയൊരുഭാൎയ്യയില്ലാ വസിക്ക
നീയുത്തമപത്നിയായി । നിനക്കധീനൻതവദാസനീഞാ- । നുപദ്രവി
ക്കുന്നായികാമദേവൻ ॥ സുകാന്ത,പോയെന്നൊവെടിഞ്ഞുപിന്നീ । ടൊ
രുത്തിയില്ലാതഴലാണ്ടിടുന്നു |മനോജ്ഞയാംനിന്നെനിരീക്ഷണംചെ-|
യ്യെന്നിക്കുവല്ലാതുഴലുന്നുചിത്തം' ॥ സുധാരസമ്പോലതിരമ്യമാകും । നൃ
പന്റെവാക്കൻപൊടുദാശകന്യാ | ശ്രവിച്ചുടൻസാത്വികഭാവമോടും|
പറഞ്ഞുധൈൎയ്യത്തൊടുമന്നനോടായ്: ॥ 'ഏതോതിയങ്ങിന്നതുപോ
ലെയാക- । ട്ടതെ,ന്നഭിപ്രായവുമപ്രകാരം । സ്വതന്ത്ര്യയല്ലച്ഛനെനി
ക്കദാതാ- | വുരക്കനീയായവനോടുവേഗം ॥ മുക്കോത്തിയാണെങ്കില
മൊത്തപോലെ | ചെയ്യോളതല്ലച്ഛനകീഴ്നടപ്പാൾ । പ്രസിദ്ധനച്ഛ
ൻതരുമെന്നെയെന്നാൽ । പിടിക്കൈകെനിൻവശമായിടാംഞാൻ । ത്ര
ണ്ടാർശരപ്പീഡഭവാനിലേററ- | മുണ്ടായിടുന്നിത്തരുണിക്കുമെന്നാൽ ।
ഉണ്ടാകണംനല്ലൊരുധൈൎയ്യമുള്ളിൽ । കൊണ്ടാടണംതൻകുലനീതി
യാരും' ॥

സൂതൻ പറഞ്ഞു

അവൾതൻവാക്കിവണ്ണംകേട്ടതികാമിയതാംനൃപൻ യാചിക്കാനായ് ദാശരാജഭവനത്തിങ്കലെത്തിനാൻ * നൃപൻവരുന്നതേക്കണ്ടു വിസ്മയിച്ചിട്ടുദാശനും നമസ്കരിച്ചുനൃപനേത്തൊഴുതുംകൊണ്ടുചൊല്ലിനാൻ *

ദാശൻ പറഞ്ഞു.

ദാസനാംഞാൻകൃതാൎത്ഥൻനീയെഴുന്നള്ളുകകാരണം കല്പിച്ചാലുമെഴുന്നള്ളാൻമൂലമെന്തു? മഹീപതേ! *

രാജാവുപറഞ്ഞു.

നിൻപുത്രിയേധൎമ്മപത്നിയാക്കാനിച്ഛിച്ചിടുന്നുഞാൻ നീയെനിക്കുതരുന്നെങ്കിൽസത്യമാണുപറഞ്ഞതു് *

ദാശൻ പറഞ്ഞു.

യാചിച്ചാലെൻപുത്രിയേനീ,തരണംനൃപസത്തമ! തരാതിരിപ്പാൻപാടില്ലിന്നൊന്നുകൊണ്ടും,തരാംനൃപ! * ഇവൾക്കുണ്ടാംപുത്രനേനിന്നവസാനത്തിൽമന്നനായ് അഭിഷേകംചെയ്തിടേണംചെയ്തീടായ്കന്യപുത്രനേ *

സൂതൻ പറഞ്ഞു.

ദാശൻെറവാക്യംകേട്ടിട്ടുവിചാരാതുരനായ്നൃപൻ ഗാംഗേയനേയുള്ളിലോർത്തിട്ടൊന്നുംചൊല്ലീലമന്നവൻ * കാമാതുരൻഗൃഹംപൂകീവിചാരാക്രാന്തനായിതെ സഞ്ചരിച്ചില്ലുണ്ടുമില്ലങ്ങുറങ്ങിയതുമില്ലവൻ* വ്യസനിക്കുന്നച്ഛനേക്കണ്ടപ്പോൾഗാംഗേയനാംസുതൻ ചെന്നുചോദിച്ചുനൃപനോടായിട്ടുദ്ദുഃഖകാരണം: * 'ജയിക്കാൻകഴിയാവൈരിയാരങ്ങെക്കീഴിലാക്കിടാം വിചാരമെന്താണങ്ങേക്കുസത്യംചൊല്ലുനൃപോത്തമ! * അറിഞ്ഞുമദ്ദുഃഖമൊഴിച്ചിടാത്തോ– | രപ്പുത്രനുണ്ടായ്ഫലമെന്തുരാജൻ | അച്ഛൻെറമുജ്ജന്മകടംപിരിപ്പാൻ | വരുന്നതാണായവനില്ലശങ്ക || അച്ഛൻപറഞ്ഞിട്ടുവെടിഞ്ഞുരാജ്യം | സസീതനായ്ലക്ഷ്മണനോടുകൂടെ | രഘൂദ്വഹൻരാമനണഞ്ഞുകാടാ | ത്രികൂടമാമദ്രിയിൽവാണതില്ലേ? || സുതൻഹരിശ്ചന്ദ്രനൃപന്നുകേൾവി– | യെഴുന്നവൻരോഹിതനാം കുമാരൻ | നൃപൻവിലയ്ക്കേകിവസിച്ചുവിപ്ര | ഗൃഹത്തിലായ്ദാസ്യമൊടൊത്തുമന്നം || മഹാനജീഗർത്തസുതൻശുനശ്ശേ | പനേവിലയ്ക്കേകിയവൻെറതാതൻ | ക്രതുപ്പശുക്കുററിയിൽനിന്നരക്ഷി– | ച്ചനന്തരംഗാധിസുതൻമഹാത്മാ || മുറിച്ചിതംബേടെകഴുത്തുമച്ഛൻ | പറഞ്ഞുകോടാലിയെടുത്തരാമൻ | അകാര്യമെന്നാകിലുമാചരിച്ചാ | മഹാജ്ഞയേഗ്ഗൌരവമുള്ളതാക്കി || നിനക്കുകീഴാണിവനൊന്നിനുംമേ | കരുത്തുമില്ലെങ്കിലുമെന്തുവേണം | അഴൽപ്പെടേണ്ടീയിവനുള്ളകാല– | ത്ത്വസാദ്ധ്യമാംകാര്യവുമാശുസാദ്ധ്യം || വിചാരമെന്താണതുചൊൽകരാജൻ! | ധനസ്സെടുത്തിന്നതുസാദ്ധ്യമാക്കാം | കൃതാർത്ഥനാമെന്നുടൽകൊണ്ടുതാ,ന– | ല്ലയെങ്കിലിപ്പോൾഫലമാംസഹായ്യം || എപ്പുത്രനച്ഛൻെറഹിതംവരുത്തു– | ന്നതില്ലതാൻശക്തനതായിരുന്നും | അവൻനികൃഷ്ടൻഫലമെന്തുപാർത്താ– | ലവൻെറജന്മംഫലമില്ലതന്നെ'.

സൂതൻ പറഞ്ഞു.

പുത്രൻെറവാക്യമീവണ്ണംകേട്ടുശന്തനുവാംനൃപൻ ലജ്ജയോടുടനേപുത്രൻതന്നോടീമട്ടിലോതിനാൻ: * 'നീശ്ശൂരൻബലവാൻമാനീയുദ്ധത്തിൽവിജയിപ്പവൻ നീയെനിക്കൊരുവൻപുത്രനെന്നോററംചിന്തയുണ്ടുകേൾ * നീയേകപുത്രനപ്പാ!യെൻജീവിതംവ്യർത്ഥമല്ലയോ? നീ പോരിൽപോയ്മരിച്ചെന്നാലേകൻഞാനെന്തുചെയ്തിടും? * ഇതാ

ണെൻവലുതാംചിന്തയതാടെന്നൻദുഃഖകാരണം വേറൊന്നുംചിന്തയി ല്ലൊതുമുണ്ടെങ്കിലതുനിന്നൊടായ്.' *

സൂതൻ പറഞ്ഞു.

ആവാക്കുകേട്ടുഗാംഗേയൻ പറഞ്ഞുമന്ത്രിമാരൊടായ്: "ലജ്ജ കൊണ്ടച്ഛനൊതുന്നില്ലെന്നൊടീദുഃഖകാരണം * നിങ്ങൾചോദിച്ചറി ഞ്ഞിട്ടുസത്യമെന്നൊടുചൊല്ലണം മടിക്കാതതിനെഞാൻസാധിപ്പി ക്കാംധരിക്കുവിൻ"* അതുകേട്ടുനൃപന്മാർപോയ്കാരണത്തെയറിഞ്ഞ വർ ഗാംഗേയനോടോതി,സൂക്ഷ്മമറിഞ്ഞൊന്നതുചെയ്യുവാൻ * അവ രൊത്താമുക്കവന്റെഗൃഹത്തിൽചെന്നുതൽക്ഷണം സ്നേഹത്തൊടുംതാ ഴ്മയൊടുമിപ്പ്രകാരംപറഞ്ഞവൻ.

ഗാംഗേയൻ പറഞ്ഞു.

നിൻപുത്രിയാംസുന്ദരിയെപ്രാർത്ഥിക്കുന്നച്ഛനേകക എന്നമ്മയാ കട്ടെയവൾദാസനാകാമവൾക്കുഞാൻ *

ദാശൻ പറഞ്ഞു.

നീഗ്രഹിച്ചിവളെഭാര്യയാക്കിയാലുംനൃപാത്മജ! നീയിരിക്കെയി വൾക്കുണ്ടാംപുത്രൻനൃപതിയായിടാ.

ഗാംഗേയൻ പറഞ്ഞു.

എന്നമ്മയീമുക്കവസ്ത്രീ രാജ്യംകൈക്കൊൾകയില്ലഞാൻ എല്ലാം കൊണ്ടുമിവൾപുത്രൻഭരിക്കുംഭൂമിനിശ്ചയം.

ദാശൻ പറഞ്ഞു.

സത്യവാക്കിതറിഞ്ഞുഞാൻനിൻസുതൻശക്തനാസ്സുതും അവൻ രാജ്യംബലംകൊണ്ടുകൈക്കലാക്കുമസംശയം *

ഗാംഗേയൻ പറഞ്ഞു.

വിവാഹമെല്ലാംകൊണ്ടുംഞാൻചെയ്കയില്ലെന്നുനിശ്ചയം സത്യ വാക്കിതു,നഷ്ടിക്കുന്നുണ്ടുഞാൻഘോരമാംവ്രതം *

സൂതൻപറഞ്ഞു

ഈസത്യംകേട്ടുരാജാവിന്നായിസ്സുന്ദരിയായിട്ടും പുത്രിയാംസത്യവ തിയേക്കൊടുത്താൻമുക്കവോത്തമൻ * ഈവണ്ണംസ്വീകരിക്കപ്പെട്ടവ നാലവൾഭാര്യയായ് ശ്രേഷ്ഠമാംവ്യാസജനനമറിഞ്ഞില്ലാനൃപോത്ത മൻ *

ശ്രീമദ്ദേവീഭാഗവതം രണ്ടാംസ്കന്ധം

സ ത്യ വ തി വ ര ണം

അഞ്ചാമദ്ധ്യായം.

——0——

## ആറാമദ്ധ്യായം.

സൂതൻ പറഞ്ഞു.

ഈവണ്ണംസത്യവതിയെവരിച്ചാനന്നുശന്തനു രണ്ടുപുത്രരുമുണ്ടായികാലംമൂലംമരിച്ചവർ * മുനിവീര്യത്തിൽനിന്നുണ്ടായന്ധനാംധൃതരാഷ്ട്രനാം മുനിയെക്കണ്ടംബികയുംകണ്ണടച്ചതുമൂലമായ് * വ്യാസനേവെളള നിറമായ്പൂണ്ടംബാലികയാകയാൽ മുനികോപംമൂലമുണ്ടായവൻ പാണ്ഡുവസംശയം * വ്യാസനേദാസിസന്തോഷിപ്പിക്കയാൽകാമകേളിയാൽ ഉണ്ടായിവിദുരൻസത്യസന്ധൻകാലൻെറയംശമായ് * അന്ധൻപാണ്ഡുവെന്നാലുംവാഴിച്ചാനെമന്ത്രിമാർ ധൃതരാഷ്ട്രന്നുകണ്ണില്ലാഞ്ഞില്ലാതായ്വഴിവാഴ്ചയും * ഭീഷ്മക്കധീനത്തിൽരാജ്യംരക്ഷിച്ചുപാണ്ഡുശക്തിമാൻ ബുദ്ധിമാനാംവിദുരതുംമന്ത്രിയായിവസിച്ചതെ * ഗാന്ധാരീ,സൌബലീ,യെന്നുധൃതരാഷ്ട്രന്നുരണ്ടുപേർ ഭാൎയ്യമാർസൌബലീവൈശ്യയവളുംധൎമ്മപത്നിതാൻ * പാണ്ഡുവിന്നുംരണ്ടുഭാൎയ്യമാരെന്നോതുന്നുദേവിയർ ശൂരസേനസുതാകുന്തീ,മാദ്രി,മദ്രേശനന്ദിനീ * ഗാന്ധാരിനല്ലരാംനൂറുപുത്രരേപ്രസവിച്ചതെ പ്രിയൻയുയുത്സു.വൊരുവനവനെപ്പെററുവൈശ്യയും * കുന്തിബാല്യത്തിലെപെററാദിത്യനിൽനിന്നുകണ്ണനെ സ്വഗൃഹത്തിൽവസിക്കുമ്പോൾ പിന്നാണപ്പാണ്ഡുവേട്ടതും*

ഋഷികൾ പറഞ്ഞു.

ഇതെന്തൊരത്ഭുതംസൂത!നീചൊല്ലുന്നതുപാൎക്കിൽ മുൻപുണ്ടായ്നന്ദനൻപിന്നെവേട്ടാൻപാണ്ഡു വിതെന്നതായ് *കന്യക്കസൂൎയ്യനിൽനിന്നുപുത്രനുണ്ടായതെങ്ങനെ? പിന്നയുംകന്യയായ്പാണ്ഡുവേട്ടതെങ്ങനെചൊല്ലുക *

സൂതൻ പറഞ്ഞു.

ശൂരസേനസുതാകുന്തീബാല്യത്തിൽതന്നെവിപ്രരെ! കുന്തിഭോജനൃപൻതന്നാൽപ്രാൎത്ഥിക്കപ്പെട്ടുകന്യകാ * അക്കന്യയെക്കുന്തിഭോജൻ പുത്രീഭാവത്തിൽവച്ചുടൻ അഗ്നിഹോത്രാദിശുശ്രൂഷക്കായിട്ടങ്ങേല്പിട്ടുത്തിനാൻ * ദുൎവ്വാസാവവിടെച്ചെന്നുചാതുൎമ്മാസ്യമിരുന്നുടൻ കുന്തിതൻശുശ്രൂഷകൊണ്ടുസന്തോഷിച്ചാൻമുനീശ്വരൻ * എമ്മന്ത്രത്താൽവിളിച്ചെന്നാൽ തനിയേവന്നുദേവകൾ ഇഷ്ടംനൽകീടു,മമ്മന്ത്രമവൾക്കായേകിനാൻമുനി * പിന്നീടാമുനിപോയപ്പോൾഗൃഹത്തിൽവച്ചുക

ന്തിയും പരീക്ഷിപ്പാനോൎത്തു ചിന്തി“ച്ചേതുദേവനെയോൎക്കണം” * ഉദിച്ചു സൂൎയ്യനടനെയവനേക്കണ്ടുകുന്തിയുംമന്ത്രംചൊല്ലിവിളിച്ചപ്പോൾ കാന്തിമാനായസൂൎയ്യനെ * മണ്ഡലത്തിൽനിന്നുനല്ലനരരൂപത്തൊടായവൻ വാനിൽനിന്നിട്ടുവന്നാനഗ്ഗൃഹത്തിലരികത്തുടൻ * സൂൎയ്യൻവന്നതുകണ്ടിട്ടുവിസ്മയത്തൊടുകുന്തിയും വിറപൂണ്ടുതിരണ്ടാളസ്സുന്ദരീമണിയാമവൾ * സൂൎയ്യനെത്തൊഴുതുംകൊണ്ടുപറഞ്ഞതുച്ചാരുലോചനാ: പ്രീതിയായ്,ദൎശനംകൊണ്ടാ,മണ്ഡലത്തിന്നുപോകനീ' *

സൂൎയ്യൻ പറഞ്ഞു.

മന്ത്രംകൊണ്ടെന്തിനാണെന്നെവിളിച്ചതുമൃഗേക്ഷണെ! വിളിച്ചിട്ടെന്നെയെന്താണുപുണരാത്തതുസുന്ദരീ!*കാമാൎത്തനാംദസ്നേഹിതൻ ഞാൻപുണൎന്നീടുകബാലികെ! മന്ത്രത്താൽനിൻകീഴിലായ്ഞാൻകളിക്കാൻകൊണ്ടുപോകമാം *

കുന്തി പറഞ്ഞു.

ഞാൻകന്യയാണുസൎവ്വജ്ഞ!സൎവ്വസാക്ഷിൻ!നമിച്ചിടാം ദുഷ്കീൎത്തിയങ്ങേയ്ക്കുണ്ടാകുംകുലകന്യയുമാണുഞാൻ *

സൂൎയ്യൻ പറഞ്ഞു

വെറുതേതിരിയെപ്പോകാൻ ലജ്ജയുണ്ടധികംമമ എന്നാലെല്ലാദേവകളുമാക്ഷേപിക്കുമസംശയം * ശപിക്കുംനിന്നെയുംമന്ത്രംതന്നൊരാദ്വിജനേയുമേ നീയെന്നെപ്പുണരായ്കിൽഞാനതിനില്ലൊരുസംശയം* കന്യാധൎമ്മംപോകയില്ലിന്നറികില്ലജനങ്ങളും നിനക്കെന്നോപ്പോലെയൊരുപുത്രനുംജാതനാംശുഭേ! * എന്നോതിലജ്ജയാതന്റെവശത്തായൊരുകുന്തിയേ പൂണ്ടേറെവരവുംനൽകിഗ്ഗമിച്ചാനങ്ങുസൂൎയ്യനും * ഗൎഭമുണ്ടായ്ഗൂഢമായമന്ദിരത്തിങ്കൽവാണവൾ ഒരിഷ്ടയുപമാതാവുമറിഞ്ഞില്ലന്യരാരുമെ * ഗൂഢമായാമന്ദിരത്തിൽജനിച്ചാൻകോമളൻസുതൻ നല്ലചട്ടയൊടുംക്രൂടികുണ്ഡലങ്ങളണിഞ്ഞവൻ * രണ്ടാമാദിത്യനോ,രണ്ടാംസ്കന്ദനോ, എന്നുതോന്നിടും ലജ്ജിക്കുന്നവളോടോതിയുപമാതാവെട്ടത്തതെ: * 'ചിന്തിപ്പതെന്തുനീകുന്തീഞാനിരിക്കുന്നതില്ലയൊ?' കുട്ടിയേപ്പെട്ടിയിൽവെച്ചുവിട്ടപ്പോൾകുന്തിചൊല്ലിനാൾ: * 'ഭീരുവാംഞാനെന്തുചെയ്വൂ?സൎവ്വലക്ഷണമൊത്തിടും പ്രാണതുല്യനതാംനിന്നെവിട്ടുന്നുമന്ദഭാഗ്യയായ് * പോററട്ടേസദ്ഗുണാഢ്യനാഭഗവതീസൎവ്വേശിയാമംബികാ । നൽകട്ടേമുലയുംനിനക്കഖിലമാതാവായൊ

ഭക്കാമദാ । ആദിത്യോത്ഭവനായകോമളനതാംനിന്നേമഹാദുഷ്ടഞാൻ തള്ളീട്ടിജ്ജനമററൊരാററിലിനിമേലെന്നാണുകാണുന്നതും ॥ മൂജ്ജന്മങ്ങളിലായിഞാൻഭുവനമാതാവേഭജിച്ചില്ലപി- । നിജ്ജന്മത്തിലുമംബതൻസുഖകരംപാദംനിനച്ചില്ലഞാൻ । തന്മൂലംമകനേവെടിഞ്ഞതിതരാംഞാൻചെയ്തപാപത്തിനേ । ഇങ്ങോത്തിങ്ങിനെസന്തതംപരിതപിക്കാൻകാലമാസ്സുന്നതേ."

സൂതൻ പറഞ്ഞു.

ഇതോതീട്ടുശിശുവിനെയൊരുപെട്ടിയിൽവച്ചുടൻ ഈററമ്മതൻകരത്തിങ്കൽകൊടുത്തുകുന്തിഗ്രഢമായ് * കളിച്ചുടൻഭയത്തോടും വസിച്ചാൾപിതൃമന്ദിരേ എടുത്താനൊഴുകുംപെട്ടിയപ്പോളധിരഥൻമുദാ * ആ സൂതഭാര്യയാംരാധവാങ്ങിപ്പാലിച്ചുതൻഗൃഹെ ബലവാൻവീരനാംകണ്ണൻവളന്നാനവിടങ്ങനേ * കന്യയാംകുന്തിയേവേട്ടാൻപാണ്ഡുഭൂപൻസ്വയംബരേ മദ്രൻെറപുത്രിയാംമാദ്രിയൊരുഭാര്യയവന്നതാൻ * ബലവാൻപാണ്ഡുകാട്ടിൽപോയ് വേട്ടയാടിക്കളിച്ചുതെ രമിക്കുംമുനിയെക്കൊന്നാൻമൃഗമെന്നോത്തുമന്നവൻ * ഉടനേമുനികോപിച്ചുശപിച്ചാൻപാണ്ഡുഭൂപനെ: 'സ്ത്രീസംഗംനീചെയ്യുമെങ്കിലുടൻതന്നെമരിച്ചിടും' * മുനിയേവംശപിച്ചപ്പോൾദുഃഖിച്ചാനധികംനൃപൻ ദുഃഖത്താൽനാടുവിട്ടിട്ടുകാട്ടിൽതാൻവാസമാക്കിനാൻ * കുന്തിയുംമാദ്രിയുംക്രൂടിക്കാടുപൂകിവസിച്ചുതെ ശുശ്രൂഷിച്ചു സതീധമ്മംരക്ഷിപ്പാനായ് മുനീന്ദ്രരേ! * ഗംഗാതീരത്തിൽമുനിമാരാശ്രമത്തിൽവസിച്ചവൻ ധമ്മശാസ്ത്രങ്ങളേക്കേട്ടുചെയ്താൻകഠിനമാംതപം* അവൻകേട്ടാനൊരുദിനംധമ്മംനല്ലത്ഥപുഷ്ടിയും ചേത്തിട്ടാമുനിമാർചൊന്നവാക്യത്തേക്കഥചൊൽവതിൽ: * 'അപുത്രനില്ലഗതിയസ്വഗ്ഗവാസവുമില്ലെടോ എന്തെങ്കിലുമുപായത്താൽസുതനേനീ ചമയ്ക്കണം * തൻപുത്രൻ,പുത്രിതൻപുത്രൻ,ക്ഷേത്രജൻ,ഗോളകൻ,നൃപ! കുണ്ഡൻ,സഹോഢൻ, കാനീനൻ,ക്രീതൻ,കാട്ടിൽക്കിടച്ചവൻ * രക്ഷിപ്പാൻശക്തിയില്ലാതെനൽകപ്പെട്ടോന,മിങ്ങനെ അവകാശികൾപുത്രന്മാരിക്രമംപോൽനികൃഷ്ടരാം' * എന്നുകേട്ടാസുന്ദരിയാംകുന്തിയോടോതിനാൻനൃപൻ: 'ശ്രേഷ്ഠനാംമുനിയേപ്പുണ്ടുനീജനിപ്പിക്കപുത്രനെ * എന്നാജ്ഞയാൽ ദോഷമില്ല,പണ്ടുസൌദാസനാംനൃപൻ ജനിപ്പിച്ചാൻപുത്രനെയാവസിഷ്ഠനെന്നുകേട്ടുഞാൻ' * അവനോടോതിനാൾകുന്തി:'കാമദംമന്ത്രമൊണ്ടുമേ * പണ്ടുദുവ്വാസസ്സുനൾകീസവ്വഥാസഫലംപ്രഭൊ! ആമ

ന്ത്രംകൊണ്ടുഞാനാരെവിളിക്കുന്നിന്നുമനാവ! * അവൻനിശ്ചയമായ് കെട്ടപ്പെട്ടെന്നരികിലെത്തിടും' പതിതൻവാക്കിനാൽകന്തിയോത്തി ട്ടാധമ്മരാജനെ * പുണ്ണൻപെററാളൊന്നാമതായുധിഷ്ഠിരപുത്രനെ * വൃകോദരൻ,വായുവിൽനിന്നിന്ദ്രനിൽനിന്നുജിഷ്ണുവും ഓരോരാവഷംകൊ ണ്ടുമൂന്നുപുത്രരുണ്ടായിശക്തരായ് * പാണ്ഡുവോടോതിനാൾമാദ്രി: 'യേകണംപുത്രനേമമ എന്തുചെയ്യേണ്ടുഞാൻഭൂപ!എൻദുഃഖംനീയക റെറണം' * പതിയാചിക്കയാൽകുന്തീകൃപയാമന്ത്രമേകിനാൾ ഒരു പുത്രനെയാശിച്ചാസ്സപാധീനത്തിൽവാണവൾ * അശ്വിനീദേവരേ യോത്താമദ്രരാജൻെറപുത്രിയും നകുലൻ,സഹദേവാഖ്യനിവരെപ്രസ വിച്ചുതേ * ഇപ്പഞ്ചപാണ്ഡവന്മാരുംക്ഷേത്രജന്മാരമത്ത്യജർ ഓരോ കൊല്ലംകൊണ്ടുകാട്ടിൽജനിച്ചുമുനിവിരരെ! * ഒരിക്കൽഗ്രഢമായ്പാ ണ്ഡുവാശ്രമത്തിങ്കൽമാദ്രിയെ കണ്ടുകാമാത്തനായ്പൂണ്ടൊൻരണാവ ന്നടക്കയാൽ * "അരുതേഅരുതേ"എന്നുനിഷേധിച്ചവളെങ്കിലും ക മ്മത്താലവളേപ്പൂണ്ടുതാഴെവീണുമരിച്ചുതെ * മരത്തിലേവള്ളിമരംമു റിച്ചാൽവീണിടുന്നപോൽ കരഞ്ഞുംകൊണ്ടധികമായ്പതിച്ചാളങ്ങു മാദ്രിയും * കുന്തിയുംബാലകന്മാരുംകരഞ്ഞോടിയടുത്തുടൻ മഹാന്മാ രാംമുനികളസ്സബ്ദംകേട്ടുവിടെത്തിനാർ * മരിച്ചപാണ്ഡുവിന്നപ്പോള ഗ്നികാര്യങ്ങളൊക്കയും ചെയ്യിച്ചുഗംഗക്കരയിൽദഹിപ്പിച്ചാമുനീശ്വ രർ * പുത്രരേകുന്തിയേയേല്പിച്ചവനോടൊത്തുമാദ്രിയും സതീധമ്മ ത്തെമുന്നിട്ടിട്ടുടംതടയുമേറിനാൾ * ഉദകക്രിയചെയ്യിച്ചിട്ടവിടുള്ളമുനീ ശ്വരർ പുത്രരോടവളേഹസ്തിനാപുരത്തിങ്കലാക്കിനാർ * വിദുരർ,ഭീഷ്മ രും,പിന്നാപ്പുരവാസികളൊക്കയും കുന്തിവന്നതറിഞ്ഞപ്പോളവിടേ യ്ക്കായിവന്നുതെ * പുരവാസികളെല്ലാമപ്പാണ്ഡുവിൻശാപമോത്തുടൻ ചോദിച്ചി"പ്പുത്രരെതെ" ന്നായപ്പോൾകുന്തികരഞ്ഞുപോയ് * "കുരു വംശത്തിലുണ്ടായാർദേവന്മാരുടെനന്ദനർ" എ ന്നോതിവിശ്വസിപ്പാ നായ്വിളിച്ചാളവൾവിണ്ണരെ * വാനിൽവന്നവരുംചൊന്നാ: "രിവർ ഞങ്ങടെനന്ദനർ"ഭീഷ്മരാദ്ദേവവാക്യത്തേക്കേട്ടുകൈക്കൊണ്ടുപുത്രരെ* ഭീഷ്മാദികൾകുന്തിയേയാപ്പുത്രരോടൊത്തുകൊണ്ടുപോയ് പുരത്തിൽ വെച്ചുപാലിച്ചാരതിസന്തോഷയുക്തരായ്* പാത്ഥന്മാരേവമുണ്ടായീര ക്ഷിക്കപ്പെട്ടുഭീഷ്മരാൽ.

ശ്രീദേവീഭാഗവതം രണ്ടാംസ്കന്ധം

പാണ്ഡവോല്പത്തി

ആറാമദ്ധ്യായം.

## ഏഴാമദ്ധ്യായം.

സൂതൻ പറഞ്ഞു.

അഞ്ചാംകമാനമേറീടുംസതിപാഞ്ചാലിഭാര്യയായ് ഭർത്താക്കളിൽനിന്നുണ്ടായിസുതന്മാർയോഗ്യരഞ്ചുപേർ * കൃഷ്ണസോദരിയായീടും നൽസുഭദ്രയെയർജ്ജുനൻ ഹരിച്ചുകൃഷ്ണൻചൊല്ലീട്ടുപണ്ടുതൻഭാര്യയാക്കിനാൻ * അവളുംപുത്രൻമഹാവീരൻയുദ്ധത്തിങ്കൽമരിച്ചവൻ അഭിമന്യു, മരിച്ചാരപ്പാഞ്ചാലീസുതരുംരണേ * അഭിമന്യുവിവാഹംചെയ്താവിരാടന്റെപുത്രിയെ ഒട്ടക്കമെവളുംപെറേറാനാബ്ബാണത്തീയാൽമരിച്ചതേ * ദ്രോണിബാണാഗ്നിയാൽനീറുംഭാഗിനേയന്റെപുത്രനെ ജീവിപ്പിച്ചാൻസ്വയംസാക്ഷാൽകൃഷ്ണനത്ഭുതവിക്രമൻ * വംശംപരിക്ഷീണമായകാലത്തുണ്ടാകകാരണം പരീക്ഷിത്തെ, നാവൻപേരിബ്ഭുവിലെല്ലാംപ്രസിദ്ധമായ് * പുത്രരെല്ലാംമരിച്ചപ്പോൾദുഃഖിച്ചുധൃതരാഷ്ട്രരും പാർത്ഥനാട്ടിൽവാണുഭീമവാക്ശരംകൊണ്ടുഖിന്നനായ് * ഗാന്ധാരിയുംപുത്രദുഃഖക്ഷീണയായ്‌വാണിതങ്ങനെ സേവിച്ചാനന്തതാപത്തോടെപ്പൊഴുംധർമ്മനന്ദനൻ * ജ്ഞാനോപദേശവുംചെയ്താവിദുരൻ ധർമ്മതല്പരൻ യുധിഷ്ഠിരാനവാദത്തോടവന്നരികിൽവാണതേ * ധർമ്മാത്മാവാംധർമ്മപുത്രരച്ഛനേസ്സേവചെയ്തുടൻ പുത്രദുഃഖത്തെയോക്കാതെയിരിക്കാനെന്നപോലവെ * സമീപസ്ഥർകേൾക്കമാറായ്കോപച്ചാഭീമസേനനും വാക്കാകുന്നശരംകൊണ്ടാമന്നനെപ്രഹരിച്ചതേ * ദുഷ്ടനാകുംകുരുട!നിൻപുത്രരേക്കൊന്നുപോരിൽഞാൻ ദുശ്ശാസനന്റെ മധുരച്ചോരനന്നായ്കുടിച്ചുതെ * ഞാൻതരുംചോറുതിന്നുന്തുപൊട്ട! നീലജ്ജയെന്നിയെ കാക്ക,പട്ടി,യിവയ്ക്കൊപ്പമിക്കുട്ടർവാഴ്വതെന്തിനായ് * ഈവിധംക്രൂരവാക്യങ്ങൾചൊല്ലിക്കേൾപ്പിക്കമെപ്പൊഴും ധർമ്മപുത്രരിവൻമൂർഖനെന്നാശ്വാസപ്പെടുത്തിടും * പതിനെട്ടാണ്ടായവിടെദുഃഖിച്ചുംകൊണ്ടുവാണവൻ ധർമ്മപുത്രരൊടായ്‌യാത്രചോദിച്ചുകാട്ടപൂകുവാൻ * ധൃതരാഷ്ട്രൻധർമ്മപുത്രരോടുചൊന്നാൻ: 'സുതക്ക ഞാൻഔർദ്ധ്വദേഹികകർമ്മത്തെച്ചെയ്യാനാഞ്ഞതരേണമേ*ഔർദ്ധ്വദേഹ്കമിബ്ഭീമൻചെയ്താനെല്ലാക്കുമെങ്കിലും എൻപുത്രന്മാക്കുചെയ്തില്ലാപൂവ്വവൈരത്തെയോക്കയാൽ * നീയെനിക്കുധനംതന്നാൽചെയ്തു ഞാനൌർദ്ധ്വദേഹികം സ്വർഗ്ഗമേകുംതപംചെയ്യാൻ വനത്തിന്നായ്ഗ

മിച്ചിടാം' * ഗൂഢമായ്‌വിദുരൻധൎമ്മപുത്രരോടുരചെയ്കയാൽ അന്നറി
യാംധൃതരാഷ്ട്രന്നുധനഃമകാന്നറച്ചവൻ * തനിക്കുള്ളവരെയെല്ലാം
വിളിച്ചാനുപനോതിനാൻ 'ധനഃമകിൻമഹാന്മാരെ!പിതൃകൎമ്മത്തി
നച്ഛനായ്'* മഹാനാംജ്യേഷ്ഠനീവണ്ണംചൊല്ലിക്കേട്ടിട്ടുഭീമനും ധനദാ
നമതിൽകോപിച്ചിപ്രകാരംപറഞ്ഞുടൻ:* 'ദുൎയ്യോധനഹിതത്തിന്നോ
ധനംനൾകുന്നനീവിഭോ? സുഖിക്കുന്നിവിടീയന്ധൻമൌഢ്യമെന്താ
ണിതിൽപരം * നിൻവിചാരംപിഴച്ചിട്ടുകാട്ടിൽദുഃഖിച്ചപണ്ടുനാം ദു
ശ്ശാസനൻദ്രൌപദിയേസ്സഭയിൽകൊണ്ടുവന്നതേ * നിൻഹിതത്തിന്ന
താൻവാണാവിരാടഭവനത്തിലയായ് വീരാംനമ്മളാമത്സ്യദാസ്യവൃ
ത്തിയെടുത്തതും * ജ്യേഷ്ഠനാമങ്ങുചൂതിനായിരിക്കാഞ്ഞാൽനശിക്കു
മോ? ജരാസന്ധനെവെന്നോൻഞാൻവിരാടന്നൊരുപാചകൻ * ഇന്ദ്ര
പുത്രൻമഹാവീരൻബൃഹന്നളയുമെങ്ങനെ? സ്ത്രീവേഷംപൂണ്ടുബാല
ൻെറനൎത്തകസ്ഥാനമാണ്ടതും * ഗാണ്ഡീവത്താൽവിളങ്ങുംകൈകങ്ക
ണത്താൽവിളങ്ങിതെ നരജന്മത്തിലിതിനേക്കാളെന്താണൊന്നുദുഃഖമാ
യ് * തലയിൽമുടിയും,കണ്ണിൽമഷിയും,കണ്ടമേസുഖം വാളെടുത്തി
വനേവെട്ടികൊന്നാലേവനിട്ടുദ്രഢം * തീവച്ചുപണ്ടരക്കില്ലംമന്നനോ
ടൊതിടാതെതാൻ ദഹിപ്പിക്കാൻ,ചാമ്പലായദുഷ്ടനായപുരോചനൻ*
ഞങ്ങൊടോതാതെഞാൻകൊന്നേൻകീചകന്മാരെയൊക്കയും കൊന്നി
ല്ലപ്പോൾഭാൎയ്യമാരോടീയന്ധൻതൻെറമക്കളെ * ശത്രുക്കളാംകൌരവ
ന്മാർകെട്ടിൽപെട്ടുകിടക്കവേ ഗന്ധൎവ്വരിൽനിന്നുമോചിപ്പിച്ചതുംനി
ൻെറസാധുത *ഓൎക്കുന്നനീധനംനൾകാൻദുൎയ്യോധനഹിതത്തിനായ് എ
ന്തെല്ലാംനീപറഞ്ഞാലുംഞാനിന്നുധനമേകിടാ' * എന്നോതിപ്പോ
യവൻ; മററുമൂവരോടുംയുധിഷ്ഠിരൻ ധൃതരാഷ്ട്രന്നുവളരെധനമേ
കീവിനീതനായ് * വിധിപോലെകഴിപ്പിച്ചുപുത്രന്മാൎക്കൌൎദ്ധ്വദേ
ഹികം ധൃതരാഷ്ട്രൻബ്രാഹ്മണൎക്കായ്ദാനംചെയ്താംബികാസുതൻ*
ഗാന്ധാരിയോടുമൊന്നിച്ചതെല്ലാംചെയ്തിട്ടുമന്നവൻ വിദുരൻകുന്തി
യിവരോടൊത്തുടൻകാട്ടുപൂകിനാൻ * സഞ്ജയൻെറസഹായത്താൽ
ധൃതരാഷ്ട്രൻഗമിച്ചതെ പുത്രന്മാരുതടുത്തിട്ടുംകാട്ടിനായ്പ്പോയി
കുന്തിയും * ഭീമനാംകൌരവന്മാരുംകരഞ്ഞുംകൊണ്ടുഗംഗതൻ കര
യോളംചെന്നു,വീണ്ടുംഹസ്തിനാപുരമെത്തിനാർ * ഗംഗാതീരത്തിലവ
രാശതയൂപാശ്രമത്തിലായ് പുൽവീടുണ്ടാക്കിയവിടെത്തപംചെയ്താ

രുറപ്പോടും* ആറുവത്സരമീവണ്ണംതപംചെയ്തുവസിക്കവെ വിദുര
നോൽധർമ്മപുത്രൻസഹോദരരൊടോതിനാൻ: * സ്വപ്നത്തിൽകണ്ടു
ഞാൻകാട്ടിൽസക്ഷീണംവാഴമംബയെ അംബയേയുംമററുമിപ്പോൾ
കാണ്മാനാഗ്രഹമുണ്ടുമെ* മഹാത്മാവാംവിദുരരെമഹാൻസഞ്ജയനേയു
മെ നിങ്ങൾക്കുമിഷ്ടമാണെങ്കിൽകാണ്മാൻപോകാൻമനസ്സുമെ' * പി
ന്നെസോദരരെല്ലാരുമപ്പാഞ്ചാലിസുഭദ്രയും വൈരാടിയാമുത്തരയുംപുര
വാസികളൊക്കയും * പാർത്ഥന്മാരുംവനത്തിന്നായെല്ലാലോകരുമൊ
ത്തുപോയ് എല്ലാരെയുംചെന്നുകണ്ടാർശതയൂപാശ്രമത്തിലായ്* കാ
ണാഞ്ഞിട്ടാവിദുരരെച്ചോദിച്ചു ധർമ്മപുത്രരും: 'ധീമാൻവിദുരരെങ്ങെ
ന്നായ'വനോടോതിമന്നവൻ:*'അവൻവിരക്തനായാശാബന്ധമെന്യെ
നടക്കയാൽ' എവിടോഗ്രന്ധമായ്ബ്രഹ്മധ്യാനത്തിൽവാണിടുന്നതെ'*
രാണ്ടാംദിനംഗംഗയിൽപോംവഴികാട്ടിൽയുധിഷ്ഠിരൻ കണ്ടാൻവിദു
രരെക്ഷീണിച്ചിട്ടാവ്രതതപങ്ങളാൽ* ചൊന്നാൻമന്നൻ: 'ധർമ്മപുത്രൻ
നിന്നേവന്ദിച്ചിടുന്നിതാ' അതുകേട്ടുംചലിച്ചില്ലാവിദുരൻപാപമററ
വൻ * വിദുരന്നാത്മചൈതന്യംപുറപ്പെട്ടുടനേ,യവർ രണ്ടുംധർമ്മാംശ
മതിനാൽധർമ്മജൻതങ്കലായിതെ * വിദുരൻപ്രാണനേവിട്ടു;ദുഃഖിച്ചാൻ
ധർമ്മനന്ദനൻ അവൻദേഹംദഹിപ്പിക്കാനുത്സാഹങ്ങൾതുടങ്ങിനാൻ*
ധർമ്മജൻകേൾക്കമാററപ്പോളുണ്ടായ്വാക്കശരീരിയായ്: 'വിരക്തൻദാ
ഹാർഹനല്ലിന്നിഷ്ടംപോൽപോക്കഭൂപതേ!' * അതുകേട്ടവരെല്ലാരുംഗം
ഗയിൽപോയ്കുളിച്ചുടൻ ധൃതരാഷ്ട്രരൊടായ്ചെന്നുചൊന്നാരെ
ല്ലാംസവിസ്തരം * പൌരന്മാരോടുംപാർത്ഥന്മാർവസിച്ചാരാശ്രമത്തിലാ
യ് അവിടാവ്യാസമുനിയുംനാരദൻ,താനുമെത്തിനാർ * മഹാന്മാർമ
ററൃഷികളുംവന്നാർധർമ്മസുതാന്തികെ കുന്തി,കാന്തിയെഴുംവ്യാസമുനി
യോടോതിനാളുടൻ: * 'മുനേ!എൻെറമകൻകർണ്ണൻപെററപ്പോൾക
ണ്ടതാണുഞാൻ മനംതപിക്കുന്നിപ്പനെക്കാട്ടണംനീതപോധന * സമ
ർത്ഥൻനീമഹാഭാഗ!സാധിക്കെന്നാഗ്രഹംവിഭോ!'

ഗാന്ധാരി പറഞ്ഞു.

ദുര്യോധനൻപോരിനുപോയ്പിന്നെക്കണ്ടതുമില്ലുഞാൻ അപ്പു
ത്രനേക്കാട്ടണംനീയനുജന്മാരൊടുംമുനേ!*

സുഭദ്ര പറഞ്ഞു.

അഭിമന്യുമഹാവീരൻപ്രാണപ്രിയനെനിക്കവൻ കാണ്മാനാഗ്ര
ഹമുണ്ടിപ്പോൾകാട്ടീടേണംമഹാമുനേ!

സൂതൻ പറഞ്ഞു.

ഈവണ്ണമുള്ള വാക്യങ്ങൾകേട്ടിട്ടാവ്യാസനാംമുനി പ്രാണായാമം ചെയ്തു ചിന്തിച്ചീടിനാനാദിശക്തിയെ* സന്ധ്യാകാലത്തിലഗ്ഗംഗാനദിയിങ്കൽമഹാമുനി യുധിഷ്ഠിരൻമുതലെല്ലാവരോടുംകൂടിയെത്തിനാൻ* പുണ്യംവളൎത്തുമാഗ്ഗംഗാജലത്തിങ്കൽകുളിച്ചവൻ മണിദ്വീപിങ്കൽവാണീടുംബ്രഹ്മരൂപിണിയായിടും * മൂലപ്രകൃതിയായുള്ള ദേവിയെസ്തുതിചെയ്തുടൻ ഹരീശരുംബ്രഹ്മനുമിന്ദ്രനന്തകൻ। കുബേരനംബ്രുപനുമഗ്നി ,ദേവരും । ഒരിക്കലില്ലാതെയിരുന്നകാലവും। വസിക്കുമംബയ്ക്കുനമിച്ചിടുന്നുഞാൻ ॥ ഖ, മംബു, ഭൂ, വായു, വതിൻഗുണങ്ങളും । മനസ്സു, സൂൎയ്യൻ, മതി, യിന്ദ്രിയങ്ങളും। മൃഗാങ്കനും, ശൂന്യമതായകാലവും। വസിക്കുമംബയ്ക്കുനമിച്ചിടുന്നുഞാൻ ॥ പ്രപഞ്ചംഗുണംലിംഗദേഹങ്ങളെല്ലാ മടക്കീട്ടുചിത്തേസമാധിസ്ഥയായ്നീ! । സ്വയംകല്പകാലംകഴിക്കുന്നിതപ്പോൾ। ധരിക്കില്ല, തത്വംഗ്രഹിച്ചോരുമംബേ! ॥ മരിച്ചോരെക്കാണ്മതിന്നായ്പ്രാൎത്ഥിക്കുന്നിവരെന്നോടായ് ഞാനശക്തനിതിന്നംബേ!നീകാട്ടുകവരേക്ഷണം*

സൂതൻ പറഞ്ഞു.

ഇപ്രകാരംസ്തുതിച്ചപ്പോൾമായാദേവിമഹേശ്വരി കാട്ടിനാളവരേയെല്ലാംവാനിൽനിന്നുവിളിച്ചുടൻ * സുഭദ്ര, കുന്തി, ഗാന്ധാരി,വിരാടനൃപപുത്രിയും പാണ്ഡവന്മാരുമവരെകണ്ടേററംമോദമാണ്ടതെ * മഹാത്മാവ്യാസനവരേത്തിരിച്ചങ്ങോട്ടയച്ചുടൻ മഹാമായയെയോൎത്തുംകൊണ്ടിന്ദ്രജാലമതെന്നപോൽ * യാത്രചൊല്ലിപ്പുറപ്പെട്ടുപാൎത്ഥന്മാരുംമുനീന്ദ്രരും വഴിയിൽവ്യാസകഥയുംചൊല്ലിയാണ്ടുപുരംനൃപൻ *

ശ്രീദേവീഭാഗവതം രണ്ടാംസ്കന്ധം

പാണ്ഡവകഥ ഏഴാമദ്ധ്യായം.

---

## എട്ടാമദ്ധ്യായം

---

സൂതൻ പറഞ്ഞു.

പിന്നെമൂന്നാംദിനത്തിങ്കൽധൃതരാഷ്ട്രൻമഹീപതി ഭാൎയ്യയോടുംകുന്തിയോടുംകാട്ടുതീയതിൽവെന്തുപോയ് * ആമന്നനേവിട്ടുതീൎത്ഥയാത്രക്കായ്പോയിസഞ്ജയൻ നാരദൻചൊല്ലിയീവാൎത്തകേട്ടുദുഃഖിച്ചുധൎമ്മജൻ * കൌരവന്മാർനശിച്ചിട്ടുമുപ്പത്താറാണ്ടുചെല്ലവേ യദു

ക്കൾവിപ്രശാപത്താൽപ്രഭാസത്തിൽനശിച്ചുപോയ് * മദ്യംസേവി
ച്ചുമത്താണ്ടുയുദ്ധംചെയ്തുപരസ്പരം രാമനുംകൃഷ്ണനുംകാണ്കെമരിച്ചാരവ
രൊക്കയും * രാമൻത്യജിച്ചുദേഹത്തെകൃഷ്ണൻകമലലോചനൻ ശാ
പംപാലിച്ചുകാട്ടാളശരത്താൽസ്വർഗ്ഗമാണ്ടുതേ * കൃഷ്ണന്റെദേഹത്യാ
ഗത്തെക്കേട്ടിട്ടാവസുദേവരും ധ്യാനിച്ചംബികയേശുദ്ധപ്രാണനെ
ക്കൈവെടിഞ്ഞുടൻ * പ്രഭാസത്തിൽചെന്നുപാൎത്ഥൻദുഃഖത്തോടുമ
നന്തരം സംസ്കാരമവിടെല്ലാൎക്കുംയോഗ്യംപോലെകഴിച്ചുതേ * കൃഷ്ണ
ദേഹംകണ്ടുനല്ലവിറകാൽചിതകൂട്ടിനാൻ ഭാൎയ്യമാരെട്ടുപേരോടാദ്ദേഹ
ത്തെസ്സംസ്കരിച്ചവൻ * രാമദേഹംരേവതിയോടഗ്നിക്കേകീട്ടുഫൽഗ്ഗു
നൻ ദ്വാരകയ്ക്കൊത്തിവെളിയിൽവിട്ടാനപ്പൌരരെക്ഷണം * കൃഷ്ണന്റെ
യദ്വാരകയുംമുങ്ങിപ്പോയാഴിയിങ്കലായ് പാൎത്ഥനന്നാവിടുള്ളോരെക്കൂ
ട്ടിക്കൊണ്ടുതിരിച്ചുതേ * കൃഷ്ണന്റെഭാൎയ്യമാൎക്കുള്ള ധനമെല്ലാംഹരിച്ചു
ടൻ വഴിയിൽവച്ചുകള്ളന്മാരജ്ജുനൻക്ഷീണനാകയാൽ * പാൎത്ഥനി
ന്ദ്രപ്രസ്ഥമാണ്ടിട്ടനിരുദ്ധന്റെപുത്രനാം വജ്രനേയാദവന്മാൎക്കുനൃപനാ
ക്കീടിനാൻക്ഷണം * ശക്തിയില്ലായ്മയെപ്പാൎത്ഥൻവ്യാസനോടോതി,
യാമുനി ചൊന്നാൻ:'വരുംയുഗത്തിങ്കലെന്നോഹരിഭവിച്ചിട്ടും * നിന
ക്കിനിയുമന്നുണ്ടാംശക്തിയെല്ലാംമഹാമതേ!' അതുകേട്ടജ്ജുനൻപോ
യഹസ്തിനാപുരമെത്തിനാൻ * വൃത്താന്തമെല്ലാംദുഃഖിച്ചുധൎമ്മപുത്ര
രോടോതിനാൻ കൃഷ്ണയാദവവൃത്താന്തംകേട്ടിട്ടാധൎമ്മനന്ദനൻ * മുപ്പ
ത്താറുവയസ്സായപരീക്ഷിത്തിനെമന്നനായ് ആക്കിട്ടുഹിമവാനായി
പ്പോകവാനായുറച്ചുടൻ * ഹസ്തിനാപുരിയിൽമുപ്പത്താറാണ്ടാണ്ടിട്ടുഭൂ
മിയെ പാഞ്ചാലിസോദരന്മാരുമൊത്തുകാട്ടിന്നുപോയ് നൃപൻ * ഹി
മവാനിൽചെന്നുജീവനപേക്ഷിച്ചാറുപേരുമെ ഷഷ്ടിയുപത്താണ്ടുലോക
ത്തെ"പ്പരീക്ഷിത്തു"സുധാൎമ്മികൻ * മടിക്കുടാതെരക്ഷിച്ചാൻ'പിന്നെ
നായാട്ടിനായവൻ കൊടുങ്കാട്ടിൽപോയിരാജശ്രേഷ്ഠനാമുത്തരാസു
തൻ' * താനെയ്തുമാനിനെത്തേടിയുഴച്ചക്കാനൃപനേകനായ് വിശപ്പും
ദാഹവ്യാപൂണ്ടുതളൎന്നാൻകാട്ടിലേററവും * വെയിൽകൊണ്ടുവലഞ്ഞാ
നന്നാരികിൽധ്യാനമോടുടൻ വാഴുന്നമുനിയേക്കണ്ടുജലംചോദിച്ചുമന്നാ
ന്നവൻ * മൌനത്താലൊന്നുമോതീലാ,കോപിച്ചാനുടനേനൃപൻ ദാ
ഹംകൊണ്ടുതളൎന്നോനക്കലിബാധിച്ചു,വില്ലിനാൽ * ചത്തസൎപ്പമെടു
ത്തിട്ടാൻമുനിതന്റെകഴുത്തിലായ് സൎപ്പത്തെയങ്ങനിട്ടിട്ടുംമിണ്ടീലാമു

നിസത്തമൻ * ധ്യാനംമൂലംചലിച്ചില്ലാ,ഗൃഹംപൂകാൻനരേന്ദ്രനും "ശവിജാത"നവൻപുത്രൻകാന്തിമാൻതാപസോത്തമൻ * ദേവീഭക്തോത്തമൻകാട്ടിൽകളിക്കുമ്പോൾശ്രവിച്ചുതെ ഇഷ്ടന്മാർചൊല്ലിനാർ: 'നിന്റെയച്ഛൻതന്റെകഴുത്തിലായ് * ആരോചത്തൊരുസർപ്പത്തേയിട്ടുകേൾക്കമുനീശ്വര! അവർതന്നാവാക്കുകേട്ടിട്ടതികോപത്തൊടാമുനി * ജലംകയ്യിലെടുത്തേവംശപിച്ചാനാനരേന്ദ്രനെ: 'ആരെന്നച്ഛന്റെകണ്ഠത്തിൽചത്തപാമ്പിനെയിട്ടവൻ?* കടിക്കട്ടേതക്ഷകനപ്പാപിയേയേഴുനാൾക്കകം' മുനിശിഷ്യൻഗൃഹത്തിൽപോയ്വാഴുംനൃപനൊടോതിനാൻ * മുനിപുത്രൻശപിച്ചോരു ശാപത്തിന്റെവിധത്തിനെ അഭിമന്യുസുതൻവിപ്രശാപംകേട്ടതൊഴിക്കുവാൻ * സാദ്ധ്യമല്ലെന്നറിഞ്ഞിട്ടാമന്ത്രിവൃദ്ധരൊടോതിനാൻ: 'എന്റെകർമ്മംതന്നെവിപ്രനായ്ശപിച്ചിില്ലസംശയം * ഇനിയെന്താണുചെയ്യേണ്ടൊരുപായംനിശ്ചയിക്കുവിൻ തട്ടകാവൊന്നല്ലമൃത്യുവെന്നോതുംവേദവാദികൾ *ശാസ്ത്രമ്പോലെങ്കിലുംയത്നംചെയ്യേണംസർവ്വധാബുധർ വിദ്വാന്മാർചിലർചൊല്ലീടുന്നുപായംകൊണ്ടുസർവ്വവും * സാധിക്കാം,ബുദ്ധിയില്ലാഞ്ഞാലസാദ്ധ്യംകയ്യമെന്നതായ് അചിന്ത്യംമണിമന്ത്രൌഷധാദിമാഹാത്മ്യമേററവും * അവയാൽഫലമില്ലെങ്കിലവചേന്നൊക്കിംഫലം പണ്ടുപാമ്പുകടിച്ചിട്ടുമരിച്ചോരിഷ്ടഭാര്യയേ* ആയുസ്സുപാതിനൽകീട്ടുജീവിപ്പിച്ചോരുമാമുനി അറിവുള്ളോർവരാനുള്ളകാര്യത്തേവിശ്വസിക്കൊലാ* അതിൽപ്രത്യക്ഷദൃഷ്ടാന്തംകണ്ടാലുംമന്ത്രിവീരരെ! മന്നിലോവിണ്ണിലോയത്നമൊന്നുംചെയ്യാതെയാരുവാൻ * ദൈവത്തെത്താൻവിശ്വസിച്ചുംകൊണ്ടിരിക്കുന്നതെന്നൊക്കുവിൻ? വിരക്തൻസന്ന്യസിച്ചാലുംഭിക്ഷയ്ക്കായ്സഞ്ചരിച്ചിട്ടും* ഗൃഹസ്ഥന്റെഗൃഹന്തോറും, പോയ്വിളിച്ചില്ലയെങ്കിലും * യദൃച്ഛയാവല്ലവരുംവായിൽകൊണ്ടുകൊടുക്കിലും പ്രയത്നമൊന്നുംകൂടാതതുള്ളിൽച്ചെല്ലുന്നതെങ്ങനെ? * കാര്യത്തിങ്കൽപ്രയത്നിച്ചുംസാധിച്ചില്ലയതെങ്കിലോ വിധിയല്ലുന്നമാണെന്നായറിവുള്ളോർനിനക്കണം *

മന്ത്രിമാർ പറഞ്ഞു.

ഭാര്യയ്ക്കായുസ്സുദാമേകിജ്ജീവിപ്പിച്ചതുമാമുനി? മരിച്ചതവളെങ്ങനെ? മറ്റുംചൊൽകസവിസ്തരം *

രാജാവുപറഞ്ഞു.

"പുലോമ"യെന്നപേരായ"ഭൃഗു"വിൻഭാര്യസുന്ദരി അവളിൽ

"ച്യവനൻ"കീർത്തികേട്ടവൻമുനിജാതനായ് * അവന്നുശര്യാതിപുത്രി "സുകന്യാ"ഭാര്യയായിതേ അവളിൽകീർത്തിമാൻശ്രീമാനുണ്ടായ്"പ്രമതി"യെന്നവൻ * പ്രമതിക്കിഷ്ടയാംഭാര്യയഴകേറും"പ്രതാപിയും" അവൾപെററസുതൻതന്നേ"രുരു"വാംതാപസോത്തമൻ* അക്കാലത്തതിധർമ്മിഷ്ഠൻസത്യവാൻതപമാണ്ടവൻ "സ്ഥൂലകേശ"നിതെന്നുള്ള കീർത്തിമാൻവാണിരുന്നതെ*ഇക്കാലത്തിൽമാനമുള്ളൊരപ്സരസ്സായ'മേനക' നദീതീരേകളിച്ചുംകൊണ്ടിരുന്നാളതിസുന്ദരി* വിശ്വാവസുവിൽനിന്നിട്ടുഗർഭമുണ്ടായിവന്നവൾ സ്ഥൂലകേശാശ്രമത്തിൻെറയരികിൽപ്രസവിച്ചുടൻ * ഉപേക്ഷിച്ചാൾനദീതീരേമഹാസുന്ദരിയായിട്ടും അനാഥയാംകന്യകയെ,ക്കണ്ടിട്ടുത്താമുനീശ്വരൻ*സ്ഥൂലകേശൻവളർത്താനങ്ങവൾനാമം"പ്രമദ്വരാ" യൌവനംവന്നകാലത്താൽസർവ്വലക്ഷണയുക്തയായ് * അവളേക്കണ്ടു'രുരുവാംമുനികാമാർത്തനായിതെ.

ശ്രീദേവീഭാഗവതം രണ്ടാംസ്കന്ധം

സർഗ്ഗാരോഹണം

## ഒൻപതാമദ്ധ്യായം

രാജാവു പറഞ്ഞു:

'രുരു'കാമാർത്തനായിച്ചെന്നുറങ്ങീതൻെറയാശ്രമേ ദുഃഖിയാമവനോടച്ഛൻദുഃഖമെന്തെന്നുകേട്ടുടൻ * കാമാർത്തനാമവൻചൊന്നാൻ: സ്ഥൂലകേശാശ്രമത്തിലായ് 'പ്രമദ്വരാ'കന്യകയുണ്ടവളെൻഭാര്യയാകണം' * ഉടനേപോയ്'പ്രമതി'യുംസ്ഥൂലകേശമുനീന്ദ്രനേ കണ്ടുതോഷിപ്പിച്ചുയാചിച്ചീടിനാൻനല്ലകന്യയെ * ശുഭമാംദിവസത്തിങ്കൽതരാമെന്നോതിയാമുനി ആവനത്തിൽവിവാഹത്തിന്നൊരുക്കങ്ങൾതുടങ്ങിനാർ * 'പ്രമതിസ്ഥൂലകേശന്മാർ'കല്യാണോത്സാഹയുക്തരായ് മഹാന്മാരാരണ്ടുപേരുമടക്കൽപ്പാർപ്പുമാക്കിനാർ * അസ്സന്ദർഭത്തിലകന്യമാറരത്തോടിക്കളിക്കവേ ഉറങ്ങുന്നൊരുസർപ്പത്തെക്കാലുകൊണ്ടുചവിട്ടിനാൾ * സർപ്പംകടിക്കയാലപ്പോൾതന്നെവീണുമരിച്ചുപോയ് പ്രമദ്വരമരിച്ചപ്പോളുണ്ടായ്കോലാഹലംതുലോം * മുനിമാരൊന്നിച്ചുകൂടിദുഃഖത്തോടുകരഞ്ഞുതേ മരിച്ചുഭൂവിൽതേജസ്സുകൊണ്ടേറെശ്ശോഭയോടുടൻ * കിടക്കുന്നവളെക്കണ്ടപ്പിതാദുഃഖിച്ചിതേററവും രുരുവുംകേട്ടുക്ഷാമനായ്കരഞ്ഞുംകൊണ്ടുവന്നുടൻ * ഉറങ്ങുന്നവളേപ്പോ

ലെകിടന്നിട്ടുന്നകാമിനി കരയുന്നസ്ഥൂലകേശൻമററുള്ളോരൃഷിമുഖ്യന്മാം * 'രുരു' കണ്ണൊട്ടുമാറിപ്പോയ് കരഞ്ഞാൻവിരഹാർത്തനായ് 'കഷ്ടമീപ്പാമ്പിനേദൈവമയച്ചതുമഹാത്ഭുതം * എൻസുഖത്തെക്കെടുപ്പാനായിതെൻദുഃഖത്തിനല്ലദയാ? ചെയ്യുതെന്തെങ്ങുപോകേണ്ടു മരിച്ചെൻ പ്രാണവല്ലഭ * പ്രിയയാമിവളെവിട്ടുജീവിക്കാനാശയില്ലമേ ഇവളെ ഞാൻപുണർന്നില്ലാചുംബിച്ചില്ലിവൾതൻമുഖം * പാണിഗ്രഹണവും ചെയ്തില്ലദുര്യ്യാനിർഭാഗ്യനായഞാൻ ഇവളോടൊത്തഗ്നിയിങ്കൽചെയ്തില്ലാലാജഹോമവും * മനുഷ്യമോഹംനിന്ദ്യംതാൻപോകട്ടെൻപ്രാണനിപ്പഴെ ദുഷ്കർമ്മത്താൽദുഃഖിതന്നുമരണംവരികില്ലതാൻ എന്നാൽഞാനാഗ്രഹിക്കുന്നസുഖമുണ്ടാവതെങ്ങനെ? * കയത്തിലോതീയ്യിലോപോയ് ചാടിപ്രാണൻകളഞ്ഞിടാം വിഷംകുടിക്കാംകണ്ഠത്തിൽകയറിട്ടുമരിച്ചിടാം' * കരഞ്ഞാൻ'രുരു'വീവണ്ണമുള്ളിലോർത്തിട്ടൊരോവിധം പിന്നപായത്തെയോർത്താനാനദിക്കരയിൽവാണവൻ: * 'മരിച്ചാൽഫലമെന്തുണ്ടാംഗതിയില്ലാത്മഹത്തിയിൽ ഞാൻമരിച്ചാലമ്മയച്ഛന്മാരേറെദുഃഖമാണ്ടിടും * ദേഹത്യാഗംചെയ്തോരെന്നെക്കണ്ടുമോദിക്കമീശചരൻ ശത്രുക്കളെല്ലാംദൃഢമായ്തോഷിക്കുംഞാൻമരിക്കുകിൽ * പ്രിയയ്ക്കുപ്പരലോകത്തിൽഭവിക്കില്ലുപകാരവും വിരഹാർത്തനതായീഞാൻതാനേതന്നെമരിക്കുകിൽ * ഇവളിപ്പാപിയാമെന്നെപ്പതിയാക്കില്ലപിന്നെയും ഇവൾക്കുവേണ്ടിമരണംദോഷം,ജീവിക്കതാൻശുഭം * എന്നോർത്തവൻകുളിച്ചാചമിച്ചുവാണതിശുദ്ധനായ് ജലംകയ്യിലെടുത്തുംകൊണ്ടേവമാമുനിചൊല്ലിനാൻ: * 'ദേവപൂജാദിയാൽഭക്ത്യാഗുരുശുശ്രൂഷചെയ്കയാൽ വേദംപഠിക്കയാലെന്നുംഗായത്രീസേവചെയ്കയാൽ * ജപഹോമംതപംകൊണ്ടുംപുണ്യലേശംഭവിക്കുകിൽ അതിനാൽസൂര്യനെസ്സേവിക്കുന്നൊഴിക്കട്ടെയെൻപ്രിയാ * ജീവിക്കായ്കിലിവൾഞാനെൻപ്രാണനേയുംവെടിഞ്ഞിടും എന്നോതിയജ്ജലംതാഴെവിട്ടാൻദേവകൾസാക്ഷിയായ്' *

### രാജാവു പറഞ്ഞു

ഭാര്യാദുഃഖംകൊണ്ടിവണ്ണമുഴലും'രുരു'വോടുടൻ ദേവദൂതനൊരുത്തൻവന്നീവിധംവാക്കുചൊല്ലിനാൻ: * 'ജീവിക്കുമോമരിച്ചെന്നാൽ സാഹസംകാട്ടൊലാമുനെ! ആയുസ്സററവളീനല്ലഗന്ധർവ്വാപ്സരപുത്രിയാൾ * വേറെകാമിക്ക,കല്യാണംകഴിഞ്ഞില്ലമരിച്ചിവൾ കരയുന്നോന്തിനിവളിൽപ്രീതിയെന്തിത്രദൃഢമതെ!' *

രുരു പറഞ്ഞു.

ദേവദൂത!വരിക്കില്ലഞാൻവേറെയൊരുനാരിയെ ഇവൾജീവിക്കി,ലല്ലെങ്കിൽഞാനിപ്പോൾമൃതനായിടും *

രാജാവു പറഞ്ഞു.

അറിഞ്ഞാ'രുരു'വിൻശാഠ്യംദേവദൂതൻപ്രസന്നനായ് സത്യമായുംപഥ്യമായുമേവംനൽവാക്യമോതിനാൻ: * ഉപായമേകംകേൾക്കവിപ്രേന്ദ്ര!വിധിച്ചതിതുദേവകൾ നിന്നായുസ്സിൽപാതിനൾകിജ്ജീവിപ്പിക്കിവളെഭവാൻ *

രുരു പറഞ്ഞു.

ആയുസ്സുപാതിനൾകീടാമിവൾക്കിന്നില്ലസംശയം ജീവൻവന്നെൻപ്രാണനാഥയെഴുന്നീൽക്കട്ടെയിപ്പൊഴെ * വിമാനത്തിൽക്കൂടിവിശ്വാവസുവന്നവിടെത്തിനാൻ സ്വർഗ്ഗത്തിങ്കൽനിന്നുപുത്രിമരിച്ചെന്നുധരിക്കയാൽ * ഗന്ധർവ്വരാജനുംയോഗ്യനായൊരദ്ദേവദൂതനും ധർമ്മരാജാന്തികത്തിൽചെന്നീവണ്ണമറിയിച്ചിതെ: * 'വിശ്വാവസുസുതാ,ധർമ്മരാജാവെ!രുരുവല്ലഭാ കന്യാ'പ്രമദ്വരാ'പാമ്പുകടിച്ചിന്നുമരിച്ചുപോയ് * മരിക്കാനായ്തുടങ്ങുന്നാ'രുരു,വിൻവ്രതനിശ്ചയം ആയുസ്സിൽപാതിയുംകൊണ്ടിട്ടവളിപ്പോളെഴീക്കണം' *

ധർമ്മൻ പറഞ്ഞു

വിശ്വാവസുസുതാകന്യാജീവിക്കാനിച്ഛയെങ്കിലോ രുരുവിൻപാതിയായുസ്സാൽജീവിപ്പിച്ചവനേകുക *

രാജാവു പറഞ്ഞു.

'പ്രമദ്വരാ,സമീപത്തിൽപോയേവംകേട്ടദൂതനും 'രുരു'വിന്നവളെജ്ജീവിപ്പിച്ചുടൻനൾകിനാനവൻ * പിന്നെനല്ലദിനത്തിങ്കൽവേട്ടാനവളെയാ'രുരു, മരിച്ചിട്ടുമുപായത്താൽജീവിച്ചാളേവമന്നവൾ * മണിമന്ത്രൌഷധംകൊണ്ടുവിധിപോൽപ്രാണരക്ഷയിൽ ഏതെങ്കിലുംപ്രകാരത്തിലുപായംചെയ്യണംബുധം * മന്ത്രിമാരോടിതോതീട്ടുരക്ഷയ്ക്കായാക്കിനാൻനൃപൻ ഉണ്ടാക്കിച്ചാനേഴുനിലയുള്ളനല്ലൊരുമാളിക * മന്ത്രിമാരോട്ടുടനതിൽകേറിവാണുത്തരാസുതൻ രക്ഷിക്കാൻമണിമന്ത്രങ്ങളുള്ളശൂരരെയാക്കിനാൻ * ദാസനാമെൻറകുററത്തെപ്പലവട്ടംക്ഷമിക്കണം എന്നുചൊല്ലാൻ'ഗൌരമുഖ'മുനിയെച്ചൊല്ലിവിട്ടവൻ * മന്ത്രവാദിബ്രാഹ്മണരെപ്പലരേയുംവരുത്തിനാൻ ചുററുമാനകളേയാക്കിക്കാത്താൻമന്ത്രികമാരനും * ആമാളികയിലാർക്കുംപോയ്കേറാൻ

വയ്യതിരക്ഷയാൽ തടസ്സംചെയ്യതിൽകാററുപോലുംകേറാത്തമട്ടിലായ് * സ്നാനസന്ധ്യാവന്ദനാദികർമ്മങ്ങളുമതേതരം ഭക്ഷ്യഭോജ്യാദിയും രാജാവവിടെത്തന്നെചെയ്യതേ *അവിടത്തന്നെചെയ്യാനാരാജ്യകാര്യങ്ങളൊക്കയും മന്ത്രിമാരൊത്തുദിവസമെണ്ണിക്കൊണ്ടാനൃപോത്തമൻ * മന്ത്രവാദികളിൽവെച്ചിട്ടുത്തമൻ'കാശ്യപ'ദ്വിജൻ മഹാനാംനൃപനീശ്ശാപമുണ്ടായെന്നങ്ങുകേട്ടുടൻ * ധനാർത്ഥിയാംദ്വിജശ്രേഷ്ഠൻ'കാശ്യപൻ'ചിന്തചെയ്യതേ വിപ്രശാപത്തൊടാഭൂപൻവാണീടുംഭിക്കിലെത്തണം * എന്നുറച്ചാമന്ത്രവാദിവിദ്വാൻമുനിധനാർത്ഥിയായ് തൻഗൃഹത്തിങ്കൽനിന്നിട്ടുപുറപ്പെട്ടുനടന്നുടൻ *

ശ്രീദേവീഭാഗവതം രണ്ടാംസ്കന്ധം

ഋതുവിവാഹം

ഒൻപതാമദ്ധ്യായം.

---

## പത്താമദ്ധ്യായം.

സൂതൻ പറഞ്ഞു.

നൃപശാപമറിഞ്ഞന്നുതന്നെ'തക്ഷക'നെന്നവൻ പുറപ്പെട്ടുഗൃഹത്തിങ്കൽനിന്നുമാനുഷവേഷമായ് *വൃദ്ധബ്രാഹ്മണവേഷത്തോടവൻ വഴിയിൽവച്ചുടൻ കണ്ടുരാജാന്തികത്തിങ്കൽപോകും'കാശ്യപ'വിപ്രനേ * ചോദിച്ചാൻ'തക്ഷകൻ'മന്ത്രവാദിബ്രാഹ്മണനോടുനീ! എവിടെയ്ക്കെന്തുചെയ്യാനായ"പോയിടുന്നിത്രവേഗമായ്" *

കാശ്യപൻ പറഞ്ഞു.

പരീക്ഷിത്താംമന്നവനെത്തക്ഷകൻകടിക്കുകിലും രക്ഷിക്കാനവനേവേഗംപോകുന്നേനവിടേക്കുഞാൻ * വിഷനാശംവരുത്തുന്നമന്ത്രമുണ്ടിന്നുമന്നനേ ജീവിപ്പിക്കേണ്ടത,തിനാൽജീവിപ്പിച്ചീടുമിന്നുഞാൻ.

തക്ഷകൻ പറഞ്ഞു.

ഞാനാണാത്തക്ഷകൻ,വിപ്ര!കടിക്കുംനരപാലനെ ഞാൻകടിച്ചെങ്കിൽരക്ഷിക്കാൻനീയശക്തൻമടങ്ങുക *

കാശ്യപൻ പറഞ്ഞു.

സർപ്പമെ!നീശാപമാണനൃപനേപ്പോയ്കടിക്കുകിൽ മന്ത്രശക്തിനിമിത്തംഞാൻജീവിപ്പിക്കുമസംശയം *

തക്ഷകൻ പറഞ്ഞു.

ഞാൻകടിക്കുംമന്നവനെന്നീജീവിപ്പിക്കുമെങ്കിലോ പാപമററാ വാനെന്നേക്കാട്ടുകാമന്ത്രശക്തിയേ * വിഷപ്പല്ലാൽകടിക്കാമീവടവൃക്ഷത്തിൽഞാനിതാ.

കാശ്യപൻ പറഞ്ഞു.

ജീവിപ്പിക്കുംനീകടിച്ചുഭസ്മമാക്കീടിലുംവിഭോ! *

സൂതൻ പറഞ്ഞു.

കടിച്ചാപ്പാമ്പുവൃക്ഷത്തെബ്ഭസ്മമായുടനേയതു ജീവിപ്പിക്കിതിനേയെന്നാ"ക്കാശ്യപൻ"തന്നൊടോതിനാൻ * പാമ്പിൻവിഷജ്വാലമൂലംഭസ്മമായമരത്തിനേ കണ്ടാക്കാശ്യപനബ്ഭസ്മംകൂട്ടിച്ചേർത്തേവമോതിനാൻ: * 'പന്നഗോത്തമ!നീകാൺകെയെൻമന്ത്രത്തിൻെറശക്തിയെ നീനോക്കിനില്ക്കവേജീവിപ്പിക്കാംഞാനീമരത്തിനെ' * എന്നോതീട്ടുജലംകയ്യിലെടുത്താമന്ത്രവിത്തമൻ വിഷച്ചാമ്പലിലായിട്ടുജപിച്ചപ്പോളൊഴിച്ചതേ * ആവെള്ളംവീണുടൻതന്നെയാമരംമുൻപിരുന്നപോൽ ഉണ്ടായ്വന്നതിനേക്കണ്ടാതക്ഷകൻവിസ്മയിച്ചുടൻ * ചോദിച്ചുതക്ഷകൻവിപ്രനോടെന്തിന്നീശ്രമംവിഭോ! അക്കാമംസാദ്ധ്യമാക്കാംഞാൻചൊല്ലുകാഗ്രഹമെന്തുതേ? *

കാശ്യപൻ പറഞ്ഞു.

ശാപവാർത്തയറിഞ്ഞിട്ടെൻവിദ്യകൊണ്ടാനരേന്ദ്രനേ ജീവിപ്പിച്ചുധനംവാങ്ങാൻഗൃഹത്തിൽനിന്നുവന്നുഞാൻ *

തക്ഷകൻ പറഞ്ഞു.

നൃപനെന്നെത്രയിച്ഛിക്കുന്നധനത്തേഗ്രഹിക്കനീ വാങ്ങിക്കൊണ്ടുഗൃഹംപൂകുകെന്നാൽഞാനുംകൃതാർത്ഥനാം *

സൂതൻ പറഞ്ഞു.

അവൻെറവാക്കുകേട്ടേവംസൂക്ഷ്മജ്ഞൻകാശ്യപൻമുനി എന്തുചെയ്യണമെന്നായിച്ചിന്തിച്ചാൻപലവട്ടവും: * 'ധനംവാങ്ങിഗൃഹത്തിന്നായ്മടങ്ങിപ്പോകിലിന്നുമേ ധനാശകൊണ്ടുലോകത്തിൽകീർത്തിയില്ലാതെവന്നുപോം * ജീവിച്ചാലാനൃപശ്രേഷ്ഠൻകീർത്തിയുണ്ടാമമോഘമായ് ധനവുംവളരെക്കിട്ടുംജീവിപ്പിക്കുന്നപുണ്യവും* കീർത്തിതാൻനേടണംകീർത്തിയില്ലാതെന്തിന്നുമധനം ഹലൃ,വിപ്രന്മാകീർത്തിക്കായേകിസർവ്വവുംപുരാ * കർണ്ണൻ,ഹരിശ്ചന്ദ്രഭൂപൻ,കീർത്തിക്കായേകിനാർധനം വിഷാഗ്നിയാൽദഹിക്കുന്നീഭൂപനെഞാനൊഴിക്കയോ? * രക്ഷി

ച്ചാൽ ഞാനവനെയീജനങ്ങൾ സുഖമാണ്ടിടും രാജാവില്ലാത്തരാജ്യത്തിൽപ്രജാനാശംവരും ദ്ധ്രുവം * പ്രജാനാശത്തിലെപ്പാപമെനിക്കുണ്ടാമകീൎത്തിയും ധനാശകൊണ്ടുലോകത്തിലെല്ലാംഭൂപൻമരിക്കുകിൽ' * എന്നോൎത്തപ്പോൾബുദ്ധിമാനാംകാശ്യപൻധ്യാനനിഷ്ഠയാൽ കണ്ടാനായുസ്സററവനെന്നപ്പരീക്ഷിത്തുഭൂപനേ * ധ്യാനത്താൽമരണംഭൂപന്നടുത്തെന്നോൎത്തുകണ്ടവൻ തക്ഷകങ്കേന്നുധനവുംവാങ്ങിപ്പോയാൻഗൃഹത്തിനായ് * അയച്ചവനെയസ്സൎപ്പമേഴാംനാളാനരേന്ദ്രനെ കൊല്ലുവാനാഗ്രഹത്തോടാഹസ്തിനാപുരമെത്തിനാൻ * മണിമന്ത്രൌഷധംതൊട്ടരക്ഷയാണ്ടാനരാധിപൻ സൌധത്തിൽവാണിടുന്നെന്നായ്കേട്ടാൻപുരിയടുക്കവേ * വിപ്രശാപഭയംമൂലംവിചാരംപൂണ്ടുതക്ഷകൻ മാളികയ്ക്കുള്ളിലെത്തീടാൻവഴിയെന്തെന്നുനോക്കിനാൻ. * 'വിപ്രശാപഹതൻമൂഢൻവിപ്രോപദ്രവിയാംശഠൻ പാപിയീനൃപനേയെത്തുമട്ടിൽവഞ്ചിച്ചിടുന്നുഞാൻ * പാണ്ഡുവംശത്തിലീവണ്ണമുണ്ടായിട്ടില്ലൊരുത്തരും ഇട്ടില്ലേപത്തസൎപ്പത്തെത്താപസൻെറകഴുത്തിലായ്? * നിന്ദ്യകൎമ്മംചെയ്തുകാലഗതിയേയറിയുംനൃപൻ ഭവനംരക്ഷചെയ്തിട്ടീമാളികക്കുള്ളിലായിതാ * ഭയമില്ലാതെവാഴുന്നുമൃത്യുതന്നെച്ചതിച്ചവൻ വിപ്രപ്രേരിതനാംഞാനാനൃപനെക്കൊൽവതെങ്ങനെ? * തടുക്കാവൊന്നല്ലമൃത്യുവെന്നോൎക്കുന്നില്ലദുൎമ്മതി രക്ഷയോടുംമാളികയിൽകേറിവാഴുന്നുസൌഖ്യമായ് * മഹാശക്തിയെഴുംദൈവംവിധിച്ചമൃത്യുവെങ്കിലോ കോടിയത്നങ്ങൾചെയ്താലുംതടുത്തീടുന്നതെങ്ങനെ? * ഇപ്പാൎത്ഥപൌത്രൻമരണമറിഞ്ഞിട്ടുമടുത്തതായ് ജീവിക്കാനാശയാഗ്രഹംവാണീടുന്നതിധൈൎയ്യമായ് * ചെയ്യണംദാനധൎമ്മങ്ങളെല്ലാംകൊണ്ടുംനരാധിപൻ ധൎമ്മംമൂലംവ്യാധിനശിച്ചായുസ്സാംദീൎഘമായിടും * അല്ലെങ്കിൽമൃത്യുകാലത്തെസ്നാനദാനാദികൎമ്മവും ചെയ്താൽ സ്വൎഗ്ഗംലഭിച്ചീടുമല്ലെങ്കിൽനരകംവരും * വേറെയുണ്ടിവനാവിപ്രദ്രോഹത്താലുള്ളപാതകം ദ്വിജശാപംഘോരമത്തുംമരണത്തിങ്കൽവന്നിടും * ദൈവംവിധിച്ചമരണംതടുക്കാൻവയ്യയെന്നതായ് നൃപനോടുധരിപ്പിക്കാനില്ലല്ലോവിപ്രരാരുമേ' * ഈവണ്ണമോൎത്തിട്ടാസ്സൎപ്പംതന്നെച്ചേൎന്നരികെത്തെഴും നാഗങ്ങളെത്താപസന്മാരാക്കീട്ടുവിടയച്ചതെ * നൃപനായ്ഫലമൂലങ്ങൾകൊണ്ടുവന്നിട്ടുതക്ഷകൻ ആഫലത്തിൻെറമദ്ധ്യത്തിൽപുഴവായ്താനിരിപ്പുമായ് * ഫലങ്ങളെയെടു

ത്തുംകൊണ്ടുടനാസ്പ്പമൊക്കയും കൊട്ടാരത്തിൽചെന്നുനിന്നാപ്രാസാദത്തിൻെറകീഴിലായ് * ചോദിച്ചാമുനിമാരോടുകാൎയ്യമെന്തെന്നുരക്ഷകർ: 'കാട്ടിൽനിന്നിന്നുനൃപനെക്കാണ്മാൻവന്നൊന്നുചൊല്ലിനാർ* അഭിമന്യുസുതൻവീരൻകുലശ്രേഷ്ഠൻമനോഹരൻ അവനെവേദമന്ത്രങ്ങൾകൊണ്ടുരക്ഷിച്ചുപോററുവാൻ * മുനിമാർവന്നുനില്ക്കുന്നെന്നറിയിക്കകഭൂപനെ അഭിഷേകംചെയ്തുനല്ലഫലംനല്കിഗമിക്കണം * ഒരുതൻെറകുലത്തിങ്കലില്ലാക്ഷാദ്വാരപാലകർ മുനിക്കുനൃപനേക്കാണ്മാൻ വയ്യെന്നുംകേട്ടതില്ലെടൊ * കേറാംഞങ്ങൾപരീക്ഷിത്തുനൃപൻവാഴുന്നടിക്കിലായ് ആശീർവ്വാദംചെയ്തുയാത്രപറഞ്ഞിട്ടിങ്ങുപോന്നിടാം' *

സൂതൻ പറഞ്ഞു.

കാവൽക്കാരത്താപ്യസന്മാർതൻെറവാക്കിതുകേൾക്കയാൽ ചൊല്ലിനാർവിപ്രരെന്നോത്താരാജകല്പനയിങ്ങനെ: * 'വിപ്രരേ! നൃപനേക്കാണ്മാനിന്നുസൌകൎയ്യമായ്‌വരാ നാളെയീമന്ദിരത്തിങ്കൽവരുവിൻ നിങ്ങളൊക്കയും * ദ്വിജന്മാർകംമാളികയിൽകേറിക്കൂടാമുനീന്ദ്രരേ! വിപ്രശാപഭയംമൂലംരാജാജ്ഞയിതസംശയം * ചൊല്ലിനാരുടനാവിപ്രർ:'ഫലമൂലജലങ്ങളേ ആശീർവ്വാദത്തോടുനൃപൻഗ്രഹിക്കമറിയിക്കുക'. * മുനിമാർവന്നുനില്ക്കുന്നെന്നവർപോയറിയിച്ചുടൻ ഫലമൂലങ്ങളേക്കൊണ്ടുപോരുവാൻചൊല്ലിനാൻനൃപൻ * കാൎയ്യമെന്തെന്നുചോദിക്ക,വരാൻചൊല്ലുകരാവിലേ നമിക്കുന്നേനിന്നുകാണ്മാൻതരമില്ലെന്നമോതുക * അവർപോയ്ഫലമൂലങ്ങളൊക്കയുംകൊണ്ടുവന്നുടൻ നൃപാന്തികേസമൎപ്പിച്ചുബഹുമാനപുരസ്സരം * വിപ്രവേഷമെടുത്തുള്ളാസൎപ്പങ്ങൾപോയശേഷമായ് ഫലംകയ്യിലെടുത്തുഭൂപാലൻമന്ത്രിമാരോടുചൊല്ലിനാൻ: * 'വിപ്രന്മാരാൽതരപ്പെട്ടീഫലങ്ങൾനിങ്ങളൊക്കയുംഭക്ഷിക്കിൽവലുതാമൊന്നുഞാനുംഭക്ഷിച്ചിടാമിതിൽ' * നൃപനീവണ്ണമോതിത്തന്നിഷ്ടന്മാർക്കുവനല്കിനാൻ പഴത്തതായൊന്നുതാനുമെടുത്തിട്ടതുകീറിനാൻ * അതുകീറിമുറിച്ചപ്പോൾകണ്ടതിൽചെറുതാംപുഴ കണ്ണുരണ്ടുംകറുത്തിട്ടും ചുവന്നുടലുമായ് നൃപൻ: * അതുകണ്ടുത്തുതംപൂണ്ടാമന്ത്രിമാരൊടുചൊല്ലിനാൻ: 'ആദിത്യനസ്തമിക്കുന്നുവിഷത്താൽഭയമില്ലമേൽ * സ്വീകരിക്കാംവിപ്രശാപംകടിച്ചീടട്ടെയിപ്പുഴ' എന്നുചൊല്ലിത്തൻകഴുത്തിൽകടിപ്പിച്ചതിനേനൃപൻ * സൂൎയ്യനങ്ങസ്തമിക്കുമ്പോൾകഴുത്തിൽചേത്തൊരപ്പുഴ മഹാഭയങ്കരൻകാലരൂപൻതക്ഷകനായിതേ * ചുററപ്പെട്ടവനാൽവേഗംകടിക്കപ്പെട്ടുമന്നവൻ

മന്ത്രിമാരത്ഭുതപ്പെട്ടുദുഃഖിച്ചേററംകരഞ്ഞുടൻ * ഘോരസപ്പത്തിനേ ക്കണ്ടുഭയപ്പെട്ടോടിനാരവർ ഹാഹാകാരംതുലോമുണ്ടായ്കാവല്ക്കാർ വിളിക്കൂട്ടിനാർ * സപ്പദേഹത്തിനാൽചുററപ്പെട്ടുപൌരുഷഹീനനാ യ് നൃപനൊന്നുംപറഞ്ഞില്ലങ്ങിളകാതയുമായിതേ * തക്ഷകൻതൻ മുഖത്തിൽനിന്നുണ്ടായതിഭയങ്കരം വിഷാഗ്നിയതുരാജാവിൻപ്രാണനേ വേർപെടുത്തുടൻ * തക്ഷകൻനൃപനെക്കൊന്നിട്ടുടനാകാശവാസിയാ യ് കണ്ടീലോകംദഹിപ്പിക്കാൻമിടുക്കുള്ളവനേജനം * വെന്തവൃക്ഷം പോലെജീവൻപോയിവീണങ്ങുഭൂപതി മൃതനാമവനേക്കണ്ടുദുഃഖിച്ചാ ർജനമൊക്കയും *

ശ്രീമഹാഭാഗവതം രണ്ടാംസ്കന്ധം
തക്ഷകദംശനം
പത്താമദ്ധ്യായം

---

## പതിനൊന്നാമദ്ധ്യായം.

സൂതൻപറഞ്ഞു.

രാജാവുമൃതനായപ്പോൾശേഷക്രിയകളൊക്കയും മന്ത്രിമാർത ന്നെ,ചെയ്താരപ്പുത്രൻബാലകനാകയാൽ * ഗംഗക്കരയതിൽ,വെന്തു ഭസ്മംപോലായമന്നനേ അകിൽചന്ദനവുംചേന്നചിതയിൽക്കൊണ്ടു വച്ചതെ * ദുമ്മൃതിപ്പെട്ടഭൂപനായ്സംസ്കാരാദികളൊക്കയും വേദ മന്ത്രങ്ങളാൽച്ചെയ്താർപുരോഹിതർവിധിപ്പടി *ബ്രാഹ്മണക്കായ്ഗോ ധനാദിദാനംചെയ്തുയഥോചിതം അന്നദാനഞ്ചെയ്തനേകംവസ്ത്രദാന വുമങ്ങനെ *പ്രജകൾക്കൊക്കയുംപ്രീതിയുണ്ടാക്കുംബാലപുത്രനേ സിം ഹാസനത്തിൽവാഴിച്ചുനൻമുഹൂത്തത്തിൽമന്ത്രിമാർ * ദേശക്കാരും പൌരരുമാരാജചിഹ്നങ്ങളോടുടൻ ജനമേജയനേരാജാവാക്കിവാഴിച്ചു ഭംഗിയായ് * വളത്തമ്മയാടാരാജകാൎയ്യമെല്ലാംപഠിച്ചവൻ ദിനന്തോ റുംവളന്നേററംബുദ്ധിമാനായ്ഭവിച്ചതെ * പതിനൊന്നാംവയസ്സിങ്ക ലുചിതമ്പോൾപുരോഹിതൻവിദ്യയെല്ലാംപഠിപ്പിച്ചുപഠിച്ചു ഭംഗിയാ യവൻധനുവേദംകൃപാചാൎയ്യൻപഠിപ്പിച്ചതിഭംഗിയായ് ഭാൎഗ്ഗവൻദ്രോ ണരുംകണ്ണാജ്ജുനന്മാരെയതെന്നപോൽ * വിദ്യയെല്ലാംപഠിച്ചേററം യോഗ്യനായ് ബലവാനുമായ് വേദമെല്ലാമറിഞ്ഞിട്ടുസൂക്ഷ്മജ്ഞാനിയുമാ യവൻ*ധമ്മശാസ്ത്രാത്ഥകുശലൻ,സത്യവാദിജിതേന്ദ്രിയൻരാജ്യംരക്ഷി

ച്ച്യധമ്മാത്മാധമ്മപുത്രക്കുതുല്യമായ് * 'സുവണ്ണവമ്മാ'കാശീശനവൻ പുത്രി'വപുഷ്ടമാ' അക്കന്യയേയവൻനൽകീപരീക്ഷിത്തിൻെറപുത്രനായ് * അക്കോമളാംഗിയോടൊത്തുമോദിച്ചാൻജനമേജയൻ വിചിത്രവീയ്യൻകാശിശപുത്രികാന്തയോടൊത്തുപോൽ * സുഭദ്രയോടൊത്തുപണ്ടാപ്പാത്ഥനെന്നതുപോലെയും വനത്തിലുംനല്ലപൂങ്കാവനത്തിങ്കലുമാറ്റപൻ * ശചിയോടിന്ദ്രനെന്നോണംകളിച്ചാനവളോടുമായ് സുഖലാളിതരായിട്ടുതുഷ്ടരായീജനങ്ങളും * അമാത്യന്മാർസമത്ഥന്മാർകായ്യമെല്ലാംനടത്തിനാർ ഈകാലത്തിങ്കലുത്തങ്കനെന്നപേരായമാമുനി* തക്ഷകോപദ്രവംമൂലംഹസ്തിനാപുരമെത്തിനാൻ ആരുണ്ടുവന്നുപകരംചെയ്യാനെന്നോത്തുകണ്ടതിൽ * ജനമേജയനെന്നോത്തിട്ടുവന്നരികിലെത്തിനാൻ *

ഉത്തങ്കൻ പറഞ്ഞു.

കാലത്തിനൊത്തുവേണ്ടുന്നതറിയുന്നില്ലനീനൃപ! വേണ്ടാത്തതെല്ലാംചെയ്യുന്നുചെയ്യുന്നില്ലിന്നുവേണ്ടതു് * ഉത്സാഹമില്ലീർഷ്യയില്ലിന്നറിയുന്നില്ലവൈരവും അറിവില്ലാക്കളിക്കുട്ടിഞാനപേക്ഷിപ്പതെന്തിനായ്.

ജനമേജയൻ പറഞ്ഞു.

വൈരമെന്തതറിഞ്ഞില്ലാചെയ്യില്ലെന്തുപ്രതിക്രിയ? മഹാത്മാവേ!പറഞ്ഞാലുംപിന്നെഞാനതുചെയ്തിടാം *

ഉത്തങ്കൻപറഞ്ഞു.

ദുഷ്ടനാംതക്ഷകൻനിൻെറഅച്ഛനെക്കൊന്നുഭൂപതേ! മന്ത്രിമാരൊടുചോദിക്കകച്ഛൻെറമരണംഭവാൻ *

സൂതൻപറഞ്ഞു.

അതുകേട്ടിട്ടുരാജാവുംചോദിച്ചാൻമന്ത്രിമാരൊടായ് വിപ്രശാപത്തിനാൽപാമ്പുകടിച്ചെന്നവർചൊല്ലിനാർ *

ജനമേജയൻ പറഞ്ഞു.

വിപ്രശാപംതന്നെഭൂപൻമരിക്കാനുള്ളകാരണം ദോഷ തക്ഷകനെന്താണെന്നെന്നോടോതുകമാമുനേ!

ഉത്തങ്കൻപറഞ്ഞു.

കാശ്യപന്നുധനംനൽകിയയച്ചാനങ്ങുതക്ഷകൻ അച്ഛനെക്കൊന്നവൻനിൻെറവൈരിയല്ലേ?നരാധിപ! * 'രുരു'വിൻഭാര്യയേപ്പണ്ടുസപ്പംതീണ്ടിമരിച്ചവൾ വേട്ടില്ലെന്നാലുമവളെജീവിപ്പിച്ചാമുനീശ

രൻ * ഞാൻകാണുന്നൊരുസർപ്പത്തെയെല്ലാംവെട്ടിനുറുക്കിടും എന്നങ്ങഘോരമായുള്ള സത്യവുംചെയ്തിതാ'രുരു' * സത്യഞ്ചെയ്തുടനെ ശസ്ത്രപാണിയായ്'രുരു'വാംമുനി സർപ്പങ്ങളെകൊന്നുകൊന്നുനടന്നാൻ ഭൂമിയൊക്കയും *കാട്ടിൽവെച്ചേകദാകണ്ടാൻവൃദ്ധനായൊരുചേരയെ വടിയോങ്ങിക്കൊണ്ടുകൊല്ലാനടുത്താനതിനേയവൻ *ക്രുദ്ധനായിട്ടടിച്ചപ്പോളവനോടോതിഡുണ്ഡുഭം തെററുചെയ്യാത്തൊരെന്നെനീവധിക്കുന്നെന്തിനായ്ദ്വിജ *

രുരു പറഞ്ഞു.

എൻപ്രാണനാഥയെസർപ്പംകടിച്ചവൾമരിച്ചുടൻ ദുഃഖിച്ചുഞാൻചെയ്തതായസത്യമാണിതുസർപ്പമേ! *

ഡുണ്ഡുഭം പറഞ്ഞു.

ഞാനാരെയുംകടിക്കില്ലാകടിക്കുന്നതുപാമ്പുകൾ ശരീരസാമ്യംകൊണ്ടെന്നേകൊന്നീടനായുക്തമോ? *

ഉത്തങ്കൻ പറഞ്ഞു.

മനുഷ്യക്കൊപ്പമായ്ചേരചൊന്നാനൽവാക്കുകേൾക്കയാൽ ചോദിച്ചാൻ'രുരു'വരാണുനീയെന്തിച്ചേരയായതും? *

ഡുണ്ഡുഭം പറഞ്ഞു.

വിപ്രനാകുന്നഞാൻപണ്ടെന്നിപ്പനായ്സത്യവാദിയായ് ജിതേന്ദ്രിയൻവിപ്രനുണ്ടായിരുന്നു'ഖഗമാ'ഭിധൻ * അഗ്നിഹോത്രഗൃഹത്തിങ്കലവൻവാഴുന്നരത്തിൽഞാൻ പുൽപ്പാമ്പുണ്ടാക്കിവഞ്ചിച്ചുപേടിപ്പിച്ചുമഹാമതേ! * പേടിച്ചവൻവിഹ്വലനായ്വിറച്ചുണ്ടുശപിച്ചുടൻ: 'എന്നേപ്പേടിപ്പിച്ചസർപ്പംതന്നെയാംമൂഢനായനീ * ഉടനേസർപ്പമാ,യേററംസന്തോഷിപ്പിച്ചുവിപ്രനേ അല്പംകോപംശമിച്ചപ്പോളെന്നോടിങ്ങനെചൊല്ലിനാൻ': * "പ്രമതി"ക്കുസുതൻവിപ്രൻ"രുരു" നിൻശാപമോചനം വരുത്തുംനിശ്ചയംസർപ്പമായിവാഴുകതേവരേ * ഞാനസ്സർപ്പംനീ"രുരു"വുംകേൾക്കെൻനല്ലൊരുവാക്കിനെ അഹിംസതാൻശ്രേഷ്ഠധർമ്മംവിപ്രന്മാക്കില്ലസംശയം * അറിവേറുംവിപ്രനെല്ലായിടവുംദയവേണമേ യാഗത്തിലഹിംസമാത്രംഹിംസയല്ലെന്നുതാൻമതം.' *

ഉത്തങ്കൻപറഞ്ഞു.

സർപ്പദേഹംവെടിഞ്ഞപ്പോൾമുന്നേപ്പോൽവിപ്രനായവൻ ശാപാന്തത്തെച്ചെയ്തഹിംസയുപേക്ഷിച്ചീടിനാൻ'രുരു' * മൃതയാംബാലയേപ്പിന്നെജീവിപ്പിച്ചിട്ടുവേട്ടടൻ പൂർവ്വവൈരത്തെയോർത്തെറെക്രോ

ഹിച്ചപാമ്പിനേയവൻ * അച്ഛനേക്കൊന്നസർപ്പത്തിൽവൈരത്തേ വിട്ടനീനൃപ! കോപമില്ലാതിരിക്കുന്നുഭരതശ്രേഷ്ഠനെങ്കിലും * സ്നാനദാനങ്ങളെന്യേനിൻതാതൻവാനിൽമരിക്കയാൽ സർപ്പങ്ങളേക്കൊന്നതിൻെറപ്രതിക്രിയനടത്തുക * പിതൃവൈരത്തെയോക്കാത്തോൻ മൃതപ്രായനസംശയം അവരേക്കൊല്ലുവോളംനിന്നച്ഛന്നുഗതിയില്ലെടോ!* അംബായാഗമിതെന്നോതിസ്സർപ്പയാഗംതുടങ്ങുക പിതാവിന്നോടുസപ്പങ്ങൾക്കുള്ള വൈരത്തെയോൎത്തുനീ *

സൂതൻ പറഞ്ഞു.

എന്നവൻചൊന്നതുംകേട്ടാജനമേജയനാംനൃപൻ അതിദുഃഖത്തൊടുംകണ്ണിൽനിന്നുകണ്ണീരുവാൎത്തുതേ * വൃഥാഭിമാനി,ദുർബ്ബുദ്ധി, ഞാനെന്നേധിക്കരിക്കണം സർപ്പപീഡിതനായച്ഛൻഗതിയില്ലാതെപോകയാൽ * ജ്വലിക്കുംതീയിലിട്ടെല്ലാസ്സർപ്പത്തേയുംവധിച്ചുഞാൻ അച്ഛനായ്പകരംചെയ്യാനിന്നുയാഗംതുടങ്ങുവൻ * മന്ത്രിമാരെയൊക്കെവിളിച്ചീവണ്ണംചൊല്ലിനാൻനൃപൻ മന്ത്രിമാരേ!യാഗപദാൎത്ഥങ്ങളേശേഖരിക്കുവിൻ *ഗംഗാതീരത്തുനൽഭൂമിയളപ്പിച്ചിട്ടുവിപ്രരാൽ നൂറുതൂണിട്ടുതീക്കേണംനല്ലതായൊരുമണ്ഡപം *ഉണ്ടാക്കണംയാഗവേദി നിങ്ങളെന്നുടെമന്ത്രിമാർ വിസ്താരമായ്സർപ്പസത്രമതിൽവച്ചുനടത്തണം * പശുവാത്തക്ഷകൻതന്നെ.ഹോതാവൃത്തങ്കനാംമുനി ക്ഷണം ക്ഷണിക്കണംനല്ലവേദമോതുന്നവിപ്രരേ *

സൂതൻ പറഞ്ഞു.

മിടുക്കേറുംമന്ത്രിമാരാരാജകല്പനമൂലമായ് വട്ടങ്ങളെല്ലാംകൂട്ടീട്ടുവേദിയുംതീൎത്തുകേമമായ് * ഹോമംതുടങ്ങി,യന്നേരമിന്ദ്രനേക്കണ്ടുതക്ഷകൻ ചൊന്നാൻശത്രുഭയാത്തൻഞാനെന്നേപ്പാലിക്കണംഭവാൻ * ഭയമുള്ളവനേയാശ്വസിപ്പിച്ചുദ്ധാസനത്തിലായ് ഇരുത്തിയഭയംനൾകിപ്പേടിവേണ്ടെന്നുചൊല്ലിനാൻ * അഭയംനൾകിയവനായിന്ദ്രനെന്നാതറിഞ്ഞുടൻ ഉത്തങ്കനിന്ദ്രനോടുംകൂടാവാഹിച്ചതിഭക്തിയായ് * ഉടനോൎത്താൻതക്ഷകനാജരൽകാരുജനായിട്ടും ആസ്തീകനെന്നുപേരാണ്ടധർമ്മാത്മാവാംമുനീന്ദ്രനേ * ജനമേജയനേവന്നുപുകഴ്ത്തീബാലനാമുനി ബാലനാംനല്ലവിദ്വാനേക്കണ്ടുപൂജിച്ചുഭൂപതി * പൂജിച്ചിട്ടവനോടായിച്ചോദിച്ചാനാഗ്രഹംനൃപൻ സർപ്പസത്രംനിറുത്തേണമെന്നപേക്ഷിച്ചുമാമുനി * സത്യാബദ്ധിച്ചുകൂടക്കൂടപേക്ഷിച്ചതുമൂലമായ് നൃപൻനി

ഞാനുടനേവിവാഹം । പിതൃക്കളേ! ചൊൽവതുസത്യമത്രെ ॥ എന്നു ചൊല്ലിജ്ജരൽക്കാരുവീണ്ടമാരാൻനടന്നുടൻ തീയിൽവീഴാനന്നുശപിച്ചു മാ, സർപ്പങ്ങളേയുമ! * വിനതാകദ്രുവുംരണ്ടുപേരുകാശ്യപഭാൎയ്യമാർ സൂൎയ്യന്റെരഥേക്കുതിരയേക്കണ്ടന്യോന്യമുരച്ചവർ * കദ്രു,വിനതയോടോതിയിത്തേർക്കുതിരതന്നുടെ നിറമെന്തെന്നുവേഗത്തിൽസത്യമായുര ചെയ്യുക.

വിനത പറഞ്ഞു.

വെളുത്തതാണിക്കുതിരനീനിനയ്ക്കുന്നതെന്തുവാൻ നീയുംനിറം ചൊൽകപിന്നെവാദക്രൂരാനമുക്കകൾ.

കദ്രു പറഞ്ഞു.

കറുത്തതാണിക്കുതിരയെന്നുഞാൻചൊല്ലിടുന്നതേ എന്നോടുക്കൂടിവന്നാലുംതോല്ക്കുന്നോർദാസിയാകണം

സൂതൻ പറഞ്ഞു.

ഇഷ്ടരാംതൻപുത്രസർപ്പങ്ങളോടുകദ്രുവോതിനാൾ കുതിരയ്ക്കുള്ള വാലെല്ലാംകറുപ്പാക്കുവിനെന്നുടൻ * ചിലർവയ്യെന്നുചൊന്നപ്പോൾ ശപിച്ചാളവരേയവൾ: 'ജനമേജയയാഗത്തിൽതീയിൽവീഴുകയെന്നതായ്' * അന്യസർപ്പങ്ങൾമാതാവിന്നിഷ്ടത്തിന്നായ്ഫണങ്ങളാൽ കറുപ്പാക്കീകുതിരയേവാലിൽചുററിയുമങ്ങനേ * ജ്യേഷ്ഠാനുജത്തിമാർഒന്നായശ്വത്തെച്ചെന്നുനോക്കിനാർ കറുപ്പായതിനേക്കണ്ടുദുഃഖിച്ചു വിനതാതുലോം * അപ്പോളവൾസുതൻവന്നാൻഗരുഡൻബലമുള്ളവൻ അമ്മയേദീനയായ്ക്കണ്ടുചോദിച്ചാൻപന്നഗാശനൻ: * 'എന്തമ്മേ! സങ്കടംതോന്നുന്നതുചെറുകരഞ്ഞുനീ ജ്യേഷ്ഠൻ ഞാനുംരണ്ടുമക്കൾ ജീവിച്ചിങ്ങനിരിക്കവേ * അമ്മദുഃഖിക്കുകിൽകഷ്ടംഞങ്ങൾക്കുള്ളൊരു ജീവിതം പുത്രനുണ്ടായെന്തുഫലമമ്മദുഃഖിക്കിലേററവും * അമ്മേ!ചൊല്ലുകതിൻമൂലംഞാൻദുഃഖത്തെക്കെടുത്തിടാം.'

വിനത പറഞ്ഞു.

എന്തുചൊല്ലുന്നുവഞ്ചിച്ചുകദ്രുതൻദാസിയാക്കിനാൾ നീചുമക്കണമെന്നേയെന്നോതുന്നവളതാണഴൽ.

ഗരുഡൻ പറഞ്ഞു.

ഞാൻചുമന്നെവിടെത്തേണമവിടെക്കൊണ്ടയാക്കിടാം * ദുഃഖിച്ചിടായ്കനീനിന്നേദുഃഖമററവളാക്കിടാം.

വ്യാസൻപറഞ്ഞു.

എന്നുകേട്ടാവിനിതയുംകദ്രുവിന്നരികെത്തിനാൾ * മഹാബലൻ ഗരുഡനുംദാസ്യത്തേവേർപെടുത്തുവാൻ പുത്രരോടവളേക്കൊണ്ടങ്ങു

ഴിക്കക്കരെയാക്കിനാൻ* അങ്ങുപോയ് ഗരുഡൻ ചൊന്നാൻ: 'നമിക്കാമംബ! ചൊല്ലുക എങ്ങനെ നമ്മദാസ്യംവിട്ടൊഴിയുംശങ്കയെന്നിയേ!'

കദ്രുപറഞ്ഞു

സ്വർഗ്ഗത്തിൽനിന്നു ബലമായമൃതംകൊണ്ടുവന്നുനീ എൻപുത്രർക്കേകിയീയമ്മയ്ക്കുള്ള ദാസ്യമൊഴിക്കുക.

വ്യാസൻപറഞ്ഞു

എന്നു ചൊല്ലപ്പെട്ടുവിണ്ണിലെത്തിനാനാമഹാബലൻ യുദ്ധംചെയ്തിട്ടെടുത്താനസ്സുധാകുംഭംഖഗോത്തമൻ * കൊണ്ടുവന്നതിനേയമ്മയ്ക്കേകിനാൻവിനതാസുതൻ വിനതയ്ക്കുള്ള ദാസ്യത്തെയതിന്മൂലമൊഴിച്ചവൻ * കഴിയ്ക്കാൻപോയിസർപ്പങ്ങളിന്ദ്രനംസുധകൊണ്ടുപോയ് വിനതാദാസ്യവുംതീർന്നു ഗരുഡന്റെബലത്തിനാൽ * സുധവെയ്ക്കാൻ വിരിച്ചുള്ള ദർഭകൾനക്കിപാമ്പുകൾ ദർഭാഗ്രംതട്ടിയാസർപ്പങ്ങൾക്കെല്ലാംരണ്ടുനാവുമായ് * അഴലോടമ്മതൻശാപാലാവാസുകിതുടങ്ങിയോർ ബ്രഹ്മാവേശ്ശരണംപ്രാപിച്ചോതിനാർശാപഭീതിയെ * അവരോടോതിനാൻബ്രഹ്മാജരൽക്കാരുമഹാമുനി അപ്പേരുള്ളാവാസുകിതൻസ്വസമേയവനേകുക * അവൾക്കുണ്ടാംസുതൻരക്ഷിച്ചീടുംനിങ്ങളെയൊക്കയും ആ സ്ത്രീകന്യെന്നപേരായിട്ടുണ്ടാകുംശങ്കയില്ലതിൽ * ബ്രഹ്മാവിൻവാക്കുകേട്ടിട്ടുവനത്തിൽചെന്നുവാസുകി വിനയത്തോടവളെയാമുനിക്കായിട്ടുനൽകിനാൻ * തൻപേരവൾക്കെന്നറിഞ്ഞിട്ടവനേവം ടോതിയാമുനി: 'അപ്രിയംചെയ്കിലവളെയന്നു ഞാൻസന്ത്യജിച്ചിടും' * അതുപോൽസത്യവുംചെയ്തിട്ടവളെസ്വീകരിച്ചവൻ ദാനംചെയ്തവളേ സർപ്പം,തൻഗൃഹത്തിന്നുപോയുടൻ * പർണ്ണശാലയുമുണ്ടാക്കീട്ടാവനത്തിങ്കലാമുനി അവളോടൊത്തുസുഖമായ് വസിച്ചാൻദ്വിജപുംഗവ! * ഒക്ഷണമഞ്ചെയ്തൊരുദിനംജരൽക്കാരുവുറങ്ങിനാൻ അവിടത്തരികത്തായിട്ടിരുന്നാസ്സർപ്പസോദരി * എന്നോ എൻവല്ലഭേ!നീയുമൊരിക്കലുമുണരത്താലാ എന്നസ്സുന്ദരിയോടോതിട്ടുറങ്ങീമുനിസത്തമൻ * ആദിത്യനസ്തമിച്ചപ്പോൾസന്ധ്യാസമയമായിതേ എന്തുചെയ്‌വൂ ധൈര്യമില്ലിങ്ങപേക്ഷിക്കുമുണർത്തിയാൽ * ധർമ്മലോപഭയത്താലജ്ജരൽക്കാരുവിനോത്തുടൻ സന്ധ്യാകാലംനിഷ്ഫലമായ് പോമുണർത്താതിരിക്കുകിൽ *

ധർമ്മനാശത്തിനേക്കാളുമുപേക്ഷിപ്പതുനല്ലതാം മൃതിയുംനന്നു,നരനാ
നരകംധർമ്മഹാനിയാൽ * എന്നോർത്താമുനിയെബ്ബാലയായുള്ളവളുണ
ർത്തിനാൾ: 'സന്ധ്യാകാലംവന്നെഴിച്ചെഴീക്കുകദൃഢവ്രത!' * എഴീ
റ്റാമുനികോപത്തോടവളോടോതിയിങ്ങനെ: 'പോകുന്നുഞാൻ,ഭ്രാതൃ
ഗേഹേപോകനിദ്രാവിഘ്നാതിനി!' * എന്നുകേട്ടുവിറച്ചിട്ടാമുനിയോട
വൾചൊല്ലിനാൾ: 'ഭ്രാതാവെന്തിന്നെന്നെനൾകിയതെങ്ങനെഭവിച്ചി
ടും?' * അതുണ്ടെന്നവളോടായാമുനിചൊന്നാനസംശയം മുനിതള്ളി
ട്ടവൾപുക്കാൾവാസുകിക്കുള്ള പത്തനം * പതിചൊന്നതുപോൽഭ്രാതാ
ചോദിച്ചിട്ടവളോതിനാൾ; 'ഉണ്ടെന്നോതിയുപേക്ഷിച്ചിട്ടെന്നെയാമു
നിപോയിതേ' * അതുകേട്ടാവാസുകിയുംസത്യവാക്കാണമാമുനി എ
ന്നുറച്ചിട്ടവളെയുംവാഴിച്ചുഭവനത്തിലായ് * കുറേക്കാലംകഴിഞ്ഞപ്പോ
ളുണ്ടായീമുനിബാലകൻ ആസ്തീകനെന്നുപേരോടുംകീർത്തിമാനായ് ഭ
വിച്ചതേ * അതിനാൽമാതൃപക്ഷത്തിൻരക്ഷക്കാസൂക്ഷ്മലോചനൻ
മുനി,നിന്നുടെയാഗത്തേമുടക്കീനൃപസത്തമ! * നീചെയ്തുത്തമംയാ
യാവരവംശസമുത്ഭവൻ വാസുകിക്കുസ്വസാപുത്രൻനിന്നാൽമാനിത
നായ്മുനി * ഭാരതംമുഴുവൻകേട്ടു,ബഹുദാനങ്ങൾചെയ്തുനീ മുനിമാർ
പൂജിതന്മാരായ്,മംഗലംതേഭവിച്ചിടും * നീചെയ്തസുകൃതംമൂലംനിൻ
പിതാവിന്നുസദ്ഗതി വന്നില്ലവംശംമുഴുവൻശുദ്ധമായതുമില്ലെടോ *
ദേവീക്ഷേത്രംഭക്തിയോടുംവിസ്താരത്തിൽചമക്കുക സിദ്ധിയെല്ലാമതി
ന്നുചമുണ്ടാകുംജനമേജയ! * നൽഭക്തിയോടുപൂജിച്ചാലെല്ലാംനൾകീ
ടുവോൾശിവാ വംശവൃദ്ധിയതുംചെയ്യുമുറപ്പാംനിന്റെരാജ്യവും * ദേ
വീയാഗത്തെവിധിപോൽചെയ്തിട്ടുത്തമമായിടും പുരാണമാംഭാഗവ
തംനീകേട്ടീടുകമന്നവ! * കേൾപ്പിക്കാംനിന്നെഞാനേറെശുദ്ധയായു
ള്ളോരക്കഥ അനേകരസമോടൊത്തദിവ്യാസംസാരനാശിനി * ഇപ്പു
രാണത്തിൽനിന്നന്യംകേൾപ്പാനില്ലൊന്നുഭൂമിയിൽ ദേവീപാദത്തിൽ
നിന്നന്യമാരാധിപ്പാനുമില്ലെടോ! * അവർതന്നേബുദ്ധിമാന്മാർധന്യ
ന്മാർഭാഗ്യമുള്ളവർ ആർക്കുള്ളിൽദേവിയെപ്പോഴുംവസിക്കുന്നതിഭക്തി
യാൽ * എവരംബയെഎപ്പോഴുമാരാധിക്കാതിരുന്നവൊ അവർദുഃഖി
തരായ കാണപ്പെടുന്നിന്നിധരിത്രിയിൽ * ബ്രഹ്മാദിദേവന്മാരെല്ലാം
ദേവ്യാരാധനചെയ്തവർ അദ്ദേവിയേയേതുനരൻസേവിച്ചീടാതിരുന്നി
ടും * നിത്യമാരിതുകേട്ടാലുംകാമമെല്ലാംഫലിച്ചിടും വിഷ്ണുവിന്നായ് ദേവി

തന്നെയുപദേശിച്ചതുത്തമം * ഇതുനീകേൾക്കയാൽനിന്റെമനശ്ശുദ്ധി ഭവിച്ചിടും പിതൃക്കൾക്കക്ഷയസ്വൎഗ്ഗംപുരാണംകേൾക്കിൽവന്നിടും.

ശ്രീദേവീഭാഗവതം രണ്ടാംസ്കന്ധം

ആസ്തീകോത്ഭവം പന്ത്രണ്ടാമദ്ധ്യായം

രണ്ടാംസ്കന്ധം സമാപ്തം.

ശ്രീലളിതാംബികായൈ നമഃ

ശുഭം.

# മൂന്നാംസ്കന്ധം

## ഒന്നാമദ്ധ്യായം.

ജനമേജയൻ പറഞ്ഞു

ഭഗവാനേ!ഭവാൻചൊന്നോരംബായാഗംമഹത്തുതാൻ അംബയാരെവിട്ടന്നൊമ്മട്ടുണ്ടായെവ്വണ്ണമുത്ഭവം? * അവൾതൻയാഗമെവ്വണ്ണമെന്തതിൻരൂപമോതുക? വിധാനവുംവിധിയ്ക്കൊപ്പം,നീസൎവ്വജ്ഞൻദയാനിധി * ബ്രഹ്മാണ്ഡോല്പത്തിയുംചൊല്ലുകവ്വണ്ണംവിസ്തരിച്ചുനീ? ഏതുചോദിക്കിലുംനീയിന്നതെല്ലാമറിയുന്നവൻ * ബ്രഹ്മാവും, വിഷ്ണുവും,രുദ്രൻ,മൂവരെക്കേട്ടതുണ്ടുഞാൻ സൃഷ്ടിപാലനസംഹാരംചെയ്യോർസഗുണരാണിവർ * ഈമഹാന്മാർസ്വതന്ത്രന്മാരാണോ? ചൊൽകമഹാമുനെ! അതോപരാധീനരാണൊ?കേൾക്കാനാഗ്രഹമുണ്ടുമെ * ഇവർമരിയ്ക്കുന്നാവരൊ?സച്ചിദാനന്ദരൂപരൊ? ആദ്ധ്യാത്മികാദിദുഃഖങ്ങളുള്ളോരൊ?ചൊല്ലുകല്ലയോ? * കാലത്തിന്റെവശത്തോയിശ്ശക്തരാംദേവനായകർ? എമ്മട്ടെതിൽനിന്നുണ്ടായോരിതെല്ലാമാണെസംശയം * ഇവൎക്കുസുഖദുഃഖങ്ങളുണ്ടോ,മടി,യുറക്കവും? തൊലിതൊട്ടേഴുധാതുക്കൾകൊണ്ടാണോദേഹമല്ലയോ? * നിൎമ്മിച്ചതെന്തിനാലേതിന്ദ്രിയങ്ങൾഗുണമേതുവാൻ? സുഖാനുഭവമെവ്വണ്ണമെന്തായുസ്സിന്റെനിൎണ്ണയം? * ഇവർവാസസ്ഥാനമൈശ്വൎയ്യവുംപിന്നെയുരയ്ക്കുനീ ഇച്ചരിത്രംവിസ്തരിച്ചുകേൾപ്പാനാശിച്ചിടുന്നുഞാൻ *

വ്യാസൻ പറഞ്ഞു.

ബുദ്ധിമാൻനീയെതിൽനിന്നീബ്രഹ്മാദികൾഭവിച്ചതും? എന്നു ചോദിച്ചോരച്ചോദ്യംവൈഷമ്യംതന്നെമന്നവ! * ഇതുതാൻപണ്ടു

ഹോദിച്ചേൻനാരദന്മുനിയോടുഞാൻ വിസ്മയിച്ചെന്റെമുമ്പിൽവന്ന ത്തരം ചൊന്നതോതിടാം * ഒരിക്കൽകണ്ടുഞാൻഗംഗാതീരത്തിൽ വെച്ചുശാന്തനായ് സൎവ്വജ്ഞനായ്, വേദവിത്തായുള്ളനാരദനേമുദാ * ഉടനേഞാൻചെന്നവന്റെപാദങ്ങളിൽവണങ്ങിനേൻ അവൻചൊ ന്നിട്ടരികിലായാസനത്തിലിരുന്നതെ * കുശലപ്രശ്നവുംചെയ്തുചോ ദിച്ചാമുനിയോടുഞാൻ ഗംഗക്കരമണൽതിട്ടിൽതനിയേമുനിവാഴ വെ: * 'അതിവിസ്താരമായുള്ളീബ്രഹ്മാണ്ഡത്തിന്നമാമുനെ! പ്രധാന കൎത്താവാരെന്നവിസ്തരിച്ചുരചെയ്യണം * ഏതിങ്കൽനിന്നീബ്രഹ്മാണ്ഡ മുണ്ടായിമുനിസത്തമ! അനിത്യമൊ?നിത്യമൊ?യിതെന്നുംചൊല്ലുകദ്രു സൂര! * കൎത്താവിതിന്നൊരാളാണൊ?പലരൊ?രണ്ടുമെന്നിയെ കൎത്താ വില്ലാതില്ലകാൎയ്യമെന്നാണെന്നുടെപക്ഷവും * ഈസംശയസമൂഹ ത്തിൽമുങ്ങിവിസ്താരമായിട്ടും സംസാരത്തിലല്ലൊടിശകളുള്ളെന്നെക്കര കേററുക * സദാശിവൻ, മഹാദേവൻ, ജന്മനാശങ്ങളററവൻ, ആത്മാ രാമൻ, സുരശ്രേഷ്ഠൻ, ത്രിഗുണൻ, നിൎമ്മലൻ, ഹരൻ, * സംസാരതാര കൻ, നിത്യൻ, സൃഷ്ടിസ്ഥിത്യന്തകാരണൻ, ശങ്കരൻതാനെന്നചൊല്ലും ചിലർകാരണകാരണൻ * സൎവ്വലോകത്തിന്നുംനാഥൻ, സൎവ്വശക്തിയു മുള്ളവൻ അവ്യക്തൻ, പരമാത്മാവാമീശ്വരൻ, ഭുക്തിമുക്തിദൻ * വ്യാപകൻ, വിശ്വേശ്വരൻ, നാദ്യന്തരഹിതൻഹരി എന്നോതിയന്യർവാ ഴ്ത്തുന്നമഹാവിഷ്ണുവിനേമുനെ! * ഭൂതങ്ങളെപ്രവൎത്തിപ്പിക്കുന്നസൎവ്വജ്ഞ നായിട്ടും ചതുൎമ്മുഖൻ, സുരശ്രേഷ്ഠൻ, നാഭിപത്മഭവൻ, വിഭു * സത്യ ലോകത്തിൽവാഴുന്നോൻ, ലോകമെല്ലാംചമച്ചവൻ ബ്രഹ്മാവവൻസൃ ഷ്ടികൎത്താവെന്നോതുംചിലരൊക്കയും * വേദജ്ഞന്മാർചൊല്ലിട്ടുന്ത സൂൎയ്യനെസ്സൎവ്വനാഥനായ് രണ്ടുസന്ധ്യയിലുംപാടിസ്തുതിക്കുന്നവർനി ത്യവും * യജ്ഞാധീശൻ, സുരാധീശൻ, ത്രിലോകേശകൻ, ശചീപതി സോമപൻ, യാഗഭോക്താവുസോമപന്മാൎക്കതിപ്രിയൻ * ശതക്രതു സഹസ്രാക്ഷൻ, ശ്രേഷ്ഠനാകുന്നവാസവൻ എന്നുചൊല്ലീട്ടുയാഗത്തിൽ പൂജിക്കുന്നിന്ദ്രനേച്ചിലർ * ചന്ദ്രനേ, യഗ്നിയേ, പാശിതന്നേ, വായുവി നേയുമെ കുബേരനേ, ക്കാലനേയും, ഭജിക്കുന്നന്യരാംചിലർ * കാൎയ്യമെ ല്ലാംസാദ്ധ്യമാക്കുംഹേരംബൻകളേഭാനനൻ ഗണനാഥൻ, സൎവ്വനാഥ നെന്നായ്മററു ചിലാളുകൾ * ആചാൎയ്യന്മാർചിലർ, സൎവ്വാൎത്ഥങ്ങളേ കാൻഭവാനിതാൻ ആദിമായാ, മഹാശക്തി, പുരുഷാനുഗയായിട്ടും *

മൂലപ്രകൃതിയായുള്ളോൾ,ബ്രഹ്മംതാനായിരിപ്പവൾ ദേവന്മാൎക്കുംസൎവ്വ
ഭൂതങ്ങൾക്കുംജനനിയാവൾ*ആദ്യന്തമററവൾ,പൂൎണ്ണാ,വ്യാപിച്ചോൾ
സൎവ്വജന്തുവിൽ നിൎഗ്ഗുണാ,സഗുണാലോകങ്ങൾക്കെല്ലാമീശപരീശിവാ*
വൈഷ്ണവീ,ശങ്കരീ,ബ്രാഹ്മീ,വാരുണീ,വാസവീ,പരാ വാരാഹീ,നാര
സിംഹീനല്ലത്ഭുതാകാര,യിന്ദിരാ * വേദാംബ,യേകസംസാരവൃക്ഷവേ
രായിരിപ്പവൾ ഓൎത്താൽകാമങ്ങൾനൾകുന്നോൾ,വിദ്യ,ദുഃഖംകെടുപ്പ
വൾ * നിഷ്കാമിക്കേകുവോൾമോക്ഷം,കാമംകാമിക്കുനൾകുവോൾ
ഗുണങ്ങളെവിസ്തരിപ്പോൾ,സഗുണാ,ഗുണമററവൾ * എന്നോതീട്ടാ
ദ്ദേവിയേത്താൻഭജിക്കുന്നുപഹൎഷിയായ് നിരഞ്ജനം,നിരാകാരം,നിൎല്ലേ
പം,നിൎഗ്ഗുണം,പരം * അരൂപം,വ്യാപകം,ബ്രഹ്മമെന്നോതുന്നൃഷി
മാർചിലർ തേജോമയനിതെന്നായിച്ചിലെടത്തോതിടുംശ്രുതി * ആ
യിരംതലയുംകണ്ണുമുള്ളവൻതന്നെകാരണം മുഖവും,ചെവിയും,കയ്യും,
കാലുമുണ്ടവനായിരം * അവന്റെപാദമാകാശമെന്നോതുന്നുമനീഷി
കൾ ശാന്തംരജസ്സററവിരാട്ടെന്നുംവൎണ്ണിച്ചിടുന്നവർ * പുരുഷോത്തമ
നെസ്സൎവ്വഹേതുവായ് ചിലരൊക്കയും പ്രഭുവായീശനായാരുമില്ലെന്നാ
യ് ചിലപൂരുഷർ * സ്വഭാവമായിബ്രഹ്മാണ്ഡമുണ്ടായിതിനൊരിക്കലും
കൎത്താവായാരുമില്ലെന്നുചൊല്ലുന്നോതാന്ത്രികൾ * ഇതിന്നൊരീശ
നില്ലോത്താലിമ്മട്ടെന്നുമിതുള്ളതു പ്രകൃതിക്കില്ലചൈതന്യ,മകൎത്താ
വാണാപൂരുഷൻ * എന്നുചൊല്ലുന്നുസാംഖ്യന്മാരായുള്ളകപിലാദികൾ
ഈമട്ടിലുംമററുമോരോന്നോരോജനമുരയ്ക്കയാൽ * ഭ്രമിയ്ക്കുന്നെന്മനം
ഞാനിന്നെന്തുചെയ്യേണ്ടുമാമുനെ! ധൎമ്മാധൎമ്മങ്ങളറിയാതുറയ്ക്കുന്നില്ല
മാനസം * അധൎമ്മമെന്തെന്തുധൎമ്മമെന്നറിയുന്നില്ലലക്ഷണം സത്യധൎമ്മ
മതുംസത്വഗുണവുംചേൎന്നദേവകൾ * കേഴുന്നപാപാസുരരാൽധൎമ്മ
സ്ഥിതിയുമെന്തതിൽ? എൻവംശജർപാണ്ഡവന്മാർ,സദ്വൃത്തർ,ധ
ൎമ്മമൊത്തവർ * ദുഃഖിച്ചധികമായ്,ധൎമ്മസ്ഥിതിയെന്തിതിലോതുക?
അതിനാൽസംശയംകൊണ്ടെൻമതിയിന്നുഴലുന്നതെ * ഭവാൻസമ
സ്തനിശ്ശങ്കയെല്ലാമില്ലാതെയാക്കണം സംസാരമാംസമുദ്രത്തിൽമുങ്ങി
പ്പൊങ്ങുന്നൊരെന്നെനീ * ജ്ഞാനമാംകപ്പലിൽക്കേററിമറുതീരത്തി
ലാക്കുക.

ശ്രീദേവീഭാഗവതം മൂന്നാംസ്കന്ധം
ഭുവനശപരിനിൎണ്ണയം
ഒന്നാമദ്ധ്യായം.



## രണ്ടാമദ്ധ്യായം.

വ്യാസൻ പറഞ്ഞു.

മഹാബാഹോ!കുരുശ്രേഷ്ഠ!നീ ചോദിച്ചതുതന്നെ ഞാൻ ചോദി ച്ചേൻനാരദൻതന്നോടവനത്തരമോതിനാൻ *

നാരദൻ പറഞ്ഞു.

മുനെ!നിന്നോടെന്തു ചൊൽവൂപണ്ടെൻസംശയമാണിതു ഇസ്സന്ദേഹമഹാമാരിയേററുഞാനുംവലഞ്ഞുപോയ് * ഉടനേസത്യലോകത്തിൽചെന്നുഞാൻകാന്തിചേന്നിട്ടും എന്നച്ഛനോടുചോദിച്ചേനിച്ചോദ്യംതന്നെമാമുനെ!: * 'ഇബ്ബ്രഹ്മാണ്ഡമെതിൽനിന്നാണുണ്ടായ്വന്നതുമെൻഗുരോ! ഭവാനുണ്ടാക്കിയൊ?വിഷ്ണുഭഗവാൻസൃഷ്ടിചെയ്തുവോ? * രുദ്രൻനിർമ്മിച്ചുവോ?സത്യംചൊല്ലണംനീജഗല്പതി ആരാദ്ധ്യനാരാരുംകൃഷ്ണനാരാണെല്ലാററിനുംപ്രഭു? * എല്ലാമെന്നോടുചൊല്ലീട്ടിസ്സന്ദേഹംനീയകററണം വ്യാജമായ് ദുഃഖമായുള്ളീസംസാരത്തിങ്കൽമുങ്ങിഞാൻ*വേദങ്ങളുംനാലിലുംതീർത്ഥങ്ങളിലുംവേറെയൊന്നിലും സംശയിച്ചിളകുന്നുള്ള മുറയ്ക്കുന്നില്ലതെല്ലുമെ * പരമാംതത്വമറിയാതെമ്മട്ടിൽശാന്തനായിടും? വലുതായ് ചിന്നമെന്നുള്ള മുറയ്ക്കുന്നില്ലൊരേടവും * യജിക്ക,ചിന്തിക്കുകയും,സ്തുതിപൂജകളുംചെയ്കയും ആരേവേണം ഞാനറിഞ്ഞില്ലാരുസവ്വേശപരേശപരൻ? * ഞാനിക്കഠിനമാംചോദ്യം ചോദിച്ചപ്പോൾപിതാമഹൻ ഉത്തരംചൊല്ലിനാനെന്നോടായിസ്സത്യവതീസുത! *

ബ്രഹ്മാവു പറഞ്ഞു.

എന്തുചൊല്ലേണ്ടുഞാൻപുത്ര!നിന്റെയിച്ചോദ്യമുത്തമം നന്നായ്മഹാവിഷ്ണുവിന്നുമറിയാവുന്നതല്ലിത് * അറികില്ലിതുസംസാരസക്തരായുള്ളൊരുത്തരും മത്സരംപോയാശയററവിരക്തന്മാരറിഞ്ഞിടും * പണ്ടീലോകംനശിച്ചിട്ടാപ്രളയംവന്നവേളയിൽ പഞ്ചഭൂതങ്ങളുണ്ടായീഞാനത്താമരയിങ്കലും * അന്നില്ല ചന്ദ്രസൂര്യന്മാർ,വൃക്ഷങ്ങൾ,പർവ്വതങ്ങളും അത്താമരപ്പൂവിനുള്ളിൽവാണേവം ചിന്തചെയ്തുഞാൻ: * 'എന്തിങ്കൽനിന്നുഞാനുണ്ടായീവൻകടലിൽനീരിലായ് ആരെൻകർത്താ,രക്ഷിതാവും,സംഹരിപ്പോനുമിന്നിമേൽ? * തെളിഞ്ഞുഭൂമികാണുന്നില്ലീവെള്ളംനില്പതെങ്ങനേ? എന്മട്ടുണ്ടായ് താമരപ്പൂ?മുളയ്ക്കാൻ ചെളിയെനിയേ * ഇപ്പോളിപ്പങ്കജത്തിന്റെമൂലംകണ്ടുപിടിക്കണം

ത്തുകേട്ടിട്ടു ചിരിച്ചാൾ ജഗദംബികാ വാനത്തിൽനിന്നുവന്നർപ്പോളൊരു
നല്ലവിമാനവും * 'ബ്രഹ്മവിഷ്ണുമഹീശരെ! നിങ്ങളീവിമാനത്തിലേറുവിൻ
നിങ്ങളേക്കാണൊരാശ്ചര്യ്യംകാട്ടീടാമെന്നുചൊല്ലിനാൾ' * ഞങ്ങളാവ
ചനംകേട്ടുസമ്മതിച്ചുടനെൻസുത! ആ വിമാനമതിലേറിയിരുന്നുഭീ
തിയെന്നിയേ * മുത്തുമാലകൾതൂങ്ങുന്നുകിങ്കിണീശബ്ദമുണ്ടതിൽ ദേ
വസത്മസമംരമ്യംവിമാനംരത്നനിർമ്മിതം * ജിതേന്ദ്രിയരതാം ഞങ്ങളി
തിൽവാഴ്വതുകണ്ടുടൻ തൻശക്തിയാലാവിമാനംമാനത്തിൽക്കൂടിവിട്ട
വൾ *

ശ്രീദേവീഭാഗവതം മൂന്നാംസ്കന്ധം
വിമാനഗമനം
രണ്ടാമദ്ധ്യായം.

---

## മൂന്നാമദ്ധ്യായം.

ബ്രഹ്മാവു പറഞ്ഞു.

ആവിമാനംമനോവേഗമായിമറ്റൊരിടത്തുപോയ് കണ്ടില്ലവെ
ള്ളമദ്ധ്യിക്കിലാശ്ചര്യപ്പെട്ടു,ഞങ്ങളും * അവിടെഭൂമിയും,നല്ലഫലമുള്ളമ
രങ്ങളും കുയിൽനാദം,മലകളും,വനംപൂങ്കാവനങ്ങളും * സ്ത്രീകളുംപുരു
ഷന്മാരും,നദികൾ,നൽപശുക്കളും,കുളവും കിണറു,പൊയ്ക,ചിറചോ
ലയുമുണ്ടെടോ * മുമ്പിലായ് നഗരം,രത്നമേടകൾ,യാഗശാലകൾ ചു
റ്റുംമതിൽക്കെട്ടുകൊണ്ടുംശോഭിക്കുന്നോറ്റമപ്പുരം * അപ്പുരംകണ്ടുടൻ
ഞങ്ങളോർത്തിതദ്ദേവലോകമാം ഈയത്ഭുതത്തെയാരാണിന്നിവിടുണ്ടാ
ക്കിവെച്ചതു് * അന്നാട്ടിൽവേട്ടയാടീട്ടൊരുഭൂപൻസുരോപമൻ ക
ണ്ടുഞങ്ങളവിമാനത്തിന്നറ്റത്താംബികവാഴ്വതും * കാറ്റുതട്ടീട്ടാവി
മാനമുടനേയവിടന്നുപോയ് വേഗംമറ്റൊരുനൽദ്ദേശത്തെത്തിയാകാ
ശമാർഗ്ഗമായ് * അവിടെശ്രേഷ്ഠമായുള്ളനന്ദനോദ്യാനമത്ഭുതം കല്പവൃ
ക്ഷത്തണലിലായ് നില്ക്കുന്നുകാമധേനുവും * അതിന്നരികിൽനാല്ക്കൊ
മ്പനാനനില്ക്കുന്നുഭംഗിയായ് മേനകാദികളായുള്ളോരപ്സരസ്ത്രീസമൂഹ
വും * പാടിയാടികളിക്കുന്നുശൃംഗാരാദിരസത്തൊടും യക്ഷവിദ്യാധര
ന്മാരുംഗന്ധർവ്വന്മാരുമങ്ങനെ * കല്പകപ്പൂമരക്കാവിൽപാടിക്രീഡിച്ചിട്ടു
ന്നതേ ഇന്ദ്രനിന്ദ്രാണിയോടൊത്തുവസിക്കുന്നവിടത്തിലായ് * ഞങ്ങ
ളാദേവലോകത്തെക്കണ്ടുവിസ്മയമാർന്നതേ വരുണൻ,വൈശ്രവണനും,
യമൻ,സൂര്യൻ,മഗ്നിയും * മറ്റനേകംസുരന്മാരും,വാഴുന്നവിടെയത്ഭു

തം അലങ്കരിച്ചിരിക്കുന്നാഗ്രഹത്തിൽനിന്നൊരുത്തമൻ * ചന്ദ്രനാമി
ന്ദ്രനെപ്പോലെപല്ലക്കിൽകേറിവന്നുടൻ ഞങ്ങൾവാഴുംപൊൻവിമാ
നമുടനേയവിട്ടുപോയ് * ദേവന്മാരൊക്കെവന്ദിക്കുംസത്യലോകത്തു
ചെന്നുതേ വിധിയെയവിടെക്കണ്ടുവിസ്മയിച്ചീശകേശവർ * അസ്സദ
സ്സിൽമൂർത്തിമത്തായ്സാംഗവേദങ്ങളാഴികൾ നദികൾ,മലകൾ,പന്ന
ഗോരഗന്മാരു,മുണ്ടെടോ * വിഷ്ണുമീശർചോദിച്ചെന്നോടി'നിത്യനാം
വിധിയേതെടോ?' ഞാൻചൊന്നേനവരോടി'നീവിധിയേയറികില്ല
ഞാൻ' * ഞാനാരാരിവനെന്നിന്നുവേണ്ടിയിശ്രമമൊക്കയും? മനോ
വേഗത്തിലുടനേവിമാനമവിട്ടുപോയ് * പുറപ്പെട്ടുടനേചെന്നു
കൈലാസശിഖരത്തിലായ് കല്പവൃക്ഷങ്ങളും,യക്ഷന്മാരും,കുയിൽനി
നാദവും * മയിലിന്നൊച്ചയും,വീണയാദിയാംവാദ്യഘോഷവും ചേ
രുംനല്ലസുഖംനൽകുംരമ്യമായുള്ളപർവ്വതം * അതിലബ്ഭഗവാനീശൻ
വൃഷാരൂഢൻത്രിലോചനൻ പത്തുകയ്യുമഞ്ചുമുഖവുംചേർന്നചന്ദ്രക്കലാ
ധരൻ * പുലിത്തുകലുടുത്താനത്തോലുമിട്ടുത്തരീയമായ് ഗണേശൻസ്ക
ന്ദനീരണ്ടുപുത്രന്മാർരണ്ടുഭാഗമായ് * പുരിക്കുള്ളിൽനിന്നുവന്നാനതി
തേജസ്വിയായുടൻ നന്ദിതൊട്ടുള്ളവീരന്മാരായീടുംഗണനാഥരും * ജ
യിച്ചീടുകയെന്നാതിപ്പുറകിൽക്കൂടിവന്നാരതേ സപ്തമാതൃക്കളോടന്യ
രുദ്രനെക്കണ്ടുഞങ്ങളും * സംശയിച്ചുത്തരംപ്പെട്ടുവസിച്ചുവ്ടെനാരദ!
അവിടംവിട്ടുടൻപോയീവിമാനംവായുവേഗമായ് * ചെന്നുചേർന്നുരമാ
കാന്തൻവാഴുംവൈകുണ്ഠമന്ദിരേ അനന്തമായുള്ളൈശ്വര്യമവിടെക്ക
ണ്ടുഞാൻസുത! * ശ്രേഷ്ഠമാമപ്പുരംകണ്ടുവിഷ്ണുവുംവിസ്മയിച്ചുതേ ഭവ
നത്തിൽനിന്നുടനേവന്നാൻകമലലോചനൻ * കായാമ്പൂനിറമൊ
ത്തുള്ളോൻ,മഞ്ഞപ്പട്ടുധരിച്ചവൻ ചതുർഭുജൻഗരുഡനിൽ;ദിവ്യാഭര
ണഭൂഷിതൻ *ലക്ഷ്മിയാൽചാമരംവീശപ്പെട്ടവൻ,വിഷ്ണുവുത്തമൻ ആ
വിഷ്ണുവെക്കണ്ടുഞങ്ങളത്ഭുതപ്പെട്ടുനാരദ * ആവിമാനത്തിലന്യോന്യം
നോക്കിക്കൊണ്ടുവസിച്ചുതേ അവിടുന്നുംപുറപ്പെട്ടാവിമാനംവായുവേ
ഗമായ് * തിരമാലകളൊത്തുള്ളോരമൃതക്കടലിങ്കലായ് ജലജന്തുക്ക
ളാൽപൂർണ്ണം,മറിയുംതിരമാലയും * മന്ദാരപാരിജാതാദിവൃക്ഷക്കൂട്ടവു
മുണ്ടതിൽ വിരിപ്പുകൾപലേമട്ടിലുണ്ടനേകാത്ഭുതങ്ങളും * മുത്തുമാല
കളുംപുഷ്പമാലയുംചുറവുമുണ്ടെടോ അശോകം,ബകുളം,തൊട്ടമരം,കു
രവകങ്ങളും* ചമ്പകം,കേതകികളുംചുറവുംനില്ക്കുന്നഭംഗിയായ് കോ

കിലാരവവും,നല്ലമണവും ചേൎന്നാരതം * വണ്ടുമൂളുന്നൊച്ചകൊണ്ടും നിറഞ്ഞുള്ളതമായ് മുനെ!- അടവിപിങ്കൽശിവാകാരമാസനംസുമനോഹരം * നാനാരത്നങ്ങളെക്കൊണ്ടു ശോഭിക്കുന്നമിതപ്രഭം അലങ്കാരമയം ഞങ്ങൾമൂവരും കണ്ടുദൂരവേ * പലമട്ടുവിരിപ്പോടുംമഴവില്ലൊളിവീശിയും ശ്രേഷ്ഠമാമാസനത്തിലിരിക്കുന്നൊരുസുന്ദരി * രക്തമാല്യാംബരംപൂണ്ടോരുരക്തഗന്ധംധരിച്ചവൾ രക്താക്ഷിയാൾവിളങ്ങുന്നു കോടിമിന്നലിനൊപ്പമായ് * ഏററവുംനല്ലമുഖവുംചോപ്പാൎന്നധരഭാഗിയും ബാലാദിത്യൻെറനിറവുംജയിക്കുംകോടിലക്ഷ്മിയെ * വരപാശാങ്കുശാഭീഷ്ടധരയാം ഭുവനേശ്വരി ചിരിച്ചുംകൊണ്ടുവാഴുന്നു കണ്ടുകാണാത്തോരംബിക * മായാബീജംജപിച്ചീടുന്നവിടെപ്പക്ഷികളൊക്കയും അരുണാകരുണാകാരാകുമാരീനവയൌവനാ * കൊഞ്ചുംപുഞ്ചിരിയോടൊത്തസൎവ്വശൃംഗാരരൂപിണി താമരക്കോരകംകുച്ചാകചംകൊണ്ടുകനിഞ്ഞവൾ * നാനാരത്നങ്ങൾചേൎന്നുള്ള ഭൂഷണങ്ങൾധരിച്ചവൾ കങ്കണാംഗദകേയൂരകിരീടങ്ങളോടൊത്തവൾ * ശ്രീചക്രത്തോടകൾകൊണ്ടുവിളങ്ങുംമുഖമാണ്ടവൾ ഹ്രില്ലേഖാളുവനേശീയെന്നുള്ള നാമജപത്തൊടും * സഖിമാരൊക്കെവന്ദിക്കുംലോകനാഥാമഹേശ്വരി അനംഗകുസുമാംബാദിദേവിമാർചുററുമുണ്ടേടോ * ഹ്രില്ലേഖയാദിയാം ദേവകന്യമാരൊട്ടുകൂടവെ യന്ത്രരാജമതാംഷൾക്കോണത്തിൽവാഴുന്ന ദേവിയും * കണ്ടതുള്ളതപ്പെട്ടുഞങ്ങളവിടത്തന്നൊവാണതെ ആമനോഹരയാരാണപ്പേരെന്തെ?ന്നറിയാതെതാൻ * ആയിരംകണ്ണാ,യിരം കൈ,വദനങ്ങളുമായിരം ചന്ദ്രസുന്ദരിയായ്തോന്നുംദൂരത്തിൽനിന്നു നോക്കിയാൽ * അപ്സരസ്സല്ലഗന്ധൎവ്വിയല്ലല്ലാദേവനാരിയും. പിന്നെയാരിവളെന്നോൎത്തിട്ടവിടെപ്പാൎത്തുനാരദ! * ചിരിച്ചുംകൊണ്ടുവാഴുന്നാദേവിയെകണ്ടുവിഷ്ണുവും ജ്ഞാനത്താൽന് ശ്ചയിച്ചോതിഞങ്ങളോ'ടിവളംബതാൻ * ഈദൃവിതാൻനമുക്കെല്ലാംകാരണംജഗദീശ്വരി മഹാവിദ്യാ,മഹാമായാ,പൂൎണ്ണാ,ഭഗവതീപരാ * അല്പക്കറിവിലൊത്താന്തോരുംയോഗംകൊണ്ടാണിടേണ്ടവൾ * ധ്രുവമത്തിനിഷ്ഠയാംശക്തി, നിത്യാനിത്യസ്വരൂപിണീ * അല്പാത്മാക്കൾസേവിക്കാൻകഴിയാത്ത മഹേശ്വരി വേദമാതാ,വരേശക്കമാദിയാംമീശ്വരീ,ശിവാ * പ്രളയത്തിലിവൾതന്നെഹരിച്ചാലോകരെക്കയും തന്നിലെല്ലാസൂക്ഷ്മദേഹങ്ങളുംചേൎത്തുകളിപ്പതും * ഇപ്പോളിവൾസൎവ്വജീവമയിയായ്ത്താനിരി

പ്പയ്യും അരികിൽകാണ്കൊട്ടനേകംവിഭൂതികൾവനിപ്പുതും * ദിവ്യാഭരണവുംപൂണ്ടുദിവ്യഗന്ധംധരിച്ചിതാ ഉപാസിച്ചുംകൊണ്ടുനില്ക്കുന്നെല്ലാതംകാണ്കനിങ്ങളും * ഭാഗ്യവാന്മാരായിനമ്മൾകൃതകൃത്യരുമായിതെ സംശയമേതന്നെയിദ്ദേവീദൎശനംസാദ്ധ്യമാകയാൽ * പൂൎവ്വജന്മത്തിലധികംതപംചെയ്തിട്ടുനമ്മളും അതിൻഫലവുമിന്നുണ്ടായിതല്ലെന്നാകിലെങ്ങനെ? * പുണ്യം,ദാനം,നൽതപസ്സും,ചെയ്തവർതന്നൊകണ്ടിട്ടം കാണില്ലരാഗികൾസൎവ്വമംഗളംചേൎന്നദേവിയേ * സദാപുരുഷനോടൊത്തമൂലപ്രകൃതിയാണിവൾ ഇവൾസൃഷ്ടിച്ചുകാട്ടുന്നുബ്രഹ്മത്തിന്നായ് ജഗത്തിനെ * ദ്രഷ്ടാവും,ദൃശ്യവും,ബ്രഹ്മാണ്ഡവും,ദേവതമാരുമേ ഇവൾതാനായവണ്ണമെല്ലാംമൂലവുംജഗദംബിക * ഞാനംശേഷകളുംലക്ഷ്മിതൊട്ടദേവവധുക്കളും എന്മട്ടമിദ്ദേവിതന്റെകലാംശങ്ങളായതിനാ ഞാൻബാലനായ് സമുദ്രത്തിൽകിടന്നന്നമോദമായ് എന്നെയാളേച്ചാരദ്ദേവിയിവൾതാനില്ലസംശയം * കിടന്നബാലമായുള്ളൊരാലിലക്കട്ടിൽതന്നിലായ് കാലിൻതള്ളവിരൽകയ്യാൽമുഖത്തിൽചേൎത്തുചീമ്പിയും * ബാലചേഷ്ടകളോടൊത്തുകളിച്ചുംകോമളാംഗനായ് വടപത്രപുടത്തിങ്കൽകിടക്കുംസമയത്തിലാന്ന് * മകനെത്തൊട്ടിലിൽചെൎത്തുപാടികൊണ്ടാട്ടിടുന്നപോൽ ബാലനാമെന്നെയാളിച്ചാളിവൾതാൻകണ്ടറിഞ്ഞുഞാൻ * ഇവൾനമ്മൾക്കമ്മയെല്ലാമിന്നെനിക്കോൎമ്മവന്നതെ മുൻഞാനാദേവിച്ചാരുകാൎയ്യമാണിപറഞ്ഞതും.

ശ്രീദേവീഭാഗവതം മൂന്നാംസ്കന്ധം

ദേവീദൎശനം

മൂന്നാമദ്ധ്യായം



നാലാമദ്ധ്യായം

ബ്രഹ്മാവു പറഞ്ഞു.

വിഷ്ണുവിങ്ങനെചൊല്ലീട്ടുപറഞ്ഞോനവരോടുടൻ വീണ്ടുംവീണ്ടുംനമിച്ചിട്ടുചെല്ലാംനാമരികിൽക്ഷണം * ആജ്ഞയേറ്റേവ്വുമഹാമായനമ്മൾക്കുംവരങ്ങളേ സ്തുതിക്കാംസന്നിധാനത്തിൽചെന്നുനാംഭീതിയെന്യേ

ണേ* പരിചാരികമാർനമ്മെപ്പടിയിങ്കൽതടുക്കുകിൽ സ്തുതിക്കാമെവിടെ ത്തന്നെനിന്നിട്ടിന്നുമഹേശിയേ *

ബ്രഹ്മാവു പറഞ്ഞു

വിഷ്ണുവിങ്ങനെചൊന്നപ്പോൾസന്തോഷിച്ചുറെഞങ്ങളും ദേവി തന്നരികിൽപോവാനതിപ്രീതിയുമാന്നതേ * അങ്ങിനെയെന്നുചൊല്ലീ ട്ടാവിമാനത്തിങ്കൽനിന്നുടൻ ഇറങ്ങിമൂവരുംചെന്നാപ്പടിയിൽസംശയ ത്തോടും * ഞങ്ങളെപ്പടിയിൽക്കണ്ടോരുദേവിയൊന്നുചിരിച്ചുടൻ മൂവ രേയുംസ്ത്രീകളാക്കിച്ചമച്ചാൾകേൾക്കനാരദ! * സർവ്വാലങ്കാരവുംചേന്ന നാരിമാരായിഞങ്ങളും വിസ്മയിച്ചുദേവിതന്റെയരികിൽചെന്നുമന്ദ മായ് * സ്ത്രീകളാംഞങ്ങളക്കണ്ണപ്പാദത്തിന്നരികത്തിലായ് മന്ദഹാ നിറഞ്ഞനേത്രത്താൽകടാക്ഷിച്ചോന്നമാംഗിയായ് * അദ്ദേവിയെനമി ച്ചിട്ടുമുമ്പിലായ്നിന്നുഞങ്ങളും സ്ത്രീരൂപംപൂണ്ടന്യോന്യംനോക്കി ക്കൊണ്ടത്ഭുതത്തോടും * നാനാരത്നംപതിച്ചിട്ടുസൂര്യകോടിപ്രകാശമാ യ് വിളങ്ങുംപാദപീഠത്തെനോക്കിക്കൊണ്ടുവസിച്ചുതേ * ചിലരെല്ലാം നീലവസ്ത്രം,ചിലർനൽപീതവസ്ത്രവും ചിലരെല്ലാംരക്തവസ്ത്രംധര , ച്ചോർസുന്ദരാംഗികൾ * സഹചാരിണികൾനല്ലഭൂഷണാങ്ങളണിഞ്ഞ വർ ശുശ്രൂഷയിൽതല്പരകൾദേവിക്കരികിൽസദാ * ആടിയുംപാ ടിയുംവീണാ,വേണുവാദികളുംമുദാ വായിച്ചുംദേവിയെസ്സേവിച്ചിടുന്നു ചിലനാരികൾ * കേൾക്കനാരദ!ചൊല്ലിടാംദേവിതൻപാദപങ്കജ ക ണ്ണാടിപോൽപ്രകാശിക്കുംനഖത്തിൽകണ്ടൊരത്ഭുതം * എല്ലാബ്രഹ്മാ ണ്ഡവുംസർവ്വചരാചരവുമുണ്ടതിൽ ഞാൻ,വിഷ്ണു,രുദ്രൻ,കാററ,ഗ്നി,യ മ,നാദിത്യ,നിന്ദ്രവും * കുബേരൻ,വരുണൻ,ചന്ദ്രൻ,വിശ്വകമ്മാവു,മി ത്രനും ഗന്ധൎവ്വര,പ്സരസ്ത്രീകൾ,മലയും,നദി,യാഴിയും * വിശ്വാവസു, ചിത്രകേതു,ശ്വേതൻ,ചിത്രാംഗദാദ്യരും നാരദൻ,തുംബുരുമുനി,ഹാ ഹാ,ഹൂഹൂ,വുമങ്ങനേ * വസുക്കളെ,ശ്വനീദേവർ,സാദ്ധ്യ,സിദ്ധർ,പിതൃ ക്കളും ശേഷൻതൊട്ടുള്ളനാഗങ്ങൾ,കിന്നരോരഗരാക്ഷസർ * വൈകു ണ്ഠവും,സത്യലോകം,കൈലാസംപവ്വതോത്തമം എന്നുവേണ്ടാനഖ ത്തിങ്കൽസവ്വവുംഞങ്ങൾകണ്ടുടൻ * ഞാൻജനിച്ചോരുതണ്ടാരിൽനാ ന്മുഖൻഞാനുമുണ്ടഹോ മധുകൈടഭരുംശേഷശായിയാംജഗദീശനും * ഈവണ്ണംകണ്ടവിടയാപ്പാദപത്മനഖത്തിലായ് ഇതെന്തെന്നായ്സം ശയിച്ചുവിസ്മയിച്ചതിയായിഞാൻ * വിഷ്ണുവുംവിസ്മയപ്പെട്ടാൻശിവ

ണംവാണിതങ്ങനെ ആദേവിതന്നെ അരുന്നനിനച്ചു ജഗദംബയായ് * ശ്രുദ്ധാമൃതമയദ്വീപിൽ,പലരകളുകൾകാണ്കവേ നൂറുവർഷംമുഴുവനംകഴിഞ്ഞുക്ഷണതുല്യമായ് * അലങ്കാരത്തോടും മോദാൽവാഴുന്ദേവികളാമവർ സഖിമാരോടൊപ്പമെന്നെന്നോർത്തുഞങ്ങളെയൊക്കയും * ഞങ്ങളനാവിശേഷങ്ങൾകണ്ടുമോഹിച്ചുപോയുടൻ സസന്തോഷംദേവിമാർതൻചേഷ്ടകൾകണ്ടുനിന്നതേ * ഒരിക്കലാമനോദേവിയാകുംശ്രീഭവനേശിയേ സ്തുതിച്ചാൻവിഷ്ണുഭഗവാൻനാരീരൂപംധരിച്ചവൻ.

ശ്രീഭഗവാൻ പറഞ്ഞു.

കല്യാണിയായ് കാമദയായ്വൃദ്ധി,സിദ്ധിയതെന്നതായ് വിധാത്രിയായ് പ്രകൃതിയായുള്ള ദേവീ!നമിച്ചിടാം * സച്ചിദാനന്ദരൂപകമായ് സംസാരക്കടൽക്കാലിനായ് സൃഷ്ട്യാദിചെയ്യുംഭവനനാഥയ്ക്കായിനമിച്ചിടാം * സർവ്വാധിഷ്ഠാനരൂപയ്ക്കായ് കൂടസ്ഥയ്ക്കായ് നമിച്ചിടാം അർദ്ധമാത്രയ്ക്കർത്ഥമായ ഹൃല്ലേഖക്കായ് നമിച്ചിടാം * ഈലോകമൊക്കയുമിരിപ്പതുനിങ്കലെന്നും | നിൻകണ്ണാന്നിതുളവായിനശിപ്പതെന്നും | നിൻശക്തി,സൃഷ്ടിയിലനല്പമിതെന്നുമംബേ!നീസർവ്വലോകമയിയെന്നുമറിഞ്ഞിടാനീം || സൃഷ്ടിച്ചുലോകമഖിലംസദസദ്വികാരം | കാട്ടുന്നൊരിഷ്ടമതിനായ് പുരുഷന്നുകാലേ | തത്വങ്ങളേഴുപതിനാറിവയാൽവിളങ്ങി | തോന്നുന്നുജാലമതുപോലതുപാററലിനായ് || നിന്നേയൊഴിച്ചുചെറുതായൊരുവസ്തുവുംഞാൻ | കണ്ടില്ലനീയെതിലുമുണ്ടുനിറഞ്ഞതായി | ചൊല്ലുന്നുശക്തികലരാതെപുമാനശക്ത- | നെന്നിന്നുവാദമതിലുംബഹുബുദ്ധിമാന്മാർ || നീനിൻപ്രഭാവമതുകൊണ്ടുജഗത്തശേഷം | രക്ഷിച്ചിടുന്നു,തുരചിപ്പതുനിൻപ്രകാശം | കല്പത്തിൽവേഗമിതുനീകളയുന്നു,നിന്റെ | സാമർത്ഥ്യമെതൊരുവനാണറിയുന്നതംബേ! || രക്ഷിച്ചുദേവിമധുകൈടഭരിങ്കൽനിന്നും | കാണിച്ചുവിസ്തൃതമതാംഭുവനങ്ങളേയും | പുണ്യാകലന്നുതവദർശനസൌഖ്യമേകാ | നിദ്വീപിൽഞങ്ങളെവരുത്തിയശേഷനാഥേ! || നിൻദിവ്യചരിതത്തെയറിഞ്ഞതില്ലീ | ഞാനുംഹരൻവിധിയുമാരറിയുന്നുപിന്നെ | മാഹാത്മ്യമാന്നതവസൃഷ്ടിയിലുൾപ്പെടുന്ന | ബ്രഹ്മാണ്ഡമെത്രയതുമിന്നറിയുന്നില്ലാ || ബ്രഹ്മാ,ഹരൻ,ഹരിയു,മീഭുവനത്തിൽവേറെ | യുണ്ടിന്നുഞങ്ങളതുകണ്ടി,തുപോലെവേറേ | ലോകങ്ങളുള്ളതിലുമായവരില്ലയോ?നിൻ | വിസ്താരമാംമഹിമയെന്തറിയുന്നുഞാൻ || യാചിച്ചിടുന്നുതവപാദയുഗം

വണങ്ങി ! നീരൂപമെന്റെയകതാരിൽവിളങ്ങിടേണം ! എൻനാവിൽ
നിന്റെതിരുനാമവുമെപ്പോഴുംനിൻ ! പാദാംബുജങ്ങളുമംബെ!ഭവി
ച്ചിടേണം !! നിരാസനെന്നിവനെയോൎക്കണമെന്നമിങ്ങാ ! നോക്കണമേ
സ്വാമിനിയിതെന്നഖിലേശി!നിന്നെ ! തന്നുവമമ്മമകനൊന്നല്ലപോ
ലെനമ്മൾ ! കണ്ടായിടട്ടെയൊരുമാഹാത്മ്യത്തെവിശിഷ്ടേ! !! സർവ്വജ്ഞ
താപരമകാഷ്ഠയെഴുന്നനീയി ! ബ്രഹ്മാണ്ഡമൊക്കെയറിയും,ബാലപാ
മരൻഞാൻ ! എന്തൊന്നുചൊല്ലിയറിയിപ്പതുനിന്റെയടുക്കൽ ! ചെന്തി
ന്തചെയ്യുയതുനീഭവനത്തിനമ്മേ! !! ബ്രഹ്മാച്യുതേശപരമ,വിഷ്ണുമുഖാദി
നെല്ലാം ! സൃഷ്ടിസ്ഥിതിപ്രളയകാരകരെന്നകേൾവി ! നിന്നിച്ഛയാ
ലെ,തവശക്തിയൊടൊത്തുതങ്ങൾ ! ചെയ്യുന്നുസൃഷ്ടിമുതലായ,തതാ
ണുസത്യം !! ഭൂവരിപ്പൂതിപാഭ്രമമല്ല,നിന്റെ ! യാധാരശക്തിയ
ല്ലതന്നെധരിച്ചിടുന്നു ! ശോഭിച്ചിടുന്നതവകാന്തിയെയാൎന്നസൂൎയ്യൻ !
നീനിൎഗ്ഗുണത്തൊടൊരുഭാഷയിൽവിളങ്ങിടുന്നു !! ബ്രഹ്മാവു,മീശപരന്മ,
മങ്ങനെഞാനുമെന്നിൻ ! മാഹാത്മ്യമൂലമുളവായവർനിത്യരല്ലാ ! ഇ
ന്ദ്രാദികൾക്കുപുരന്ദരെങ്ങനെനിത്യഭാവം ! നീതന്നെനിത്യയൊരുവൾ
പ്രകൃതിഃപുരാണാ !! ഹേദേവി!നീകരുണചെയ്കകിൽനിന്റെമുമ്പിൽ
വന്നോരുഞാനറിയുമാദിപുമാനെയംബെ! ! അല്ലെങ്കിൽഞാൻവിഭു,
വന്നാദി,നിരാശ,നീശൻ ! ഞാനാവിരാട്ടിതിനിനയ്ക്കുമൊരജ്ഞനായി !!
നീബുദ്ധിയുള്ളപുരുഷൎക്കു വിദ്യയമ്മേ! ! നീതന്നെശക്തികലരുന്ന
വർതന്റെശക്തി ! ധീ,കീൎത്തി,കാന്തി,കമലാ,മല,തുഷ്ടി,മുക്തി ! ധാ
ത്രീ,വിജയ,സകലലോകമതിയലെന്നം !! ഗായത്രിയും,പ്രണവവും,സ്വ
ധ,സ്വാഹയുംനി ! നീനിൎഗ്ഗുണാ,സഗുണയാംപുനരൎദ്ധമാത്രാ ! നീയാദ്യരീ
കമമരക്കൊരുരക്ഷചെയ്വാ ! യജ്ഞാംശമെല്ലാമഖിലാനിഗമത്തെവെച്ചു !!
പൂൎണ്ണാൎണ്ണവത്തിനുതരംഗംപോലെയൊരാദിയന്ത ! മില്ലാതഗുണ്ഡമയമാ
യൊരുവസ്തുവിന്റെ ! അംശങ്ങളാണഖിലജീവരുമായവയ്ക്കു ! മോക്ഷ
ത്തിനായിവിരചിക്കുവതിപ്രപഞ്ചം !! കൎത്തൃത്വമാദികൾനിനക്കുതന്നെ
കുവോളം ! നീയെന്നജീവ,നറിവാകിലടങ്ങിടുംനീ ! നാട്യംതരുൻമന
സിതന്നടെസത്യമോൎത്തു ! നന്നായ്നടിച്ചൊടുവിലങ്ങുനിരുത്തിടും
പോൽ !! മോഹാബ്ധിയിന്നുകരകേറുവതിന്നുനീതാ ! നമ്മേ!ഭവാ
നി!ശരണാഗതനായിഞാനം ! രാഗാദിമുഖമുള്ളവായൊരസത്യദുഃഖം !
ദ്വേഷങ്ങളൊരന്യസഹായപരിരക്ഷചെയ്യ!! നമിക്കാംഞാൻമഹാവിദ്യേ!

നമിക്കാംനിൻപദാംബുജം । ശിവെ!സർവ്വാത്മമേകംനീ । ഞാനങ്ങത്തെ ത്തരണംമമ ॥

ശ്രീദേവീഭാഗവതം മൂന്നാംസ്കന്ധം

വിഷ്ണുസ്തുതി

നാലാമദ്ധ്യായം.

അഞ്ചാമദ്ധ്യായം.

ബ്രഹ്മാവു പറഞ്ഞു

വിഷ്ണുവിങ്ങനെചൊല്ലീട്ടുനിറുത്തിയതരത്തിലായ് ചൊല്ലിനാൻ ശങ്കരൻശർവ്വൻമുൻപിൽനിന്നുനമിച്ചുടൻ *

ശിവൻ പറഞ്ഞു.

ഹരിതവാംശജനെങ്കിലനന്തരം । വിധിയുമങ്ങനെതന്നെജനിച്ചവൻ । തവതമോഗുണശക്തിജനാണുഞാൻ । സകലലോകവിധാന സമർത്ഥനീ ॥ പൃഥിവി,കാററു,ജലം,വിയദ,ഗ്നിതൻ । ഗുണവു,മിന്ദ്രിയമൊക്കയു'മംബ!നീ । മനമതെന്നുതുടങ്ങിയൊരുള്ളിലെ । കരണമായ്മരുവുന്നതുമങ്ങനെ ॥ ഹരിഹരാദികൾസൃഷ്ടി,ജഗത്തിതെ'। ന്നറിവകന്നവർതെററിയുരച്ചിടും । ഹരിഹരാജരെനീവിരചിക്കയാ । ലവർചമച്ചുവരുന്നചരാചരം ॥ ജഗദിദം,വിഷയങ്ങൾഗുണങ്ങളും । കലരുമഗ്നിജലാദികളഞ്ചുതാൻ । അതുകൾനിന്നുടെയംശമതെന്നിയേ । ജനനി!യിന്നുഭവിച്ചതുമെങ്ങനേ? ॥ വിധിഹരീശപരരായ്വിരചിച്ചൊരീ । സ്സകലലോകവുമീശപരി!നീദ്രഢം । വിവിധവേലയെടുത്തുകളിച്ചിടും । പൊഴുതിൽനീവിരചിച്ചിടുമിച്ചുഭപാൽ ॥ വിധിരമാപതി,ഞാനുമതെപ്പഴീ । ബ്ഭുവനസൃഷ്ടിയതിന്നുനിനയ്ക്കുമോ? । തവപദാംബുജധൂളിയെടുത്തുവ । ച്ചതുനടത്തിടുമപ്പൊഴുതംബികെ! ॥ വിധി, യെയുംഹരിയേപ്പുനരെന്നയും । ത്രിഗുണമൊത്തുളവാക്കിയകാരണം । അധികമാംകൃപതങ്ങളിലിന്നുനി । ന്തിരുവടിക്കുളവായിതുനിശ്ചയം ॥ നൃവരർ,മന്ത്രികൾ,ഭൃത്യർദരിദ്രരും । ധനികരായവരും,നിറയുന്നതായ് । ഭുവനമിങ്ങനെനീവിരചിക്കയാൽ । വിഷമബുദ്ധിയുമുണ്ടുനിനക്കജേ ॥ ഭുവനസൃഷ്ടിമുതൽക്കുനടത്തുവാൻ । തവഗുണങ്ങളതേമതി,യെങ്കിലും । വിധിഹരീശപരരാകിയഞങ്ങളെ । ബ്ഭുവനകാരണരാക്കിവരുന്നുനീ ॥

വിധിരമാപതിയെന്നിവരൊത്തുഞാൻ । ശുഭവിമാനവുമേറിവരുംവിധൌ । പുതിയലോകഗണങ്ങൾവഴിക്കക । ണ്ടവചമച്ചതുമാരരചെയ്യുന്നീ ॥ ഭുവനസൃഷ്ടി,സുരക്ഷ,വിനാശമെ । ന്നവനടത്തുമജേ!തവശക്തിയാൽ । സ്വവരനേകിടമുരപ്രിയവുംപരം । ജനനി!നിൻഗതിഞങ്ങളറിഞ്ഞിടാ ॥ തരുണിമാർവടിവാന്നൊരിവക്കുനീ । തരികനിൻപദപങ്കജസേവയേ । പുരുഷരാകിലുമിപ്പദതാർവെടി । ഞ്ഞിടുകിലിസ്സുഖമെങ്ങുലഭിച്ചിടും ॥ തവപദാംബുജസേവവെടിഞ്ഞുഞാൻ . നരശരീരമെടുത്തുജഗത്തതിൽ । മരുവിടുന്നതിലാഗ്രഹമില്ലമേ । ത്രിഭുവനാധിപതിത്വമൊടെങ്കിലും ॥ തവപദാന്തികസീമനിവാഴവാൻ । തരുണിയാകിലുമാഗ്രഹമുണ്ടുമേ । തവപദാംബുജദർശനമെന്നിയേ । പുരുഷനാകിലുമില്ലൊരുസൌഖ്യവും ।। ഭവവിനാശനമായൊരുനിൻപദം ।തരുണിതൻവടിവാന്നുനമിക്കയാൽ । ഇവനുദിച്ചൊരുനിമ്മലകീർത്തിമൂ । ന്നുലകിലുംതെളിവോടുവിളങ്ങണം ।। തവപദാച്ഛനവിട്ടുജഗത്തിലാ । രരിയൊഴിഞ്ഞൊരുരാജ്യവുമാണ്ടിടും । തവപദാബ്ജമൊഴിച്ചുവസിക്കിലാ । നിമിഷവുംയുഗമെന്നതുപോലെയാം ॥ തവപദാച്ഛനവിട്ടുതപസ്സിനായ് । കരുതിടുന്നൊരുനിമ്മലതാപസർ । വിധിചതിച്ചതുകൊണ്ടുരുമുക്തിയിൽ । പരിഭവംകലരുന്നവരംബികേ! ॥ ശമദമാദിതപം വിധിപോലെഴും । ക്രതുശതങ്ങളുമല്ല,നിനക്കെഴും । പദസരോജപരാഗമതൊന്നുതാൻ । തരുവതബ്ഭവസാഗരമുക്തിയേ ॥ വിമലമായ് ശുഭമായനവാണ്ണമായ് । വിശദമായൊരുമന്ത്രജപത്തിനാൽ । സുഖമെനിക്കുഭവിച്ചിതിനേമുദാ । പറകനീദയയെന്നിലുദിക്കുകിൽ ॥ പ്രഥമജന്മമതിങ്കലറിഞ്ഞൊരു । ത്തമനവാക്ഷരമിന്നുമറന്നുപോയ് । അതുകഥിച്ചുഭവാബ്ധിയിൽനിന്നുമാം । ഝടിതിനീകരകേററിടുകംബികേ! ॥

ബ്രഹ്മാവുപറഞ്ഞു.

കാന്തിമാനീശനാലേവംചൊല്ലപ്പെട്ടൊരുദേവിയും മന്ത്രംനവാക്ഷരംനല്ലവെളിവായിട്ടുചൊല്ലിനാൾ * ധരിച്ചതുമഹാദേവനേററവും മോദമാന്നതേ നമിച്ചുദേവിതൻപാദമവിടത്തന്നെവാണവൻ * കാമമോക്ഷങ്ങളരുളുംബീജഞ്ചേന്നനവാക്ഷരം വ്യക്തമായിജ്ജപിച്ചുംകൊണ്ടിരുന്നാൻശങ്കരൻതദാ * ലോകത്തിന്നുസുഖഞ്ചെയ്യുന്നീശനിമ്മട്ടിരിക്കവേ സമീപേനിന്നുഞാൻമായാദേവിയോടേവമോതിനേൻ * അറി

ഞ്ഞീടാ,നിൎന്നാമറകളെത്തുമെന്നുചെറുത്തും നിറഞ്ഞോളീലോകാംബികയിത്കഥിക്കുന്നിതവയും * വരുന്നതിനാംശംജനനി!മഖഹോമങ്ങളതിലും പരംസ്വാഹാശബ്ദാൽജനനി!ഭുവനോൽകൃഷ്ടയതിനാൽ * ഞാൻകൎത്താവു,രചിച്ചത്ഭുതമതായ് ബ്രഹ്മാണ്ഡമെല്ലാംമിടുക്കാക്കാണീളുവനങ്ങൾമൂന്നിലുമൊരാൾക്കെന്നോജയിച്ചീടുവാൻ *ഞാൻധന്യൻനഹിശങ്ക,ലോകപതിയായിട്ടന്നധാതാവുഞാ നേവംകേൾഭവ സാഗരത്തിൽമുഴുകീട്ടോക്കുന്നഞാൻഗൎവ്വിനാൽ * ഇന്നമ്മേ!തവകാൽതളിർപൊടികളേറെറന്നുള്ള ഗൎവ്വത്തിനാൽ ധന്യൻഞാനിതിസത്യവാക്കിന്നമിടുക്കുംനിന്റെയാശിസ്സുതാൻ * സംസാരത്തെയൊഴിച്ചുമുക്തിയരുളുംനിന്നോടപേക്ഷിച്ചിടാ മജ്ഞാനത്തൊട്ടുള്ളമൊക്കയുമകറ്റിബ്ഭക്തിയേകീടണം*ജനിച്ചേഷഞാൻനീചമച്ചംബുജത്തിൽ ഭവിക്കുന്നെനിക്കേത്തുമട്ടായിമോക്ഷം । തവാജ്ഞാകരൻകിങ്കരൻനിശ്ചയംഞാൻഭവാബ്ധൌപതിച്ചജ്ഞനായ്,രക്ഷചെയ്ക ।। തവാദ്യംചരിത്രംപവിത്രംഗ്രഹിക്കാ । തുരയ്ക്കുന്നഞാൻനാഥനാണെന്നുനാഥേ! । കഴിക്കുന്നുയാഗംജനംനാകമാളാൻ । ധരിക്കുന്നതില്ലാരുമീനിൻപ്രഭാവം ।। ജഗൽസൃഷ്ടികേളിക്കുകൎത്താവതായ് നീയിരുന്നീ,ധരിക്കുന്നു ഞാൻസൃഷ്ടിയെല്ലാംധരിക്കുന്നതില്ലന്യനെന്നുള്ള ഗൎവ്വം । നടിക്കുന്നു ഞാൻ,നീപൊറുത്തീടുകറ്റം ।। ശ്രമപ്പെട്ടുമഷ്ടാംഗയോഗംപഠിക്കാൻ ! സമാധിസ്ഥരായ്‌വാഴവോർമൂഢരത്രെ । അറിഞ്ഞില്ലവർനിന്റെമോക്ഷംകൊടുക്കു । ന്നൊരാനാമമൊന്നുച്ചരിച്ചുംവൃഥാപി ।। ചിലർസാംഖ്യരത്തത്വസംഖ്യാവിചാരാൽ । ഭ്രമിക്കുന്നുവിട്ടിട്ടു നിൻനാമജാലം । അവർമൂഢരല്ലോ?ഭവാംഭോധിനീതാൻ । കടത്തുന്നതെന്നായ്ധരിക്കാത്തമൂലം ।। മഹാജ്ഞാനതത്വംവിളങ്ങീടുമാദ്ധ്യർ । ശ്വേശാംബികാദ്യങ്ങൾനാമങ്ങളേയും । പരംശ്ലാഘമാംനിൻചരിത്രങ്ങളേയും । ക്ഷണംപോലുമംബ!മറന്നീടുകില്ലാ ।। കടാക്ഷേക്ഷണന്നാലായ്‌വിഭാഗിച്ചുലോകം । ചമയ്ക്കുന്മിടുക്കീനിനക്കില്ലയെന്നോ? । കളിക്കാദികാലത്തിലെന്നേവിധാതാ । വതാക്കീട്ടുസൃഷ്ടിച്ചിടുന്നീവിധംനീ ।। സമുദ്രത്തിൽനീദൈത്യരിൽനിന്നുരക്ഷി । ച്ചൊരാവിഷ്ണുവോരക്ഷചെയ്യാൻസമൎത്ഥൻ? । ഹരിച്ചീശനേപ്പണ്ടുനീ,യല്ലയെങ്കിൽ । ജനിച്ചെന്തതെൻനെറ്റിയിൽനിന്നുരുദ്രൻ ।। നിനക്കെന്നുമേജന്മമുണ്ടെന്നുകണ്ടി । ല്ലഹോകേട്ടുമില്ലെന്തിൽനിന്നുത്ഭവിച്ചോ? । അറിഞ്ഞില്ലതാരുംധരിച്ചില്ലവേദം । കഥിക്കുന്നതിന്നാദിശ

ക്തീതിനിന്നോ ॥ അഹംവിഷ്ണുവുംരുദ്രനംസൃഷ്ടിരക്ഷാ । വിനാശങ്ങറം ചെയ്യുന്നനിന്നോടുകൂട । മിടുക്കില്ലനിന്നോടുപേരാതെഞങ്ങൾ ।ക്കൊരുത്തക്കർമംമ്പേ!നടത്താനതൊന്നും ॥ അഹംവിഷ്ണുവുംരുദ്രനംമററുമേ മുൻ । ജനിച്ചോ,രിരിക്കുന്നിതാ,മേൽജനിക്കും । വിവാദാസ്പദംചിത്രമീനിൻവിനോദം । ഭ്രമിക്കാത്തതാരാണതിങ്കൽഭവാനി! ॥ ഗുണോപാധികാംക്ഷാദിയററാനകത്തോ । നിറഞ്ഞുള്ളവൻ,നിഷ്കളൻ,ദേവനീശൻ ! അവൻതന്നെനോക്കീട്ടുനിന്നീവിനോദം । മനഃപ്രീതിയാളുന്നിതെന്നാർമഹാന്മാർ ॥ ദൃഷ്ടാദൃഷ്ടമതായീടുമിപ്രപഞ്ചത്തിലാദ്യമായ് ഉണ്ടായ്,പരൻപുമാൻനിനിൽന്നൊന്നമൂന്നാമതില്ലൊരാൾ * വേദവാക്യംമിഥ്യയെന്നകല്പിക്കാൻവയ്യൊരിക്കലും വിരോധമാ,യതിന്നെൻെറയുള്ളിലുണ്ടൊരുസംശയം * രണ്ടില്ലാത്തൊന്നുതാൻബ്രഹ്മമെന്നവേദങ്ങളോതിടും നീയോഅതിപ്പൂരുഷനോ? സന്ദേഹംതീർത്തുചൊല്ലണം * ശങ്കാചരുന്നൊരെന്നുള്ളമുറയ്ക്കുന്നില്ലമാർദ്ദവം വിചാരത്തിങ്കൽമുങ്ങിപ്പോയൊന്നോരണ്ടോ? അതെന്നതായ് *നിന്മുഖംകൊണ്ടുതാനെൻെറ സന്ദേഹംനീയകററണം നിൻപാദസംഗമെൻപൂർവ്വപുണ്യത്താൽതാൻ ഭവിച്ചതും * നാരിയോനീപുമാനാണോ? വിസ്തരിച്ചെന്നാടോതുക മുക്തനായ് ഞാൻഭവിച്ചീടാമറിഞ്ഞതേ്രപൃശക്തിയേ *

ശ്രീദേവീഭാഗവതം മൂന്നാംസ്കന്ധം

ശിവബ്രഹ്മസ്തുതി

അഞ്ചാമദ്ധ്യായം.



ആറാമദ്ധ്യായം



ബ്രഹ്മാവുപറഞ്ഞു.

വിനയത്തോടുഞാനേവംചോദിച്ചപ്പോൾമഹേശ്വരി മൃദുവായ് ചൊല്ലിനാളെന്നോടാദ്യയാംദേവിയിങ്ങനേ *

ശ്രീദേവി പറഞ്ഞു.

ഒന്നാണെല്ലായ്പ്പൊഴുംഭേദമില്ലഞങ്ങൾക്കൊരിക്കലും അവൻ ഞാൻ ഞാനവൻഭേദംതോന്നീടുന്നതുഭ്രമത്തിനാൽ * ഞങ്ങൾക്കുള്ളന്തരംസൂക്ഷ്മംബുദ്ധിമാനതറിഞ്ഞിടും ഉടൻവിമുക്തനായ്ത്തീരുംസംസാരക്കെട്ടുവിട്ടുപോം * രണ്ടില്ലാത്തൊന്നുതാൻബ്രഹ്മമെന്നമുള്ളതുമാണെ

ളു സൃഷ്ടികാലംവരുന്നേരമതുരണ്ടായ്ഭവിച്ചിടും * ഉപാധികൊണ്ടെ കദീപംപലതാകുന്നപോലവേ കണ്ണാടിയിൽച്ഛായപോലേഞങ്ങൾ ക്കിപ്രതിബിംബവും * സൃഷ്ടിക്കായ്സൃഷ്ടികാലത്തിലുണ്ടാംഞങ്ങൾക്ക ഭേദവും ദൃശ്യാദൃശ്യമതാംഭേദംഞങ്ങൾരണ്ടായിടുമ്പോഴും * സ്ത്രീയല്ല ഞാൻപുമാനല്ലനപുംസകവുമല്ലഞാൻ സൃഷ്ടികാലത്തിലീഭേദംഞാനു ണ്ടാക്കുന്നബുദ്ധിയാൽ * ബുദ്ധിയുംശ്രീയതുംധൈൎയ്യമോൎമ്മയുംകീൎത്തി യെന്നതും ശ്രദ്ധ,മേധ,ദയാ,ലജ്ജ,ക്ഷുധയുംതൃഷ്ണയുംക്ഷമാ * കാന്തിയും ശാന്തിയുംദാഹംമടി,നിദ്ര,ജരാജരാ വിദ്യാവിദ്യകളുംവാഞ്ഛ,സ്പൃഹ, ശക്തിയശക്തിയും * വസ,മജ്ജാ,ത്വക്ക്,ദൃഷ്ടി,വാക് കൃതാനൃതമായ തും വശ്യന്തിമധ്യപരനാഡികളുംഞാനിതൊക്കയും * സംസാരത്തി ങ്കൽഞാനെന്നാല്ലെന്തു?ഉച്ചരാത്തതെന്നൊടായ് എല്ലാംഞാനെന്നദൃഢ മായറിഞ്ഞീടുകപത്മജ! * ഈയെൻനിശ്ചിതരൂപങ്ങളൊട്ടുകൂടാത്ത തെന്തുവാൻ ചൊല്ക?തിൻമൂലമിസ്സംസാരത്തിൽവ്യാപിച്ചപൂൎണ്ണ ഞാൻ * ദേവന്മാരിൽസവ്വരിലുംനാനാരൂപംധരിച്ചഞാൻ ശക്തിരൂ പേണകാട്ടുന്നപലമട്ടുപരാക്രമം * ഞാൻഗൌരി,ബ്രാഹ്മിയും,രൌദ്രീ വാരാഹീ,വൈഷ്ണവീ,ശിവാ വാരുണീ,വാസവീ,നാരസിംഹീ,കൌബേ രിയായതും * കാൎയ്യങ്ങളുൽഭവിക്കുമ്പോളവരിൽഞാൻകടന്നിട്ടും കാൎയ്യ ങ്ങളെല്ലാംഞാൻചെയ്യുമവനേഹതുവാക്കിട്ടും * സൂൎയ്യനിൽകാന്തിയാ യ്.മഞ്ഞായ് ചന്ദ്രനിൽ.ശീതമായ്ജലേ തീയിൽചൂടായ്ഭവിക്കുന്ന ഞാനെന്നിഷ്ടത്തിനൊത്തപോൽ * ഇസ്സംസാരത്തിൽഞാൻവിട്ടതൊ ന്നുമൊന്നിളകീടുവാൻ പോലുംസമൎത്ഥമാകില്ലെന്നതുനിശ്ചയമാംവി ധേ! * ഞാനപേക്ഷിക്കിലീലോകത്തിളകാനൊരുജന്തുവും ശക്തമാകി ല്ലദൃഢമാണിതെന്നോതുന്നനിന്നൊടായ് * ഞാനെന്യേദൈത്യരേ ക്കൊൽവാനീശൻപോലുമശക്തനാം ശക്തിയില്ലാത്തനരനേച്ചൊല്ലും ദുൎബ്ബലനായ്ജനം * രുദ്രഹീനൻ,വിഷ്ണുഹീന,നെന്നുചൊൽകില്ലൊരു ത്തരും ശക്തിയില്ലാത്തപുരുഷാധമനെന്നോതുമേവരും * വീഴ്ച,മട്ട്, ഭയം,ക്ഷീണം,ശത്രുപീഡകരം,തൊട്ടതിൽ അശക്തനെന്നൊഴിച്ചാരും ചൊല്ലിടുന്നില്ലരുദ്രനായ് * അതുകൊണ്ടതിന്നുമൂലംശക്തിയെന്നുധ രിക്കുക നീസൃഷ്ടിക്കാൻനിനയ്ക്കുമ്പോൾശക്തിയോടതുചെയ്യുവൻ * ഹരി,രുദ്രൻ,സൂൎയ്യ,നഗ്നി,കാററ്,കാലന,മിന്ദ്രനും വിശ്വകൎമ്മാ,വരുണ നും,ശക്തന്മാരായിശക്തിയാൽ * എല്ലാംധരിപ്പാനിബ് ഭൂമിശക്തി

ചെന്നാൽസമൎത്ഥയാം അല്ലെങ്കിലഖണ്ഡവേദപ്പോലും ധരിപ്പാനസമൎത്ഥ താൻ * ശേഷനും,കൂൎമ്മവും,മററുദിഗ്ഗജങ്ങളശേഷവും തൻകാൎയ്യങ്ങൾ നടത്തീടാനെന്നോടൊത്താൽസമൎത്ഥരാം * ജലമെല്ലാംകുടിച്ചീടാമഗ്നിയെല്ലാംഹരിച്ചിടാം നിറുത്താംവായുവേ,യിന്നെനിഷ്ടമ്പോലെനടന്നിടാം * ഇല്ലാത്തതായഭൂമ്യാദിതത്വമെല്ലാമൊരിക്കലും ഉണ്ടോയെന്നുള്ള സന്ദേഹംവേണ്ടാതേകമലോത്ഭവ! * ഒരിക്കൽമുമ്പതില്ലാതാംപിന്നുണ്ടന്നായ്ഭവിച്ചിട്ടും മൺകട്ടയിൽഘടാഭാവമെവ്വണ്ണമതുപോലവേ * ഇന്നില്ലഭൂമിയെവിടേയ്ക്കുതുപോയെന്നുപാൎക്കിൽ അതതിൽ പരമാണുക്കളായിത്തീൎന്നെന്നറിഞ്ഞിടാം * ശാശ്വതം,ക്ഷണികം,ശൂന്യം,നിത്യാനിത്യംസകൎത്തൃകം അഹങ്കാരാദിയായേഴുവിധമായ്ത്തീൎന്നുണ്ടുകളും *മഹത്തത്വമതിൽനിന്നുട്ടഹങ്കാരംഭവിച്ചതേ മുൻപോൽ ഭൂതങ്ങളേയെല്ലാമതിനാലേ ചമയ്ക്കനീ*നിങ്ങൾപോയിഗ്രഹംനിൎമ്മിച്ചതിങ്കൽനിവസിക്കുക താന്താങ്ങൾക്കുള്ള കാൎയ്യങ്ങൾ ചെയ്ക പ്രാരബ്ധമൂലമായ് *സുന്ദരീപുഞ്ചിരി,ക്കൊണ്ടോൾ,മജോഗുണമൊടൊത്തവൾ കയ്ക്കൊൾകനീമഹാവാണിയാമിയുത്തമശക്തിയെ * വെള്ള വസ്ത്രംപൂണ്ടുദിവ്യദിവ്യാലങ്കാരമാണ്ടവൾ വരാസനത്തിൽമേവുന്നോൾ,ക്രീഡയ്ക്കായ്ചെന്നിരിപ്പവൾ * നിന്നോടൊത്തുനടപ്പോളായ് നീസുന്ദരീതീൎന്നിട്ടും അവമാനിക്കൊലാനീയെന്നുംശമാംനല്ലവാണിയെ * ഇവളോടൊത്തുനീവേഗംസത്യലോകത്തിലെത്തുക മഹത്തത്വത്തിൽനിന്നിന്നുനാലായ്സൃഷ്ടിക്കുകൊക്കയും * ലിംഗദേഹങ്ങൾജീവങ്ങളോടുംകൎമ്മങ്ങളോടുമേ ഒന്നിച്ചുണ്ട,തിൽനീമുൻപോലവയേവേർപെടുത്തുക * സ്വഭാവകാലകൎമ്മങ്ങൾകാരണങ്ങളൊടുംഭവാൻ ശബ്ദാദികളൊടും ചെയ്കമുൻപോലിന്നിച്ചരാചരം * മാനിക്കണംനീഹരിയേപൂജിച്ചിടണമെന്നുമേ അവൻസത്വഗുണംകൊണ്ടുനിന്നേക്കാൾശ്രേഷ്ഠനെപ്പോഴും * നിങ്ങൾക്കു,സാദ്ധ്യമാംകാൎയ്യമെന്നൊരിക്കൽഭവിക്കുമോ? അന്നുഭൂമിയതിൽവിഷ്ണുവുണ്ടാകുമവതാരമായ് * തിൎയ്യഗ്യോനിയതുംപിന്നേ നരയോനിയുമാണ്ടവൻ കൊന്നീടുമസുരന്മാരേമഹാത്മാവാംജനാർദ്ദനൻ * മഹാബലനതാംരുദ്രൻനിൻസഹായിയുമാസ്സുരം നിൎമ്മിച്ചസുരരേയെല്ലാംനീകളിക്കുകസൌഖ്യമായ് * ബ്രാഹ്മണർ,ക്ഷത്രിയർ,വൈശ്യർ,വിധിപോൽപലയാഗവും സദക്ഷിണംചെയ്തുനിങ്ങൾക്കെല്ലാം സന്തോഷമേകിടും * എൻപേരുചൊല്ലിയെല്ലാരുമെല്ലായാഗത്തിലും

സദാ സന്തുഷ്ടരായ് തൃപ്തരായുംഭവിപ്പിൻനിങ്ങൾ ഭരന്ദ്രരേ! * തമോഗു ണംചേൻശിവൻസവ്വദാമാനനീയനാം എല്ലായാഗത്തിലുംപൂജിക്ക യുംവേണംവിശേഷമായ് * സുരന്മാക്കൊന്നുതട വിക്കുംഭയംദൈത്യരിൽ നിന്നുടൻ വാരാഹീ,വൈഷ്ണവീ,ഗൌരീ,നാരസിംഹീ,സദാശിവാ* എ ന്നാദിയായുള്ളൊരെൻറശക്തികൾദിവ്യരൂപമായ് പോക്കുംദൈത്യ ഭയംമുററുംനീസൃഷ്ടിക്കുകപത്മജ! * ബീജധ്യാനങ്ങളോടൊത്തമന്ത്രമാ മീനവാക്ഷരം സദാജപിച്ചുംകൊണ്ടെല്ലാക്കാര്യവുംനീനടത്തുക * സവ് മന്ത്രങ്ങളിൽവച്ചുംശ്രേഷ്ഠമെന്നതറിഞ്ഞുനീ സവ്വാത്ഥസിദ്ധിക്കായു ള്ളിൽധരിച്ചാലുംസദാവിധേ!* ചിരിച്ചെന്നോടിതോതീട്ടുചൊന്നാൾ വിഷ്ണുവൊടംബിക: 'പോകവിഷ്ണോ!ശ്രേഷ്ഠയാമീമഹാലക്ഷ്മിയൊടൊ ത്തുനീ * മാറിടത്തിൽസദാവാഴ്മവളില്ലൊരുസംശയം ക്രീഡയ്ക്കായ് നൾകുമിശ്ശക്തിസവ്വാത്ഥങ്ങൾതരുംതവ * അവമാനിക്കൊലാനീയുംമാ നിച്ചീടുകസവ്വദാ ഇച്ഛേച്ചുകൊണ്ടുഞാനേകീലക്ഷ്മീനാരായണാഖ്യതേ സുരക്ക്ജീവനത്തിന്നുയാഗങ്ങൾഞാൻവിധിച്ചുതേ ഇഷ്ടമായ്നിങ്ങൾ മൂന്നാളുംചേൻവാണീടുകെന്നുമേ * ഭവാൻബ്രഹ്മാവുശിവനുമെൻഗു ണത്തിൽഭവിച്ചവർ എല്ലാക്കുംമാന്യരായ്,പൂജ്യരായും,തീരുമസംശയം മന്ദന്മാർനിങ്ങളിൽഭേദബുദ്ധിയേചെയ്യുന്നവർ ഭേദഭാവനയാൽ ചെന്നുനരകത്തിൽപതിച്ചിടും * ആരുവിഷ്ണുവവൻരുദ്രൻശിവനാര? വനാംഹരി ഇവക്കുഭേദംകല്പിപ്പോൻനരകത്തിൽപതിച്ചിടും * അറി കപ്പോൽവിധിയെയുംവിചാരിക്കേണ്ടതില്ലിതിൽ ഗുണങ്ങൾവെവ്വേ റേയാണ്,ഞാൻ[illegible]ല്ലിത്തന്നിടാംഹരേ! * പരമാത്മവിചാരത്തിൽ മുഖ്യംതേസത്വമാഗ്ഗ്ണം ലക്ഷ്മിയോടുകളിക്കുമ്പോളോരോഭേദംവരു മ്പഴം *ആശ്രയിക്കുംകീത്തികേട്ടമററുരണ്ടുഗുണങ്ങളും രജോഗുണത്തോ ടൊത്തെന്നുംകളിക്കുകിവളോടുനീ * വാഗ്ബീജവുംകാമരാജംമായാബീ ജംതൃതീയമായ് പരമാത്ഥംനൾകിടുന്നൊരീമന്ത്രംഞാൻതരാംഹരേ! * ഗ്രഹിച്ചെന്നുംജപിച്ചാലുംകളിച്ചാലുംയഥാസുഖം മൃത്യുവിൽനിന്നുകാല ത്തിൽനിന്നുംഭീതിവരാ,തവ * എൻെറയീലീലയെന്നോള,മിച്ചരാചര മൊക്കയും എന്നുഞാൻസംഹരിച്ചീടു,മന്നോളംനീവസിക്കുക * അ ക്കാലംനിങ്ങൾമൂന്നാളുമെങ്കൽതന്നെലയിക്കുവിൻ എല്ലാപ്പോഴുംജപി ച്ചാലുമീമന്ത്രംകാമമോക്ഷദം * മോക്ഷകാമൻജപിക്കേണമീമന്ത്രംപ്ര ണവത്തൊടും വൈകുണ്ഠമുണ്ടാക്കിയതിൽനീവാഴ്കപുരുഷോത്തമ! *

നിത്യയാമെന്നെയോൎത്തുംകൊണ്ടിഷ്ടംപോലെകളിക്കക'.

ബ്രഹ്മാവുപറഞ്ഞു

ഗുണംനിൎഗ്ഗുണവുംചേൎന്നമൂലപ്രകൃതിയിങ്ങനെ വിഷ്ണുവോടോതി യമൃതവാക്കീശനൊടുമോതിനാൾ *

ദേവിപറഞ്ഞു.

ഗ്രഹിക്കഹര!നീകാളിയാകുമീനല്ലഗൌരിയെ കൈലാസമുണ്ടാക്കിയതിൽനീകളിക്കകസൌഖ്യമായ് *തമോഗുണംമുഖ്യമാംതേരജസ്സത്വങ്ങളല്പമാം ക്രീഡാ,സുരവധങ്ങൾക്കായാണീരണ്ടുഗുണങ്ങളും * തപസ്സുചെയ്യാനതുപോൽ,ബ്രഹ്മധ്യാനമതിന്നുമായ് ശംഭോ!നീശാന്തമാം സത്വഗുണത്തേസ്വീകരിക്കക * സൃഷ്ടിസ്ഥിത്യന്തവുംചെയ്യുംനിങ്ങൾ മുഗ്ഗുണമൊത്തവർ ഇഗ്ഗുണങ്ങളൊടല്ലാതെയൊന്നുമില്ലജഗത്തതിൽ * സംസാരത്തിൽകാണാമെല്ലാവസ്തുവുംമുഗ്ഗുണംദൃഢം ഗുണമററിങ്ങുഗങ്കലില്ലുണ്ടാകയുമില്ലതാൻ * നിൎഗ്ഗുണംബ്രഹ്മമെപ്പോഴുമതുകാണപ്പെടാത്തത് ഞാൻനിൎഗ്ഗുണാ,സഗുണയായ്തിരുംസൃഷ്ടിയതിങ്കലായ് * ഞാൻകാരണംസദാശംഭോ!കാൎയ്യമല്ലൊരുനേരവും സഗുണാകാരണംമൂലം,പരമാത്മാവിൽനിൎഗ്ഗുണാ * മഹത്തത്വമഹങ്കാരം,ശബ്ദംതൊട്ടുഗുണങ്ങളും പ്രസരിക്കുന്നുസതതംകാൎയ്യകാരണരൂപമായ് * അഹങ്കാരം സത്തിലുണ്ടായ്,ഞാൻകാരണവുമായുടൻ അഹങ്കാരമതെൻകാൎയ്യമതു മുഗ്ഗുണരൂപമാം * മഹത്തത്വമഹങ്കാരത്തിൽനിന്നാണതുബുദ്ധിയാം മഹത്തത്വംതന്നെകാൎയ്യ,മഹങ്കാരംസ്വകാരണം * തന്മാത്രകളഹങ്കാരത്തിൽനിന്നുണ്ടാകുമെപ്പൊഴും, പഞ്ചഭൂതങ്ങൾക്കുമൂലമവതാനാദിസൃഷ്ടിയിൽ* കൎമ്മേന്ദ്രിയങ്ങളഞ്ചഞ്ചാജ്ഞാനേന്ദ്രിയമതായതും മഹാഭൂതങ്ങളുണ്ടഞ്ച്മനസ്സാറാമതായ് വരും * കാൎയ്യകാരണമെല്ലാമീപ്പതിനാറതിലുൾപ്പെടും പരമാത്മാവാദ്യ,നല്ലകാൎയ്യംകാരണമായതും *ആദികാലത്തിലീവണ്ണമാണെല്ലാമുത്ഭവിപ്പതും സംക്ഷേപമായ്ചൊല്ലിഞാനീയുത്ഭവത്തേനിനക്കെടോ * കാൎയ്യങ്ങൾക്കെൻവിമാനത്തിൽകേറിപ്പൊയ്യോൾകനിങ്ങളും സങ്കടത്തിങ്കലോൎത്തെന്നാൽ ഞാൻപ്രത്യക്ഷത്തിൽവന്നിടാം * ബ്രഹ്മമാമെന്നെയെപ്പോഴുമോൎത്തുകൊള്ളുകനിങ്ങളും പുമാനൊടെന്നെയോൎത്തെന്നാൽകാൎയ്യസിദ്ധിവരുംദൃഢം *

ബ്രഹ്മാവുപറഞ്ഞു

ഏവംചൊല്ലിശ്ശക്തികളെത്തന്നുഞങ്ങൾക്കുദേവിയും വിഷ്ണുവിന്നുമഹാലക്ഷ്മി,മഹാകാളി,മഹേശന്ന് * സരസ്വതിയെനിക്കും,തന്നായ

ച്ചാളവർഞങ്ങളേ അവിടംവിട്ടപോന്നപ്പോൾപുമാന്മാരായ്ഞങ്ങ ളും * ഞങ്ങളത്ഭുതമാംരൂപംമാഹാത്മ്യമതുമോർത്തുടൻ ആവിമാനമ തിൽകേറിയിരുന്നുമൂന്നുപേരുമായ് * അമൃതാബ്ധിയതും,ദ്വീപം,ദേ വിയും,ഞങ്ങളാലുടൻ കാണപ്പെട്ടില്ലാവിമാനംമാത്രമുണ്ടായിരുന്നതേ* വിസ്താരമായുള്ളവിമാനമേറീട്ടെത്തിപുരാവിഷ്ണുവുമാഴിയിങ്കൽ * ഊക്കു ള്ളദൈത്യേശരെനിഗ്രഹിച്ചോരിടത്തിലത്താമരതൻസമീപേ.

ശ്രീദേവീഭാഗവതം മൂന്നാംസ്കന്ധം

ബ്രഹ്മോപദേശം

ആറാമദ്ധ്യായം.

---

## ഏഴാമദ്ധ്യായം.

---

ബ്രഹ്മാവു പറഞ്ഞു.

ഈവണ്ണംപ്രഭാവത്തോടദ്ദേവിയേഞങ്ങൾമൂവരും മററുദേവിക ളോടൊത്തുകണ്ടുകൊണ്ടാടിനാരദ!*

വ്യാസൻ പറഞ്ഞു.

ബ്രഹ്മാവുചൊന്നതീവണ്ണംകേട്ടുനാരദനാംമുനി സന്തുഷ്ടനായി ച്ചോദിച്ചാൻപ്രജാപതിയോടിങ്ങനേ*

നാരദൻ പറഞ്ഞു.

ആദ്യൻപുമാൻനാശമറേറാൻനിർഗ്ഗുണൻനിത്യനവ്യയൻ അവ നേക്കണ്ടനുഭവിച്ചോ?നീചൊല്ക,പിതാമഹ!* കണ്ടുനീഗുണമുള്ളോളേ യെമ്മട്ടഗ്ഗുണമററവൾ അവൾതൻരൂപവുംചൊല്ക,പുരുഷൻറയു മെൻഗുരോ! * ശ്വേതദ്വീപിൽഘോരമായ്ഞാൻതപിച്ചഫലമായ് മയാ കാണപ്പെട്ടുകോപമററസിദ്ധരായമഹർഷിമാർ * പരമാത്മാ വിനേയെൻറദൃഷ്ടിയാൽകണ്ടതില്ലഞാൻ പിന്നെയുംപിന്നെയും ഘോരതപംചെയ്തിട്ടുമെൻവിഭോ! * ഗുണമുള്ളോരഗ്ഗുരുക്കന്മാൽകാ ണപ്പെട്ടുമനോരമാ നിർഗ്ഗുണനിർഗ്ഗുണൻതാനുമെമ്മട്ടുള്ളവർചൊല്ലുക *

വ്യാസൻ പറഞ്ഞു.

തനയനോടിപ്രകാരംചോദിച്ചാൻനാരദൻമുനി ചിരിച്ചുംകൊ ണ്ടവനോടായ്ചൊന്നാൻസത്യംപിതാമഹൻ *

ബ്രഹ്മാവു പറഞ്ഞു.

ദൃഷ്ടിഗോചരമാകില്ലനിർഗ്ഗുണത്തിൻറയാകൃതി ദൃശ്യമെല്ലാംന

ശപരംതന്നെരൂപംകാണ്മതെങ്ങിനെ? * ഗുണമില്ലാശക്തിയേയുംഗുണമില്ലാപ്പുമാനെയും ജ്ഞാനംകൊണ്ടറിയാമപ്പോൾഭാവിക്കാംമുനികൾചൊല്ലിടാം * ആദ്യന്തമറ്റോരാരെണ്ണാക്കെന്നുംപ്രകൃതിപൂരുഷർ വിശ്വാസംകൊണ്ടറിഞ്ഞിടാംവിശ്വാസിക്കായ്കിൽവയ്യതാൻ * ഏതുചൈതന്യമിസ്സർവ്വഭൂതങ്ങളിലുമോക്കനീ അതുതാൻപരമാത്മാവായതുതാൻ പൂർണ്ണമെങ്ങുമേ * അപ്ലക്തിയപ്പുമാൻതാനുംസർവ്വവ്യാപികളോക്കക അവരെന്ന്യേജഗത്തിങ്കലൊരുവസ്തുവുമില്ലല്ലോ * രണ്ടാളുമവർദേഹത്തിലെന്നുംവാഴുന്നുനിത്യരായ് ഗുണവുംമലവുംവിട്ടോരേകചൈതന്യരൂപികൾ * ശക്തിയാരതുതാനാത്മാവാത്മാവാരതുതാനവർ അവർക്കുള്ളന്തരംസൂക്ഷ്മമറികില്ലാരുമെൻസുത! * ശാസ്ത്രമെല്ലാംപഠിച്ചാലുംസാംഗവേദങ്ങൾചൊല്കിലും അവർക്കുള്ളന്തരംസൂക്ഷ്മ·വൈരാഗ്യംവിട്ടറിഞ്ഞിടാ * അഹങ്കാരത്തിലുണ്ടാകുന്നിച്ചരാചരമൊക്കയും കല്പംകോടികഴിഞ്ഞാലുമതില്ലാതാവതെങ്ങനെ? * ആഹങ്കാരിയുമാത്മാവേകസ്ഥിൽകാണുന്നതെങ്ങനെ സഗുണത്തേമഹാത്മാവേ!മനസാചിന്തചെയ്യുക * പിത്തംമൂടുംനാവ്, കണ്ണ്, മെരിവെന്നരസത്തെയും മഞ്ഞളിച്ചനിറത്തെയു, മുള്ളവണ്ണമറിഞ്ഞിടാ * ഗുണങ്ങൾചേരുംമനമാനിർഗ്ഗുണത്തേയറിക്കമോ? * അഹങ്കാരോത്ഭവംചിത്തമനഹങ്കാരമാകുമോ? ഗുണങ്ങളുള്ളകാലത്തിലില്ലദർശനമാത്മനം * അനഹങ്കാരമാംചിത്തമതിനെക്കണ്ടിടുന്നതേ.

നാരദൻ പറഞ്ഞു.

മുഗ്ഗുണത്തിൻസ്വരൂപം,പിന്നമ്മട്ടുഗുണരൂപമായ് അഹങ്കാരംമൂന്നുവിധമിരിക്കുന്നതുമെൻവിഭോ!*സാത്വികംതാമസംപിന്നെരാജസംമുഗ്ഗുണങ്ങളും ഭേദിച്ചീടുംസ്വഭാവങ്ങളതും,ചൊല്ക,മഹാമതേ! * ഏതറിഞ്ഞാൽമുക്തനാംഞാനതുനീചൊല്ലണംവിഭോ! മുഗ്ഗുണത്തിൻെറവിസ്താരമായലക്ഷണമൊക്കയും*

ബ്രഹ്മാവു പറഞ്ഞു.

മൂന്നുശക്തികൾമുനിനിന്നുമതുഞാൻചൊല്ലിടാംതവ ജ്ഞാനശക്തി,ക്രിയാശക്തി,യർത്ഥശക്തിയുമിങ്ങനെ * സത്വത്തിനാംജ്ഞാനശക്തിക്രിയാശക്തിരജസ്സിനും തമസ്സിനാംദ്രവ്യശക്തി,മൂന്നുംചൊന്നേൻനിനക്കഞാൻ * അതുകൾക്കുള്ളകാര്യങ്ങളുള്ളവണ്ണംപറഞ്ഞിടാം ശബ്ദസ്പർശങ്ങളുണ്ടായതമസ്സാംദ്രവ്യശക്തിയിൽ * രൂപംരസംഗ

ഗന്ധമത്രെ,തന്മാത്രകളിതിന്നറിക  ആകാശത്തിൻ ഗുണം ശബ്ദം,സ്പർശം
വായുവതിൻഗുണം * അഗ്നിക്കുള്ള ഗുണം രൂപം,ജലത്തിന്നു രസം ഗുണം
ഭൂമിക്കു ഗുണമഗ്ഗന്ധം സൂക്ഷ്മഭൂതങ്ങളാണിവ * ദ്രവ്യശക്തിയൊടിപ്പ
ത്തും ചെന്താമസമായിട്ടും  അഹങ്കാരത്തിൽനിന്നപ്പോലാണീബ്ര
ഹ്മാണ്ഡസൃഷ്ടിയും * രജോഗുണക്രിയാശക്തിയിൽനിന്നുണ്ടായിതേകൾ
ക്കുക ചെവിയും,തൊലിയും,നാവും,കണ്ണ്,മൂക്കെ,ന്നഞ്ചിവ * ജ്ഞാ
നേന്ദ്രിയങ്ങളെന്നോർത്തും,കേൾക്കകർമ്മേന്ദ്രിയങ്ങളെ  വാക്കും,കയ്യും,കാ
ല്,മലദ്വാരം,ലിംഗവും,മഞ്ചിവ * പ്രാണനാ,പാന,വ്യാന,സമാനനാ,ദാ
നൻ,വായുവഞ്ചിവ  പതിനഞ്ചിവയെന്നാൽ ചൊല്ലും രാജസസൃഷ്ടി
യായ് * ക്രിയാശക്തിസ്വരൂപങ്ങളിവതാൻ സാധനങ്ങളായ് ഇവ സ്ഥൂ
ല്ലനിമിത്തം ചിച്ഛക്തിതന്നനുവൃത്തിതാൻ * ജ്ഞാനശക്തിയൊടൊ
ത്തിട്ടും സാത്വികത്തിൽ ഭവിച്ചുവ ദിക്കുകൾ,വായുവും,സൂര്യൻ,പാശി,യ
ശ്വിനിദേവതം * ജ്ഞാനേന്ദ്രിയങ്ങളഞ്ചിന്നുമധിഷ്ഠാനദേവകൾ ച
ന്ദ്രൻ,ബ്രഹ്മാ,രുദ്രനും,നാലാമൻ ക്ഷേത്രജ്ഞ,നിയിവർ * അന്തഃകര
ണമാം ബുദ്ധിതൊട്ടതിന്നധിദേവരാം ഈ നാലുപേരത്താൻ ചൊല്ലുന്നി
യധിഷ്ഠാനദേവരായ് * മനസ്സോടൊത്തുമിവരപ്പതിനഞ്ചേവരുദ്ഭവം
സാത്വികാഹങ്കാരമതിൻ സൃഷ്ടി,സാത്വികമെന്നു പേർ * സ്ഥൂലം,സൂ
ക്ഷ്മം,രണ്ടു രൂപം പരമാത്മാവിന്നുള്ളതിൽ  ജ്ഞാനമായ് രൂപമില്ലാത്ത
സൂക്ഷ്മം താൻ സർവ്വകാരണം * ഉപാസകന്നു ചിന്തിപ്പാൻ സ്ഥൂലരൂപം
പറഞ്ഞിടും  ഇതുതാൻ പരമാത്മാവിൻ സൂക്ഷ്മരൂപം പ്രസിദ്ധമായ്
എൻശരീരം സൂത്രമെന്നു ചൊല്ലുന്നു ലോകരൊക്കെയും * ഈശ്വരമാം പരമാ
ത്മാവിൻ സ്ഥൂലദേഹം പറഞ്ഞിടാം  ശ്രദ്ധയായ് കേട്ടു നീ മുക്തനായി
ത്തീരുക നാരദ! * മുൻചൊന്നോൻ ഭൂതസൂക്ഷ്മങ്ങളായ തന്മാത്രയൊക്കെ
യും  പഞ്ചീകരിച്ചതിൽനിന്നിപ്പഞ്ചഭൂതം ഭവിച്ചതേ * ഇപ്പഞ്ചീകരണ
ത്തെ ഞാൻ ചൊല്ലുവൻ കേട്ടുകൊൾക നീ  ഓരോ തന്മാത്രയേയൊപ്പമെടു
ത്തിട്ടു മനസ്സതിൽ * സങ്കല്പിച്ചിതി നേരണ്ടായ് ഭാഗിച്ചിട്ടതിലൊന്നി
ലായ് മററുഭൂതങ്ങളേ ഭാഗിച്ചൊന്നു നാലാക്കിയങ്ങനേ * അരയ്ക്കാൽവി
തമാനാലും ചേർത്തെന്നാൽ സ്ഥൂലതോയമാം  പഞ്ചീകരിച്ചഭൂതത്തിൽ
ചൈതന്യം കേറിവാണിടും * അപ്പോളവനെന്നു സന്ദേഹമുണ്ടായീടു
ന്നു നാരദ! അസ്ഥൂലദേഹാഭിമാനിയാം ചൈതന്യത്തെയേവരും * ആ
ദിനാരായണൻ,ദേവൻ,ഭഗവാനെന്നു ചൊല്ലിടും  പഞ്ചീകരിച്ചഭൂത

ത്തിൻവിഭാഗംനൽപ്രകാശമായ് * ഗുണങ്ങളാൽവളന്നെല്ലാംഗുണാധി
കൃതന്തൊടൊത്തതാം ആകാശത്തിന്നൊരുഗുണംശബ്ദ,മില്ലന്യമാംഗു
ണം * ശബ്ദവും,സ്പശ്ശവും,രണ്ടുഗുണംകാററിന്നുചൊല്ലിടും ശബ്ദം,സ്പ
ശ്ശം,രൂപ,മഗ്നിക്കുണ്ടുമൂന്നുഗുണങ്ങളും * ശബ്ദം,സ്പശ്ശം രസം,രൂപം,ഗു
ണംനാലാംജലത്തിന് ശബ്ദം,സ്പശ്ശം,രസം,രൂപ,ഗന്ധവും,ഭൂഗുണങ്ങ
ളാം * ഏവംപഞ്ചീകരിച്ചുള്ളതിന്നുബ്രഹ്മാണ്ഡമെന്നുപേർ ബ്രഹ്മാ
ണ്ഡാംശങ്ങളായുള്ള ജീവജാതികളൊക്കയും * എൺപത്തുനാലുലക്ഷം
താനെന്നുചൊല്ലപ്പെടുന്നതേ.

ശ്രീദേവീഭാഗവതം മൂന്നാംസ്കന്ധം

ഗുണതത്വനിരൂപണം

ഏഴാമദ്ധ്യായം



## എട്ടാമദ്ധ്യായം

ബ്രഹ്മാവു പറഞ്ഞു

ഏടോ!നീസ്സൃഷ്ടിചോദിച്ചിന്നതുഞാനുരചെയ്തതേ ഗുണസ്വഭാ
വംപറയാമിനിയുംകേൾക്കഭംഗിയായ് * സത്വംമനഃശുദ്ധിനൽകും
സ്വധമശ്ശുദ്ധിയാൽവരും ആൎജ്ജവം,സത്യവും,ശൌചം,ശ്രദ്ധയും,
ക്ഷമധൈൎയ്യവും * ദയ,ലജ്ജയു,മറ്റുള്ളൊംശാന്തി,സന്തോഷമെന്നതും
സത്വത്തിൻതോന്നലിവയാലുണ്ടാകുംഭദ്രമായ് സദാ * സത്വംവെളു
ത്തനിറമാം,ധൎമ്മത്തിൽപ്രീതിചെയ്യുതാം സദ്വിചാരത്തെയുണ്ടാക്കും
ദുൎവ്വിചാരംകളഞ്ഞിടും * സാത്വികീരാജസീപിന്നെത്താമസീമൂന്നുമാ
തിരി ശ്രദ്ധയുണ്ടെന്നുചൊല്ലുന്നു,തത്വംകണ്ടോരുതാപസർ * രജസ്സ്
രക്തനിറമായ്ചൊല്ലും,ദുഃഖവുമേകിടും എല്ലാത്തിലുമസന്തോഷമതു
നൽകിടുമൊന്നുപോൽ * മഹാദ്വേഷം,മഹാദ്രോഹം,മത്സരം,ഡംഭ,നി
ദ്രയും അത്യാഗ്രഹ,മിതെല്ലാമാരാജസശ്രദ്ധയാണെടോ! * മാനം,മദം,
ഗൎവ്വിവയുമഗ്ഗുണത്തിൽവെച്ചവ രജോഗുണത്തെവിദ്വാന്മാരിവയാല
റിയണമേ * തമോഗുണംകറുപ്പാംപോൽ,മോഹംദുഃഖവുമേകിടും മ
ടി,യജ്ഞാനവും,നിദ്രാ,ദൈന്യം,പേടിയു,മങ്ങനെ * വിവാദം,ലുബ്ധ്,
കൌടില്യം,കോപം,വൈഷമ്യമെന്നതും നാസ്തികത്വംപരന്മാക്കുള്ളൊ
രുദോഷംകഥിപ്പതും * ബുധന്മാരിലക്ഷണത്താലൂഹിക്കണംതമോഗു
ണം താമസശ്രദ്ധയുണ്ടാക്കുംപരോപദ്രവമെപ്പൊഴും * ശ്രമിച്ചിപ്പ

വൻസത്വംപ്രകാശിപ്പിച്ചീടൊല്ലാതുക്കരജസ്സിനെ; നശിപ്പിക്കതമസ്സെന്ന
തിനെസ്സദാ * അന്യോന്യാക്രമമുണ്ടായാൽകവഹിക്കമിതൊക്കയും അ
ന്യോന്യാശ്രയമില്ലാതേയിരിക്കില്ലിവയെന്നുമേ * ഒരിടത്തുംശുദ്ധസത്വ
മില്ലശുദ്ധംരജസ്സതും എല്ലാമെല്ലായ്പ്പോഴുംചേർന്നുതമ്മിൽബന്ധിച്ചിരു
ന്നിടും * അന്യോന്യംരണ്ടുമൊന്നിക്കുംവിസ്തരിച്ചുപറഞ്ഞിടാം * അറി
ഞ്ഞാലിതുസംസാരമുക്തനാംകേൾക്കനാരദ സംവാദംവേണ്ടിതിൽതെ
ല്ലുംഞാനറഞ്ഞിട്ടുചൊൽവതാം * കണ്ടുംകേട്ടുമറിഞ്ഞിട്ടാഫലംസത്താ
യിരിക്കവേനന്നായനുഭവപ്പെട്ടാലറിഞ്ഞെന്നുചൊല്ലിടാം * ഫലാനുഭ
വമില്ലാഞ്ഞാലറിയപ്പെട്ടതാസ്സുരാ ഒരുനൽതീർത്ഥമുണ്ടെന്നുകേട്ടുണ്ടായാ
ശ,രാജസി * അവിടെച്ചെന്നുചെന്നിട്ടാത്തീർത്ഥത്തെക്കണ്ടുകേട്ടപോൽ
കളിച്ചുകർമ്മദാനങ്ങൾചെയ്തു,രാജസമായവൻ രാജസശ്രദ്ധയോടൊട്ടു
കാലംപാർത്തവിടത്തിലായ് * രാഗദ്വേഷങ്ങൾപോയില്ല,കാമം,ക്രോ
ധവു,മങ്ങനെ ഗൃഹത്തിൽവന്നവൻപിന്നെമുന്നേപ്പോലെവസിച്ചതേ *
കണ്ടില്ലനുഭവിച്ചില്ലാതീർത്ഥത്തെയപ്പുമാൻമുനേ! ഫലാനുഭവമില്ലാ
ഞ്ഞിട്ടുകേൾക്കാത്തതെന്നപോൽ * തീർത്ഥസ്നാനഫലം,പാപനാശി
ക്കുന്നതുതാൻമുനേ! കൃഷിക്കുള്ള ഫലംഭൂവിലന്നഭക്ഷണമെന്നപോൽ *
പാപദേഹസ്വരൂപത്തിൽകാമം,ക്രോധവു,മങ്ങനെ ലോഭം,മോഹം
തൃഷ്ണ,വൈരം,രാഗം,മദ,മസൂയയും * ഈർഷ്യ,യക്ഷമയും,ദ്വേഷ്യ.മിവയും
ഗുണങ്ങളാസ്സുരം ഇവപോയില്ലയെന്നാകിലവനാംപാപിയാംനരൻ * തീ
ർത്ഥസ്നാനംചെയ്തുമല്ലാംദേഹത്തിൽതാനിരിക്കുകിൽ കൃഷിക്കുഫലമി
ല്ലാപ്പോൾനിഷ്ഫലംതന്നെയശ്രമം * ഒരുത്തൻതരിശാംകണ്ടംപൂട്ടിസ്സമമ
താക്കിനാൻ ഫലാശിയായ്ശ്രമംചെയ്തുനല്ലവിത്തുംവിതച്ചതേ * അ
ഹോരാത്രം[illegible]മോട്ടുംരക്ഷിച്ചാൻഫലകാംക്ഷയാ കാലത്തിങ്കലുറങ്ങി
പ്പോയ്,ദുഷ്ടജന്തുക്കൾവന്നുടൻ * ഭക്ഷിച്ചു,ചാഴിയുംതിന്നു,ശേഷിക്കാ
തൊരുലേശവും അപ്പോൾതീർത്ഥശ്രമംപുത്ര!കഷ്ടംതാൻഫലമേകിടാ
സത്വംപ്രകാശമാകുമ്പോൾവർദ്ധിക്കുംശാസ്ത്രമൂലമായ് * താമസാർത്ഥ
ത്തിൽവൈരാഗ്യമുണ്ടാം, തൽഫലമായ്മുനേ! രജസ്തമസ്സെന്നാവയെ
സത്വംപോക്കുംബലത്തിനാൽ * രജോഗുണംപ്രകാശിച്ചാലാശയോ
ട്ടുംവളർന്നിടും രജോഗുണം,തമസ്സത്വമിവയെത്താഴ്ത്തുമങ്ങനേ *
തമോഗുണംപ്രകാശിച്ചാൽമോഹമേറ്റംവളർന്നിടും സത്വംരജസ്സിവ
കളെയാക്രമിക്കുംതമോഗുണം * അതാക്രമിക്കുന്നവിധംവിസ്തരിച്ചുപ

റഞ്ഞിടാം സത്വംവർദ്ധിച്ചിടുന്നേരംധർമ്മത്തിൽബുദ്ധിവന്നിടും *
രജസ്തമസ്സുകളിലെബ്ബാഹ്യാർത്ഥങ്ങളെയോർത്തിടാ സത്വാത്മത്തെ
ഗ്രഹിച്ചീടുംഗ്രഹിക്കില്ലന്യമൊന്നുമേ* ശ്രമമെന്യേധർമ്മ,മർത്ഥം.യാഗ
ത്തേയുംനിനച്ചിടും സാത്വികാനുഭവംമാത്രമാഗ്രഹിച്ചീടുമെപ്പോഴും *
രജസ്തമസ്സുമില്ലാതാംമോക്ഷത്തെതന്നെയോർത്തിടും ഏവംരജസ്സേമൂൻ
വെന്നുജയിക്കുംതാമസത്തിനേ * ശുദ്ധസത്വമതൊന്നപ്പോൾശേഷി
ക്കുംമമനന്ദന! രജോഗുണംവൃദ്ധിയായാൽവെടിയുംനിത്യകർമ്മവും * രജ
ശ്രദ്ധയൊടൊത്തിട്ടുചെയ്യുംക്രൂരമധർമ്മവും രാജസാർത്ഥങ്ങൾവർദ്ധിച്ചാല
ങ്ങ്ഭാഗങ്ങൾവളർന്നിടും * അപ്പോൾസത്വഗുണംപോകുംതമോഗുണ
വുമങ്ങനേ തമോഗുണംയാതൊരിക്കൽവർദ്ധിച്ചുവരുമപ്പോഴേ * അവി
ശ്വാസിക്കുംദൃഢമായ്‌വേദശാസ്ത്രങ്ങളൊക്കയും താമസശ്രദ്ധയുണ്ടാ
യാൽധനനാശംവരുത്തിടും * ദ്രോഹമെല്ലാർക്കുമേചെയ്യുംശാന്തനാകാ
തൊരിക്കലും രജസ്സത്വങ്ങളേവെന്നുകോപിയായ്ദുഷ്ടനായ്വരും * ഓ
രോകാര്യങ്ങളേചെയ്യിട്ടൊത്തവണ്ണംനടന്നിടും സത്വം,രജ,സ്തമസ്സു,
ല്ലാമോരോന്നായല്ലിരിപ്പത് * അന്യോന്യാശ്രയമായിട്ടുതാനിരിക്കുന്ന
തെപ്പോഴും സത്വംരജസ്സുവിട്ടില്ലാരജസ്സില്ലതുവിട്ടുമേ തമസ്സുവിട്ടിട്ടിര
ണ്ടുമിരിക്കുന്നതുമില്ലെടോ! * രജസ്സത്വങ്ങളേവിട്ടുതമസ്സുംപാർക്കില്ല
താൻ എല്ലാംമിഥുനധർമ്മങ്ങളാകുംകാര്യാന്തരങ്ങളിൽ * അന്യോന്യം
ചേർന്നുവാണിടും,ഗുണങ്ങൾവേർപിരിഞ്ഞിടാ ജനിപ്പിച്ചിടുമന്യോന്യം
പ്രസവിക്കുന്നതാണവ * സത്വംവിലപ്പോൾപെററിടുംമറേറരണ്ടുഗു
ണങ്ങളേ രജസ്സുമതുപോൽതന്നെ,തമസ്സത്വഗുണങ്ങളേ * സത്വംരജ
സ്സെന്നരണ്ടുംതമസ്സുംപെറുമിവിധം ജനിപ്പിച്ചിടുമന്യോന്യംമൺ,കുട
ത്തിനെയെന്നപോൽ * ഗുണംബുദ്ധിസ്ഥമായ്ക്കാമമറിയിക്കുംപരസ്പ
രം ദേവദത്താദികൾകൂടിപ്രവൃത്തിപ്പതുപോലവേ * സ്ത്രീയുംപുരുഷ
നുംചേർന്നമിഥുനത്തിനൊടൊപ്പമായ് പരസ്പരംയുഗഭാവംപ്രാപിക്കു
ന്നുഗുണങ്ങളും * രജസ്സിൻമിഥുനേസത്വംസത്വത്തിൻമിഥുനേരജ
തമസ്സിൻമിഥുനത്തിങ്കൽരജസ്സത്വങ്ങളോർക്കനീ*

നാരദൻ പറഞ്ഞു.

ഇപ്രകാരംപറഞ്ഞച്ഛൻശ്രേഷ്ഠമാംഗുണരൂപവും ഇതെല്ലാംകേ
ട്ടുഞാൻപിന്നെച്ചോദിച്ചെന്നച്ഛനോടുതാൻ.

ശ്രീദേവീഭാഗവതം മൂന്നാംസ്കന്ധം
ഗുണരൂപസംസ്ഥാനം എട്ടാമദ്ധ്യായം

---

ഒൻപതാമദ്ധ്യായം

നാരദൻ പറഞ്ഞു

ഗുണലക്ഷണങ്ങളെല്ലാമെൻതാത! നീ ചൊല്ലിയെങ്കിലും നിൻവാക്കാമമൃതം പാനം ചെയ്യുവനില്ല തൃപ്തിയും * എന്റെയുള്ളത്തിലധികം ശാന്തിയുണ്ടാക്കിടുന്നതാം ഗുണങ്ങൾതൻപരിജ്ഞാനമുള്ള വണ്ണം കഥിക്കുക.

വ്യാസൻ പറഞ്ഞു.

മഹാനാം നാരദൻ പുത്രനേവം ചോദിക്കമൂലമായ് രജോഗുണത്തിലുണ്ടായ ബ്രഹ്മാവീവണ്ണമോതിനാൻ.

ബ്രഹ്മാവു പറഞ്ഞു.

കേൾക്ക നാരദ! ചൊല്ലാം ഞാൻ ഗുണങ്ങളുടെ ലക്ഷണം മുഴുവൻ ഞാൻ ധരിക്കുന്നില്ലറിഞ്ഞോളം പറഞ്ഞിടാം * ഒരിടത്തും ശുദ്ധസത്വം മാത്രം കാണുകയില്ലെടോ! പരസ്പരാശ്രയം മൂലം മിശ്രമായേയിരുന്നിടൂ * സൽ്വാലങ്കാരവും പൂണ്ട സൌന്ദര്യമേറുന്ന സുന്ദരി ശൃംഗാരാദിരസം കൊണ്ടു രാഗം ഭർത്താവിനേകിടും * മാതാപിതാബന്ധുവർഗ്ഗമിവർക്കിഷ്ടത്തെ നൽകിടും സപത്നിയിലവൾ തന്നെ ദുഃഖത്തേയുമണച്ചിടും * ഏവം സ്ത്രീ തതത്തെയാണ്ടുള്ള സത്വം താനുളവാക്കിടും രജസ്തമസ്സുകളെയും സ്വസ്വരൂപസ്വഭാവത്തെയും * രജസ്തമസ്സുകൾ രണ്ടുമിതുപോലെ പരസ്പരം ചേന്നിട്ടോരോ വൃത്തികളേയുണ്ടാക്കിടുന്നനേകധാ * ഓരോ ഗുണങ്ങൾ തന്നിലേയവാഴമെന്നാകിൽ നാരദ! സ്വഭാവമെന്യേ കാണില്ല വിപരീതങ്ങളെങ്ങുമേ * എമ്മട്ടഴകെഴും നാരീയൌവനം കൊണ്ടു പൂർണ്ണയായ് ലജ്ജാമാധുര്യവും, നല്ലവണക്കവുമതേതരം * കാമശാസ്ത്രപരിജ്ഞാനം ധർമ്മശാസ്ത്രാത്ഥമിന്നിയും ചേർന്നമോദം പതിക്കേകും, സപത്നിക്കതിശോകവും * മോഹദുഃഖങ്ങളും നൽകും, ചൊല്ലും സത്വസ്ഥയെന്നതാൻ അതുപോൽ സത്വവികൃതി ശോഭിക്കും പലമട്ടിലായ് * കള്ളന്മാരഴലേകുന്ന സാധുക്കൾക്ക സുഖത്തെയും കള്ളർക്കു ദുഃഖവും നൽകും, സൈന്യം, ഗുണവുമങ്ങനേ * അതാതു രീതിയൊപ്പിച്ച വിപരീതത്തിലായ്വരും മഹാമേഘം മറയ്ക്കുന്നാദർത്തിനം പലമട്ടിലായ് * മൂടപ്പെട്ടിട്ടിരുട്ടായെയിടിമിന്നലുമൊത്തതായ് ഇരുട്ടിയെന്നോർത്തുമാറായ് മഴപെയ്യും കരേക്കറേ * കന്നിനേക്കെട്ടിയുഴതിട്ടോരോരോ വേലകൾ ചെയ്തുടൻ വിത്തിടും കർഷകന്മാർക്കൊട്ടതിയായ സുഖത്തെയും * മറിച്ചു പുരചോരനോക്കതിയാമസു

ഖത്തെയും വിറകിന്നായ് നടക്കുന്നോർക്കുപദ്രവവുമങ്ങനേ * പതിവ്രതത്തിലാംസ്ത്രീകൾക്കാലസ്യത്തെയു,മേകിടും അപ്രകാരംതന്നെയെല്ലാഗ്ഗുണരൂപഫലമട്ടിലാം * ഗുണലക്ഷണമേതാം ഞാനിനിയുംകേൾക്കനീ സൂത! സത്വം,പ്രകാശം,വിശദം,നിർമ്മലം,ഘനമററത് * അംഗങ്ങളഞ്ചിന്ദ്രിയവുംലഘുവായ്,ശുദ്ധചിത്തമായ് ഗ്രഹിക്കാതെയുമോരോരോ വിഷയങ്ങളെയിന്ദ്രിയം * വരുമ്പോളശ്ശരീരത്തിൽസത്വത്തിൻവൃദ്ധയോർക്കണം കോട്ടുവാ,മൂരി,മടിയും,മനശ്ചാഞ്ചല്യമെന്നതും * വരുമ്പോളശ്ശരീരത്തിൽരജസ്സിൻവൃദ്ധിയോർക്കണം പാപംചെയ്യാനാഗ്രഹിക്കും, പോകുംഗ്രാമാന്തരങ്ങളിൽ * ഭ്രമിക്കുമധികംചിത്തംവാദത്തിൽചെന്നുചേർന്നിടും അത്യാഗ്രഹവുമുണ്ടാകുമിന്ദ്രിയങ്ങൾമറഞ്ഞിടും * അംഗമെല്ലാംഘനംതോന്നുമാഗ്രഹിക്കില്ലനിദ്രയേ മനസ്സുശ്ശൂന്യമായ്ത്തീരുംതമോവൃദ്ധിയതിങ്ങനേ * ഗുണങ്ങൾതൻലക്ഷണങ്ങളിതാണെന്നുധരിക്കുക.



നാരദൻ പറഞ്ഞു.

ഗുണങ്ങൾമൂന്നുംഭിന്നങ്ങളാണെന്നായ് ചൊല്ലിയില്ലയോ എവ്വണ്ണമവയൊന്നിച്ചുനിത്യംകാര്യങ്ങൾചെയ്തിടും * ഭിന്നങ്ങളായാൽശത്രുക്കളവർചേർന്നുപരസ്പരം ഒന്നിച്ചിരുന്നുകാര്യങ്ങൾചെയ്യുതെങ്ങനെ ചൊൽകനീ.

ബ്രഹ്മാവു പറഞ്ഞു.

കേൾക്കപുത്ര!പറഞ്ഞീടാംഗുണങ്ങൾക്കുപ്രവൃത്തികൾ വിളക്കോരോപദാർത്ഥത്തെപ്രകാശിപ്പിപ്പതെങ്ങനേ * തിരി,തീയെണ്ണയുംതമ്മിൽപരസ്പരവിരോധികൾ അഗ്നിയോടെണ്ണചേരുമ്പോളുവിരോധംവെളിപ്പെടും* എണ്ണയും,തിരിയുംവൈരം,തീയുംതിരിയുമങ്ങനേ പ്രകാശിപ്പിക്കുമൊന്നിച്ചാൽപദാർത്ഥങ്ങളെയായവ.

നാരദൻ പറഞ്ഞു.

എടോപ്രകൃതിയിൽനിന്നുണ്ടായമൂന്നുഗുണങ്ങൾതാൻ വിശ്വത്തിൻമൂലമവയേച്ചൊല്ലിഞാൻപണ്ടുകേട്ടപോൽ.

വ്യാസൻ പറഞ്ഞു.

വിസ്താരമായെന്നോടെല്ലാമീവണ്ണംചൊല്ലിനാരദൻ ഗുണങ്ങൾതൻലക്ഷണവുംകാര്യവുംവേർതിരിച്ചുടൻ * ആരീവിശ്വംനിറഞ്ഞുള്ളോളവളേസ്സേവചെയ്യണം സഗുണാ,നിർഗ്ഗുണായെന്നു രണ്ടാംകാര്യം

വരുന്നപോൽ * ആകർത്താപുരുഷൻപൂർണ്ണൻനിരാശൻപരനവ്യയൻ ഉണ്ടാക്കുന്നീമഹാമായാവിശ്വംസദസദാത്മകം * ബ്രഹ്മാവും,വിഷ്ണുവും, രുദ്രൻ,സൂര്യൻ,ചന്ദ്രൻ,മിന്ദ്രനും വസുക്കളശ്വിനീദേവർ,ത്വഷ്ടാ,പാശീ,കുബേരനും * അഗ്നിയും,വായുവും,കാലൻസുബ്രഹ്മണ്യൻഗണേശനും ശക്തിയെന്ന്യേകാര്യംനടത്താൻശക്തരാസ്സുരർ * അല്ലെങ്കിലിളകാൻപോലും ശക്തിയറ്റവർതാനവർ ജഗത്തിൻകാരണംസാക്ഷാൽ പരമേശ്വരിതാൻധ്രുവം * അവളെ നീ സേവചെയ്തു യാഗം ചെയ്കവളെപ്രതി * മഹാകാളീ, മഹാലക്ഷ്മീ, മഹാവാണീ, ദയാന്വിതാ സർവ്വകാമാർത്ഥദാ,ശാന്താ,സർവ്വകാരണകാരണാ * സുഖസേവ്യാഗുണായുക്താ,ഭൂതങ്ങൾക്കൊക്കെയീശ്വരീ അവൾതൻപൂജവിധിപോൽഭക്തിയായ്ചെയ്കനീനൃപ! * നാമംമാത്രംജപിച്ചോർക്കുമിഷ്ടമെല്ലാംകൊടുപ്പവൾ ബ്രഹ്മവിഷ്ണ്വീശരാലാരാധിക്കപ്പെട്ടവളീശ്വരീ * മോക്ഷമിച്ഛിക്കുമോരോരോജിതേന്ദ്രിയതപസ്വികൾ അസ്പഷ്ടമായവൾനാമംപ്രസംഗത്തിങ്കലോതിനാർ * മഹാദുർല്ലഭമാമിഷ്ടമേകിനാളുടനംബികാ കാട്ടിൽവ്യാഘ്രാദിയെക്കണ്ടി'ട്ടൈഐ'എന്നുഭയാർത്തനായ് ബിന്ദുവില്ലാതുരച്ചിട്ടുമിഷ്ടംനൽകീമഹേശ്വരീ സത്യവ്രതൻറക്കഥതാൻദൃഷ്ടാന്തംനൃപസത്തമ! * ജ്ഞാനംകൂടന്നീമുനികൾക്കുദൃഷ്ടാന്തമാണെടോ വിദ്വാന്മാർബ്രഹ്മസഭയിൽദൃഷ്ടാന്തത്തിന്നുതൽകഥാ * വിസ്താരമായ്മുഴുവനംകഥിച്ചുശ്രവിച്ചുഞാൻ അക്ഷരജ്ഞാനമില്ലാത്ത മൂർഖൻസത്യവ്രതദ്വിജൻ *ബിന്ദുഹീനാക്ഷരംപന്നിവന്നാമുഖമുരച്ചതേ കളിയായ്താനുച്ചരിച്ചുമഹാവിദ്വാനായുടൻ * ഐകാരോച്ചാരണംമുഖംപ്രസാദിച്ചഖിലേശ്വരീ കൃപയാലവനെശ്രേഷ്ഠകവിയാക്കിച്ചമച്ചതേ *

ശ്രീദേവീഭാഗവതം മൂന്നാംസ്കന്ധം.

ഗുണലക്ഷണം

ഒമ്പതാമദ്ധ്യായം

## പത്താമദ്ധ്യായം.

ജനമേജയൻപറഞ്ഞു.

ആരുസത്യവ്രതാഭിഖ്യബ്രാഹ്മണശ്രേഷ്ഠനോതുക? ഏതുദേശത്തിലുണ്ടായോനവനെങ്ങനെയുള്ളവൻ * ശബ്ദമാരുച്ചരിച്ചുകേട്ടായിക്കേട്ടദ്വിജോത്തമൻ അവനുതൽക്ഷണംസിദ്ധിയുണ്ടായ്വന്നതുമെങ്ങനെ? *

സർവ്വജ്ഞയായ്, സർവ്വഗയാം, ദേവിയെന്തിനെയുപാസ്യയായ്? നല്ലൊരു കഥയെനീയുംവിസ്തരിച്ചുരചെയ്യുക *

സൂതൻ പറഞ്ഞു.

ജനമേജയനാലേവംചോദിക്കപ്പെട്ടമാമുനി ചൊല്ലിനാൻശ്രേഷ്ഠമാംവാക്യംപ്രീതിയായ്സമോത്തമായ് *

വ്യാസൻപറഞ്ഞു.

കേൾക്കരാജൻ!കഥിക്കാംനല്ലൊരാണകഥയിന്നുഞാൻ മുനിമാർതൻസദസ്സിങ്കൽകേട്ടേൻപണ്ടുഷുത്രുദേഹ! * ഒരിക്കൽപണ്ടുഞാൻതീർത്ഥസ്ഥാനങ്ങൾചെയ്തുവരുംവഴി മുനിമാർവാണിടുംശ്രേഷ്ഠനൈമിശാരണ്യമാണ്ടുതേ* മുനിമാരേനമിച്ചിട്ടായാശ്രമത്തിലിരുന്നുഞാൻ വ്രതധരരായ് മുക്തരായവിധിപുത്രരുമുണ്ടതിൽ * കഥാപ്രസംഗമുണ്ടായിതാബ്രാഹ്മണസദസ്സിലായ് മുനിമാരൊടുചോദിച്ചാനതിലഞ്ജമദഗ്നിയും *

ജമദഗ്നി പറഞ്ഞു.

സന്ദേഹമുണ്ടെന്റെയുള്ളിൽശ്രേഷ്ഠരായമുനീന്ദ്രരേ! ഇസ്സമാജത്തിൽവെച്ചെന്റെസന്ദേഹംതീർന്നിടേണ്ടതാം * ബ്രഹ്മാവും,വിഷ്ണുവും,രുദ്ര,നിന്ദ്രൻ,വരുണ,നഗ്നിയും കുബേരൻ,വിശ്വകർമ്മാവും,കാമനും,സ്കന്ദൻ,ഗണേശനും അശ്വനീദേവകൾ,സൂര്യൻ,ഭഗൻ,പൂഷാവു,മിത്രവും ഗ്രഹങ്ങളത്രയുമുണ്ടാ,രെന്നുസേവിക്കേണ്ടഫലാർത്ഥമായ്?* സുഖസേവ്യനാമാരാണ്വേഗംതോഷിപ്പിക്കുമവൻ? വ്രതമുണ്ടുള്ള സജ്ജനങ്ങൾനിങ്ങൾ ചൊല്ലിത്തരേണമേ * ഏവമെന്നോതിച്ചൂടൻതന്നോലോമശൻമുനിചൊല്ലിനാൻ: 'ജമദഗ്നേ!കേട്ടുകൊൾകനീചോദിച്ചതുചൊല്ലിടാം * ശുഭകാമികളെല്ലാരുംസേവിക്കേണ്ടതുശക്തിയെ * മൂലപ്രകൃതി,യൽകൃഷ്ണാ,സർവ്വദാ,സർവ്വഗാ,ശിവാ ബ്രഹ്മാദിദേവകൾക്കെല്ലാമവൾതാനമ്മയായതും മൂലപ്രകൃതിസംസാരവൃക്ഷമൂലവുമായവൾ * സ്മരിച്ചാലുച്ചരിച്ചാലുമിഷ്ടമെല്ലാംകൊടുപ്പവൾ സേവിക്കിൽവരമേകിടാനലിഞ്ഞമനമുള്ളവൾ * ഇതിഹാസമൊന്നുചൊല്ലിടാംഞാൻകേട്ടുകൊൾകമുനീന്ദ്രരേ! 'അക്ഷരോച്ചാരണംമൂലംവിപ്രനുണ്ടായസിദ്ധിയേ' * കോസലത്തിൽദേവദത്തനെന്നുകീർത്തിയെഴുംദ്വിജൻ അനപത്യൻപുത്രനായിചെയ്യാൻയാഗംവിധിപ്പടി * തമസാനദിതൻതീരത്തുണ്ടാക്കിനല്ലമണ്ഡപം വരുത്തിവേദജ്ഞരായയാഗശീലിവിപ്രരേ * നിർമ്മിച്ചാൻവേദിയെനന്നായ്സ്ഥാപിച്ചാനഗ്നിയൊക്കയും പുത്രേഷ്ടിയേവിധിക്കൊത്തുചെയ്യാനാബ്രാഹ്മണോത്തമൻ * ബ്രഹ്മാവായിട്ടുകല്പിച്ചാൻസുഹോത്രമു

നിവൃത്തനെ അദ്ധ്വര്യുവായാജ്ഞവല്ക്യൻ ഹോതാവാം ബൃഹസ്പതി *
വേദംചൊൽവാൻ പൈലമുനി, ഗോഭിലൻ സാമഗാനവും ചില ശ്രേഷ്ഠ-
രായുംവച്ചാകിനാൻ വിധിപോലധ്വരം * സാമംചൊൽവോൻ മഹാ-
യോഗ്യൻ സപ്തസ്വരമൊടൊത്തുടൻ രഥന്തരമതാം സാമം പാടിനാൻ
സ്വരിതത്തൊടും * സ്വരഭംഗം വന്നുപോയീ ശ്വാസം വിട്ടതുമൂലമായ്
കോപിച്ചുടൻ ദേവദത്തൻ ചൊന്നാൻ ഗോഭിലനോടിത്ഥം: * 'മൂർഖൻ
നീ സ്വരഭംഗം ചെയ്തല്ലോ, പുത്രനെ വേണ്ടി ഞാൻ യജിക്കുമ്പോൾ, കാമ്യ-
കർമ്മം തുടങ്ങിയ നേരത്തിലായ്' * ഗോഭിലൻ കോപമോടപ്പോൾ ദേവദ-
ത്തനോടോതിനാൻ: 'നിൻസുതൻ താൻ മൂർഖനായും ശഠനായും വരും
ദൃഢം * ശ്വാസോച്ഛ്വാസം തടുത്തീടാനാവതില്ലാർക്കുമെങ്കിൽ അ-
തിനാൽ സ്വരഭംഗം വന്നെന്നിക്കില്ലൊരു ദൂഷ്യവും' * ദേവദത്തൻ മഹാ-
ത്മാവാം ഗോഭിലൻ വാക്കുകേൾക്കയാൽ ശാപംമൂലം ഭയപ്പെട്ടു ദുഃഖ-
ത്തോടിതു ചൊല്ലിനാൻ: * 'കോപിക്കുന്നെന്തു വിപ്രേന്ദ്ര! കുററം ചെയ്യു-
ന്നോരെന്നിൽ നീ: കോപമററ മുനീന്ദ്രന്മാർ സുഖമേകുന്നു സർവ്വദാ: * അ-
ല്പാപരാധംമൂലം നീയെന്തിനായിട്ടു ശപിച്ചു മാം പണ്ടു ഞാൻ പുത്രനില്ലാ-
തെ ദുഃഖിച്ചിന്നതി ദുഃഖിയായ് * മൂർഖപുത്രാദപുത്രതാം നന്നെന്നാർ
വേദവിത്തുകൾ അതിലും മൂർഖനാം വിപ്രനെല്ലാർക്കും നിന്ദ്യനാം സ്മൃതം *
പശുവെപ്പോൽ ശൂദ്രനെപ്പോൽ കർമ്മങ്ങൾക്കുമയോഗ്യനാം മൂർഖനാം
പുത്രനെക്കൊണ്ടീ ഞാൻ ചെയ്തീടേണ്ടതെന്തെടോ? * ശൂദ്രൻ താൻ മൂർ-
ഖനാം വിപ്രനൊട്ടും സന്ദേഹമില്ലതിൽ ദാനപൂജാദികൾക്കെല്ലാമയോ-
ഗ്യൻ കർമ്മനിന്ദ്യനും * ബ്രാഹ്മണൻ വേദമില്ലാതെയെത്ര ദേശത്തിരിക്കി-
ലും ശൂദ്രനെപ്പോലവൻ ഭൃത്യനാകേണം കരമെന്നുമേ * പിതൃകാര്യം ദേവ-
കാര്യമിവയിൽ ഫലമേറ്റുവൻ മൂർഖനെയാസനത്തിങ്കലിരുത്തില്ലൊ-
രുനേരവും * ഒക്കും നൃപൻ ശൂദ്രനെപ്പോൽ ചെയ്കാ കർമ്മത്തിലൊന്നുമേ
കൃഷിക്കാരനതായ് തന്നെയാകുമാ വേദഹീനനേ * ദ്വിജനെന്യേ പല്ലു-
കൃച്ഛ്രമിട്ടു ത്രാടേ കഴിച്ചിടാം മൂർഖനാം വിപ്രനെക്കൊണ്ടു കഴിക്കാൻ
വയ്യൊരിക്കലും * അവിദ്വാനാം ഹരാമല്ലാതൊന്നുമാത്രം കൊടുത്തിടാ
കൊടുത്താലവർ രണ്ടാളും നരകത്തിൽ പതിച്ചുപോം * അറിവുററ ജനം
വാഴും, പൂജിക്കും മൂർഖവിപ്രരെ ഏതു രാജ്യത്തിൽ ആ രാജ്യമധികം നിന്ദ്യമാം
സ്മൃതം * ആസനം പൂജനം ദാനമിവകൊണ്ടറിയാം ദൃഢം മൂർഖപണ്ഡി-
തന്മാരെ ഭേദത്തെ വിദ്വാന്മാർ താനറിഞ്ഞിടും * മൂർഖരെയെവിടെദ്ദാനമാന

ത്താൽസ്വീകരിക്കുമോ? ആദ്ദേശത്തിൽപണ്ഡിതന്മാർവസിക്കയതൊരിക്കലും * അസത്തുക്കൾക്കഫലമാം, ഭിക്ഷുനെശ്വത്തുമെപ്പൊഴും വെപ്പുകായ്ച്ചുനിറച്ചാലുംകാക്കകൾക്കേഫലംവരൂ * വേദജ്ഞനന്നം ഭക്ഷിച്ചാൽജപിക്കുംവേദമെപ്പൊഴും ദാതാവിൻപൂൎവ്വജന്മാരുംസ്വൎഗ്ഗത്തിങ്കൽസുഖിച്ചിടും * വേദജ്ഞ! ഗോഭില! മുനേ! നീയെന്താണൊരുചെയ്കതും സംസാരമൂൎഖപുത്രത്വംമൊരാണത്തേജയിച്ചിടും * അതിനാൽശാപമോക്ഷത്തിന്നായിനീകൃപചെയ്യണം ദീനക്കുസുഖമേകാൻനീശക്തൻനിന്നേനമിച്ചിടാം *

ലോമശൻ പറഞ്ഞു.

ഏവംചൊല്ലിദ്ദേവദത്തൻദുഃഖമൂലംതളൎന്നുടൻ കണ്ണുനീൎത്തുള്ളികളൊട്ടുംപാദത്തിങ്കൽനമിച്ചുതേ * ഗോഭിലൻദീനനായുള്ളോരവനേ കണ്ടുതുഷ്ടനായ് ക്ഷണേകോപംമഹാന്മാൎക്കപാപിക്കനിലനില്പതാം * ജലസ്വഭാവംശീതംതാൻ, തീവെയ്ലെന്നിവചേൎന്നകിൽ ഉഷ്ണമായ്ത്തീൎന്നിടുംവേഗം, ചേരാഞ്ഞാൽശീതമായിടും * കൃപയാഗോഭിലൻചൊന്നാൻദേവദത്തനൊടായുടൻ: * 'മൂൎഖനാംനിൻസുതൻപിന്നെ വിദ്വാനായുംഭവിച്ചിടും' ഇത്ഥംശാപമോക്ഷംകൊണ്ടിട്ടാവിപ്രൻസന്തോഷമാണ്ടുടൻ * യാഗംകഴിച്ചുവിധിപോലയച്ചാൻമുനിമാരെയും കാലംകൊണ്ടാവിപ്രപത്നിരോഹിണീദേവിയൊത്തവൾ * പതിവ്രതാരൂപവതീരോഹിണീഗൎഭമാണ്ടുതേ ഗൎഭാധാനാദികൎമ്മങ്ങൾവിധിപോൽചെയ്തുവിപ്രനും * ശൃംഗാരകരണം, പുംസവനവും, പുനരങ്ങനേ വേദത്തിൽചൊന്നവണ്ണംതാൻചെയ്താൻസീമന്തമെന്നതും * യാഗംസഫലമായീടാൻകൊടുത്താൻബഹുദാനവും നാൾരോഹിണീ, നല്ലദിനം നല്ലലഗ്നത്തിൽരോഹിണീ * മകനേപ്പെററു, വിപ്രേന്ദ്രൻചെയ്തുടൻജാതകൎമ്മവും പുത്രന്റെവദനംകണ്ടാൻനാമകൎമ്മംകഴിച്ചുടൻ * ഉതത്ഥ്യനെന്നു പേരിട്ടാൻപൂൎവ്വന്മാൎക്കുള്ളരീതിയായ് എട്ടാംവയസ്സുതിൽനല്ലമുഹൂൎത്തംചേൎന്നനാളിലായ് * പുത്രോപനയനംചെയ്താൻവിധിപോൽബ്രാഹ്മണോത്തമൻ വ്രതംപൂണ്ടോരവനായിട്ടോതിക്കാൻവേദമോതിനാൻ * ഉതത്ഥ്യനൊന്നുംചൊല്ലാതേമൂകനേപ്പോലിരുന്നുടൻ അച്ഛനോതിച്ചപലനാൾധരിച്ചില്ലൊന്നുമജ്ഞൻ * മൂഢനേപ്പോലിരുന്നപ്പോൾദുഃഖിച്ചാൻതാതനേററവും സദാപഠിപ്പിച്ചീവണ്ണംപന്ത്രണ്ടായിവയസ്സുതും * പഠിച്ചില്ലകഴിപ്പാനസ്സന്ധ്യാവന്ദനകൎമ്മവും മൂൎഖനാ

ണ്ണെന്നലോകത്തിൽദ്വിജരുംമുനിവർഗ്ഗവും * അന്യരുംചൊല്ലിയിട്ടെല്ലായിടവുംകേഴ്വിയായിതേ അവനേയേതിടത്തുംതാൻകണ്ടാൽനിന്ദിച്ചിടുംജനം * മൂർഖനെന്നുശകാരിച്ചുപഴിച്ചാരച്ഛനമ്മമാർ അച്ഛ,നമ്മ,ജനം,ബന്ധുക്കളും;നിന്ദിക്കമൂലമായ് * വൈരാഗ്യമുണ്ടായാവിപ്രൻവേഗത്തിൽകാട്ടുപൂകിനാൻ പൊട്ടനോപംഗുവോകൊള്ളാംകൊള്ളില്ലീമൂർഖനന്ദനൻ * എന്നച്ഛനമ്മമാർചൊന്നാർ,കാട്ടിലേക്കായ് നടന്നവൻ ഗംഗക്കരയിൽനൽസ്ഥാനത്തുണ്ടാക്കിനല്ലൊരാശ്രമം * ഫലമൂലാശനത്തോടുംധ്യാനംചെയ്തിട്ടുപാർത്തതിൽ അസത്യംചൊല്കയില്ലെന്നാനിശ്ചയത്തൊടുമദ്വിജൻ * ബ്രഹ്മചര്യവ്രതത്തോടുംവസിച്ചാൻപർണ്ണശാലയിൽ.

ശ്രീമദ്ദേവീഭാഗവതം മൂന്നാംസ്കന്ധം

സത്യവ്രതകഥ

പത്താമദ്ധ്യായം.

---

## പതിനൊന്നാമദ്ധ്യായം.

—+*+—

ലോമശൻ പറഞ്ഞു.

വേദാദ്ധ്യയനമാവിപ്രനറികില്ലതുപോൽജപം ദേവതാരാധനം ധ്യാനമതുമവ്വണ്ണമാംധ്രുവം * ആസനങ്ങളുമവ്വണ്ണംപ്രാണായാമവുമങ്ങനെ പ്രത്യാഹാരം,ഭൂതശുദ്ധി,സത്ക്കാരണനേയുമേ * ഗായത്രീ,കീലകം,മന്ത്ര,മറികില്ലിവയൊന്നുമേ ശൌചം,സ്നാനവു,മവ്വണ്ണമാചരിക്കേണ്ടരീതിയും * പ്രാണാഗ്നിഹോത്രംബലിയുമമ്മട്ടതിഥിപൂജയും ഹോമംസന്ധ്യാവന്ദനവുമറിയാമുനിയാമവൻ * അവൻനേരത്തെഴീറ്റിട്ടു,പല്ലുതേച്ചൊരുമാതിരി ശുദ്ധനേപ്പോൽഗംഗയിൽപോയ്മന്ത്രമെന്യേകുളിച്ചിടും * യദൃച്ഛയാവന്യഫലംമദ്ധ്യാഹ്നത്തിൽഭുജിച്ചിടും ഭക്ഷ്യാഭക്ഷ്യപരിജ്ഞാനമതുംകൂടാതെയജ്ഞൻ * കാട്ടിൽവാഴുംസദാസത്യംചൊല്ലുംകള്ളംപറഞ്ഞിടാ ജനംസത്യതപസ്സെന്നുപേരിട്ടാരിവനാ,കയാൽ * അഹിതംചെയ്കയില്ലാർക്കു,മാർക്കുംചെയ്കില്ലൊരിഷ്ടവും ഭേദം വിട്ടിതുചിന്തിച്ചുസുഖമായിട്ടങ്ങിടും * എനിക്കെപ്പോൾമരണമോ? കാട്ടിൽവാഴുന്നാദുഃഖിതൻ മൂർഖൻജീവിക്കിലെന്താണുഫലം?നല്ലതുചാവതാം * ദൈവമെന്നെമൂർഖനാക്കീവേറേകാരണമില്ലമേ ശ്രേഷ്ഠ

ബീജം ! അറിഞ്ഞതില്ലാമുനിമൂഢനായോൻ | ഉബോത്തിൽമുങ്ങുന്നമഹാനുഭാവൻ || ദേഹംവിറച്ചുംശരപീഡമൂലം | മാർഗ്ഗംതിരിക്കാതതിഖേദമോടും | പതുങ്ങിയപ്പന്നിയുമാശ്രമത്തിൽ | പെട്ടന്നവള്ളിക്കുടിലിന്നകത്തായ് || അനന്തരംഞാണുവെവിക്കനേരെ | വലിച്ചുവില്ലോടുഭയംകൊടുപ്പോൻ വനേചരൻകാലനണഞ്ഞപോലെ | ത്തപ്പന്നിയെത്തേടിയലഞ്ഞുചീറി. || കുശാസനത്തിൽമരുവുംമുനീന്ദ്രനെ | കണ്ടാനവൻസത്യതപസ്സിനെയുടനെ | നമിച്ചുമുൻനിന്നെവിടേയ്ക്കുപോയ്മുനേ | കരിക്കകപ്പന്നിയിതെന്നുകേട്ടതേ. || ചൊല്ലുക്കൊണ്ടനിൻനിഷ്ഠയറിഞ്ഞുതന്നോ | ചോദിച്ചതന്വേഷ്യമൃഗത്തെഞാനും | വിശന്നുകേഴുന്നകുടുംബമെല്ലാം | ഭരിപ്പതിന്നിന്നിവിടെത്തിയീഞാൻ. || ബ്രഹ്മാവുകല്പിച്ചതെനിക്കിതല്ലാ | തില്ലന്യമായുള്ളൊരുവൃത്തിസത്യം | ക്ഷുദാതുരംവല്ലതുമാറ്റട്ടമിപ്പോൾ | രക്ഷിക്കണംനല്ലകുഡുംബമെല്ലാം. || സത്യംകഥിക്കുന്നുസത്യവ്രതൻനീ | ചെയ്യുന്നുവാഴുന്നമൽബന്ധുവർഗ്ഗം | എങ്ങോട്ടുപോയെൻശരംകൊണ്ടപന്നി | ചോദിച്ചിടുന്നിന്നുചൊല്ലീടുവിപ്ര. || ചോദിച്ചിവണ്ണംമുനിയോടുവേടൻ | മഹാനവൻസംശയമഗ്നനായി | കണ്ടില്ലയെന്നോതുകിലെന്റെസത്യ | വ്രതംനശിച്ചീടുമിതെന്നുവന്നു. || അപ്പന്നിയിങ്ങെത്തിയിതെന്നുമോതാൻ | പാടില്ലനേരം,കള്ളവും,പ്രയാസം | വിശന്നുചൊല്ലീകമിവൻക്ഷണത്തിൽ | വധിക്കുമിപ്പന്നിയെയിന്നുകണ്ടാൽ. || അസത്യമാം,ഹിംസയെപെട്ടന്നസത്യം | ദയാന്വിതം,സത്യ,മസത്യവുംതാൻ | ഹിതംനരന്നേതതുതന്നെസത്യ | മസത്യമാമന്യവിധത്തിലായാൽ. || വിരുദ്ധമാംരണ്ടിനുമിന്നുപത്ഥ്യമാമൊരുത്തരംസത്യവുമായിരിക്കണം | നിനച്ചിതേവംദ്വിജയുക്തവാക്യമു- | ച്ചരിച്ചതില്ലിങ്ങിനെധർമ്മസങ്കടേ. || ബാണംതറച്ചുള്ളൊരുപന്നിയെക്കൺ- | ടവൻകനിഞ്ഞോതിയവാക്കിലംബ | പ്രസന്നയായാൾ ബീജമുരച്ചുമൂല- | മവന്നുനൽകീപരയായവിദ്യ.

ദേവീബീജോച്ചാരണത്താൽവിദ്യയെല്ലാംസ്ഫുരിച്ചുതേ വാത്മീകിക്കെന്നപോൽപൂർവ്വമമ്മട്ടുകവിയായവൻ * നേരേവില്ലാണ്ടുനില്ക്കുന്നവേടനോടൊരുപദ്യമായ് സത്യകാമൻധർമ്മനിഷ്ഠനവൻചൊന്നാൻദയാനിധി * 'കാണുന്നതുരചെയ്കില്ലാ,പറയുന്നതുകണ്ടിടാ, വേട!തൻകാര്യമായെന്തുചോദിച്ചീടുന്നുപിന്നയും * മുനിയാലിതുചൊല്ലപ്പെട്ടവൻപന്നിയിലാശയെ ഉപേക്ഷിച്ചിട്ടുപോയ്തന്റെശാല

യെനോക്കിമന്ദമായ് * വാത്മീകിമുനിയേപ്പോലെയാവിപ്രൻകവി യായിതേ സത്യവ്രതൻെറപേരന്നുസൎവ്വലോകപ്രസിദ്ധമായ് * പി ന്നെസ്സാരസ്വതംബീജംവിധിപോലെജപിച്ചവൻ വിദ്വാനായ്കീ ൎത്തിമാനായിത്തീൎന്നാൻഭൂമിയിലദ്വിജൻ * ആവിപ്രകീൎത്തിയേവാവു തോറുംപാടുന്നുഭൂസുരർ ചരിത്രത്തെമുനികളുംകൊണ്ടാടുന്നുസവിസ്തരം അതുകേട്ടിട്ടുതന്നെഷ്ഠനാഭ്യംതനോത്ത്യജിച്ചവൻ ആശ്രമത്തിൽവന്നുകൂട്ടി ക്കൊണ്ടുപോയാൻഗൃഹത്തിനായ് * ആദിശക്തിപരാദേവീജഗല്ക്കാര ണമായവൾ ഭക്ത്യാപൂജിച്ചുസേവിക്കേണ്ടവളാണതിനാൽനൃപ! * അ വൾതൻയാഗവുംവേദവിധിപോൽചെയ്യണംഭവാൻ കാമമെല്ലാമെ ന്നമേകംമുമ്പുഞാൻചൊല്ലിയില്ലയോ? * ഭക്ത്യാധ്യാനിക്കപൂജിക്ക, യുച്ചരിക്ക,നിനയ്ക്കയും ചെയ്കാലേകംകാമമെല്ലാംതന്മൂലംകാമദാഖ്യയും ബുദ്ധിമാന്മാർകണ്ടതിനേയൂഹിച്ചിടണമിങ്ങനേ ദീനന്മാർ,രോഗികൾ ദുഷ്ടർ, ദരിദ്രന്മാർ,വിശന്നവർ * ദുഃഖിതന്മാർ'മൂഢരായോർ,ശത്രുപീ ഡയൊടൊത്തവർ ഭൃത്യർ,കിങ്കര,രല്പന്മാ,രംഗഹീനർ,തളൎന്നവർ* അ തൃപ്തന്മാർഭോജനത്തിൽ,ഭോഗാൎത്ത,രജിതേന്ദ്രിയർ അശക്ത,രത്യാഗ്ര ഹിക,ളാധിപീഡയെഴുന്നവർ * ഇവർ,കാമങ്ങളേകുന്നദേവിയേപൂജി യാത്തവർ ആമയൈശ്വൎയ്യസമ്പന്നർ;പുത്രപൌത്രരൊടൊത്തവർ * ഭോഗങ്ങൾചേൎന്നവർ,പുഷ്ടശരീരർ,വേദവാദികൾ രാജശ്രീചേൎന്നവീ രന്മാർ, ജനരഞ്ജനയുള്ളവർ * സ്വജനങ്ങളൊടൊത്തുള്ളോർ,സൎവ്വല ക്ഷണമുള്ളവർ * ഇവരംബികയേയെന്നുമാരാധിച്ചവസിപ്പവർ പൂ ജചെയ്യായ്ക, പൂജിക്ക,കൊണ്ടുമീരണ്ടുമാതിരി * അതിനാലീപ്രപഞ്ച ത്തിൽസുഖികൾദേവ്യുപാസകർ.

വ്യാസൻ പറഞ്ഞു.

ആമുനീന്ദ്രസദസ്സിൽവച്ചീവണ്ണംകേട്ടുഞാൻനൃപ! ലോമശൻ ചൊല്ലിനാൻനന്നായ്ദേവീമാഹാത്മ്യമുത്തമം * ഇതോൎത്തുനീയുമദ്ദേ വീപൂജചെയ്യുകസന്തതം നല്ലഭക്തിയൊടുംസന്തോഷത്തോടുംനൃപസ ത്തമ! *

ശ്രീദേവീഭാഗവതം മൂന്നാംസ്കന്ധം

വാഗ്ബീജമാഹാത്മ്യം

പതിനൊന്നാമദ്ധ്യായം.



## പന്ത്രണ്ടാമദ്ധ്യായം

രാജാവു പറഞ്ഞു.

വഴിപോൽദേവിതൻയാഗവിധിയെല്ലാംകഥിക്കക കേട്ടതാൻ ചെയ്തിടാംസ്വാമിൻ!ശക്തിപോൽമടിയെന്നിയേ * മന്ത്രങ്ങളും,പൂജാവിധിയുംഹോമദ്രവ്യവുമങ്ങനെ ദ്വിജന്മാരെത്രപേർവേണമെന്നുംദക്ഷിണചെയ്യണം.*

വ്യാസൻ പറഞ്ഞു.

രാജാവേ!കർമ്മവിധിപോൽദേവിയാഗംപറഞ്ഞിടാം അറിഞ്ഞാലുംവിധിക്കൊത്തുമൂന്നുമാതിരിയുണ്ടത് * സാത്വികം,രാജസം,താമസം,മെന്നായ്മൂന്നുമാതിരി സാത്വികംമുനിമാർക്കാണു,രാജാക്കന്മാർക്ക് രാജസം * താമസംരാക്ഷസന്മാർക്കം,നിർഗ്ഗുണംജ്ഞാനികൾക്കുമാം മുക്തർക്കെല്ലാംജ്ഞാനമയം,വിസ്തരിച്ചുരചെയ്തിടാം * ദേശം,കാലം,വസ്തു,മന്ത്രം,ദ്വിജന്മാർസത്വബുദ്ധിയും ഇതെല്ലാമെത്രയാഗത്തിലത്രസാത്വികമാമതേ * ദ്രവ്യശുദ്ധി,ക്രിയാശുദ്ധി,മന്ത്രശുദ്ധിയതും,നൃപ! ഉണ്ടെങ്കിൽപ്പൂർണ്ണഫലമുണ്ടാക,മില്ലെങ്കിലില്ലതാൻ * ദ്രവ്യമന്യായമായ്തേടി സ്സുകൃതംചെയ്യുകിലോ കീർത്തിയില്ലിഹലോകത്തിൽപരലോകത്തുമങ്ങനേ * ന്യായാർജ്ജിതധനംകൊണ്ടുപുണ്യംചെയ്യതിനാൽസദാ പരലോകം,കീർത്തി,സുഖ,മിവയെല്ലാംലഭിച്ചിടും * പാണ്ഡവന്മാർചെയ്തതായ രാജസൂയംമഹാക്രതു പൂർണ്ണദക്ഷിണയോടൊത്തതറിവില്ലേപോന്നത്?* അതിലുണ്ടുമഹാൻയാദവേന്ദ്രൻശ്രീകൃഷ്ണനാംഹരി ദ്വിജന്മാർപൂർണ്ണവിദ്വാന്മാർഭരദ്വാജൻതുടങ്ങിയോർ * ആയാഗംപൂർണ്ണമായ്പ്പിന്നെയൊരുമാസത്തിനുള്ളിലായ് മഹാകഷ്ടമവർക്കുണ്ടായ്,കൊടുതാം വനവാസവും * വസ്ത്രാക്ഷേപമതിൽദുഃഖംചൂതിലുംകാട്ടിലുംമഹാ മഹാകഷ്ടം,യാഗഫലമെവിടെപ്പോയിഭൂമിപ! * വിരാടദാസരായ്ത്തീർന്നപ്പാണ്ഡവന്മാരശേഷവും കീചകന്മൂലമുണ്ടായീപാഞ്ചാലിക്കതിസങ്കടം * ഉത്തമരാംബ്രാഹ്മണർചെയ്തോരാശീർവ്വാദമതെങ്ങുപോയ് ആദുഃഖത്തിൽവാസുദേവഭക്തിയുംപോയതെങ്ങുവാൻ * സതിയായ്ശ്രേഷ്ഠയായുള്ളകൃഷ്ണയെരക്ഷചെയ്യുവാൻ ആരുമില്ലാതെപോയെല്ലാകചംചുറ്റിവലിക്കവേ * ദേവദേവൻകേശവൻ,ധർമ്മപുത്രനായുധിഷ്ഠിരൻ അധർമ്മംവരുവാനെന്തുകാരണംപറകാണുകിൽ? * വരാവുള്ളതെന്തിന്നുപറഞ്ഞാൽവേദമൊക്കയും മന്ത്രങ്ങളുംനിഷ്ഫലങ്ങളായി

ത്തിന്നുമസംശയം * ദൈവം,പൌരുഷ,മീരണ്ടുമതുപോൽതന്നെയായി
ട്ടും പ്രാരബ്ധത്താൽവരാനുള്ളതതെന്നോതിക്കഴിക്കകിൽ * അസത്യ
മാം വേദവാക്യം,കർമ്മമെല്ലാംനിരർത്ഥമാം സ്വർഗ്ഗത്തിന്നായ്തപം,വ
ർണ്ണാശ്രമാദ്യംനിഷ്പ്രയോജനം * വരേണ്ടുന്നതിതെന്നോതരൽപ്രമാണവു
മതേതരാ ദൈവംപൌരുഷമീരണ്ടുംവിചാരിക്കേണ്ടതാണെടോ * വി
പരീതമതായ്കർമ്മഫലംവന്നുഭവിക്കുകിൽ കർമ്മംപിഴച്ചെന്നോതീടും
പ്രാജ്ഞരാംപണ്ഡിതോത്തമർ * കർമ്മത്തെയുമന്നവിദ്വാന്മാർകർമ്മത്തെ
പ്പലമാതിരി കർത്താ,മന്ത്രം,ദ്രവ്യ,മെല്ലാംഭേദമായിട്ടുചൊല്ലിനാർ * പ
ണ്ടിന്ദ്രൻഗുരുവായ്‌വിശ്വരൂപനെസ്വീകരിച്ചതേ അവൻമറിച്ചു,കർമ്മ
ത്തെയ്യുമന്ദ്രനെൻഹിതത്തിനായ് * ദേവന്മാർക്കുംദാനവർക്കുംസ്വസ്തി
യെന്നോതിയെങ്കിലും രക്ഷിപ്പാൻമാതൃപക്ഷക്കാരായദൈത്യരെയായ
വൻ * അപ്പോളിന്ദ്രൻശക്തിയോടദൈത്യപക്ഷക്കാരനായ് ഗു
രുവിൻതലവജ്രത്താൽമുറിച്ചാനതിവേഗമായ് * കർത്തൃഭേദംകൊണ്ടു
വന്നകർമ്മവൈകല്യമാണിതിൽ അതല്ലെങ്കിൽകോപമോടപ്പാഞ്ചാ
ലൻക്രിയചെയ്യുമതേ * ദ്രോണനാശത്തിനായേകപുത്രൻവന്നുഭവിക്ക
വാൻ പുത്രൻ,പുത്രിയു,മുണ്ടായീവേദിമദ്ധ്യത്തിൽനിന്നഹോ * പണ്ടുദശ
രഥൻഭൂപൻപുത്രകാമേഷ്ടിചെയ്കയാൽ പുത്രരില്ലാത്തവനുണ്ടായ്‌ന
ല്ലരാംനാലുനന്ദനർ * അതുകൊണ്ടുവിധിക്കൊത്തുകർമ്മംചെയ്താൽഫ
ലംവരും അയുക്തിയോടുചെയ്യുന്നാൽവിപരീതംഫലംവരും * പാ
ണ്ഡവന്മാർക്കുയാഗത്തിൽചെറുതെറ്റുഭവിക്കയാൽ വിപരീതഫലം
വന്നു,ചൂതിൽതോറ്റുനരാധിപ! * സത്യവാദിധർമ്മപുത്രൻ,പാഞ്ചാ
ലിസതിയായവൾ അതുപോലനുജന്മാരും,നല്ലയോഗ്യതയുള്ളവർ *
അത്യുലദ്രവ്യമൊന്നാമതാഢംബരസമന്വിതം ചെയ്തതുണ്ടാമ,തിവയാൽ
ദോഷമുണ്ടായതാണെടോ! * സാത്വികംയാഗമധികംദുർല്ലഭമാണെന്നൃ
പോത്തമ! വൈഖാനസമുനീന്ദ്രന്മാർവിധിച്ചീടുവതാംഫലം * വന്യംശു
ദ്ധമൂലികൾവിച്ചുംനീതിയായ്‌നേടിടുന്നതും സാത്വികഭോജനം,നിത്യമ
തു ചെയ്യുന്നതാപസർ * പുരോഡാശപ്രധാനങ്ങൾ,പശുഹിംസയൊ
ഴിഞ്ഞവ മന്ത്രസൽശ്രേഷ്ഠങ്ങളാംയാഗങ്ങൾസാത്വികങ്ങളാം * ബ
ഹുദ്രവ്യമഹാഡംബരംപശുഹിംസയുമൊത്തതാം രാജസം,ക്ഷത്രിയന്മാരും
വൈശ്യരുംചെയ്യുന്നതാണത് * അസൂയ,കോപം,മദവും,ക്രൌര്യസംസ്കാ
രമെന്നതും ചേർന്നദൈത്യന്മാർവിധിച്ചിട്ടുള്ളതാമസം * വിരക്ത

പാംകേട്ടനരാധിപ! ശരീരത്തിൽമമതയെവച്ചാൻവൈരാഗ്യമെന്നിയേ * രോഗമില്ലാത്തൊരുതൻദേഹംശത്രുവില്ലാത്തരാജ്യവും ഞാൻജീവിപ്പതുമെപ്പൊഴുന്നവരുടെമന്ത്രവാദികൾ * ഔഷധംമണിയുംമന്ത്രംനല്ലതായുള്ളയന്ത്രവും സമ്പാദിച്ചാമാറ്റികതൻമുകളിൽകരിവാണവൻ * സ്നാനമാങ്ങലംചെയ്തില്ലാസ്മരിച്ചില്ലാന്തദേവിയെ! കിടന്നമില്ലമൈവന്താൻഞെപ്പമെന്നൊരുഭൂമിയിൽ * കഷിമൂലംവിപ്രനിന്ദയാപാപംനിമിത്തമായ് ഘോരമായമാവ്യാധിയിൽപെട്ടസ്സൌധേസർപ്പത്തിനാൽമൃതി * നരകാഗ്രേവന്തിട്ടിവയേതാന്തമൊക്കിൽ താപ്പാപത്തിൽനിന്നനിന്റെയച്ഛനെക്കരകേറുക.

സൂതൻ പറഞ്ഞു-

മഹാനാംവ്യാസമുനിതൻവാക്കീവണ്ണംശ്രവിക്കയാൽ സാശ്രുകണ്ണനതായ് ദുഃഖിതനായാനജ്ജനമേജയൻ * നരകത്തിൽപിതാവിന്റെ ജീവിതംകഷ്ടമെത്രയും സ്വർഗ്ഗമന്ദേഹമാണ്ടിടുംമാർഗ്ഗംഞാൻനോക്കിടും ദ്രുതം *



ശ്രീദേവീഭാഗവതം മൂന്നാംസ്കന്ധം.
അംബായജ്ഞവിധി
പന്ത്രണ്ടാമദ്ധ്യായം.

പതിമൂന്നാമദ്ധ്യായം.

രാജാവു പറഞ്ഞു.

ഹരിയേതുവിധംയാഗംചെയ്താൻപണ്ടുപിതാമഹ: ജഗൽകാരണത്രപത്തോടുള്ളവൻപ്രഭുവായവൻ * സഹായമാരായാഗത്തിൽദ്വിജന്മാരാരുചൊല്ലുക വേദസാരംധരിച്ചീട്ടൃത്വിക്കുകളുമാരുവാൻ? * വിസ്തര ചെയ്യേണ്ടതെല്ലാംകേട്ടഞാൻസാവധാനനായ് പിന്നീടദ്ദേവിതൻ യാഗംചെയ്തീടാംവിധിപോലവേ *

വ്യാസൻ പറഞ്ഞു

അത്ഭുതംനീകേട്ടുകൊൾകവിസ്തരിച്ചുപറഞ്ഞിടാം ഭഗവാൻവിധിപോൽചെയ്തോരംബായാഗത്തിനെനൃപ! * ബ്രഹ്മവിഷ്ണുമഹേശരെമൂന്നുശക്തികൾചെയ്തുവിട്ടുടൻ വിമാനത്തിങ്കൽവാണീടുമവർപൂരുഷാകാരിതേ * ഘോരമാൻകടലിൽചെന്നാരുവരുംവിബുധോത്തമർ നിർമ്മിച്ചാർഭൂമിയേപ്പിന്നെയിരിപ്പാനുള്ളിടങ്ങളും * ഇളകാതതായാര[illegible]

കൊടുക്കപ്പെട്ടദേവിയാൽ തദാധാരത്തിൽനിന്നു,ഭൂഗോളംമേദസ്സോടൊ
ത്തഭൂമിയും * മധുകൈടഭമേദസ്സിൻചേൎച്ചയാൽപേരുമേദിനീ ധാര
ണങ്ങളാൽചൊല്ലധരവിസ്താരംകൊണ്ടുപൃത്ഥ്വിയും * വലിപ്പത്താൽമഹീ,
യതവഹിക്കുന്നാദിശേഷനും ധരിപ്പാനായിനിൎമ്മിച്ചവലതാംപൎവ്വത
ങ്ങളേ * മരത്തിന്മേലിരുമ്പാണിതറയ്ക്കുംപോലെഭൂമിമേൽ പൎവ്വതങ്ങ
ളെല്ലാംനാട്ടിഭൂധരങ്ങളതിന്നുപേർ * ബഹുയോജനവിസ്താരംകനകംമേ
രുപൎവ്വതം രത്നശൃംഗങ്ങളാൽശോഭിക്കുന്നതുണ്ടാക്കിയത്ഭുതം * പുല
സ്ത്യ,നത്രി,പുലഹൻ,മരീചി,ക്രതു,നാരദൻ ദക്ഷൻ,വസിഷ്ഠ,നിവരും
ചൊല്ലൊങ്ങുംബ്രഹ്മനന്ദനർ * മരീചിജൻകശ്യപന്നുപത്നിമാരായതൊ
ദ്ധ്യമാർ ദേവാസുരന്മാരധികമവരിൽനിന്നുജാതരായ് * നരന്മാർപൈ
ക്കളുംസൎപ്പങ്ങളുംതൊട്ടനേകവിധത്തിലായ് വിസ്താരമായ്കശ്യപന്റെ
സന്താനങ്ങൾഭവിച്ചുതേ * ബ്രഹ്മാവിൻപാതിദേഹത്തിലുണ്ടായ്സ്വാ
യംഭുവൻമനു ഇടത്തെപ്പാതിദേഹത്തിലുണ്ടായാൾശതരൂപയും * പ്രി
യവ്രതോത്താനപാദരവൎക്കുതൻസുതർരണ്ടുപേർ അതിസുന്ദരിമാർമൂ
ന്നുപുത്രിമാരുംഭവിച്ചുതേ * ബ്രഹ്മാവിതെല്ലാംസൃഷ്ടിച്ചിട്ടുണ്ടാക്കീസത്യ
ലോകവും മനോഹരമതായുള്ളമേരുവിൻശിഖരത്തിലായ് * ലക്ഷ്മിക്കു
കേളിക്കുചിതംശ്രേഷ്ഠംലോകത്തിലൊക്കെയും മുകളിൽഭഗവാൻവിഷ്ണു
വൈകുണ്ഠത്തെരചിച്ചുതേ * ശിവനുണ്ടാക്കിനാൻനല്ലകൈലാസത്തെ
ന്നിരിപ്പിനായ് ഭൂതങ്ങളെല്ലാംവന്നിട്ടുകളിച്ചുവിടെയിപ്പൊഴുംപോൽ * ക
ല്പിച്ചുമേരുശിഖരത്തിങ്കൽസ്വൎഗ്ഗംത്രിവിഷ്ടപം അത്നാനാരത്നമയമി
ന്ദ്രനുള്ളോരിരിപ്പിടം * പാലാഴിമഥനത്തിങ്കലുണ്ടായീകല്പവൃക്ഷവും നാ
ലുകൊമ്പുള്ളാനയതും,കാമദാകാമധേനുവും * ഉച്ചൈശ്രവസ്സാംകുതി
രയപ്സരസ്ത്രീസമൂഹവും സ്വൎഗ്ഗാലങ്കാരമായെല്ലാംമഹേന്ദ്രൻസ്വീകരി
ച്ചുതേ * ചന്ദ്രനുംധന്വന്തരിയുംഭവിച്ചാഴിയിൽനിന്നുതാൻ സ്വൎഗ്ഗ
ത്തിലിവർശോഭിക്കുന്നോട്ടനേകഗണത്തൊടും * ഇപ്രകാരംമൂന്നുവി
ധംസൃഷ്ടിയുണ്ടായ്നൃപോത്തമ! ദേവതിൎയ്യങ്മനുഷ്യാദിഭേദത്തിൽപ
ലമട്ടിലായ് * മുട്ടയിൽ,വിയൎപ്പിങ്കൽ,[illegible],ഭൂമിപൊട്ടിയും ജീവ
നെല്ലാംനാലുമട്ടായുണ്ടായിക[illegible]തിയായ് * ബ്രഹ്മവിഷ്ണുമഹേശ
ന്മാരേവംസൃഷ്ടിച്ചു,തങ്ങടെ ഇരിപ്പിടങ്ങളിൽവാണിട്ടിരുന്നെല്ലാംനട
ത്തിനാർ * സൃഷ്ടിയിങ്ങനെയായപ്പോൾഭഗവാൻപ്രളയച്യുതൻ മഹാ
ലക്ഷ്മിയൊടുംകൂടിക്രീഡിച്ചാൻതാൻ[illegible] * വൈകുണ്ഠത്തിൽപ

ടായ്യെന്നും ചെറുഗവിനാൽ * പൂജിക്കമാനിക്കകയുംവേണംയതോന സവ്വ്ധാ പൂജിച്ചാലവരേബിംബങ്ങളിൽ,ഭാരതമായിട്ടം * ഖണ്ഡത്തിലിനരക്കെല്ലാക്കാമവുംനൾകമായവർ ഭോനമസ്സക്തികൾക്കുംഭ്രവിൽ ചീപുകളേഴിലും * വളരേക്കീൎത്തിയുണ്ടായിവഷിക്കുംദേവനായക! നരന്മാർഭ്രവിലിഷ്ടങ്ങളാഗ്രഹിച്ചുഭവാനയും . അവരെയുംസദാകാലംഭജിക്കുംപുരുഷോത്തമ! * ഉപഹാരങ്ങളെക്കൊണ്ടുബിംബങ്ങളിലനേകധാ വേദമന്ത്രം,നാമജാല,മിവയാൽപൂജചെയ്തിട്ടും * നിൻമാഹാത്മ്യംഭ്രമിയിലുംസപ്തലോകത്തുമേറയാം നരന്മാർപൂജചെയ്യുന്നകാരണംമധുസൂദന! *

വ്യാസൻ പറഞ്ഞു.

അടങ്ങി,യാകാശവാക്കീവരമെല്ലാംകൊടുത്തുടൻ ഭഗവാനതിപ്രീതികലന്നാനത്തുടർക്കയാൽ * യാഗംമുഴുവനാക്കീട്ടാഭ്ഗവാൻഹരിയിശ്വരൻ അയച്ചാനന്നു രേബ്രഹ്മപുത്രരാംമുനിമാരെയും * ഭൃത്യന്മാരോടൊത്തുപോയാൻവൈകുണ്ഠത്തിന്നുകേശവൻ താന്താങ്ങൾക്കുള്ള ഭവനംപ്രാപിച്ചാരാനിലിവരും * മുനിമാരുംവിസ്മയിച്ചുവാതു്ചൊല്ലിപ്പരസ്പരം സ്വാശ്രമങ്ങളേപ്രാപിച്ചീടിനാരതിതുഷ്ടരായ് * മാധുയ്യത്തോടധികശുഭമാംവാനവാക്കുകേട്ടി– ട്ടെല്ലാവക്കുംഭഗവതിയിലുണ്ടായിതത്യന്തഭക്തി * ദേവന്മാരുംമുനിഗണവുമാദരാത്മാത്തുംവിധത്തിൽ കാമംനൾകുന്നവളുടേമഹാപൂജയേചെയ്തുകെത്യാ *

ശ്രീദേവീഭാഗവതം മൂന്നാംസ്കന്ധം.

അംബായാഗവർണ്ണനം

പതിമൂന്നാമദ്ധ്യായം

---

## പതിന്നാലാമദ്ധ്യായം

---

ജനമേജയൻപറഞ്ഞു

കേട്ടുഞാൻഭഗവാൻചെയ്തയാഗംവിസ്താരമായ്ദ്വിജ! അംബാമഹിമയുംകൂടിവിസ്തരിച്ചുരചെയ്യണം– ദേവീചരിത്രംകേട്ടിട്ട്ചെയ്യാംഞാൻശ്രേഷ്ഠയാഗവും ഭവൽപ്രസാദാമൂലംഞാൻശുദ്ധനായിഭവിച്ചിടാം *

വ്യാസൻപറഞ്ഞു.

കേൾക്കരാജൻ!കഥിക്കാംഞാൻദേവീചരിതമുത്തമം പണ്ടെയുള്ളിതി

ഹാസത്തേവിസ്തരിച്ചുപറഞ്ഞിടാം * കോസലത്തിൽസൂൎയ്യവംശോത്ഭ
വനാമൊരുമന്നവൻ കാന്തിമാൻ പുഷ്പനയൻ ധ്രുവസന്ധിയവന്റെ
പേർ *ധൎമ്മനിഷ്ഠൻ,സത്യസന്ധൻ,വൎണ്ണാശ്രമരതൻമഹാൻ സമൃദ്ധി
യുള്ളയോദ്ധ്യാരാജ്യംഭരിച്ചതിശ്രുദ്ധനായ് * ദ്വിജന്മാർ,ക്ഷത്രിയന്മാരും,
വൈശ്യർ,ശൂദ്രരു,മന്യരും സ്വവൃത്തിയോടാരാജ്യത്തിൽധൎമ്മമോടുവ
സിച്ചുതേ * കള്ളന്മാർ,നുണചൊല്ലുന്നോ,രഹംകാരികൾ,ധൂൎത്തരും
കൃതഘ്നന്മാർമൂർഖരു,മാരാജ്യത്തില്ലൊരിടത്തുമേ * ഇപ്രകാരമിരിക്കുന്ന
ഭൂമിപാലനുരണ്ടുപേർ സൌന്ദൎയ്യംചേൎന്നവർകാമസുഖംനൾകുന്നഭാൎയ്യ
മാർ * സമൎത്ഥ,യഴകേറുന്നോളൊന്നാംഭാൎയ്യ'മനോരമ, ദ്വിതിയ'ലീലാ
വതി,യാമവളുംനല്ലസുന്ദരീ * ഗൃഹാരാമങ്ങളിൽപോയികളിച്ചാനവ
രൊത്തവൻ കുളങ്ങൾ,ഗിരി,സൌധങ്ങൾ,തോറുംപോയിട്ടുമങ്ങനേ *
നല്ലകാലത്തുപെററകപുത്രനേയാമനോരമാ രാജലക്ഷണസംയുക്തൻ
പേരവന്നുസുദൎശനൻ * മാസമൊന്നായുടൻലീലാവതിയാംരാജപത്നി
യും നൽദിനത്തിൽസുന്ദരനാംപുത്രനേപ്രസവിച്ചുതേ * ജാതകൎമ്മംമു
തല്ലെല്ലാംചെയ്യാൻകുട്ടികൾരണ്ടിനും പുത്രരുണ്ടായമോദത്താൽചെ
യ്തുവിപ്രൎക്കുദാനവും * നൃപനാനന്ദനന്മാരിലൊരുപോൽപ്രീതിയാണ്ടു
തേ സ്നേഹത്തിന്നവരിൽഭേദംചെയ്തില്ലവനൊരിക്കലും * ചൌളകൎമ്മം
ചെയ്തുവക്ക് വിധിപോലാനരോത്തമൻ ഐശ്വൎയ്യത്തിന്നൊത്തപോ
ലെയതിസന്തുഷ്ടനാകയാൽ * ചൌളംകഴിഞ്ഞാപുത്രന്മാർകവൎന്നാർ
താതമാനസം കളിക്കുന്നോർകോമളന്മാർജനരംജനയുള്ളവർ * ലീലാ
വതിക്കുള്ളപുത്രൻ'ശത്രുജി'ത്തെ,ന്നബാലകൻ വാശ്മിയാണി,വരിൽവ
ച്ചുമൂപ്പുള്ളോനാസുദൎശനൻ*നൃപന്നുൾപ്രീതിയേകുന്നോൻനല്ലവാക്കു
ള്ളസുന്ദരൻ ശത്രുജിത്തുജനങ്ങൾക്കുംമന്ത്രിമാൎക്കുമതിപ്രിയൻ * ഗുണ
വാനായൊരവനിൽഭൂപനെംഛനേയിഷ്ടനായ് അനിഷ്ടനായ്ഭാഗ്യമററ
സുദൎശനനിലങ്ങനേ * കാലമിമട്ടുപോകുമ്പോൾധ്രുവസന്ധിനരോത്ത
മൻ വേട്ടയാടീടുവാനായിക്കാട്ടിനുള്ളിൽഗമിച്ചുതേ * ആന,പന്നി,മു
യൽ,കാട്ടുപോത്തു,മാൻ,ശരഭങ്ങളും പുലിക്കൂട്ടമതുംകൊന്നുകളിച്ചാൻ
കാട്ടിൽമന്നവൻ * ഘോരമാമാവനത്തിങ്കൽഭൂപനേവംകളിക്കവേ
കോപത്തോടൊരുസിംഹത്താൻവള്ളിക്കെട്ടിന്നുചാടിനാൻ * നൃപ
ബാണംകൊണ്ടുമുറിഞ്ഞധികംകോപിയായുടൻ മുമ്പിലാനൃപനേക്കണ്ടു
ശബ്ദിച്ചാൻമേഘമെന്നപോൽ * വാലുയൎത്തിപ്പിടിച്ചപ്പോൾസ്കന്ധ

രോമങ്ങൾപൊക്കിനാൻ രാജാവിനേക്കൊല്ലുവാനായ്മേല്പോട്ടേക്കൊന്നുചാടിനാൻ * അതുകണ്ടാനൃപൻവേഗമെടുത്താൻകരവാളിനേ അന്യസിംഹംപോൽപരിചയതുമെടുക്കൊണ്ടുനിന്നവൻ * ഭൃത്യന്മാരൊക്കയുംവിട്ടാൻചെറ്റുറേബാണസഞ്ചയം അതിദേഷ്യത്തൊടാസിംഹശരീരത്തിങ്കലെങ്ങുമേ * ഘോരയുദ്ധംഭവിച്ചപ്പോളയ്യോയ്യോയെന്നശബ്ദവും രാജാവിൻമീതിലായ് ചാടിവീണാൻസിംഹംഭയങ്കരൻ * ചാടിവീഴുന്നനേരത്തുവാളിനാൽവെട്ടിയാനൃപൻ എങ്കിലുംകീറിനാൻസിംഹം നഖംകൊണ്ടാനൃപേന്ദ്രനെ * നഖക്കീറലുകൊണ്ടിട്ടുപതിച്ചാൻമണ്ണിൽമന്നവൻ ശരപ്രയോഗംചെയ്തപ്പോൾശബ്ദിച്ചുംകൊണ്ടുസേനകൾ *രാജാവുംസിംഹവുംവീണുമരിച്ചവിടെവച്ചുടൻ മന്ത്രിമാരേച്ചെന്നുകണ്ടിട്ടറിയിച്ചിതുസേനകൾ * മരിച്ചുഭൂപനെന്നുള്ളവാൎത്തകേട്ടുമന്ത്രിമാർ അക്കാട്ടിൽചെന്നുചെയ്തിച്ചാർസംസ്കാരാദികളൊക്കയും * പരലോകസുഖത്തിന്നായ്പ്രേതകാൎയ്യമശേഷവും വിധിപോലെകഴിപ്പിച്ചാൻവസിഷ്ഠൻമുനിപുംഗവൻ * മന്ത്രിമാരുംപ്രജകളുംവസിഷ്ഠമുനിവൎയ്യനും സുദൎശനനെരാജാവായ് വാഴിപ്പാൻചെയ്തുമന്ത്രവും * ധൎമ്മപത്നീസുതൻ,ശാന്തൻ;നല്ലലക്ഷണമുള്ളവൻ ഇവൻനൃപാസനത്തിന്നുയോഗ്യനെന്നോതിമന്ത്രിമാർ * ബാലനാണെങ്കിലുംധൎമ്മനിഷ്ഠനീരാജ്യമാളുവാൻ യോഗ്യനെന്നായ്സമ്മതിച്ചാൻവസിഷ്ഠനമതേതരം * വൃദ്ധമന്ത്രികൾമന്ത്രിച്ചമന്ത്രമുജ്ജയിനീപതി യുധാജിത്തുനൃപൻകേട്ടിട്ടടനേയവിടെത്തിനാൻ * ജാമാതാവുമരിച്ചെന്നുകേട്ടലീലാവതീപിതാ ഉടനേയവിടത്തെത്തീപുത്രീപുത്രഹിതത്തിനായ് * വീരസേനൻവന്നുപോൽസുദൎശനഹിതത്തിനായ് മനോരമയ്ക്കച്ഛനായകലിംഗാധിപനാംനൃപൻ * രണ്ടുപേരുംസൈന്യമൊത്തുവന്നാന്യോന്യംഭയന്നുടൻ മുഖ്യമന്ത്രികളോടായിമന്ത്രിച്ചാർരാജ്യമൂലമായ് * ചോദിച്ചുടൻയുധാജിത്തു മൂപ്പാക്കാണിതിലെന്നതായ് ജ്യേഷ്ഠൻരാജ്യംഭരിക്കേണമെന്നജന്നിപ്പല്ലാരിക്കലും * വീരസേനൻപറഞ്ഞപ്പോൾധൎമ്മപത്നീസുതന്നുതാൻ രാജ്യാവകാശമെന്നായിക്കേട്ടു,ശാസ്ത്രജ്ഞരോതിഞാൻ * യുധാജിത്തുടനേചൊന്നാൻഗുണവാൻജ്യേഷ്ഠനാണിവൻ രാജലക്ഷണസമ്പന്നനല്ലിവണ്ണംസുദൎശനൻ * രാജ്യാശയാലാഭൂപന്മാൎക്കുണ്ടായിതൎക്കമീവിധം ആരാണീസംശയംതീൎപ്പാൻസമൎത്ഥൻബഹുസങ്കടേ * യുധാജിത്തോതി,തന്നിഷ്ടംമന്ത്രിമാർമനങ്ങൾക്കനാൾക്കുട്ടം സുദൎശനനെവാഴിച്ചുപണംവാ

ഞാൻനിനയ്ക്കുയോ? * നിങ്ങൾക്കുള്ളൊരഭിപ്രായംനല്ലവണ്ണമറിഞ്ഞു ഞാൻ ശക്തിമാൻശത്രുജിത്തേറെസ്സമ്മതൻനാട്ടുവാഴുവാൻ * ഉപേക്ഷിച്ചിസ്സൈന്യമൊത്തണ്ണവാൻജ്യേഷ്ഠനേയെവൻ ഞാനിരിക്കേയൊപ സ്ഥാനമന്തജനായിനൾകിട്ടം * അവന്നുവേണ്ടിഞാൻയുദ്ധഞ്ചെയ്യുംശ്ര വെൻറവാളിനാൽ രണ്ടായ്തീരും,നിങ്ങളുടെകഥപിന്നെന്തുചൊല്ലുവാൻ * വീരസേനൻകേട്ടതിനേയുധാജിത്തോടുചൊല്ലിനാൻ: 'തുല്യബുദ്ധികൾബാലന്മാർഭേദമാക്കിതിലോക്കിൽ' * നൃപന്മാർതമ്മിലീവണ്ണംതർക്കിച്ചുംകൊണ്ടിരിക്കവേ ഋഷിമാരുംപ്രജകളുംദുഃഖിച്ചുവശരായിതേ * സൈന്യത്തോടൊത്തുസാമന്തഭൂപന്മാർപോരിനായുടൻ മൃഷിയാൻമടിയില്ലാതെയെത്തിനാരന്തരത്തിലായ് * ശൃംഗിബേരപുരസ്ഥന്മാർനിഷാദാളികളുമെത്തിനാർ നൃപൻമരിച്ചെന്നുകേട്ടാരാജദ്രവ്യം ഹരിക്കുവാൻ * സുതരാംബാലരന്യോന്യംയുദ്ധമുണ്ടെന്നുകേൾക്കയാൽ ഓരോദിക്കിൽനിന്നനേകംകള്ളരും ചന്ദ്രഭ വന്നാരെ * കലഹംമൂലമവിടെവലുതായതിരക്കമായ് യുധാജിത്തും,വീരസേനൻതാനുംപോരിന്നൊരുങ്ങിനാർ *



ശ്രീദേവീഭാഗവതം മൂന്നാംസ്കന്ധം.
സുദർശനോല്പത്തി,
പതിന്നാലാമദ്ധ്യായം.

പതിനഞ്ചാമദ്ധ്യായം.

വ്യാസൻ പറഞ്ഞു.

ക്രോധലോഭവശരായമന്നര । ആയുധങ്ങളെയെടുത്തുഘോരമായ് । പോരുചെയ്യുളവുനാലുഭാഗവും । ചെന്നുചേന്നൊരുതിരക്കകമമായ്, । നീണ്ടകൈകളൊടുപോരിലാ,യുധാ । ജിത്തു,വില്ലതുധരിച്ചുനിന്നതേ. ।। യുദ്ധനിശ്ചയമൊടൊത്തുതന്നുടേ । സൈന്യവാഹനസമേതനായുടൻ । സൈന്യസംഘമൊടുകൂടിയിന്ദ്രനോ-।ടൊത്തഭൂമിപതിവീരസേനനും. । ക്ഷത്രധർമ്മമൊടുപൌത്രബന്ധുവായ് । പോരിലെത്തിനിലയായിതങ്ങനേ । ശരങ്ങൾവർഷിച്ചുടനാനൃപൻയുധാ- । ജിതംനൃപംപോരിലെത്തുക്കുമൂലമായ് ।। മലയ്ക്കുമീതേമഴ,മേഘമെന്നപോ- । ലതിക്രുധാസത്യപരാക്രമൻബലീ । ബലംതുലോംവേഗവുമുള്ളിഷുക്കളാൽ । മറിച്ചെയ്തു,

ത്തോനടൽവീരസേധനം. ॥ മുറിച്ചവൻതന്നടെബാണമൊക്കയും । സവേഗമാമമ്പുതൊട്ടത്തുമററവൻ । ഗജരഥഹയമെല്ലാംതമ്മിലുണ്ടായപോര- । സ്സുരനരമുനിമാരുംകണ്ടുകൊണ്ടാടിയേററം. ॥ വിവിധവിഹഗവൃന്ദംകൊണ്ടുവാനംനിറഞ്ഞാ- । പ്പിശിതമതുഭുജിപ്പാൻകാകഗൃധ്രാദിയാലും । ചോരപ്പെരുമ്പുഴഭയങ്കരമായ്ഭവിച്ചാ । നാഗാശ്വവൃന്ദമതിൽനിന്നതു,കണ്ടുവെന്നാൽ. ॥ പാപത്തൊടൊത്തൊരുജനത്തിനകാലന്തർനി- । നംഗ്ങായവൈതരണിയാംനദിയെന്നുതോന്നും । തീരംപിളക്കമതിലാംപരമസ്തകങ്ങൾ । കേശങ്ങളോടവിലസുന്നതുതോന്നിടുന്നു. ॥ കാളിന്ദിതൻകരയിലേ ചിലബാലരെല്ലാം । കേളിക്കതിങ്കലിടുമച്ചരതന്റെകോപോൽ । തേർവിട്ടുവീണുമൃതനായൊരുവീരനേയും । മാംസാശിവാനിൽവളയുന്നപരുന്തിനേയും. ॥ കണ്ടിട്ടുതന്റെയുടൽപൂകുവതിന്നുജീവ- । നാശിച്ചിടുന്നവശനെങ്കിലുമെന്നുതോന്നും । പോരിൽമരിച്ചൊരുവിമാനമതിൽക്കരേറി । യങ്കത്തിൻവാണസുരനാരിയൊടോതിടയകൻ. ॥ കണ്ടാലുമെന്റെവരദേഹമിതുഴിയിങ്ക । ലമ്പേററതീവമുറിവേററതുകോമളാംഗി! । പോരിൽമരിച്ചോരു,വിമാനവുമേറിവിണ്ണോർ । നാരീസമേതമണയുന്നളവങ്ങുവാനിൽ. ॥ തല്പത്നിയായസതിയഗ്നിയതിൽഹോച്ച । തൻകാന്തനോടുകലരുന്നുബലത്തിനോടും । അന്യോന്യമസ്ത്രമതുകൊണ്ടുമരിച്ചയോധ- । രൊന്നിച്ചുവാനലകത്തിലെത്തിയൊരപ്സരസ്ത്രീ. ॥ തന്നേക്കുറിച്ചവിടയുംകലഹിക്കമൂല । മന്യോന്യമായുധമെടുത്തവർപോർതുടങ്ങി । സൌന്ദര്യവുംഗുണവുമുള്ളൊരുദേവനാരി । തന്നോടുചേർന്നൊരുയുവാവതിരാഗമോടും. ॥ വർണ്ണിച്ചുതന്റെഗുണമൊക്കയുമുള്ള ലിച്ചി ട്ടത്യന്തമാപ്രമദയേവശമാക്കിനന്നായ് । ഭുവിങ്കലുള്ള പൊടിവാനിലണഞ്ഞുസൂര്യ്യ । ബിംബംമറച്ചഖതമാത്രിയുമാക്കിയപ്പോൾ. ॥ അന്നേരമേമൂഴകിരകതനദിക്കകത്തു । സൂര്യ്യൻവിളങ്ങിയതികാന്തിയൊടൊത്തുഭംഗ്യാ । ഏകൻമരിച്ചുസുരലോകമണഞ്ഞുടൻതാ । നെത്തീടിനാൾസുഭഗയായൊരുദേവനാരി. ॥ ഞാൻബ്രഹ്മചാരിയിവനിയനക്കുലനാമം । പോമെന്നുരച്ചുവളെവിട്ടുടനസ്സമർത്ഥൻ. ॥ ഈവണ്ണംപോർനടക്കുമ്പോൾയുധാജിത്തതിവീര്യ്യവാൻ തീവ്രബാണങ്ങളേക്കൊണ്ടുകൊന്നാനാവീരസേനനേ * ഹനിക്കപ്പെട്ടുതലയുംപൊട്ടിഭൂമിയിൽവീണവൻ ഭിന്നിച്ചുവൻറസൈന്യങ്ങളോ, ടിനാർനാലുദിക്കിലും * യുദ്ധത്തിലച്ഛൻമൃതനായെന്നുകേട്ടുമനോരമ ശ

ത്രുവിൻെറവിരോധത്താൽഭയപ്പെട്ടുവശായിതേ * പാപിയായ്,ദുഷ്ട നാ,യുള്ള യുധാജിത്തിൻെറപുത്രനേ രാജ്യത്തിലാഗ്രഹംമൂലംകൊന്നു പോമെന്നുമോത്തവൾ * ചെയ്യതെന്തെങ്ങുപോകുന്ന,തെന്നച്ഛൻതാ ത്തുപോരതിൽ ഭത്താവുംമൃതനായിന്നീപുത്രനുംബാലനേററവും * അ ത്യാഗ്രഹംമഹാപാപീ,വശമാക്കുമതാരയും അധിലോഭാൽയുധാജി ത്തിന്നെന്തുംചെയ്യുമസംശയം * അമ്മ,യച്ഛൻ,ഗുരുക്കന്മാർ,സ്വജന ങ്ങൾ,സഹോദരർ ഇവരെയുംകൊല്ലുമെല്ലോലോഭംചെന്നുള്ളവൻദ്രു ഢം * ഭക്ഷിച്ചീടുമഭക്ഷ്യത്തേ,ഗമിച്ചീടുമഗമ്യയേ ധമ്മമെല്ലാമുപേ ക്ഷിക്കു,മത്യാഗ്രഹമെഴുന്നവൻ * എനിക്കിപ്പോൾസഹായിക്കാൻബ ലമോടാരുമില്ലിഹ ആർക്കധീനത്തിൽവാണിട്ടെൻസുതനേരക്ഷചെയ്യ വൂഞാൻ * നൃപനിപ്പുത്രനേക്കൊന്നാൽപിന്നിന്നെന്തൊന്നുചെയ്യ ഞാൻ സുഖമായെന്നെരക്ഷിപ്പാനാരുമില്ലജഗത്തതിൽ * സപത്നിയും വൈരമോടുക്രൂടിവാണീടുമെപ്പൊഴും ലീലാവതിക്കെൻെറകഷ്ടത്തിൽഭ വിക്കില്ലദയാലവം* യുധാജിത്തിഹവന്നെന്നാൽവെളിയിൽപോവതെ ങ്ങനേ? ഇബ്ബാലനെയറിഞ്ഞെന്നാലാക്കുംകാരാഗൃഹത്തിലായ് * പ ണ്ടിന്ദ്രൻമാതൃഗർഭത്തിൽവെച്ചുംശത്രുക്കളായിട്ടും ശിശുക്കളേയേഴിനേയു മേഴേഴായിമുറിച്ചതേ * വജ്രത്തെച്ചെറുതാക്കീട്ടാമാതൃഗർഭത്തിലേറി പോൽ നാല്പത്തൊൻപതുവായുക്കളെവരാണെന്നുകേൾപ്പുഞാൻ* സ പത്നിയാംരാജഭാര്യ്യ സപത്നിക്കേകിപോൽവിഷം ഗർഭനാശത്തിനാ യിട്ടുപണ്ടതുംകേൾവിയുണ്ടുമേ * വിഷത്തോടൊത്തുപിന്നിടവൻ താനുംജനിച്ചപോൽ സഗരാഖ്യയതിനുമൂലമബ്ബാലനുപ്രസിദ്ധനായ് * ജിവിച്ചിരിക്കെ,കൈകേയിമൂലംദശരഥൻവനേ അയച്ചുരാമനോത്താ നുംമരിച്ചാവിരഹത്തിനാൽ* സുദർശനനെരാജാവായാക്കാനോതിതാ രുമന്ത്രിമാർ യുധാജിത്തിന്നധീനത്തിലായിത്തീന്നഴലോടുമേ * എൻെറ സോദരന്നിത്തരത്തിലെന്നെരക്ഷിക്കുവാൻപന്നി മഹാകഷ്ടവുമായി ന്നാദൈവയോഗംനിമിത്തമായ് * എല്ലാംകൊണ്ടുംപ്രയത്നിക്കാംവിധി പോലെഫലംവരും പുത്രരക്ഷയ്ക്കുവേഗത്തിലുപായംനോക്കണംദ്രുഢം* ബാലയാമിവളീവണ്ണം ചിന്തിച്ചധികശ്ശൂരനായ് സമത്ഥനായുള്ളമന്ത്രി വയ്യനായവിദല്ലനേ * വിളിച്ചബ്ബാലനേക്കയ്യിലെടുത്തുകൊണ്ടുദീനയാ യ് കരഞ്ഞുകൊണ്ടുദുഃഖത്തോടിപ്രകാരംപറഞ്ഞുടൻ * 'പോരിൽമ രിച്ചെൻെറയച്ഛനിപ്പുത്രനൊരുബാലകൻ യുധാജിത്താംനൃപൻശയ്രം

നെന്തുചെയ്യേണ്ടുചൊല്ലുനീ?' * വിദല്ലനവളോടോതി:'യിവിടെപ്പാർത്തിടേണ്ടനാം കാശിക്കരികിലുള്ളോരുവനത്തിന്നായ്ഗമിക്കണം * അവിടെൻമാതുലൻശ്രീമാൻബലവാൻപാർത്തിടുന്നതേ സുബാഹുവെന്നവൻനമ്മേരക്ഷിച്ചീടുമവൻദൃഢം * യുധാജിത്തേക്കാണ്മതിന്നീനഗരംവിട്ടുപോകണം അവിടുന്നുരഥമേറിപ്പോയീടാംനാമശങ്കമായ്' * അതുകേട്ടവളലീലാവതിയെച്ചെന്നുകണ്ടുടൻ പറഞ്ഞാളച്ഛനേക്കാണ്മാൻപോകുന്നുഞാൻസുലോചനേ! * എന്നുചൊല്ലിത്തേരിലേറി സൈരന്ധ്രിയോടുമങ്ങനേ വിദല്ലനോടുമൊന്നിച്ചുനഗരംവിട്ടുപോയവൾ * ഭയ,മച്ഛൻമരിച്ചുള്ള ദുഃഖ,മാതൃഭാവവും പൂണ്ടായുധാജിത്തിനേയുംകണ്ടച്ഛൻെറശരീരവും * സംസ്കരിച്ചുടനേവേഗംഭയമൊണ്ടുവിറച്ചവൾ രണ്ടുനാൾകൊണ്ടുചെന്നെത്തിഗംഗതൻെറതടത്തിലായ് * ദുഷ്ടശത്രുക്കളൊമ്മക്കോരാട്ടിക്കിൽവച്ചുപദ്രവം ചെയ്തുയെല്ലാപ്പണവുംതേ സംഹരിച്ചുംകൊണ്ടുപോയിതേ * കരഞ്ഞുകൊണ്ടുഴകെട്ടുംപുത്രനോടാമനോരമ സൈരന്ധ്രിതൻകൈപിടിച്ചുതീരത്തുടെനടന്നുപോയ് * ദയനപൊങ്ങുതടിയിൽകേറിഗംഗകടന്നവൾ വേഗത്തിലെത്തിനാൾ ...ത്രികൂടംപറ്റുതത്തിലായ് *ഭരദ്വാജാശ്രമത്തിങ്കൽചെന്നുഭീതിയൊ...ണ്ണം മുനിമാരേക്കണ്ടുടനേഭയമൊട്ടുശമിച്ചുതേ * ചോദിച്ചുമുനിമാ...നീ നിൻഭർത്താവുമാരുവാൻ? കഷ്ടപ്പെട്ടിവിടെന്തിന്നുവന്നുചൊല്ലു...ത്യമായ്? * എടോസുന്ദരി!നീദേവസ്ത്രീയോമാനുഷനാരിയോ? ...തോന്നുന്നുരാജ്യഭ്രഷ്ടോടുവന്നെന്നായ്പത്മലോചനേ! * മുനിമാരിത്ഥം ചോദിച്ചു,രോദിതയില്ലൊന്നുമസ്സതീ കരഞ്ഞുകൊണ്ടുചൊന്നാളാവൃദ്ധ...ചൊല്ലുവാൻ * വിദല്ലൻചൊല്ലിനാനേവം:'ധ്രുവസന്ധിനൃപോത്തമൻ അദ്ദേഹത്തിൻധർമ്മപത്നിയിവൾനാമംമനോരമാ * സുസ്ഥ്യവംശോത്ഭവൻശകുനൻസിംഹംകൊന്നാനരേന്ദ്രനേ അവൻെറനന്ദനനിവൻപേരിവന്നുസുദർശനൻ * പോരിൽധർമ്മിഷ്ഠനാംതാതൻദൌഹിത്രന്നായ്മരിച്ചുതേ യുധാജിത്തിൻഭയംമൂലംവന്നീനിർജ്ജനമാംവനേ * ബാലനാംപുത്രനൊടൊത്തരാജ്ഞികൾശരണംഭവാൻ മഹാത്മാവാം മുനേ!നീതാനിവളേരക്ഷചെയ്യണം * ആർത്തരക്ഷകചെയ്യുന്നുയാഗത്തിലധികംഫലം ഭയാർത്തനേരക്ഷചെയ്യാലതിലേറെഫലം മുനേ! *

ഋഷി പറഞ്ഞു:

മഹാ! കല്യാണി!ഭയംവേണ്ടപുത്രനേരക്ഷചെയ്യുന്നീ ശത്രുക്കളിൽ

നിന്നുഭയംനിനക്കുവരികില്ലിഹ * ഈനൽപുത്രനെരക്ഷിക്കരാജാവായ്ത്തിരുമിസ്സുതൻ ഇവിടേക്കുഃഖകാൎയ്യങ്ങളുണ്ടാകില്ലൊരുനാളിലും.*

വ്യാസൻ പറഞ്ഞു.

മുനിയാലിത്ഥംചൊല്ലപ്പെട്ടോരാജ്ഞിസുഖമാണ്ടുതേ മുനിനൾകിയൊരുപൎണ്ണശാലയിൽവാണുസൌഖ്യമായ് * സൈരന്ധ്രിയോടാവിധില്ലമന്ത്രിയോടുംമനോരമാ സുദൎശനനെരക്ഷിച്ചുംകൊണ്ടുപാൎത്തുപതിവ്രത *

ശ്രീദേവീഭാഗവതം മൂന്നാംസ്കന്ധം
ഷ ഠ ം ജി ദീ ര ദ സ ന യു ധം
പതിനഞ്ചാമദ്ധ്യായം

---

## പതിനാറാമദ്ധ്യായം.

---

വ്യാസൻപറഞ്ഞു.

പോരിൽനിന്നുയുധാജിത്തുചെന്നയോദ്ധ്യയിൽവീൎയ്യവാന് പുത്രന്റെക്കൊല്ലുവാൻചോദിച്ചാമനോരമയേയവൻ * ഭൃത്യന്മാരേനിയോഗിച്ചാനവരേത്തിരയാനുടൻ നൽദിനേദൌഹിത്രനേയുംസ്ഥാപിച്ചാനാസ്ഥപാസനേ * മന്ത്രിമാരോടാവസിഷ്ഠൻനല്ലമന്ത്രംജപിച്ചുടൻ അഭിഷേകംചെയ്തുജലംനിറച്ചുകലശങ്ങളാൽ * ഭേരിശംഖനിനാദങ്ങൾമറ്റുവാദ്യമുഴക്കവും അപ്പട്ടണത്തിലുണ്ടായിവലുതായുള്ളൊരുത്സവം * ദ്വിജർതൻവേദഘോഷങ്ങൾസ്തുതിപാഠകശബ്ദവും ജയശബ്ദമതുംകൊണ്ടുഘോഷിച്ചാപ്പുരവാസികൾ * ഹൃഷ്ടപുഷ്ടജനത്തോടുംസ്തുതിവാദ്യസ്വനത്തൊടും പുതുതാംനൃപനാൽപുത്തൻപോലെശോഭിച്ചിതാപ്പുരി*സാധുക്കളാംചിലർമാത്രംഗൃഹത്തിൽവാണുകേണുതേ സുദൎശനനെയോൎത്തു,ഒളിച്ചുപോയിന്നാരാജനന്ദനൻ * എവിടെപ്പോയ്പുത്രനോടസ്സതിയായമനോരമ രാജ്യംകൊതിച്ചരി,യവൾപിതാവേക്കൊന്നുപോരതിൽ* സമബുദ്ധിയെഴുംസാധുജനമോൎത്തിവിധത്തിലായ് ദുഃഖത്തോടാശത്രുജിത്തിന്നധീനത്തിങ്കൽവാണവർ * ദൌഹിത്രനേയുധാജിത്തുവാഴിച്ചാൻവേണ്ടപോലവേ മന്ത്രിയേരാജ്യമേല്പിച്ച്ഗമിച്ചാൻതൻപുരത്തിനായ് * മുനിമാൎക്കുള്ളാശ്രമത്തിൽവസിക്കുന്നു സുദൎശനൻ എന്നുകേട്ടവനേക്കൊല്ലാൻചിത്രകൂടത്തിലെത്തിനാൻ * നിഷാദരാജാവാംശ്ശൂരൻബലനെന്നവനോടവൻ ശൃംഗിബേരപുരാധീശദുൎദ്ദശാഖ്യനെ

യാണുതേ * സൈന്യത്തോടുയുധാജിത്തുവരുന്നെന്നാമനോരമ കേട്ടപു ത്രനൊടുംക്രൂടിദുഃഖിച്ചാൾഭീതിമൂലമായ് * ദുഃഖത്തോടുകരഞ്ഞുംകൊ ണ്ടാനിദ്രനോടോതിനാൾ 'യുധാജിത്തുവരുന്നെന്തുചെയ്യേണ്ടുപോവതു ണ്ടുഞാൻ * എന്നച്ഛനേക്കൊന്നദൗഹിത്രനേവാഴിച്ചതീനൃപൻ എൻപുത്രനെക്കൊല്ലുവാനായ്വരുന്നുസൈന്യമോടിഹ * 'കേട്ടേൻ പണ്ടപ്പാണ്ഡവന്മാർവനത്തിങ്കൽവസിക്കവേ മുനിമാർതന്നാശ്രമ ത്തിൽവാണപാഞ്ചാലിയോടുമായ് * സോദരന്മാരഞ്ചുപേരുംപോയാർ നായാട്ടിനേകദാ പാഞ്ചാലിമുനിമാർക്കുള്ളൊരാശ്രമത്തിൽവസിച്ചതേ* ധൗമ്യ,നത്രി,ഗാലവനും,പൈലൻ,ജാബാലി,ഗൗതമൻ അത്രിഗോ ത്രൻ,ച്യവനനും,കണ്വൻ,ജതു,ക്രതു...ഗു * സുമന്തുവും,വീതിഹോത്ര ൻ,വത്സലൻ,യജ്ഞദത്തനും കഹോഡൻ,രാശാസനനും,യജ്ഞകൃ ത്തും,യവക്രീയും * ഇവർ,വേറെമുനികളുംഭരദ്വാജാദിയോഗ്യരും വേദ പാഠത്തൊടെല്ലാരുംവസിച്ചാർപർണ്ണശാലയിൽ * ദാസിമാരോടുമവി ടേപാർത്തുപാഞ്ചാലിയുംമുനേ! സുന്ദരീമുനിമാർവാഴുന്നാശ്രമത്തിൽഭയം വിനാ * വില്ലമമ്പുംധരിച്ചിട്ടാവീരരാംപാർത്ഥരൈവരും മൃഗത്തേപി ന്തുടർന്നോരോവനന്തോറുംനടന്നതേ * അപ്പോൾസിന്ധുനൃപൻസൈ ന്യത്തോടുംവഴിയിൽനിന്നുടൻ വേദശബ്ദംകേട്ടപർണ്ണശാലയ്ക്കരികിലെ ത്തിനാൻ * അറിവുള്ളിഷികൾചൊല്ലുംവേദംകേട്ടാമഹീപതി അവരേ കാണ്മതിന്നായത്തേരിൽനിന്നിട്ടിറങ്ങിനാൻ * ഭൃത്യന്മാർരണ്ടുപേരോ ടൊത്തവിടേയ്ക്കായ്നടന്നവൻ വേദമോതുംമുനികളേക്കണ്ടുനിന്നാൻവ ണക്കമായ് * മോസപാമിൻതൊഴുതുംകൊണ്ടിട്ടിരുന്നാനജ്ജയദ്രഥൻ പ്രവേശിച്ചാൻമാമുനിമാർനിറയുന്നാശ്രമത്തിലായ് * ഉടനേനൃപനേ ക്കണ്ടമാനെത്തിനാരിഷിപത്നിമാർ ഭവാനാരെന്നുചോദിച്ചാനാരിമാർ നൃപനോടുടൻ * അവർക്കിടയിലായ്വന്നാളഴകേറുന്നകൃഷ്ണയും ജയദ്ര ഥൻകണ്ടുടനേയവളേലക്ഷ്മിയെന്നപോൽ അഴകുള്ള വളേദേവസ്ത്രീയ പ്പോൾകണ്ടുഭൂപനും ചോദിച്ചുധൌമ്യനോടാരീയൌവ്വനംചേർന്നസു ന്ദരീ* ഭാര്യയാർക്കാർക്കമകളീസ്സുന്ദരിക്കെന്തുനാമവും?രൂപലാവണ്യമുള്ളി ന്ദ്രാണിതാൻഭൂമിയിൽവന്നുവോ? * മുൾമരങ്ങൾക്കിടയിലേലവംഗല തപോലവേ ശോഭിക്കുന്നൂരാക്ഷസികൾനടുവിൽപെട്ടരംഭപോൽ സ ത്യംചൊല്ലുമഹാത്മാവേ! യിവളാരുടെവല്ലഭ ശോഭിക്കുന്നൂരാജഭാര്യ പോലല്ലുമുനികന്യക *

ധൌമ്യൻ പറഞ്ഞു

പാണ്ഡവർക്കുള്ളിഷ്ടപത്നീ ദ്രുപദൻപുത്രിനല്ലവൾ നാമം പാഞ്ചാലി,യെന്നിപ്പോൾ വസിക്കുന്നിവിടെത്തലായ് *

ജയദ്രഥൻ പറഞ്ഞു

പാണ്ഡവന്മാരെങ്ങുപോയ ശൂരന്മാർ കീർത്തികേട്ടവർ ആ വീരന്മാർ ദുഃഖമററിവനത്തിൽ വാഴ്കയല്ലയോ?

ധൌമ്യൻ പറഞ്ഞു

പാണ്ഡവന്മാരഞ്ചുപേരും പോയ് നായാട്ടിന്നു നേരത്തിൽ മൃഗങ്ങളോടും മദ്ധ്യാഹ്നമായാൽ തിരിയെ വന്നിടും * ധൌമ്യന്റെയാവാക്കുകേട്ടിട്ടെഴുന്നേററു ദുഷ്ടപോത്തമൻ കൃഷ്ണതന്നരികിൽ ചെന്നു വണങ്ങീട്ടിത്തു ചൊല്ലിനാൻ: * 'വരാനനേ! ക്ഷേമമല്ലേ? വരന്മാരെവിടേയ്ക്കു പോയ്? വനവാസത്തിലീയാണ്ടു പതിനൊന്നാമതല്ലയോ? * അപ്പോൾ പറഞ്ഞു പാഞ്ചാലി, മംഗലം തേ നൃപാത്മജ! വേഗം വരും പാണ്ഡവന്മാർ വിശ്രമിച്ചാലുമങ്ങു നീ * അവളേവം പറഞ്ഞപ്പോൾ കാമത്തോടാ നൃപാത്മജൻ മുനിമാരെഗ്ഗണിക്കാതെയവളെപ്പിടികൂടിനാൻ * വിശ്വസിക്കരുതാരേയു,മെന്നും നല്ലറിവുള്ളവർ ദുഃഖിക്കും വിശ്വസിച്ചെങ്കിൽ, ദൃഷ്ടാന്തം ബലിദാനവൻ * വിരോചനസുതൻ, ശ്രീമാൻ, ധർമ്മിഷ്ഠൻ, സത്യതല്പരൻ യാഗം ചെയ്തോൻ, ദാനശീലൻ, ശരണ്യൻ, സാധുസമ്മതൻ * അധർമ്മമൊന്നും ചെയ്യാത്തോൻ, പ്രഹ്ളാദസുതനന്ദനൻ പൂർണ്ണദക്ഷിണയാം യാഗം തൊണ്ണൂറെറാൻപതു ചെയ്തവൻ * അവനെ, യോഗിസംസേവ്യൻ സതതമൂർത്തി ജനാർദ്ദനൻ നിർവ്വികാരൻ ദേവകാര്യം സാധിപ്പാനാത്രിവിക്രമൻ * വ്യാജവാമനനായിട്ടു കശ്യപാൽ കന്നു ജാതനായ് ചതിച്ചാഴികളും ചൂഴുന്നോരൂഴിയേ കൈക്കലാക്കിനാൻ * സത്യവാക്കായിത്താനിരുന്നാൻ വിരോചനസുതൻ ബലി ചതിച്ചാനിന്ദ്രനായ് വിഷ്ണുവെന്നു കേൾ പണ്ടു ഞാൻ മുനേ * വിഷ്ണുവും ചെയ്തതീവണ്ണം പിന്നെയാരിതു ചെയ്തിടാ യാഗവിഘ്നം വാമനനായ് ചെയ്തില്ലേ? പുരുഷോത്തമൻ * വിശ്വസിക്കരുതാരേയുമതിന്നാലൊരുനേരവും അത്യാഗ്രഹികൾ പാപത്തിൽ ഭയമെന്നും മഹാമുനേ! * അത്യാഗ്രഹം കൊണ്ടു പാപമെല്ലാം ചെയ്യുന്നു ജീവികൾ പരലോകഭയം പാർക്കിലാർക്കുമില്ലൊരു കാലവും * മനസാ കർമ്മണാ വാചാ പരദ്രവ്യം ഹരിച്ചിടും നരകത്തിൽ പതിച്ചീടുമതികെട്ടാഗ്രഹത്തിനാൽ * ദേവന്മാരെ പൂജ ചെയ്തിട്ടപേക്ഷിക്കും ധനത്തിനായ് ദേവന്മാരും ധനം കയ്യാൽ കൊടുക്കാനസമർത്ഥർ താൻ * ദാനം, കച്ചവടം,

ചൌര്യം,ബല,മെന്നിവമൂലമായ് പരദ്രവ്യംകൈയ്ക്കലാക്കിട്ടിഷ്ടംസാധി ച്ചിടുന്നതേ * വില്ക്കാനായ് ധാന്യവസ്ത്രങ്ങളെടുത്തിട്ടങ്ങുവൈശ്യന്മം ലാ ഭത്തിനായിപ്രാൎത്ഥിച്ചുപൂജിച്ചീടുന്നുദേവരേ * വാണിജ്യത്തിൽപരദ്രവ്യ കാംക്ഷയല്ലേ?പുരന്തപ! കടംകൊടുത്തക്രമമാംപലിശയ്ക്കാഗ്രഹിച്ചി ട്ടും * ഏവംപ്രാണികളെല്ലാരുംപരദ്രവ്യത്തിലിച്ഛയാ വാഴുന്നെല്ലാ യ്പോഴുംബ്രഹ്മൻ!വിശ്വസിക്കുന്നതെങ്ങനേ? * വ്രതാദ്ധ്യയനദാനങ്ങൾ വെറുതേതന്നെനിശ്ചയം ലോഭംമോഹവുമുള്ളോരിച്ചെയ്യതെല്ലാംവൃ ഥാഫലം * അതുകൊണ്ടിവനേത്തൻെറഗൃഹത്തിന്നായയക്കനീ പുത്ര നോടുംവസിക്കാംഞാൻസീതയേപ്പോലെമാമുനേ! * അവളിങ്ങനെ ചൊന്നപ്പോൾയുധാജിത്തിന്നടുത്തുടപായ് തപസ്വിയാംഭരദ്വാജനവ നോടിത്തുചൊല്ലിനാൻ: * ‘നിൻപുരത്തിന്നുപോയാലുമിഷ്ടംപോലെന്റ പോത്തമ! വരുന്നില്ലീബാലപുത്രനോടുചേൎന്നമനോരമ’ *

യുധാജിത്തുപറഞ്ഞു

മുനേശാഠ്യംവെടിഞ്ഞാലുംവിട്ടാലുമിവളെബ്ഭവാൻ വിട്ടുപോകി ല്ലിവളെഞാൻബലമായ് കൊണ്ടുപോയിടും *

ഋഷിപറഞ്ഞു

എന്നാലെന്നാശ്രമത്തിന്നുബലമായ് കൊണ്ടുപോകനീ വസിഷ്ഠ ധേനുവേപ്പണ്ടുവിശ്വാമിത്രനതെന്നപോൽ *

ശ്രീദേവീഭാഗവതം മൂന്നാംസ്കന്ധം

ഭരദ്വാജാശ്രമപ്രവേശം

പതിനാറാമദ്ധ്യായം.

—— ൧൬ ——

## പതിനേഴാമദ്ധ്യായം.

———

വ്യാസൻപറഞ്ഞു.

മുനിതൻവാക്യമീവണ്ണംകേട്ടിട്ടാനൃപസത്തമൻ വൃദ്ധമന്ത്രിയൊടാ യ് ചോദിച്ചീടിനാൻമടിയെന്നിയേ * ബുദ്ധിമാനാംഭവാൻചൊല്ലുകെ ന്തുചെയ്യേണ്ടുഞാനിഹപുത്രനോടിസ്സുന്ദരിയേബലത്താൽകൊണ്ടുപോ കയോ * നിസ്സാരനാംശത്രുവേയുംനിന്ദിക്കരുതൊരിക്കലും ക്ഷയരോഗം പോൽവളൎന്നുമരണത്തേവരുത്തിടും * ഇവിടില്ലൊരുയോദ്ധാവുംതട്ട ക്കാനൊരുസേനയും പിടിച്ചുകൊല്ലിലെന്താണീദ്ദൌഹിത്രൻതൻെറ

വൈരിയെ * യത്നിക്കാംബലമായ്,രാജ്യംനിഷ്കണ്ടകവുമായ്വരും സു ദർശനൻമരിച്ചെന്നാൽഭയമില്ലാതെയായിടും *

പ്രധാനൻപറഞ്ഞു.

മുനിതൻവാക്കുകേട്ടില്ലേ? സാഹസംചെയ്യൊലാഭവാൻ വിശ്വാ മിത്രൻെറവൃത്താന്തംപറഞ്ഞില്ലേമഹാമതേ! * പണ്ടുഗാധിസുതൻ,ശ്രീ മാൻ,വിശ്വാമിത്രൻ,പ്രസിദ്ധിമാൻ വസിഷ്ഠന്നാശ്രമംപ്രാപിച്ചീടി നാൻസഞ്ചരിച്ചവൻ * നമസ്കരിച്ചവനെയാവിശ്വാമിത്രൻപ്രതാപ വാൻ മുനിയാസനവുംനൽകി,വസിച്ചാനതിലാനൃപൻ * ക്ഷണിച്ചു ഭോജനത്തിന്നാമഹാത്മാവാംമുനീശ്വരൻ സൈന്യത്തോടവിടെഗ്ഗാ ധിപുത്രൻപാർത്തുകീർത്തിമാൻ * ഭക്ഷ്യഭോജ്യാദിയെല്ലാമങ്ങുണ്ടാക്കീ പശ്ശു,നന്ദിനി ഇഷ്ടംപോലെയുജ്ജിച്ചാനാനൃപൻസൈന്യങ്ങളോടുമാ യ് * നന്ദിനിക്കുള്ളമാഹാത്മ്യമറിഞ്ഞിട്ടാനൃപോത്തമൻ ചോദിച്ചാ നാനന്ദിനിയെവസിഷ്ഠമുനിയോടുടൻ *

വിശ്വാമിത്രൻ പറഞ്ഞു.

ലക്ഷംപോലകിട്ടുള്ളോരായിരംഗോക്കളെയേകിടാം ഇന്നന്ദിനി യെയേകേണമെനിക്കായ് മുനിസത്തമ! *

വസിഷ്ഠൻ പറഞ്ഞു.

ഹോമത്തിനുള്ള പശ്ശുവിതൊരുനാളുംതരില്ലഞാൻ പശ്ശുക്കളോ രായിരവുമിരിക്കട്ടേഭവാനുതാൻ *

വിശ്വാമിത്രൻ പറഞ്ഞു.

പതിനായിരമോ?ലക്ഷംതാനോനൽകാംമനസ്സപോൽ ഇതി നേത്തരണംസാധോ?കൊണ്ടുപോമല്ലയെങ്കിൽഞാനു *

വസിഷ്ഠൻ പറഞ്ഞു

ഇഷ്ടംപോൽബലമായിട്ടുകൊണ്ടുപൊയ്ക്കോൾകഭൂപതേ! മന സ്സോടിനന്ദിനിയെത്തരികില്ലിവിടുന്നുഞാൻ * അതുകേട്ടുനൃപൻശക്ത രായഭൃത്യരൊടോതിനാൻ നന്ദിനിപ്പശ്ശുവേക്കെട്ടിക്കൊണ്ടുപൊയ്ക്കോ ൾകവീരരേ! * പശ്ശുവേബ്ബലമായ്കെട്ടിപ്പിടിച്ചാർഭൃത്യവർഗ്ഗവും വിറ ച്ചുകണ്ണുനീരോടുംമുനിയോടോതിനപ്പശു: * 'വെടിയുന്നൊന്തുനീകെട്ടി വലിക്കുന്നെന്നെയീയിവർ' വസിഷ്ഠൻചൊല്ലിനാൻനൽപാൽതരുംനി ന്നേത്യജിക്കുമോ?" * ഞാൻപൂജിച്ചനൃപൻനിന്നേക്കൊണ്ടുപോകുന്നശ ക്തിയാൽ എന്തുചെയ്വുമനസ്സാലെവെടിയുന്നില്ലനിന്നെഞാൻ മുനി യേവംപറഞ്ഞപ്പോൾകോപിച്ചാക്കാമധേനുവും "ഹംഭേ"എന്നുഭയം

നദംകാക്രൂരശബ്ദംമുഴക്കിനാൾ * അവൾദേഹത്തിൽനിന്നപ്പോളസുര
ന്മാർ,ഭയങ്കരർ സായുധന്മാർ,ചട്ടയിട്ടോർ,നില്ലെന്നോതീട്ടുചാടിനാർ
സൈന്യത്തെയൊക്കയുംകൊന്നാധേനുവേവേർപെടുത്തിനാർ വിശ്വാ
മിത്രൻമാത്രമേററംദുഃഖിച്ചുകൊണ്ടുപോയുടൻ * ദുഷ്ടൻദുഃഖനനിന്ദി
ച്ചാൻവലുതാംക്ഷാത്രശക്തിയേ ബ്രാഹ്മംബലംമഹത്തെന്നുതപംചെ
യ്യാൻതുടങ്ങിനാൻ * ബഹുവർഷംഘോരമായതപഞ്ചെയ്തുമഹാവനേ
ബ്രാഹ്മണ്യമാണ്ടാനാക്ഷാത്രവിധിയേവിട്ടുഗാധിജൻ * അതുകൊണ്ടുവി
രോധത്തെചെയ്യൊലാമന്നവ!ഭവാൻ മുനിമാരോടുള്ളവൈരംകുലനാ
ശംവരുത്തിടും*തപസ്വിയാമീമുനിയേസന്തോഷിപ്പിച്ചുപോകനാം ഇ
വിടെസ്സുഖമായ്വാഴട്ടിസ്സുദർശനനൃപൻ * ദരിദ്രനായുള്ളിബ്ബാലൻ
നിന്നോടെന്തൊന്നുചെയ്തിടും അനാഥൻ,ദുർബ്ബലൻ,ബാലൻവിരോധം
വെറുതേതവ *ദൈവാധീനത്തിലീലോകം,സർവ്വത്രവേ വേണമേ ഈർഷ്യ
കൊണ്ടെന്തൊരുഫലം,വരാനുള്ളതുവന്നിടും *ദൈവയോഗത്തിനാൽ
വജ്രംപുല്ലുപോലാമസംശയം പുല്ലുംവജ്രംപോലെയാകുംചിലേടത്തീ
ശ്വരേച്ഛയാൽ *വ്യാഘ്രത്തിനെമൂഷൽകൊല്ലുമാനയെക്കൊന്നിടുംകൊതു
സാധാരണംവരുമെന്റെവാക്കുചിതം,കേൾക്കുകനീനൃപ! *

വ്യാസൻ പറഞ്ഞു.

അവന്റെവാക്കുകേട്ടിട്ടായുധാജിത്തായമന്നവൻ ശിരസ്സുകൊ
ണ്ടുമുനിയെവണങ്ങിപ്പോയ്ഗൃഹത്തിനായ് * സുഖമൊത്താശ്രമത്തി
ങ്കൽവസിച്ചാളാമനോരമ സത്യവ്രതഞ്ചെന്നുസുദർശനനേരക്ഷചെയ്തു
വൾ * ദിനന്തോറുംവളർന്നാനാസുദർശനകുമാരനും ഋഷിപുത്രരൊ
ടൊന്നിച്ചുകളിച്ചുംകൊണ്ടുനല്ലവൻ * വിദല്ലൻമന്ത്രിയൊരുനാളവിടെ
യ്ക്കായിവന്നുടൻ ക്ലീബ!യെന്നരികിൽച്ചെന്നുവിളിച്ചാൻമുനിനന്ദനൻ*
സുദർശനൻകേട്ടതിനെ,ധരിച്ചാദ്യക്ഷരംസ്ഫുടം അനുസ്വാരംവിട്ടു
താൻക്ലീടക്ലീടപ്പറഞ്ഞുതേ * കാമരാജാഖ്യമാംബീജം,മനക്കൊണ്ടുധ
രിച്ചവൻ മനസ്സിൽവെച്ചധികമായ്ജപിച്ചാനധികാദരാൽ * വരാനു
ള്ളതുവന്നീടാൻകാമരാജാഖ്യമത്ഭുതം താനേതന്നെധരിച്ചാനാബ്ബാ
ലകൻനൃപസത്തമ! * അഞ്ചാംവയസ്സിലേകിട്ടിയവനീമന്ത്രമുത്തമം
ഋഷി,ഛന്ദസ്സതും,ധ്യാനം,ന്യാസ,മീവകയെന്നിയേ * ഉറക്കത്തിൽക
ളിയിലുംമനസ്സാലേജപിച്ചതേ സ്വയമേസാരമെന്നോർത്താൻമറന്നി
ല്ലതൊരിക്കലും *പതിനൊന്നുവയസ്സായകാലത്തീനൃപബാലനേ ഉപ

നിച്ചിട്ടുവേദങ്ങളുംപഠിപ്പിച്ചാൻമഹാമുനി * സാംഗമായധനുർവേദം,വിധിപോൽനീതിശാസ്ത്രവും പഠിച്ചാനൊക്കയുംമന്ത്രശക്തികൊണ്ടെന്ന പോലവേ * പ്രത്യക്ഷമായൊരുദിനംകണ്ടാൻദേവിയെയായവൻ രക്തവസ്ത്രം,രക്തനിറം,രക്തസർവാംഗഭൂഷണം * വാഹനംഗരുഡൻ, വിഷ്ണുശക്തി,യത്ഭുതരൂപിണീ * സന്തുഷ്ടനായ്ത്തീൎന്നവളെക്കണ്ടുടൻ നൃപനന്ദനൻ അക്കാട്ടിലേനദീതീരത്തംബികാദേവിയോടവൻ * അറിഞ്ഞുവിദ്യാർത്ഥമെല്ലാംകളിച്ചു കൊണ്ടിരുന്നതേ ഉഗ്രബാണങ്ങളും,വില്ലും, ചട്ട,നല്ലാവനാഴിയും* വനത്തിൽവച്ചംബികയാൽകൊടുക്കപ്പെട്ടു ബാലനായ് ഇക്കാലംകാശിരാജാവിന്നിഷ്ടയാംമകളായവൾ * നാമം 'ശശികലാ'ദിവ്യസർവലക്ഷണമൊത്തവൾ സർവലക്ഷണസമ്പന്നൻ, ശൂരൻ,കാമസമൻ,വനേ * സുദർശനൻരാജപുത്രൻവസിക്കുന്നെന്നു കേട്ടുതേ സമ്മതിച്ചോതിയവനേസ്തുതിചാരകവൎഗ്ഗവും* മനസ്സുകൊണ്ടുകാമിച്ചാളവനേപ്പതിയായവൾ * രാത്രിയിങ്കൽകിനാവിൽവന്നരുളിച്ചാൾജഗദംബിക സമാശ്വസിപ്പിച്ചാരാജപുത്രിയോടിതുപോലവേ* വരംതരാംവരിച്ചാലുമെൻഭക്തൻസുദർശനൻ എന്റെവാക്കാൽനിന്റെയിഷ്ടമെല്ലാമേകിടുമാനൃപൻ* അംബതൻരൂപവുംവാക്കുംകണ്ടും കേട്ടുംകിനാവതിൽ മാനത്തോടുംശശികലാബഹുസന്തോഷമാൎന്നതേ* സന്തോഷത്തോടന്നാളാമോദത്തിന്നുള്ളകാരണം ചോദിച്ചാളമ്മ ലജ്ജിച്ചുപറഞ്ഞില്ലവളൊന്നുമേ * പിന്നെയുംസ്വപ്നമോൎത്തിട്ടുചിരിച്ചാൾമോദമോടവൾ സഖിയോടായ് വിസ്തരിച്ചുപറഞ്ഞാൾസ്വപ്നകാൎയ്യവും * ചമ്പകങ്ങൾവിളങ്ങുന്നപൂങ്കാവിൽകളിയാടുവാൻ സഖിയോടൊത്തൊരുദിനംപോയാളുൽപ്പത്തലോചന * ചമ്പകത്തറയിൽ ചെന്നുപൂവറുത്തങ്ങുനില്ക്കവേ ഒരുവിപ്രൻവേഗമോടുംവന്നിടുന്നതുകണ്ടവൾ * ആ വിപ്രനേനമിച്ചിട്ടുചോദിച്ചാൾമധുരത്തോടും മഹാത്മാവേഭവാനേതുദിക്കിൽനിന്നുവരുന്നതേ. *

ബ്രാഹ്മണൻ പറഞ്ഞു

ഭരദ്വാജാശ്രമത്തിൽനിന്നൊരുകാൎയ്യത്തിനായിഞാൻ വരുന്നതിനിയുമെന്താണ് ചോദിക്കുന്നതുചൊല്ലുക? *

ശശികല പറഞ്ഞു

ആശ്ചൎയ്യമായിട്ടെന്താണ് പൎണ്ണശാലയിലുള്ളത് ഭൂമിയിൽവിശേഷമായുള്ളതറിയേണ്ടുന്നതല്ലയോ? *

ബ്രാഹ്മണൻ പറഞ്ഞു

ധ്രുവസന്ധിസുതൻശ്രീമാൻ,സുദർശനനരാധിപൻ യഥാർത്ഥനാമാവാഴുന്നുപത്മാക്ഷി!പുരുഷോത്തമൻ * ആമന്നനേക്കണ്ടിടാത്തജനങ്ങൾക്കുള്ള കണ്ണുകൾ ഏററവുംനിഷ്ഫലങ്ങൾതാനെൻപക്ഷംവരാനനേ! * ഗുണങ്ങൾതൻവിളനിലം,കാണ്മാൻകൌതുകമാകയാൽ ഗുണങ്ങളെല്ലാംചേർത്തൊന്നായ് സൃഷ്ടിച്ചാനവനേവിധി * നിനക്കൊക്കുന്നവരനായ്ത്തീരാനുത്തമനാണവൻ പൊന്നുംരത്നവുമൊന്നിക്കുംപോലെയോഗ്യതയുണ്ടെടോ! *

ശ്രീദേവീഭാഗവതം മൂന്നാംസ്കന്ധം

വിശ്വാമിത്രചരിതം

പതിനേഴാമദ്ധ്യായം

---

## പതിനെട്ടാമദ്ധ്യായം.

---

വ്യാസൻ പറഞ്ഞു

ഈവാക്കുകേട്ടായുവതിക്കതിസ്നേഹംഭവിച്ചുപോയ് സമാധാനത്തൊടുംവിപ്രനവിടുന്നങ്ങുപോയുടൻ*ആവിപ്രൻപോയതിൽപിന്നെയനുരാഗത്തിനാലവൾ കാമമാലാണ്ടതിസ്നേഹത്തിങ്കൽ മുങ്ങിവസിച്ചതേ * കുമാരൻവാർത്തയാൽമെയ്യിൽവികാരംവന്നുവെന്നതായ് കാമമാലോടോതിയിഷ്ടംനടത്തുംസഖിയോടവൾ * കാമസാരംധരിക്കാത്തോൻകുമാരൻകുലസംഭവൻ കാമൻവലയ്ക്കുന്നെന്നെ ഞാൻ ചെയ്യേണ്ടതെന്തെങ്ങുപോവതും * കാമനൊത്തൊരുവൻ,കാണപ്പെട്ടെന്നാലക്കിനാവിലായ് മൃദുവാമെൻമനസ്സേററംവേകുന്നുവിരഹത്തിനാൽ * ചന്ദനംതേയ്ക്കിലെൻമെയ്മേൽവിഷമാണെന്നുതോന്നിടും ഈമാലപാമ്പിനെപ്പോലെ,തീപോൽതോന്നുന്നു ചന്ദ്രിക * കുളം,മാളിക,യുദ്യാനം,ക്രീഡിക്കുംപർവ്വതങ്ങളും സുഖസാധനമൊന്നുംമേസുഖംനൾകുന്നതില്ലകേൾ * താംബൂലം,മെത്തയും,പാട്ടും,കൊട്ടു,മെൻറമനസ്സിനും കണ്ണുകൾക്കുംതരുന്നില്ലസന്തോഷമൊരുനേരവും * കുലസ്ത്രീയാണുഞാൻപിന്നെപ്പരതന്ത്രയുമാകയാൽ ആനിർദ്ദയൻവസിക്കുന്നകാട്ടിൽപോകുന്നതെങ്ങനെ? * സ്വയംവരമെനിക്കച്ഛൻചെയ്യുന്നില്ലെന്തുചെയ്യതും അല്ലെങ്കിലായുപന്നിഷ്ടംസാധിക്കാമായിരുന്നുഞാൻ * രാജ്യലക്ഷ്മിയെ

ടൊത്തന്യനൃപന്മാരുണ്ടനേകമായ് ബോധിക്കുന്നില്ലി,വൻരാജ്യഹീന നെന്നാകിലുംമതി. *

വ്യാസൻ പറഞ്ഞു.

ഏകാകി,ധനമില്ലാത്തോൻ,ബലഹീനൻസുദർശനൻ വനവാസി,ഫലാഹാരൻ,വസിക്കുന്നവളുള്ളിലായ് * വാഗ്ബീജത്തിൻജപം മൂലമവൾക്കിസിദ്ധിവന്നതേ അവനംധ്യാനമോടൊത്തുകാമരാജംജപിക്കയാൽ * സ്വപ്നത്തിൽകാണുമാറായസ്സർവ്വസമ്പത്തുമേകിടും വിശ്വത്തിന്നമ്മയായുള്ള പൂർണ്ണയാംവിഷ്ണുമായയെ ശൃംഗിവേരപുരാധീശൻനിഷാദൻവേണ്ടതൊക്കയും* ചേർന്നിട്ടുള്ള രഥംകൊണ്ടുവന്നവനായിനൽകിനാൻ കൊടിയോടുംനാലുനല്ലശ്വങ്ങളോടുംജയിപ്പതാം * തേരുകാഴ്ചയതായ്രാജാവെന്നറിഞ്ഞേകിനാനവൻ സുദർശനൻപ്രീതിയോടും ഗ്രഹിച്ചിട്ടിഷ്ടനായിടും * നിഷാദനേവന്യമൂലഫലത്താൽസൽക്കരിച്ചതേ സൽക്കാരമേററാന്നിഷാദൻപോയപ്പോളതിശ്രദ്ധമായ് ചൊല്ലിനാർ താപസന്മാരാംമുനിമാരതിതുഷ്ടരായ് * 'രാജനന്ദന!നീയല്പദിവസങ്ങൾക്കകത്തുതാൻ ശ്രമംകൂടാതെനിൻരാജ്യംപ്രാപിക്കുംവിക്രമത്തിനാൽ * പ്രസാദിച്ചുനിനക്കമ്മവരദാവിശ്വമോഹിനി സഹായവുംചെയ്തിടും ചിന്തിച്ചിടേണ്ടസുവ്രത!' * മനോരമയോടാനല്ലമുനിമാരുരചെയ്തുടൻ: 'എടോസുന്ദരി!നിൻപുത്രൻരാജാവായ്ത്തീരുമീയിടെ*ഇവൻ ഞങ്ങൾക്കദാസൻ,സത്സേവയാലെന്തുവന്നിടാ ഫലിക്കട്ടേനിങ്ങൾ ചൊന്നതെന്നുരച്ചാൾമനോരമ * സഹായവുംമന്ത്രിമാരുംധനംസൈന്യവുമെന്നിയേ എന്തുകൊണ്ടെൻസുതൻരാജ്യംപ്രാപിക്കാൻയോഗ്യനാണ്ടരും * നിങ്ങൾചെയ്തുള്ളൊരാശീസ്സാലെൻസുതൻനൃപനായിടും ശങ്കയില്ലഭവാന്മാരുംമന്ത്രജ്ഞാത്തമരല്ലയോ? *

വ്യാസൻ പറഞ്ഞു

ധീമാൻസുദർശനൻതേരിലെവിടെല്ലാംഗമിക്കുമോ അവിടെല്ലാം സൈന്യയുക്തനായിത്തോന്നുംസ്വതേജസാ * മന്ത്രത്തിന്നുള്ള മാഹാത്മ്യമാണല്ലാതൊന്നുമല്ലത്; പ്രീത്യാജപിച്ചാനവനീഫലമുണ്ടായിമന്നവ!*ശ്രേഷ്ഠമന്ത്രം,സൽഗുരുവിൽനിന്നുവാങ്ങീട്ടുശുദ്ധനായ് ശാന്തനായുച്ചരിച്ചെന്നാൽസാധിക്കുംസർവ്വകാമവും തുഷ്ടയാംദേവിയിൽനിന്നുകിട്ടാത്തുള്ളൊരുവസ്തുവായ് ഭുവിൽസ്വർഗ്ഗമതിൽപ്പോലുമൊന്നുമില്ലനരോത്തമ! * വിശ്വാസമില്ലാക്കർദേവീപൂജതൊട്ടിട്ടൊരോന്നിലും; അവരാംഭാഗ്യഹീനന്മാർമന്ദരുംരോഗയുക്തരും * ദേവകൾക്കമ്മയായാദിസൃഷ്ടിയിൽ

ചൊൽകമൂലമായ് ദേവിക്കണ്ടായാദിമാതാവെന്നനാമം പ്രസിദ്ധമായ് * ബുദ്ധി,ധൈര്യം,കീർത്തി,ലക്ഷ്മി,ശക്തി,ശ്രദ്ധ,മതി,സ്മൃതി പ്രത്യക്ഷമിവയായെല്ലാവർക്കും ശോഭിച്ചിടുന്നവൾ * മായയാൽമോഹിതന്മാരായറിയുന്നില്ലമാനുഷർ കുതർക്കംകൊണ്ടുനോവിക്കുന്നില്ലാമംഗളരൂപിയേ * ബ്രഹ്മാ,വിഷ്ണു,മഹാദേവ,നിന്ദ്രൻ,വരുണ,നന്തകൻ വായു,വഹ്നി,ഭഗൻ,പൂഷാ,ത്വഷ്ടാ,വശ്വനിദേവകൾ * രുദ്രൻ,വസുക്കളാ,ദിത്യർ,വിശ്വദേവർ,മരുത്തുകൾ സൃഷ്ട്യാദിചെയ്യുന്നവളെസ്സേവിക്കുന്നിവരൊക്കയും * സേവിക്കയില്ലല്ലൊ വിദ്വാനാത്മാവായുള്ള ശക്തിയേ? സുദർശനനറിഞ്ഞതത്ഥമെല്ലാമേകനാദേവിയേ * വിദ്യാവിദ്യാരൂപിണിയായ്,മോക്ഷമ്പുക്കൾക്കൊരിഷ്ടയായ് ദ്വേഷ്പ്രാപയായ് യോഗഗമ്യയായീടുംബ്രഹ്മമാണവൾ * ആത്മസ്വരൂപ,മവളേക്കൂടാതെവനറിഞ്ഞിടും അവൾമുഗ്ദ്ധമായ്സൃഷ്ടിച്ചാ,ത്മാവേകാട്ടിടുന്നഹോ * ആദ്ദേവിയേമനകൊണ്ടുചിന്തചെയ്തുസുദർശനൻ രാജ്യഭാരത്തിലുംസൌഖ്യംപൂണ്ടുവാഴുന്നകാടതിൽ * കാമമാലോടൊത്തുശശികലയെന്നകുമാരിയും ധരിക്കുന്ന,പചാരങ്ങൾചെയ്തുദേഖിച്ചുദേഹവും * അറിഞ്ഞച്ഛൻ,പതിക്കായികൊതിക്കുമന്നപുത്രിയേ സ്വയംവരത്തിനാലോചിച്ചീടിനാൻമടിയെന്നിയേ * സ്വയംവരംമൂന്നവിധംവിദ്വാന്മാർപറയുന്നതേ രാജാക്കന്മാർക്കാണതന്ന്യന്മാർക്കേചരുന്നതല്ലതാൻ * ഇച്ഛാസ്വയംവരമൊന്ന,തന്യാംപണയമുള്ളത് ത്ര്യംബകംവില്ലിനേരാമൻമുറിച്ചതിനുതുല്യമായ് * മൂന്നാമത്തേതുശൂരർക്ക,ശൌര്യംകാട്ടുന്നതാണത് ഇച്ഛാസ്വയംവരംതാനന്നവിടെച്ചെയ്തുതാനൃപൻ * ശില്പിമാരേക്കൊണ്ടുനല്ലവിരിപ്പോടൊത്തമഞ്ചവും സഭാമണ്ഡപവുംചെയ്യിച്ചീടിനാൻ,പലമട്ടിലായ് * വിവാഹത്തിനുവിസ്താരമായവട്ടങ്ങൾകൂട്ടിനാൻ ചൊന്നാൾശശികലാദേവിതോട്ടതൻതോഴിയോടുടൻ: * 'എൻവാക്കിതെന്നമ്മയോടുചൊല്ലണംനീരഹസ്യമായ് സുദർശനനെഞാൻമുന്നംമനംകൊണ്ടുവരിച്ചതേ * അവനേവിട്ടന്യനേഞാൻവരിച്ചീടുകയില്ലതാൻ അവനേ എന്റെപതിയായ്നിശ്ചയിച്ചഖിലേശ്വരീ'. *

വ്യാസൻ പറഞ്ഞു

ഇതുകേട്ടത്തോഴിയുടൻചെന്നവൈദർഭിയായിടും മാതാവിനോടുമധുരമായോതീമഞ്ജുഭാഷിണീ: * 'സതിയാംപുത്രിമാലോടുംചൊല്ലുന്നുഞാൻമുഖാന്തിരം കേൾക്കനീയവളിഷ്ടത്തെചെയ്കകല്യാണിവേഗമായ് * ഭരദ്വാജാശ്രമത്തിങ്കൽവാണീടുന്നസുദർശനൻ വരിച്ചേനവനേഞാൻസ്വീകരിക്കില്ലന്യഭൂപനേ'. *

വ്യാസൻ പറഞ്ഞു.

രാജ്ഞികേട്ടതു,തൻകാന്തൻഗൃഹത്തിൽവന്നവേളയിൽ യഥാർത്ഥമായ്ധരിപ്പിച്ചാൾപുത്രിചൊന്നൊരുവാക്കിനെ * അതുകേട്ടാനൃപൻവിസ്മയിച്ചിട്ടേറെച്ചിരിച്ചുതേ വൈദർഭിയാംഭാര്യയോടായ്ച്ചൊല്ലിനാൻസത്യവാക്കിനേ: * 'ആബാലനേഞാനറിയുംരാജ്യത്തിൻനിന്നുഭ്രഷ്ടനായ് ഏകാകിയായമ്മയോടുംകാട്ടിൽവാഴുന്നുകാമിനി! * അവനായായുധാജിത്തുവധിച്ചാൻവീരസേനനേ ദരിദ്രനാമവൻചൊന്നഭർത്താവാകുന്നതെങ്ങനെ? * എന്നാലുമായവൾക്കിഷ്ടമല്ലാതൊന്നുമുരച്ചീലാ വരുംസ്വയംവരത്തിങ്കൽധനമേറുന്നമന്നവർ' *

ശ്രീദേവീഭാഗവതം മൂന്നാംസ്കന്ധം
ശശികലാവിവാഹോദ്യോഗം
പതിനെട്ടാമദ്ധ്യായം

---

പത്തൊൻപതാമദ്ധ്യായം.

---

വ്യാസൻ പറഞ്ഞു.

പതിയാലിതുചൊല്ലപ്പെട്ടവൾപുത്രിയിരിക്കുനാൾ മകളെമടിയിൽവെച്ചുമാധുര്യത്തോടുചൊല്ലിനാൾ: * എനിക്കപ്രിയമാംവാക്യമെന്തിനോതുന്നുബാലികേ! ഇവാക്കുകൊണ്ടുനിന്നച്ഛൻദുഃഖിക്കുന്നിതുസുവ്രതേ! * സുദർശനൻ,ഭാഗ്യഹീനൻ,രാജ്യഭ്രഷ്ടൻ,നിരാശ്രയൻ ധനസേനകളില്ലാത്തോൻ,ബന്ധുക്കൾകൈവെടിഞ്ഞവൻ * കാട്ടിലമ്മയൊടുംമൂലഫലംഭക്ഷിച്ചിരിപ്പവൻ നിനക്കിവൻയോഗ്യനല്ലകാട്ടിൽവാഴുന്നദുർഭഗൻ * ബുദ്ധിമാന്മാർഭൂപപുത്രരഴകേറുന്നസമ്മതർ രാജചിഹ്നങ്ങളുണ്ടങ്ങുനിനക്കൊത്തവരെത്രയോ * കോസലത്തിലിവൻജ്യേഷ്ഠൻസർവ്വലക്ഷണമുള്ളവൻ സൌന്ദര്യവാനവൻനാടുവാഴിയായ്വാണിടുന്നതേ * ഞാൻകേട്ടിട്ടുണ്ടുവേറെയുംദോഷമുണ്ടുവരാനനേ യുധാജിത്തിവനേക്കൊൽവാൻതരംനോക്കുന്നുസർവ്വദാ * മന്ത്രിമാരോടൊത്തുവീരസേനനേക്കൊന്നതന്നുടെ ദൌഹിത്രനേനൃപസ്ഥാനത്താക്കീയുദ്ധംനിമിത്തമായ് * ഭരദ്വാജാശ്രമംപ്രാപിച്ചവനേക്കൊല്ലുവാൻനൃപൻ മുനിപിന്നെത്തടുത്തിട്ടുഗമിച്ചാൻനിജമന്ദിരം'. *

ശശികല പറഞ്ഞു.

കാട്ടുവാഴിയതെന്നാലുമവൻതാൻസമ്മതൻമമ * സതീ,സുകന്യാ,ശര്യാതിതൻെറവാക്കനിമിത്തമായ് * പതിയാക്കിച്യവനനേഗത്തുശ്രൂഷചെയ്തപോൽ *സ്ത്രീകൾക്കപതിശുശ്രൂഷകാമമോക്ഷങ്ങൾനൽകിടും അവ്യാജമായ്ചെയ്തതുതാൻനാരികാംക്ഷസുഖപ്രദം *കിനാവിൽശ്രേഷ്ഠവരനേച്ചൊല്ലിത്തന്നഖിലേശ്വരീ അവനേവിട്ടന്യരാജപുത്രനേഞാൻവരിച്ചിടാ * വരച്ഛ്രഷ്ഠനേയെൻെറചിത്തഭിത്തിയിലംബിക പ്രിയനാമവനേവിട്ടുവരിക്കില്ലന്യകാന്തനേ *

വ്യാസൻ പറഞ്ഞു.

തോല്പിച്ചനേകദൃഷ്ടാന്തങ്ങളാൽവൈദർഭിയേയുടൻപുത്രിതൻവാക്കഖിലവുംപതിയോടോതിയായവൾ * വിവാഹത്തിൻമുൻപുശാസ്ത്രജ്ഞനാംതന്നാപ്തവിപ്രനേ സുദർശനസമീപത്തേക്കയച്ചാളക്കമാരിക: * 'എൻചൊല്ലാലമ്പ്രേരപാജാശ്രമത്തിൽചെന്നുവേഗമായ് അറിഞ്ഞീടാതെയെന്നച്ഛൻസുദർശനനൊടോതണം * സ്വയംവരംനിശ്ചയിച്ചാനെന്നിക്കെന്നച്ഛനാംനൃപൻ വരുന്നു,സേനയോടൊത്തിട്ടനേകംനൃപസത്തമർ * ദേവതുല്യ!കിനാവിങ്കൽദേവിചൊന്നതുമൂലമായ് ഭവാനേഞാൻപ്രീതിയോടുംമനസ്സാലേവരിച്ചതേ * വിഷങ്കടിക്കമല്ലെങ്കിൽജ്വലിക്കുംതീയ്യിൽവീണിടും ചിതാക്കളോതിലുംനിന്നെവിട്ടന്യനെവരിച്ചിടാ* മനസാകർമ്മണാവാചാപതിയായ് നിന്നെയാണുഞാൻ ദേവീപ്രസാദംകൊണ്ടിട്ടനമുക്കസുഖവുംവരും * ദൈവത്തേബലമായോർത്തുഭവാനിവിടെയെത്തണം ചരാചരങ്ങളെല്ലാമദൈവാധീനത്തിലല്ലയോ * ശങ്കരാദികളാംദേവരെല്ലാമാരുടെകീഴിലോ? ആദേവിതൻവാക്കസത്യമായിത്തീരില്ലൊരിക്കലും * സുദർശനനൊടീവണ്ണംഗൂഢമായ്ചൊല്ലണംഭവാൻ! എൻകാര്യംസാദ്ധ്യമായീടാൻതക്കവണ്ണംദ്വിജോത്തമ!' * ഇതുചൊല്ലിദ്ദക്ഷിണയുംനൽകിവിട്ടവനേയവൾ ചെന്നെല്ലാംചൊല്ലിവേഗത്തിലവിടത്തന്നെവന്നവൻ * ആവിപ്രൻബലമായുത്സാഹിക്കമൂലംസുദർശനൻ കല്യാണത്തിനുപോകാനായപ്പോൾതന്നെയുറച്ചതേ *

വ്യാസൻ പറഞ്ഞു.

പോകാനായിത്തുടങ്ങുന്നോരവനോടാമനോരമ വിറച്ചുഭയദുഃഖങ്ങൾപൂണ്ടുകണ്ണീരൊടോതിനാൾ: * 'എവിടെയ്ക്കുഗമിക്കുന്നാമന്നന്മാർതൻസദസ്സിലേ? വൈരിയാന്നീതനിച്ചെന്നുചിന്തിച്ചങ്ങുഗമിപ്പതും *

യുധാജിത്തുനൃപൻനിന്നേവധിക്കാനവിടെത്തിട്ടം നിനക്കാരുമാഹായിക്കാനതിനാൽപോയിടേണ്ടനീ * നീയൊരുത്തനൊടുംവാഴ്വംഗതിയററൊരുദീനഞാൻ മഹാത്മാവായനീയെന്നെയാശ്രയററവളാക്കൊലാ* അവിടെന്നേച്ഛനേക്കൊന്നയുധാജിത്തെത്തുമായവൻ നിന്നെത്തനിച്ചുകണ്ടെങ്കിൽകൊല്ലുമില്ലൊരുസംശയം. *

സുദർശനൻ പറഞ്ഞു

വരാനുള്ളതുവന്നീടുമാലോചിക്കേണ്ടതില്ലതിൽ ശ്രീദേവിതൻകല്പനയാൽപോകുന്നുഞാൻസ്വയംവരേ * ക്ഷത്രിയസ്ത്രീയല്ലയോനീ ദുഃഖിച്ചീടായ്കമംഗലേ!ദേവിതൻനൽപ്രസാദത്താൽഭയമില്ലാരെയുംമമ

വ്യാസൻ പറഞ്ഞു

എന്നുചൊല്ലിപ്പോയിടാനായ് തേരിൻമേക്കേറിയപുത്രനേ കണ്ടാശീർവ്വാദങ്ങളേക്കൊണ്ടമ്മസന്തോഷമേകിനാൾ: * 'രക്ഷിക്കുംനിൻെറ മുൻഭാഗമംബികാപൃഷ്ഠഭാഗവും പാർശ്വങ്ങളുംപൊാർവ്വതിയാംശിവരക്ഷിക്കമെപ്പൊഴും * ദുർമ്മാർഗ്ഗത്തിങ്കൽവാരാഹീ,ദുർഗ്ഗ,ദുർഗ്ഗങ്ങളായതിൽ പരമേശ്വരിയാംകാളി,പാലിക്കുംനല്ലപോരതിൽ * മണ്ഡപത്തിങ്കൽമാതംഗീ,കല്യാണത്തിന്നുസൌമ്യയും ഭവാനീ,നൃപമദ്ധ്യത്തിൽപാലിക്കുംഭവനാശിനീ * ഗിരിജാ,ഗിരിദുർഗ്ഗത്തിൽ ചാമുണ്ഡാ,ചത്വരങ്ങളിൽ കാടെല്ലാംകാമഗാ,നിന്നേരക്ഷിച്ചീടുംസനാതനീ * വൈഷ്ണവീശക്തി,രക്ഷിക്കുംവിവാദത്തിൽരഘൂദ്വഹ! ഭൈരവീ,പോരിലുംവൈരിവന്നിട്ടെതിരിടുമ്പൊഴും * എങ്ങുമെല്ലായ്പൊഴും നിന്നേപ്പാലിക്കുംഭുവനേശ്വരീ മഹാമായാ,ജഗദ്ധാത്രീ,സച്ചിദാനന്ദരൂപിണീ.' *

വ്യാസൻ പറഞ്ഞു

ഇതോതീട്ടവനോടമ്മ,പേടിയോടുംവിറച്ചുടൻ പറഞ്ഞാൾ:നിന്നോടുഞാനുംവരുന്നൊണ്ടിന്നുസത്വരം * അരക്ഷണംനിന്നെവിട്ടിട്ടിരിക്കില്ലിവടത്തുഞാൻ എന്നേക്കൂടിക്കൊണ്ടുപോകനീപോകനൊരുദിക്കിനായ് * മനോരമയിതോതീട്ടസ്സഖിയോടുംതിരിച്ചുടൻ ബ്രാഹ്മണാശീർവ്വാദമോടുംപുറപ്പെട്ടവർമോദമായ് * ഒരുതേരൊടുചെന്നെത്തീകാശിയിങ്കൽരഘൂത്തമൻ അറിഞ്ഞിട്ടവരേപൂജചെയ്താനപ്പോൾസുബാഹുവും * അന്നപാനാദിയോടൊത്തഗൃഹംപാർപ്പാൻകൊടുത്തവൻ നിയോഗിച്ചങ്ങുശുശ്രൂഷയ്ക്കായിസ്സേവകനേയുമേ * നാനാദേശാധിപന്മാരാംനൃപന്മാർവന്നുചേർന്നുടൻ ദൌഹിത്രനോടൊത്തുയുധാജിത്താംഭൂപനമെത്തിനാൻ * കരൂഷാധിപനാംഭൂപൻ,പിന്നെമദ്രേശ്വരൻനൃപൻ വീരൻസിന്ധുനൃപൻ,യോധാവായമാഹിഷ്മതീപതി * പാഞ്ചാ

ലൻവീഴ്ത്തുവാൻകാമരൂപനപ്പൃഥ്വീശനും കർണ്ണാടകൻ,ചോളദേശീയൻ, ബലമേറുംവിദർഭനും * മൂന്നൊത്തരുപതാമക്ഷൌഹിണീതന്നുടെസംഖ്യയാൽ നിറഞ്ഞിടയും ചുററപ്പെട്ടസൈന്യങ്ങളാൽപുരീ * ഇവരുംമററുനൃപരുംകാണ്മാനായസ്വയംവരം വലിയാനകളോടൊത്തിട്ടവിടെത്തിനിറഞ്ഞുതേ * അന്യോന്യംനൃപപുത്രന്മാർചെന്നിട്ടേവംപറഞ്ഞുടൻ: 'സുദർശനൻനൃപസുതൻവന്നിട്ടുണ്ടതിധൈര്യമായ്' * ഏകാകിയായ് തേരിലേറിയമ്മയോടുംമഹാമതി വിവാഹത്തിന്നുവന്നാനിന്നിവിടേയ്ക്കെന്തിനാണത് * സൈന്യമായുധവുംചെന്നരാജപുത്രരെയെന്നിയേ ഈമഹാളജാതനരാജപുത്രിയിന്നുവരിക്കുമോ? * യുധാജിത്താംനൃപശ്രേഷ്ഠനാംനൃപന്മാരൊടോതിനാൻ: 'കന്യകാർവേണ്ടിയിവനെക്കൊല്ലും ഞാനില്ലസംശയം' * അവനോടോതിയുടനേനീതിമാൻകേരളാധിപൻ: 'ഇക്കന്യാസ്വയംവരത്തിങ്കൽയുദ്ധംനന്നല്ലമന്നവ! * ബലാല്ക്കാരം,പണയവുമിതിലില്ലതുനിശ്ചയം വരിക്കുമിക്കുപോൽകന്യ,യതിലെന്തിന്നുയുദ്ധവും * അന്യായമായ്പണ്ടിവനെരാജ്യത്തിൽനിന്നുതള്ളിനീ ബലമായ് രാജ്യമപ്പിച്ചു ദൌഹിത്രനായ് നൃപോത്തമ! * ഇവൻകോസലരാജന്റെസുതൻകാകൽസ്ഥനല്ലയോ? കുററമില്ലാത്തിവനെനീകൊന്നീടുന്നതുമെങ്ങനെ? * അന്യായംചെയ്തിലതിന്നുഫലംകിട്ടുമനശ്വര! ഈജ്ജഗത്തിന്റെരക്ഷയ്ക്കായ്സ്വതന്ത്രനായെന്നുമുണ്ടൊരാൾ * ജയിക്കുംധർമ്മസത്യങ്ങളില്ല,ധർമ്മമസത്യവും അനീതിചെയ്യൊലാരാജൻകളകീപാപബുദ്ധിയേ * സുന്ദരൻനിന്റെദൌഹിത്രനവനുംവന്നുചേർന്നതേ ശ്രീമാൻ,രാജ്യംഭരിയ്ക്കുന്നോൻ,വരിക്കില്ലെന്നുകൊണ്ടവൾ * വേറെയുംബലമുള്ളോരായുണ്ടുരാജകുമാരകർ കന്യാസ്വയംവരത്തിങ്കൽവരിക്കുംകന്യയേകനെ * വരിച്ചാലതുപോൽ,വാദമെന്തു? ചൊല്ലുമഹീശരേ! പരസ്പരംവൈരമതിൽചെയ്തിടേണ്ടെറിവുള്ളവർ'.

ശ്രീദേവീഭാഗവതം മൂന്നാംസ്കന്ധം
സുദർശനാഗമനം
പത്തൊൻപതാമദ്ധ്യായം.

---

## ഇരുപതാമദ്ധ്യായം

വ്യാസൻ പറഞ്ഞു.

കേരളാധിപനാംഭൂപനേവമപ്പോൾകഥിക്കവേ യുധാജിത്തെന്നാ ഭൂപാലനന്തരംചൊല്ലിയിങ്ങനെ * ക്ഷ്മാപതേ! ഭൂപരിൽവച്ചുസത്യവാക്കജിതേന്ദ്രിയൻ ഭവാൻയാതൊന്നുചൊല്ലീടുന്നതേററംനീതിയെങ്കി,

ല്ലം * യോഗ്യന്മാരേറയുള്ളപ്പോളൊരയോഗ്യൻനരോത്തമ! കന്യാരത്ന ത്തേയിഹിക്കുന്നിനീതിമതമോ?തവ!* സിംഹഭാഗംഭുജിപ്പാനക്കുറുക്കൻ യോഗ്യനാകുമോ? അപ്പോൽസുദശ്ശനൻകന്യാരത്നമഹിപ്പതെങ്ങനേ? ബ്രാഹ്മണക്കബലംവേദം,നൃപന്മാക്കായുധംബലം അന്യായമെന്തുചൊ ല്ലീടുന്നിതിങ്കൽഞാൻനരോത്തമ! * രാജാക്കൾക്കുവിവാഹത്തിൽവില യായ്,ബലമോതിനാർ ബലവാൻസ്വീകരിക്കട്ടേദുബ്ബലന്നില്ലൊരിക്ക ല്ലം * അതിനാൽപണയംവച്ചീവിവാഹംചെയ്കനീതിയാം അല്ലെങ്കി ലേറക്കലഹംമന്നവക്കഭവിച്ചിടും * വിവാദമിമ്മട്ടുണ്ടായ്നൃപന്മാക്കപ രസ്പരം വിളിക്കപ്പെട്ടുസഭയിൽസുബാഹുനൃപസത്തമൻ * അറിവുള്ള നൃപന്മാരാനൃപനോടിതുചൊല്ലിനാർ: 'ഈവിവാഹത്തിൽനീതന്നെ യൊരുമര്യാദചെയ്യുക * നീയെന്തുചെയ്വാൻപോകുന്നിന്നതാലോചി ച്ചുചൊല്ലുക മകളേയാക്കുനൽകാനായാശിക്കുന്നുള്ളിൽനീനൃപ!'.

സുബാഹു പറഞ്ഞു.

സ്വീകരിച്ചുമനംകൊണ്ടസ്സുദശ്ശനനേയെന്മകൾ അധികംഞാൻ വിരോധിച്ചെൻകൈക്കൊൾക്കില്ലെന്റെവാക്കവൾ * എന്തുചെയ്യു നൊന്റെകീഴിലല്ലവൾതന്റെമാനസം ഏകനായവനംവന്നുചേന്നി രിക്കുന്നുധൈര്യമായ്.

വ്യാസൻ പറഞ്ഞു:

സുദശ്ശനൻതന്നെവിളിച്ചിട്ടാസന്നമന്നവർ മടിവിട്ടോതിനാർ തന്നൊവന്നൊരാശ്ശാന്തനോടിത് * രാജപുത്ര!മഹാത്മാവേ!ആരുനി ന്നേക്ഷണിച്ചവൻ? ഈമന്നവർസദസ്സിങ്കൽവന്നതെന്തുതനിച്ചുനീ? * മന്ത്രിമാർ,സൈന്യവും,ഭണ്ഡാരവും,ശക്തിയു,മെന്നിയേ എന്തിനായിട്ടു വന്നൊന്നുസൂക്ഷ്മംചൊല്ലുമഹാമതേ! * സൈന്യസമ്പത്തൊടുംകന്യ യ്ക്കായിവന്നനൃപോത്തമർ പോരിട്ടുകുന്നുനീയെന്തുചെയ്വാൻഭാവി ച്ചിടുന്നതോ* നിൻജ്യേഷ്ഠൻബലവാൻശ്ശൂരൻഹരിപ്പാനിവിടെത്തിനാൻ വീര്യവാനാംയുധാജിത്തുസഹായിക്കാനുമുണ്ടെടോ! * പോകൊവാനിഹം ക്കയോചെയ്കസത്യംഞങ്ങളുരച്ചതേ സൈന്യമില്ലാത്തനീയിപ്പോളി ഷ്ടമ്പോൽചെയ്കസുവ്രത!.

സുദശ്ശനൻ പറഞ്ഞു:

സഹായമില്ലി,ല്ലസൈന്യം,ഭണ്ഡാരം,കോട്ടയെന്നതും ബന്ധുക്ക ളില്ലി,ഷ്ടരില്ല,രക്ഷിപ്പാനില്ലഭൂപരും * ഇങ്ങിസ്വയംവരംകേട്ടുകാണ്മാ നായിട്ടുവന്നുഞാൻ കിനാവിൽദേവികല്പിക്കുമൂലമായിട്ടുസംശയം * ദേ

വികല്പിച്ചതല്ലാതെവേറെയില്ലൊരുകാൎയ്യവും അവളെന്തുനിനച്ചനാ ലതിന്നുണ്ടാമസംശയം * സൎവ്വലോകമാതാവാംദേവിയെക്കൊണ്ടമീ മമ ശത്രുവായിട്ടാരുമില്ലാസംസാരത്തിങ്കൽമന്നരേ! * ആരെന്നോടുവി രോധത്തെച്ചെയ്യുമോ?നൃപവീരരേ ശിക്ഷിക്കമവരേദ്ദേവി,ഞാൻശത്രു ത്വംനിനച്ചിടാ * വരാനുള്ളതുവന്നീടുംമറിച്ചില്ലനരേന്ദ്രരേ! വിചാരി പ്പാനെന്തുസദാദൈവാധീനത്തിലാണുഞാൻ * സുരന്മാർ,നരർ,ഭൂത ങ്ങ,ളെല്ലാത്തിങ്കലുമെപ്പൊഴും എല്ലാക്കുംശക്തിയവൾതാൻമറിച്ചില്ല മഹീശരേ! * അവളാരെഭൂപനാക്കാനോക്കുന്നവനെയാക്കിടും ദരിദ്രനാ ക്കുന്നതുപോൽചിന്തിപ്പാനുള്ളതെന്തിതിൽ * അപ്പരാശക്തിയെവിട്ട ബ്രഹ്മവിഷ്ണുമഹേശരും ഇളകാൻശക്തരാകാ,പിന്നെന്തുചിന്തിക്കവാൻ മമ* അശക്തനോശക്തനോഞാനേതുപോലതുപോലതാൻ അവൾ കല്പിച്ചിട്ടുവന്നേനിന്നുഞാനിസ്വയംവരേ * അവളിച്ഛിപ്പതെച്ചെയ്യും വിചാരംകൊണ്ടുകിംഫലം ഇതിൽശങ്കിച്ചിടേണ്ടൊട്ടുംസത്യംതാൻ ചൊല്ലിടുന്നുഞാൻ * ജയിക്കിലുംതോല്ക്കിലുംമെലജ്ജയില്ലൊരുലേശവും ദേവിക്കുതാൻലജ്ജയവൾക്കധീനൻഞാനനാരതം.

വ്യാസൻ പറഞ്ഞു.

അവൻവാക്കിപ്രകാരത്തിൽകേട്ടിട്ടുനൃപസത്തമർ ദൃഢനിശ്ചയം കണ്ടുരച്ചാരന്യോന്യംനോക്കിയിങ്ങനേ: *'സത്യംചൊന്നതുനീസാധോ! വ്യാജമല്ലതൊരിക്കലും! എന്നാകിലുംയുധാജിത്താഗ്രഹിച്ചീടുന്നതിൻവ ധം * നിൻവൃത്തികണ്ടുദയയാൽനിന്നോടോതാംമഹാമതേ! മനസ്സു കൊണ്ടുചിന്തിച്ചുയുക്തംപോൽചെയ്യണംഭവാൻ'!.

സുദൎശനൻ പറഞ്ഞു.

കൃപയുള്ളിഷ്ടരാംനിങ്ങളുരയ്ക്കുന്നതുവാസ്തവം ഇനിയുംഞാനെന്തു ചൊല്ലുന്നാഗ്യംചൊല്ലിയതെന്നിയേ * ഒരാളൊരാൾക്കുമരണംവരുത്തി ടില്ലൊരിക്കലും ഇച്ചരാചരമാംലോകംദൈവത്തിൻകീഴിലല്ലയോ? * ജീവൻ,തൻകീഴിലല്ലെന്നുംതൻകൎമ്മത്തിന്റെകീഴിലാം അക്കൎമ്മംമൂന്നു വിധമായ്ചൊല്ലുന്നുതത്വദൎശികൾ * സഞ്ചിതം,വൎത്തമാനം,പ്രാര ബ്ധം,മൂന്നാമതിങ്ങനേ കാലകൎമ്മസ്വഭാവംകൊണ്ടിന്നീലോകംനിറ ഞ്ഞതാം * ദേവനുംനരനേക്കൊല്ലാൻകാലമേതാതശക്തനാം നിമി ത്തമാത്രംകൊല്ലുന്നോൻകാലംതാൻകൊൽവതോൎക്കിൽ * എമ്മ ട്ടെൻവീരനാമച്ഛൻതന്നേസിംഹംവധിച്ചുവോ? യുധാജിത്തുപോൽ മാതാമഹനേയുംവധിച്ചതേ * ബഹുപ്രയത്നംചെയ്താലുംവിധിമൂലംമ

രിച്ചുപോം ഒരുരക്ഷയുമില്ലാതത്താനായിരത്താണ്ടുവാണിടും * ഞാൻയുധാജിത്തിനേപ്പേടിക്കില്ലൊട്ടുംധമ്മനിഷ്ഠരേ! ദൈവംതാൻവലുതെന്നോർത്തുസുഖമായ്വാണിടുന്നുതേ * എന്നതെല്ലാതെയ്യാഴുംദേവീഭജനംചെയ്തിടുന്നുഞാൻ കല്യാണിയാംവിശ്വമാതാവവർമംഗളമേകിടും * നല്ലതോ ചിതമായോരുപൂർവകർമ്മമെല്ലാംഭുജിക്കണം താൻചെയ്തതുഭുജിച്ചാലെന്നറിവുള്ളോർക്കസങ്കടം * സ്വകർമ്മഫലഭോഗത്താൽദുഃഖിക്കുംമൂഢനായവൻ മൂലകാരണമോർക്കാതേശരിക്കുന്നില്ലബുദ്ധിമാൻ * ഞാനോർക്കുന്നില്ലപ്രകാരംവൈരശോകഭയങ്ങളേ ഈനൃപർക്കുള്ള സഭയിൽവന്നിരിക്കുന്നശങ്കമായ് * നല്ലീസ്വയംവരംകാണ്മാനാഗ്രഹിച്ചുതനിച്ചുഞാൻ വരാനുള്ളതുവന്നീടുംവന്നുഞാൻദേവിചൊല്കയാൽ * ദേവീവാക്യംപ്രമാണംഞാനോർക്കുന്നില്ലന്യമൊന്നുമേ സുഖദുഃഖങ്ങളവർതാനേകുന്നുവേറെയില്ലതാൻ * യുധാജിത്തുസുഖിക്കട്ടേവൈരമില്ലവനീശരേ! വൈരമെന്നോടുചെയ്യുന്നോനന്നുണ്ടായീടുമതിൻഫലം.



വ്യാസൻ പറഞ്ഞു.

ഇതുചൊന്നാനവൻമന്നർസന്തോഷിച്ചുവസിച്ചുതേ അവനും തൻഗൃഹത്തിങ്കൽചെന്നിരുന്നാൻസുഖത്തൊടും * പിറെറന്നാൾശുഭകാലത്തിൽക്ഷണിക്കപ്പെട്ടുമന്നവർ സുബാഹുവാംമന്നവനാൽനല്ലൊരാമണ്ഡപത്തിനായ് * നൽവിരിപ്പോടുനിർമ്മിച്ചമഞ്ചങ്ങളതിൽമന്നവർ വിശേഷമാമലങ്കാരങ്ങളോടുംവന്നിരുന്നുതേ * വിമാനത്തിൽദിവ്യവേഷംധരിച്ചമരരെന്നപോൽ സ്വയംവരംകാണ്മതിന്നായ്വസച്ചുവികടയാന്നൃപൻ * കുമാരിയെപ്പോൾവന്നീടും,പുണ്യംഭാഗ്യവുമൊത്തിടും നൃപനേയവൾകൈക്കൊള്ളും,മെന്നുമോർത്തവരൊക്കയും * എപ്പോൾസുദർശനൻതന്നെഭാഗ്യത്താൽമാലയിട്ടിടും അപ്പോൾവിവാദം മന്നോർക്കുഭവിച്ചീടുമസംശയം * എന്നോർത്തിട്ടുനൃപന്മാർമഞ്ചങ്ങളിൽവസിച്ചുതേ മണ്ഡപത്തിങ്കൽവലുതാംവാദ്യഘോഷംഭവിച്ചുടൻ * കുളിച്ചുവെള്ളപ്പട്ടാണിട്ടലങ്കാരങ്ങളോടുമേ കല്യാണസാധനത്തോടുംമഹാലക്ഷ്മിക്കുതുല്യയായ് * ഇലിപ്പപ്പൂമാലപൂണ്ടുദേവിയേച്ചിന്തചെയ്തിടും സുതയോടു,ചിരിച്ചുകൊണ്ടോതിനാൻകാശിഭൂപതി: * 'നന്മാലകയ്യിൽവെച്ചുകൊണ്ടെഴുന്നേല്ക്കുകനീസുതേ! നോക്കുകീമണ്ഡപത്തിൽപോയ്മന്നവന്മാരെയൊക്കയും * നൽക്കുലത്തിൽജനിച്ചുള്ളഗുണവാൻസുന്ദരൻനൃപൻ നിന്നുള്ളിലാരിരിക്കുന്നിന്നവനേനീവരിക്കുക *

ദേശാധിപന്മാർവാണീടുന്നോരരാമഞ്ചങ്ങൾതോറുമായ് അവരേനോക്കിനിന്നിഷ്ടംപോലേനീയുംവരിയ്ക്കുക.

വ്യാസൻ പറഞ്ഞു.

ഇതോതുന്നപിതാവോടാമിതഭാഷിണിബാലിക മുദവായ് ധമ്മമോടൊത്തവചനംചൊല്ലിയിങ്ങനേ.

ശശികല പറഞ്ഞു.

രാജക്കൻവെട്ടമതിലായ്താത!പോയിടുകില്ലഞാൻ കാമുകന്മാർതൻറമുമ്പിൽപോകുന്നതസതീജനം * ഹേതാത!ധമ്മശാസ്ത്രത്തിലീവാക്യംകേട്ടതുണ്ടുഞാൻ ഒരാളെയേനോക്കിടാവൂനാരിനോക്കരുതന്യനേ * ബഹുക്കളെനോക്കിയെന്നാൽപോംപാതിവ്രത്യമപ്പൊഴേ ഇവരെല്ലാംകാണ്കിലോക്കുംഭാഗ്യയാക്കണമെന്നുതാൻ * കല്യാണമണ്ഡപത്തിൽഞാൻമാലയൊടുംഗമിക്കുകിൽ വ്യഭിചാരിണിയേപ്പോലെയിവൾസാമാന്യയായിടും * വേശ്യയങ്ങാടിയിൽചെന്നപ്പുരുഷന്മാരെനോക്കുകിൽ അവർതൻഗുണദോഷങ്ങൾവേർതിരിക്കുംമനസ്സിനാൽ* അവൾകാമുകനേനാനാരസത്തോടൊത്തുനോക്കിടും അതുപോൽമണ്ഡപത്തിങ്കൽഞാൻപോയ്നോക്കുകയോഗ്യമോ? * ഈവൃദ്ധന്മാർവിധിച്ചുള്ളധമ്മംഞാനിന്നുചെയ്കിടാ വ്രതത്തൊടൊത്തഞാൻപാതിവ്രത്യംതാനാചരിച്ചിടും * സാമാന്യ,സഭയേപ്രാപിച്ചാലോചിച്ചിട്ടനേകമായ് ഒരുത്തനേവരിച്ചീടുമതുപോൽചെയ്കയില്ലഞാൻ * സുദർശനനെമുമ്പേഞാൻമനഃപൂവ്വംവരിച്ചുതേ അവനേവിട്ടന്യനേഞാൻവരിക്കുന്നതുമല്ലകേൾ * നല്ലനാളിലവന്നായിവിവാഹവിധിയോടുമാം കന്യാദാനംചെയ്കനിക്കുശുഭമേച്ഛിച്ചിടുന്നനീ *

ശ്രീദേവീഭാഗവതം മൂന്നാംസ്കന്ധം
ഉപസംഹാരം
ഇരുപതാമദ്ധ്യായം.

---

## ഇരുപത്തൊന്നാമദ്ധ്യായം

വ്യാസൻ പറഞ്ഞു.

യുക്തിയുക്തമതാംകന്യാവാക്കുകേട്ടുസുബാഹുവും എന്തുചെയ്യേണ്ടുവെന്നുള്ളചിന്തയോടുഭവിച്ചുതേ:* 'സൈന്യത്തോടുംഭൃത്യരോടുംവന്നിരിക്കുന്നശക്തരാംമന്നവന്മാർപോരുചെയ്യാൻമഞ്ചങ്ങളിലിരിക്കവേ

മകളിപ്പോൾവരുന്നില്ലയെന്നുഞാൻചെന്നുചൊല്ലുകിൽകോപംപൂണ്ടുടനേയെന്നേക്കൊല്ലുമില്ലൊരുസംശയം *ഇന്നൃപന്മാരെയെല്ലാംഞാൻ ജയിക്കാൻശക്തനായിടാ അതിന്നുതക്കതായില്ലസൈന്യവുംകോട്ടയും മമ * ഏകൻ,സുദർശനൻ,ബാലൻ,നിസ്സഹായൻ,ദരിദ്രനും എന്തു ചെയ്യേണ്ടുഞാൻദുഃഖമഗ്നനായിന്നുസർവ്വഥാ' * എന്നുചിന്തയോടാമനാൻമനക്കരികിലെത്തിനാൻ അവരേനമനഞ്ചെയ്തു താഴ്മയോടിതു ചൊല്ലിനാൻ: * 'മാതാവുംഞാനുമധികംനിർബ്ബന്ധിച്ചിട്ടുമെൻമകൾ വരുന്നില്ലീമണ്ഡപത്തിലെന്തുചെയ്യേണ്ടുഭൂപരേ! * നിങ്ങൾക്കെല്ലാംദാസനീഞാൻനമിക്കുന്നുപദങ്ങളിൽ എൻസൽക്കാരംസ്വീകരിച്ചുഗൃഹത്തിന്നായ് ഗമിക്കുവിൻ *ബഹുരത്നങ്ങൾവസ്ത്രങ്ങളാനതേരുകളുംതരാം കൃപചെയ്തുവയേവാങ്ങിഗൃഹത്തിന്നായ് ഗമിക്കുവിൻ * എൻകീഴിലല്ല വൾബാലാദുഃഖിപ്പിച്ചാൽമരിച്ചുപോം മഹാദുഃഖമെനിക്കിപ്പോൾചിന്തിക്കുന്നതുകൊണ്ടുഞാൻ * ദയവേറുന്നവർനിങ്ങൾധീരന്മാർഭാഗ്യമുള്ളവർ ഭാഗ്യമില്ലാവികൃതിയീമകളാലെന്തുവാൻഫലം * നിങ്ങൾക്കു ഞാൻദാസനെന്നോർത്തന്നേയാശീർവ്വദിക്കുവിൻ പുത്രിയേപ്പോൽനിങ്ങളെന്റെമകളേയോർത്തുകൊള്ളുവിൻ *

വ്യാസൻ പറഞ്ഞു

സുബാഹുമൊഴികേട്ടോതിയില്ലൊന്നുംചിലമന്നവർ യുധാജിത്തിവനോടോതീകോപാൽകണ്ണുചുകന്നവൻ: * 'മൂഢ!നീയെന്തുചൊല്ലുന്നുനിന്ദ്യകാര്യംനടത്തിയോൻ സന്നിധത്തിൽനിശ്ചയിച്ചതെന്തിനാണിസ്വയംവരം * ഇതിന്നുനീവിളിച്ചിട്ടുവന്നാരിബ്ഭൂപരൊക്കയും മടങ്ങിസ്വഗൃഹേപോവതിപ്പൊഴെങ്ങനെയോഗ്യമാം * നിന്ദിച്ചിട്ടിവരേയെല്ലാ,മിസ്സുദർശനനെന്തുനീ കന്യാദാനംനിനച്ചീടുന്നെന്തുനീതിയിതില്ലരം * ശുഭമിച്ചിപ്പവൻകാര്യംമുൻനിനച്ചുതുടങ്ങണം നീയാലോചനകൂടാതെതുടങ്ങിയിതുമന്നവ! * സൈന്യംവാഹനവുംചേരുംരാജാക്കന്മാരെവിട്ടുനീ ഇസ്സുദർശനനേബ്ഭർത്താവാക്കാനിച്ഛിപ്പതെന്തുവാൻ? * ഞാൻനിന്നേക്കൊന്നുപാപിഷ്ഠ!സുദർശനനയുംതഥാ ദൌഹിത്രനായ് കന്യകയെക്കൊടുക്കുംശങ്കയില്ലതിൽ * ഞാനിരിക്കയിലാരന്യൻകന്യയേക്കൊണ്ടുപോയിടും സുദർശനൻദുർബ്ബലൻതാൻനിർദ്ധനൻബാലനെന്തിനാം * ഭാരദ്വാജമുനിക്കായ്പ്പണ്ടാശ്രമത്തിങ്കൽവിട്ടുഞാൻ ഇന്നെല്ലാംകൊണ്ടുമവനേക്കൊല്ലുമില്ലൊരുസംശയം *മകളോടുംഭാര്യയോ

ട്,മാലോചിച്ചതുംകൊണ്ടുനീഎൻദൌഹിത്രനിഷ്ടയായകന്യാരത്നത്തെ യേകക * ഇക്കന്യയാംസുന്ദരിയേത്തന്നസംബന്ധിയാകനീ നന്മയി ച്ചിപ്പവൻചെയ്തീടേണ്ടതാംമഹതാശ്രയം * ഏകാകിയായ്‌രാജ്യമില്ലാ സ്സുദൎശനന്തദ്രയാം ഇഷ്ടപുത്രിയെയേകീടിൽസുഖമെന്തുളവാംതവ? * കുലം,ധനം,ബലം,രൂപം,രാജ്യം,കോട്ട,സുഹൃത്തും പാൎത്തുപുത്രിയെ നൾകേണമല്ലെങ്കിൽസുഖമില്ലതാൻ * ധൎമ്മവുംനീശാശ്വതമാംരാജ നീതിയുമോൎക്കക ഭംഗിയായ്‌ചെയ്കകാൎയ്യംനീചിന്തിക്കായ്കമറിച്ചിതിൽ നീബന്ധുവാണെനിക്കേറെഹിതത്തേചൊല്ലിടുന്നുഞാൻ സഖിമാരോ ടുസുതയെമണ്ഡപത്തിൽവരുത്തുക * സുദൎശനനെയല്ലാതെയിവളാ രെവരിക്കിലും ശണ്ഠയില്ലനടക്കട്ടെനിന്നിഷ്ടംപോൽവിവാഹവും * മ റ്റെല്ലാനൃപരുംശക്തർകുലീനന്മാർസമാനരും വരിച്ചെങ്കിൽവൈര മെന്തീനൃപസത്തമരേയിവൾ * അല്ലെങ്കിൽഞാൻകൊണ്ടുപോകും ബലാലീനല്ലകന്യയെ എന്നോടസാദ്ധ്യമാംവൈരംവേണ്ടാനീപോക മന്നവ! *

വ്യാസൻ പറഞ്ഞു.

യുധാജിത്തതുചൊന്നപ്പോൾശോകംപൂണ്ടുസുബാഹുവും ഏങ്ങ ലോടുംഗൃഹംപുക്കിഭാൎയ്യയോടോതിഖിന്നനായ്‌: * 'ധൎമ്മജ്ഞേ!മകളോ ടോതുകലഹംവന്നടുത്തതായ്‌ എന്തുചെയ്യേണ്ടുഞാൻനിന്റെവശത്താ ണസുലോചനേ!' *

വ്യാസൻ പറഞ്ഞു.

ഭൎത്തൃവാക്യംകേട്ടുപത്നിചെന്നുപുത്രിയൊടോതിനാൾ: 'കുഞ്ഞേ നിന്നച്ഛനിപ്പോഴുംഖിന്നനായ്‌വാണിടുന്നതേ * നീനിമിത്തംവൈരമേ റെമുണ്ടായ്‌ഭൂപക്കശേഷവുംസുദൎശനനെവിട്ടന്യഭൂപനേനീവരിക്കുക* കുഞ്ഞേ!നീയവനേത്തന്നെബലമായിവരിക്കുകിൽ ബലവാനാംയുധാ ജിത്തന്നമ്മളേനിഗ്രഹിച്ചിടും * സുദൎശനനെയുംകൊല്ലുംബലമുള്ളിപ്ര താപവാൻ നിനക്കരണ്ടാംഭൎത്താവുമുണ്ടാംയുദ്ധംനിമിത്തമായ്‌ * അതു കൊണ്ടവനേവിട്ടിട്ടന്യനേത്താൻവരിക്കുക നമ്മൾക്കുസുഖമിച്ഛിക്ക ന്നെങ്കിൽനീമൃഗലോചനേ!'. * എന്നമ്മയുപദേശിച്ചപിന്നെരാജാവു മോതിനാൻ അവർതൻവാക്കുകേട്ടൊട്ടുംഭയമെന്ന്യേപറഞ്ഞവൾ *

കന്യക പറഞ്ഞു.

അച്ഛൻചൊന്നതുസത്യംതാനറിയുന്നെൻവ്രതംഭവാൻ സുദൎശ നനെവിട്ടെന്നുംവരിക്കില്ലന്യഭൂപനേ * ഇബ് ഭൂപന്മാരിൽനിന്നൊറ്റ

ഭയമച്ചുന്നിരിക്കിലോ? സുദർശനനേകിയെന്നേവെളിയിൽവിട്ടയക്കുക * അവനെന്നെത്തേരിലേററിപ്പുരിയിൽനിന്നുകൊണ്ടുപോം വരാനുള്ളതുവന്നീടുംപിന്നെവേറെഭവിക്കുമോ *വരാനുള്ളതിലൊന്നുംതാനാലോചിക്കേണ്ടമന്നവ! വരാനുള്ളതുവന്നീടുമെന്തായാലുമസംശയം *

രാജാവു പറഞ്ഞു.

ഒരിക്കലുംബുദ്ധിയുള്ളോർക്കരുതീസ്സാഹസംസുതേ! ബഹുക്കളോടുള്ളവൈരമാകായെന്നോതിവേദിയർ * വൈരമേറുംനൃപന്മാർക്കെന്നെന്തുചെയ്യരുതാത്തതായ് നിന്നോരാജസുതന്നേകിയെപ്പൂണ്ണംവിട്ടിടുന്നുഞാൻ * നിനക്കതിഷ്ടമാണെങ്കിൽപന്തയംനിശ്ചയിച്ചിടാം സീതാസ്വയംവരത്തിങ്കൽപണ്ടുജ്ജനകനെന്നപോൽ * ശിവന്റെവില്ലെപ്രകാരംനൃപൻപണയമാക്കിയോ? സുന്ദരീ!ഞാനമവ്വണ്ണംവെയ്ക്കാംവലിയപന്തയം * തുല്യമാമതിനാൽഭ്രപക്കില്ലാതാകുംവിവാദവും അതുസാധിപ്പവൻനിന്റെപതിയായുംവരുംസുതേ! * സുദർശനനൃപന്താനോബലവാൻമറെറാരുത്തനോ പണനിശ്ചയവുംചെയ്തുസവ്വഥാനിന്നെയാണ്ടിടും * ഇമ്മട്ടുചെയ്കിലോവാദംനശിക്കുംമന്നവക്കിഹ പിന്നെഞാൻനിൻവിവാഹത്തേസ്സുഖമായിക്കഴിച്ചിടാം *

കന്യക പറഞ്ഞു.

സംശയിക്കുന്നതില്ലീഞാൻമൂഢകൃത്യമിതാകയാൽ മറിച്ചില്ലവരിച്ചുള്ളിൽസുദർശനനെനന്നഞാൻ * പുണ്യപാപങ്ങൾക്കുമൂലംമനസ്സാണുമഹീപതേ മനസ്സാലെവരിച്ചോനേവിട്ടന്യംകൊൾവതെങ്ങനേ? * പന്തയംവെച്ചുവെന്നാകിലെല്ലാക്കുംവശമായിഞാൻ അനേകരോരണ്ടുപേരോപലരോ?സാദ്ധ്യമാക്കിടും * വിവാദമുണ്ടാമുടനേതാത!ഞാനെന്തുചെയ്യണം സംശയംചെന്നകാര്യത്തിൽശ്രദ്ധവെയ്ക്കുന്നതില്ലഞാൻ * ചിന്തിക്കേണ്ട,ഞനോയേകീടുകസ്സുദർശനനായിനി വിവാഹംവിധിപോൽചെയ്കസുഖമേകുംമഹേശ്വരീ * ദേവിതൻപേരുചൊന്നാലും ദുഃഖമെല്ലാംനശിച്ചുപോം അപ്പരാശക്തിയേയോത്തുധൈര്യമായ്ചെയ്കകാര്യവും * നൃപന്മാരേഗ്ഗമിച്ചിട്ടുതൊഴുതോതുകയിന്നിനീ * "നാളെസ്വയംവരത്തിന്നുവരണംനിങ്ങ"ളെന്നതായ് എന്നോതിയീനൃപന്മാരേയയച്ചീടുകനീജവാൽ *വേദോക്തവിധിപോലിന്നുരാത്രിചെയ്കെൻവിവാഹവും യഥായോഗ്യംസ്ത്രീധനവുമവന്നേകീട്ടയക്കുക; * എന്നെയുംകൊണ്ടുപോമിന്നദ്ധ്രുവസന്ധിസുതൻനൃപൻ കോപിച്ചീമന്നർയു

ദത്തിനൊരുവേളയടങ്ങുകിൽ * നമുക്കപ്പോൾസഹായിക്കാനുണ്ടാകും ലോകനായിക ഈരാജസുതരോടായിട്ടവനുംപോരുചെയ്തിട്ടും * അവൻപോരിൽമരിച്ചെന്നാൽമരിക്കുംഞാനുമക്ഷണം നന്മയുണ്ടാമെന്നെയേകിഗൃഹേ വാഴ്കസസൈന്യനായ് *ഞാനേകയായ്തന്നെപോകുമവനോടുംരമിക്കുവാൻ

വ്യാസൻ പറഞ്ഞു.

അവൾതന്നീവാക്കുകേട്ടുറപ്പോടുംനൃപോത്തമൻ വിശ്വാസത്തോടപ്രകാരംചെയ്യുവാൻനിശ്ചയിച്ചതേ *

ശ്രീദേവീഭാഗവതം മൂന്നാംസ്കന്ധഃ

വിവാഹനിശ്ചയം.

ഇരുപത്തൊന്നാമദ്ധ്യായം

---

## ഇരുപത്തിരണ്ടാമദ്ധ്യായം.

വ്യാസൻ പറഞ്ഞു.

പുത്രീഗിരംകേട്ടുനൃപൻമഹാത്മാ । നൃപക്കൂട്ടത്തങ്ങനെചെന്നു ചൊന്നാൻ: । 'ഗമിക്കവാസസ്ഥലമിന്നുനാളേ । ദ്ദിനംനടത്താംനൃപരേ!വിവാഹം ॥ സുഭക്ഷ്യപേയങ്ങൾതരാമതെല്ലാം । വരിക്കുവിൻമന്നവരേ!സതോഷം । നാളെദ്ദിനത്തിങ്കൽവരുന്നകാര്യം । നടത്തുവിൻവന്നിവിടെയ്ക്കുനിങ്ങൾ ॥ വരുന്നതില്ലിന്നിവിടെൻകുമാരീ । നരേന്ദ്രരേ! ഞാനതിനെന്തുചെയ്വൂ । സമാശ്വസിപ്പിച്ചവളേവരുത്താം । മടുത്തനാൾപാപ്പിടമിന്നുപൂകിൻ ॥ അനീതിപോരാശ്രിതരോടുമന്നാവ । ക്കുംകനിഞ്ഞീടണമെൻെറപുത്രിയിൽ । പറഞ്ഞുനേരത്തവളേവരുത്തിടാം । ഗമിക്കുവിൻനിങ്ങളുമിന്നൊഥേഷ്ടമായ് ॥ ഇവണ്ണമോപന്നയമോവിചാരി- । ച്ചുറച്ചുനാളേയ്ക്കുവിവാഹമാവാം । നരേന്ദ്രരെല്ലാമിവിടെത്തുവന്നാൽ । സ്വയംവരംസമ്മതമോടുചെയ്യാം". ॥ നേരെന്നുറച്ചായതുകേട്ടുപോയാ । വാസസ്ഥലങ്ങൾക്കുനരേന്ദ്രരെല്ലാം । രക്ഷിച്ചുചുററും,നഗരംനടത്തി । മാദ്ധ്യാഹ്നികംതൊട്ടൊരുകർമ്മമെല്ലാം. ।. രഹസ്യമായിട്ടൊരുപത്തനത്തിൽ । സുബാഹുവാഴവേദവിധിജ്ഞരാകും പുരോഹിതന്മാർസുജനങ്ങളോടും । സുതാവിവാഹത്തിനുകോപ്പുകൂട്ടി. ॥ സ്നാനമുതല്ക്കാശുവരനുചെയ്യി- । ച്ചലംകരിപ്പിച്ചുടനേനരേന്ദ്രൻ । സു

രോദിയോടൊത്തഗൃഹത്തിലേക്കായ് । വരുത്തിയിട്ടൻപൊടുപൂജചെ
യ്തു. ॥ പാദ്യാസനാർഘ്യാചമനങ്ങൾവസ്ത്രം । നൽകന്ധലേപ്പവുമേ
കി,മന്നൻ । മഹാബലൻവേദവിധിപ്രകാരം । കഴിക്കുവാനോർത്തുസു
താവിവാഹം ॥ അവൻഗ്രഹിച്ചായവമോദമോടും । മനോരമയ്ക്കുണ്ട
ശമിച്ചുദുഃഖം । സുബാലയേനൻനിധികന്യയെന്നും । നിനച്ചു,താന
ത്തമനെന്നുമപ്പോൾ. ॥ അമാത്യർനൽഭൂഷണവസ്ത്രജാല- । മലങ്കരി
പ്പിച്ചവനെത്തദാനീം । ഭയംവിനാമംഗലമണ്ഡപത്തി- । ന്നകത്തു
പൂകിച്ചതിമോദമോടും. ॥ അലങ്കരിച്ചാവധുവേസ്സയാന- । മതിൽ
കരേററിട്ടുവിധിക്കുതുല്യം । വിധിജ്ഞരാംനാരികൾവേദിചേരും । സു
മണ്ഡപേഭത്തുസമീപമാക്കീ. ॥ വളർത്തിയോരഗ്നിയിലങ്ങുഹോമം । ക
ഴിച്ചുടൻതന്നെപുരോഹിതേശൻ । വിളിക്കുവാനോതിസതീവമോദം ।
കലന്നൊരാദ്ദംപതിമാരെയാരാൽ. ॥ വിധിക്കുതുല്യംമലരിട്ടുതീയ്യിൽ ।
പ്രദക്ഷിണംചെയ്തുകുലക്രമംപോൽ । കഴിക്കുവാനുള്ളതശേഷമ
പ്പോൾ । കഴിച്ചിതാദ്ദംപതിമാരുദാരം ॥ അലംകരിച്ചിട്ടിരുന്നൂറുതേ
ര । ശ്ശൂരങ്ങളോടശ്വസമൂഹമോടും । കൊടുത്തുടൻസ്ത്രീധനമായ്നൃ
പൻതൻ । സുതയ്ക്കുവേണ്ടീട്ടുസുദർശനന്നായ്. ॥ പ്രിയത്തൊടങ്ങ്ഭൂപ
തിയദ്രിതുല്യ । ഗജങ്ങൾനൂറോടിരുപത്തിയഞ്ചും । അലങ്കരിച്ചിട്ടവ
യേക്കൊടുത്താൻ । മദങ്കലൻറുള്ളവ,യാന്നൃപന്നായ്. ॥ വധൂക്കും,ന
ല്ലൊരുഭൂഷണങ്ങ । ളുറത്തമംവൻപിടിയാനനൂറും । വരന്നുവേണ്ടീട്ടു
കൊടുത്തുഭൂപൻ । വിവാഹകാലത്തതിമോദമോടും. ॥ സർവ്വായുധം,ഭൂ
ഷണവും,കൊടുത്താനൊരായിരംഭൃത്യരെയും,വിശേഷാൽ. ധനങ്ങൾ
വസ്ത്രങ്ങളനേകവർണ്ണം । കലന്നതായുള്ളവയും,കൊടുത്താൻ ॥ വസിക്കു
വാനായഴകുള്ളകേമൻ । ഗൃഹങ്ങൾ,സിന്ധൂത്ഭവമായിരിക്കും । മദിച്ചര
ണ്ടായിരമശ്വമേറെ । കുതിച്ചുപാടുന്നവയും,കൊടുത്താൻ. ॥ വഹിക്കു
വാൻതക്കൊരുമൂന്നൂറൊ । ട്ടുകങ്ങളും,വണ്ടികൾരണ്ടുനൂറും । കൊടു
ത്തുനൽഭംഗികലന്നതായി । ട്ടവന്നുടൻധാന്യസമൃദ്ധിയോടും ॥ മനോ
രമാരാജ്ഞിയെവന്ദനഞ്ചെ । യ്തുരച്ചുഭൂപൻതൊഴുകയ്യിനോടും: । 'വരി
ഷ്ഠയാംനിന്നുടെദാസനിങ്ങാ । നരയ്ക്കുനീനിൻറമനോഗതത്തെ. ॥ ഉ
രച്ചവാനല്ലതുവന്നിടുംതേ. കുലത്തിനംവൃദ്ധിഭവിച്ചിടാതെ । ഞാ
നെന്നുമിന്നുടെപുത്രിയെയെൻ । സുതന്നുനീനൾകിയകാരണത്താൽ. ॥
വിശിഷ്ടനാംനീമമബന്ധുവല്ലോ? । പുകഴ്ത്തുവാൻമാഗധിയല്ലതാനും ।

ധരാപതേ!നീമമപുത്രനായി സ്സുമേരുതുല്യതപവുമേകിയില്ലേ?. ॥ ഭവ
ച്ചരിത്രംബഹുപവിത്രമേററം । പവിത്രമെന്നൊന്നരചെയ്തിടാംഞാൻ
വിരാജ്യനാമെൻസുതനേഭവാൻനിൻ । സുതയ്ക്കുഴംവല്ലഭനാക്കിയി
ല്ലേ? ॥ വനത്തിൽവാഴുന്നദരിദ്രനേററം । ബലങ്ങളറ്റാതനയില്ലക
ഷ്ടം! ഫലാശനൻതാനവനീനൃപൌരുഷം । വെടിഞ്ഞുനീപുത്രിയെനൽ
കിയില്ലേ? ॥ ധനം,കുലം,ശക്തിയു,മൊത്തിരിക്ക । നരന്നു മന്നന്മ
കളെക്കൊടുക്കും । കൊടുക്കയില്ലാരുമിവന്നുഭൂപ । ഗുണങ്ങളേറുന്നിവ
ളെയിദാനീം ॥ ബലിഷ്ഠരാംമന്നവർതൻെറവൈരം । സഹിച്ചുമെൻ
സൂനുസുദർശനനായ് । കൊടുത്തുനീപുത്രിയെയെന്തുവർണ്ണി । ച്ചിടുന്നു
നിൻധൈര്യബലത്തെഞാനും. ॥ ഇവണ്ണമോതുന്നതുകേട്ടുഭൂപൻ । പ
റഞ്ഞുമോദാൽതൊഴുകയ്യിനോടും: । 'ഗ്രഹിക്കകേൾവിപ്പെട്ടമെൻെററാ
ജ്യം। വസിച്ചിടാംഞാൻബലനാഥനായി. ॥വസിക്കുകല്ലെങ്കിലിതിൻെറ
പാതി । യെടുത്തുനീപുത്രനൊടൊത്തുഭംഗ്യാ । ത്യജിക്കുകക്കാശിയിൽ
വാസമിപ്പോൾ । വനത്തിലേപാർപ്പൊരനിഷ്ടമീമെ ॥ പിന്നങ്ങിവാഴ
ട്ടെനൃപേന്ദ്രരെല്ലാം । പറഞ്ഞിടാംമുമ്പവരോടുസാമം । കൊടുത്തുദാ
നംപുനരങ്ങുഭേദ । മെടുത്തുപിന്നെപ്പുദയ്യംതുടങ്ങാം.॥ ജയാജയംദൈ
വവിധിക്കധീനം । ജയിച്ചിടുംധർമ്മമധർമ്മമില്ലാ । അധർമ്മമാളുന്നവരാ
ണ്ടപന്മാ। രൊരിക്കലുംചിന്തഫലിക്കയില്ലാ.॥ ഗുണംകലർന്നുള്ളൊരുവാ
ക്കുകേട്ടാ । ഹിതാശിയാംമന്നവനോടുചൊന്നാൾ. । മനോരമാമാന
മവുങ്കൽനിന്നാ । ണ്ടതിപ്രിയംപൂണ്ടുവമോദമോടും. ॥

മനോരമ പറഞ്ഞു

ശുഭംഭവിക്കട്ടെനിനക്കുരാജൻ! । ഭയംവിനാപുത്രരൊടൊത്തുരാ
ജ്യം । ഭരിക്ക,മൽപുത്രനമങ്ങയോദ്ധ്യാ । പതിതമാംവെട്ടത്തിടുമിങ്ങശ
ങ്കം. ॥ അയക്കപോകാൻഗ്രഹിക്കുന്നൊങ്ങള । വരുത്തിടുംതേശുഭമ
ബ്ഭവാനിയും । എനിക്കപാർത്താലൊരുചിന്തയില്ലെടോ!। നിനയ്ക്കുകയാ
ലംബികതൻപദാംബുജം; ॥ഇവണ്ണമായവർപരസ്പരമസ്സുധയ്ക്കു നേ
രായവാക്കുകളുരച്ചുകഴിച്ചുരാത്രി । നേരത്തുമന്നവരറിഞ്ഞുവിവാഹകാ
ര്യം । മാരാജമന്ദിരമടുത്തവരൊത്തുരച്ചാർ: । 'ഭൂപാലനീവനെയയോഗ്യ
തയോടുവാഴ । നാംബാലനോടുമൊരുമിച്ചുവധിച്ചിദാനീം । ആരാജ്യല
ക്ഷ്മിയൊടുകന്യകയെഗ്രഹിക്കാം । മീലജ്ജയാണുഗ്രഹമെത്തുകയുക്തമാ
ണോ? ॥ കേൾപ്പിൻപെരുമ്പടയടിച്ചുവളർന്നനാദ । മാമദ്ദളധ്വനി

കൾ,ശംഖനിനാദമോടും । വേദസ്വനങ്ങളെയുമങ്ങനെപാട്ടിനേയും ।
കീഴാക്കിടുന്നിഹ,നടത്തിനൃപൻവിവാഹം. ॥ നമ്മെപ്പറഞ്ഞവനക
റ്റിയുടൻക്രമമ്പോൽ । ചെയ്യാൻവിവാഹവിധിയൊക്കയുമിന്നുഭോഗ്യാ. ।
എന്തിന്നുചെയ്യതിഹ!തമ്മിൽനിനച്ചുനേടിൻ । ചിന്തിച്ചിടുന്നതുടനേ
നൃപരേഭവാന്മാർ! ॥ ഏവംപറഞ്ഞുമരുവുന്നളവാനൃപന്മാ । രീവീര
ഭൂപതിനടത്തിവിവാഹമെല്ലാം । ഭൂവ്നാഥീശരെവിളിപ്പതിനായിവ
ന്നാൻ । കണ്ടക്കെഴുന്നനിജബന്ധുജനങ്ങളോട്ടും. ॥ നേരിട്ടുംകാശിനൃപ
നെക്കണ്ടിട്ടാക്ഷിതിപാലകർ ഒന്നുംമിണ്ടാതെകോപത്താൽമൌന
ത്തോടൊത്തിരുന്നതേ * മന്നവൻചെന്നുവന്ദിച്ചുകൈകൂപ്പിക്കൊണ്ടു
ചൊല്ലിനാൻ: 'ഭോജനത്തിന്നെൻഗൃഹത്തിൽവരുവിൻരാജവീരരേ! *
ഇവൾവരിച്ചിവനെയെന്നിഷ്ടാനിഷ്ടങ്ങളെന്തിതിൽ ദയവേറുംമഹാ
ന്മാരാംനിങ്ങളെല്ലാംപൊറുക്കണം' * അവൻെറയാവാക്കുകേട്ടുനൃപ
ന്മാർകോപമാണ്ടുടൻ "ഗൃഹത്തിൽപോകനീ,ഞങ്ങൾഭുജിച്ചു"നോ
തിയുത്തരം* ഇഷ്ടമ്പോൽചെയ്കകാൎയ്യങ്ങൾചെയ്യേല്ലോപുണ്യമിങ്ങനേ
നൃപന്മാരൊക്കയുംപോട്ടെതാന്താങ്ങൾക്കുള്ളപത്തനേ * സുബാഹു
വതുകേട്ടേറെശങ്കയാഗൃഹമാണ്ടുടൻ എന്തുചെയ്വൂകോപമാണ്ടുനൃപ
ന്മാരെന്തുചെയ്യുമോ?* അവൻപോയുടനേസത്യംചെയ്താർമന്നവരിങ്ങ
നേ: 'സുദർശനനെമാൎഗ്ഗത്തിൽകൊന്നൊടുക്കുകകന്യയേ' * ചിലരോ
തി:'നമുക്കെന്തുവൈരമാനൃപബാലനിൽ': 'ഘോഷമെല്ലാംകണ്ടിനി
യുംവന്നപോലെഗമിക്കനാം * എന്നോതീ'ചിലർമാൎഗ്ഗത്തെത്തടുത്തും
കൊണ്ടുനിന്നതേ സുബാഹുവുംഗൃഹത്തിൽപോയ്ചെയ്താൻമേൽവേ
ണ്ടതൊക്കയും. *

ശ്രീദേവീഭാഗവതം മൂന്നാംസ്കന്ധം
സുദർശനവിവാഹം
ഇരുപത്തിരണ്ടാമദ്ധ്യായം.

---

## ഇരുപത്തിമൂന്നാമദ്ധ്യായം

---

വ്യാസൻ പറഞ്ഞു.

അവനന്നല്ലഭോജ്യങ്ങൾവിധിപോൽനൽകിയാനൃപൻ ദിനമാ
കെജ്ജിപ്പിച്ചാൻബഹുമാനപുരസ്സരം* വിവാഹകാൎയ്യമെല്ലാമീവണ്ണംചെ

സ്തുസുബാഹുവും സ്ത്രീധനംമന്ത്രിമാരോടാലോചിച്ചുംകൊണ്ടുനൾകി
നാൻ * മാൎഗ്ഗംതടഞ്ഞകഥയത്ര തന്മാർചൊന്നുകേൾക്കയാൽ സുബാ
ഹുവതിതേജസ്വീദുഃഖാപൂണ്ടുവസിച്ചുതേ * ഉടൻശ്വശുരനോടോതീ
വ്രതംപൂണ്ടസുദർശനൻ അയക്കണമെങ്ങളെനീയുംപൊയ്ക്കൊള്ളാംഭയ
മെന്നിയേ *ഭാരദ്വാജാശ്രമത്തിങ്കൽസമാധാനത്തോടെത്തിഞാൻ എ
ല്ലാംകൊണ്ടുംവസിക്കേണ്ടുകാൎയ്യത്തെച്ചിന്തചെയ്തിടാം * നൃപന്മാരിൽ
നിന്നുഭീതിയൊട്ടുമുണ്ടായിടേണ്ടതേ ഭവാനിയാംജഗന്മാതാസഹായിക്കു
മെനിക്കുകേൾ. *

വ്യാസൻ പറഞ്ഞു.

ജാമാതാവിന്നഭിപ്രായമറിഞ്ഞേവംസുബാഹുവും അയച്ചുധന
വുംനൾകി,പ്പുറപ്പെട്ടവനക്ഷണം * ബഹുസൈന്യങ്ങളോടൊത്തുപു
റകേപോയ്സുബാഹുവും ഗമിച്ചാൻവഴിയേഭീതിവിട്ടുതന്നേസുദർ
ശനൻ * രഥങ്ങൾചൂഴവേഭാൎയ്യയോടുംതേരിലിരുന്നവൻ പോകവേകണ്ടു
ഭൂപന്മാരുള്ള സൈന്യങ്ങളെക്ഷണം * സുബാഹുവവരേക്കണ്ടുദുഃഖവാ
നായ്ഭവിച്ചുടൻ വിധിപോൽശിവയേയുള്ളിലോൎത്താൻമോദാൽസുദ
ൎശനൻ * ശ്രേഷ്ഠമേകാക്ഷരംകാമരാജമന്ത്രംജപിച്ചുടൻ ഭയശോകങ്ങ
ളെന്യേതാൻപുത്രഭാൎയ്യയോടൊത്തവൻ * കോലാഹലരവംചെയ്താരുട
നാനൃപരൊക്കയും എഴുനേററാർസൈന്യമോടക്കന്യയേക്കൈക്കലാക്കു
വാൻ * സുബാഹുവവരെക്കണ്ടുകൊല്ലുവാനാഗ്രഹിക്കവേ ജയേച്ഛശ്രു
വായജാമാതാവിരോധിച്ചവരേക്ഷണം * അന്യോന്യംകൊല്ലുവാനിച്ഛ
യുള്ളോരാരണ്ടുകൂട്ടരും ശംഖംഭേരിമുതല്ക്കുള്ളവാദ്യഘോഷംമുഴക്കിനാർ
ശത്രുജിത്തുപുറപ്പെട്ടുകൊല്ലുവാൻമുമ്പിൽനിന്നുടൻ സന്നദ്ധനായ്യുധാ
ജിത്തുംസഹായിക്കാൻതുടങ്ങിനാൻ * കണ്ടുനിൽക്കുംചിലരവൻസൈ
ന്യത്തോടൊത്തുനിന്നുടൻ നേരിട്ടപ്പോൾയുധാജിത്തസ്സുദർശനനടുത്തു
പോയ് * അനുജൻശത്രുജിത്തുംകൂടെത്തിഭ്രാതൃവധത്തിനായ് അവർ
തമ്മിൽശരക്കൂട്ടംവർഷിച്ചുകോപമോടുടൻ * വലുതായതിരക്കുണ്ടായ
വിടത്തിൽശരങ്ങളാൽ സുബാഹുവുടനേതന്നെബഹുസൈന്യങ്ങൾചൂഴ
വേ * വരജാമാതാവിനായിസ്സഹായിക്കാനടുത്തുതേ ഏവംരോമാഞ്ചമു
ണ്ടാക്കുംഘോരയുദ്ധംനടക്കവേ * കാണുമാറായിസിംഹത്തിൽമഹാദേ
വിയെയക്ഷണം ഭൂഷണായുധജാലംകൊണ്ടതിഭംഗികലൎന്നവൾ * മന്ദാ
രമാലയാണ്ടുള്ളോൾദിവ്യവസ്ത്രംധരിച്ചവൾ അവരെക്കണ്ടുഭൂപന്മാര

തിവിസ്മയമാന്നതേ: * 'സിംഹാരൂഢയിതാരിപ്പോളെവിടുന്നാണുവന്നതും, സുദർശനൻ കണ്ടവളെന്നു ബാഹുവോടിതോതിനാൻ: * 'കാൺകരാജൻ!മഹാദേവി,വന്നിരിക്കുന്നസുന്ദരി എന്നെയനുഗ്രഹിക്കാനായ് വന്നുകരുണയോടിവൾ* ഭയമററവനേക്കാൾ ഞാൻഭയഹീനൻ നൃപോത്തമ!, സുദർശനസുബാഹുക്കളൊവരാനനയായിട്ടും * ദേവിയെ കണ്ടുസന്തോഷത്തോടുക്രൂടിവണങ്ങിനാർ സിംഹമൊന്നലറി,പേടിച്ചാനയെല്ലാംവിറച്ചുടൻ * കൊടുങ്കാററുടനുണ്ടായങ്ങിരുണ്ടു ദിക്കശേഷവും തന്റെസേനാപതിയോടായ് പറഞ്ഞപ്പോൾ സുദർശനൻ: * 'ഈ ഭൂപന്മാർനിന്നിടുന്നവഴിക്കായ് നീനടക്കുക കോപംകലന്നൊരിട്ടുഷ്ടരിപ്പോഴെന്തോന്നു ചെയ്തിടും * നമ്മെരക്ഷിപ്പതിന്നായിവന്നിരിക്കുന്നതീശചരി ഗമിക്കാംഭയമില്ലാതിബ് ഭൂപർനില്ക്കുന്നടിക്കിലായ് * താനോക്കയാൽമഹാദേവിരക്ഷിക്കാനിവിടെത്തിനാൾ, സേനേശനാവാക്കുകേട്ടിട്ടാവഴിക്കുതിരിച്ചുടൻ * കോപംപൂണ്ടായുധാജിത്തുനൃപന്മാരോടു ചൊല്ലിനാൻ: 'കന്യയോടിവനേക്കൊല്ലുകെന്തുപേടിച്ചുനില്പതും? ശക്തരാംനമ്മെയവമാനിച്ചീനിസ്സാരബാലകൻ കന്യയെക്കൊണ്ടുപോകുന്നുഭയമില്ലാതെവേഗമായ് * സിംഹത്തിൽവാഴുന്നവളെക്കണ്ടുപേടിച്ചുനില്ക്കയോ? ഉപേക്ഷ്യനല്ലിവൻകൊല്ലേണ്ടവനാണോക്കനിശ്ചയം * ഇവനേക്കൊന്നെടുക്കാംനല്ഭൂഷണംപൂണ്ടകന്യയെ സിംഹഭാഗംകരുക്കുമ്പോ,ലിവനില്ലാതെയാക്കുമോ?' * എന്നുചൊല്ലിസ്സേനയോടുംശത്രുജിത്തോടുമപ്പോഴേ യുദ്ധംചെയ്യാൻകോപമൊടായുധാജിത്തുമടുത്തുതേ * സമപുംഖങ്ങളാംമൂർച്ചയുള്ള നല്ലശരങ്ങളെ ചെവിയോളം വിൽവലിച്ചുപ്രയോഗിച്ചാൻവധിക്കുവാൻ * സുദർശനശരീരത്തിൽദുഷ്ടനാമാനൃപോത്തമൻ ശരങ്ങളേക്കൊണ്ടവയേമുറിച്ചാനാസ്സുദർശനൻ *

ഏവംയുദ്ധംനടക്കുമ്പോളേറെക്കോപിച്ചു ചണ്ഡിക ദുർഗ്ഗാദേവിയുധാജിത്തിൻനേരേവിട്ടുശരങ്ങളെ * പലരൂപങ്ങളേറ്റുണ്ടുംപലശസ്ത്രങ്ങളാണ്ടുമേ ജഗദംബാഘോരമായയുദ്ധംചെയ്യാൻതുടങ്ങിനാൾ * ശത്രുജിത്തും യുധാജിത്തുംവധിക്കപ്പെട്ടുദേവിയാൽ തേരിൽനിന്നവർവീണപ്പോളുണ്ടായിജയശബ്ദവും* അമ്മാവനുംമരുമകൻതാനുംവീണുമരിക്കവേ നൃപന്മാരവരേക്കണ്ടിട്ടധികംവിസ്മയിച്ചുതേ * സുബാഹുവുംരണത്തിങ്കലവർചത്തതുകാൺകയാൽ ദുഃഖനാശിനിയാംദുർഗ്ഗാദേവിയേസ്തുതിചെയ്തുതേ.

സുബാഹു പറഞ്ഞു.

ജഗദ്ധാത്രി!ശിവേ!ദേവി!നമസ്കാരംസദാനമഃ ദുർഗ്ഗേ!ഭഗവതീ കാമദായിനി!തേനമോനമഃ * ശിവയായ്,ശാന്തിയായ്,ദേവിയായിട്ടും മോക്ഷദേ!നമഃ ജഗദംബേ!ജഗദ്ധാത്രി!വിശ്വവ്യാപ്തേ!നമശ്ശിവേ! * ഓർത്തിട്ടുബുദ്ധിയതുകൊണ്ടുഗുണങ്ങളററ | നിൻപൊരുളാൻസഗുണ നിങ്ങറിയാതിരിക്കേ | ഭക്താർത്തിഹന്ത്രി!മഹിമാവെഴമാദിശക്തി | യാമംബ!നിന്നെയിവനേതുവിധംപുകഴ്ത്തും. ।। വാഗ്ദേവി!സർവ്വഗതയായൊരുബുദ്ധിയുംനീ | യേവർക്കുമുള്ളഗതിയും,മതി,വിദ്യയും,നീ । വാഴ്ത്തുന്നതെങ്ങനെയശേഷമനോനിയന്ത്രി | യായാത്മരൂപിണിയുമായൊരുനിന്നെയംബേ!. ।। ബ്രഹ്മാ,ഹരൻ,ഹരി,യമർത്ത്യരു,മെന്നുമന്തം, | കണ്ടില്ല,വാഴ്ത്തിയതിൽനിൻെറഗുണങ്ങളെല്ലാം । പിന്നീടുഞാൻസഗുണ,നജ്ഞ,നസാര,നെന്തു | വാഴ്ത്തുന്നുനിന്നുടെവിചിത്രചരിത്രമിപ്പോൾ. ।। സത്സംഗമാശകലംവരത്തുകയില്ലരച്ചാൽ । സത്താംചരിത്രമുളവാംഭുവഷിത്തശുദ്ധി | നിൻഭക്തനായൊരുസുദർശനനാലെനിക്കീ । യാശ്ചര്യമായതവദർശനമിന്നുകിട്ടി. ।। ബ്രഹ്മാ,ഹരൻ,ഹരി,മുനീന്ദ്ര,രമർത്ത്യ,രിന്ദ്രൻ । തൊട്ടുള്ളതതപമറിയുന്നവരുംകൊതിക്കും । തദ്ദർശനംപരമദുർല്ലഭമിന്നതംബേ! । സാധിച്ചുമേശമദമാദികളൊന്നുമെന്യേ. ।। എങ്ങിനുമന്ദമതിഞാനസമം,ഭവാധി | മങ്ങുന്നനിന്നുടെയദർശനമെങ്ങുദേവി! നിന്നിൽമനോലയമെഴുന്നൊരുഭക്തരിൽനീ | കാരുണ്യമുള്ളവള,റിഞ്ഞതുദേവപൂജ്യേ!. ।। പാലിച്ചുനീപരമസങ്കടമാമവസ്ഥ- | യിങ്കൽസുദർശനനെ,നിൻകഥയെന്തുചൊൽവൂ? | വേഗത്തിൽനീബലമൊടൊത്തരിപുക്കളേയും | കൊന്നിന്നു,ഭക്തരിലെഴുംകൃപയതുദ്ഭുതംതെ. ।। ആശ്ചര്യമല്ലിതഖിലേശ്വരി!പാർത്തുകണ്ടാൽ | നീകാത്തിടുന്നു,സചരാചരമായലോകം । ആനീരിപുക്കളെവധിച്ചുകൃപാബലത്താൽ | പാലിച്ചുദേവി! ധ്രുവസന്ധിജനേയുമിപ്പോൾ. ।। നിൻസേവചെയ്യുമൊരുഭക്തനുകീർത്തിപൂർത്തി | ക്കായിട്ടുചെയ്തകഥയാണിതുനീമഹേശി! | അല്ലെങ്കിൽമാന്യനിവനെൻസുതയേവിവാഹം | ചെയ്തിട്ടുപോരിൽവിജയിപ്പതുമേതുമട്ടിൽ. ।। തപ്തുക്തി,ജന്മമരണാദിഭയാകെട്ടുപ്പാ | നാണെന്തുചിത്രമൊരുഭക്തനഭീഷ്ടമേകിൽ? । വാഴ്ത്തുന്നുനീസഗുണ,നിർഗ്ഗുണ,പാപപുണ്യ । മില്ലാത്ത,പാര,യിതിഭക്തജനാങ്ങളംബേ!. ।। തദ്ദർശനാലഹമഹോസുകൃതീ,കൃതാർത്ഥൻ । ധന്യൻ,ചിദാത്മികയതാംഭുവനേശി!ചിത്രം | നിൻസേവ,മന്ത്രമതുമിങ്ങറിവില്ലതായേ! | നിന്നിൽപെടുന്നമഹിമാവുവലിപ്പമത്രേ.

വ്യാസൻ പറഞ്ഞു

ശിവയാംദേവിയീവണ്ണംപുകഴ്ത്തപ്പെട്ടുതുഷ്ടയായ് വരംവരിക്ക യെന്നായാനൃപനോടോതിയംബിക.

ശ്രീദേവീഭാഗവതം മൂന്നാംസ്കന്ധം

ദേവീപ്രത്യക്ഷയുദ്ധം

ഇരുപത്തിമൂന്നാമദ്ധ്യായം



## ഇരുപത്തിനാലാമദ്ധ്യായം

വ്യാസൻ പറഞ്ഞു.

അദ്ദേവിതൻെറവാക്യത്തെക്കേട്ടിട്ടുനൃപസത്തമൻ സുബാഹുവ വിടീവണ്ണംചൊന്നാൻഭക്തികലർന്നവൻ *

സുബാഹു പറഞ്ഞു

ഒന്നിൽഭൂസപ്തലോകങ്ങളൊന്നിൽനിൻദർശനത്തെയും വെച്ചു തൂക്കീടിലുംതുല്യമാകില്ലിതിനതൊട്ടുമേ * നിൻദർശനത്തിനൊത്തൊ ന്നുംത്രൈലോക്യേകാണ്മതില്ലഞാൻ ഭുവിൽകൃതാർത്ഥനായ്ത്തീർന്നേൻ വരംചോദിപ്പതെന്തുഞാൻ * ഈവരംകേട്ടുകൊള്ളാംഞാനിതാണനു ഗ്രഹംബികേ! എന്നുംനിൻഭക്തിയിളകാതെനിലുണ്ടായിരിക്കണം * എൻെറയീനാട്ടിലെന്നുംനീവസിച്ചീടണമീശ്വരി! ദുർഗ്ഗയെന്നുള്ള പേ രോടും,പരാശക്തിയതാംശിവേ! * രക്ഷിക്കണമെനിക്കുള്ളീനഗര ത്തെയനാരതം ശത്രുപീഡയിൽനിന്നിന്നിസ്സുദർശനനെയെന്നപോൽ* വരാണസിയെയുംനീതാൻരക്ഷിച്ചീടണമംബികേ! സ്ഥിരമായ്കീർത്തി യോടെത്രനാളിപ്പുരിയിരിക്കുമോ? *അത്രനാളിവിടെ,ദുർഗ്ഗേ!ദേവി!വാഴ്ക, കൃപാനിധേ! ഈവരംനൽകണംവേറെയെന്തപേക്ഷിച്ചിടുന്നുഞാൻ * സർവ്വകാമങ്ങളുംനൽകിശ്ശത്രുപീഡയകററണം ജനങ്ങൾക്കെഴമാപത്തു മെന്നുംനീപോക്കടിക്കണം. *

വ്യാസൻ പറഞ്ഞു.

പ്രാർത്ഥിക്കപ്പെട്ടിപ്രകാരംദുർഗ്ഗാ,ദുർഗ്ഗാർത്തിനാശിനീ സ്തുതിച്ചുകൈ ക്കൂപ്പുമുൻനിൽക്കുംനൃപനോടോതിയീവിധം. *

ദുർഗ്ഗാദേവി പറഞ്ഞു.

ഈമുക്തിപുരിയിൽവാഴാമെന്നുംഞാൻനൃപസത്തമ! ഇബ്ഭൂമി യെത്രകാലത്തേക്കിരുന്നീടുമതേവരെ * പിന്നെസ്സുദർശനൻമോദാല

വിടെച്ചെന്നുഭക്തിയായ് നമസ്കരിച്ചിട്ടുനന്നായ്സ്തുതിച്ചാൻജഗദംബിയേ: 'നതഭക്തിയില്ലാത്തവനാകയാലെന്നേ । രക്ഷിക്കയാൽനിൻകൃപയത്ഭുതന്താൻ ।എല്ലാവരുംഭക്തരെരക്ഷചെയ്യു। നാഭക്തർതൻപാലനവുംവ്രതംതേ. ॥ നീസൃഷ്ടിചെയ്യുന്നജഗത്തു്രക്ഷി। ച്ചിടുന്നു,നിൻസൃഷ്ടിഹരിച്ചിടുന്നു । കല്പത്തിൽ,ഞാൻകേട്ടറിയുന്നിതെ,ന്നേ। രക്ഷിച്ചിതെന്തത്ഭുതമംബികേ!തേ?. ॥ ധൈര്യംതന്നെതെന്തംബനിനക്കഞാനി ! ന്നെ ങ്ങോട്ടുപോകേണ്ടതുരയ്ക്കമോദാൽ । ഞാൻകാര്യമൂഢൻ,ഭവതീനിയോഗാൽ നടപ്പിരിപ്പുംകളിയെനാതുംമേ. ॥

വ്യാസൻപറഞ്ഞു·

അമ്മട്ടോതുന്നവനൊടായ് കൃപയാദേവിചൊല്ലിനാൾ: 'അയോദ്ധ്യയിൽപോയ്നീരാജ്യംവാഴ്കനിൻകുലരീതിപോൽ· * എന്നോഎന്നും നിനച്ചാലുംപൂജിച്ചാലുംവിധിപ്പടി നിൻറരാജ്യത്തിലെന്നുംഞാൻശുഭംനൾകാംനരോത്തമ! * അഷ്ടമീ,നവമീ,പിന്നെചതുർദ്ദശി,യതിങ്കലും ബലിദാനത്തൊടൊത്തെന്നെപ്പൂജിച്ചാലുംവിശേഷമായ് * നഗരത്തിങ്കലെൻപൂജയേപ്പെട്ടുത്തുകഭംഗിയായ് ത്രികാലമെന്നുംനൽഭക്ത്യാപൂജിച്ചീടണമെന്നെനീ * ആണ്ടുതോറുംമഹാപൂജ,ശരൽകാലത്തുചെയ്യണം നവരാത്രിവിധാനത്തൊടതിഭക്തിയൊടുംനൃപ! * മേടം,തുലാം,കർക്കടകം,കുംഭം,മീനാലുമാസവും നവരാത്രികളിൽ,പൂജചെയ്യണംനീവിശേഷമായ് * കൃഷ്ണാഷ്ടമിയിലാകൃഷ്ണചതുർദ്ദശിയതിങ്കലും എൻഭക്തന്മാർനൃപശ്രേഷ്ഠ!പൂജിച്ചീടണമെപ്പൊഴും' *

വ്യാസൻപറഞ്ഞു.

എന്നുചൊല്ലിമറഞ്ഞാളദ്ദുർഗ്ഗ,വൻദുഃഖമാററുവോൾ നമിക്കപ്പെട്ടുമവനാൽസ്തുതിക്കപ്പെട്ടുമേററവും*ദുർഗ്ഗാദേവിമറഞ്ഞപ്പോളാനൃപന്മാരശേഷവും നമിച്ചാരവനെച്ചെന്നാവിണ്ണോരിന്ദ്രനെയെന്നപോൽ * സുബാഹുവുംനമിച്ചിട്ടുമുന്നിൽനിന്നതിമോദമായ് അയോദ്ധ്യാധിപനോടായിച്ചൊന്നാരുടനെയാനൃപർ: *'ഞങ്ങൾക്കപ്രഭുവും,ശാസിതാവും,നീതന്നെയെപ്പൊഴും അയോദ്ധ്യയാണുരക്ഷിക്കട്ടെതൃരാകിയഞങ്ങളെ * ധർമ്മാർത്ഥകാമമോക്ഷങ്ങൾനൾകീടുന്നാദിശക്തിയാം ഭവാനിയെക്കണ്ടുഞങ്ങൾനിൻപ്രസാദത്തിനാൽനൃപ! * ഭുവിൽധന്യൻ,കൃതാർത്ഥൻനീപുണ്യവാൻ,നൃപസത്തമ! പ്രത്യക്ഷമായിവന്നല്ലോനിനക്കായ്ജഗദംബിക * മായയാൽമോഹിതന്മാരാംഞങ്ങളാരുമൊരിക്കലും മഹാദേവീപ്രഭാവത്തെയറിയുന്നില്ലമന്നവ* ധനം,ഭാര്യ,സുതൻതൊ,

ട്ടചിന്തയിൽസക്തരെപ്പോഴും കാമക്രോധാദിമത്സ്യങ്ങൾനിറയുന്നാഴി യാണവർ * സത്ജ്ഞൻനീമഹാഭാഗൻ ചോദിച്ചിട്ടന്നനിന്നൊടായ് ശക്തിയാരെന്തിന് നിന്നുണ്ടായെന്തേമഹിമ ചൊല്ലുക* നീവഴിത്തോ ണിയാകുംസാധുക്കൾക്കയവുള്ളവർ' അതിനാൽചൊന് കകാകൽസ്ഥ! ദേവീമാഹാത്മ്യമുത്തമം * പ്രഭാവമെന്തെന്തുരൂപമെവിടന്നുളവായ വൾ? അതെല്ലാംകേൾപ്പതിന്നാശ,നീ ചൊല്ലുകനൃപോത്തമ'. *

വ്യാസൻ പറഞ്ഞു

ചോദിക്കപ്പെട്ടിതവരാൽധ്രുവസന്ധിസുതൻനൃപൻ മനസാദേ വിയെച്ചിന്തിച്ചവരോടോതിമോദമായ്. *

സുദർശനൻ പറഞ്ഞു

എന്തു ചൊല്ലുന്നവൾക്കുള്ള നൽച്ചരിത്രംക്ഷിതീശരേ! ബ്രഹ്മാദ ദറിയുന്നില്ലദേവന്മാരുംമഹേശനും * ഉത്തമാ,സാത്വികീ,ശ്രേഷ്ഠാ,ജ ഗൽപാലനതൽപ്പരാ എല്ലാത്തിനുംമുൻപുണ്ടായമഹാലക്ഷ്മിയതാ ണവൾ * രജോരൂപിണിയായ്സൃഷ്ടി, പാലനംസത്വരൂപിയായ് സംഹരിക്കുംതാമസിയായ്,സദാത്രിഗുണയായ്മതം * ഗുണമററപരാ ശക്തിയെല്ലാക്കാമവുമേകുവോൾബ്രഹ്മാവുതൊട്ടിട്ടെല്ലാക്കമവൾതാൻ മൂലമായത്തും * യോഗികൾക്കുംനിർഗ്ഗുണയാമവളേയറിവാൻപണി ബു ധരാൽസേവ്യ,ചിന്തിപ്പാൻയോഗ്യയുംഗുണമുള്ളവൾ. *

നൃപന്മാർ പറഞ്ഞു

കട്ടിക്കാലത്തിലേതന്നേഭയത്താൽകാട്ടുപൂകിനീ നിന്നാലിപ്പര യാംശക്തിയറിയപ്പെട്ടതെച്ചിയം? * പൂജിച്ചതുംനീയെന്തുണ്ണമുപാസി ച്ചുമെങ്ങനേ? ക്ഷണംപ്രത്യക്ഷമായ്വന്നുസഹായിച്ചീട്ടുവാൻനൃപ! *

സുദർശനൻ പറഞ്ഞു

ബാല്യത്തിലേകാമരാജംദേവീമന്ത്രംലഭിച്ചുമേ സുസമ്മതമതെ ന്നുംഞാൻജപിച്ചോക്കും,മഹേശിയേ * ഋഷിമാർചൊല്ലിയറിവായെ നിക്കംബികയാംശിവാ സ്മരിക്കുന്നെപ്പൊഴുംനല്ലഭക്തിയൊടാപ്പരാം ബയേ. *

വ്യാസൻ പറഞ്ഞു

അവന്റെയാവാക്കകേട്ടുഭക്തിയോടൊത്തുമന്നവർ അവളെപ്പ രയാംശക്തിയെന്നോത്തുഗ്രഹമെത്തിനാർ * അവനോടോതിയുംകൊ ണ്ടുപോയ്കാശിക്കസുബാഹുവും സുദർശനൻനീതിയുള്ളോൻനല്ലകോ സലമാണ്ടുമേത * ശത്രുജിത്തുനൃപൻപോരിൽമരിച്ചെന്നും,സുദർശനൻ

യിച്ചെന്നും,കേട്ടുമോദയുക്തന്മാരായിമന്ത്രിമാർ * നൃപൻവരുന്നതേ കേട്ടിട്ടയോദ്ധ്യാജനമൊക്കെയും തിരുമുല്ക്കാഴ്ചയുംകൈക്കൊണ്ടെതിരേ റ്റാൻതിരിച്ചുടൻ*പൌരന്മാരൊക്കെയവ്വണ്ണംകയ്യിൽകാഴ്ചകളോടുമാ ദ്ധ്രുവസന്ധിജനെന്നോർത്തുമോദമായെതിരേററതേ * സുദർശനൻഭ യത്തോടുംപ്രാപിച്ചിട്ടങ്ങയോദ്ധ്യയേ സമ്മാനിച്ചിട്ടേവരേയുംകൊട്ടാര ത്തിങ്കലെത്തിനാർ * സ്തുതിച്ചുവന്ദികൾ,മന്ത്രിമാരെല്ലാരും വണങ്ങി നാർ മലരുംപുഷ്പവുംക്രുടിവർഷിച്ചാർകന്യകാജനം.

ശ്രീദേവീഭാഗവതം മൂന്നാംസ്കന്ധം
വാരാണസീഗുപ്താ ദാസം
ഇരുപത്തിനാലാമദ്ധ്യായം.

---

## ഇരുപത്തിയഞ്ചാമദ്ധ്യായം

വ്യാസൻ പറഞ്ഞു.

അയോദ്ധ്യയിൽഗൃഹത്തിൽപോയ് നൃപൻബന്ധുക്കളോടുടൻ ദുഃ ഖിക്കുംശത്രുജിന്മാതാവേ,നമിച്ചിട്ടുചൊല്ലിനാൻ: * അംബേ!നിൻപുത്ര നേയുംനിന്നച്ഛനേയുംരണത്തിൽഞാൻ കൊന്നില്ലമമട്ടുഞാൻനിന്റെ കാലുതൊട്ടാണയിട്ടിടാം * ദുർഗ്ഗയാലവർകൊല്ലപ്പെട്ടെൻകുററമിതി ലെന്നുവാൻ അവശ്യഭാവികാര്യത്തിന്നില്ലല്ലോപ്രതികാരവും * മരിച്ച പുത്രനെപ്പററിദുഃഖിച്ചീടേണ്ടനീയിനി തൻകർമ്മംപോലെജീവന്നുസു ഖദുഃഖങ്ങൾവന്നിടും * മനോരമയ്ക്കെന്നപോലെനിനക്കുദാസനാണു ഞാൻ അവളേപ്പോലെതാൻനീയുംധർമ്മജ്ഞേ!ഭേദമില്ലമേ *അവശ്യ മായ് ഭുജിക്കണംചെയ്തകർമ്മംശുഭാശുഭം അതിനാൽസുഖദുഃഖങ്ങൾ തന്നിലുംചിന്തവേണ്ടമേ * സുഖദുഃഖങ്ങളിൽകാണുകവയേറുംജന ങ്ങളേ തന്നെശത്രുക്കളാംദുഃഖസുഖങ്ങൾക്കായിനാൾകൊലാ *. ദൈ വാധീനത്തിലാണെല്ലാമൊന്നുംസ്വാധീനമല്ലതാൻ ബുദ്ധിമാനതി നാൽദുഃഖംകൊണ്ടുതന്നേവരട്ടോലാ * മരപ്പാവകളിക്കാരന്റെവശത്തായും കിടന്നപോൽ ദേഹിയുംകർമ്മവശനായ്നടത്തീടുന്നശേഷവും * അം ബേ!ഞാൻകാട്ടുപൂകീട്ടുംദുഃഖിച്ചില്ലല്ലമെങ്കിലും ഭുജിക്കണംചെയ്തകർമ്മ മെന്നോർത്ത,തറിയുന്നഞാൻ * മരിച്ചിവിടെമുത്തച്ഛൻ,ദുഃഖത്തോടമ്മ ബ്ഭീതിയാൽ എടുത്തുകൊണ്ടുപോയെന്നെക്കൊടുതായുള്ളകാട്ടിൽ*

ചോരപീഡയുമുണ്ടായിവഴിയിൽ, ചിലവാക്കുവാൻ പണവുംപോയ്വ സ്ത്രവുംപോയ്, ബാലനാമെന്നോടൊത്തവർ * ഭാരദ്വാജാശ്രമത്തിങ്കൽചെന്നു ചെന്നാളനാഥയായ് കുടിയുണ്ടീവിടല്ലൻ, ധാത്രേയിയായൊരുനാരിയും * കനിവുള്ളൃഷിമാരോടൊത്തൃഷിപത്നികൾചൂഴവേ ഫലവുംവരിയുംതിന്നങ്ങിരുന്നുഞങ്ങൾമൂവരും * ദുഃഖിച്ചില്ലന്നു ഞാൻ മോദിക്കുന്നില്ലിന്നീസുഖത്തിലും വിരോധവുംമത്സരവുമില്ലൊരിക്കലുമുള്ളിൽമേ * രാജഭോഗത്തിനേക്കാളുംവരിഭക്ഷിപ്പതുത്തമം രാജഭോഗിക്കുനരകം, വരിതിന്നാൽവരില്ലതു് * അറിവുള്ള നരൻധമ്മമായുള്ളോന്നാചരിക്കണം ഇന്ദ്രിയങ്ങളെവെന്നെത്താതിരിപ്പാൻനരകങ്ങളിൽ * നല്ലീഭാരതഖണ്ഡത്തിൽനരജന്മംസുദുർല്ലഭം ആഹാരാദിസുഖംതിട്ടമേറ്റുജന്മംലഭിക്കിലും * നരജന്മംലഭിച്ചുന്നാൽചെയ്യണംധമ്മമൊക്കയും സ്വർഗ്ഗവുംമോക്ഷവുംകിട്ടാനന്യജന്മത്തിലില്ലതു്"

വ്യാസനപറഞ്ഞു.

അവനാലിതുചൊല്ലപ്പെട്ടാലീലാവതിലജ്ജയാൽ പുത്രശോകം കളഞ്ഞിട്ടുകരഞ്ഞുകൊണ്ടുചൊല്ലിനാൾ * 'സാപരാധയതായ് ഞാനായുധാജിത്താകുമച്ഛനാൽ നിൻപിതാമഹനേക്കൊന്നീരാജ്യംകയ്യേറ്റാണതില്ലയോ? * പുത്രനോടവനേയന്നാതടുക്കാൻഞാനശക്തയായ് അപരാധംചെയ്തതെല്ലാമവൻഞാനല്ലെടൊസുത! * മരിച്ചുകമ്മദോഷത്താലവർ, നിഘ്നകാരണം പുത്രനേയോത്തില്ലദുഃഖമവൻകമ്മത്തെയോത്തുതാൻ * നല്ലവൻനീയെന്റെപുത്രൻ, നിന്മാതാവെന്റസോദരീ കോപവുംദുഃഖവുംനിങ്കലില്ലെനിക്കല്ലവുംസുത! * രാജ്യംരക്ഷിക്കനീപാലിച്ചിട്ടുകന്നിജ്ജനങ്ങളേ ദേവീപ്രസാദാലീരാജ്യംശത്രുവറുമേകിച്ചതേ. * അവൾതന്നാവാക്കുകേട്ടുനമിച്ചിട്ടാസ്സുപാത്മജൻ പണ്ടുതന്നമ്മപത്തോരാനല്ലകൊട്ടാരമെത്തിനാൻ. * മന്ത്രിമാരേയൊക്കെവിളിച്ചുവിടത്തന്നെപാത്തവൻ ദൈവജ്ഞരോടുചോദിച്ചാൻനന്മുഹൂത്തദിനത്തെയും. * സ്വർണ്ണസിംഹാസനംനന്നായുണ്ടാക്കിച്ചിട്ടതിങ്കലായ് വസിക്കുംദേവിയേഭക്ത്യാപൂജിക്കാംഞാനഹന്നിശം * ധമ്മാത്ഥകാമമോക്ഷങ്ങളേകുംദേവിയെയാസനേ വാഴിച്ചാൽനാടുവഴാംഞാൻ, ശ്രീരാമാദികളെന്നപോൽ * പൌരന്മാരൊക്കെയെന്നുംശ്രീദേവിയെപ്പൂജചെയ്യണം മാനിക്കണംസവ്കാമമേകുന്നശ്ശിവശക്തിയേ * പറയപ്പെട്ടിതംമന്ത്രിമാർ, ചെയ്താർരാജശാസനം ശില്പിമാരെക്കൊണ്ടുദേവാലയം ചെയ്യിച്ചുഭംഗിയായ് * ബിംബവുംപണിചെയ്യിച്ചു നന്മുഹൂത്തത്തിങ്കൽ

ത്തിലായ് വേദജ്ഞവിപ്രരെക്കൊണ്ടുപ്രതിഷ്ഠിപ്പിച്ചുഭൂപതി * ഹോമത്തെവിധിപോൽചെയ്തുപൂജിച്ചുദൈവതങ്ങളേ വിമാനത്തിൽദേവിയെയുംപ്രതിഷ്ഠിപ്പിച്ചുമന്നവൻ * വാദ്യഘോഷങ്ങളുംനാനാഗാനഘോഷങ്ങളുംനൃപ! വിപ്രവേദധ്വനികളുംകൊണ്ടുണ്ടായവിട്ടുത്സവം *

വ്യാസൻ പറഞ്ഞു

ദേവീപ്രതിഷ്ഠചെയ്യിച്ചുവേദവാദികളാൽനൃപൻ വിധിപോൽ പൂജചെയ്യിച്ചാനൊട്ടനേകവിധത്തിലായ് * പൂജചെയ്തിട്ടുഭൂപാലൻ പിതാവിൻരാജ്യമാണ്ടുതേ അവനുംകോസലത്തിങ്കൽദേവിയുംകീർത്തിയാർന്നുടൻ * ധർമ്മംകൊണ്ടുജയിക്കുന്നനൃപൻസിംഹാസനസ്ഥനായ് നല്ലസാമന്തനൃപരെയെല്ലാംസ്വാധീനമാക്കിനാൻ * ദിലീപൻ,രഘു,ശ്രീരാമനി,വർരാജ്യത്തിലെങ്ങനേ പ്രജാരക്ഷണവുമവ്വണ്ണംമര്യാദയുമതെതരം * വർണ്ണാശ്രമാചാരമെല്ലാംപൂർണ്ണമായിഭവിച്ചുതെ ഭുവിലാർക്കുമധർമ്മത്തിൽചിത്തംചെന്നില്ലതേവിധം * ഗ്രാമങ്ങൾതോറുംക്ഷേത്രങ്ങളുണ്ടാക്കിച്ചാർപ്രജകളും ദേവീപൂജയുമന്നുണ്ടായ്കോസലത്തിൽപ്രമോദമായ് * സുബാഹുവുംകാശിയിങ്കൽദുർഗ്ഗാബിംബംമനോഹരം ഉണ്ടാക്കിച്ചുപ്രതിഷ്ഠിച്ചാൻക്ഷേത്രത്തിൽഭക്തിപൂർവ്വമായ് * അവിടെല്ലാപ്രജകളുംപ്രേമഭക്തിപുരസ്സരം വിധിപോൽപൂജയുംചെയ്താർ വിശ്വനാഥനെയെന്നപോൽ * പ്രസിദ്ധയായിതാദുർഗ്ഗാദേവിയീലോകമൊക്കയും ദേശങ്ങൾതോറുംവർദ്ധിച്ചുദുർഗ്ഗയോടുള്ളഭക്തിയും * എല്ലാജാതിക്കുമക്കാലംഭാരതത്തിലശേഷവും ഭവാനിയാംദേവിപൂജ്യയായിതെല്ലാവിധത്തിലും * വേദശാസ്ത്രം,ജപം,ധ്യാന,മിവയിൽസക്തിയോടുമേ എല്ലാവർക്കുംപരാശക്തിഭക്തന്മാർ,മാനികൾ,നൃപ! * നവരാത്രിയിലെല്ലാരുംവിധിപോലേദിനംപ്രതി യാഗം,ഹോമം,പൂജ,യെല്ലാംഭക്ത്യാദേവിക്കചെയ്തുതേ.

ശ്രീദേവീഭാഗവതം മൂന്നാംസ്കന്ധം

സുദർശനസിംഹാസനാരോഹണം

ഇരുപത്തിയഞ്ചാമദ്ധ്യായം



## ഇരുപത്തിയാറാമദ്ധ്യായം



ജനമേജയൻ പറഞ്ഞു.

നവരാത്രിവരുന്നേരമെന്തെല്ലാംചെയ്യണംമുനേ! വിധാനംവിധിപോൽചൊൽകശരൽകാലേവിശേഷമായ് * ഫലമെന്തതിലെന്താണ

വിധി?യെന്നുള്ള തും‌വിഭോ! വിസ്താരമായ് പറഞ്ഞാലും‌കൃപയാവിപ്ര സത്തമ!.

വ്യാസൻ പറഞ്ഞു.

കേൾക്കരാജൻ,കഥിക്കാംഞാൻനവരാത്രിവ്രതംശുഭം വിശേഷമായ് വിധിക്കൊത്തുശരല്കാലത്തുചെയ്യണം * വസന്തത്തിലുമവ്വണ്ണം ചെയ്യണംപ്രേമപൂർവ്വമായ് കാലദംഷ്ട്രങ്ങളാണെല്ലാവക്കമീരണ്ടൃതുക്കളും * ശരദ്വസന്തനാമങ്ങൾദുർഗ്ഗമങ്ങൾജനത്തിന് അതിനാൽശുഭമിച്ഛിപ്പോനിതുചെയ്യണ.മെന്നുമേ * ശരദ്വസന്തങ്ങൾമഹാഘോരങ്ങൾരണ്ടൃതുക്കളും രോഗമുണ്ടാക്കമൊട്ടേറെജ്ജനനാശംവരുത്തിടും * വിദ്വാന്മാരതിനാൽഭക്ത്യാചണ്ഡികാപൂജചെയ്യണം മേടം,തുലാം,മെന്നീരണ്ടുമാസവുംനവരാത്രിയിൽ * അമാവാസിയിൽനൽപൂജാദ്രവ്യങ്ങൾശേഖരിക്കണം ഹവിസ്സുകൊണ്ടന്നൊരിക്കൽമാത്രംഭക്ഷിച്ചുകൊള്ളണം * സമമാംശുഭദേശത്തിൽതീക്കണംനല്ലമണ്ഡപം ധ്വജം,തൂണുകളുംനാട്ടി,മുഴമീരെട്ടുചുററിലായ് * അഞ്ചെഴൊൻപതുമായീടാംമുഴംചുററളവിന്നു,തൂൺ പതിനാറതിനുംവേണം,നാലതിൽമദ്ധ്യഭാഗമായ് * വെള്ളമണ്ണുംചാണകവും ചേർത്തുനന്നായ്തളിക്കണം തന്മദ്ധ്യേ സമമായ്ശുഭ്രവേദിവേണമുറപ്പോടും, * അതിന്നൊരുമുഴംപൊക്കം, ചുററുനാലുമുഴംനൃപ! നൽപീഠസ്ഥാനമതുതാൻവിതാനിക്കസതോരണം * അമാവാസ്യാരാത്രിയിൽതാൻദേവീതത്വമറിഞ്ഞിടും ആചാരമേറുംവേദാന്തിദ്വിജരപ്പോയ്ക്ഷണിക്കണം * നദീ,നദ,തടാകത്തിൽ,കുളം,കിണർ,ഗൃഹത്തിലോ പ്രഥമാദിവസംപ്രാതസ്സ്നാനംചെയ്തുവിധിപ്പടി * എല്ലാദ്വിജവരരും,മുൻപിൽദ്വിജന്മാരേവരിക്കണം മധുപക്കാർഘ്യപാദ്യാദിയെല്ലാംപിന്നീടുനൽകണം * വസ്ത്രംഭൂഷണവുംതൻറശക്തിപോലെകൊടുക്കണം ധനമുണ്ടെങ്കിലോചെറവുംലുബ്ധുകാട്ടരുതൊന്നിലും * വിപ്രക്ഷമോദമുണ്ടായാൽകാര്യംസംപൂർണ്ണമാംദൃഢം ജപത്തിനൊന്നുമൂന്നഞ്ചൊൻപതോവേണംദ്വിജോത്തമർ * പാരായണത്തിന്നൊരുനൽശാന്തനേയുംവരിക്കണം ചൊല്ലിക്കണംവേദമന്ത്രവിധിപോൽസ്വസ്തിവാചനം * വെള്ളപ്പട്ടിട്ടുനൽസിംഹാസനം വേദിയിൽവെച്ചതിൽ കൈനാലിലായുധംപൂണ്ടദേവിയേവയ്ക്കണംനൃപ! * രത്നഭൂഷണമോടൊത്തുംശോഭിച്ചുംമുത്തുമാലയാൽ ദിവ്യവസ്ത്രത്തൊടുംശാന്തയായെല്ലാലക്ഷണത്തൊടും * ശംഖ,ചക്ര,ഗദാ,പത്മ,

ധരയായ് സിംഹവാഹയായ് പതിനെട്ടുഭുജത്തോടുംവസ്ത്രാംമംഗളനിത്യയേ * ബിംബമില്ലെങ്കിലോയന്ത്രംനവാർണ്ണംമന്ത്രമുള്ളതായ് വയ്ക്കണം, പീഠംപൂജക്കായരികിൽകലശത്തെയും * പഞ്ചപല്ലവമോടൊത്തുവേദമന്ത്രംജപിച്ചുമേ തീർത്ഥതോയംനിറച്ചുംനൽസ്വർണ്ണരത്നങ്ങളിട്ടുമേ * പൂജാദ്രവ്യങ്ങളരികിൽവയ്ക്കണം,നാലുഭാഗവും ചെയ്യിയ്ക്കണംശുഭത്തിന്നായ്,ഗാനവുംവാദ്യഘോഷവും * ഹസ്താദിചതുരംപ്രതിപദംപൂജക്കതിവിശേഷമാം വിധിപോലന്നുപൂജിച്ചാൽസാദ്ധ്യമാംസർവ്വകാമവും * സങ്കല്പംചെയ്താദിയിങ്കൽപിന്നെപ്പൂജതുടങ്ങണം ഉപവാസിച്ചോ,രാത്രിമാത്രംഭക്ഷിച്ചോ,പകൽമാത്രമോ * “നവരാത്രിവ്രതംശ്രേഷ്ഠംചെയ്യാൻപോകുന്നതിന്നുനീ സഹായിക്കണമംബേ”യെന്നപേക്ഷിക്കണമാദ്യമേ * വ്രതത്തിനുള്ള നിയമംശക്തിക്കൊത്താചരിക്കണം മന്ത്രപൂർവ്വംവിധിക്കൊത്തു പിന്നെപ്പൂജകഴിക്കണം * ചന്ദനാഗരുകർപ്പൂരസുഗന്ധകുസുമങ്ങളാൽ മന്ദാരം, ചമ്പകം,അശോകം,കരംജം,കരവീരകം * ബ്രാഹ്മീപുഷ്പം പിച്ചി,നല്ല വില്വപത്രങ്ങളാലെയും ധൂപദീപങ്ങളെക്കൊണ്ടുംപൂജിക്കജഗദംബയെ * ദേവിക്കർഘ്യംകൊടുത്താദ്യംപലമട്ടുഫലങ്ങളും നാളികേരം,പഴം,മാതുലിംഗം,മാതളപക്വവും * നാരങ്ങാ,പനസം,നല്ലപൂർണ്ണപകങ്ങളൊക്കെയുംനിവേദിച്ചിട്ടു,നാദാനംഭക്തിയായിട്ടുചെയ്യണം* മാംസഭക്ഷിപ്പവർ,പന്നി,കാട്ടുപോത്താ,ടി,വററയേ കൊന്നിട്ടുബലിദാനത്തെച്ചെയ്യുന്നതു വിശേഷമാം * ദേവീസന്നിധിയിൽകൊല്ലുംപശുക്കൾസ്വർഗ്ഗമാണ്ടിടും കൊല്ലുന്നവർക്കതിനാൽപാപമില്ലൊട്ടുമേനൃപ! * സർവ്വശാസ്ത്രങ്ങളുംചൊല്ലുയാഗഹിംസയഹിംസയായ് ദേവതയ്ക്കായ്വിടുംജന്തുചിന്തസ്വർഗ്ഗതിയുംധ്രുവം * ഹോമത്തിനായ്ത്രികോണത്തിൽചതുരശ്രത്തിലെങ്കിലും കളന്നൊടുക്കണംനല്ലതായിട്ടുള്ളൊരുകുണ്ഡവും * നാനാദ്രവ്യങ്ങളാൽവേണംത്രികാലംപൂജയെന്നുമേ പാട്ടും, കൊട്ടും,നൃത്തവു,മായ്വേണമുത്സവമായത്തും * കിടക്കണംനിലത്തെന്നും,മൃഷ്ടമായന്നമേകിയും വസ്ത്രാലങ്കരണത്താലുംകുമാരീപൂജ,ചെയ്യണം * എന്നുമോരോകന്യകയോടിന്നമോരോന്നുകൂട്ടിയോ രണ്ടാമൂന്നോകൂട്ടിയിട്ടോനിത്യമൊൻപതുവീതമോ * പൂജിക്കണംതനിക്കുള്ളധനത്തിന്നനുരൂപമായ് ലുബ്ധുകാട്ടീടൊലാദേവീയാഗത്തിങ്കലൊരിക്കലും * ആണ്ടൊന്നതികയാതുള്ളകന്യയേപ്പൂജചെയ്യൊലാ ഗന്ധാദിസുഖമൊന്നുംതാനറിയുന്നില്ലതൊട്ടുമേ* “കുമാരി”രണ്ടാണ്ടായുള്ളോൾ

മൂന്നാണ്ടായോൾ "ത്രിമൂർത്തി"യാം നാലാണ്ടായവൾ "കല്യാണി"യഞ്ചാണ്ടായവൾ "രോഹിണി" * ആറാണ്ടായാൽ "കാളിക"യാമേഴാണ്ടായാവൾ "ചണ്ഡിക" എട്ടാണ്ടായോൾ "ശാംഭവി"താൻ "ദുർഗ്ഗ"യാണ്ടൊൻപതായവൾ * "സുഭദ്ര"പത്താണ്ടായുള്ളോളെന്നു ചൊല്ലുന്നു, തിന്നുമേൽ പ്രായംചെന്നോൾ കന്യകയല്ലിനിന്ദ്യപൂജാർഹയല്ലതാൻ * ഈ നാമങ്ങൾകൊണ്ടു പൂജ ചെയ്യുന്നം വിധിപോലവേ മുൻചൊന്നൊൻപത്തുപേർക്കുള്ള പൂജാഫലമുരച്ചിടാം * കുമാരീപൂജയാലുണ്ടാം ദുഃഖദാരിദ്ര്യനാശനം ശത്രുക്ഷയം ബലാധിക്യമായുസ്സംധനപുഷ്ടിയും * ത്രിമൂർത്തീപൂജയായുസ്സം, ധർമ്മം, കാമവു, മർത്ഥവും ധനധാന്യങ്ങളും, നൽകുംപുത്രപൌത്രാഭിവൃദ്ധിയും * വിദ്യാർത്ഥിയും, ജയംരാജ്യമതുംകാമിച്ചുഭൂപന്നം സുഖാർത്ഥിയും, കാമമേകുംകല്യാണീപൂജ ചെയ്യണം * ശത്രുനാശത്തിനായ് ഭക്ത്യാകാളികാപൂജ ചെയ്യുക ഐശ്വര്യധനകാമന്മാർ ചണ്ഡികാപൂജ ചെയ്യണം * ദുഃഖദാരിദ്ര്യനാശത്തിന്നായും, യുദ്ധജയത്തിന്നും മോഹനത്തിന്നുമായ് നിത്യംശാംഭവീപൂജ ചെയ്യണം * ക്രൂരവൈരിനശിപ്പാനായ്, സാധിപ്പാനുഗ്രകർമ്മവും പരലോകസുഖത്തിന്നും ഭക്ത്യാപൂജിക്ക ദുർഗ്ഗയേ * ഇഷ്ടങ്ങളെല്ലാം സാധിക്കാൻ പൂജിക്കുക സുഭദ്രയേ രോഹിണീപൂജവിധിയായ് രോഗശാന്തിക്ക ചെയ്യണം * "ശ്രീരസ്തു"വെന്ന മന്ത്രത്താൽ പൂജിച്ചീടുക ഭക്തിയായ് ശ്രീഃ എന്ന മന്ത്രം കൊണ്ടിട്ടോ ബീജമന്ത്രങ്ങളാലയോ * കുമാരതത്വങ്ങളെയും, ബ്രഹ്മാദ്യരെയുമാരുവാൻ ലീലയാസൃഷ്ടി ചെയ്യുന്നു? പൂജിക്കുന്ന കുമാരിയെ * ഗുണങ്ങളാണ്ടു മുമ്മൂർത്തിയായനാനാസ്വരൂപിയാം ത്രികാലവ്യാപിനീശക്തി. പൂജിക്കുന്ന ത്രിമൂർത്തിയേ * ഭക്തന്മാർപൂജ ചെയ്യുന്നാലെന്നും മംഗളമേകുവോൾ ഇഷ്ടം നൽകുന്ന കല്യാണിയെപ്പൂജിക്കുന്നു ഭക്തിയായ് * മുജ്ജന്മകർമ്മബീജത്തെയാർകിളിപ്പിച്ചിടുന്നുവോ എല്ലാർക്കു, മാരോഹിണിയേപ്പൂജിച്ചീടുന്നു ഞാനിതാ * ആരുകല്പാന്തകാലത്തിൽ ബ്രഹ്മാണ്ഡംസചരാചരം ലയിപ്പിക്കുന്നു? പൂജിച്ചീടുന്ന കാളികയേയുമേ * കോപമുള്ള വളാച്ചണ്ഡമുണ്ഡരേക്കൊന്ന ചണ്ഡിക പൂജിക്കുന്നേൻ കൊടുംപാപം കെടുക്കുന്നവളേയുമേ * അകാരണത്തിൽനിന്നുണ്ടായെന്നു വേദങ്ങളോതിടും സുഖമേകും ശാംഭവിയാം ദേവിയേപ്പൂജ ചെയ്തിടാം * കൊടുംദുഃഖംകെടുക്കുന്നോൾ ഭക്തരേക്കാത്തിടുന്നവൾ വിണ്ണോർക്കുമറിവാകാത്ത ദുർഗ്ഗയേപ്പൂജ ചെയ്തിടാം * പൂജിച്ചാൽ തന്റെ ഭക്തർക്കു നന്മയെല്ലാം വരുത്തിടും തിന്മ

യെപ്പോക്കടിക്കം,ഞാൻപൂജിക്കുന്നസുഭദ്രയേ * കുമാരികളെയീമന്ത്രങ്ങളാൽപൂജിക്കണംബുധർ വസ്ത്രാലങ്കാരമാല്യങ്ങൾനല്ലഗന്ധങ്ങളാലയും.

ശ്രീദേവീഭാഗവതം മൂന്നാംസ്കന്ധം
നവരാത്രിപൂജാവിധി.
ഇരുപത്താറാമദ്ധ്യായം.

---

## ഇരുപത്തേഴാമദ്ധ്യായം

---

വ്യാസൻ പറഞ്ഞു.

വ്രണം,കുഷ്ഠം,നാററമുള്ളോൾ,ദുഷ്കുലത്തിൽജനിച്ചവൾ അംഗംമുഴുവനില്ലാത്തോൾ,ബഹുരോമങ്ങളുള്ളവൾ * കോങ്കണ്ണി,യൊററക്കണ്ണുള്ളോൾ,കണ്ണില്ലാതെജനിച്ചവൾ അഴകില്ലാത്തവൾ,രോഗമുള്ളോൾ,തീണ്ടാന്നിരിപ്പവൾ * പടുവേച്ചാൾ,കന്യപെററവളോൾ,ഗോളകാ,ശിശ്രുവായവൾ ഇപ്പോന്നകന്യമാർ,കൊള്ളുകില്ലപൂജയ്ക്കൊരിക്കലും * അഴകുള്ളോൾ,രോഗമററോൾ,സുന്ദരി,വ്രണഹീനയും തന്നെ ഥനജനിച്ചോളും,കൊള്ളാംപൂജിക്കുവാൻനൃപ! * ബ്രാഹ്മണീസർവ്വകാര്യാർഹംനൃപകന്യജയത്തിനും വൈശ്യശൂദ്രസ്ത്രീകൾലാഭമതിനും,സർവ്വസമ്മതം * സ്വജാതിയെവിപ്രൻ,ഭൂപൻവിപ്രക്ഷത്രിയജാതിയേ മൂന്നജാതിയെയുംവൈശ്യൻ,നാലുംപൂജിക്കശൂദ്രനാം * സ്വജാതിസ്ത്രീകൾതാൻശില്പികൾക്കുംപൂജ്യകളങ്ങനേ നവരാത്രിവിധിക്കൊത്തുഭക്ത്യാപൂജിക്കകെപ്പൊഴും * നവരാത്രികളിൽപ്പൂജകഴിക്കാൻശക്തിയററവർ വിശേഷമായഷ്ടമിയിൽപ്പൂജചെയ്തീടണംസദാ * ദക്ഷയാഗംനശിപ്പിച്ചുഭദ്രകാളി,ഭയങ്കരി യോഗിനിക്കൂട്ടമോടുണ്ടായതിയഷ്ടമിയാംദിനം * അതുകൊണ്ടഷ്ടമിക്കെന്നുംപൂജചെയ്കവിശേഷമായ് പലമട്ടായനൈവേദ്യം,ഗന്ധമാല്യാനുലേപനം * മാംസങ്ങളും,പായസങ്ങൾ,ഹോമം,ബ്രാഹ്മണഭോജനം ഫലം,പുഷ്പങ്ങ,ളിവയാൽതോഷിപ്പിക്കണമംബയേ*നവരാത്രിയുപോസിപ്പാൻശക്തിയില്ലാതിരിക്കിലോ ഉപോസിക്കദിനംമൂന്നുമാത്രംകിട്ടീടുമാഫലം * സപ്തമ്യഷ്ടമിയുംപിന്നെമഹാനവമിയിങ്ങനേ മൂന്നുനാൾപൂജചെയ്താലുംകിട്ടീടുംമുഴുവൻഫലം * പൂജയും,ഹോമവും,കന്യാപൂജയും,വിപ്രഭുക്തിയും കൊണ്ടാവ്രതംപൂൎണ്ണമായി

ത്തിരുമെന്നോതിടുന്നതേ * പലദാനങ്ങളും,ഭൂവിൽ,മറ്റോരോനൽ വ്രതങ്ങളും നവരാത്രിവ്രതത്തിന്നു സമമായിബ്ഭവിച്ചിടാ * ധനധാന്യങ്ങളും നിത്യസുഖസന്താനവൃദ്ധിയും ആയുരാരോഗ്യവും സ്വർഗ്ഗം മോക്ഷവും നൽകുമീവ്രതം * പുത്രനേയോ ധനത്തേയോ വിദ്യയേയോ കൊതിക്കുകിൽ സൌഭാഗ്യമേകും ശുഭമാമീവ്രതം നോല്ക്ക ഭംഗിയായ് * വിദ്യാർത്ഥി കീവ്രതംകൊണ്ടു വിദ്യയെല്ലാം ലഭിച്ചിടും രാജ്യഭ്രഷ്ടനതാം ഭൂപൻ രാജ്യത്തെയാണ്ടിടും ദ്രുതം * ജന്മാന്തരത്തിൽ നോല്ക്കാത്തതാരാരീയുത്തമം വ്രതം ദാരിദ്ര്യം,രോഗവും,പുത്രനില്ലായ്മയു,മവർക്കുതാൻ * ഭർത്താവും, ധനവും,പുത്രന്മാരു,മില്ലാത്ത നാരിമാർ നോറ്റതില്ലീവ്രതം മുൻപിലെന്നായൂഹിച്ചുകൊള്ളുക * നവരാത്രിവ്രതം ഭൂവിലനുഷ്ഠിക്കാത്ത മാനുഷർ സ്വർഗ്ഗമാണ്ടു സുഖം പൂണ്ടു മോദിച്ചീടുന്നതെങ്ങനെ?*രക്തചന്ദനസമ്മിശ്രമായ വില്വദളങ്ങളാൽ ആരംബയേ പൂജ ചെയ്യുന്നവൻ മന്നതിൽ മന്നവൻ * ആരാധ്യരാം സേവിതയല്ല,നിത്യയാം । ജഗദ്ധാത്രീ,മംഗളസിദ്ധിയേകുവോരാം । ദരിദ്രനും,വൈരികളൊത്തു ദുഃഖിയാ । യിരിപ്പവൻ താനു,മവൻ ധരിത്രിയിൽ ॥ സമസ്തകാമങ്ങളുമാണ്ടു തുഷ്ടരാം । കുബേരനും,പാശി,വിധീശർ,വിഷ്ണുവും । നമിച്ചിടുന്നി,ന്ദ്രനു,മഗ്നി,സൂര്യനും । മനുഷ്യരദ്ദേവിയെയാർ?ഭജിച്ചിടാ ॥ സ്വാഹാ,സ്വധാ,യെന്നിരുമന്ത്രശക്തിയാൽ । തൃപ്തിപ്പെടുന്നു പിതൃദേവസംഘവും । മുനീന്ദ്രർ യാഗങ്ങളിൽ വേദമോതുമു । ച്ചരിച്ചിടുന്നായതുരണ്ടുമേ മുദാ ॥ ആർക്കിഷ്ടമായിതഖിലം വിധി സൃഷ്ടി ചെയ്തു । നാർക്കിഷ്ടമായവതരിച്ചുവരുന്നു വിഷ്ണു । ആർക്കിഷ്ടമായിത്തുഹരിപ്പതു പിന്നെ രുദ്ര । നാദ്ദേവിയേ,നരരു,മെന്തു ഭജിച്ചിടാത്തൂ? ॥ ദേവൻ,നരൻ,പറവി,പാമ്പു,പിശാചു,വൃക്ഷം । ഗന്ധർവ്വ,രാക്ഷസരു,മൊന്നിളകാൻ നിനച്ചാൽ । ആ ശക്തിവേണമവളോടു കലർന്നിടാതി । ലോകത്തിലെങ്ങുമൊരിടത്തൊരു വസ്തുവില്ലാ ॥ സേവിക്കില്ലാരുവാനിഷ്ടമേകുമാനല്ല ചണ്ഡിയേ പുരുഷാർത്ഥത്തിനായാരുനോല്ക്കില്ലവൾ വ്രതത്തെയും * മഹാപാപം ചെയ്തവർക്കു നവരാത്രിവ്രതത്തിനാൽ പാപങ്ങളെല്ലാമില്ലാതാം വിചാരിക്കേണ്ടതില്ലതിൽ * പണ്ടു കോസലരാജ്യത്തിൽ ദാരിദ്ര്യം കൊണ്ടു ദുഃഖിയായ് കുഡുംബിയായ് ചെട്ടിയേകൻ വാണിരുന്നു നൃപോത്തമ! * വിശന്നലയുമാറുണ്ടായവന്നു ബഹുകുട്ടികൾ അവർക്കന്തിക്കു മാത്രം താനല്പം ഭക്ഷണമുള്ളതു * അന്യന്നു വേല ചെയ്തേറ്റം വിശപ്പോണ്ടു ഭുജിക്കിലും കുഡുംബഭരണം,ദുഃഖമെന്നിയെ ചെയ്തുവന്നു

വൻ * ധമ്മനിഷ്ഠൻ,സദാശാന്തൻ,സത്യവ്രതൻ,സത്യമുള്ളവൻ അസൂയ,കോപം,മദവു,മററവൻധൈയ്യമാൎന്നവൻ * പിതൃദേവാതിഥികളേനിത്യംപൂജിച്ചുശേഷമായ് രക്ഷ്യവൎഗ്ഗം ഭുജിച്ചിട്ടുപിന്നെന്ന് ഭക്ഷിക്കമായവൻ * നാമംകൊണ്ടുംഗുണംകൊണ്ടുംസുശീലൻപോക്കവേദിനം ദാരദ്ര്യത്താൽശാന്തവിപ്രനോടുകേട്ടാൻവിശപ്പെട്ടും *

സുശീലൻ പറഞ്ഞു.

ഹേബ്രാഹ്മണ!കനിഞ്ഞിട്ടുചൊല്ലണംനീമഹാമതേ! ദാരദ്ര്യനാശംദ്ധമാംവണ്ണംവരുമെന്നതായ് * വിത്തേഷണയെനിക്കില്ലാ,ധനിയാവുാനൊരാശയും കുഡുംബഭരണത്തിന്നായ് ചോദിക്കുന്നേൻദ്വിജോത്തമ! * എൻപുത്രീനന്ദനൻബാലൻവിശന്നുകരയുന്നതേ അവന്നൊരുപിടിച്ചോറുകൊടുക്കാനില്ലമൽഗൃഹേ * വിശന്നലഞ്ഞബ്ബാലൻ മൽഗൃഹംവിട്ടുതിരിക്കവേ കത്തുന്നുഹൃത്താരുഞാനെന്തുചെയ്യുന്നുപണമെന്നിയേ? * മകൾക്കുകല്യാണംവേണംപണമില്ലെന്തുചെയ്യുഞാൻ പതിനൊന്നുവയസ്സായിപെൺകൊടയ്ക്കുംതിട്ടക്കമായ് * ഉഴലുന്നതിനാൽവിപ്ര!സൎവ്വജ്ഞൻനീദയാനിധി തപസ്സ്,ദാനം,വ്രതമോ,മന്ത്രമോ;ചെററുചൊല്ലുക * ഏതുവിത്തത്തിനാൽപോററുമെൻകുഡുംബത്തെയിന്നുഞാൻ അത്രമാത്രംധനംവേണമാശയില്ലതിനപ്പുറം * എൻകുഡുംബസുഖംനിൻെറപ്രസാദത്താൽഭവിക്കണം ജ്ഞാനംകൊണ്ടോത്തുചെയ്യാലുമതുനീവിപ്രസത്തമ! *

വ്യാസൻ പറഞ്ഞു.

അവനിങ്ങനെചോദിച്ചിട്ടാവിപ്രൻവ്രതമാണ്ടവൻ സന്തുഷ്ടനായുടൻവൈശ്യനോടുചൊന്നാൻദ്വിജോത്തമ!: * 'വൈശ്യവൎയ്യ!ഭവാൻനോല്ക്കനവരാത്രിവ്രതംശുഭം ശ്രീദേവീപൂജനം,ഹോമം,ഭക്ത്യാബ്രാഹ്മണഭോജനം.* വേദപാരായണംദേവീജപഹോമാദിയൊക്കയും ശക്തിപോൽചെയ്കനിൻകാൎയ്യമതിനാൽ-സാദ്ധ്യമായ് വരും * നവരാത്രിവ്രതത്തേക്കാൾശ്രേഷ്ഠമായിട്ടുഭൂമിയിൽ ഒന്നുമില്ല,സുഖംനൽകുന്നതുംശുദ്ധവുമാണതു * ജ്ഞാനവും,മോക്ഷവും,നൽകുംസുഖസന്താനവൃദ്ധിയും ശത്രുനാശമതും,ചെയ്യുംനവരാത്രിവ്രതംസദാ * രാജ്യഭ്രഷ്ടൻ,ദുഃഖമാണ്ടോൻ,സീതയോടുപിരിഞ്ഞവൻ രാമൻകിഷ്കിന്ധയിൽവെച്ചിട്ടനുഷ്ഠിച്ചീവ്രതത്തിനേ * സീതാവിരഹമാംതീയാൽതപിക്കുന്നൊരുരാമനാൽ നവരാത്രിവ്രതംകൊണ്ടുപൂജിക്കപ്പെട്ടുദേവിയും * മഹാൎണ്ണവ

ത്തിൽ ചിറയുംതീൎത്തുകൈക്കൊണ്ടുസീതയെ കുംഭകൎണ്ണൻ,രാവണനും,
സുതനാംമേഘനാദനും * കൊല്ലപ്പെട്ടവനാൽഭൂപനാക്കപ്പെട്ടുവിഭീഷ
ണൻ രക്ഷിക്കപ്പെട്ടുപിന്നീടങ്ങയോദ്ധ്യയരിയററതായ് * നവരാത്രിവ്ര
തത്തിൻെറഫലമാണതിശക്തിമാൻ രാമനീഭൂതലത്തിങ്കൽസുഖമാണ്ട
തശേഷവും *

വ്യാസൻ പറഞ്ഞു.

വൈശ്യനംവിപ്രവാക്കേവംകേട്ടിട്ടാദിജവസ്ത്രനേ ഗുരുവാക്കിഗ്ര
ഹിച്ചാൻനന്മയാബീജാഖ്യമന്ത്രവും * ഭക്തിശ്രദ്ധകളോടൊത്തുജപി
ച്ചാൻനവരാത്രിയിൽ പൂജിച്ചാൻസാദരംനാനാവിധോപകരണങ്ങ
ളാൽ * ജപിച്ചീവിധമായ്മായാബീജമൊൻപതുവത്സരം ഒൻപതാം
കൊല്ലമൊടുവിൽമഹാഷ്ടമിയിലീശ്വരി * പ്രത്യക്ഷദൎശനംനൽകിയ
വനങ്ങൾരാത്രിയിൽ കൃതാൎത്ഥനാക്കിനാൾപിന്നെയൊട്ടനേകംവര
ങ്ങളാൽ *

ശ്രീദേവീഭാഗവതം മൂന്നാംസ്കന്ധം

കുമാരീപൂജനം.

ഇരുപത്തേഴാമദ്ധ്യായം.



## ഇരുപത്തെട്ടാമദ്ധ്യായം.

ജനമേജയൻ പറഞ്ഞു.

ശ്രീരാമൻനോററതെമ്മട്ടസ്സുഖദംദേവിതൻവ്രതം രാജ്യഭ്രഷ്ടേതു
മട്ടങ്ങായ്,സീതയേയാർഹരിച്ചതും? *

വ്യാസൻ പറഞ്ഞു.

പണ്ടയോദ്ധ്യാധിപൻശ്രീമാൻനൃപൻദശരഥാഹ്വയൻ സൂൎയ്യവം
ശത്തിലുണ്ടായിദേവീബ്രാഹ്മണപൂജകൻ * അവന്നുനാലുപുത്രന്മാരു
ണ്ടായീപേരുകേട്ടവർ രാമൻ,ലക്ഷ്മണനും,ശത്രുഘ്നനും,ഭരത,നെന്നു
മായ് * രാജാവിന്നിഷ്ടരെല്ലാരും,സദൃശന്മാർഗ്ഗുണങ്ങളാൽ കൌസല്യാ
നന്ദനൻരാമൻഭരതൻകൈകയീസുതൻ * മനോഹരന്മാരായ്രണ്ടുപേ
രേപ്പെററുസുമിത്രയും ധരിച്ചാരവർബാല്യത്തിൽതന്നെവില്ലുംശരങ്ങ
ളും * ജാതകൎമ്മാദിചെയ്യപ്പെട്ടുകിഭൂപനാതിപ്രിയം ആമന്നനോടക്കാല
ത്തുവന്നപേക്ഷിച്ചുകൌശികൻ * യാഗരക്ഷയ്ക്കുസുതനാമീരെട്ടാണ്ടായ

രാമനേ രാമലക്ഷ്മണരേയേകിയവന്നായാസ്സപോത്തമൻ * കോമളന്മാര
വർവിശ്വാമിത്രനേറ്റിന്നുടനുടൻ കൊന്നുതാടകയേരാമൻവഴിയിൽ
ഘോരരൂപയേ * രമ്പിനാൽസദാദുഃഖമേകുവോളേമുനീന്ദ്രരിൽ ദുഷ്ടൻ
സുബാഹുവേക്കൊന്നുരക്ഷിച്ചാൻയാഗമങ്ങവൻ * മാരീചനെമൃതപ്രാ
യനാക്കിദ്ദീഴിച്ചിതമ്പിനാൽ ഈവണ്ണംവലുതാംയാഗരക്ഷചെയ്തിട്ടന
ന്തരം * മിഥിലയ്ക്കുഗമിച്ചാരരാമലക്ഷ്മണകൌശികർ പാപംപോക്കി
യഹല്യക്കുമോക്ഷവുംനൽകിരാഘവൻ * വിദേഹനഗരത്തിങ്കലെത്തി
നാർമുനിയോടവർ ജനകൻപണമായ്വെച്ചശിവചാപംമുറിച്ചുടൻ * ല
ക്ഷ്മ്യംശമായ്ജനിച്ചുള്ള സീതയേവേട്ടുരാഘവൻ തൻപുത്രിയാമൂർമ്മിള
യേയേകിലക്ഷ്മണനായ്നൃപൻ * കുശധ്വജൻറെമകളർകന്യമാർരണ്ടു
പേരെയും വേട്ടു,ഭരതശത്രുഘ്നന്മാർസുശീലർമനോഹരർ * ജ്യേഷ്ഠാനു
ജന്മാരായുള്ളോരവർനാൽവരുമിങ്ങനെ വിവാഹംചെയ്തുവിധിപോൽ
മിഥിലാനഗരത്തിലായ് * രാജ്യയോഗ്യൻപുത്രനെന്നുകണ്ടുദശരഥൻനൃ
പൻ തൻരാമനായ്രാജ്യഭാരംകൊടുക്കാൻനിശ്ചയിച്ചതേ * വട്ടങ്ങൾ
കൂട്ടിക്കണ്ടപ്പോൾ,കൈകേയിപണ്ടുപൊന്നാതാം വരങ്ങളെയപേക്ഷി
ച്ചാൾസപവശൻപതിയോടുടൻ * ഒന്നുകൊണ്ടുമഹാൻപുത്രൻഭരത
നായിരാജ്യവും മറേറവരത്താൽരാമനീരെഴാണ്ടുവനവാസവും *
കൈകേയിവാക്കിനാൽരാമൻസീതാലക്ഷ്മണസംയുതൻ അരക്കര
ധികംവാഴുംദണ്ഡകാരണ്യമെത്തിനാൻ * രാജാദശരഥൻപുത്രവിര
ഹംകൊണ്ടുദുഃഖിതനായ് വെടിഞ്ഞാൻപ്രാണനേപ്പൂർവ്വശാപമോർത്താ
മഹാമതി * ഭരതൻതന്നമ്മമൂലമച്ഛൻമൃതിയറിഞ്ഞുമേ സമൃദ്ധം
രാജ്യമാണ്ടില്ലാഭ്രാതൃസ്നേഹത്തെയോർക്കയാൽ * ശ്രീരാമൻപഞ്ചവടി
യിൽവെച്ചുകാമിച്ചണഞ്ഞിട്ടും രാവണാനുജയാംശൂർപ്പണഖയ്ക്കേകി
വിരൂപതാ * മൂക്കറുത്തവളേക്കണ്ടാഖരൻതൊട്ടുള്ള രക്കരും മ
ഹാത്മാവാംരാമനോടുയുദ്ധംചെയ്താരതുല്യമായ് * കൊന്നാനതിബ
ലംചെന്നഖരൻതൊട്ടുള്ള രക്കരെ മുനിമാർക്കുഹിതത്തിനായ്രാമൻ
സത്യപരാക്രമൻ * ലങ്കയിൽപോയ്ശൂർപ്പണഖവിരൂപഖരദൂഷണർ
ഹതരായ്രാമനാലെന്നാരാവണൻതന്നോടോതിനാൾ * അദ്ദുഷ്ട
നവർതൻനാശംകേട്ടുകോപാന്ധനായുടൻ തേരിലേറിപ്പുറപ്പെട്ടുമാ
രീചാശ്രമമെത്തിനാൻ * രാവണൻസീതയേമോഹിപ്പിക്കാനായ
പുതുരീതിയിൽ മായയേറുന്നപൊന്മാനായ്വിട്ടാൻ,താൻകൊണ്ടു
പോരുവാൻ * അവൻപൊൻമൃഗമായ്തിന്നുസീതാസന്നിധിയെത്തു,

നാൻ മായാവിയാംമോഹനാംഗൻസംചരിച്ചവരംമുന്നിലായ് * അതു കണ്ടോതിനാരംസീത,വിധിയാൽപതിയോടുടൻ ഇത്തോൽകൊണ്ടുവരുകാന്ത!യെന്നായ്കല്പനയെന്നാപോൽ * ലക്ഷ്മണൻതന്നെയവിടത്താക്കിച്ചിന്തവെടിഞ്ഞുതാൻ മാനിൻെറപുറകേരാമൻപോയന്നുംവില്ലുമായുടൻ * മഹാമായാവിയാംമാനംരാമനെക്കണ്ടമാത്രയിൽ കണ്ടുകണ്ടില്ലയെന്നായിട്ടോടിയക്കാട്ടിലൊക്കയും * അടുത്തങ്ങനെകണ്ടപ്പോരംരാമൻകോപിച്ചവില്ലിനെ വലിച്ചുഗ്രശരംവിട്ടുകൊന്നാൻമായാമൃഗത്തിനേ * അവനുഗ്രേറുമമ്പേററു ചത്തുദുഃഖാൽവിളിച്ചതേ "ഹാലക്ഷ്മണ!ഞാൻഹതനായ്"മായാവീ,നശാചരൻ,ഖലൻ * മുഴക്കത്തോടുമഗ്ഗബ്ദമുടനേകേട്ടുജാനകി രാമൻെറയെന്നോർത്തുദുഃഖിച്ചോതി ലക്ഷ്മണനോടവരം: * 'സൌമിത്ര!പോകനീവേഗംഹതനായ്രഘുനന്ദനൻ നിന്നേവിളിക്കുന്നുവേഗം,സഹായിക്കുകലക്ഷ്മണ! * സീതയോടവനുംചൊന്നാ'നംബ!രാമൻമരിക്കിലും പോകില്ലനിന്നെത്തന്നേയീയാശ്രമത്തിൽവെടിഞ്ഞുഞാൻ * രാമൻകല്പിച്ചതിവിടെയിരിക്കെന്നാണുജാനകി! അതുകേരംക്കാതെഞാൻനിന്നെത്യജിച്ചീടുകയില്ലെടൊ * രാമനേയൊരുമായാവികാട്ടിൽദൂരനയിക്കയാൽ സുന്ദരീ!നിന്നെവിട്ടീഞാനൊരുകാലടിവച്ചിടാ * ധൈര്യപ്പെട്ടുശകതനില്ലരാമനെക്കൊല്ലുവാൻഭുവി രാമാജ്ഞതട്ടിനിന്നേവിട്ടിന്നുഞാൻപോകയില്ലെടൊ'.

വ്യാസൻ പറഞ്ഞു.

ദൈവകല്പനയാൽസൌമ്യയാമസ്സുന്ദരിചൊല്ലിനാരം ക്രൂരവാക്കാലക്ഷണങ്ങരംചേന്നലക്ഷ്മണനോടുടൻ: * 'അനുരാഗംനിനക്കെങ്കലുണ്ടെന്നായറിയുന്നുഞാൻ ഭരതൻചൊല്ലിവന്നെന്നേക്കൊണ്ടുപോകുന്നതിന്നുനീ * നീകള്ളനധമൻ,ഞാനല്ലമ്മട്ടുള്ളൊരുപാംസുലാ രാമൻ മരിക്കിലുംകാമാൽപതിയാക്കില്ലനിന്നെഞാൻ * ശ്രീരാമൻവരുകില്ലെങ്കിൽജീവനേഞാൻകളഞ്ഞിടും ജീവിക്കില്ലവനോടെന്യേവേർപാടഴലുമാണ്ടുഞാൻ * പോകയോനില്ലയോചെയ്യുനിന്നിഷ്ടമറിവില്ലമേ നീതിമാൻജ്യേഷ്ഠനിൽചേരുംനിന്നിഷ്ടമിതിലെങ്ങുപോയ്?' * അവരംതന്നാവാക്കുകേട്ടുലക്ഷ്മണൻദീനചിത്തനായ് സീതയോടോതിനാൻതൊണ്ടവിറച്ചുകൊണ്ടുതൽക്ഷണം * 'ഭൂമിനന്ദിനി!യെന്നോടിക്കൊട്ടുവാക്കെന്തുരച്ചുനീ? കഠിനം,വലിയാപത്തങ്ങടുത്തെന്നറിയുന്നുഞാൻ'* എ

റെനാതിയവളേവിട്ടകരഞ്ഞുകൊണ്ടുവീഴ്ചവാൻ അവൻജ്യേഷ്ഠൻെറകാല്പാട്ടനോക്കിട്ടുമ്ഖേനപോയ് നൃപ! * ലക്ഷ്മണൻപോയനേരത്തുകപടാകൃതിരാവണൻ ഭിക്ഷുവേഷംധരിച്ചിട്ടായാശ്രമത്തിങ്കലെത്തിനാൻ * ഭിക്ഷുവെന്നോൎത്തുടൻ സീതയൎഘ്യംവന്യഫലങ്ങളും സാദരംഭക്ഷ്യമായുള്ളരാവണന്നായിനൾകിനാൾ * ചോദിച്ചവളോടദ്ദുഷ്ടൻതാഴ്മയായ് മൃദുവായ്;'പ്രിയേ! വനത്തിൽതനിയേവാഴുംനീയാരാകുന്നു?സുന്ദരി! * നിന്നച്ഛനാരുഭ്രാതാവാർപതിയാരു?വരാനനേ! മുഢയേപ്പോലെതനിയേവാഴുന്നതിവിടെന്തിനായ് * നിൎജ്ജനക്കാട്ടിലേപ്പൎണ്ണശാലയിൽമുനിപത്നിപോൽ ദേവസ്ത്രീയോടൊത്തസൌന്ദൎയ്യയാംനീയെന്തിരിപ്പതും*

വ്യാസൻ പറഞ്ഞു.

എന്നവൻവാക്കുകേട്ടിട്ടുസീതയുത്തരമോതിനാൾ പ്രാരബ്ധത്താൽരാവണനേഭിക്ഷുവെന്നുനിനച്ചുടൻ: * 'ശ്രീമാൻദശരഥൻഭ്രപനവനുസുതർനാലുപേർ അതിൽജ്യേഷ്ഠൻരാമനെന്നുകീൎത്തിമാനെൻെറവല്ലഭൻ * കൈകേയിതൻവരംമൂലംതാതനീരേഴുവത്സരം കാടവന്നേകിയിവിടെപ്പാൎക്കുന്നനുജനോടുമായ് * ജനകൻെറമകൾ,സീതയെന്നുപേരാൽപ്രസിദ്ധഞാൻ ശൈവമാംവില്മുറിച്ചെന്നേവേട്ടാൻ ശ്രീരാമനാംപ്രഭു * രാമബാഹുബലംകൊണ്ടിക്കാട്ടിൽവാഴുന്നനിൎഭയം പൊന്മാനെക്കണ്ടുകൊല്ലാനായ് പോയിരിക്കുന്നിതെൻപതി * പിന്നെജ്യേഷ്ഠൻെറശബ്ദത്തെക്കേട്ടിട്ടിപ്പോൾപോയിലക്ഷ്മണൻ അവർകയ്യൂക്കിനാൽപേടിയെന്ന്യേവാഴുന്നുഞാനിഹ * വനവാസത്തിലേവാൎത്തയെല്ലാംഞാനോതിയിങ്ങനേ അവർവന്നിട്ടുനിൻപൂജചെയ്തിടുംവിധിപോലവേ * യതി,വിഷ്ണുസ്വരൂപൻതാൻപൂജിച്ചേനതുകൊണ്ടുഞാൻ അരക്കർനിറയുംഘോരക്കാട്ടിലുണ്ടാക്കിയാശ്രമം * ചോദിക്കുന്നോനതിന്മുലമെൻമുമ്പിൽസത്യമോതണം ആരുനീഭിക്ഷുവേഷത്തോടിക്കൊടുങ്കാട്ടിൽവന്നവൻ?.

രാവണൻ പറഞ്ഞു.

ലങ്കേശൻഞാനരാളാക്ഷി!ശ്രീമാൻമണ്ഡോദരീപതി നിനക്കുവേണ്ടിയീരൂപമെടുത്തേനബ്ജലോചനേ! * ജനസ്ഥാനത്തുഹതരായ് ഭ്രാതാക്കൾഖരദൂഷണർ എന്നെൻസോദരിചൊന്നെന്നേയയച്ചാളിവിടെത്തിഞാൻ * രാജ്യം,ബലം,ധനമതുംവിട്ടുകാട്ടിൽവസിച്ചിടും നരനാംരാമനേവിട്ടുരാജാവെന്നോവരിക്കനീ * മണ്ഡോദരിക്കുമേലായ് നീവാഴ

കെൻപട്ടരാജ്ഞിയായ് ദാസനാണനിനക്കീഞാൻനീയെൻസ്വാമിനി യാകുക * ദിക്കാലരേജ്ജയിച്ചാൻഞാൻവീഴുന്നുനിൻപാദങ്ങളിൽ ക രംഗ്രഹിച്ചുനീയെന്നൊനാഥയുള്ളവനാക്കുക * നിന്നച്ചനോടുന്നിന്നോ ഞാൻയാജിച്ചുപണ്ടുസുന്ദരി! "പണയംചെയ്യുമോയ് ഞാ"നെന്നെ ന്നോടവനമോതിനാന * രുദ്രചാപഭയംമൂലംഞാൻവന്നില്ലസ്സ്വയം വരേ അന്നതൊട്ടെൻറഹൃദയംവിരഹത്തിങ്കൽമഗ്നമായ് * നീകാട്ടി ലുണ്ടെന്നുകേട്ടാപ്പൂർവസ്നേഹംനിമിത്തമായ് വന്നുഞാനെൻശ്രമത്തെനീ യിപ്പോൾസഫലമാക്കുക.

ശ്രീദേവീഭാഗവതം മൂന്നാംസ്കന്ധം

രാമായണകഥ.

ഇരുപത്തെട്ടാമദ്ധ്യായം.



## ഇരുപത്തൊൻപതാമദ്ധ്യായം.

---

വ്യാസൻ പറഞ്ഞു.

ദോഷംചേന്നാവാക്കുകേട്ടുസീതയേറെബ്ഭയത്തൊടും വിറച്ചു, റപ്പിച്ചചിത്തം,വാക്യമീവിധമോതിനാൾ: * കാമമോഹിതനായ്ചീ ത്തവാക്കെന്തോതുന്നുരാവണ! വ്യഭിചാരിണിയല്ലീഞാൻവിശേഷിച്ചും കലാംഗന * ലങ്കയ്ക്കുപോകവേഗംനീരാമൻനിന്നെവധിച്ചിട്ടും ഞാൻ നിമിത്തംനിനക്കിന്നുമരണംവന്നിടുംദൃഢം * ഇതോതിയുടജത്തിങ്കൽ പോയവൾവഹ്നിസന്നിധൌ പോകപോകെന്നുചൊല്ലീട്ടുജ്ജനദ്രോ ഹിയരക്കനേ * നിജരൂപമെടുത്തെത്തിയുടജത്തിലുടൻശഠൻ ഭയന്നു കരയുംസീതയേഗ്രഹിച്ചുബലത്തിനാൽ * "രാമ!രാമ!ലക്ഷ്മണ!"യെ ന്നധികംവിളിക്കുട്ടിനാൾ എടുത്തുതേരിലേററീട്ടാപ്പാപിവേഗംതിരിച്ചു തേ * പോംവഴിക്കരുണൻപുത്രൻജടായുസ്സുതടുക്കയാൽ അവർക്കു മ്മിലക്കാട്ടിലുണ്ടായ്വലിയസംഗരം * അവനേക്കൊന്നുകരരിപ്പക്ഷി പോലെകരഞ്ഞിടും സീതയെക്കൊണ്ടുപോയ്ലങ്കയ്ക്കായിട്ടാരാക്ഷസാ ധിപൻ * രാക്ഷസസ്ത്രീകളോടൊത്തുവെച്ചശോകവനത്തിലായ് തൻ നിഷ്ഠയിൽനിന്നിളക്കീലവൾസാമാദികൊണ്ടുമേ * രാമനാമാനിനേ ക്കൊന്നുമോദമായ്ക്കൊണ്ടുപോരവേ വരുംലക്ഷ്മണനേക്കണ്ടു'വിഷമം

ചെയ്തതെന്തുനി * തനിയേസീതയെവിട്ടിട്ടിവിടെന്തിനുവന്നുനീ പാപിതൻവിളികേട്ടിട്ടെ'ന്നായിച്ചോദിച്ചാനവൻ * ലക്ഷ്മണൻചൊല്ലിനാൻ:'സീതാവാക്ശരപ്പീഡമൂലമായ് പ്രഭോ!ഞാൻവന്നിവിടെയക്കാലയോഗത്തിനാൽദ്ധ്രുവം * അവർവേഗാലാശ്രമത്തിൽപോയ്നോക്കിദുഃഖമാണ്ടുടൻ സീതയെത്തേടുവാനായിത്തുടങ്ങിരണ്ടുപേരുമായ് * നിലത്തുവീണചാകാറായ്കിടക്കുന്നാജടായുവിൻ സമീപത്തെത്തിനാരങ്ങുമിങ്ങുംതേടിനടന്നവർ * 'രാവണൻകൊണ്ടുപോയിപ്പോൾസീതയേഞാൻതടുക്കയാൽ പാപി,യെന്നേരണത്തിങ്കൽവീഴ്ത്തിനാ'നെന്നുരച്ചവൻ * ഇതോതിച്ചത്തു,ടൻരാമൻസംസ്കാരാദികൾചെയ്തുതേ ശേഷക്രിയകളും ചെയ്തു,തിരിച്ചൂരാമലക്ഷ്മണർ * കബന്ധനേക്കൊന്നുരാമൻശാപമോക്ഷത്തെയേകിനാൻ അവന്റെവാക്കാൽസുഗ്രീവസഖ്യവുംചെയ്തുരാഘവൻ * വീരനാംബാലിയെക്കൊന്നാൻ,കിഷ്കിന്ധാരാജ്യമുത്തമം സഖ്യംചെയ്തോരുസുഗ്രീവന്നേകിനാൻകാര്യസാദ്ധ്യമായ * വർഷകാലത്തുസൌമിത്രിയോടുംപാർത്തവിടത്തുതാൻ രാവണൻകൊണ്ടുപോയുള്ളോരിഷ്ടസീതയെയോർത്തവൻ * സൌമിത്രിയോടോതിരാമൻ സീതാവിരഹപീഡയാൽ: 'കൈകേയിതൻമനോഭാവമെല്ലാംസാധിച്ചുലക്ഷ്മണ! * കാണ്മീലസീതയെഞാനും,ജീവിക്കില്ലവളെനിയേ അയോദ്ധ്യയ്ക്കുവളേവിട്ടുപോകയുംചെയ്കയില്ലഞാൻ * രാജ്യംപോയ്,കാട്ടിലായ്വാസ,മച്ഛൻചത്താർത്തിയേറ്റുമായ് ദുഃഖിപ്പിക്കുന്നുദുർദ്ദൈവമെന്തുചെയ്യേണ്ടുഞാനിനി * പ്രാണികൾക്കുവരാനുള്ളതൊന്നുംമുൻപറിവാറ്റില്ലരാ നമുക്കുമപ്പ!മേലെന്തുകഷ്ടാവസ്ഥഭവിക്കുമോ? * മനുവംശത്തിലുണ്ടായരാജനന്ദനരാണുനാം പൂർവ്വകർമ്മത്തിനാൽകഷ്ടപ്പെട്ടുനീകാട്ടിലിങ്ങനേ * നീയുംഭോഗങ്ങളേവിട്ടിട്ടെന്നോടൊന്നിച്ചുവന്നുതേ കർമ്മത്തിനാൽഭുജിക്കേണ്ടുംവൻദുഃഖംനീഭുജിക്കുക * ആരുംനമ്മുടെവംശത്തിലെന്നേപ്പോലെദരിദ്രനായ് ദുഃഖിയായ്,ക്ഷീണനാ,യുണ്ടായില്ലുണ്ടാകയുമില്ലെടോ * ദുഃഖാബ്ധിയിൽമുങ്ങിഞാനിന്നെന്തുചെയ്യേണ്ടുലക്ഷ്മണ! വഴിയുംകരകേറാനില്ലിങ്ങൊരുസഹായവും * ധനം,ബലവുമില്ലേകൻ,നീവീരൻകൂടിയുണ്ടുമേ സ്വകർമ്മഫലഭോഗത്തിലാരിൽകോപിക്കസോദര * കയ്യിൽവന്നിന്ദ്രസഭപോലുള്ളരാജ്യമതങ്ങുപോയ് വാസവുംകാട്ടിലായ്ദൈവവിധിയെയാരറിഞ്ഞിടും * ചെറുപ്പംസീതയെന്നാലുംനമ്മോടൊത്തുതിരിച്ചവൾ ദുഷ്ടദൈവം,തരുണിയാമവൾ

ക്കംദുഃഖമേകിനാൾ * പാതിവ്രത്യം,നല്ലശീല,മതിസ്നേഹവുമുള്ള വൾ അവൾക്കലങ്കയിൽപോയാലെന്തുദുഃഖംഭവിക്കമോ?* സീതയാരാവണൻതന്റെവശത്താകില്ലലക്ഷ്മണ! ധൂർത്തയേപ്പോലെങ്ങനയാംജനകൻമകളുത്തമ* നിർബ്ബന്ധത്തിൽപ്രാണനേയുംത്യജിക്കമവൾലക്ഷ്മണ! രാവണന്റെവശത്തായിത്തീരുകില്ലെന്നുനിശ്ചയം *മരിച്ചുസീതയെന്നാകിൽഞാനുംപ്രാണൻകളഞ്ഞിടും‌അസ്സംശയമരിച്ചുന്നാൽഞാനിരിക്കുന്നതെന്തിനായ്" * ഈവണ്ണംകരയുംപങ്കജാക്ഷനാംരാമനോടുടൻ നീതിമാൻലക്ഷ്മണൻസത്യവാക്കാശ്വാസത്തിനോതിനാൻ * ഭീരുത്വത്തെകളഞ്ഞിട്ടുധൈര്യപ്പെട്ടുകനീവിഭോ! രാക്ഷസാധമനേക്കൊന്നുസീതയേക്കൊണ്ടുപോന്നിടാം * ആപത്തിസമ്പത്തിധൈര്യാൽ । സമരാസ്സാഴന്നാവർധീരർ । ചപലന്മാരാണിവയിൽ । മുങ്ങിത്താഴുന്നവർരാമ. ॥ സുഖവുംദുഃഖവുംരണ്ടുംദൈവാധീനത്തിൽവന്നിടും ആത്മാവിനല്ലദേഹത്തിന്നെന്തുദുഃഖിപ്പതിന്നതിൽ * രാജ്യംപോയ്കാട്ടിലായ്ലോസംസീതാവേർപാടുമെങ്ങനേ വന്നിപ്പോൾ;നല്ലകാലത്തമ്മട്ടിലെല്ലാംതിരിച്ചുമാം * സുഖദുഃഖങ്ങളെയെന്നെന്നാലുംതാന്താൻഭുജിക്കണം മറിച്ചില്ലതിന്നാൽദുഃഖംത്യജിച്ചീടുകരാഘവ! * വാനരന്മാരുണ്ടനേകംപോയിടുംനാലുദിക്കിലും അറിഞ്ഞുകൊണ്ടുവന്നീടുംസീതാവാർത്തയശേഷവും * മാഗ്ഗസ്ഥിതിയറിഞ്ഞാൽഞാനവിടെപ്പോയുരാക്രമംകാട്ടിയാപ്പാപിയേക്കൊന്നുസീതയെക്കൊണ്ടുവന്നിടാം* സൈന്യത്തോടും‌ഭരതശത്രുഘ്നന്മാരേവരുത്തിനാം ശത്രുക്കളേവധിച്ചീടാംദുഃഖിച്ചീടുന്നതെന്തിനായ്* ദിക്കശേഷംജയിച്ചാൻപണ്ടൊരുതേരാലെയാരഘു ആവംശത്തിൽജനിച്ചോൻനീദുഃഖിക്കുന്നതുയുക്തമോ* സുരാസുരരെയെല്ലാംഞാനേകൻപോരുംജയിക്കവാൻസഹായിക്കിൽപിന്നെയെന്തീക്കലാധമരാന്യനേ * വിദേഹനേക്കൊണ്ടുവന്നോ സഹായത്തിന്നുരാഘവ!കൊന്നിടാംദുഷ്ടനായ്ദേവശത്രുവായുള്ള രക്കനേ* സുഖസ്യാനന്തരംദുഃഖംദുഃഖസ്യാനന്തരംസുഖം തേർവണ്ടിപോലയാണൊന്നുമാത്രംവരികയില്ലതിൽ*സുഖദുഃഖങ്ങൾവരവേമനസ്സൊന്നിളകീടുകിൽ ശോകാബ്ധിമഗ്നനാം,പിന്നെസ്സുഖിയാകില്ലൊരിക്കലും * ഇന്ദ്രനുംവലുതാംദുഃഖമാണ്ടില്ലേ?പണ്ടുരാഘവ! ദേവന്മാരിന്ദ്രപദമാനഹുഷന്നായ്ക്കൊടുക്കയാൽ * ബഹുവർഷഗണംപാത്താൻതാമരപ്പൂവിനുള്ളിലായ് ദേവന്മാരറിയാതിന്ദ്രൻ,തൻപദംവിട്ടുഭീരുവായ് *പിന്നെക്കാലംതിരിഞ്ഞപ്പോൾനിജസ്ഥാനത്തെ യാണ്ടവൻ

ശാപത്താൽനഹുഷൻഭൂവിൽപെരുമ്പാമ്പായിവീണുപോയ് * ഇന്ദ്രാണിയെക്കൊതിച്ചുപിന്നവമാനിച്ചുവിപ്രരെ അഗസ്ത്യകോപംപാമ്പാക്കിച്ചമച്ചാഭൂമിപാലനേ * അതുകൊണ്ടാപത്തുവരുംനേരവുംദുഃഖമാളൊലാ ഉത്സാഹത്തിൽമനംവച്ചുവാഴണംബുദ്ധിയുള്ളവൻ * സർവ്വജ്ഞൻനീമഹാഭാഗ!സമർത്ഥൻനീജഗല്പതേ! കഷ്ടംപ്രാകൃതജനപ്പോലെയേറെദുഃഖിപ്പതെന്തുനീ' *

വ്യാസൻപറഞ്ഞു

ലക്ഷ്മണൻവാക്യമീവണ്ണംകേട്ടിട്ടുരഘുനന്ദനൻ ദുഃഖമെല്ലാമുപേക്ഷിച്ചുമോദവാനായ്ഭവിച്ചുതേ *

ശ്രീദേവീഭാഗവതം മൂന്നാംസ്കന്ധം

രാമശോകം

ഇരുപത്തൊൻപതാമദ്ധ്യായം

---

## മുപ്പതാമദ്ധ്യായം

---

വ്യാസൻപറഞ്ഞു.

അവരീവണ്ണമോതീട്ടുനിരുത്തിയതരത്തിലായ് വാനിൽനിന്നിട്ടുഭഗവാൻനാരദൻമുനിവന്നുതേ * സ്വരഗ്രാമംവിളങ്ങുന്ന"മഹതി"വീണമീട്ടിയും ബൃഹദ്രഥംസാമഗാനങ്ങൾചെയ്തുംരാമനെയാണ്ടവൻ * മുനിയെക്കണ്ടെഴീററിട്ടുരാമ, നേകീവൃഷംശുഭം ചെയ്താസനാർഘ്യപാദ്യങ്ങളതും തേജസ്സെഴുന്നവൻ * ശ്രേഷ്ഠയാംപൂജചെയ്തിട്ടുതൊഴുകയ്യോടുനില്ക്കവേ മുനിചൊല്ലീട്ടരികിലായിരുന്നുരഘുസത്തമൻ * സൌമിത്രിയോടുംദുഃഖിച്ചുവാഴുംരാമനൊടായുടൻ നാരദൻകുശലപ്രശ്നംചെയ്താൻമുനിവരൻമുദാ * ദുഃഖിക്കുന്നെന്തുനീരാമ!പ്രാകൃതൻനരനെന്നപോൽ സീതയെക്കൊണ്ടുപോയ്ദുഷ്ടരാവണൻഞാനറിഞ്ഞത് * ദേവലോകത്തുപോയപ്പോൾകേട്ടുഞാൻസീതയായവൻ തൻനാശമറിവില്ലാതെമോഹത്താൽകൊണ്ടുപോയതായ് * നിന്റെജന്മംരഘുശ്രേഷ്ഠ!പൌലസ്ത്യന്റെവധത്തിനായ് · അതിനായ്സീതയെക്കൊണ്ടുപോയവൻനരപാലക! * മുൻജന്മത്തിങ്കൽവൈദേഹിതപസ്സുള്ളൃഷികന്യകാ തപിക്കുന്നാസുന്ദരിയെക്കാട്ടിൽകണ്ടാൻദശാനനൻ * ഭാര്യയാവാനപേക്ഷി

ച്ചാനവളോടന്നരാവണൻ തള്ളിക്കളഞ്ഞളവവൻപിടിച്ചാൻവേണിയിൽബലാൽ * സ്പർശംകൊണ്ടുദൂഷിച്ചുള്ള ദേഹംപോക്കാൻനിനച്ചുടൻ ദശാസ്യനാശ്ശപിച്ചേറ്റംകോപിച്ചാത്താപസീമണി * "ഇദ്ദേഹംവിട്ടു, ദിവ്യസ്ത്രീയായ് ഞാൻമന്നിൽജനിച്ചിടും ദുഷ്ട!നിന്നുടെനാശത്തിന്നെന്നായ" ദേഹംത്യജിച്ചുടൻ * അവൾലക്ഷ്മ്യംശമായ്‌വന്നുകൊണ്ടുപോയീദശാനനൻ കുലനാശത്തിനായ്,മാലയെന്നോർക്കുംപാമ്പിനൊപ്പമായ് * വിണ്ണോരർത്ഥിക്കയാൽനീയുംരാവണന്റെവധത്തിനായ് അജനാംവിഷ്ണുവിന്നംശാലജവംശേജനിച്ചതേ * സതി,ധമ്മിഷ്ഠ, വൈദേഹീനിന്നോദ്ധ്യാനിച്ചുസർവ്വദാ അവനവശയായാക്കുന്നങ്ങുനീദൈത്യമാളുക * അയച്ചിന്ദ്രൻഭാജനത്തിൽകാമധേനുവിനുള്ളപാൽ സീതയ്ക്കുപാനഞ്ചെയ്യാനായ്‌കുടിച്ചാസ്സുധയേയവൾ * പൈദാഹങ്ങളുമില്ലാതെവാഴുന്നപ്പാൽകുടിക്കയാൽ കണ്ടേൻതണ്ടാരിതൾക്കണ്ണിസീതയേ ഞാൻനൃപോത്തമ! * അവനേക്കൊല്ലുവാൻഞാനിന്നൊരുപായംപറഞ്ഞിടാം വ്രതമൊന്നുതുലാമാസത്തിങ്കൽനീയാചരിക്കണം * നവരാത്ര്യുപവാസംശ്രീദേവീപൂജയതും,നൃപ! ജപവും,ഹോമവും,വേണമുണ്ടാകുംസർവ്വസിദ്ധിയും * ശുദ്ധജന്തുക്കളേക്കൊന്നുദേവിക്കുബലിനൾകിന്നീപത്തിലൊന്നതിൽഹോമിച്ചാൽമഹാശക്തനതാംഭവാൻ * വധിവിഷ്ണുഹരന്മാരുംപണ്ടുനോററീവ്രതത്തിനേ സ്വൎഗ്ഗമദ്ധ്യത്തിൽവാണീടുമിന്ദ്രനുംനോററിതങ്ങനേ * സുഖിയെന്നാകിലുംനോൽക്കാംനവരാത്രിവ്രതംശുഭം വിശേഷിച്ചുംകഷ്ടകാലമുള്ളവൻനോററുതീരണം * ഈവ്രതം കൌശികൻനോററുശങ്കയില്ലതിൽരാഘവ! വസിഷ്ഠനും,കശ്യപനും,ഭൃഗുവുംനോററിതങ്ങനേ * ഭാര്യയേക്കൊണ്ടുപോയപ്പോൾനോററാനിതുബൃഹസ്പതി അതിനാൽനോല്ക്കണംനീയുംരാവണന്റെവധത്തിനായ് * വൃത്രനാശത്തിനായിന്ദ്രൻനോററീയുത്തമമാംവ്രതം ത്രിപുരാസുരരെക്കൊൽവാൻനോററാൻശങ്കരനുംപുരാ * മധുനാശത്തിനായ്‌വിഷ്ണുമേരുവിൽവെച്ചുനോററതെ വിധിപോലതിനാൽനീയുംശ്രദ്ധയായ്‌നോല്ക്കുകീവ്രതം *

ശ്രീരാമൻ പറഞ്ഞു.

ദേവിയാരെന്തുമാഹാത്മ്യമെമ്മട്ടുണ്ടായതെന്തുപേർ? വ്രതമെന്തു?വിധിപോൽചൊല്ലുസർവ്വജ്ഞനാണുനീ *

നാരദൻപറഞ്ഞു.

കേൾക്കരാമ!സദാനിത്യ,യാദിശക്തി,സനാതനീ ദുഃഖനാശംസർവ്വകാമ

ങ്ങളുംപൂജിക്കിലേകുവോം * ജന്തുക്കൾക്കൊക്കയുംബ്രഹ്മാദികൾക്കുംമൂലമായവൾ അസ്സുക്തിയെന്നിയേയാക്കമിച്ചുകാൻകൂടിവയ്യേടോ* എൻതാതനാസൃഷ്ടിശക്തി,രക്ഷാശക്തിഹരിക്കവൾ രുദ്രന്നുസംഹാരശക്തി, പരാശക്തിയുമാണവൾ * നല്ലതോചിത്തയോയെന്തൊന്നീലോകങ്ങളിലൊക്കയും അവയ്ക്കെല്ലാംശക്തിയവൾഅവൾക്കുല്പത്തിയെങ്ങനെ? ബ്രഹ്മാവുംവിഷ്ണുവുംരുദ്രനദ്രികൾചന്ദ്രസൂര്യരും ഇന്ദ്രാദിവിണ്ണോരെല്ലാരുമില്ലാതുള്ളയുഗാദിയിൽ * മൂലപ്രകൃതിയാംപൂർണ്ണസതപാദ ഗുണമററവൾ പരമ്പുരുഷനോടൊത്തുകളിച്ചീടുന്നുരാഘവ! * അവൾഗുണയായ്പിന്നെലോകംസൃഷ്ടിച്ചിട്ടന്നതേ ബ്രഹ്മാദികളെമുൻസൃഷ്ടിച്ചവൾക്കീട്ടുശക്തികൾ * അവളേയറിയുന്നോനീസ്സംസാരക്കെട്ടഴിഞ്ഞുപോം വേദാദ്യ,വേദംനിർമ്മിച്ചോൾ,ബ്രഹ്മവിദ്യ,ധരിക്കനീ. * ഗുണകർമ്മവിഭാഗംകൊണ്ടവൾക്കുള്ളൊരുപേരുകൾ ബ്രഹ്മാദികൾക്കുമെണ്ണാവൊന്നല്ല,ഞാനെന്തുചൊൽവതു്?*സ്വരവ്യംജനവുംചേർന്നുള്ളൻപത്തൊന്നക്ഷരങ്ങളും കൂടിച്ചേരുന്നപേരെല്ലാംദേവിയ്ക്കുള്ളതു,രാഘവ!*

രാമൻപറഞ്ഞു.

ഈവ്രതത്തിന്റെവിധിയേച്ചുരുക്കിച്ചൊല്ലണംമുനേ! ഇന്നതന്നൊത്തുടങ്ങാംഞാൻഭക്തിയായ്ദേവിപൂജയും *

നാരദൻ പറഞ്ഞു.

സമസ്ഥാനത്തുപീഠംവെച്ചതിൽസ്ഥാപിച്ചുദേവിയേ വിധിയായൊൻപതുദിനംവസിക്കുകുപവസനായ് * ഇക്കർമ്മത്തിന്നുഞാനാചാര്യനായിട്ടുഭവിച്ചിടാം ദേവകാര്യംഫലിക്കാനായുത്സാഹിക്കാംരഘൂദ്വഹ *

വ്യാസൻ പറഞ്ഞു.

ആവാക്കുകേട്ടുള്ളതെന്നായോത്തുരാമൻപ്രതാപവാൻ നല്ലപീഠത്തെയുണ്ടാക്കിസ്ഥാപിച്ചാൻമംഗളാംബയേ* വിധിയ്ക്കൊത്തിട്ടുപൂജിച്ചാൻവ്രതത്തോടംബയേഹരി ആയദ്രിയിൽവെച്ചുകന്നിതുലാമീരണ്ടുമാസമായ് * ഉപവാസത്തൊടുംരാമൻനോററാനുത്തമമാവ്രതം ഹോമവുംവിധിപോൽചെയ്താൻപൂജയുംബലിദാനവും* രാമലക്ഷ്മണർയോജിച്ചുനോററാർനാരദനിഷ്ടമായ് അഷ്ടമിക്കർദ്ധരാത്രിക്കുദേവീഭഗവതീശിവാ*സിംഹവാഹനയായിട്ടുദർശനംനൽകിനാൾമുദാ ഗിരിശൃംഗത്തിൽനിന്നാട്ടാരാമലക്ഷ്മണരോടവൾ * ഇടിവെട്ടുന്നപോൽചൊന്നാൾസന്തോഷിച്ചിട്ടുഭക്തിയാൽ.

ദേവിപറഞ്ഞു.

രാമ!രാമ!മഹാബാഹോ!തോഷിച്ചേൻനിൻവ്രതത്തിനാൽ മന സ്സിലുള്ളിഷ്ടമായവരംചോദിച്ചുകൊൾകനീ * രാവണൻെറവധത്തി ന്നായ്വിണ്ണോരത്ഥിക്കയാൽഭവാൻ ശുദ്ധമാംമനുവംശത്തിലുണ്ടായ് നാരായണാംശമായ് * മത്സ്യത്തിൻവടിവായ്മുന്നംകൊന്നിട്ടാരാക്ഷ സേശനേവേദങ്ങളേനീരക്ഷിച്ചുദേവന്മാക്കഹിതത്തിനായ് * ആമതൻ വടിവാണ്ടിട്ടുധരിച്ചുമന്ദരാദ്രിയെ സന്തോഷിപ്പിച്ചുവിണ്ണോരേപ്പാലാഴി മഥനത്തിനാൽ * പന്നിതൻവടിവായ്പണ്ടുഭൂമിയെത്തേററകൊണ്ടുനീ ഉയത്തിയാഹിരണ്യാക്ഷനിഗ്രഹംചെയ്തുരാഘവ! * കൊന്നുഹിരണ്യക ശിപുവേയുംനീനരസിംഹമായ് പ്രഹ്ളാദനേരക്ഷചെയ്യാനായിട്ടുരഘു നന്ദന! * ഇന്ദ്രാനുജനായ്പിന്നെദ്ദേവകാൎയ്യത്തെനേടുവാൻ വാമ നാകൃതിയായിട്ടുചതിച്ചുബലിയേഭവാൻ * എൻവിഷ്ണുവിന്നംശമോടും നീയപ്പരശുരാമനായ് മന്നക്കൊതിചെയ്തിട്ടുവിപ്രക്കായേകിഭൂമിയേ * ഇ ന്നവ്വണ്ണംദശരഥൻപുത്രനായിജനിച്ചുനീ ദേവന്മാരൊക്കെയത്ഥിച്ചി ട്ടാണ്രാവണപീഡയാൽ * ദേവാംശമായ് ബലംകൂട്ടുകപികൾതേ സഹായമായ് ഭവിക്കുമിവരെല്ലാരുമെൻശക്തിയോടുകൂടിയോർ * ശേ ഷാംശമാംനിന്നനുജൻകൊല്ലുംരാവണപുത്രനേ സംശയിക്കേണ്ടിതിൽ ചെറുംപാപമില്ലാത്തരാഘവ! * വസന്തകാലത്തവിടെഭക്ത്യാപൂജി ക്കകെന്നെനീ പിന്നെരാവണനേക്കൊന്നുസുഖമായ് വാഴ്കരാജ്യവും * പതിനോരായിരംവഷംനന്നായാണ്ടിട്ടുമന്നിൽനീ സ്വഗ്ഗലോകംഗമി ച്ചാലുംപിന്നെയെൻരഘുനന്ദന!

വ്യാസൻ പറഞ്ഞു.

മറഞ്ഞിതോതിയദ്ദേവി, സന്തോഷിച്ചേറെരാഘവൻ വ്രതംസ മാപ്തമാക്കീട്ടുതിരിച്ചാൻദശമീദിനേ * വിജയാപൂജയുംദാനങ്ങളുംചെ യ്തിട്ടനേകമായ്. * കപിവരബലയുക്തൻസാനുജൻശ്രീമണാളൻ। തെ ളിവിലഖിലനാഥാപ്രേരിതൻപൂൎണ്ണകാമൻ। ജലനിധിതടമാണ്ടസ്സേതു വുംതീൎത്തുകൊന്നാ। നമരരിപുദശാസ്യൻതന്നെവൻകീത്തിയോടും ।। ഭക്തിയോടാരുകേൾക്കുന്നീദ്ദേവീചരിതമുത്തമം അവൻബഹുസുഖ

ത്തോട്ടംപരമാംപദമാണ്ടിടും * വിസ്താരമായ്‌വേറെയുണ്ടുപുരാണങ്ങ ളനേകമായ് അവയൊന്നുമിതിന്നൊപ്പംവരില്ലെന്നൊൻറനിശ്ചയം *

ശ്രീദേവീഭാഗതം മൂന്നാംസ്കന്ധം-

നവരാത്രിവ്രതകഥനം

മുപ്പതാമദ്ധ്യായം

മൂന്നാംസ്കന്ധംസമാപ്തം

ശ്രീ ലളിതാംബികായൈ നമഃ

ശുഭം.

# നാലാംസ്കന്ധം

## ഒന്നാമദ്ധ്യായം.

ജനമേജയൻ പറഞ്ഞു.

വേദവ്യാസ!മുനിശ്രേഷ്ഠ!ചോദിച്ചീടുന്നുനിന്നോടായ് ഞങ്ങൾ ക്കുള്ള കുലംവദ്ധിപ്പിച്ചപുണ്യനിധ!വിഭോ! * ശൂരസേനസുതൻ,ശ്രീ മാൻ,വസുദേവൻ,പ്രതാപവാൻ ഞാൻകേട്ടിട്ടുണ്ടവൻപുത്രഭാവത്തേ ഹരിയാണ്ടതായ് * ദേവന്മാൎക്കുംപൂജ്യനവൻ,നാമമാനകദുന്ദുഭി അധ ൎമ്മിഷ്ഠൻ,കംസകാരാഗൃഹത്തിൽപാൎത്തതെന്തിനായ് * ഭാൎയ്യദേവകി യോടൊന്നിച്ചെന്തവൻതെററുചെയ്തതും യയാതിവംശജൻകംസൻ പിന്നെദ്ദേവകിപുത്രരാം * ആറുപേരേനിഗ്രഹിച്ചതെന്തുമൂലംമഹാമു നേ? കാരാഗൃഹത്തിൽശ്രീകൃഷ്ണനെന്തുകൊണ്ടുജനിച്ചതും * ഗോകുല ത്തിങ്കലവനേക്കൊണ്ടുപോയതുമെന്തിനായ്? കൃഷ്ണനാരാജജന്മംവിട്ടന്യ ജന്മമെടുത്തതും * പിതാക്കൾ,ചങ്ങലക്കെട്ടിൽവാണതുംപിന്നെയെ ന്തിനായ്? ജഗത്സൃഷ്ടിക്കവിരുതൻ,മാതൃഗൎഭത്തിൽവാണമേ * പിതാ ക്കൾ,വൃദ്ധരവരേച്ചേർപെട്ടതാണതെന്തുവാൻ? കൃഷ്ണനാംപരമാത്മാ വേജനിപ്പിച്ചോരവൎക്കഹോ * മഹാന്മാരുംധരിക്കാത്തമുൻകൎമ്മമതുമെ ന്തുതാൻ? കംസൻകൊന്നോരുപുത്രന്മാരാര?ക്കല്ലിലടിക്കവേ * വാ നിൽപോയെട്ടുകയ്യോടുംനിന്നബാലയുമാരവാൻ? അനേകംഭാൎയ്യമാരു

ള്ള കൃഷ്ണൻഗാർഹസ്ഥ്യമെങ്ങനേ? * എന്തെല്ലാംചെയ്തു ഭഗവാനെമ്മട്ടു ടൽവെടിഞ്ഞതും? കൃഷ്ണൻെറചരിതംഞാനിജ്ജനംചൊല്ലീട്ടുകേൾക്ക യാൽ * ഭ്രമിക്കുന്നെൻമനംനീതാൻസൂക്ഷ്മമായിട്ടുരയ്ക്കണം ധർമ്മൻെറത നയന്മാരാംപണ്ടേയുള്ള ഋഷിസത്തമർ* നരനാരായണന്മാരാംമഹാന്മാ രാമുനീശ്വരർ ആഹാരമാശയുംവിട്ടോർവെന്നോർകാമാദിയാറുമേ * വിഷ്ണുവിന്നംശഭൂതന്മാർ ജഗൽക്ഷേമത്തിന്നേറെനാൾ നൽതപംചെ യ്തുതേപുണ്യംകൂടുംബദരികാശ്രമേ * അവർതന്നംശമായ് വന്നോർകൃ ഷ്ണാർജ്ജുനർമഹാബലർ എന്നുചൊല്ലുന്നുസർവ്വജ്ഞർനാരദാദിമുനീശ്വ രർ * നരനാരായണർവാഴുന്നിന്നുമായവരെങ്ങനേ കൃഷ്ണാർജ്ജുനന്മാരാ യിട്ടുവേറേദേഹമെടുത്തതും? * മോക്ഷത്തിനായുഗ്രതപംചെയ്തുള്ള മുനി സത്തമർ ദേഹാകയ്ക്കൊണ്ടതെമ്മട്ടുതപംകൂടുന്നയോഗികൾ * ശൂ ദ്രൻധർമ്മിഷ്ഠനായിട്ടുമരിച്ചാൽനൃപനാംധ്രുവം ശൂദ്രൻസദാചാരനെ ന്നാൽദ്വിജനായുംഭവിച്ചിടും * ശാന്തൻനിരാശനെന്നാകിൽബ്രാഹ്മ ണൻമോക്ഷമാണ്ടിടും നരനാരായണർമാത്രംകാണുന്നുവിപരീതമായ് * കർമ്മത്താൽശാന്തരാംവിപ്രരവരെങ്ങനെജാതരായ് പിന്നെക്ഷത്രിയ വംശത്തിൽ,ശാപംകൊണ്ടായിരിക്കുമോ? * വിപ്രന്മാർക്ഷത്രിയന്മാരാ യ് ഭവിക്കാനെന്തുകാരണം? നശിച്ചുയാദവർവിപ്രശാപത്താലെന്നുകേ ട്ടുഞാൻ * കൃഷ്ണൻെറവംശംഗാന്ധാരീശാപത്താൽപോയിതെന്നുമേ പ്രദ്യുമ്നനേക്കൊണ്ടുപോയതെങ്ങനംശംബരാസുരൻ * ജനാർദ്ദനൻദേവ ദേവൻവാസുദേവനിരിക്കവേ ദ്വാരകക്കോട്ടതന്നുള്ളിൽകൃഷ്ണഗേഹംസു ദുർഗ്ഗമം * അവിടീററില്ലമാണ്ടിട്ടുക്കുട്ടിയേക്കട്ടുദൈത്യൻ അവൻഹരിച്ചതു ൦ക്കണ്ണാലറിഞ്ഞില്ലെന്തുമാധവൻ * എനിക്കിതെല്ലാംസന്ദേഹംസം ശയംതീർക്കനീമുനേ! ശ്രീകൃഷ്ണൻസ്വർഗ്ഗമാണ്ടപ്പോൾഭാര്യമാർചോരരാ ലു ഷേ! * പീഡിക്കപ്പെട്ടുപഹരിക്കപ്പെട്ടെന്നതുമെന്തഹോ? മനസ്സി നേച്ചലിപ്പിക്കുംശങ്കയുണ്ടുമഹാമുനേ! * വിഷ്ണ്വംശമായിഭൂഭാരനാശത്തി ന്നായ് ജനിച്ചവൻ ഭയന്നുമധുരാരാജ്യമുപേക്ഷിച്ചുജനാർദ്ദനൻ *ബന്ധു ക്കളുംസൈന്യവുമായ് ദ്വാരകയ്ക്കെന്തുപോയതും? വിഷ്ണുവിന്നവതാരം ഭൂഭാരത്തേത്തീർത്തുദുഷ്ടരേ * നിഗ്രഹിച്ചിട്ടുധർമ്മത്തേസ്ഥാപിക്കാനെന്ന രയ്ക്കവേ കൃഷ്ണനാലെന്തുകൊല്ലപ്പെട്ടില്ലശ്ശത്രുക്കളാമവർ * ഭീഷ്മദ്രോണ വധംകൂടി ഭൂഭാരഹരണത്തിനായ് ഭാര്യമാരേച്ചിലർകൊണ്ടുപോയിട്ടും കൃഷ്ണനീശ്വരൻ* സർവ്വജ്ഞൻസൽപുമാനെന്തതറിഞ്ഞില്ലേ?മുനീശ്വര!

മഹാന്മാർ,ധർമ്മനിഷ്ഠന്മാർ,ഭക്തരാചാരമുള്ളവർ * ദേവാംശസംഭവർ,കൃഷ്ണപക്ഷക്കാർ,പാണ്ഡുനന്ദനർ യുധിഷ്ഠിരൻമുതല്പേരെല്ലാർ,വിധിപോൽശ്രേഷ്ഠമായിട്ടും * രാജസൂയത്തെയധികം ഭക്തിയോടുകഴിച്ചതേ പലമട്ടിൽബ്രാഹ്മണർക്കായ് ചെയ്തു ദക്ഷിണയായതും * മഹാദുഃഖമവർക്കെമ്മട്ടുണ്ടായ് സുകൃതമെങ്ങുപോയ്? അത്രദുഃഖംവരാൻഘോരപാപമെന്താചരിച്ചവർ * ഹോമകുണ്ഡത്തിലുണ്ടായോരാലക്ഷ്മ്യംശം സതി,കൃഷ്ണനിൽ ഭക്തിയുള്ളവൾപാഞ്ചാലിയവളും പിന്നെയങ്ങനെ * കൂടെക്കൂടെമഹാദുഃഖംതുല്യമററാണ്ടതുംമുനേ തീണ്ടാരന്നോരാടയുംപൂണ്ടുയോൽവാഴുന്നവൾകഷ്ടം * പിടിച്ചുസഭയിൽദുശ്ശാസനൻദുഃഖാൽനയിച്ചുതേ വിരാടനഗരേരാജദാസിയായുംവസിച്ചവൾ * കരഞ്ഞുകരതിക്കൊപ്പംകീചകൻപോയ് തട്ടവേ പിന്നെജ്ജയദ്രഥൻകൊണ്ടുപോയപ്പോളതിദുഃഖിയായ് * ബലമേറുംമഹാന്മാരാംപാണ്ഡവർവിട്ടുവിച്ചുടൻ പൂർവ്വജന്മമഹാപാപംകൊണ്ടോപീഡകളിങ്ങനേ * വനംചേന്നിട്ടവർദുഃഖിച്ചതുചൊൽകമഹാമതേ! എൻപൂർവ്വന്മാർശ്രേഷ്ഠമായരാജസൂയംകഴിച്ചുമേ! * മുജ്ജന്മകർമ്മമോപ്രാപിച്ചുരീവൻദുഃഖമൊക്കയും ദേവാംശജരവർക്കെന്തു തത്തുതാൻബഹുസംശയം * ലോകംനശ്വരമെന്നായിട്ടറിയുംനല്ലപാണ്ഡവർ ധനത്തിനായ് ചതിച്ചിട്ടുകൊന്നാർഭീഷ്മാദിയോഗ്യരേ * ഇക്കൊടുംപാതകംചെയ്യാൻമഹാനാംപരമൻഹരി വാസുദേവൻപ്രേരണചെയ്തു,വർചെയ്തുകുലക്ഷയം * ധനത്തിന്നായ് ഭടന്മാരെക്കൊല്ലാതെയുപജീവനം വരികൊണ്ടുംവേലചെയ്തുമുത്തമം,പിച്ചതെണ്ടിയും * മുടിഞ്ഞുപോയവംശംനീഗോളകന്മാർ മഹാബലർ സുതന്മാരെജ്ജനിപ്പിച്ചുരക്ഷിച്ചില്ലേ?മുനീശ്വര! * കുറേക്കാലംകഴിഞ്ഞെന്റെയച്ഛൻഉത്തരതൻസുതൻ പാമ്പിനേമുനികണ്ഠത്തിലെന്തിനാണിട്ടതത്ഭുതം? * ചെയ്തിടാബ്രാഹ്മണദ്വേഷംനൃപഃശേജന്മാരുമേ മൌനിയാംമുനിയേപ്പിന്നെന്നച്ഛൻദ്രോഹിച്ചതെന്തിനായ്? ഈവണ്ണവുംമററുമോരോശങ്കയാലാകുലംമനം അതെല്ലാംതീർക്കണംനീയോസർവ്വജ്ഞൻകരുണാനിധി.

ശ്രീദേവീഭാഗവതം നാലാംസ്കന്ധം

കൃഷ്ണാവതാരപ്രശ്നം

ഒന്നാമദ്ധ്യായം

---

## രണ്ടാമദ്ധ്യായം.

സൂതൻ പറഞ്ഞു.

കേട്ടിതെല്ലാംപുരാണജ്ഞനാകുംസത്യവതീസുതൻ വ്യാസൻ,പാരിക്ഷിതൻശാന്തൻജനമേജയനോട്ടടൻ * സംശയംപോക്കിടുംവാക്യം ചൊന്നാൻവാക്യവിശാരദൻ.

വ്യാസൻ പറഞ്ഞു.

എമ്മട്ടിതുകർമ്മത്തിൻപോക്കദുർഘടം, വിണ്ണോരുമറിയാരാജൻ!പിന്നെയെന്തീനരൻകഥ * ഇബ്ബ്രഹ്മാണ്ഡംമുഗ്ഗുണമോടെന്നുതാനത്ഭവിച്ചുവോ അന്നോളമെല്ലാവരുംകർമ്മംകൊണ്ടാണുണ്ടായതുംദ്ധം * ആദ്യന്തമററജീവന്മാർകർമ്മവിത്തിൽകിളിച്ചവർ നാനായോനിയിലുണ്ടായിക്കൂടെക്കൂടെമരിച്ചിടും * കർമ്മമെന്ന്യേദേഹബന്ധമുണ്ടാകില്ലൊരുനാളുമേ ശുഭം,ശുഭം,മിശ്രം,മെന്നക്കർമ്മവുംമൂന്നുമാതിരി * ഉണ്ടെന്നായ്തതപമറിയുംബുധന്മാർപറയുന്നതേ കെട്ടിക്കിടക്കന്നതുമേൽവരാൻപോകുന്നത,ങ്ങനേ * ഇപ്പോൾശരീരത്തിലുള്ളതെ,ന്നുംമൂന്നുവിധംനൃപ! ബ്രഹ്മാവുതൊട്ടിട്ടെല്ലാരുംകർമ്മാധീനത്തിലുള്ളവർ * സുഖം,ദുഃഖം,ജരാ,മൃത്യു,സന്തോഷവ്യസനാദികൾ കാമം,ക്രോധം,ലോഭ,മെന്നീശരീരഗുണമൊക്കയും * ദൈവാധീനത്തിലെല്ലാക്കുമുണ്ടാകുന്നു നരാധിപ! രാഗദ്വേഷാദിഭാവങ്ങൾസംഗലോകത്തുമുണ്ടുതാൻ * ദേവന്മാർക്കുംമനുഷ്യർക്കുംപശുക്കൾപക്ഷികൾക്കുമേ ഈവികാരങ്ങളെല്ലാം താൻദേഹത്തോടൊത്തിരിപ്പവ * പൂർവ്വജന്മത്തിലേസ്നേഹവൈരങ്ങൾക്കനുരൂപമാം കർമ്മംകൂടാതെതുജന്തു പിന്നെയുത്ഭവമില്ലെടോ! * സൂര്യൻചുററുന്നകർമ്മത്താൽ ചന്ദ്രനാക്ഷയരോഗവും കപാലിതപംരുദ്രനമാക്കർമ്മത്താൽതന്നെനിശ്ചയം * കർമ്മമുണ്ടായതിന്നപ്പോളെന്നാക്കുമറിവില്ലതാൻ കർമ്മത്താൽനിലനിന്നീടുന്നിച്ചരാചരമൊക്കയും * നിത്യാനിത്യവിചാരത്തിൽ ഭ്രമിക്കുന്നൃഷിമാർസദാ അനിത്യമോനിത്യമോയെന്നറിഞ്ഞീടാതെകർമ്മവും * ജഗത്തു,മായയുള്ളപ്പോൾതോന്നീടും നിത്യമെന്നതായ് കാര്യമില്ലെന്നാരുചൊല്ലുംനല്ലകാരണമിരിക്കവേ * മായയെല്ലാത്തിനുംമൂലമെന്നുംനിത്യവുമാണതു് അതിനാൽബുധരോക്കുന്നനിത്യമായ് കർമ്മബീജവും * ജഗത്തെല്ലാംഭ്രമിക്കുന്നീക്കർമ്മത്തിൽപെട്ടുഭൂപതേ! നാനായോനിയിലൊട്ടേറെയധർമ്മവിഷയത്തിലും * തേജ

സ്ഥിയാംവിഷ്ണുവിന്നുജന്മംതന്നിഷ്ടമായോ?നൃപ! വിട്ടുവൈകുണ്ഠവാസത്തോടൊട്ടനേകസുഖങ്ങളേ * യുഗന്തോറുംനീചയോനികളിൽജന്മമതെങ്ങനേ മലമൂത്രമയംവാസംഭയന്നാശിച്ചിടുന്നതും* സുഖാസനം, ജലക്രീഡ,പൂവിരുത്തുള്ളലീലയും വിട്ടേതുമതിമാൻഗർഭവാസത്തിന്നായ്കൊതിച്ചിടും * ഹംസതൂലികയാൽചെയ്തുള്ളവാംനല്ലമെത്തയേ വിട്ടേതുവിഢ്ഢാൻകാമിക്കുംതലകീഴായ് വസിക്കുവാൻ * നാനാരസമെഴുന്നാട്ടംപാട്ടുംകൊട്ടുംവെടിഞ്ഞവൻ നരകത്തിൽവസിച്ചീടാൻമനസ്സാചിന്തചെയ്തിടും * ലക്ഷ്മിക്കെഴുംഭൂസത്ത്വജമാംശൃംഗാരാദിരസങ്ങളെ ബുദ്ധിമാൻവിട്ടുവിൺമൂത്രരസപാനംകൊതിക്കുമോ? * നരകംഗർഭവാസത്തിന്നീതെയില്ലൊരിടത്തുമേ മുനിമാരതിനേറ്റേപ്പടിച്ചാണുചെയ്യുവൻതപം * സുഖവുംരാജ്യവുംവിട്ടുകാടാളുന്നുമനസ്വികൾ അതുപേടിച്ചേത്തുമൂഢൻഗർഭവാസംകൊതിച്ചിടും * കടിക്കുംകൃമി,താഴത്തായ് ചൂടേകംജാഠരാഗ്നിയും ചുററിട്ടംതൊലിയംകഷ്ടംഗർഭത്തിൽ സുഖമെന്തെടൊ * കല്പകാലംതടവിലോചങ്ങലക്കെട്ടുതന്നിലാവാസംകൊള്ളാം,ഗർഭവാസംക്ഷണവുംസുഖമല്ലതാൻ * പത്തുമാസം ഗർഭവാസംവൻദുഃഖംപ്രസവത്തിലും കഠിനംയോനിയന്ത്രത്തിൻവെളിക്കാവതുമങ്ങനേ * ബാല്യത്തിലതുപോൽദുഃഖംമൂകതാംജ്ഞാനഹീനതാ പാരാധീനംഭയംപിന്നെപ്പെട്ടദാഹമറിയായ്മയും * ബാലൻവിശന്നുകരയുമമ്മദുഃഖിക്കുമേററവും രോഗംകൊണ്ടാണിതെന്നോത്തൗഷധമേകാൻതുനിഞ്ഞിടും. * പലമട്ടായദുഃഖങ്ങൾബാല്യത്തിങ്കൽഭവിച്ചിടും സുഖമെന്തെന്നോത്തുതാനേജന്മമാശിച്ചിടും സുരർ * നിരന്തരസുഖംവിട്ടുസുഖനാശംതളച്ചയും വരും,പോരസുരന്മാരോടാശിക്കുംമൂഢനേതവൻ? * ഏതായാലുംനൃപശ്രേഷ്ഠ!ബ്രഹ്മാവുമുതലേവരും തൻകർമ്മപരിപാകമ്പോലാളുന്നുസുഖദുഃഖവും* ദേവന്മാരുംനരന്മാരുംപശുപക്ഷികളൊക്കയും നല്ലതോചീത്തയോചെയ്തകർമ്മംതിട്ടംഭുജിക്കണം* യാഗംതപംദാനവുംകൊണ്ടിന്ദ്രതാംനരനാണ്ടിടും പുണ്യംതീന്നാൽപതിച്ചീടുമിന്ദ്രനുംശങ്കയില്ലതിൽ* രാമാവതാരകാലത്താവിണ്ണോർവാനരരായിതേ യാദവന്മാരുമായ്കൃഷ്ണസഹായത്തിനാതേതരം * യുഗന്തോറുംവിഷ്ണുവീമട്ടവതാരമനേകമായ് എടുക്കും ധർമ്മരക്ഷക്കായ് ബ്രഹ്മാവിന്നുള്ളപേക്ഷയാൽ * കൂടക്കൂടാവിഷ്ണുവിന്നാനായോനിയിലിങ്ങനേ അവതാരങ്ങളുണ്ടാകുംതേർവണ്ടിയുരു

ളുന്നപോൽ * ഹരിതാൻതന്ന,സുരരേനിഗ്രഹിപ്പാൻധരിത്രിയിൽ അംശങ്ങളോടവതരിക്കണംവൻപൻ,നൃപോത്തമ! *അതിനാൽഞാൻനല്ല കൃഷ്ണാവതാരകഥയോതിടാം യദുവംശത്തിലുണ്ടായഭഗവാൻവിഷ്ണുവാണവൻ * കശ്യപൻമുനിതന്നംശാവസുദേവൻപ്രതാപവാൻ ഗോപനായ്തീൎന്നതേരാജൻ!പൂൎവ്വശാപംനിമിത്തമായ് * അദിതീ,സുരസാംയെന്നരണ്ടുകശ്യപഭാൎയ്യമാർ ദേവകീ,രോഹിണീയെന്നസഹോദരികളായവർ * ശാപംനിമിത്തംഭ്രുവികൽഗോപസ്ത്രീകളുമായിതേ വരുണൻവലുതാംശാപംകോപിച്ചേകിയമൂലമായ്. *

രാജാവു പറഞ്ഞു.

എന്തുകുററംകശ്യപൻചെയ്തുണ്ടുശാപത്തെയാമുനി ഭാൎയ്യമാരോടു, മെന്മേ ജനിച്ചാ?നതുരമാതുക. * വൈകുണ്ഠവാസിയാംലക്ഷ്മീമണാളൻപൂൎണ്ണനീശ്വരൻ വിഷ്ണുവാഗോകുലത്തിങ്കൽജനിച്ചെന്നതുമെങ്ങനെ? * ആദിനാരായണൻസൎവ്വധരൻസുരവരൻപ്രഭു അവ്യയൻഭഗവാനാർതൻചൊല്പടിക്കാണിരിപ്പതു്? * വൈകുണ്ഠംവിട്ടവൻകൎമ്മക്കെട്ടുള്ള നരജന്മമായ് ജനിച്ചതെന്ത്?തിന്മൂലംചൊന്നാലുമതിശങ്കമേ * മനുഷ്യദേഹംപ്രാപിച്ചാക്കഷ്ടജന്മമതിലായവൻ ദോഷങ്ങളുട്ടമൊരോകാൎയ്യങ്ങളേച്ചെയ്യുന്നമാമുനേ! *കാമം,ക്രോധം,ശോകം,മീൎഷ്യാ, സന്തോഷസുഖദുഃഖവും വൈരം,ഭയം,ദീനഭാവം,സത്യവും,പാപപുണ്യവും * താഡനം,പോഷണം,താപം,ചലനം,ഡംഭരേയ്യയും ആഗ്രഹം,മോഹവും,ഡംഭം,കളവാ,ലന്യമായതും * മാനം,വിശ്വാസമിവയുംമററുംഭാവങ്ങളൊക്കയും മനുഷ്യജന്മമാണ്ടീടിലുണ്ടല്ലോമുനിപുംഗവ! * നിത്യമാംസുഖവുംവിട്ടന്നു ഭഗവാൻവിഷ്ണുവെങ്ങനേ ഈഭാവങ്ങൾവന്നക്രൂരംനരജന്മമെടുത്തതും? * മന്നിൽമാനുഷനായ്തീൎന്നാൽസുഖമെന്തുമുനീശ്വര! ഗൎഭവാസഞ്ചെയ്തതെന്തിനാണാസ്സാക്ഷാൽജഗന്മയൻ? * ഗൎഭദുഃഖം,ജന്മദുഃഖം,ബാല്യത്തിൽബഹുദുഃഖവും യൌവ്വനത്തിൽകാമദുഃഖം,ഗൃഹസ്ഥനതിദുഃഖവും * ഈദുഃഖമെല്ലാമുണ്ടാകുംമനുഷ്യൎക്കുമുനീശ്വര! എന്മട്ടവതരിച്ചാനന്നു ഭഗവാൻപലവട്ടവും * ബ്രഹ്മമാമച്യുതൻരാമാവതാരത്തെയെടുത്തുടൻ ക്രൂരമാംവനവാസത്തിലുണ്ടായീവലുതാമഴൽ * സീതാവേർപാടിനാൽദുഃഖംപിന്നെയുംപിന്നെയും ഘോരം സീതയെവിട്ടഴലു മാമഹാനനുഭവിച്ചതേ* അതുപോൽകൃഷ്ണനംകാരാഗൃഹത്തിങ്കൽജനിച്ചതും ഗോക്കളെമേച്ചതുംശ്രീമാൻഗോകുല

ത്തിൽഗമിച്ചതും* കംസനേക്കൊന്നതും,ദുഃഖങ്കൊണ്ടദ്വാരകയാണ്ടതും ഈവമട്ടുപല സംസാരദുഃഖംപൂണ്ടെന്തുമൂലമായ് ? * ഏറ്റവുമുക്തൻജ്ഞാനി താനേദുഃഖത്തിന്നായ്തുനിഞ്ഞിട്ടും സമാധാനത്തിനായെൻറസംശയംതീക്കനീവിഭോ .*

ശ്രീദേവീഭാഗവതം നാലാംസ്കന്ധം.

ജന്മകാരണനിരൂപണം

രണ്ടാമദ്ധ്യായം

മൂന്നാമദ്ധ്യായം

വ്യാസൻ പറഞ്ഞു.

ഹരിതന്നവതാരത്തിന്നനേകംകാരണംനൃപ! ദേവന്മാക്കംശാവതാരമെല്ലാംകാരണമൊത്തുതാൻ * വസുദേവാവതാരത്തിൻകാരണം കേൾക്കസൂക്ഷ്മമായ് ദേവകീ,രോഹിണീ,യെന്നുള്ളവതാരങ്ങൾരണ്ടിനം * ഹരിച്ചൊരുദിനംയാഗത്തിന്നായ്വരുണഗോവിനേ കശ്യപൻ, വരുണൻവന്നുയാചിച്ചാൻനൽകയില്ലവൻ * ഉടനേവരുണൻചെന്നാലോകനാഥൻവിരിഞ്ചനേ നമിച്ചുദീനനായ്ച്ചൊന്നാൻതൻദുഃഖം വിനയത്തൊടും * 'എന്തുചെയ്യുന്നെൻപശുവേത്തരുന്നില്ലിന്നുകശ്യപൻ ഞാൻശപിച്ചേൻമാനുഷനായ്ഗോപനായ്തീർവാൻവിഭോ * ക്കാക്കളെപ്പശുവില്ലാതെദുഃഖിച്ചലറിവാഴ്കയാൽ അവൻപത്നികളും ഭൂയാൽഭൂമിയിൽപോയ്ജനിക്കണം * മരിക്കപുത്രനോടൊത്തുംതടവിൽപ്പെട്ടിരുന്നുമേ ഭൂമിയിൽപോയദിതിയുംദുഃഖിച്ചീടണമെന്നുമായ്"

വ്യാസൻ പറഞ്ഞു.

വരുണൻതൻവാക്കുകേട്ടുവിരിഞ്ചനവിടേയ്ക്കുടൻ വിളിച്ചുകശ്യപൻതന്നോടിപ്രകാരംപറഞ്ഞുതേ * 'എന്തുമൂലംമഹാഭാഗ!വരുണൻതൻറഗോക്കളേ ഹരിച്ചിട്ടുകൊടുക്കാതെയന്യായംചെയ്തിടുന്നുനീ * ന്യായമെല്ലാമറിഞ്ഞോൻനീ,പരദ്രവ്യാപഹാരമാം അന്യായഞ്ചെയ്യുതെങ്ങിനെ?സർവ്വജ്ഞൻനീമഹാമതേ!' * അത്ഭുതംലോഭമാഹാത്മ്യം വൻപരേയുംവിടില്ലതു് ലോഭംനരകമേകീടുംപാപാകരമസമ്മതം*ലോഭംപോക്കാൻകശ്യപനുമിടക്കില്ലെന്തുചെയ്യതും അതിനാൽവലുതായ്ത്തനീലോഭത്തേയോർത്തിടുന്നുഞാൻ ]* പ്രതിഗ്രഹംവെടിഞ്ഞുള്ള ശമമേറുന്നശാന്തരാം മുനിമാർവൈഖാനസർതാൻധന്യർലോഭത്തെവെന്നവർ * സംസാരത്തിൽമഹാശത്രുലോഭമാണതശുഭവും അടുസ്പൃ

ഭാവിതൻസ്നേഹാൽഭ്രഷ്ടനായ് തീൎന്നു കശ്യപൻ * മൎയ്യാദയേരക്ഷ ചെയ്യാൻബ്രഹ്മാവുംശാപമിട്ടുതേ പൌത്രനായ്ശ്രേഷ്ഠനായുള്ളോര ക്കശ്യപമുനീന്ദ്രനേ: * 'നിന്നംശംകൊണ്ടുഭുവികൽഭാൎയ്യമാരോടുകൂടവേ യദുവംശേജനിച്ചിട്ടുചെയ്കനീപശുപാലനം'. *

വ്യാസൻ പറഞ്ഞു.

ശപിച്ചേവംകശ്യപനേവരുണൻബ്രഹ്മദേവനും അംശാവതാര മതിനായ് ഭൂഭാരത്തെയകററുവാൻ * ശപിച്ചുമ്മട്ടദിതിയേദിതിയും ശാപമൂലമായ് നിനക്കുണ്ടായ് നശിച്ചീട്ടുമേഴുനന്ദനരെന്നമേ *

ജനമേജയൻ പറഞ്ഞു.

ശപിക്കപ്പെട്ടതെന്തിന്ദ്രജനനീനിജസോദരീ ദിതിയാലശ്ലാപ വുംനീശോകവുംചൊൽകമാമുനേ. *

സൂതൻ പറഞ്ഞു.

വ്യാസൻസത്യവതീപുത്രൻജനമേജയമന്നനാൽ ചോദിക്കപ്പെട്ട തിന്മൂലംചൊല്ലിനാൻസാവധാനമായ്. *

വ്യാസൻ പറഞ്ഞു.

ദിതിയെന്നോളദിതിയുംശ്രേഷ്ഠദക്ഷപുത്രിമാർ ഭവിച്ചാർക ശ്യപന്നിഷ്ടഭാൎയ്യമാരായിനല്ലവർ * അദിതിക്കിന്ദ്രനാംപുത്രൻവീരനെ പ്പോഴ്ജനിച്ചുവോ? അപ്പോഴത് ദിതിയാൾ ചാലവ്വണ്ണംവീരപുത്രനേ* ധൎമ്മിഷ്ഠനായ്,വീൎയ്യവാനായ്,ധീരനാ,യിന്ദ്രതുല്യനായ് എനിക്കുംമക നേനൽകുകെനായ് പതിയോടോതിനാൾ * സ്വപ്നധയായ വാഴ്കിന്ദ്ര നേപ്പോൽനിനക്കുംജാതനാംസുതൻ തൊൻപറഞ്ഞുവ്രതാന്തത്തിലെ ന്നാൻകശ്യപനാംമുനി * സമ്മതിച്ചുവളവ്വണ്ണംമുനീശസചിച്ചനല്ലതാം ഗൎഭത്തേയുംധരിച്ചിട്ടാവ്രതത്തിനായ്തുടങ്ങിനാൾ * ഭൂമിയിൽതന്നെ ശയനംപവിത്രംകയ്യിലേററവും താല്പൎയ്യത്തോടുനോററാളാനാരിമണി പയോവ്രതം * വീൎയ്യമുള്ള ഗ്ഗൎഭമിമട്ടേന്നാനൽപൂൎണ്ണമാകയുടൻ ദേഹാ വെളുത്തുതേജസ്സൊത്തവളേക്കണ്ടുമററവൾ * ദിതിക്കിന്ദ്രസമൻവീര പുത്രനുണ്ടാകമെങ്കിലോ അപ്പോഴെന്റെസുതൻശക്തിഹീനനായ് ഭവിച്ചിടും * എന്നുദുഃഖിച്ചുതൻപുത്രനിന്ദ്രനോടായ് പറഞ്ഞവൾ: 'നിനക്കദിതിഗൎഭത്തിലുണ്ടായ്‌വീൎയ്യമെഴുംരിപു * ശത്രുനാശത്തിനായി മാൎഗ്ഗമാലോചിച്ചിന്നുചെയ്കനീ ദിതിക്കുള്ളൊരുഗൎഭത്തെനശിപ്പിപ്പതു നല്ലതാം * സപത്നീഭാവമാളുന്നൊരാമഴയേക്കണ്ടുചിന്തയും മമ്മമെല്ലാം പിളൎക്കുന്നദുഃഖവുംവളരുന്നുമേ* ക്ഷയരോഗംപോലെവൈരിവളൎന്നെ

നാൽനശിച്ചിടാ ബുദ്ധിമാനതിനാലുണ്ടാകുമ്പോൾതന്നൊഹനിക്കണം * അഗ്ഗർഭമെൻറമാറത്തൊരു ബാണിതറച്ചപോൽ എമ്മട്ടമത്തുനീയിന്നുനശിപ്പിക്കശതക്രതോ! * ദിതിഗർഭത്തിൽവാഴുന്നാശിശുവേയെൻപ്രിയത്തിനായ് സാമം,ദാനം,ബലംകൊണ്ടുമഹാൻനീഹിംസ ചെയ്യണം' *

വ്യാസൻ പറഞ്ഞു.

മാതൃവാക്യംകേട്ടുശക്രനാലോചിച്ചിട്ടനന്തരം പരമാത്മസമീപത്തിലെത്തിനാനമരാധിപൻ * ദുർബുദ്ധിയോടുദിതിതൻപാദംതാണു വണങ്ങിനാൻ ഉൾവിഷത്തോടുന്മധുരവാക്കുചൊന്നാൻവണക്കമായ് *

ഇന്ദ്രൻപറഞ്ഞു.

അംബ!നീവ്രതമാണിപ്പോൾക്ഷീണിച്ചേററമശക്തയായ് ശുശ്രൂഷിപ്പാൻവന്നഞാനമെന്തുചെയ്യണമോതുക? * നിന്റെകാലുരണ്ടും ഞാൻതലോടാംനൽപതിവ്രതേ! ഗുരുശുശ്രൂഷയിൽപുണ്യംനിത്യമാം ഗതിയുംവരും * എനിക്കെന്നമ്മയുംനീയും ഭേദമില്ലമ്മയാണെകേൾ.' എന്നോതിക്കാലുകൾരണ്ടുംതലോടാനായ്തുടങ്ങിനാൻ * തലോടുന്ന സുഖംകൊണ്ടക്കോമളാക്ഷിയുറങ്ങിനാൾ വിശ്വസിച്ചാവ്രതംകൊണ്ടു ചടച്ചോൾസതിയായവൾ * ഉറങ്ങുന്നവളെക്കണ്ടുകൃശനായ്വജ്രപാണിയായ് സന്നദ്ധനായുള്ളിലേക്കുകടന്നാനിന്ദ്രനാമവൻ * അവൾതൻ ഗർഭപാത്രത്തിൽചെന്നുയോഗബലത്തിനാൽ വജ്രംകൊണ്ടിട്ടുഗർഭത്തെയേഴായ്പ്പട്ടിനുറുക്കിനാൻ * വജ്രമേററതിനാൽബാലൻകരഞ്ഞാനുടനിന്ദ്രനും പതുക്കെ"മാരുദ"യെന്നവാക്കബ്ബാലനൊടോതിനാൻ * ഉടനേയേഴുമേഴേഴുഖണ്ഡമാക്കിമുറിച്ചവൻ അപ്പോൾനല്പത്തൊൻപതാകുംമരുത്തുക്കളുമായവ * ദിതിയപ്പോളുണർന്നിന്ദ്രൻചതിവായ്ഗർഭമീവിധം നശിപ്പിച്ചതറിഞ്ഞേറെക്കോപിച്ചാൾദുഃഖമോടവൾ * ഇതിന്നദിതിചെയ്യുന്നായറിഞ്ഞിട്ടവൾരുഷ്ടയായ് ശപിച്ചാളവളേയിന്ദ്രനാടുംസത്യവ്രതസ്ഥിതാ * എൻഗർഭംനിൻസുതൻവ്യാജാലെവ്വണ്ണം നഷ്ടമാക്കിയോ ത്രൈലോക്യരാജ്യവുമവനവ്വണ്ണംനാശമായിടും * പാപിയാമവനെവ്വണ്ണമെൻഗർഭംഛിദ്രമാക്കിയോ എന്നപുത്രനെയേതുവിധംകൊല്ലിച്ചോക്രൂരയാമവൾ * അതുപോലവൾതൻപുത്രരുണ്ടായുണ്ടായ്നശിച്ചുപോം പുത്രദുഃഖംപൂണ്ടുകാരാഗൃഹത്തിലവൾവാണിടും * മൃതപുത്രയതായ്തീരുമന്യജന്മത്തിലീയിവൾ *

വ്യാസൻപറഞ്ഞു.

ഈശാപംകേട്ടിട്ടവളിൽസ്നേഹമുള്ളവൻ സമാധാനപ്പെട്ടത്താനായീവണ്ണംവാക്കുചൊല്ലിനാൻ * 'കോപിക്കരുതുകല്യാണി! നിൻമക്കൾശക്തിയുക്തരായ് സുരന്മാരായിന്ദ്രസഖരാമ്മരുത്തുക്കളായ്ത്തും * ഇശ്ശാപമ്മൂലമത്തെട്ടാമത്തെദ്വാപരമാംയുഗേ അംശത്താൽനരജന്മംപൂണ്ടിവൾകയ്ക്കൊണ്ടിട്ടുംപ്രിയേ! * ശപിച്ചാൻവരുണൻതാനം ദുഃഖിപ്പിച്ചതുമൂലമായ് രണ്ടുശാപംകൊണ്ടുമിവൾജനിക്കുംമത്ത്യനാരിയായ് *

വ്യാസൻപറഞ്ഞു.

ഭത്താവിൻസാമവാക്യത്താൽതോഷിച്ചുത്തമയാമവൾ പിന്നീടപ്രിയമായൊന്നുംചൊന്നില്ലാവരവണ്ണിനീ * ഈവണ്ണംചൊല്ലിനേൻഭൂപ!മുൻശാപത്തിന്റെകാരണം അംശംകൊണ്ടിട്ടദിതിതാനുണ്ടായ്ദേവകിയായ്നൃപ*.

ശ്രീദേവീഭാഗവതം നാലാംസ്കന്ധം.
അദിതിശാപകഥനം.മൂന്നാമദ്ധ്യായം.



നാലാമദ്ധ്യായം.





രാജാവുപറഞ്ഞു.

വിസ്മയിക്കുന്നു ഞാനിന്നിക്കഥകേട്ടുമഹാമതേ! നരൻപാപമെഴുംസംസാരംവിട്ടെങ്ങനെമുക്തനാം?*ത്രൈലോക്യസമ്പത്താണ്ടീട്ടുമിന്ദ്രൻ കശ്യപനന്ദനൻ ഈവണ്ണംചെയ്കുവൻപിന്നെ ദുഷ്കൎമ്മംചെയ്യിടാത്തവൻ * ഗൎഭത്തിൽചെന്നുശിശുവേക്കൊന്നാൻകഠിനമല്ലയോ? മാതൃശുശ്രൂഷയെന്നുള്ളൊവ്യാജത്തോടാണയിട്ടവൻ * ധൎമ്മംശാസിപ്പവൻത്രൈലോക്യത്തെരക്ഷിച്ചുവാഴവോൻ അവനുംചെയ്കിലീവണ്ണംചെയ്യാത്തോൻപിന്നെയാരുതാൻ? * എൻപിതാമഹരുംപോരിൽകുരുക്ഷേത്രത്തിലങ്ങനെ ക്രൂരമാംകഷ്ടകൎമ്മങ്ങൾചെയ്തുപാപരമാത്തുതം * കൃപരുംദ്രോണരുംഭീഷ്മർകൎണ്ണർപാണ്ഡവരൊക്കയും വാസുദേവൻപറഞ്ഞിട്ടനിന്ദ്യകൎമ്മങ്ങൾചെയ്തുതേ * സംസാരമിതസാരംതാനെന്നോൎത്തോർമതിയേറിയോർ ദേവാംശമായധൎമ്മിഷ്ഠർചെയ്തതെന്താണനീതികൾ?* ധൎമ്മസ്ഥിതിയുമെന്തെന്തുപ്രമാണംദൃഢമായതിൽ? ഇച്ചരിത്രങ്ങളേക്കേട്ടെൻമനംസംശയമാന്നാതേ * പ്രമാണമാപ്തവാക്കെങ്കിലാരാപ്തൻ

യോഗ്യനല്ലയോ? വിഷയാസക്തനായ് രാഗിയായീടുന്നോരയോഗ്യനും *
കാര്യനാശകം രാഗം ദ്വേഷമായ്ത്തീർന്നിട്ടുടൻ ദ്വേഷത്തിലിഷ്ടസി
ദ്ധിക്കായ് വ്യാജം ചെയ്യുന്നതാണ്ടരും * ജരാസന്ധവധത്തിന്നായ് സ
ത്വമൂർത്തിജനാർദ്ദനൻ ഭാഗ്യവൃദ്ധോൻ കപടമായ് വിപ്രവേഷം ധരിച്ചു
തേ * ഈവണ്ണം കൃഷ്ണനും ചെയ്യാനായതെന്തുപ്രമാണമായ്? യാഗത്തി
നായർജ്ജുനനും ചെയ്തതീ പുണ്യമല്ലയോ? * ശർമ്മമെന്യേ ചെയ്തയാഗമെ
ന്തിനെന്നുമട്ടിലുള്ളത്? പരലോകത്തിനോ കീർത്തിക്കോ ഞാനോ മററുഫല
ത്തിനോ? * ധർമ്മത്തിന്നൊന്നാംകാൽ സത്യമെന്നാണാ വേദവാക്യവും
രണ്ടാംകാലതുപോൽ ശൌചം മൂന്നാംകാൽ ദയയെന്നതും * നാലാംകാ
ലദ്ദാനമെന്നും പുരാണജ്ഞർ പറഞ്ഞിട്ടും ധർമ്മമെങ്ങനെനിന്നീടുമവയേ
വിട്ടുഭംഗിയായ് * ധർമ്മമെന്യേ ചെയ്തകർമ്മമെവ്വണ്ണം ഫലമേകിടും ധർമ്മ
ത്തിൽസ്ഥിരയാം ബുദ്ധികാണുന്നില്ലാർക്കുമെങ്ങുമേ * ലോകേശൻ വിഷ്ണു
വും വ്യാജവടുവായ്ത്തീർന്നു മാമുനേ! വഞ്ചിച്ചാൻ ബലിയെച്ചെന്നു വാമ
നൻതന്റെ വേഷമായ് * വേദജ്ഞന്മാരെല്ലാം രക്ഷിപ്പാൻ നൂറുയാഗ
ങ്ങളും ചെയ്തവൻ ധർമ്മിഷ്ഠൻ, സത്യവാൻ, നല്ല ദാനശീലൻ, ജിതേന്ദ്രി
യൻ * ബലി, ആയവനേക്കൂടി സ്ഥാനഭ്രഷ്ടാക്കിനാൻ ഹരി ബലിയോ
വാമനൻ താനോ ജയിച്ചന്നു ഇതിൽ മാമുനേ! * വ്യാജം ചെയ്യാൻ നിപുണ
നാം വടു, വഞ്ചിച്ചുവെങ്കിലും വലരായുള്ള സന്ദേഹമുണ്ടിതിൽ സത്യമോ
തുക * പുരാണകർത്താ മതിമാൻ ധർമ്മജ്ഞൻ നീ മഹാമുനേ!

വ്യാസൻ പറഞ്ഞു.

ജയം ബലിക്കുതാൻ ഭൂപ! ഭൂമിദാനംനിമിത്തമായ് ത്രിവിക്രമനുമ
ണ്ടായീ നാമം വാമനനെന്നുതാൻ * അസത്യംമൂലമാണുണ്ടായതീ വാമന
നെന്നപേർ ദ്വാരപാലനതായിട്ടും തീർന്നാൻ വിഷ്ണുവനന്തരം * ധർമ്മ
ത്തിന്നുള്ളതായുള്ളൊരു സത്യം വിട്ടന്യമല്ലതാൻ പ്രയാസം താൻ സത്യനിഷ്ഠ
ദേഹികൾക്കെല്ലാവിധത്തിലും * ബഹുരൂപമേറ്റുന്നവും ചെറുമായബലത്ത
വർ ഗുണം മൂന്നും മിശ്രമായ് താൻ വിശ്വം നിർമ്മിച്ചതായവർ * അത
നാൽ വ്യാജമുള്ളാനസ്സത്യത്തേക്കാപ്പതെങ്ങനേ? ഗുണങ്ങൾ മിശ്രമാ
യാണീലോകത്തിൻ സ്ഥിതിയെന്നുമേ * വൈഖാനസമുനീന്ദ്രന്മാർ കെ
ട്ടുംചെച്ചുയുമററവർ ആശയും രാഗവും വിട്ടോർ സത്യമുള്ളവരാണവർ *
ദൃഷ്ടാന്തത്തിന്നവരെയമ്മട്ടു സൃഷ്ടിച്ചുവിട്ടതേ മററുള്ളതെല്ലാം ത്രിഗുണം
ചേർത്തു സൃഷ്ടിച്ചതാം നൃപ! * വേദം പുരാണവും തമ്മിൽ ഭിന്നാഭിപ്രായ

മുണ്ടെടോ ഗുണം പറയുന്നു വേദാംഗധർമ്മശാസ്ത്രങ്ങൾതമ്മിലും * സഗു
ണംസഗുണനതേ ഞാൻചെയ്യും,ചെയ്കില്ലനിർഗ്ഗുണം ഗുണങ്ങളെല്ലാം
മിശ്രങ്ങൾവെവ്വേറെയുള്ളതല്ലവ * നിർവ്യാജംസ്ഥിരധർമ്മത്താലാക്കു
ണ്ടാംസ്ഥിരയാംമതി? സംസാരത്തിൽജനിച്ചെങ്കിൽമോഹിക്കുംമായ
യാലവൻ * ഇന്ദ്രിയങ്ങൾമനംവാട്ടുമതവയ്ക്കുവശപ്പെട്ടും ബ്രഹ്മാവു
തൊട്ടുപുല്ലോളമിച്ചരാചരജീവികൾ * ഗുണങ്ങളാൽപ്രേരിതരായ്
ചെയ്യുന്നു പലകർമ്മവും മായാവശന്മാരെല്ലാരും,കളിക്കുന്നവരാലവർ *
മയക്കുന്നാരെയുമവർവല്ലാതാക്കുന്നു ലോകവും അസത്യവാനായ്തീരു
ന്നു കാര്യങ്ങൾക്കാദ്യമായ്നരൻ * ഓരോവിഷയമിച്ഛിക്കുന്നാതസാദ്ധ്യ
ത്തിലാകിലോ അതിന്നായ്ചെയ്കിട്ടുംവ്യാജംവ്യാജാൽപാപത്തിലുംപെ
ട്ടും * കാമം,ലോഭം,ക്രോധവുംതാൻ,ബലമേറുന്നവൈരികൾ അവയ്ക്കു
ധീനനായ്മർത്ത്യൻകൃത്യാകൃത്യമറിഞ്ഞിടാ * സമ്പത്തുകൂടെയുണ്ടെങ്കിൽ
നല്ലഹങ്കാരവുംവരും അഹങ്കാരംമോഹമേകുംമോഹത്താൽമതിയുംവെ
രും * സ്വശ്ലാഘാവചനങ്ങളുണ്ടാകുംസംശയങ്ങളുമായതിൽ ഈർഷ്യാസൂയാ
ദ്വേഷമതുംപ്രകാശിക്കുംമനസ്സിലായ് * അത്യാഗ്രഹം,ദീനഭാവം,ഡംഭ
ന്യദ്രവ്യകാംക്ഷയും അധർമ്മബുദ്ധിയുംമർത്ത്യർക്കുണ്ടാംമോഹത്തിൽനിന്നു
താൻ * യാഗം,ദാനങ്ങൾ,തീർത്ഥങ്ങൾ,വ്രതങ്ങൾ,നിയമങ്ങളും അഹ
ങ്കാരംകൊണ്ടുതന്നെ ചെയ്യുന്നെല്ലാമെപ്പോഴുംനരൻ * അഹങ്കാരംകൊണ്ടു
ചെയ്യുന്നതൊന്നുംനൽശുദ്ധമായ്വരാ രാഗലോഭങ്ങൾകൊണ്ടുള്ളകർമ്മമെ
ല്ലാമശുദ്ധമാം * ആദ്യമായ്നോക്കണംദ്രവ്യശുദ്ധിയെയറിവുള്ളവർ
പരോപദ്രവമില്ലാത്തവിത്തംകർമ്മത്തിനുത്തമം * ദ്രോഹിച്ചാർജ്ജിച്ച
വിത്തത്താലേതുസൽക്കർമ്മവുംനരൻ ചെയ്കുവെന്നാൽഫലിക്കുമ്പോൾവി
പരീതത്തിലായ്വരും * മനസ്സുശുദ്ധമാക്കാണ്ട്കർമ്മത്തിലവനുഫലം വ
ഴിപോലെലഭിച്ചീടുമെന്നുബോധിക്കനീനൃപ! * മനക്കലക്കമുണ്ടെങ്കിലു
ല്പവുംകിട്ടുകില്ല താൻ കർത്താക്കളാചാര്യന്മാരുമൃത്വിക്ക്മുതലേവരും *
മനശ്ശുദ്ധിപ്പെട്ടുന്നോരെന്നാകിൽപൂർണ്ണഫലംവരും ദേശം,കാലം,ക്രി
യാ,ദ്രവ്യം,മന്ത്രം,കർത്താവിതൊക്കെയും * ശുദ്ധമെന്നാലനുഭവിച്ചീടാം
പൂർണ്ണഫലത്തെയും ശത്രുനാശം സമ്പദ്വൃദ്ധിയിവയെയോർത്തുകർമ്മമാർ *
ചെയ്യുന്നവനുമുണ്ടാകുംവിപരീതമതാംഫലം ധനാസക്തൻധരിക്കില്ല
ഗുണദോഷങ്ങളൊന്നുമേ * പ്രാരബ്ധത്താൽസദാപാപംതാൻചെ
യ്യുംപുണ്യമല്ലെടോ ദേവന്മാരസുരന്മാരുംകശ്യപൻതന്റെപുത്രരായ്,

തൻകാൎയ്യംമൂലമവരുംപരസ്പരവിരോധികൾ സത്വോത്ഭവന്മാർദേവന്മാരെന്നുവേദോക്തി,മാനുഷർ * രജോത്ഭവന്മാർ,തിൎയ്യക്കുകളുമത്താമസോത്ഭവർ സത്വോത്ഭവക്കസുരരോടവക്കിവരൊടെന്നുമേ * തിൎയ്യക്കുകൾക്കെന്താശ്ചൎയ്യംജാതിവൈരംവരുന്നതിൽ ദ്രോഹംതപോവിഘ്നമതുംസദാചെയ്യുന്നുദേവകൾ * ദോഷമെന്യേദ്വേഷമൂലംപരസ്പരവിരോധമായ് ഇസ്സംസാരമഹങ്കാരത്തിങ്കൽനിന്നുളവാകയാൽ * രാഗദ്വേഷങ്ങളേവിട്ടുജനിച്ചീടുന്നതേതവൻ.

ശ്രീദേവീഭാഗവതം നാലാം സ്കന്ധം.

ജഗദ്ധൎമ്മസ്ഥിതി നാലാമദ്ധ്യായം.



## അഞ്ചാമദ്ധ്യായം.

വ്യാസൻ പറഞ്ഞു.

വളരെച്ചൊൽവതെന്തിന്നാ മിസ്സംസാരത്തിൽമന്നവ! ധൎമ്മിഷ്ഠൻനീതിമാനേകനുണ്ടാകംപ്രളിയ്ക്കിലായ് * സദാചാരമാംലോകരാഗദ്വേഷമയംനൃപ! ഒരുകാലത്തിലുംപിന്നെക്കലിയിൽപറയേണമോ?* ചതിവീൎഷ്യാദ്രോഹമതുമെന്നുംവിദ്വാന്മാക്കുമുണ്ടെടോ തിൎയ്യക്കുകൾമനുഷ്യക്കുംവിശേഷിച്ചെന്തുചൊല്ലുവാൻ * ദ്രോഹിക്കുന്നവനേദ്രോഹിച്ചെന്നാൽപകരമാമതു ദ്രോഹംചെയ്യാത്തശാന്തങ്കൽദ്രോഹംദുഷ്ടതയല്ലയോ? * ജപധ്യാനങ്ങളെച്ചെയ്യുന്നൊരുത്തൻശാന്തതാപസൻ അവനുജപവിഘ്നത്തെനന്നായ്ചെയ്യുന്നിതിന്ദ്രനും * യോഗ്യക്കെന്നും കൃതയുഗമയോഗ്യക്കെന്നുമേകലി മദ്ധ്യമക്കാമദ്ധ്യകാലംക്രിയായോഗങ്ങൾവെരാവ * ഒരിടത്തൊരുവൻസത്യധൎമ്മങ്ങളൊട്ടുജാതനാം മററെല്ലാരുമനുഷ്ഠിക്കുമന്നുള്ള യുഗധൎമ്മവും* ധൎമ്മസ്ഥിതിക്കുസൎവ്വത്രകാരണംകൎമ്മവാസനാ അതങ്ങുമലിനപ്പെട്ടാൽധൎമ്മവുംമലിനപ്പെടും * ദുൎവ്വാസനനശിപ്പിക്കുംസത്വത്തേയേതുമട്ടിലും ബ്രഹ്മാവിൻഹൃദയത്തിൽ നിന്നുണ്ടായ്"ധൎമ്മൻ"പ്രസിദ്ധമാനു *ബ്രാഹ്മണൻസത്യസമ്പന്നൻ വേദധൎമ്മരതൻസദാ വിവാഹവിധിപോൽപത്തുദക്ഷപുത്രികളെയവൻ*മഹാൻവേട്ടിട്ടുവഴിപോൽഗൃഹസ്ഥാശ്രമിയായിതേ അവരിൽപുത്രരേധൎമ്മൻജനിപ്പിച്ചതിസത്യവാൻ * ഹരി,കൃഷ്ണൻ,നരൻ,പിന്നെനാരായണനെയുംനൃപ! ഹരിയുംകൃഷ്ണനുംയോഗാഭ്യാസത്തിലതിസക്തരാ

യ് * നരനാരായണന്മാരുംപ്രാപിച്ചിട്ടുഹിമാദ്രിയെ ശുഭമേറുംബദരി കാശ്രമത്തിൽചെയ്തു പൻതപം * മഹാതപസ്വികൾശ്രേഷ്ഠർപണ്ടെ യുള്ളൃഷിസത്തമർ വിഷ്ണുപാശഭൃതർവിസ്താരംചേരുംഗംഗാതടത്തിലാ ്. * പരബ്രഹ്മത്തിനെധ്യാനംചെയ്തുകൊണ്ടിട്ടുപൂർണ്ണമായ് ആയിരം വത്സരംഘോരതപംചെയ്തുവസിച്ചുതേ * നരനാരായണന്മാരത്ത പസ്സാൽസചരാചരം ജഗത്തെല്ലാംതപിപ്പിച്ചാരിന്ദ്രനുംക്ഷോഭമാ ണ്ടുടൻ * നരനാരായണർധർമ്മസുതരുംധ്യാനനിഷ്ഠരായ് വസിക്ക നെന്തുചെയ്‌വൂഞാനെന്നിന്ദ്രൻചിന്തചെയ്തുടൻ * തപസ്സിദ്ധിയി വെൻപദംകാമിക്കുമായവർ തപസ്സില്ലാതെയാക്കാനായ്‌വിഘ്നമെ ന്തുചെയ്യുന്തും?* കാമക്രോധങ്ങളേയോവൻലോഭത്തേയാവരുത്തണം എന്നാലത്തൊരാവരത്തിൻെറപുറത്തുകയറിട്ടവൻ* വിഘ്നംചെയ്യാൻ വേഗമോട്ടുംഗന്ധമാദനമെത്തിനാൻ പുണ്യാശ്രമത്തിൽചെന്നിട്ടുക ണ്ടാനവരെയിന്ദ്രനും*തപസ്സുകൊണ്ടുജ്വലിച്ചുംബാലാദിത്യരൊടൊത്തു മേ ഇവർഹരിഹരന്മാരോ?നല്ലൊരഗ്നികളോയിവർ*ധർമ്മജന്മാരൃഷി കളോ?തപസ്സാലെന്തുചെയ്യുമോ * എന്നോർത്തിട്ടവരോടായിച്ചൊന്നാ നിന്ദ്രനപ്പോളഴെ മഹാന്മാരേ!നിങ്ങൾധർമ്മസുതരല്ലേകഥിക്കുക?*ശ്രേ ഷ്ഠരാംവരമേകിടാമതിനായിട്ടുവന്നുഞാൻ നൽകാൻവയ്യാത്തതും നൽകാംതപസ്സാൽതുഷ്ടനായിഞാൻ *

വ്യാസൻപറഞ്ഞു.

മുൻപിൽനിന്നിന്ദ്രനീവണ്ണംപലവട്ടംപറഞ്ഞുമേ ധ്യാനത്താൽ ദൃഢചിത്തന്മാരുത്തരംചൊല്ലിയില്ലവർ * ഭയമോഹങ്ങളേകുന്നമായ യേസൃഷ്ടിചെയ്തുടൻ ഭയപ്പെടുത്തിനാൻചെന്നാ,പുലി,സിംഹങ്ങളാ ലയും * തീ,കാററു,മഴയും,സൃഷ്ടിചെയ്തിട്ടുംപലവട്ടവും പേടിപ്പിച്ചുപി ന്നെമായയേക്കൊണ്ടുമവരേയവൻ* ഇബ്ഭയപ്പാടുകൊണ്ടൊന്നുംപേ ടിച്ചില്ലവരൊട്ടുമേ വശപ്പെട്ടില്ലതീകാററാൽഭീതിയില്ലതുപോലവേ * സിംഹവ്യാഘ്രാക്രമംകൊണ്ടുമിളകീലന്ജാശ്രമാൽ സമർത്ഥരല്ലിവക്കാ രുംധ്യാനഭംഗംവരുത്തുവാൻ * എന്നിന്ദ്രനവരേക്കണ്ടോത്തിത്തീർ ന്നുടെമന്ദിരം ഇന്ദ്രനുംതൻപുരത്തിൽപോയ്ദുഃഖിച്ചാൻചിന്തമൂലമാ യ് * ഇളകീലീമുനിശ്രേഷ്ഠർഭയലോഭങ്ങളാലെയും മൂലപ്രകൃതിയായ നിത്യയായുള്ളജഗദംബയായ് * മഹാമായയതാമാദിശക്തിയേയോ ർത്തിട്ടുന്നിവർ ബഹുമായാവിയും,ദേവാസുരർതൻമായയൊക്കയും *

ആരാലുണ്ടായവർതൻറഭക്തരോടസമർത്ഥനാം ധ്യാനിപ്പോർക്കപടംവിട്ടായവരോടെന്തുസാദ്ധ്യമാം * വാഗ്ബീജം,കാമബീജംതാൻ,മായാബീജവുമങ്ങനെ ആൎക്കുള്ളിലുണ്ടായവനേബാധിപ്പാനാർസമർത്ഥനാം * മായാമോഹിതനാമിന്ദ്രൻവിഷണ്ണത്തിനോത്തുപിന്നെയും വസന്തംകാമനിവരേവിളിച്ചീവണ്ണമോതിനാൻ: * 'ഹേ കാമ! രതിയോടൊത്തുവസന്തത്തോടുമിന്നുനീ അപ്സരസ്ത്രീകളോടുംപോയ് പുക്കുകാഗന്ധമാദനം * നരനാരായണരതിൽപരണ്ടയുള്ളൃഷിസത്തമർ തപസ്സുചെയ്തുവാഴുന്നോകാന്തംബദരികാശ്രമേ * അരികത്തവിടെച്ചെന്നിട്ടവരിൽ ശരമെയ്തുനീ കാമമാലേകിയിട്ടിന്നെൻകാൎയ്യത്തെസ്സാദ്ധ്യമാക്കണം * ശരംവിട്ടവരേമോഹിപ്പിച്ചോടിച്ചുംക്ഷണത്തിൽനീ ധൎമ്മജന്മാർമുനികളാണെന്നാലുംവശമാക്കണം * ആരാണിന്നീപ്രപഞ്ചത്തിൽദേവാസുരമനുഷ്യരിൽ നിൻബാണമേററമേററിട്ടുവശമാകാത്തപൂരുഷർ * ബ്രഹ്മാവുംഞാൻഹരൻചന്ദ്രനഗ്നിയുംമോഹമാണ്ടവർ നിൻശരത്തിന്നുക്ക വിചാരിച്ചാലെന്തിവരൊക്കെയും * ഈവേശ്യാസ്ത്രീകളെക്രീഡിവിടുന്നു നിൻസഹായമായ് അഴകേറുംരംഭതൊട്ടോരവിടേക്കായിവന്നിടും * നൽതിലോത്തമയാരംഭ താനോപോരുമതിന്നൊപ്പം നീയേകൻമാത്രമേപോരുംശങ്കയില്ലവർചേരുകിൽ * കാൎയ്യംസാധിക്കണംനിൻെറയിഷ്ടത്തേഞാൻവരുത്തിടാം വരമെന്തോതരാമെന്നാത്തപസ്വികളൊടോതിഞാൻ * ഇളകീലവരന്നൊട്ടുമെൻശ്രമംവെറുതേയുമായ് അപ്പോൾമായയേസ്സൃഷ്ടിച്ചവൎക്കായ് ഭീതിയേകിഞാൻ * എന്നിട്ടുമില്ല കീലാശ,ശരീരത്തിലുമില്ലകേടം'

വ്യാസൻപറഞ്ഞു.

അവൻെറഈവാക്കുകേട്ടിട്ടിന്ദ്രനോടോതിമന്മഥൻ നിന്നിഷ്ടമായകാൎയ്യത്തെച്ചെയ്യാംഞാനിന്നുവാസവ! * ബ്രഹ്മവിഷ്ണുമഹേശന്മാരേയോസൂൎയ്യനേയോഅവർ;* ധ്യാനിച്ചിടുന്നുവെന്നാകിലെനിക്കുവശമായിട്ടും * കാമരാജംമഹാബീജംമനസ്സിൽചിന്തചെയ്തിട്ടും ശ്രീദേവീഭക്തനേപ്പാട്ടിലാക്കാൻഞാൻശക്തനല്ലതാൻ * സേവിക്കുന്നവരാശക്തിയേവുംദേവിയെയെങ്കിലോ എൻശരത്തിനുലാക്കായിത്തീരുകില്ലാത്തപസ്വികൾ *

ഇന്ദ്രൻപറഞ്ഞു.

പോകനീയുള്ളൊരാമുനിവരോടുംമഹാമതേ! അസാദ്ധ്യമാണിന്നാൽകാൎയ്യമെന്നാകിലുംതവസാദ്ധ്യമാം *

വ്യാസൻപറഞ്ഞു.

ഇന്ദ്രനിങ്ങനേകല്പിച്ചിട്ടവരെല്ലാംഗമിച്ചുതേ   നരനാരായണർ ഘോരതപംചെയ്യുന്നാദിക്കിനായ്.

ശ്രീദേവീഭാഗവതം നാലാംസ്കന്ധം

നാരായണകഥാ

അഞ്ചാമദ്ധ്യായം.

—:o:—

## ആറാമദ്ധ്യായം.

വ്യാസൻപറഞ്ഞു.

ആദ്യമേചെന്നുചേർന്നാനാനല്ലദ്രിയിൽവസന്തവും വണ്ടിനംനിറയെപ്പൂത്തുശോഭിച്ചെല്ലാമരങ്ങളും * മാ,വിലഞ്ഞി,പയിൻ,പ്ലാശു,തിലകാദ്യമരങ്ങളും പൂത്തുശോഭിച്ചുപനയുംനൽപച്ചിലമരങ്ങളും * വൃക്ഷാഗ്രങ്ങളിലുണ്ടായീകുയിൽനാദംമനോഹരം വല്ലികൾപൂത്തുവൃക്ഷങ്ങളിലെല്ലാംപടന്നുടൻ * സ്നേഹത്താൽപ്രാണികൾഭാര്യമാരെക്കാമിച്ചുമത്തരായ് പരസ്പരംക്രീഡചെയ്വാൻസക്തരായുംഭവിച്ചുതേ * മന്ദവും മാന്ദ്യവുംചേർന്നുവന്നാൻമലയമാരുതൻ സുഖിപ്പിച്ചിന്ദ്രിയക്ഷോഭമൃഷികൾക്കും വരുത്തിനാൻ * രതിയോടുംകാമദേവൻശരമഞ്ചുംതൊടുത്തുടൻ നരനാരായണന്മാർതന്നാശ്രമേപോയ്വസിച്ചുതേ * ആനല്ലാശ്രമമാണ്ടിട്ടുരംഭതൊട്ടുള്ള നാരിമാർ സ്വരതാനങ്ങളൊടൊത്തുപാടീ,നൽപ്പാട്ടറിഞ്ഞവർ * കുയിൽനാദവുമാനല്ലപാട്ടുംവണ്ടിൻറമൂളലും കേൾക്കമൂലമുണന്നാരാമുനിമാർരണ്ടുപേരുമേ * നരനാരായണന്മാരാമൃഷിമാർ;കാലമെന്നിയെ വസന്തവുംപൂത്തകാടുംകണ്ടുചിന്തതുടങ്ങിനാർ * എന്താണിപ്പോളകാലത്തിൽവസന്തംവന്നുചേരുവാൻ കാണുന്നീപ്രാണികൾക്കെല്ലാംകാമമാൽപാരവശ്യവും * വരാത്തകാലവ്യത്യാസമിന്നുവന്നതുമെങ്ങനേ അത്ഭുതത്താൽകണ്ണ്വിട്ടന്നേനരനോടാദിമററവൻ.

നാരായണൻപറഞ്ഞു.

ഭ്രാതാവേ!നോക്കുകീവൃക്ഷമെല്ലാംപുഷ്പിച്ചുഭംഗിയായ്   കുയിൽനാദംവണ്ടിനവുംചേർന്നുശോഭിച്ചിട്ടുന്നിതാ * വസന്തസിംഹംപ്ലാശിൻപൂക്കളാംതൻവൻനഖങ്ങളാൽ ശിശിരർത്തുവതാംകൊമ്പനാനയേക്കീറിവന്നിതാ * രക്താശോകക്കൈകളോടുംപ്ലാശശാഖകളോടുമേ നീ

ലാശോകക്രാന്തരെലാട്ടംഫുല്ലാബ്ജവദനത്തോട്ടം * ഇന്ദീവരാക്ഷികളൊ
ട്ടംക്രുവളക്കാന്തനത്തൊട്ടം മുല്ലപ്പൂവാംപല്ലിനോട്ടംപൂങ്കുലച്ചെറിയോട
മേ * ബന്ധുജീവാധരത്തോട്ടംസിന്ധുവാരനഖത്തൊട്ടം പൂങ്കുയിൽസ്വ
രമോട്ടംപൂക്കടമ്പാംവസനത്തൊട്ടം * സരസക്കാൽചിലമ്പോട്ടംമയി
ലാംഭൂഷണത്തൊട്ടം ചിരിപ്പൂവരത്താഴണോട്ടമന്നമാംനടയോട്ടമേ *
പുത്രജീവാഖ്യവൃക്ഷങ്ങളാം രോമങ്ങളോം ചേന്നതായ് വസന്തശ്രീയുവതി
യീയാശ്രമത്തിങ്കൽവന്നതേ * വന്നതെന്തിതകാലത്തിലാശ്ചര്യംതോ
ന്നിടുന്നമേ തപവിഘ്നത്തിനാണെന്നദേവർഷേ! ചിന്തചെയ്യുന്നി *
ധ്യാനനാശത്തിനായ്ദേവസ്ത്രീകൾപാടുന്നകേൾക്കുക തപംമുടക്കു
വാൻനമ്മോടിന്ദ്രൻചെയ്യുതിതായ്വരാം * അല്ലെങ്കിലിന്നീവസന്തംമു
ത്തേകീടുന്നതെങ്ങനെ? ഭയപ്പെട്ടിന്ദ്രനീവിഘ്നംചെയ്യുതായ്തോന്നിടു
ന്നമേ * ശീതമായ്മണമേറുന്നകാററടിക്കുന്നനല്ലതായ് ഇന്ദ്രൻചെ
യ്യുതിതെന്നല്ലാതില്ലമറെറാരുകാരണം * നാരായണൻ,വിപ്രവര്യൻ,
വിളവീമട്ടരയ്ക്കുവേ കാമൻതൊട്ടവരെല്ലാരുംദൃഷ്ടിമാർഗ്ഗത്തിൽവന്നതേ *
നരനാരായണന്മാരുംകണ്ടാരവരെയൊക്കയും രണ്ടാളുംവിസ്മയംചേന്ന
മനസ്സോടൊത്തുകൂടിനാർ * കാമൻ,മേനകയും,രംഭ,തിലോത്തമ,സു
കേശിയും മനോരമ,മഹാശ്വേത,പുഷ്പഗന്ധ,പ്രമദ്വര, * നല്ലപാട്ടറി
വോർമന്ദഹാസംചെയ്യുംഘൃതാചിയും ചന്ദ്രപ്രഭ,കയിൽനാദംചേന്നി
ട്ടംസോമ,യെന്നവർ * വിദ്യുന്മാല,ചിന്നെയംബുജാക്ഷി,കാഞ്ചനമാ
ലിനീ ഇവരേക്കണ്ടവർമററുനാരിമാരോട്ടമന്തികേ * പതിനാറായിര
ത്തൻപതെണ്ണംനാരികൾഏകമമാം കാമസൈന്യമതെംകണ്ടിട്ടവരും
വിസ്മയിച്ചുതേ * ദിവ്യാഭരണമാണ്ടുള്ളോർദിവ്യമാലധരിച്ചവർ ദേവ
ദാസികളെല്ലാരുംമുൻപിൽവന്ദിച്ചുനിന്നുടൻ * ഭുവിൽദുർല്ലഭമാംപാട്ടു
പാടിനാർവ്യാജമായവർ ശാസ്ത്രംപോൽദിവ്യമായ്കാമമാമേററംചേ
ത്തിടുന്നതായ് * വിഷ്ണുവാംനരനാംനാരായണനുംപാട്ടുകേട്ടതേ കേട്ടിട്ടവ
രോടായ്ചൊന്നാൻപ്രീത്യാനാരായണൻമുനി * സുഖമായിങ്ങിരുന്നാ
ലുംചെയ്യാമാതിഥ്യമത്ഭുതം വിൺവിട്ടുവന്നതിഥികളായ്നിങ്ങൾകോ
മളാംഗികൾ.

വ്യാസൻപറഞ്ഞു.

നാരായണൻമുനിയുടൻഭവിച്ചാനഭിമാനിയായ് വിഘ്നംചെയ്യാ
നയച്ചിന്ദ്രനിവരേയെന്നുനിശ്ചയം * നിസ്സാരദേവശ്രേഷ്ഠന്മാരെല്ലാം സൃഷ്ടി

ക്കാംപുത്തരായിഞാൻ ഇവരെക്കാൾനല്ലവരായ്കാണിക്കാമെൻതപോബലം * എന്നോത്തിട്ടുകരംകൊണ്ടുതുടമേലൊന്നടിച്ചുവൻ സൃഷ്ടിച്ചാനടനേയററമഴകുള്ളോരുനാരിയെ * നാരായണനോരുവിൽനിന്നുണ്ടായോ"ളുർവ്വശി"നല്ലവൾ അവരെല്ലാവരുംകണ്ടിട്ടുള്ളതപ്പെട്ടുനിന്നുപോയ് * സംഭ്രമംവിട്ടുസൃഷ്ടിച്ചാനാടനെതന്നെയാമുനി അവക്കെല്ലാംദാസിമാരായതുയുംനാരിമാരെയും * ചിരിച്ചുംപാടിയുംനാനാകാഴ്ചദ്രവ്യങ്ങളോടുമായ മുനിമാരേനമിച്ചുടൻമുന്നിന്നവർതൊഴുകൈയ്യോടും

മോഹിച്ചുടമാഹന്നികളാംസുരനാരിമാരും। കണ്ടുതപസ്സിനെഴുമുള്ളലയുനവീസ്തം । രോമാഞ്ചമാണ്ടുതനുവല്ലികളാദ്യമുമ്പെ ജം । മുത്താൽവിടുന്നവരൊടിവിധമായുരച്ചാർ ॥ വാഴ്ത്തുന്നതേത്തുവിധമീയറിവററിടുന്നോർ । കണ്ടിട്ടുനിങ്ങളുടെധൈര്യതപോബലങ്ങൾ । ഞങ്ങൾക്കെഴുന്നോരുകടാക്ഷമതാംവിഷത്തെ । ന്നബാലരശുരവർ,നിങ്ങൾ ചാലിച്ചതില്ല ॥ വിഷ്ണ്വംശമീശമദമംവള്ളരുംമുനീന്ദ്ര । രാംദേവർനിങ്ങളതുഞങ്ങളറിഞ്ഞിടാനിം സേവയ്ക്കുവണ്ടിവിഹവന്നവരല്ലഞങ്ങ । ളിന്ദ്രനെറകാഴ്ചമയുനേട്ടവതിന്നുതന്നെ॥ ഞങ്ങൾക്കുന ങ്ങളുടെദർശന മെന്തുഭാഗ്യം । കൊണ്ടോലഭിച്ചുതറിവില്ലിതുപൂർവ്വപുണ്യം। ഈഞങ്ങൾ ചെയ്യോരപരാധമതിന്നുശാപ । മേകാതെമാമമതുനിങ്ങടെശാന്തിയത്രേ ॥ മാഹാത്മ്യമുള്ളൃഷികളല്ലഫലംവരുത്തും । ശാപത്തിനാൽകളയുകില്ലതപസ്സശേഷം ॥.

വ്യാസൻപറഞ്ഞു.

ഈമട്ടദേവവരനാരികൾതാഴ്മയോടും । ചൊല്ലുന്നവാണിയതുകേട്ടുമുനീന്ദ്രർചൊന്നാർ । സവ്വുഷ്ടർ,ധമ്മസുതർ,വൽതപമാണ്ടശോഭി । കുന്നോർ,പ്രസന്നമുഖർ,വെന്നവർകാമമെല്ലാം ॥.

നരനാരായണന്മാർപറഞ്ഞു.

ചൊല്ലുകിഷ്ടവരംനിങ്ങൾസന്തോഷത്തോടുതന്നിടാം മാൻകണ്ണാളീയുർവ്വശിയെക്കൊണ്ടുപോകുകവിണ്ണിനായ് * ഇന്ദ്രനുനല്ലതാംകാഴ്ചയായിട്ടീബാലയുംവരം ഞങ്ങൾതന്നീയുർവ്വശിയേപുരുഹൂതന്നുമുന്നായ്॥* വിണ്ണോർക്കെല്ലാംനന്മയുണ്ടാംപൊയ്ക്കൊൾകിഷ്ടത്തിനൊത്തപോൽ ഒരുത്തക്കുംതപോവിഘ്നമിനിമേൽചെയ്യുപോകൊലാ.

ദേവിമാർപറഞ്ഞു.

നാരായണ!സുരശ്രേഷ്ഠ!ഭക്തിയോടതിമോദമായ് നിൻപാദപത്മമാണ്ടിട്ടുപോവതെങ്ങുമഹാമതേ! * ഇഷ്ടമുള്ളവരംനൽകാംഞങ്ങ

ംക്കെന്നാകിൽമോദമായ് മധുസൂദന! പത്മാക്ഷ! പറയാം ഞങ്ങളാഗ്രഹം * പതിയാകുക ദേവേശ! വരമിന്നിതു നല്കിയാൽ പ്രീതിയുള്ളവരായ് നിന്നെസ്സേവിക്കാം ജഗദീശ്വര! * നീസൃഷ്ടിച്ചവരായുള്ളീയുർവ്വശ്യാദികളായിട്ടും കോമളാക്ഷികളും, വിണ്ണിൽ പോരട്ടെ നിന്റെയാജ്ഞയാൽ * ഞങ്ങളീ പതിനാറായിരത്തിയൻപതു നാരിമാർ ഇവിടെപ്പാർത്തു ശുശ്രൂഷ ചെയ്യാം നിങ്ങൾക്കൃഷീന്ദ്രരേ! * സാധിപ്പിക്കുകഭിപ്രായം സത്യവാക്കാക മാധവ! ആശാഭംഗം നാരികൾക്കു വധത്തിന്നൊപ്പമോതിനാർ * കാമാർത്തകൾക്കു ധർമ്മിഷ്ഠതപജ്ഞമുനിമാരുമായ് ചെച്ച ഭാഗ്യത്തിനാൽ, വിൺവിട്ടെത്തീ സ്നേഹാലതിന്നിതാ * ഉപേക്ഷിപ്പതയുക്തം താൻ നീ സമർത്ഥൻ ജഗൽപതേ!.

നാരായണൻ പറഞ്ഞു.

പൂർണ്ണമായായിരം വർഷം തപം ചെയ്തിവിടത്തിലായ് ജിതേന്ദ്രിയനതായ് വിഘ്നം ചെയ്യാതെമ്മട്ടു നിന്നു ഞാൻ * സുഖവും ധർമ്മവും പോക്കും കാമേച്ഛ, ലവമില്ലമേ പശ്ചുക്കൾക്കൊത്തതിൽ ബുദ്ധിമാനെവൻ മോദമാണ്ടിടും.



അപ്സരസ്ത്രീകൾ പറഞ്ഞു.

ശബ്ദാദിയഞ്ചിലും വെച്ചിട്ടുത്തമം സ്പർശമാം സുഖം ആനന്ദം സുഖമൂലം താൻ വേറെയല്ല സുഖം മനേ! * അതിനാൽ ഞങ്ങളുടെയീവാക്കിനെ സ്വീകരിക്കണം ഏറെസ്സുഖം പൂണ്ടു സഞ്ചരിക്കുകീ ഗന്ധമാദനേ * സ്വർഗ്ഗമാശിച്ചിട്ടെന്നാകിലതല്ലിതിന്നു മേലെയായ് രമിക്കുകീ നല്ലിടത്തായ് ദേവസ്ത്രീകളോടൊത്തു നീ.

ശ്രീ ദേവീഭാഗവതം നാലാംസ്കന്ധം.

ഉർവശീസൃഷ്ടി.

ആറാമദ്ധ്യായം.

---

## ഏഴാമദ്ധ്യായം.

---

വ്യാസൻ പറഞ്ഞു.

അവർതന്നീവാക്കു കേട്ടു ധർമ്മപുത്രൻ പ്രതാപവാൻ എന്തു ചെയ്യേണ്ടു ഞാനിപ്പോളെന്നുള്ളിൽ ചിന്ത ചെയ്തുതേ * മുനികൾക്കിന്നു ഞാൻ നിന്ദ്യനായീടുമിവർസംഗമാൽ ഇതഹങ്കാരമതിനാൽ വന്നാദുഃഖമസംശയം * അഹങ്കാരം തന്നെ ധർമ്മനാശത്തിന്നാദികാരണം അതീസ്സംസാരവൃക്ഷത്തിൻ വേരായ് സത്തുക്കൾ ചൊല്ലിടും * അതറിഞ്ഞും മെഞ്ഞിയമ

കാതിരുന്നിട്ടിളുവന്നതേ വേശ്യാസ്ത്രീസഹവാസത്താലീദ്ദേഹം ചേർന്മേ * തപോനാശം ചെയ്തതുപോൽസൃഷ്ടിച്ചേൻനാരിമാരെഞാൻ കാമംപൂണ്ടാസുന്ദരിമാരെന്നോബാധിച്ചിട്ടനിതാ * ചിലന്തിതന്നിയേത്തീർത്തവലയാലെന്നപോലെഞാൻ ബദ്ധനായ്നിശ്ചയം,ചെയ്തതെന്തിതിൽനിന്നവേർപെടാൻ * സംശയംവിട്ടിവരെഞാനപേക്ഷിക്കുന്നവെങ്കിലോ ആശാഭംഗത്തൊട്ടം ക്രുദ്ധരപിച്ചുകൊണ്ടുപോമിവർ മുക്തനായാചരിച്ചീടാംവൻതപംവിജനത്തിൽഞാൻ അതുകൊണ്ടിന്നകോപിച്ചിട്ടിവരേത്തള്ളിവിട്ടിടാം.

വ്യാസൻപറഞ്ഞു.

മനസ്സാലിതു ചിന്തിച്ചിട്ടടൻനാരായണൻമുനി സുഖമുണ്ടാകുവാനുള്ളിലാലോചനതുടങ്ങിനാൻ * സന്താപംനൽകുമീകോപംരണ്ടാമത്തേമഹാരിപു കാമലോഭങ്ങളേക്കാളുംവൻപുള്ളതിതുഭൂമിയിൽ* കോപാക്രാന്തൻസർവ്വഭൂതങ്ങളിലുംദുഃഖമേകിടും നരകപ്പൂകാവിനുള്ള ചിറയാംഹിംസചെയ്തിടും * ഉരസിത്തമ്മിലുണ്ടായതീയാവൃക്ഷത്തെയെന്നപോൽ ദേഹോത്ഭവംകെട്ടുംകോപംദേഹത്തേച്ചാമ്പലാക്കിടും *

വ്യാസൻപറഞ്ഞു.

ദീനമാനസനായിമട്ടോർക്കുമിജ്യേഷ്ഠനൊടായ്നരൻ യഥാർത്ഥവചനംചൊന്നാനന്നജൻധർമ്മനന്ദനൻ.

നരൻപറഞ്ഞു.

നാരായണ!മഹാഭാഗ!കോപമേതനീ വടക്കുക വധിച്ചോരീയഹങ്കാരംനശിപ്പിക്കുകശാന്തനായ് * പണ്ടുനമ്മൾക്കഹങ്കാരദോഷത്താൽ നഷ്ടമായ്തപം ആദിവ്യമതാംവർഷംമുഴുവൻപരമാത്ഭുതം * പ്രഹ്ളാദനോടഹങ്കാരംകൊണ്ടുപോർചെയ്തതില്ലയോ? പലമട്ടിൽദുഃഖമുണ്ടായ്നമ്മൾക്കന്നെസുരോത്തമ! * കോപംകളഞ്ഞതിന്മൂലംശാന്തനാകമുനീശ്വര! ശാന്തഭാവംതപസ്സിന്നമൂലമെന്നാർമുനീശ്വരർ.

വ്യാസൻപറഞ്ഞു.

അവൻറയീവാക്കുകേട്ടശാന്തനായ്തീർന്നുധർമ്മജൻ.

ജനമേജയൻപറഞ്ഞു.

സന്ദേഹമുണ്ടൃഷിശ്രേഷ്ഠ!വിഷ്ണുവിൻകേതനായവൻ ശാന്തൻ,മഹാത്മാ,പ്രഹ്ളാദൻപണ്ടുപോർചെയ്തതെങ്ങനേ? * താപസന്മാർ,മഹാശാന്തർ,രണ്ടാളുംധർമ്മനന്ദനർ നരനാരായണരിവർപോരിനേററതുമെങ്ങനേ? * എമ്മട്ടിവരൊടുണ്ടായാപ്രഹ്ളാദനസമാഗമം? ആമ

ഹാത്മാവിവരൊടായ് യുദ്ധംചെയ്തതുമെങ്ങനെ? * പ്രഹ്ളാദനം ധൎമ്മനിഷ്ഠൻ, ജ്ഞാനവാൻ, വിഷ്ണുതല്പരൻ നരനാരായണർ സത്വഗുണത്തോടൊത്ത താപസർ* ഇവൎക്കും തമ്മിലീവണ്ണം വിരോധം വന്നുകൂടുകിൽ കേവലം ശ്രമമാകുന്നു തപസ്സാ ധൎമ്മമെന്നതും * ജപമെങ്ങു തപസ്സെങ്ങു, പണ്ടു സത്യയുഗത്തിലും അവരും വെന്നില്ല കോപാഹങ്കാരമയമാം മനം* ഇല്ല കോപം മത്സരവുമഹങ്കാരമതെന്നിയേ അഹങ്കാരത്തിൽനിന്നുണ്ടാം കാമക്രോധാദിയൊക്കയും * ആയിരം കോടിവൎഷങ്ങൾ വൻതപം ചെയ്തുവെങ്കിലും അല്പാഹങ്കാരമുണ്ടെങ്കിലതെല്ലാം നിഷ്പ്രയോജനം * സൂൎയ്യോദയം വരുന്നേരമിരുട്ടെന്നമട്ടുപോകുമോ? ഈ മട്ടഹങ്കാരലേശത്തിങ്കൽപോം പുണ്യമൊക്കയും* മഹാത്മാവാം പ്രഹ്ളാദൻ പോരാടീ വിഷ്ണുവോടുമായ് അപ്പോളീമന്നിലേ പുണ്യമെല്ലാമേ നിഷ്പ്രയോജനം * നരനാരായണന്മാരാം ശാന്തന്മാർ വിട്ടു വൻതപം പോരാടിയപ്പോൾ ശ്രമമെങ്ങുപിന്നീടു പുണ്യവും * അഹങ്കാരത്തൊടീ സത്വഗുണവാന്മാർ മടങ്ങുകിൽ എന്നെപ്പോലുള്ള വാക്കുള്ള കഥയിന്നെന്തുവാൻ മുനേ! * ഉണ്ടായിട്ടില്ലഹങ്കാരം വിട്ടേകൻ ഭുവനത്രയേ മേലാലെല്ലാം കൊണ്ടുമൊരാളുണ്ടാകുന്നതുമല്ലതാൻ * ഇരിമ്പാലോമരത്തൊണ്ടോ ചങ്ങലക്കെട്ടുപെട്ടവൻ മോചിക്കുമില്ലഹങ്കാരക്കെട്ടുപെട്ടോനൊരിക്കലും * അഹങ്കാരത്തിനാൽ മൂടപ്പെട്ടീലോകമശേഷവും മോഹിച്ചു മലമൂത്രങ്ങൾ പെടും സംസാരമെന്നതിൽ * മോഹം മൂടുന്ന സംസാരം ബ്രഹ്മജ്ഞാനമതെങ്ങുവാൻ മീമാംസകമതം തന്നേ ശോധിച്ചിടുന്നതും മുനേ! * മഹാത്മാക്കൾ കൂടിയെന്നും കാമക്രോധാദിയുക്തർ താൻ എന്നെപ്പോലുള്ള വൎക്കിന്നി കലിയിൽ കഥ ചൊല്ലുവാൻ.

വ്യാസൻ പറഞ്ഞു.

കാൎയ്യം കാരണമില്ലാതെയെന്നു മട്ടുണ്ടാം നരോത്തമ! കാൎപ്പം തോടകളും പോത്താൽ സ്വൎണ്ണം താനല്ലയോ നൃപ!? * അഹങ്കാരത്തിലുണ്ടായീ ബ്രഹ്മാണ്ഡം സചരാചരം നൂലിൽനിന്നുളവാം വസ്ത്രം മറ്റേതു വസ്തുമെങ്ങനെ? * ബ്രഹ്മാവു തൊട്ടു പുല്ലോളം ചരാചരമശേഷവും മായാഗുണങ്ങളാൽ നിൎമ്മിച്ചീടുന്നതിൽ ദുഃഖമൊക്കകിൽ * ബ്രഹ്മവിഷ്ണ്വീശരും മോഹിച്ചിട്ടഹങ്കാരമെന്നതിൽ അഗാധമായ സംസാരത്തിൽ ഭ്രമിക്കുന്നു ഭൂപതേ! * വസിഷ്ഠനാരദാദ്യർമാമുനികൾ ജ്ഞാനമുള്ളവർ അവരും ബദ്ധരാം മോഹിക്കുന്നീ സംസാരമെന്നതിൽ * ദേഹവാനായുള്ളൊരു

ത്തൻത്രൈലോക്യത്തിലുമില്ലതാൻ ഈമായാഗുണമില്ലാതെശാന്തനായ്ബ്രഹ്മനിഷ്ഠനായ്! * അഹങ്കാരത്തിൽനിന്നുണ്ടായ്ക്കാമക്രോധാദിയൊക്കയും ദേഹമുള്ളളത്തുംനരനേയുംവിടില്ലത്തുമനാവ!* പുരാണപഠനം വേദശാസ്ത്രാഭ്യാസം,സ്വരാച്ഛന്നം ധ്യാനം,തീത്ഥാടനമത്തും ചെയ്താലുംസ്വച്ഛകമ്മറാം * കള്ളനേപ്പോലെചെയ്യുന്നുവിഷയഭ്രാന്തനായ്പുമാൻ കാമമോഹമദങ്ങൾക്കധീനനാക്കാമെന്നുള്ളവസ്ഥയേ * കൃതത്രേതാദ്വാപരങ്ങളാംയുഗങ്ങളിലുംനൃപ ധമ്മംപിഴച്ചുകാണുന്നു,പിന്നെന്തീക്കലിയിൽകഥ * ദ്രോഹഹംങ്കാരംസ്പൃഹയെന്നും,ലോഭംകോപവുമെറ്റപ്പൊഴും ഈ മട്ടിലാണുസംസാരംവിചാരിക്കേണ്ടതില്ലതിൽ * കാമക്രോധങ്ങളുംരാഗദ്വേഷങ്ങൾമത്സരങ്ങളും വിട്ടുണ്ടചിലസാധുക്കൾലോകേദുഷ്ടാത്മാക്കളാണവർ.

രാജാവുപറഞ്ഞു.

അവർധന്യർസുകൃതികൾമദമോഹങ്ങൾവിട്ടവർ ജിതേന്ദ്രിയന്മാർസദ്വൃത്തരവർവെന്നിജ്ജഗത്രയം * മഹാത്മാവെൻപിതാവിന്റെപാപമാതുഴലുന്നുമേ തെറ്റെന്യമുനികണ്ഠത്തിലിട്ടവൻ,ചത്തപാമ്പിനേ*അത്തുകൊണ്ടെന്റെകൺവെട്ടത്തവന്നുണ്ടാകുമോശ്ശുഭം മോഹംകൊണ്ടറിയുന്നില്ലെന്നെല്ലാംമേലിൽഭവിക്കുമോ? * മൂഢൻമദ്യത്തിനേനോക്കുംവീഴുമെന്നതുനോക്കുമോ? നിന്ദ്യകമ്മംചെയ്യുമപ്പോൾ നരകത്തെഭയപ്പെടാ * നരനാരായണന്മാരപ്രഹ്ളാദനൊട്ടുഘോരമായ് യുദ്ധംചെയ്തപുരാവൃത്തംവിസ്തരിച്ചുരചെയ്യുക. * സരസ്വതീനദീതീരംപുണ്യംബദരികാശ്രമം പ്രഹ്ളാദനവിടെപ്പാതാളംവിട്ടെന്തിനുചെന്നതും * നരനാരായണർശാന്തതാപസർ,മുനിസത്തമർ എന്തുഹേതുവിനാൽയുദ്ധംചെയ്തുമാനവാരിധേ! * ഓർത്തീടായോധനത്തിനോ വൈരമുണ്ടാംപരസ്പരം ഏഷണാത്രയമറ്റുള്ളോർവൻപോരെങ്ങനെ ചെയ്തതും? * ധമ്മാത്മാവായപ്രഹ്ളാദനിരന്തുംനിത്യാദേവരാം നരനാരായണരെ,യാവൻപോർചെയ്തതുമെന്തിനായ്? * ദ്വേശിപ്പുണ്ടാനിതിൻഹേതുകേൾപ്പാനവിസ്താരമായ്ചൊല്ലുക!

ശ്രീദേവീഭാഗവതം നാലാംസ്കന്ധം

അഹങ്കാരലക്ഷണം

ഏഴാംഅദ്ധ്യായം.



## എട്ടാമദ്ധ്യായം

സൂതൻപറഞ്ഞു.

ജനമേജയനാലേവംചോദിക്കപ്പെട്ടമാമുനി വിസ്തരിച്ചുരചെയ്തെല്ലാംവ്യാസൻസത്യവതീസുതൻ * പരീക്ഷിത്താംമന്നവന്റെദുർവൃത്തധർമ്മതൽപരൻ ജനമേജയനോർത്തുള്ളിലധികംദുഃഖമാണ്ടുതേ. * വിപ്രാവമാനപാപംകൊണ്ടന്തകാലയമാണ്ടോരാ പിതാവേക്കരകേററാനായ് തന്നെചിന്തിച്ചുസന്തതം * പുത്തെന്നനരകത്തിൽനിന്നച്ഛനേരക്ഷചെയ്കയാൽ പുത്രനെന്നുള്ളപേർസാർത്ഥമാകുന്നതുമുനിവര്യരേ! * ദ്വിജശാപാൽപരീക്ഷിത്തുംസ്നാനദാനങ്ങളെന്നിയേ മേടയിൽപാമ്പുതൊട്ടിട്ടുമരിച്ചെന്നതറിഞ്ഞവൻ * പരീക്ഷിത്താകുമച്ഛന്റെഗതികേട്ടീനൃപോത്തമൻ വൈരാഗ്യംപൂണ്ടുദുഃഖിച്ചുഭയവിഹ്വലനായിതേ * ഗൃഹാഗതൻവ്യാസനോടുംചോദിച്ചാൻവലുതായിട്ടും നരനാരായണർതന്റെകഥയെല്ലാമനിന്ദിതൻ.

വ്യാസൻപറഞ്ഞു.

ശ്രേഷ്ഠൻഹിരണ്യകശിപുവധിക്കപ്പെട്ടശേഷമായ് രാജാവാക്കപ്പെട്ടവന്റെമകൻപ്രഹ്ളാദനെന്നവൻ * ദേവബ്രാഹ്മണവിശ്വാസിയദൈത്യൻരാജ്യമാളവേ യാഗങ്ങൾചെയ്തൂർഭൂമിയിങ്കൽശ്രദ്ധയോടൊത്തുമന്നവർ * തപംധർമ്മംതീർത്ഥയാത്രയിവയെച്ചെയ്തുബ്രാഹ്മണർ സ്വധർമ്മവൃത്തിയാണ്ടുവൈശ്യന്മാർ,ശുശ്രൂഷചെയ്തുശൂദ്രരും * നൃസിംഹനാക്കീപാതാളത്തിങ്കലാദൈത്യരാജനെ രാജ്യംവാണവിടെത്തന്നെപ്രജാപാലനതല്പരൻ * പിന്നൊരിക്കൽഭൃഗുസുതൻച്യവനൻതാപസോത്തമൻ കുളിക്കാനോങ്കാരകണ്ഠനർമ്മദാതീർത്ഥമാണ്ടുപോ * ആമഹാനദിയേക്കണ്ടിട്ടതിലേക്കായിറങ്ങിനാൻ കടിച്ചുകരകേറുമ്പോളൊരുസർപ്പംഭയങ്കരൻ പാതാളത്തിൽതാഴ്ത്തിയപ്പോൾഭയപ്പെട്ടാമുനീശ്വരൻ ജനാർദ്ദനൻദേവദേവനായവിഷ്ണുവെയോർത്തുതേ * വിഷ്ണുസ്മരണചെയ്തപ്പോളപ്പാമ്പുവിഷമററതായ് ത്തുണ്ടില്ലച്യവനൻദുഃഖംപാതാളത്തിൽനയിക്കവേ * എന്നോശപിക്കുമോകോപിച്ചുമഹാനായുള്ളതാപസൻ എന്നോർത്തുവിനയത്തോടാമുനിയേവിട്ടുസർപ്പവും * സഞ്ചരിച്ചാൻനാഗകന്യമാരാൽപൂജിതനായ്മുനി നാഗങ്ങൾക്കസുരന്മാർക്കുമുള്ളവൻപുരമാണ്ടവൻ * ഒരിക്കലാപ്പുരത്തിങ്കൽചരിക്കുംഭൃഗുപുത്രനേ കണ്ടാനീദൈത്യരാട്ടായ

പ്രഹ്ളാദൻധൎമ്മതല്പരൻ* മുനിയെക്കണ്ടുടൻപൂജചെയ്താൻപ്രഹ്ളാദ ദാനവൻ ചോദിച്ചാൻ,ചൊല്ലെന്തുഭവാൻപാതാളത്തിൽവന്നതും * ദൈത്യന്മാക്കറിയാമിന്ദ്രൻറെരാജ്യത്തെനോക്കുവാൻ ചൊല്ലിവിട്ടോഭവാനേനീസത്യംചൊൽകമുനീശ്വര?

ച്യവനൻപറഞ്ഞു.

എന്തെനിക്കിന്ദ്രനാലെന്നെയവനെന്മട്ടയച്ചിട്ടും ദൂതകാൎയ്യത്തിനായ്നിൻറെരാജ്യത്തിൽവന്നചേരുവാൻ * സ്വതന്ത്രൻ,ഭൃഗുപുത്രൻ ഞാൻധൎമ്മിഷ്ഠൻനീധരിക്കുക ഇന്ദ്രൻചൊല്ലിയയച്ചെന്നശങ്കവേണ്ടവരാസുര! * കുളിക്കാൻനൎമ്മദാപുണ്യതീൎത്ഥത്തിൽവന്നഞാൻനൃപ! ഇറങ്ങുമ്പോൾപിടിച്ചെന്നെവലുതായൊരുസൎപ്പവും * വിഷ്ണുസ്മരണകൊണ്ടപ്പോളപ്പാമ്പുവിഷമററതായ് സ്മരണത്തിൻറെമാഹാത്മ്യാലവനെന്നെവെടിഞ്ഞുടൻ * ഇവിടത്തെത്തിഞാൻരാജൻ! നിൻറെകാഴ്ചലഭിച്ചതേ വിഷ്ണുഭക്തൻഭവാൻവിഷ്ണുഭക്തനെന്നോക്കുകെന്നയും.

വ്യാസൻപറഞ്ഞു.

മൃദുവാമാവാക്കുകേട്ടുമന്നൻകശിപുനന്ദനൻ ഓരോതീൎത്ഥങ്ങളെപ്പററിചോദിച്ചാനതിമുത്തൊടും.

പ്രഹ്ളാദൻപറഞ്ഞു.

ഭൂമിയിൽപുണ്യതീൎത്ഥങ്ങളേതെല്ലാംമുനിസത്തമ!? വാനിൽ പാതാളമതിലുംവിസ്തരിച്ചവചൊല്ലുക.

ച്യവനൻപറഞ്ഞു.

മനോവാക്കായശുദ്ധന്മാൎക്കെല്ലാംതീൎത്ഥങ്ങൾതാൻനൃപ! അജ്ഞാനികൾക്കപ്രകാരമശുദ്ധംദേവഗംഗയും * ആദ്യംമനംശുദ്ധമായിപ്പാപവർജിതമാകിലോ എല്ലാതീൎത്ഥങ്ങളുംശുദ്ധങ്ങളായ്തന്നെഭവിച്ചിടും * ഗംഗാതീരംമുഴവനംഗ്രാമങ്ങൾനഗരങ്ങളും എടത്തെരുവുമങ്ങാടികളുമുണ്ടതിലംഗിയായ് * പറത്തെരുവുമവ്വണ്ണംമുക്കവന്മാർഗൃഹങ്ങളും ഹൂണർവംഗർഖസർമ്ലേച്ഛരിവർതൻഭവനങ്ങളും * ഇവരെല്ലാംകുടിച്ചീടുന്നൊന്നംഗംഗാമൃതത്തിനേ മൂന്നുനേരംകുളിച്ചീടുന്നിഷ്ടമ്പോലിവരൊക്കയും * അതിലാൎക്കുംമനഃശുദ്ധിവരുന്നില്ലസുരേശ്വര! വിഷയാക്രാന്തചിത്തൎക്കുതീൎത്ഥത്താൽഫലമെന്തെടൊ? മനംതാൻകാരണംരാജൻ!വേറെയല്ലോൎത്തുനോക്കുക * ശുദ്ധിയിച്ചുപ്പവൻനിത്യംമനഃശുദ്ധിവരുത്തണം അന്യവഞ്ചനയാൽതീൎത്ഥവാസിയുംബഹുപാപി

യാം * പാപ,മായവിടെച്ചെയ്യാലനന്തംദോഷമായ് വരും പഴത്താലും സ്വാദുവരാക്കമ്മട്ടിക്കായതെന്നപോൽ * ഋഷേക്കശുദ്ധിയുണ്ടാകാതീർത്ഥകോടികളിക്കിലും ശ്രമിച്ചിപ്പവൻമുൻപേമനഃശുദ്ധിവരുത്തണം മനസ്സുശുദ്ധമായെന്നാൽദ്രവ്യവുംശുദ്ധമാമുടൻ ആചാരശുദ്ധിയുംണ്ടാകമപ്പോൾതീർത്ഥഫലിച്ചിടും * അല്ലെങ്കിൽചെയ്യുന്നതെല്ലാമുടൻതാൻ വ്യർത്ഥമാകുമേ തീർത്ഥമാണ്ടാൽസദാനീചസഹവാസംത്യജിക്കണം * പരോപകാരവുംവേണംമനഃകായങ്ങളാൽസദാ തീർത്ഥംചോദിച്ചിട്ടന്നെങ്കിൽമഹാതീർത്ഥങ്ങൾചൊല്ലിടാം * പുണ്യനൈമിശമാണാദ്യം,പുഷ്കരം,ചക്രതീർത്ഥവും സംഖ്യയില്ലാതെവേറെയുമുണ്ടുതീർത്ഥങ്ങൾഭൂമിയിൽ പുണ്യസ്ഥലങ്ങളും ശുദ്ധങ്ങളായുണ്ടധികംനൃപ!.

വ്യാസൻപറഞ്ഞു.

ആവാക്കുകേട്ടുദൃതനായ് നൃപൻനൈമിശമെത്തുവാൻ അതിസന്തോഷമോടൊത്തിട്ടയച്ചാനസുരേന്ദ്രരേ.

പ്രഹ്ളാദൻപറഞ്ഞു.

എഴുനീല്ക്കമഹാന്മാരേ! പോകാംനാംനൈമിശത്തിനായ് ദർശിക്കാമച്യുതൻപീതാംബരനപ്പുണ്ഡരീകാക്ഷനേ.

വ്യാസൻപറഞ്ഞു.

വിഷ്ണുഭക്തനിതോതീട്ടാദാനവന്മാരശേഷവും സന്തോഷിച്ചവനോടൊത്തുപാതാളംവിട്ടുപോയിതേ * ദിതിതൻപുത്രരായുള്ള ബലമേറുന്നദാനവർ നൈമിശാരണ്യമാണ്ടെമുദാസ്നാനംകഴിച്ചുടൻ * പ്രഹ്ളാദനവരോടൊത്തതീർത്ഥന്തോറുംനടക്കവേ പുണ്യാസരസ്വതീ ശുദ്ധജലയാംനദികണ്ടുതേ * ആസാരസ്വതതീർത്ഥത്തിൽസ്നാനംചെയ്തുടനേയവൻ മഹാത്മാവായപ്രഹ്ളാദൻമനസ്സപ്പോൾപ്രസന്നമായ് * ഏറെശുദ്ധമതായുള്ള തീർത്ഥത്തിൽവച്ചുദാനവൻ പ്രസന്നനായ് കഴിച്ചാൻനൽസ്നാനദാനാദിയൊക്കയും.

ശ്രീദേവീഭാഗവതം നാലാംസ്കന്ധം

നൈമിശതീർത്ഥഗമനം

എട്ടാം അദ്ധ്യായം

---

## ഒൻപതാം അദ്ധ്യായം

---

വ്യാസൻപറഞ്ഞു.

തീർത്ഥസ്നാനംകഴിഞ്ഞപ്പോൾപ്രഹ്ളാദൻകണ്ടുമുമ്പിലായ് ഒരു

പേരാൽവൃക്ഷമേററംവലുതായ്നിഴലുള്ളതായ് * ചാണയ്ക്കുവെച്ചതായോരോവിധത്തിൽപലബാണവും കണ്ടാൻക്രൂരനുകളുമാക്കഴവിൻത്തുവലുള്ളതായ് * മനസ്സുകൊണ്ടുചിന്തിച്ചാറിബ്ബാണക്കൂട്ടമാരുടേ ഋഷിമാർപുണ്യാശ്രമത്തിൽശുദ്ധതീർത്ഥസ്ഥലത്തിലായ് * ഋതുചിന്തിക്കവേകൃഷ്ണാജിനംജടയുമാണ്ടവർ മുനിമാർധർമ്മതനയർകാണപ്പെട്ടസുരേന്ദ്രനാൽ * ശാർങ്ഗ,മാജഗവംരണ്ടുനല്ലവില്ലവർമുൻപിലായ് ശരംതീരാത്താവനാഴികളുംതൂങ്ങുന്നുഭംഗിയിൽ * ധ്യാനസ്ഥന്മാർമഹാഭാഗരൃഷിമാർധർമ്മനന്ദനർ നരനാരായണരെയുംകണ്ടാൻപ്രഹ്ളാദനപ്പൊഴേ * കോപത്താൽകൺചുവന്നിട്ടുനിങ്ങൾധർമ്മവിനാശമായ് ഡംഭമെന്തുതുടങ്ങുന്നതെന്നുചോദിച്ചുദാനവൻ * ഇസ്സംസാരത്തിലെന്നുംഞാൻകണ്ടില്ലാകേട്ടുമില്ലതാൻ വൻതപംചെയ്കയവ്വണ്ണംവില്ലമമ്പുംധരിക്കയും * ഇതുതെററീയാദിയുഗത്തിങ്കൽകലിയിലായിടാം ബ്രാഹ്മണക്കുതപംയുക്തമെന്തതിൽചാപധാരണം * ജടാധാരണമെങ്ങെങ്ങിയാവനാഴിധരിപ്പതും ഡംഭുകാട്ടുന്നനിങ്ങൾക്കീധർമ്മാചരണയുക്തമായ്.

വ്യാസൻപറഞ്ഞു.

എന്നാവൻവചനംകേട്ടു നരൻചൊന്നാൻനരോത്തമ! ഞങ്ങൾചെയ്യുംതപസ്സിങ്കൽവെറുതേചിന്തയെന്തുതേ * സമർത്ഥരെന്തുചെയ്താലുമവക്കതുഫലിച്ചിടും ഞങ്ങളിരണ്ടിനുംമന്ദ! സമർത്ഥർലോകവിശ്രുതർ! * യുദ്ധത്തിനുംതപസ്സിനു,മെന്തുചെയ്യുന്നുപിന്നെനീ നീനിന്റെവഴിപോയാലുംപുലമ്പുന്നെന്തിനിങ്ങനേ? * ബ്രഹ്മതേജസ്സപ്രമേയം ഭ്രാന്തൻനീയറികയില്ലതു് സുഖമിച്ചുിപ്പവർവിപ്രദ്ധണദോഷങ്ങളോത്തിടാ.

പ്രഹ്ളാദൻപറഞ്ഞു.

ധർമ്മച്ചിറയുറപ്പിക്കുംദൈത്യേന്ദ്രൻഞാനിരിക്കവേ മന്ദതാപസരാംനിങ്ങൾക്കുള്ളഗർവംഫലിച്ചിടാ * ഈതീർത്ഥത്തിൽയുക്തമല്ലന്തനംധർമ്മംപെടാത്തൊഴിൽ യുദ്ധത്തിനെന്തുബലമതിപ്പോൾകാട്ടുകനീമുനേ!.

വ്യാസൻപറഞ്ഞു.

അവന്റെയാവാക്കുകേട്ടുനരനുത്തരമോതിനാൻ നിർബ്ബുദ്ധിയിമ്മട്ടാണെങ്കിൽയുദ്ധംചെയ്കെന്നൊടിന്നുനീ * അസുരാധമനാംനിന്റെ

തലയിന്നുപൊളിച്ചിടാം യുദ്ധശ്രദ്ധനിനക്കുണ്ടാകാതെമേലാലൊരിക്കലും.

വ്യാസൻപറഞ്ഞു.

അവൻെറയാവാക്കുകേട്ടുദൈത്യേന്ദ്രൻബലമുള്ളവൻ പ്രതിജ്ഞചെയ്താൻപ്രഹ്ളാദനതികോപത്തൊടൊത്തവൻ * നരനാരായണർദാന്തരൃഷിമാർതപമുള്ളവർ ഈരണ്ടുപേരേയുംഞാനിന്നേതുമട്ടുംജയിച്ചിടും.

വ്യാസൻപറഞ്ഞു.

എന്നുരച്ചങ്ങുപ്രഹ്ളാദൻവില്ലെടുത്തിട്ടുതൽക്ഷണം വലിച്ചുവിട്ടിട്ടുഞാണൊലിചെറുത്തൊണൊലിയേററവും * നരനുംവില്ലെടുത്തിട്ടുവിട്ടാൻക്രൂരമ്പസഹ്യമായ് നിരന്തരമതായ്പ്രഹ്ളാദൻെറനേക്കരിശത്തൊടും * പ്രഹ്ളാദനേററിട്ടവയേസ്സുവർണ്ണ। പുംഖങ്ങളാമമ്പുകളാൽമുറിച്ചാൻ; മുറിഞ്ഞതന്നമ്പുകൾകണ്ടുവേറേ। യയച്ചുകോപിച്ചു നരൻശരങ്ങൾ. ।। അതുംമുറിച്ചുഗ്രശരങ്ങളാൽ,വി। ട്ടവൻെറമാറിൽദനുജൻശരൌഘം। അതഞ്ചുബാണങ്ങൾതൊടുത്തുഭേദി। ച്ചവൻെറബാഹുക്കളിലെയ്തൃഷീന്ദ്രൻ. ।। ആപോരുകാണ്മാൻസുരരിന്ദ്രനോടും । വന്നാർവിമാനങ്ങളിലസ്ഥലത്തായ് । രണത്തിൽനക്കുന്നനരൻെറവീര്യം । പുകഴ്ത്തിനാരങ്ങസുരേന്ദ്രനേയും. ।। പൊഴിച്ചുവില്ലാണ്ടുശരങ്ങൾദൈത്യൻ। ഘനങ്ങൾവർഷിപ്പതുപോൽജലത്തെ। എടുത്തുശാർങ്ഗംനരനപ്രമേയം। ചൊരിഞ്ഞുപൊൻപുംഖമെഴുംശരൌഘം. ।। ജയേച്ഛയോടാനരദാനവന്മാ। ർക്കടൻഭവിച്ചുബഹുഘോരയുദ്ധം। വാനാണ്ടൊരിന്ദ്രാദികൾദിവ്യപുഷ്പ । വർഷങ്ങൾചെയ്താരതിമോദമോടും.।। കോപിച്ചുദൈത്യാധിപനാനരങ്ക। ലയച്ചുക്രൂരമ്പുകൾവേഗമോടും। അതൊക്കയുംതീക്ഷ്ണശരങ്ങൾവില്ലിൽ। തൊടുത്തുവിട്ടാനരനുംമുറിച്ചാൻ. ।। വലിച്ചയച്ചുബാണങ്ങൾകൊണ്ടുപിന്നീടുദാനവൻ ധർമ്മജൻപോരിനായേററനാരായണനെയെയ്തതേ *നാരായണൻതാനുമുടൻക്രൂരമ്പുകളയയ്ക്കയാൽ ദുഃഖിപ്പിച്ചാനധികമായ്മുമ്പിൽനില്ക്കുന്നദൈത്യനെ * കാണ്മാനായ്വാനിൽവന്നോരദ്ദേവദാനവരൊക്കയും ജയഘോഷങ്ങളോടൊത്തുതിരക്കിത്തിക്കിനിന്നതേ * രണ്ടുപേരുടെയുംബാണവർഷത്താൽവാനുമന്നുടൻ പകലുംരാത്രിയേപ്പോലെയിരുട്ടുണ്ടായിതേററവും * ദേവദാനവരന്യോന്യംപറഞ്ഞാർവിസ്മയത്തൊടും അതിഘോരംരണംമുൻപിൽകണ്ടിട്ടില്ലിതിനൊപ്പു

മായ് * ഗന്ധർവ്വദേവമുനിമാർയക്ഷകിന്നരപന്നഗർ വിദ്യാധരർചാരണരുമേററവുംവിസ്മയിച്ചുതേ * നാരദൻപർവ്വതമുനിയിവരുംകണ്ടുനില്പവേ നാരദൻചൊല്ലിനാൻപണ്ടുണ്ടായിട്ടില്ലിതുപോലവേ* താരകാസുരനവ്വണ്ണംവൃത്രനുംപോരുചെയ്തതേ മധുകൈടഭരോടൊത്തുവിഷ്ണുവുംചെയ്തിവണ്ണമേ * പ്രഹ്ലാദൻപ്രബലൻശൂരൻനാരായണനൊടൊപ്പമായ് യുദ്ധഞ്ചെയ്യുന്ന,വൻസിദ്ധിയുള്ളോൻവിക്രമിയെങ്കിലും.

വ്യാസൻപറഞ്ഞു.

പ്രഹ്ലാദനാരായണന്മാർരാത്രിയുംപകലൊക്കയും പിന്നയുംപിന്നയുംയുദ്ധഞ്ചെയ്താരതിഭയങ്കരം * നാരായണനൊരമ്പെയ്തുപ്രഹ്ലാദൻവില്ലുവേഗമായ് മുറിച്ചാനവനുംവേറേകയ്ക്കൊണ്ടാനൊരുവില്ലിനേ* നാരായണനുടൻതന്നെവേറേയൊരുശരത്തിനാൽ ആവില്ലുംനടുവിൽവച്ചുകയ്യൂക്കാലെമുറിച്ചുതേ * മുറിഞ്ഞതെല്ലാമിട്ടിട്ടുവീണ്ടുംപൂണ്ടാൻമഹാസുരൻ കോപിച്ചമ്പാലതുംനാരായണൻഛേദിച്ചുതൽക്ഷണം * ഇരുമ്പുലക്കകൈക്കൊണ്ടാനാവില്ലുംപോയദാനവൻ അതികോപാൽധർമ്മജനേയടിച്ചാൻമാറിലക്ഷണം * മുറിച്ചാൻബലവാനൊൻപതമ്പുകൾവിട്ടുഘോരമാം ഇരുമ്പുലക്ക,താഡിച്ചാനവനെപ്പത്തുവിട്ടുടൻ * ഇരുമ്പിനാലുള്ള നല്ലഗദയാണ്ടിട്ടുദാനവൻ അടിച്ചുമുട്ടിൽകോപിച്ചാനാരായണമുനീന്ദ്രനേ * ഗദയേററുംപർവ്വതംപോൽ നിന്നാനധർമ്മനന്ദനൻ സ്ഥിരചിത്തൻശക്തിയുള്ളോൻവർഷിച്ചാനമ്പുപിന്നെയും * മുറിച്ചാൻഭഗവാനപ്പോൾദൈത്യരാജന്റെവൻഗദ വിസ്മയിച്ചാർവാനിൽവന്നുകണ്ടുനില്പോരശേഷവും * വീരവൈരികളെക്കൊല്ലുംപ്രഹ്ലാദൻവേലെടുത്തുടൻ ബലാൽനാരായണൻതന്റെ മാറിടത്തിന്നുചാണ്ടിനാൻ * അതിന്റെവരവുംകണ്ടുകളിയായിട്ടൊരമ്പിനാൽ ഏഴായ്നുറുക്കിനാനേഴാൽതാഡിച്ചാനവനേമുനി * അവർക്കായാശ്രമത്തിങ്കലൊരുനൂറാണ്ടിതേവിധം ആർക്കുംവിസ്മയമേകുന്ന ഘോരയുദ്ധംഭവിച്ചുതേ * ശംഖംചക്രംഗദാപത്മമിവയേനാലുകൈകളിൽ ധരിച്ചവൻരമാകാന്തൻപീതവസ്ത്രമണിഞ്ഞവൻ * ഭക്താർത്തിഹരനാംവിഷ്ണുപ്രഹ്ലാദാന്തികമെത്തിനാൻ ഭഗവാൻവന്നതുംകണ്ടുപ്രഹ്ലാദൻബഹുഭക്തിയായ് * നമസ്കരിച്ചുതൊഴുതുകൊണ്ടിവണ്ണമുണർത്തിനാൻ.

പ്രഹ്ളാദൻപറഞ്ഞു.

ദേവദേവ!ജഗന്നാഥ!ഭക്തവത്സല!മാധവ! ജയിക്കുനില്ലെന്തു രാജാവായഞാനീമുനീന്ദ്രരേ? * യുദ്ധംചെയ്തുൻന്തറുദിവ്യവത്സരംമുഴ വൻവിഭോ! ജയിച്ചില്ലെന്തുമൂലംഞാനതത്യത്ഭുതമോക്കുകിൽ.

വിഷ്ണുപറഞ്ഞു.

എന്നംശമാംസിദ്ധരിവർജിതാത്മാക്കംതപസ്വികർ നരനാരായണർനീയുംജയിച്ചില്ലെന്തതത്ഭുതം?* പാതാളത്തിൽപോകനീയെൻ ഭക്തിയേദൃഢമാക്കുക നിനക്കീമുനിമാരോടുവൈരംവേണ്ടാമഹാമതേ!

വ്യാസൻപറഞ്ഞു.

കല്പിക്കപ്പെട്ടിതാദൈത്യൻപോയാനസുരരോടുമായ് തപസ്സു ചെയ്തുവാണാർന്നരനാരായണർനൃപ!.

ശ്രീദേവീഭാഗവതം നാലാംസ്കന്ധം

പ്രഹ്ളാദനരനാരായണയുദ്ധം

ഒൻപതാമദ്ധ്യായം

പത്താമദ്ധ്യായം

ജനമേജയൻപറഞ്ഞു.

എനിക്കീക്കഥയിൽവന്നുചേർന്നൂവലിയസംശയം നരനാരായണർശാന്തർവിഷ്ണ്വംശംപൂണ്ടതാപസർ*തീർത്ഥാശ്രയർ,സത്യയുക്തർ, ഫലമൂലംഭജിപ്പവർ ധർമ്മപുത്രൻ, മഹാത്മാക്കൾ, സത്യവാന്മാർതപോധനർ * യുദ്ധത്തിലാഗ്രഹമവർക്കുണ്ടായ്വന്നതുമെങ്ങനേ? അന്യോന്യംപോർചെയ്തതെന്തേ?വിട്ടിട്ടുത്തമമാംതപം * പ്രഹ്ളാദനോടൊരായിരംദിവ്യവർഷങ്ങൾപൂർണ്ണമായ് വിട്ടുശാന്തിസുഖം,യുദ്ധംചെയ്തതെമ്മട്ടുതാപസർ * പ്രഹ്ളാദനോടാമുനിമാർയുദ്ധംചെയ്തതുമെങ്ങനേ? ആയുദ്ധത്തിൻകാരണത്തെക്കഥിച്ചാലുംമഹാമതേ? * കാമിനീ,കനകം,രണ്ടുംകാരണംചേർന്നടത്തുവാൻ അവയിൽസക്തിയറേറാക്കെമ്മട്ടുണ്ടായ്ഘോരതിൽമതി? * അമ്മട്ടവർതപംചെയ്തതെന്തുമൂലംപരാത്പര! സ്വർഗ്ഗത്തിനോസുഖത്തിനോഭ്രമിപ്പിപ്പതിനോമുനേ! * ഫലമെല്ലാംകൊടുക്കുന്നവൻതപംചെയ്തുവെങ്കിലും ആശാന്തമുനിമാർക്കെന്തുഫലംകിട്ടിയതത്ഭുതം * തപസ്സാൽകൃശമാദേഹം,ദിവ്യമാന്തറുവത്സരം വീണ്ടുംവീണ്ടുംപോരുചെയ്തുശ്രമപ്പെട്ടുതളർന്നതേ * രാജ്യത്തി

ന്നോധനത്തിന്നോഭായ്യയ്ക്കോഭവനത്തിനോ എന്തിനാണാമഹാത്മാ വോടവർചെയ്യുന്നുസംഗരം? * ആശയററുള്ളവൻനിത്യധമ്മത്തെയ റിയുന്നവൻ സദാദേഹംതകന്നിട്ടുംപോരെന്തീമട്ടുചെയ്യുന്നു * സൽ ബുദ്ധിയുള്ളോൻസൽക്കമ്മങ്ങളെച്ചെയ്യുംസദാമുനേ! ദുഃഖപ്രദങ്ങളേയി ല്ലീ,രീതിയെന്നേയ്ക്കുമുള്ളത് * ധമ്മജർവിഷ്ണുപംശഭ്രതർസവ്വജ്ഞൻർഗു ണമേറിയോർ എവ്വണ്ണമഴലേകീട്ടുമധമ്മംപ്പോർനടത്തിനാർ? * സുഖാ രാമംബഹുഫലംസമാധിയെവെടിഞ്ഞുടൻ ഘോരയുദ്ധാനടത്താനാ യാഗ്രഹിക്കില്ലമൂഢനും * യയാതിയാംനൃപൻപണ്ടുസ്വഗ്ഗത്തിൽനിന്നു ഭ്രഷ്ടനായ് അഹങ്കാരത്തിനാൽഭുവിൽവീണതായ്കേട്ടിട്ടുണ്ടുഞാൻ * യാഗവുംദാനവുംചെയ്തുധമ്മിഷ്ഠൻനൃപനാണുഞാൻ എന്നുച്ചരിച്ചമാ ത്രത്തിലിന്ദ്രൻതാഴത്തുതള്ളിനാൻ* പോരുണ്ടാകില്ലഹങ്കാരമില്ലാഞ്ഞാ ലതുനിശ്ചയം പുണ്യക്ഷയംവിട്ടപ്പോരിലാമുനിക്കെന്തുവാൻഫലം?.

വ്യാസൻപറഞ്ഞു.

ധമ്മനിശ്ചയമാണ്ടുള്ള സവ്വജ്ഞർമുനികൾനൃപ! മൂന്നമട്ടാമഹ ങ്കാരംചൊന്നാർസംസാരമൂലമായ് * ഉടലുള്ള ഷിയെമ്മട്ടുയോഗ്യനാ മതുവിട്ടിടാൻ? കായ്യംകാരണമില്ലാതെഭവിക്കില്ലതുനിശ്ചയം * തപം, ദാനം,യാഗമെല്ലാംസാത്വികത്താൽഭവിച്ചിട്ടും രാജസത്താലുമുണ്ടാകും; കലഹംതാമസത്തിനാൽ * നല്ലതോചീത്തയോഭ്രപ!പ്രവൃത്തിചെറു തെങ്കിലും അഹങ്കാരംവിട്ടുനുമുണ്ടാകില്ലൊരെടത്തുമേ * ബന്ധിപ്പ വനഹങ്കാരത്തേക്കാളില്ലാരുമേഭുവി പ്രപഞ്ചമതിനാൽസൃഷ്ടിച്ചു,തി ല്ലാതാവതെങ്ങനേ? * അഹങ്കാരത്തൊടൊത്തോരീബ്രഹ്മവിഷ്ണുമഹേ ശരും പിന്നെമററുള്ളമുനികൾക്കുള്ളവസ്ഥകഥിക്കണോ? * ജനിയും മൃതിയുംവീണ്ടുമുണ്ടായക്കമ്മതുല്യമായ് അഹങ്കാരംമൂടിയിട്ടീപ്രപഞ്ചം തിരിയുന്നതേ * ഇസ്സംസാരേദേവതിയ്യങ്നരന്മാരുംസദാനൃപ! വണ്ടി ച്ചക്രംപോലുരുളുന്നെന്നോതുന്നറിവുള്ളവർ * വിസ്താരമാമിസ്സംസാര ത്തിങ്കലോരോരുയോനിയിൽ വിഷ്ണുവിന്നവതാരത്തിൻസംഖ്യയേയുമ റിഞ്ഞതാർ? * സാക്ഷാൽനാരായണൻവിഷ്ണു,മത്സ്യത്തിൻവടിവാണ്ടു തേ ക്രമ്മം,വരാഹം,നരസിംഹവും,വടുവുമായവൻ * യുഗന്തോറുംവാ സുദേവൻജഗന്നാഥൻജനാദ്ദനൻ അസംഖ്യമവതാരങ്ങളെടുക്കുംകമ്മ ചോദിതൻ * ഏഴാമത്തേതായവൈവസ്വതമന്വന്തരത്തിലായ് ഹ രിയാംഭഗവാൻചെയ്തോരവതാരങ്ങൾകേൾനൃപ! * ഭൃഗുവിൻശാപമാ

ണ്ടിട്ടുദേവേശൻവിഷ്ണുവാംഹരി അനേകമവതാരങ്ങളെടുത്താനഖിലേ ശ്വരൻ.

രാജാവുപറഞ്ഞു.

സന്ദേഹമുണ്ടെൻമനസ്സിൽമഹാത്മാവേ!പിതാമഹ! ഭൃഗുവാൽ ഭഗവാൻവിഷ്ണുശപിക്കപ്പെട്ടതെന്തിനായ് * ഹരിയാഭൃഗുവിന്നെന്താ ണപ്രിയംചെയ്തതുംമുനേ! ശപിച്ചതെന്തുകോപത്താൽദേവേശൻവി ഷ്ണുവേഭൃഗു?.

വ്യാസൻപറഞ്ഞു.

രാജാവേകേൾക്കചൊല്ലീടാംഭൃഗുവിൻശാപകാരണം കശ്യപ ന്റെസുതൻപണ്ടുനൃപൻ"കശിപു"വെന്നവൻ * വാഴുമ്പോൾദേവ ദൈത്യന്മാർയുദ്ധംചെയ്താർപരസ്പരം പോരാടുമ്പോൾജഗത്തെല്ലാം വ്യാകുലപ്പെട്ടുപോയ്നൃപ! * അവൻമരിച്ചു,പ്രഹ്ളാദൻരാജാവായി ബ്ഭവിച്ചുടൻ പീഡിപ്പിച്ചാൻദേവകളേപ്രഹ്ളാദൻശത്രുനാശനൻ* പ്രഹ്ളാദനംശക്രനമായ്ഘോരമാംപോർതുടങ്ങിനാർ നൂറുവഷംമുഴ വനത്ത്യാശ്ചര്യംതോന്നിടുംപടി* നിലിമ്പരുഗ്രപ്പോർചെയ്താർപ്രഹ്ളാ ദൻതോററുപോയുടൻ നിത്യധമ്മമറിഞ്ഞിട്ടുമഹാവൈരാഗ്യമാണ്ട വൻ * രാജാവാക്കീട്ടു"ബലിയേ"വിരോചനതനുജനേ തപസ്സചെ യ്യാൻപ്രാപിച്ചാൻഗന്ധമാദനപവ്വതം * ശ്രീമാനാംബലിയുംരാജ്യമാ ണ്ടാൻദേവവിദ്വരാധിയായ് പരസ്പരംയുദ്ധമുണ്ടായ്പിന്നയുംബഹു ഘോരമായ് * ഇന്ദ്രനംവിഷ്ണുവുംകൂടിസ്സഹായിച്ചതുമൂലമായ് ദേവ ന്മാർദൈത്യരേരാജ്യത്തിൽനിന്നോടിച്ചുപിന്നയും * തോററിട്ടുശരണം പ്രാപിച്ചീടിനാർദൈത്യർശുക്രനേ ഞങ്ങൾക്കെന്തുതുണയ്ക്കാത്തുമുനേ! മഹിമയുള്ളനീ * മന്ത്രവിദ്വരനാമങ്ങുസഹായിക്കാതിരിക്കിലോ ഇവി ടെപ്പാക്കുവാൻമേലാപാതാളത്തിന്നുപോയിടാം.

വ്യാസൻപറഞ്ഞു.

ഏവഞ്ചൊല്ലുംദാനവരോടോതിശുക്രൻകൃപാനിധി ഭയംവേണ്ടാ ദരിക്കാഞ്ഞാൻമന്ത്രൌഷധികളാൽദൃഢം* ബ്രഹ്മതേജസ്സുകൊണ്ടുംസാ ഹായ്യംനിങ്ങൾക്കചെയ്തിടാം ദുഃഖംവിട്ടുത്സാഹമോടുവാണാലുംനിങ്ങൾ ദൈത്യരേ! *

വ്യാസൻപറഞ്ഞു.

അവർശുക്രാശ്രയംമൂലംഭയമററവരായിതേ ദേവന്മാർകേട്ടുവൃ ത്താന്തമെല്ലാംചാരരുരയ്ക്കയാൽ * വിണ്ണോരുമിന്ദ്രനംതമ്മിലാലോ

ചനതുടങ്ങിനാർ ശുക്രമന്ത്രബലംമൂലംസ്ഥാനഭ്രംശംസുരക്കവർ * ചെയ്യുംമുൻപേപോരിനായിപ്പോകാൻതിരിച്ചുപ്പെട്ടത്തിനാർ ശേഷിച്ചോരേബലാൽവെന്നപാതാളത്തിങ്കലാക്കണം * എന്നോർത്തായുധവുംതാങ്ങിപ്രാപിച്ചാരവർദൈത്യരേ വിണ്ണോരിന്ദ്രാജ്ഞയാൽവിഷ്ണുവോടും ദൈത്യരൊടേററുടൻ * പ്രഹരിച്ചാരസുരന്മാരുംഭയവിഹ്വലരായിതേ രക്ഷിച്ചീടണമെന്നോതിശുക്രനേയാശ്രയിച്ചവർ * ദേവപീഡിതരായ്ക്കണ്ടശ്ശക്തരാംദൈത്യരേമുനി മന്ത്രൌഷധബലംകൊണ്ടുഭയംവേണ്ടെന്നുചൊല്ലിനാൻ * ശുക്രനേക്കണ്ടുദേവന്മാരവരേവിട്ടുപോയുടൻ.

ശ്രീദേവീഭാഗവതം നാലാംസ്കന്ധം

ഭൃഗുശാപപ്രകാരം

പത്താമദ്ധ്യായം.



## പതിനൊന്നാമദ്ധ്യായം

വ്യാസൻപറഞ്ഞു.

വിണ്ണോരങ്ങനെപോയപ്പോൾശുക്രൻദൈത്യരൊടോതിനാൻ ദൈത്യരേ!കേൾക്കുവിൻനിങ്ങൾപണ്ടുബ്രഹ്മാവുരച്ചത് * ദൈത്യനാശേജാഗരൂകൻവധിക്കുംദൈത്യരേഹരി കൊന്നാൻഹിരണ്യാക്ഷനേയുംവരാഹവടിവായവൻ * നൃസിംഹത്താൽനിഹതനായ്മഹാൻകശിപുവെന്നവൻ പ്രയത്നംചെയ്തുപ്രകാരംകൊല്ലുമെല്ലാരെയുംഹരി * എൻമന്ത്രബലമെമ്മട്ടുഫലിക്കുന്നില്ലവിഷ്ണുവിൽ അമ്മട്ടെൻരക്ഷയാൽനിങ്ങൾജയിക്കുന്നില്ലവിണ്ണരേ! * അതുകൊണ്ടുകുറേക്കാലംനിങ്ങളെല്ലാം ക്ഷമിക്കുവിൻ മന്ത്രത്തിന്നിന്നുപോകുന്നുഞാൻമഹാദേവസന്നിധൌ * മഹേശനിൽനിന്നുമന്ത്രംഗ്രഹിച്ചെത്താംക്ഷണേനഞാൻ ശരിയായതു നിങ്ങൾക്കുതന്നീടാംദൈത്യവര്യരേ!

ദൈത്യന്മാർപറഞ്ഞു.

തോററദുർബലരാംഞങ്ങളത്രകാലവുമെങ്ങനേ? ഭൂമിയിൽസ്ഥിതിചെയ്യാനായ്ശക്തരാകുംമുനീശ്വര! * മരിച്ചാർശക്തരെല്ലാരും ശേഷിച്ചുചിലദാനവർ അതുഞങ്ങളിന്നുപോരിങ്കലേററുനിൽപ്പാനശക്തർതാൻ.

ശുക്രൻപറഞ്ഞു.

ശിവൻകൽനിന്നുമന്ത്രത്തോടെന്നുഞാനിവിടെത്തുമോ? അന്നോ
ളംപോയ്തപംചെയ്യിൻശമത്തോടൊത്തുനിങ്ങളും * സാമദാനാദികൾ
ചൊന്നാർവിദ്വാന്മാർകാലതുല്യമായ് ദേശകാലബലംപാർത്തുസാഹ
ശക്തിയെടുക്കണം * ചിലപ്പോൾശ്രുഭമിപ്പിപ്പാൻചെയ്യണംശത്രുസേ
വയും ശക്തിവർദ്ധിച്ചകാലത്തിൽകൊല്ലണംബുദ്ധിയുള്ളവർ * വ്യാജമാ
യിട്ടതിനുമൂലംശാന്തരായ്വിനയത്തോടും ഞാൻവരുംവരയുംനിങ്ങൾഭ
വനത്തിങ്കൽവാഴുവിൻ * ശിവൻകൽനിന്നുമന്ത്രംഞാൻഗ്രഹിച്ചുകൊ
ണ്ടുവന്നിടാം നിലിമ്പരോടുപോർചെയ്യാംപിന്നെമന്ത്രബലത്തിനാൽ
ദൈത്യരോടോതിയീവണ്ണംപോയ്ശുക്രൻനിശ്ചയത്തോടും മന്ത്ര
ത്തിന്നായ്മഹാദേവസേവചെയ്വാൻമുനീശ്വരൻ * ദേവന്മാക്കൊരു
വിശ്വാസിയായുഗ്രൻസത്യമുള്ളവൻ പ്രഹ്ലാദനെച്ചൊല്ലിവിട്ടാരസു
രർഹ്പരസന്നിധൌ * വണക്കത്തോടുപ്രഹ്ലാദൻദേവന്മാരൊടുചൊ
ല്ലിനാൻ അസുരന്മാരൊക്കെക്കൂടിത്താഴ്മയോടീവചസ്സിനെ: * 'പോരിനു
സാഹമില്ലാഞ്ഞിട്ടായുധംവെടിഞ്ഞങ്ങളും തപംചെയ്യുന്നതിന്നെണ്ണംവ
ല്ക്കലംപൂണ്ടുവിണ്ണവർ!' * പ്രഹ്ലാദൻതൻവാക്കുകേട്ടുസത്യമാണെന്നറി
ഞ്ഞുടൻ ദേവന്മാർഭയമില്ലാതെമോദത്തോടൊത്തുപോയിതേ * ആ
യുധംവച്ചുവേദൈത്യർവിശ്വാസത്തോടുദേവകൾ സ്വഗൃഹങ്ങളിലെ
ത്തിട്ടുവാണാർക്രീഡിച്ചുസൌഖ്യമായ് * ദൈത്യന്മാർകപടംപൂണ്ടുത
പംചെയ്യുന്നതാപസർ ശുക്രന്റെവരവുംനോക്കിപ്പാർത്താരക്കശ്യപാശ്ര
മേ * കൈലാസത്തിൽചെന്നുശുക്രൻപ്രണമിച്ചാൻഗിരീശനേ ഹര
നാൽകാര്യമെന്തെന്നുചോദിക്കപ്പെട്ടുചൊല്ലിനാൻ: * 'ബൃഹസ്പതിധരി
ക്കാത്തമന്ത്രമിച്ഛിച്ചിട്ടിന്നുഞാൻ തേടുന്നുദേവകൾദൈത്യർജയി
ക്കാനംമഹേശ്വര!'.

വ്യാസൻപറഞ്ഞു.

അവന്റെയാവാക്കുകേട്ടുസർവ്വജ്ഞൻശങ്കരൻശിവൻ ഇനിയെന്താ
ണുചെയ്യേണ്ടതെന്നുൾത്താരാൽനിനച്ചതേ * സുരദ്രോഹത്തിനായ്മന്ത്ര
ത്തിന്നുവന്നിവദേയ്കിവൻ ശുക്രൻദൈത്യക്കുഗുരുവിന്നാവക്കുവിജയത്തി
നായ് * പാലിക്കണംദേവകളേഞാനെന്നോർത്തിട്ടുശങ്കരൻ അവനോടു
പദേശിച്ചാനസാദ്ധ്യംകഠിനവ്രതം * തലകീഴായ്നിന്നുകണധൂമമായി
രമാണ്ടുനീ പാനംചെയ്താൽക്ഷേമമുണ്ടാംലഭിക്കുംമന്ത്രവുംതവ * ഇപ്രകാ
രമപ്പെട്ടുമുനിയുംനമിച്ചിട്ടുമഹേശനേ വ്രതംകല്പിച്ചപോൽനോല്ക്കാമെ
ന്നുരുപ്പായുരച്ചതേ.

വ്യാസൻപറഞ്ഞു.

ഹരനോടിതുചൊല്ലീട്ടാചരിച്ചാനുത്തമംവ്രതം മന്ത്രത്തിന്നായ് ധൂമപാനംചെയ്തുറപ്പോടുശാന്തനായ് * ദേവന്മാരുമറിഞ്ഞിട്ടാശ്ശുക്രന്റെവ്രതനിഷ്ഠയും ദാനവൻതൻകപടവും,കൂടിച്ചിന്തതുടങ്ങിനാർ * എല്ലാവരുംകൂടിയൊത്തുയുദ്ധത്തിന്നായൊരുങ്ങിനാർ ആയുധത്തോടുചെന്നാരാദൈത്യർവാഴുന്നദിക്കിനായ് * വട്ടയിട്ടായുധംപൂണ്ടുവന്നുനില്ക്കുംനിലിമ്പരെ ചുററിലുംകണ്ടുദൈത്യന്മാർഭയപീഡിതരായിതേ * സന്നദ്ധരാംദേവകളേക്കണ്ടപ്പോളെഴുനീററവർ ബലംകൂട്ടുന്നമരരോടീസ്സത്യമൊഴിചൊല്ലിനാർ: * 'ആനായുധൻ,ഭയപ്പെട്ടോ,നാചാര്യൻ, വ്രതനിഷ്ഠനും പോരിനാകാ,വന്നതെന്താണഭയംപണ്ടുനൾകിയും * നിങ്ങൾക്കുസത്യവുംവേദധർമ്മവുംപോയതെങ്ങുവാൻ ആശ്രയിച്ചോരസ്ത്രഹീനർഭയന്നോരുമവദ്ധ്യർതാൻ.'

ദേവന്മാർപറഞ്ഞു.

വ്യാജമായിട്ടയച്ചില്ലേമന്ത്രത്തിന്നങ്ങുശുക്രനെ അറിഞ്ഞിതുപായവുംഞങ്ങൾ,യുദ്ധംചെയ്യണമാകയാൽ * ആയുധത്തോടുയുദ്ധത്തിന്നൊരുങ്ങിക്കൊൾകനിങ്ങളും തരത്തിലരിയേക്കൊല്ലാമെന്നാണാനിത്യധർമ്മവും.

വ്യാസൻപറഞ്ഞു.

ആവാക്കുകേട്ടദൈത്യന്മാരാലോചിച്ചുപരസ്പരം ഓടിപ്പോയവരെല്ലാരുംഭയമൊട്ടേറെപൂണ്കയാൽ * ശുക്രമാതാവിനെച്ചെന്നുഭയത്താലാശ്രയിച്ചവർ ദുഃഖിക്കുമവരെക്കണ്ടിട്ടഭയംനൽകിനാളവൾ.

കാവ്യമാതാവുപറഞ്ഞു.

ഭയംവേണ്ടാഭയംവേണ്ടാഭയത്തെവേർപെടുത്തുവിൻ എൻചാരത്തുള്ളവൻതന്നെബ്ഭയംബാധിക്കവയ്യതാൻ * ആവാക്കുകേട്ടദൈത്യന്മാർവസിച്ചാരാശ്രമത്തിലായ് ആയുധംവച്ചുസംഭ്രാന്തരായിട്ടൊരഴലെന്നിയേ * ദൈത്യരോടിയതുംകണ്ടുദേവന്മാർപിന്നിലോടിനാർ ബലാബലംനിനയ്ക്കാതെബലാൽചെന്നെതിരിട്ടതേ * കാവ്യമാതാ,തടുത്തിട്ടുമാശ്രമസ്ഥിതദൈത്യരെ കൊല്ലുവാനുത്സാഹമോടുംപ്രഹരിച്ചൊട്ടുദേവകൾ * പീഡിപ്പിക്കുന്നതുംകണ്ടുചൊല്ലിനാൾഭീതിയോടവൾ തപോബലംകൊണ്ടുറക്കുന്നൊണ്ടീവിണ്ണവരെഞാൻദ്രുതം * എന്നോതിനിദ്രയേവിട്ടാളതങ്ങവരെയണ്ടുതേ ഇന്ദ്രാദികൾനിദ്രപൂണ്ടുമൂകന്മാരൊട്ടുതുല്യരായ് * നിദ്രയിൽദീനനാമുമ്പർക്കോനെക്കണ്ടോതിനാൻഹരി

പ്രവേശിക്കകനിമെന്നിൽ,ക്ഷേമമാം,കൊണ്ടുപോയിടാം * ഇതോത
വേവിഷ്ണുവിങ്കൽപ്രവേശിച്ചുപുരന്ദരൻ ഭയവുംനിദ്രയുംപോയീഹരിര
ക്ഷിക്കമൂലമായ് * ഹരിരക്ഷിച്ചുഴൽപോയോരിന്ദ്രനേക്കാണ്മൂലമായ്
ശുക്രമാതാവുകോപിച്ചിട്ടീവണ്ണംമൊഴിചൊല്ലിനാൾ: * 'ദേവന്മാർകാ
ണ്കെവിഷ്ണുവോടുംനിന്നെപ്പുരന്ദര! തപോബലത്താൽഭക്ഷിക്കമെൻ
തപശ്ശക്തിയിങ്ങനേ'.

വ്യാസൻപറഞ്ഞു.

എന്നവൾചൊല്ലവേദേവശ്രേഷ്ഠന്മാർഹരിശക്രരും അവമാനി
തരായ് സ്തംഭിച്ചുവൾതൻയോഗവിദ്യയാൽ * അതിപീഡിതരായുള്ളോ
രവരെക്കണ്ടുദേവകൾ വിസ്മയിച്ചുഴലോടൊത്തുചെയ്താർകിലികിലാര
വം * വിളിക്കൂട്ടംവിണ്ണരെക്കണ്ടിന്ദ്രൻവിഷ്ണുവൊടോതിനാൻ ഞാന
ങ്ങൾക്കാൾദുർബ്ബലനായ് തീർന്നിപ്പോൾമധുസൂദന! * നാംദഹിക്കുന്നതിൻ
മുൻപേതപസ്സാൽഗർവ്വമേറിടും ഇവദുഷ്ടയേക്കൊല്ലണംനീവിചാരംവേ
ണ്ടതില്പ്രഭോ! * പ്രസിദ്ധനിന്ദ്രനീവണ്ണംചൊല്ലിട്ടബ് ഭഗവാൻഹരി
ചക്രത്തെയോർത്തുവേഗത്തിൽഭയയേവിട്ടമാധവൻ * ഹരിക്കധീനമാം
ചക്രമോർത്തപ്പോൾതന്നെവന്നതേ കയ്യിൽകോപിച്ചെടുത്തിന്ദ്രനർത്ഥി
ച്ചിട്ടുവധിക്കുവാൻ * അച്ചക്രംകൊണ്ടവൾക്കുള്ള ശിരസ്സപ്പോൾമുറിച്ചു
വൻ അവൾമരിച്ചതേക്കണ്ടുമോദിച്ചാനിന്ദ്രനും * ജയിച്ചാലുംജ
യിച്ചാലുമെന്നദേവകൾവിഷ്ണുവേ മോദിച്ചുവാഴ്ത്തി,യെല്ലാരുംതുഷ്ടരായ്
ദുഃഖശാന്തിയാൽ * ഇന്ദ്രനുംവിഷ്ണുവുമുടൻദുഃഖിച്ചാസ്ത്രീവധത്തിനാൽ
തടുക്കാനരുതാത്തുള്ള ശുക്രശാപത്തെയോക്കയാൽ.

ശ്രീദേവീഭാഗവതം നാലാംസ്കന്ധം

ശുക്രജനനീവധം.

പതിനൊന്നാമദ്ധ്യായം.

———:0:———

## പന്ത്രണ്ടാമദ്ധ്യായം.

വ്യാസൻപറഞ്ഞു.

ആഘോരമാംവധംകണ്ടുകോപിച്ചാൻഭഗവാൻഭൃഗു ഏറ്റദുഃഖി
ച്ചുവിറയലോടുംവിഷ്ണുവൊടോതിനാൻ.

ഭൃഗുപറഞ്ഞു.

അകാര്യത്തെച്ചെയ്തുവിഷ്ണോ!പാപത്തെയറിയുന്നനീ ബ്രാഹ്മണ സ്ത്രീവധംചിത്തംകൊണ്ടുമോക്കാവതോവിഭോ? * നീസത്വഗുണവാൻ, ബ്രഹ്മാ,രജോഗുണമൊടൊത്തവൻ ശിവൻതാമസനെന്നോർത്തുംമറി ച്ചെന്തുഭവിക്കുവാൻ? * എന്തുവണ്ണംനിതാമസനായ്ചെയ്തീയിന്ദിതമാം തൊഴിൽ അവദ്ധ്യയാംനാരിയേനീകററംവിട്ടെന്തുകൊന്നതും? * ശപി ക്കുംദുഷ്ടനാംനിന്നെവേറെയെന്തൊന്നുചെയ്വുഞാൻ ഇന്ദ്രനുവേണ്ടി പ്പാപൻനീയാക്കിയെന്നെയഭാര്യനായ് * ശപിക്കുന്നില്ലിന്ദ്രനേഞാൻവി ഷ്ണോ!നിന്നെശ്ശപിച്ചിടും ദുർബ്ബുദ്ധിനീകൃഷ്ണസർപ്പംപോലുള്ളോൻ ചതി യൻസദാ * നിന്നെസ്സാത്വികനെന്നോർത്തുംമുനിമാർമൂഢർതാനെടോ ദു ഷ്ടൻനിതാമസൻതന്നെപ്രത്യക്ഷപ്പെട്ടുകേശവ! * എൻശാപത്താൽ നിനക്കുണ്ടാമവതാരങ്ങൾഭൂമിയിൽ പ്രായേണഗർഭദുഃഖംതേപാപ ത്താൽസംഭവിച്ചിടും * അശ്ശാപത്താൽധർമ്മനാശംവരുമ്പോൾപല കാലവും ലോകത്തിൻെറഹിതത്തിന്നായ്ജനിച്ചീടുന്നുഭൂമിയിൽ.

രജാവുപറഞ്ഞു.

തേജസ്വിയുമ്പർകോൻമൂലംഭൃഗുപത്നിമരിക്കവേ ഗാർഹസ്ഥ്യം പിന്നെയെമ്മട്ടാമഹാത്മാവിന്നുവന്നതും.

വ്യാസൻപറഞ്ഞു.

ഈവണ്ണംവിഷ്ണുവേക്കോപാൽശപിച്ചബ്ഭാര്യതൻതല എടുത്തു ചേർത്തിട്ടുടലാൽ,ചൊന്നാൻകാര്യജ്ഞനാംഭൃഗു * ധർമ്മമെല്ലാംഞാനറി ഞ്ഞിട്ടാചരിക്കുന്നുവെങ്കിലോ? ഹരിയാൽഹതയാംനിന്നേജ്ജിവിപ്പിക്കു ന്നുഞാനിതാ * ഞാൻസത്യംചൊല്ലുവോനെന്നാൽജീവിക്കുമതിനാലി വൾ എൻവൻതേജോബലംകണ്ടീടട്ടേദേവകളൊക്കയും * സത്യം, ശൌചം,തപശ്ശക്തി,വേദവും,മേഭവിക്കുകിൽ ജീവിപ്പിക്കാംശീതജ ലംതളിച്ചെൻവൻതപസ്സിനാൽ.

വ്യാസൻപറഞ്ഞു.

വെള്ളംതളിച്ചുടനെയബ്ഭാര്യമന്ദസ്മിതത്തോടും പരമപ്രീതയായ് ജീവിച്ചെഴുന്നേററുനപോത്തമ! * ഉറങ്ങിയെഴുന്നേററോണമവളെക്ക ണ്ടുസർവ്വരും മുനിയോടവളേനന്നുനന്നെന്നെങ്ങുംപുകഴ്ത്തിനാർ * ഭൃഗു വാൽജീവനേകപ്പെട്ടിമ്മട്ടാവരവർണ്ണിനി വിണ്ണോരുമിന്ദ്രനുംകണ്ടുവിസ്മ യിച്ചാരതേററവും * ഇന്ദ്രൻദേവകളോടോതീജീവിപ്പിച്ചിതവളേമുനി വൻതപംകൊണ്ടുമന്ത്രജ്ഞനിനിയെന്തൊന്നുചെയ്യുമോ-

വ്യാസൻപറഞ്ഞു.

നിദ്രപോയിട്ടുദേഹംവിട്ടുണ്ടായീക്ഷമമെങ്കിലും ശുക്രൻമന്ത്രത്തിനായ്ചെയ്യുംവൻവ്രതംകൊണ്ടുദുഃഖിയായ് * ഓർത്തിട്ടിന്ദ്രനുടൻതന്റെമകൾസുന്ദരിയായവൾ ജയന്തിയെന്നവളോടായ്ചിരിച്ചുകൊണ്ടിതോതിനാൻ: * 'പോകപുത്രി!തപസ്സുള്ള ശുക്രനായ്നൽകിനിന്നെ ഞാൻ ശുശ്രൂഷിച്ചുവശത്താക്കുകെനിക്കായ്മുനിയെസ്സുതേ! * മനസ്സിനിഷ്ടമാമോരോരുപചാരങ്ങൾകൊണ്ടുനീ ആശ്രമത്തിൽപോയവനെയാരാധിച്ചാററുകെൻഭയം * അവളച്ഛൻചൊല്ലുകേട്ടുപോയാളായാശ്രമത്തിലായ് ധൂമപാനഞ്ചെയ്തുവാഴുംശുക്രനെക്കണ്ടുസുന്ദരി * അവന്റെദേഹംകണ്ടച്ഛൻവാക്കുമോർത്താവരാനനാ വാഴതന്നിലകയ്യിലാണ്ടുവീശിയാമുനിയെയുടൻ * തണുപ്പുംമണവുംചെന്നുഘനമില്ലാത്തനൽജലംകൊണ്ടുവന്നുകുടിക്കാനായ്കൊടുത്താളതിഭക്തിയായ് * സൂര്യൻനേരെവരുന്നേരംവസ്ത്രമാംകുടയാൽനിഴൽ മറച്ചാൾതന്റെധർമ്മത്തിൽവാണിടുന്നകൃശാംഗിയാൾ * പാകമായ്മധുരംചേരുംനൽഫലങ്ങളെടുത്തവൾ ഭക്ഷിക്കാനായാമുനിക്കുമുൻപിൽകൊണ്ടന്നുകൂട്ടിനാൾ * ചാണൽനീളം,കിളിപോൽപച്ചനിറമാംനല്ലദർഭകൾ പൂക്കളുംനിത്യകർമ്മത്തിന്നായ്മുമ്പിൽപൂണ്ടുനിന്നവൾ * ഉണ്ടാക്കിനാളുറങ്ങാനായ്തളിർകൊണ്ടാരുമെത്തയെ മന്ദമായ്ശുക്രനെവീശിനിന്നാളാദരവോടുടൻ * വികാരങ്ങളെയുണ്ടാക്കുംഭാവഭേദങ്ങളൊന്നുമേ മുനിശാപഭയംമൂലംകാട്ടിയില്ലജ്ജയന്തിയും * മഹാത്മാവാമാമുനിക്ക്പ്രീതിയായനുകൂലമായ് നല്ലവാക്കുകളാലേററംസ്തുതിച്ചാളാസ്സുഭാഷിണി * ഉറങ്ങിയെഴുന്നീററാലാചമിക്കാൻജലമേകിടും സദാമനസ്സിനിഷ്ടംപോൽചെയ്തുവാണവിടാസ്സുരി * ജിതാത്മാവാമാമുനിതൻവൃത്താന്തങ്ങൾധരിക്കുവാൻ ദുഃഖംമൂലംചൊല്ലിവിട്ടോരിന്ദ്രൻസേവകരോടുടൻ * ഈവണ്ണംവളരെക്കാലംശുശ്രൂഷിച്ചുവസിച്ചവൾ കോപംവികാരവുംവിട്ടുബ്രഹ്മചര്യവ്രതത്തൊടും * ആയിരംവർഷമായന്നപ്പോൾസന്തോഷിച്ചുമഹേശ്വരൻ വരംതരാമെന്നുചൊന്നാൻശുക്രനോടായ്പരൻമുദാ.

ഈശ്വരൻപറഞ്ഞു.

എന്തെല്ലാമുണ്ടുലോകത്തിൽകാണുന്നൊന്നൊക്കെയുംഭവാൻ ഏതാണവാച്യമേവർക്കുമതെല്ലാംനീജയിച്ചിടും * ആരാധ്യനാംസർവ്വഭൂതങ്ങൾക്കുംനിസ്സംശയംഭവാൻ പ്രജേശനായുംതീർന്നീടുമിന്നുനീഭൃഗുനന്ദന!

വ്യാസൻപറഞ്ഞു.

ഏവംവരങ്ങൾ നൽകിമാഞ്ഞാനവിടസ്ഥിവൻ ജയന്തിയെക്കണ്ടു പിന്നെശ്ശുക്രനിവാക്യമോതിനാൻ: * 'നീയാരാക്കുമകൾബാലെ!ചൊല്ലേന്തേനിൻെറകാംക്ഷയും എന്തിനാസ്സുന്ദിവിടെനീകാൎയ്യംചൊല്ലുക സുന്ദരീ! * എന്താശയത്തുദ്ദേസ്സാദ്ധ്യമായാലുംചെയ്യനിന്നുഞാൻ നിൻകൃത്യത്താൽതുഷ്ടനായേൻസുവ്രതേ!കേൾക്കനീവരം * ഓതിനാൾമുനിയോടപ്പോൾപ്രസന്നാമുഖിയായവൾ എന്നാഗ്രഹംതപംകൊണ്ടിട്ടറിവാൻവിരുതൻഭവാൻ'.

ശുക്രൻപറഞ്ഞു.

ഞാനറിഞ്ഞെങ്കിലുംനീയുംചൊല്കനിന്നാഗ്രഹത്തിനെ എന്നായാലുംക്ഷേമമുണ്ടാംപ്രീതൻശുശ്രൂഷകൊണ്ടുഞാൻ.

ജയന്തിപറഞ്ഞു.

ഇന്ദ്രൻെറപുത്രിഞാനെന്നെഅങ്ങേക്കായ്നൽകിയച്ഛനും ജയന്തിയെന്നാണെൻനാമംജയന്തനനുജത്തിഞാൻ * ഞാനങ്ങയാഗ്രഹിക്കുന്നോളെനിഷ്ടംസാദ്ധ്യമാക്കുക നിന്നോടൊത്തുരമിച്ചീടാംധൎമ്മമായ് പ്രീതിയോടുഞാൻ.

ശുക്രൻപറഞ്ഞു.

എടോ!സുന്ദരി!എന്നോടുചേൎന്നിപത്തുവത്സരം ആരുംകാണാത്തമട്ടായ് നീന്നിഷ്ടംപോലെരമിക്കുക.

വ്യാസൻപറഞ്ഞു.

ഇതോതിയവൾതൻപാണിഗ്രഹണംചെയ്തുഭാൎഗ്ഗവൻ അവളോടുംഗൃഹംപുക്കുവസിച്ചാൻപത്തുവത്സരം * മായകൊണ്ടുമറച്ചാരുംകാണാത്തവിധമാവിഭു കൃതാൎത്ഥനായ് മന്ത്രമോടുവന്നൊനായ് കേട്ടുദൈത്യരും * ഗൃഹത്തിലവനേക്കാണ്മാൻസന്തോഷത്തോടുചെന്നതേ ജയന്തിയോടുംക്രീഡിക്കുംമുനിയേക്കണ്ടതില്ലവർ * ഉത്സാഹംപോയ് ദുഃഖമാണ്ടുചിന്താക്രാന്തരുമായുടൻ മായമൂടീടുമവനേനോക്കിയുംപലവട്ടവും * കാണാഞ്ഞിട്ടുവിചാരത്താൽഭയപീഡിതരായുമേ വന്നോണം സ്വഗൃഹങ്ങൾക്കുപോയാരാദാനവോത്തമർ * രമിക്കുന്നതറിഞ്ഞേന്ദ്രൻ,മഹാത്മാവായതൻഗുരു ബൃഹസ്പതിയൊടായ്ചോദിച്ചെന്തുചെയ്യേണ്ടുനാമിനി * ഇന്നുനീചെന്നസുരരേമോഹിപ്പിച്ചിട്ടുമായയാൽ ബുദ്ധികൊണ്ടോൎത്തുതങ്ങൾക്കുകാൎയ്യസാദ്ധ്യംവരുത്തണം * അവാക്കുകേട്ടു,മറവായ് ശുക്രൻക്രീഡിച്ചിടുന്നതും അറിഞ്ഞുശുക്ര

വേഷത്തിൽപ്രാപിച്ചസുരരേഗ്ഗുരു * അവിടെപ്പോയസുരരേവിളിച്ചാനതിഭക്തിയായ് അസുരന്മാരൊക്കെവന്നുകണ്ടുശുക്രനെമുൻപിലായ് * നമിച്ചുനിന്നാരെല്ലാരുംശുക്രനെന്നോർത്തുമോദമായ് അറിഞ്ഞില്ലാശുക്രവേഷംപൂണ്ടൊരഗ്ഗുരുമായയേ * മായയാൽശുക്രനാംവ്യാഴമവരോടോതിയിങ്ങനേ: 'എൻശിഷ്യരെ!ക്ഷേമമല്ലേ?വന്നോൻനിങ്ങൾഹിതത്തിനായ് * യഥാത്ഥമായ്ധരിപ്പിക്കാംഞാൻപഠിച്ചോരുവിദ്യയേ നിങ്ങൾക്കുമംഗളത്തിനായ്തോഷിച്ചീശൻതപസ്സിനാൽ' * അതുകേട്ടസുരശ്രേഷ്ഠരധികംമോദമാണ്ടുടൻ കാര്യംസാധിച്ചുഗുരുവെന്നു,റിയാതെപുകഴ്ത്തിനാർ * അഴലുംശങ്കയുംവിട്ടുമോദത്തോടുനമിച്ചവർ വിണ്ണോരിൽഭയമില്ലാതെവസിച്ചാർനിരുപദ്രവം *

ശ്രീദേവീഭാഗവതം നാലാംസ്കന്ധം.

ജയന്തീപ്രബന്ധം

പന്ത്രണ്ടാമദ്ധ്യായം.

———:o:———

## പതിമൂന്നാമദ്ധ്യായം.

———

രാജാവുപറഞ്ഞു.

എന്തുചെയ്താൻശുക്രവേഷംപൂണ്ടോൻഗുരുവനന്തരം ധീമാൻദൈത്യക്കുപതിവായ്പൌരോഹിത്യംവഹിച്ചവൻ * അംഗിരസ്സിൻസുതൻവിദ്വാൻദേവന്മാക്കുസദാഗുരു വ്യാജംചെയ്താൻപുറപ്പെട്ടതെന്തുവണ്ണംമുനിയായവൻ? * ധമ്മശാസ്ത്രങ്ങളിൽചൊല്ലുംമുനിമാർ,ധമ്മഹേതുവായ് സത്യത്തെയതിനാൽകിട്ടുംപരമാത്മാവുകൂടിയും * ബൃഹസ്പതിയുമീവണ്ണംദൈത്യക്കായ്കളവോതുകിൽ സംസാരത്തിൽസത്യമോതുംഗൃഹസ്ഥൻപിന്നെയാരുതാൻ? * ഇല്ലാഹാരത്തിലധികംബ്രഹ്മാണ്ഡശപ്പുവുണ്ണുന്നും അതിനീമുനിമാർവ്യാജംപ്രവൃത്തിക്കുന്നതെന്തിനായ്? * വിശിഷ്ടരില്ലെങ്കിൽനാശംപ്രാപിക്കില്ലേപ്രമാണവും? വ്യാജംചെയ്താൽയോഗ്യനാവതെന്നേട്ടാണീബൃസ്പതി? * വിണ്ണോർസത്വത്തിൽനിന്നുണ്ടായ്നരന്മാർരാജസത്തിലും തിര്യക്കുകൾതാമസത്തിലാദ്യമെന്നാർമുനീശ്വരർ * പ്രത്യക്ഷമായ്സുരന്മാർതൻഗുരുവുംകളവോതുകിൽ രാജസൻതാമസനുമാമാരുതാൻനേരുരപ്പവൻ? * എവിടെസ്ഥിതിയധമ്മത്തിന്നെന്നാണെൻറസംശയം ത്രൈലോക്യവുംവ്യാജ

മായാൽജന്തുക്കൾക്കെന്തുവാൻഗതി? * ഇന്ദ്രൻബ്രഹ്മാവിഷ്ണുവാമമട്ടന്യരാംദേവസത്തമർ എല്ലാരുംചതിവിൽദക്ഷർ നരർതൻകഥയെന്തഹോ? * കാമക്രോധാദിസന്തപ്തരാശയാൽനഷ്ടബുദ്ധികൾ കള്ളന്മാർ വിണ്ണരെല്ലാരുംതപോധനമുനീന്ദ്രരും * വിശ്വാമിത്രൻ,വാമദേവൻ,വസിഷ്ഠൻ,വ്യാഴ,മങ്ങനേ ഇവരുംപാപനിഷ്ഠന്മാർധമ്മത്തിൻഗതിയെന്തിതിൽ? * പരസ്ത്രീലോലരാണിന്ദ്ര,നഗ്നി,ചന്ദ്രൻ,വിരിഞ്ചനും മന്നേ! മർത്ത്യലോകത്തിലെവിടത്തുരചെയ്യുക * ലോഭോപഹതരായ്തീന്നാൽ ദേവന്മാരുംമുനീന്ദ്രരും എവർവാക്യപദേശത്തിന്നായെടുക്കേണ്ടുമാനദ.

വ്യാസൻപറഞ്ഞു.

വിഷ്ണുവെന്തെന്തുശിവനുംബ്രഹ്മാവുംവ്യാഴമിന്ദ്രനും ദേഹമുള്ളോൻ വികാരങ്ങളോടുചേന്നേവിച്ചിട്ട * ബ്രഹ്മാവും,വിഷ്ണുവും,രുദ്രൻതാനും,രാഗത്തൊടൊത്തവർ രാഗമുള്ളോരകൃത്യത്തെച്ചെയ്യുകയില്ലനരാധിപ! * ധൃത്തമൂലംരാഗിയേയുംകാണാംജനകനൊപ്പമായ് സങ്കടത്തിൽ മൂന്നുഗുണങ്ങൾബന്ധിക്ക,മവനേയുമേ* കാരണംകൂടാതെകാർയ്യമുണ്ടായീട്ടുന്നതെങ്ങനേ? ബ്രഹ്മാവുമുതലെല്ലാക്കുംഗുണങ്ങൾതന്നെകാരണം * ഇരുപത്തഞ്ചുതത്വങ്ങളിൽനിന്നാണവർദേഹവും മറിച്ചല്ല,മരിച്ചീടും കാലത്തിൽശങ്കവേണ്ടിവർ* അന്യന്മാക്കുപദേശിപ്പാൻയോഗ്യരാണേററമേവരും തങ്ങൾക്കുള്ളോരുകാർയ്യത്തിൽഭാവഭേദംവരാനൃപ!* കാമക്രോധ,മഹങ്കാരം ലോഭം,മത്സര,മെന്നതും ഉപേക്ഷിക്കാൻദേഹമുള്ളോനെവൻതാൻശക്തനായിട്ടും* എന്നുംസംസാരമീമട്ടെന്നോക്കുന്നൃപസത്തമ! അല്ലെങ്കിൽഗുണദോഷങ്ങൾചേന്താവില്ലലോകവും * ചിലപ്പോൾഭഗവാൻവിഷ്ണുഘോരമായ്ചെയ്തിടുംതപം ചിലപ്പോൾ പലമട്ടായയാഗങ്ങൾചെയ്യുംസുരേശ്വരൻ * ചിലനേരംലക്ഷ്മിയോടുമൊന്നിച്ചാവിഭവാംഹരി വൈകുണ്ഠത്തിൽതദ്വശനാംയുവാവായിക്കളിച്ചിടും * ചിലപ്പോൾദൈത്യരോടൊത്തഞ്ചാണപീഡിതനായ്ക്കലോം ദയാനിധിരമാകാന്തൻയുദ്ധംചെയ്യുംഭയങ്കരം * ചിലപ്പോൾജയമുണ്ടാകുംതോല്ക്കുംദൈവഹിതപ്പടി വിഷ്ണുവുംസുഖദുഃഖങ്ങളുള്ളവൻതാനസംശയം * ചിലപ്പോളായോഗനിദ്രബാധിച്ചിട്ടാദിശേഷനിൽ ഉറങ്ങും,സൃഷ്ടികാലത്തിലുണന്നിടുംസ്വഭാവമായ് * ബ്രഹ്മാവുംവിഷ്ണുവുംരുദ്രനിന്ദ്രാദികൾമുനീന്ദ്രരും താന്താങ്ങൾക്കുവിധിച്ചിട്ടുള്ളായുസ്സോളമിരുന്നിടും * നിശാവസാനമായാലീജഗത്തുസചരാചരം മരിക്കുമിതിലൊട്ടുംതേസ

ന്ദേഹംവേണ്ടാരിക്കല്ലും * ആയുസ്സററാൽനശിച്ചീടുംബ്രഹ്മാവുമുതലേവരും ഉണ്ടാകുംപിന്നയുംവിഷ്ണുഹരശക്രാദിദേവകൾ * ദേഹവാനരിനാൽപ്രാപിക്കുന്നകാമാദിഭാവവും നിനക്കതിൽവിസ്മയിക്കാനില്ലൊന്നുംപാൎത്ഥിവോത്തമ! * കാമക്രോധാദികൾതിങ്ങീട്ടാണിസ്സംസാരമേ, നൃപ! അവയേവിട്ടപുരുഷൻദുൎല്ലഭംജ്ഞാനിയായവൻ * സംസാരത്തിൽപേടിയുള്ളോൻസ്വീകരിക്കില്ലഭാൎയ്യയേ സൎവ്വസംഗങ്ങളുംവിട്ടഭയമററുനടന്നിടും * ചന്ദ്രൻബൃഹസ്പതിക്കുള്ള ഭാൎയ്യയേസ്വീകരിച്ചതേപിന്നെത്തന്നനുജൻതൻെറഭാൎയ്യയേപൂണ്ടുഗീഷ്പതി * ഇസ്സംസാരത്തിലീവണ്ണംകാമക്രോധങ്ങളാണ്ടവൻ ഗൃഹസ്ഥവൃത്തിയിൽവാണിട്ടെവ്വണ്ണംമുക്തനായിടും * സംസാരത്തിൽസാരബുദ്ധിവിട്ടെല്ലാംകൊണ്ടുമാകയാൽ സച്ചിദാനന്ദമയിയാംദേവിയേസ്സേവചെയ്യണം * അവൾമായാഗുണംമൂട്ടുന്നിച്ചരാചരമൊക്കയും ഭ്രമിക്കുന്നുഭ്രാന്തനുംമദ്യപനുംപോലശേഷരും * അവളെസ്സേവചെയ്തെല്ലാഗുണവുംതാൻജയിച്ചതാൻ മുക്തനാകാംബുദ്ധിമാന്നു വേറേയില്ലൊരുമാൎഗ്ഗവും * സേവിച്ചുംദേവിയെന്നോളംകൃപചെയ്തില്ലതേവരെ സുഖമെവ്വണ്ണമുണ്ടാകുംമററാരുകൃപയുള്ളവർ? * എവളെസ്സേവചെയ്യുന്നാൽജീവന്മുക്തിഭവിച്ചിടും നിൎവ്യാജമായ്ഭജിച്ചാലുംകൃപയുള്ളാമഹേശിയേ * കിട്ടാത്തീജന്മവുംകിട്ടിദ്ദേവിയേസ്സേവിയാത്തവൻ ഏണിക്കററത്തുചെന്നിങ്ങുവീണോനെന്നോൎത്തിടുന്നുഞാൻ * മൂന്നുഗുണംചേൎന്നഹങ്കാരംമറച്ചുംകപടംതുലോംബന്ധിച്ചുമുള്ളീലോകത്തെമറിച്ചെന്നുമട്ടുവിട്ടിടാം? * സേവ്യയാണതുകൊണ്ടെല്ലാംവിട്ടെല്ലാരാലുമീശ്വരീ.

ജനമേജയൻ പറഞ്ഞു.

ശുക്രരൂപൻസുരാചാൎയ്യനെന്തുചെയ്തുവിടത്തിലായ് എന്നുശുക്രൻവന്നതുംനീകഥിക്കുകപിതാമഹ!

വ്യാസൻപറഞ്ഞു.

രാജാവേ!കേൾക്കചൊല്ലീടാംവ്യാജംചെയ്തതനന്തരം സ്വരൂപം ശുക്രവേഷത്താൽമറച്ചോരുമഹാമതി * ശുക്രനാംഗുരുവാണെന്നാവ്യാജംചൊല്ലിയിരിക്കയാൽ ബഹുവിശ്വാസമോടപ്പോൾചൊല്ലുപടിക്കായിദാനവർ * ശുക്രനെന്നോൎത്തുമാനിച്ചുവിദ്യക്കായാശ്രയിച്ചവർ വ്യാജത്താൽവഞ്ചിതന്മാരായ്,ലോഭംകൊണ്ടാർഭ്രമിച്ചിടാ * പത്തുവൎഷംമുഴുവനുംജയന്തിയൊട്ടുകൂടവേ രമിച്ചശേഷമശ്ശുക്രൻചിന്തിച്ചാൻതൻെറശിഷ്യരേ * ആശിച്ചെൻവരവുംനോക്കിനില്ക്കുമെൻശിഷ്യരൊക്കയും

ഭയമേറുന്നവരെഞാൻവേഗഞ്ചെന്നങ്ങുകണ്ടിടാം * എൻഭക്തക്കാദേവകളിൽനിന്നുമുണ്ടാകൊലാഭയം എന്നാലോചിച്ചുറച്ചിട്ടുജ്ജയന്തിയൊടുചൊല്ലിനാൻ: * 'സേവിപ്പൂവിണ്ണരേത്താനെൻദൈത്യന്മാർചാരുലോചനേ! തികഞ്ഞൂ,നിന്നവധിയാംപത്തുവഷവുമിന്നെടോ!* അതിനാൽശിഷ്യരേക്കാണ്മാൻപോകുന്നേൻഞാൻസുമദ്ധ്യമേ! നിൻചാരത്തുവരാംദേവി!താമസിക്കാതെഞാനിനി' * സമ്മതിച്ചവനോടപ്പൊതിജയന്തീധമ്മമേറിയോൾ: 'ഇഷ്ടംപോൽപ്പോകധമ്മജ്ഞ!നിൻധമ്മംഞാൻകെടുത്തിടാ' * ആവാക്കുകേട്ടുടൻശുക്രൻപുറപ്പെട്ടതിവേഗമായ് ദൈത്യന്മാക്കരികിൽചെന്നാൻകണ്ടാൻഗുരുവിനേയുടൻ * വ്യാജരൂപധരൻസൌമ്യൻയാഗത്തേനിന്ദചെയ്യവൻ സ്വനിമ്മിതംദൈജനായമ്മം(?)ജാൽചൊല്ലിക്കൊടുപ്പതും * നിങ്ങൾക്കെല്ലാംഹിതംസത്യംഞാൻചൊല്ലീടുന്നുദൈത്യരേ! കൊല്ലാനേറേറാരയുംകൊല്ലായ്കഹിംസാമുഖ്യധമ്മമാം * ഭോഗതല്പരരായ്നാക്കിൻരസമിച്ഛിച്ചുവിപ്രരാൽ വേദത്തിൽകുലചൊല്ലപ്പെട്ടേററംശ്ലാഘ്യമഹിംസതാൻ * ഈവമട്ടോരോരുവാക്യങ്ങൾവേദശാസ്ത്രപരങ്ങളായ് ചൊല്ലുന്നഗുരുവേക്കണ്ടുവിസ്മയംപൂണ്ടുശുക്രനും * മനസ്സുകൊണ്ടുചിന്തിച്ചാൻശത്രുവായബൃഹസ്പതി ധൂത്തൻവഞ്ചിച്ചെൻറശിഷ്യന്മാരെസ്സംശയമില്ലതിൽ * ഊജ്ജിതം,നരകം,പാപം,ലോഭത്തേലധിക്കരിപ്പുഞാൻ ആപ്പാപത്താൽപ്രേരിതനായ്ഗുരുവുംവ്യാജമോതിനാൻ * വിണ്ണോക്കെല്ലാംധമ്മശാസ്ത്രപ്രവത്തകനതാംഗുരു അവൻവാക്കുപ്രമാണന്താനവന്താപാപതല്പരൻ * പാപത്താലുളളലഞ്ഞന്യനെന്തെന്തേ?ചെയ്യിടാത്തതായ് ബൃഹസ്പതിയുമീവണ്ണംപാപാചാരംതുടങ്ങുകിൽ * നടവൃത്തിയെയാണ്ടിട്ടീദ്വിജനെന്നുടെശിഷ്യരാം മൂഢരാംദാനവന്മാരെയെല്ലാംവഞ്ചിച്ചിട്ടുണ്ണിതാ.

ശ്രീദേവീഭാഗവതം നാലാം സ്കന്ധം

ദൈത്യവഞ്ചനം

പതിമൂന്നാമദ്ധ്യായം.

---

## പതിന്നാലാമദ്ധ്യായം

---

വ്യാസൻപറഞ്ഞു.

എന്നുള്ളിലോത്തവരൊടായ് ചിരിച്ചുകൊണ്ടുചൊല്ലിനാൻ ദൈത്യരേ!ഗുരുവെൻവേഷംപൂണ്ടുവഞ്ചിച്ചുവല്ലയോ? * ഞാൻശുക്രൻ,ദേ

ത്തിനായ് * ബക,ധേനുക,വത്സന്മാർതൊട്ടദൈത്യരെയൊക്കയും വ രുത്തിച്ചൊല്ലിനാനേവംഭയകോപങ്ങളോടവൻ: * 'എൻകാര്യംസാ ദ്ധ്യമാക്കാനായ്ലോകത്തേദൈത്യരൊക്കയും വധിപ്പിനെവിടെച്ചെന്നുംജനി ച്ചിട്ടുള്ള ബാലരേ * പൂകുട്ടബാലരേക്കൊല്ലുംപൂതനാനന്ദഗോകുലം തന്നി തിങ്കൽബാലരെയെല്ലാംകൊല്ലുവാനെന്റെയാജ്ഞയാൽ* ധേനുകൻ, വത്സകൻ,കേശീ,പ്രലംബൻ,ബകനെന്നവൻ നിൽക്കട്ടെല്ലാരുമാ ടെൻകാര്യത്തെച്ചെയ്തുകൊള്ളുവാൻ * എന്നാജ്ഞാപിച്ചസുരരോ ടഖലൻപൂകിതൻഗൃഹം പിന്നീടുമവനേറയോർത്തുദീനനായ് ചിന്ത യോടവൻ.

ശ്രീദേവീഭാഗവതം നാലാംസ്കന്ധം
ഇരുപത്തിമൂന്നാമദ്ധ്യായം.

ഇരുപത്തിനാലാമദ്ധ്യായം.

വ്യാസൻപറഞ്ഞു,

പ്രാതഃകാലേചെയ്തുനന്ദൻപുത്രജന്മോത്സവംഗൃഹേ ജനശ്രുതി യതുംകേട്ടകംസൻചാരരുരച്ചമേ*പാർക്കുന്നുവസുദേവന്റെഭാര്യ,ഭൃത്യർ, പുത്രരുമെല്ലാം നന്ദന്റെഗോകുലത്തിങ്കലെന്നുതാനറിയുന്നതായ് * അതി നാലഗ്ഗോകുലത്തിലവനുണ്ടായിസംശയം എല്ലാക്കാര്യങ്ങളുംമുൻപിൽ ചൊന്നാൻനാരദനുംനൃപ! * ഗോകുലത്തിങ്കൽനന്ദാദ്യർഭാര്യമാരുംസു രാംശജർ ദേവകീവസുദേവാദ്യരെല്ലാംനിന്നുടെവൈരികൾ * എന്ന കുലാധമൻകംസൻകൊട്ടാംപാപങ്ങൾചെയ്തവൻ മുനിവാക്യത്തിനാൽ ബോധിച്ചുള്ളിൽകോപമിയന്നുതേ * കൊന്നാൻപൂതനയേകൃഷ്ണനത്ഭു തപരാക്രമൻ ബകവത്സാസുരരെയുംശക്തൻധേനുകനേയുമേ * പ്രലംബനേക്കൊന്നതുപോൽ,ഗോവർദ്ധനമെടുത്തവൻ ഇക്കർമ്മംകേട്ടു റപ്പിച്ചുകംസൻതൻമരണത്തെയും * കേശിയേക്കൊന്നതുമറിഞ്ഞവൻ ദുഃഖിച്ചിതേററവും ധനുർയ്യാഗവ്യാജമൊട്ടാംവരുത്താനായ്ശ്രമിച്ചുടൻ * ക്രൂരബുദ്ധിയതാംകംസനക്രൂരനെയയച്ചുടൻ വരുത്തിക്കൊല്ലുവാൻശ ക്തിയേറീടുംരാമകൃഷ്ണരെ * ഗോപാലരേതേരിലേററിഗോകുലത്തിങ്കൽ നിന്നുടൻ മധുരക്കെത്തിയക്രൂരൻകംസകല്പനകേൾപ്പവൻ * അവിടേ യ്ക്കവരെത്തീട്ടുവില്ലെടുത്തുമുറിച്ചുടൻ രജകൻ,കുംസഗജവും,ചാണൂരൻ

മുഷ്ടികാഖ്യനും * ശലതോശലരും,പിന്നെവധിക്കപ്പെട്ടുകൃഷ്ണനാൽ കേ
ശംപിടിച്ചിഴച്ചു ട്ടുകളിയായ്കൊന്നുകംസനേ അഴിച്ചുവിട്ടച്ഛനമ്മമാർ
തൻദുഃഖമകററിനാൻ ഉഗ്രസേനന്നുരാജ്യത്തെകൊടുത്താനരിമർദ്ദനൻ *
ആയവക്കവിടെച്ചെയ്യിച്ചീടിനാൻവസുദേവനും മൌഞ്ജീബന്ധനമോ
ടൊത്തിട്ടുപനീതി,വിധിപ്പടി * ഉപനിച്ചുടനേപുക്കാരവർസാന്ദീപനാ
ലയം വിദ്യാഭ്യാസംകഴിഞ്ഞിട്ടുമധുരയ്ക്കെത്തിപിന്നയും * വയസ്സുപന്ത്ര
ണ്ടാറ്വിദ്യാഭ്യാസംതീൎന്നുകരുത്തരായ് മധുരാപുരിയിൽവാണുവീരരാം
രാമകൃഷ്ണരും * മഗധേശൻജരാസന്ധൻജാമാതൃവധദുഃഖിതൻ സൈ
ന്യങ്ങളശേഖരിച്ചുകൊണ്ടെത്തിമധുരയ്ക്കുടൻ * പത്തുമേഴുംതവണ
യാമധുരാപുരവാസിയാം ബുദ്ധിമാനാംകൃഷ്ണനോടുയുദ്ധംചെയ്തിട്ടുതോ
റപോയ് * പിന്നീടയച്ചാനവനസ്സകാലയവനാഖ്യനാം മ്ലേച്ഛന്മാ
ൎക്കധിപൻശൂരനവൻഘോരഭയങ്കരൻ * യവനൻവരവേകേട്ടായദുത്ത
മരെയൊക്കെയും വരുത്തിട്ടുടനേകൃഷ്ണൻരാമനോടുംപറഞ്ഞുതേ *
ശക്തൻജരാസന്ധനിൽനിന്നുണ്ടായ്നോക്കിവിടെബ്ഭയം ചെയ്യതെ
ന്തുമഹാന്മാരേ!യവനൻവരവുണ്ടുപോൽ * പ്രാണൻരക്ഷിക്കണംവിട്ടും
ഗൃഹസൈന്യധനങ്ങളേ എവിടെസ്സുഖമായ്പാക്കാമദ്ദേശംതന്നെ
പൈതൃകം * കുലോചിതാദേശമെന്തിനെന്നുംഭീതിവരുത്തുകിൽ ശൈ
ലാബ്ധിസന്നിധാനത്തിൽപാൎത്തിടേണംസുഖോദർശ്ശുവും * പണ്ഡിത
ന്മാർശത്രുപീഡയററദിക്കിങ്കൽവാഴണം ഉറങ്ങുന്നുശേഷനായമെത്ത
യിൽസാഗരേഹരി * കൈലാസത്തിലമ്മട്ടുവാഴുന്നുഭീതിയാൽഹര
ൻ ശത്രുപീഡയെഴുംനമ്മളതിനാലിന്നവാഴേണം * ദ്വാരകയ്ക്കുഗമി
ച്ചീടാമൊന്നിച്ചീനമ്മളൊക്കയും ഗരുഡൻചൊല്ലിനാൻനല്ലതാണെ
ന്നദ്വാരകാപുരീ * രൈവതാദ്രിക്കടുത്താഴിക്കരയിങ്കൽമനോഹരാ.

വ്യാസൻപറഞ്ഞു.

അസ്സത്യവാക്കുകേട്ടിട്ടുയാദവശ്രേഷ്ഠരൊക്കയും കുഡുംബങ്ങളോടുംവാ
ഹനങ്ങളോടുംയാത്രയ്ക്കൊരുങ്ങുതേ * ഒട്ടകത്തിൽവണ്ടിയിൽപെണ്ണശ്വ
ത്തിൽമഹിഷത്തിലും ധനമേററിപ്പുറപ്പെട്ടാനഗരംവിട്ടുയാദവർ * രാ
മകൃഷ്ണരെമുൻപാക്കിപ്പരിവാരങ്ങളോടവർ ജനങ്ങളേയുംമുൻവിട്ട് നട
ന്നാർയാദവോത്തമർ * ഏതാനുംദിവസംകൊണ്ടുദ്വാരകാപുരിയെ
ത്തിനാർ ജീൎണ്ണോദ്ധാരംശില്പിമാരേക്കൊണ്ടുചെയ്യിച്ചുമാധവൻ * യാ
ദവന്മാരെയവിടെയാക്കീട്ടാബലകേശവർ വേഗമെമധുരയിൽച്ചെന്നുവാ

ണാർനിജ്ജനദിക്കിലായ് * ഉടനേയസ്ഥലത്തെത്തിബലവാൻയവനാധിപൻ അവൻവരവറിഞ്ഞിട്ടാപ്പുരിവിട്ടുപുറത്തുപോയ് * യവനാഗ്രേകാൽനടയായ്പുറപ്പെട്ടാൻജനാർദ്ദനൻ പീതാംബരധരൻശ്രീമാൻ ചിരിച്ചുകൊണ്ടുമാധവൻ * മുൻപിൽപോകുംപങ്കജാക്ഷൻകൃഷ്ണനേക്കാണ്കെമൂഢമായ് മൂഢൻയവനനും പിമ്പേകാൽനടയ്ക്കുനടന്നുപോയ് * ഭഗവാൻകൃഷ്ണനക്കാലംയവനന്‌തന്നൊട്ടുകൊണ്ടഹോ രാജർഷിമുചുകുന്ദാഖ്യനുറങ്ങുംദിക്കിലെത്തിനാൻ * മുചുകുന്ദനെയുംകണ്ടാൻമറഞ്ഞാനസ്ഥലത്തവൻ ഉറങ്ങുന്നവനേക്കണ്ടുചെന്നാൻയവനനങ്ങുതാൻ * കൃഷ്ണനെന്നോർത്താനൃപനേച്ചവിട്ടീകാലുകൊണ്ടവൻ ഉണർന്നുകോപിച്ചവനെദഹിപ്പിച്ചാമഹാബലൻ * അവനെഭസ്മമാക്കിട്ടുകണ്ടാൻകൃഷ്ണനെയാനൃപൻ ദേവേശനാംകേശവനെനമിച്ചാനഹിതീ‍ർന്നാൻവനം * രാമനാംകൃഷ്ണനുംക്രീഡിദ്വാരകാപുരമെത്തിനാർ ഉഗ്രസേനനെരാജാവാക്കിട്ടിഷ്ടംബോൽനടന്നുതേ * ഹരിച്ചാൻരുഗ്മിണിയെ യദുശ്രേഷ്ഠീശൻതൻസ്വയംബരേ ഭാര്യയാക്കിരാക്ഷസമാംവിവാഹംകൊണ്ടുകേശവൻ * പിന്നെജ്ജാംബവതി, സത്യാ,സുന്ദരീമിത്രവിന്ദയും കാളിന്ദ,ലക്ഷ്മണാ,ഭദ്ര,യപ്പോൽനഗ്നജിതീസുത * വേറെവേറെകൊണ്ടുവന്നുവേട്ടാനിവരയാഹരി അതിമംഗലമുള്ളാരീയെട്ടുപേർമുഖ്യഭാര്യമാർ * പെററാളാരുഗ്മിണീകാമളാംഗൻപ്രദ്യുമ്നപുത്രനേ അവന്നുജാതകർമ്മംതൊട്ടെല്ലാംചെയ്താൻജനാർദ്ദനൻ * ഹരിച്ചീററില്ലമതിൽനിന്നാവനേശംബരൻബലീ പുരിക്കകൊണ്ടുപോയ്മായാവതിക്കായേകികുട്ടിയേ * കൃഷ്ണനാപ്പുത്രഹരണമറിഞ്ഞിട്ടഴലാണ്ടുതേ വൃത്രാസുരൻതൊട്ടദൈത്യന്മാരേയെവൾവധിച്ചുദേവാ * അദ്ദേവിയേത്താൻശരണംപ്രാപിച്ചാൻഭക്തിയോടവൻ ശ്രേഷ്ഠാക്ഷരങ്ങളായീടുംമംഗലസ്തുതിവാക്കുകൾ * കൊണ്ടിട്ടുപിന്നശ്രീകൃഷ്ണൻപുകഴ്ത്തീയോഗമായയേ.

ശ്രീകൃഷ്ണൻപറഞ്ഞു.

മുജ്ജന്മമമ്പ്പുരികാശ്രമവാസിയായ് ഞാൻ । നാരായണാഖ്യയൊടതീവതപസ്സുമുഖം ॥ സന്തുഷ്ടയാക്കിവരപുഷ്പമെടുത്തുപൂജി । ച്ചെൻഭക്തിനീജനനി! യിന്നുമറന്നുപോയോ? ॥ ഈററില്ലമാണ്ടുമകനേമമകൊണ്ടുപോയി । നാദരാവിരോധകൃതുകങ്ങളിലൊന്നുമൂലം ॥ എൻമാനഹാനിയതിനായ്,ദുർഗ്ഗമംബികേനിൻ!ഭക്തർക്കുവന്നകുറവങ്ങുനിനക്കുതന്നൊരുൻകോട്ടയുണ്ടു,പുരിയിൽബഹുരക്ഷയുണ്ടു,ൻ । വാസസ്ഥലംപുനര

തിൻനടവു,ഠപ്രദേശം ॥ അന്തഃപുരം,മറവിലിററുഗൃഹം,ഹരിച്ചി। തെൻബാലനേയവിടെനിന്നതുകമ്മദോഷം ॥ ഞാനംയദുക്കളു മഹോ പരമന്ദിരത്തിൽ । പോയില്ലവീരവരരക്ഷപുരിക്കമുണ്ട് ॥ ചോരൻഹ രിച്ചുശിശുവേയതുനിൻപ്രകാശ । മാകുംപ്രഭാവമിയലുന്നൊരുമായത ന്നേ ॥ നിൻഗൂഢമാംചരിതമിന്നറിവില്ലെനിക്കാ । ക്ലൃപ്തജ്ഞമൂഢനൊ രുവന്നറിവാമതംബേ! ॥ കാണാതെയെൻടെരുമെങ്ങഹരിച്ചവൻപോ യ് । നിന്നാൽതിരസ്കരണിതന്നെയിതെന്നുനൂനം ॥ ആശ്ചര്യമല്ലിതുപ രാമമമാതൃഗൾ । മഞ്ചായമാസമതിൽമായയിനാൽ[illegible] ॥ പെററ ങ്ങുരോഹിണിയുമാഹലിയേസ[illegible]ത്താ । ദൂരത്തി[illegible] ച്ചയു മററുസാധ്വീ. നീനിൻഗുണങ്ങളതിനാലനിശംജഗത്തിന । [illegible]സ്ഥി തിപ്രളയമെന്നവചെയ്തിടുന്നു ॥ ആർനിൻചരിത്രമറിയും[illegible]ന്തകാ രി । യ[illegible]യിട്ടിതൊക്കെയുളവാക്കവതംബനീതാൻ ॥ [illegible]കീട്ടുപുത്രജന നത്തിലതിപ്രമോദം ।പിന്നീട്ടുപുത്രവിരഹാത്തിയു[illegible]കിയംബേ! ॥ നീ നിൻെറനല്ലകളികൾകൊണ്ടുകളിച്ചിടുന്നി ല്ലെന്നാകിലെന്തു?സുതലാഭമ തും[illegible] ॥ ഇബ്ബാല,ബാലജനനീകരരിക്കതുല്യ । മെന്നന്തികേനി ലവിളിച്ചുഴലേകിടുന്നു ॥ കഷ്ടംപ്രഭാവവതിനീയറിയുന്നതില്ലേ? । സം സാരികൾക്കശരണംജഗദംബ!നീതാൻ ॥ ചൊല്ലുംഗൃഹിക്കസുഖസീമ, സുതാപ്തിയെന്നാ । ദുഃഖത്തിനുള്ളതിരു്പുത്രവിനാശമെന്നും ॥ സീമന്ത പുത്രനിവനിന്നനശിച്ചു,ചെയ്ക । തെന്തെൻമനസ്സുഴലിനാൽതകരുന്ന താ3യ! ॥ പൂജാ[illegible]താംക്രതുവതുംതവതുഷ്ടിയേകാൻ । ച്ചെയ്യുന്നുഞാൻന ഖിലദുഃഖമകററുവാൻനീ । ജീവിച്ചിരിക്കിലവനേമമകാട്ടിടേണ ന്നീതാൻസമസ്തമുഴലൊക്കെയകററുവാനായ്.

വ്യാസൻപറഞ്ഞു.

ധർമ്മിഷ്ഠൻകൃഷ്ണനാലേവംസ്തുതിക്കപ്പെട്ടുദേവിയും പ്രത്യക്ഷമായ വന്നോതിയജ്ജഗൽഗുരുവോടുടൻ.

ശ്രീദേവിപറഞ്ഞു.

ദുഃഖിച്ചിടായ്കദേവേശ!പണ്ടുനിൻശാപമാണിതു് ഹരിച്ചാൻശം ബരൻനിൻെറപുത്രനേയതിനാൽബലാൽ * പതിനാറാംവയസ്സിങ്കല വനേക്കൊന്നുനിൻസുതൻ എൻപ്രസാദത്തിനാലിങ്ങുവന്നീടുംശങ്ക യില്ലതിൽ.

വ്യാസൻപറഞ്ഞു.

ഇതോതീട്ടുമറഞ്ഞാളച്ചണ്ഡികാദേവിയായവൾ ഭഗവാനുംപുത്രദുഃഖംവെടിഞ്ഞുസുഖമാണ്ടുതേ.

ശ്രീദേവീഭാഗവതം നാലാംസ്കന്ധം

പ്രദ്യുമ്നഹരണം.

ഇരുപത്തിനാലാമദ്ധ്യായം.



ഇരുപത്തഞ്ചാമദ്ധ്യായം.

രാജാവുപറഞ്ഞു.

നിൻവാക്കുകൊണ്ടുസന്ദേഹമുണ്ടാകുന്നുമുനീശ്വര! വിഷ്ണ്വംശമായകൃഷ്ണങ്കൽദുഃഖംവന്നതുകാണ്കയാൽ *നാരായണാംശസംഭൂതൻവാസുദേവൻപ്രതാപവാൻ ഈററില്ലംവിട്ടവൻപുത്രൻഹരിക്കപ്പെട്ടതെങ്ങനെ? * രക്ഷയേറുംപുരംരമ്യാരക്ഷയോടുള്ളമന്ദിരം അതിൽനിന്നെവ്വിധമായ്ബാലനേക്കട്ടുദാനവൻ * അറിഞ്ഞില്ലാവാസുദേവൻചിത്രം, തോന്നുന്നൊരത്ഭുതം മഹാമുനേ!യെന്റെയുള്ളിൽതോന്നീടുന്നാതിവിസ്മയം * കൃഷ്ണനദ്രിക്കൽവാണിട്ടുംഗൃഹത്തിൽനിന്നുകുട്ടിയേ കൊണ്ടുപോയതറിഞ്ഞില്ലക്കാരണംചൊല്ലുനീമുനേ.

വ്യാസൻപറഞ്ഞു.

പ്രസിദ്ധയാംശംഭുമായാബലമുള്ളവൾഭൂപതേ! ഭ്രമിപ്പിക്കുംബുധി,യതിൽഭ്രമിച്ചീടാത്തതാരുവാൻ? * മനുഷ്യജന്മംപ്രാപിച്ചാൽദേഹത്തിങ്കലിരുന്നിട്ടും ഗുണമെല്ലാംമാനുഷംതാൻദേവാസുരഗുണംവരാ* പൈ,ദാഹം,നിദ്ര,ഭയവും.സംശയം,മടി,മോഹവും സുഖം,ദുഃഖം,മാനമുളും,ജരാ,മരണമെന്നതും * വാട്ട,മജ്ഞാന,മപ്രീതി,ഈർഷ്യാ,സൂയാ,മദം,ശ്രമം ഇവദേഹത്തിലുണ്ടാകുംഭാവങ്ങൾതാൻനൃപോത്തമ! * മുൻപിൽനില്ക്കുന്നപൊന്മാനെബോധിച്ചില്ലെന്നുരാഘവൻ സീതാവിരഹവുംപിന്നെജടായുമൃതിയായതും * അഭിഷേകദിനത്തിങ്കൽവനവാസവുമങ്ങനേ അറിഞ്ഞില്ല,പ്പുത്രദുഃഖംമൂലംതാതൻമരിച്ചതും * കാടുതോറും ജാനകിയേനോക്കിക്കൊണ്ടുനടന്നവൻ അറിയാതെദശഗ്രീവൻബലമായ്കൊണ്ടുപോയതും * ബലാലബ്ബാലിയേക്കൊന്നാനയച്ചാൻനാലുദിക്കിലും കപിശ്രേഷ്ഠന്മാരെ,യവർസഹായിച്ചതുമൂലമായ് *ആഴിയിൽ

ചിറയുംകെട്ടിക്കടന്നാനതിനേയവൻ പോർചെയ്താൻഘോരമായ്ദുഃ
ഖംപ്രാപിച്ചാൻയുദ്ധഭൂമിയിൽ * രാമൻമഹാബലൻനാഗപാശത്താ
ൽകെട്ടപ്പെട്ടതേ അഴിച്ചുവിട്ടാൻപിന്നിടഗ്ഗരുഡൻവന്നുരാമനേ * പാ
രിൽക്കൊന്നാൻരാവണനേകുംഭകർണ്ണനെയുംമഹാൻ മേഘനാദനികുംഭ
ന്മാരേയുംകോപിച്ചുരാഘവൻ * സീതതൻപതിധർമ്മത്തേയറിയാഞ്ഞ
തിനാലവൻ അഗ്നിപ്രവേശമവളേക്കൊണ്ടുചെയ്യിച്ചുദിവ്യമായ് * ലോ
കാപവാദമതിനാൽസതിയായുള്ള സീതയെ ദോഷമുള്ളവളെന്നോ
ത്തിട്ടുപേക്ഷിച്ചാൻരഘൂദ്വഹൻ * കുശീലവന്മാർതൻപുത്രരറിഞ്ഞി
ല്ലവരേയവൻ അസ്ത്രയുതരേ നിൻസുതരെന്നോതിവാത്മീകിമാമുനി *സീ
താപാതാളഗമനമതുംബോധിച്ചതില്ലവൻ കോപിച്ചുജനങ്ങളെക്കൊൽ
വാൻഭാവിച്ചുരഘുനന്ദനൻ * കാലൻറവരവുംചെറുമറിഞ്ഞില്ല
ക്ഖരാന്തകൻ മനുഷ്യദേഹംകയ്ക്കൊണ്ടുചെയ്താൻമാനുഷചേഷ്ടയേ *
വിചാരിക്കേണ്ടതില്ലപ്പോൾകൃഷ്ണനംനരഭാവമാം അവൻകംസഭയാൽ
പണ്ടുഗോകുലത്തിൽവസിച്ചുതേ * ജരാസന്ധഭയാൽപിന്നെപ്പോയാ
ൻദ്വാരകയിങ്കലും അധർമ്മമായ് രുഗ്മിണിയേഹരിച്ചാൻശിശുപാലനാ
ൽ * സ്വീകരിക്കപ്പെട്ടമവൻനിത്യധർമ്മമറിഞ്ഞവൻ ദുഃഖിച്ചുകൃഷ്ണൻ
സുതനേശംബരൻകൊണ്ടുപോകയാൽ * കാര്യംധരിച്ചുമോദിച്ചാൻസു
ഖദുഃഖങ്ങളുള്ളവൻ സത്യഭാമപറഞ്ഞിട്ടുവിണ്ണിൽചെന്നുമ്പർകോനു
മായ് * സ്ത്രീജിതത്വംവെളിക്കാക്കിപ്പോർചെയ്താൻവിൺമരത്തിനായ്
മടക്കീട്ടിന്ദ്രനെക്കല്പവൃക്ഷത്തേകൈക്കലാക്കിനാൻ * ഭാമതൻമാനരക്ഷ
യ്ക്കായാശ്ചര്യംചെറുമാവിള സത്യാമരുവിൽകെട്ടിട്ടുനാരദനേകിക്കൃഷ്ണ
നേ * കനകംനൽകിയവനേവിടുവിച്ചങ്ങുസത്യതാൻ ഗുണമേറുന്നപ്ര
ദ്യുമ്നൻതൊട്ടോരേക്കാങ്കെകാരണം * യാചിച്ചുജാംബവതിനൽപുത്രനേ
കൃഷ്ണനോടുതാൻ ശിവഭക്തൻതപംക്രൂരമുപമന്യുമുനീശ്വരൻ * വസി
ക്കുന്നദ്രിയിൽചെന്നാൻതപംചെയ്വാൻജനാർദ്ദനൻ ഗുരുവാക്കീട്ടാമുനി
യേപുത്രനായ്ശിവദീക്ഷയേ * ഗ്രഹിച്ചുതലയോടൊട്ടുംദണ്ഡോടുംകൂടി
വാണതേ അവിടായ്വൻതപംചെയ്താനൊരുമാസംഫലാശിയായ് *
ശിവധ്യാനത്തോടുംകൃഷ്ണൻശിവമന്ത്രംജപിച്ചുമേ ഒരുകാലിൽനിന്നുര
ണ്ടാംമാസത്തിൽജലപാനിയായ് * മൂന്നാംമാസംവായുഭക്ഷൻ,പാദാം
ഗുഷ്ഠാഗ്രമൂന്നിയേവൻ ആറാംമാസംപ്രസാദിച്ചാൻഭക്തികൊണ്ടുമഹേ
ശ്വരൻ * ചന്ദ്രചൂഡൻദേവിയോടുംകൂടിപ്രത്യക്ഷമായിതേ യക്ഷഗ

ന്ധർവ്വർസേവിച്ചുമിന്ദ്രാദികളെല്ലാം * ബ്രഹ്മാവോടും വിഷ്ണുവോടും കൂടികൊള്ളയിലേറിഷയാൻ കൃഷ്ണ!എന്നു വിളിച്ചേവമവനോടോതിശങ്കരന * നിന്നുഗ്രമാംതപംകൊണ്ടുഞാൻതോഷിച്ചേൻമഹാമതേ! ഇഷ്ടമാംവരമേകാംഞാൻചൊല്ലുയാദവ!ഭേന്നാൽ * കാമപൂരത്തികരൻഞാൻ,തേകാമശേഷംഭവിക്കൊലാ.

വ്യാസൻപറഞ്ഞു.

തുഷ്ടനാംശിവനേക്കണ്ടുഭഗവാൻദേവകീസുതൻ സസ്നേഹംചരണത്തിങ്കൽസാഷ്ടാംഗംപ്രണമിച്ചുടൻ * ശംഭുവിൻമുമ്പിൽനിന്നിട്ടാവാസുദേവൻസനാതനൻ മേഘഗംഭീരയാംവാക്കാൽസ്തുതിചെയ്യാൻതുടങ്ങിനാൻ.

കൃഷ്ണൻപറഞ്ഞു.

ദേവദേവ!ജഗന്നാഥ!സർവ്വഭൂതാർത്തിനാശന! വിശ്വയോനേ!സുരാരിഘ്ന!തൊഴാംത്രൈലോക്യനായക! * നീലകണ്ഠനമസ്കാരംശുദ്ധിയാന്തനമോനമഃ ദക്ഷയാഗഘ്ന!ഗിരിജാപതേ!നിന്നെനമിച്ചിടാം * ധന്യൻഞാൻകൃതകൃത്യൻഞാൻനിന്നേക്കാണ്കയാൽവിഭോ! എന്റെജന്മംസഫലമായ്നിൻപാദംഞാൻനമിക്കയാൽ * ഇസ്സംസാരേസ്ത്രീമയമാംപാശത്തിൽകെട്ടുപെട്ടുഞാൻ രക്ഷക്കായിന്നുമുക്കണ്ണ!ശരണാഗതനായിതേ* മനുഷ്യജന്മംപ്രാപിച്ചുദുഃഖിയായ് ദുഃഖനാശന! സംസാരഭീതൻശരണാഗതൻപാലിക്കകെന്നെനീ*ഗർഭവാസമഹാദുഃഖംപൂണ്ടേൻഞാൻകാമനാശന! ഗോകുലത്തിൽകംസഭയംജനനംമുതലാണ്ടുഞാൻ*യാദവാജ്ഞാകരൻനന്ദപുത്രനായ്ജാതനങ്ങനേകൊട്ടുംവൃന്ദാവനേഗോവിൻപൊടിചേരുംകചത്തോടും*ചരിച്ചുപിന്നെയവനൻഭയത്താൽദ്വാരകയ്ക്കുപോയ് പിതൃമായ് ശുഭമായുള്ള മധുരാപുരിവിട്ടുഞാൻ* യയാതിതൻശാപഭയാലവന്നായതുനൽകിനേൻ രാജ്യംപുഷ്ടമതെന്നാലുംധർമ്മത്തെരക്ഷചെയ്യുവാൻ * ഉഗ്രസേനനതേകിട്ടുദാസനായ്വാണുഞാൻവിഭോ! യദുരാജാവാക്കിയെന്റെപൂർവ്വന്മാരുഗ്രസേനനെ * ഗൃഹസ്ഥധർമ്മംദുഃഖം,സ്ത്രീക്കധീനം,ധർമ്മനാശനം പരാധീനം,സദാബന്ധമോക്ഷവാർത്തയുമററതാം * രുഗ്മിണീപുത്രനേക്കണ്ടെൻഭാര്യ്യജാംബവതീവിഭോ! പുത്രനായിതപംചെയ്യാനയച്ചാൾമനോന്തക! * ആശ്രയൊടെത്തുഞാനിന്നുപുത്രനായിതപിച്ചുതേ * ലജ്ജതോന്നുന്നപേക്ഷിപ്പാൻദേവനാഥ!ജഗൽഗുരോ!ഏതുമൂഢൻമുക്തിയേകുംനിന്നോസേ

വിച്ചതുച്ചമാം *നശിച്ചീടുംഫലംയാചിച്ചീടുംനിതുഷ്ടനാകവേ അപ്പുത സുഖമാകുന്നുയാചിച്ചീടുന്നാതിന്നുഞാൻ * സ്ത്രീതൻപ്രേരണയാൽശംഭോ!മുക്തിയേകുന്നാനിന്നോടായ് അനിത്യം,നശ്വരം,ദുഃഖം,സംസാരം, ദുഃഖസാധനം * വരുന്നില്ലൊരുവൈരാഗ്യമതറിഞ്ഞിട്ടുമിന്നുമെ നാരായണാംശംഞാൻഭുവിൽശാപാമൂലംജനിച്ചതേ * ബഹുദുഃഖംഭുജിച്ചീടാൻമായാപാശനിബദ്ധനായ്.

വ്യാസൻപറഞ്ഞു.

എന്നോതുംകൃഷ്ണനോടായിട്ടുത്തരംചൊല്ലിനാൻശിവൻ: 'നിനക്കനേകംപുത്രന്മാരുണ്ടാകുംശത്രുസൂദന! * പതിനാറായിരത്തൻപത്തുണ്ടാകുംതവഭാര്യമാർ അവരിൽപത്തുപുത്രന്മാർവീതമുണ്ടാംകരുത്തരായ്' പ്രിയദർശനനാംശംഭുവിതോതീട്ടുനിറുത്തിനാൻ നമിക്കുംകൃഷ്ണനോടപ്പോൾചൊന്നാൾപർവ്വതനന്ദിനി: * 'കൃഷ്ണ!കൃഷ്ണ!മഹാത്മാവേ!യിസ്സംസാരമതിൽഭവാൻ ഗൃഹസ്ഥശ്രേഷ്ഠനായിട്ടുഭവിച്ചീടുംനരാധിപ! * നൂറുവർഷംകഴിഞ്ഞിട്ടുവിപ്രശാപംനിമിത്തവും ഗാന്ധാരീശാപമാണ്ടുംനിൻകുലനാശംഭവിച്ചിടും * ശാപമോഹിതരാംനിൻെറസുതർപോരിൽ ജനാർദ്ദന! തമ്മിൽതല്ലിമരിച്ചീടുമമ്മട്ടന്യായദുക്കളും * നീയുംരാമനുമവ്വണ്ണംവിണ്ണിൽപോംവിട്ടുദേഹവും വരാനുള്ള തുവന്നീടുംദുഃഖിയായ്ക്കതിൽ നീവിഭോ! * ദൃഢമാംഭാവികാര്യങ്ങൾക്കില്ലല്ലോപ്രതികാരവും ദുഃഖിക്കായ്കതിൽനീയെൻെറമതമാണതുസർവ്വദാ * അഷ്ടാവക്രൻെറശാപത്താൽനിൻെറപത്നികളൊക്കയും ചോരന്മാരാൽസ്വീകരിക്കപ്പെടുംനീ മൃതനായപിൻ.

വ്യാസൻപറഞ്ഞു.

ദേവിയുംദേവകളുമായിതോതീട്ടുമറഞ്ഞവൻ ഉപമന്യുവെനന്ദിച്ചുക്‌ കൃഷ്ണനുംദ്വാരകയ്ക്കുപോയ് * അധീശ്വരന്മാർബ്രഹ്മാദിദേവന്മാരെങ്കിലുംനൃപ! മായാകല്ലോലയോഗത്താലിളകുംമനമൊത്തവർ * മായാധീനത്തിലെല്ലാരും,മരപ്പാവകണക്കിനേ പ്രേരിപ്പിക്കുംബ്രഹ്മരൂപിയായീടുംമായയെപ്പഴും * എല്ലാരെയുംപൂർവ്വകർമ്മമെവ്വണ്ണമതുപോലവേ വൈഷമ്യവുംനിർഘൃണയുമില്ലംബയിലൊരിക്കലും * ജീവികൾക്കുള്ള മുക്തിക്കായെത്തിക്കുന്നവൾനിശ്ചയം ചരാചരജഗത്തെല്ലാംസൃഷ്ടിച്ചീടായ്കിലീശ്വരി* മായാരഹിതമായെല്ലാംജഡമായിഭവിച്ചിടും അതിനാൽകൃപയാൽദേവീജഗത്തുംജീവജാലവും * സൃഷ്ടിച്ചിട്ടവയേയെന്നും

ഷ്രേഷ്ഠ്യക്കാരുപതേ! ബ്രഹ്മാദിസ്തംബപൎയ്യന്തംദേവദാനവമൊക്ക യും * മായയ്ക്കുള്ളിലകപ്പെട്ടോർസംശയിക്കേണ്ടതില്ലെടോ തന്നിഷ്ടം പോൽകളിക്കുന്നാദ്ദേവിതന്നെസ്വതന്ത്രയായ് * അതുകൊണ്ടുമനഃപൂൎവ്വംസേവിക്കേണ്ടവളാണവൾ അവളിൽനിന്നധികമായൊന്നുമില്ലജഗത്രയേ * ഇതുതാൻജന്മസാഫല്യംപരാശക്തിപദസ്മൃതി കുലദൈവംദേവിയല്ലാക്കുലത്തിങ്കൽജനിക്കൊലാ * ഞാൻദേവിയന്യനല്ലീഞാൻബ്രഹ്മാദ്ഭേദിയല്ലഞാൻ ഭേദമില്ലാതെയിമ്മട്ടജ്ജഗദംബയെയോൎക്കണം * അവളെഗുരുവിൽനിന്നുവേദാന്തംകൊണ്ടറിഞ്ഞുടൻ നിത്യമേകാഗ്രമനസാചിന്തചെയ്യാത്മരൂപിയായ് * മുക്തനാമതിനാ,ലാകാകോടികൎമ്മങ്ങൾചെയ്കിലും നിൎമ്മലാശയർശ്വേതാശ്വതരൻ,തൊട്ടമഹൎഷിമാർ * സംസാരംവിട്ടവേർപെട്ടോരറിഞ്ഞാത്മസ്വരൂപിയേ ബ്രഹ്മാ,വിഷ്ണു,മറ്റുന്നംപാൎവ്വതീ,ലക്ഷ്മിദേവിയും * ആസച്ചിദാനന്ദരൂപിയേഞാൻ സേവിച്ചിട്ടുന്നതേ * സംസാരഭീതനാകുംനീചോദിച്ചതിതുപോലെ ഞാൻ പറഞ്ഞെനിനിയുംബ്രൂപ!കേൾപ്പാനിച്ഛിപ്പതെന്തുനീ * സൎവ്വപാപഹരംപുണ്യംപുരാണംപരമാത്ഭുതം ശ്രേഷ്ഠമാമിച്ചരിത്രംഞാൻനിനക്കായിപ്പറഞ്ഞുതേ * ഇപ്പുരാണംവേദതുല്യമാരുകേൾക്കുന്നുനിത്യവും പാപമെല്ലാംപോയവനുംദേവീലോകത്തിൽവാണിടും.

സൂതൻപറഞ്ഞു.

അഞ്ചാമത്തെപുരാണംഞാൻശ്രീമൽഭഗവതാഭിധം വേദവ്യാസൻവിസ്തരിച്ചുപറഞ്ഞുഞാൻശ്രവിച്ചതേ.

നാലാംസ്കന്ധം സമാപ്തം.

ശ്രീലളിതാംബികായൈ നമഃ

ശുഭം.

# അഞ്ചാം സ്കന്ധം.

## ഒന്നാം അദ്ധ്യായം

ഋഷികൾപറഞ്ഞു.

എടോസൂത!ഭവാൻപാപമെല്ലാംപോക്കുന്നദിവ്യമാം മഹദാഖ്യാനമാംകൃഷ്ണചരിതംചൊല്ലിയില്ലയോ? * സവിസ്തരംചൊന്നകൃഷ്ണചരിത

ത്തിൽമഹാമതേ! ഞങ്ങൾക്കിന്നുളവാകുന്നസന്ദേഹംവദതാംവര! * വനത്തിൽപോയ്‌വാസുദേവൻതപംചെയ്തതിഘോരമായ്‌ വിഷ്ണ്വംശമാമവൻചെയ്താൻശിവാരാധനയെന്നതും * ശ്രീദേവിതന്നംശമാകുംപൂൎണ്ണയജ്ജഗദംബികാ പാൎവ്വതീദേവിയവളാൽനൾകപ്പെട്ടുവരങ്ങളും * കൃഷ്ണനീശ്വരനെന്തിന്നുപൂജിച്ചാനവരേയവൻ അവരേക്കാൾകൃഷ്ണനെന്തുകുറവെന്നാണെൻസംശയം.

സൂതൻപറഞ്ഞു.

വ്യാസങ്കൽനിന്നുകേട്ടോരുണ്ണമതിൻകാരണമിന്നുഞാൻ പറയാം കേൾക്കുവിൻകൃഷ്ണഗുണങ്ങൾചേൎന്നതാംകഥ * വ്യാസനിൽനിന്നുവൃത്താന്തംകേട്ടിട്ടുജ്ജനമേജയൻ ബുദ്ധിമാൻപിന്നയുംചോദിച്ചീടിനാൻബഹുസംശയം.

ജനമേജയൻപറഞ്ഞു.

നന്നായ്‌സത്യവതീസൂനോ!കേട്ടേൻപരമകാരണം എന്നാലുമെൻമനോവൃത്തിവിട്ടുനില്ലിന്നുശങ്കയേ * കൃഷ്ണൻശംഭുവിനേഘോരതപംചെയ്തുഭജിച്ചതേ ദേവദേവേശ്വരൻവിഷ്ണുവതുതന്താൻമഹാമതേ! * സൎവ്വാത്മാസൎവ്വലോകേശൻസൎവ്വസിദ്ധിപ്രദൻപ്രഭു പ്രാകൃതനെപ്പോലെവ്വണ്ണംവൻതപംചെയ്തതാഹരി * ലോകംസൃഷ്ടിച്ചുരക്ഷിക്കാൻസമൎത്ഥൻകൃഷ്ണനങ്ങനേ സംഹരിപ്പാനുമവനെന്താചരിച്ചുമഹാതപം.

വ്യാസൻപറഞ്ഞു.

സത്യമോതീഭവാൻരാജൻ!വാസുദേവൻജനാൎദ്ദനൻ ദൈത്യാന്തകൻദേവകാൎയ്യമെല്ലാംചെയ്വാൻസമൎത്ഥനും * എന്നാലുംനരദേഹത്തെയാശ്രയിച്ചഖിലേശ്വരൻ വൎണ്ണാശ്രമങ്ങളോടൊത്തനരകാൎയ്യങ്ങൾചെയ്തുതേ * വൃദ്ധന്മാരേപൂജചെയ്തുംഗുരുപാദംനമിച്ചുമേ വിപ്രന്മാരേസേവചെയ്തുംചെയ്തുംനൽദേവതാൎച്ചനം * ദുഃഖംവരുമ്പോൾദുഃഖിച്ചുംഹൎഷത്തിൽമോദമാണ്ടുമേ ദൈന്യാനാനാപവാദങ്ങൾകാമലീലയുമാണ്ടവൻ * കാമംക്രോധംലോഭമതുംവേണ്ടകാലത്തുവന്നിടും ഗുണസ്വരൂപദേഹത്തിലുണ്ടാമോനിൎഗ്ഗുണത്വവും? * ഗാന്ധാരീശാപമവ്വണ്ണംവിപ്രശാപംനിമിത്തവും യാദവന്മാർതന്റെനാശംകൃഷ്ണൻതൻദേഹമോചനം * കൃഷ്ണപത്നികളിൽനിന്നുഹരിച്ചുചോരരായതും അൎജ്ജുനനാമ്പ്രയച്ചീടാനസാമൎത്ഥ്യവുമങ്ങനേ * അറിയാത്തതുമാപ്രദ്യുമ്നാനിരുദ്ധാപഹാരവും ഇതെല്ലാംനരനായ്‌തീൎന്നമൂലംമാനുഷചേഷ്ടയാം * വിഷ്ണുവി

ന്റെയുമാനാരായണനാംമുനിതന്റെയും അംശമാംകൃഷ്ണനെന്താണ
ത്തുത്തമാശിവസേവയിൽ? * ശിവൻസർവ്വേശ്വരൻദേവൻഹരിക്കുമൂല
മായവൻ നാഥൻകാരണദേഹത്തിന്നവൻവിഷ്ണുപ്രപൂജിതൻ * കൃഷ്ണാ
ദികളവന്നംശംപൂജിക്കില്ലെത്തുമറ്റവർ? അകാരംഭഗവാൻബ്രഹ്മാസാ
ക്ഷാൽവിഷ്ണുവുകാരവും * മകാരംഭഗവാൻരുദ്രനർദ്ധമാത്രാമഹേശ്വരീ
ഈക്രമംപോലുത്തമത്വമോർത്തുനിന്നറിവുള്ളവർ * ശാസ്ത്രത്തിലെല്ലാ
മതിനാൽദേവിസർവ്വോത്തമാമതാ അർദ്ധമാത്രാസ്ഥിതാനിത്യവിശേഷി
ച്ചിന്നവാച്യയും * ബ്രഹ്മാവിലധികൻവിഷ്ണുവിഷ്ണുഃവക്കാൾമഹേശ്വ
രൻ അതിനാൽസംശയംവേണ്ടാകൃഷ്ണന്റെശിവപൂജയിൽ * ബ്രഹ്മാ
വിന്റെമുഖത്തിൽനിന്നിച്ഛയാവരമേകുവാൻ ആദിരുദ്രാംശമായ്‌ര
ണ്ടാംരുദ്രനുണ്ടായിവന്നതേ * സർവ്വപൂജ്യനിവൻമൂലരുദ്രന്റെകഥയെ
ന്തുവാൻ? ശിവന്നോർക്കുന്നത്തമത്വംദേവീസാന്നിദ്ധ്യമൂലമായ് * യോ
ഗമായാപ്രഭാവത്താലവതാരംയുഗംപ്രതി വിഷ്ണുവിന്നുഭവിച്ചീടുംവിചാ
രിക്കേണ്ടതില്ലതിൽ * എദ്ദേവികണ്ണിമയിളക്കലിനാൽജഗത്തിൻ । സൃ
ഷ്ടിസ്ഥിതിപ്രളയമൻപൊടുചെയ്തിടുന്നു ।। നാനാവതാരമതിലദ്രുഹി
ണാച്യുതേശ । ന്മാരേക്കറക്കുവതുമായവൾഗുഢഭാവാ ।। നന്ദന്റെഗേ
ഹമതിലുംപ്രസവസ്ഥലത്തു നിന്നുംമറച്ചതുമനന്തരമപ്രകാരം ।। പ്രാപി
ച്ചതുംമധുരയേ,ഭയമോടുപിന്നീ । ടദ്വാരകാഗമനവുംജഗദംബചൊ
ല്ലാൽ ।। നൽസ്ത്രീകൾഷോഡശസഹസ്രമൊടൻപതെട്ടു । തന്നംശ
മായ്‌വരകളായുമവൾചമച്ചാൾ ।। ആസ്ത്രീകൾതൻകളിവശത്തൊരു
ഭൃത്യനാക്കി । വച്ചാളനന്തഭഗവാനെയുമംബതാനം ।। ബന്ധിപ്പതി
ന്നൊരുവനെയൊരുനാരിപോലും । നന്നായിരുമ്പിലൊരുചങ്ങലയെന്ന
പോലെ ।। ഈരെൺപതായിരവുമൻപതുനാരിമാരും । ബന്ധിക്കയി
ല്ലതുവിധംകിളിയേക്കണക്കേ ।। ഭാമാവശത്തിലതിമോദമൊടുംസുരേ
ന്ദ്ര । ലോകത്തെയാണ്ടുമഘവാവൊടുപോരുമാടി ।। മന്ദാരമാംമരവുമാ,
ഹരികൊണ്ടുവന്നാൻ । ഭാമാങ്കണത്തിനതുഭൂഷണമായ്ഭവിച്ചു ।। ചേ
ദീശനാദികളെവെന്നുബലേനകൃഷ്ണൻ । ഭൈമിക്കുതന്നുടയദാരപദം
കൊടുത്താൻ ।। ധർമ്മിഷ്ഠനാകുമവനപ്പരപത്നിതന്നെ । കൈക്കൊണ്ട
തെന്തുവിധിയാണതുനീതിയാണോ? ।। ശുഭാശുഭമഹങ്കാരാധീനനായ്
പ്രാണിചെയ്തിടും അതിനാലാക്രമിക്കപ്പെട്ടജ്ഞാനങ്കൊണ്ടുമൂഢനായ് *
അഹങ്കാരത്തിൽനിന്നുണ്ടായിച്ചരാചരമൊക്കയും വിഷ്ണ്വീശർക്കുംമൂലമ

ഗ്രമതപ്രകൃതിസംഭവം * അനഹങ്കാരിയായെന്നതീരുമനാവിരിഞ്ചനും മുക്തനാമല്ലയെന്നാകിൽസംസാരിയവനും നൃപ! * അനഹങ്കാരി താൻമുക്തൻബദ്ധൻതദ്വശമാണവൻ ഗൃഹം,ധനം,നാരി,സുതർ,സഹജന്മാരു,മല്ലെടോ * ബന്ധനംപ്രാണികൾക്കോർത്താലഹങ്കാരംനൃപോത്തമ! ഞാൻകർത്താശക്തനാംഞാനിന്നികാര്യ്യംചെയ്യുമേലിലും * ചെയ്യുംചെയ്യുന്നിതായെന്നുബന്ധിക്കുംപ്രാണികൾസ്വയം കാര്യ്യംകാരണമില്ലാതെഭവിക്കുന്നില്ലൊരേടവും * കാണപ്പെട്ടുന്നില്ലുണ്ടായിക്കുടംമൂൽപിണ്ഡമെന്നിയേ അഹങ്കാരത്തോടുവിശ്വംപാലിച്ചിടുന്നുവിഷ്ണുവും * അല്ലെങ്കിലെന്നുമെവ്വണ്ണംചിന്താംബുധിയിൽമഗ്നനാം? അനഹങ്കാരിയായെന്നുതീരുന്നാനാത്മഭാശയൻ * അവതാരപ്രവാഹത്തിൽമുങ്ങീടുന്നതുമെങ്ങനേ? മോഹാമൂലമഹങ്കാരംസംസാരമതിൽനിന്നുതാൻ * അനഹങ്കാരികൾക്കജ്ഞാനവുംസംസാരവുംനഹി രാജസൻ,സാത്വികൻ,താമസനെന്നായ് മൂന്നുമട്ടിലായ് * ബ്രഹ്മവിഷ്ണ്വീശരാകുന്നപുരുഷന്മാരെയോതിടും അഹങ്കാരവുമവ്വണ്ണമവരിൽമൂന്നുമട്ടിലായ് * സൂക്ഷ്മദർശികളായുള്ള മുനിമാർചൊല്ലിടുന്നതേ അഹങ്കാരംകൊണ്ടിവരും ബദ്ധരാണില്ലസംശയം * ഓതുന്നമായാമോഹത്താൽബുദ്ധികെട്ടമനീഷികൾ അവതാരംസ്വേച്ഛപോലെചെയ്യുന്നുഹരിയെന്നതായ് * ആശിക്കാമന്ദനും ദുഃഖമേറുംഗർഭത്തിൽവാഴുവാൻ പിന്നെസ്സർവ്വജ്ഞനാം വിഷ്ണുവാഗ്രഹിക്കുന്നതെങ്ങനേ? * മലമൂത്രമയംകൌസല്യതൻ,ദേവകിതൻെറയും ഗർഭത്തിൽസ്വേച്ഛയാപുക്കാൻഹരിയെന്നന്ധരോതിടും * വിഷംപോൽദുഃഖമേകീടും ചിന്തകൾകോടിവന്നിടും വൈകുണ്ഠവാസവുംവിട്ടീഗർഭത്തിൽവാഴ്കസൌഖ്യമോ? * തപംയാഗങ്ങളുംചെയ്യും ബഹുദാനംകൊടുത്തിടും മഹാദുഃഖദമാംഗർഭവാസമില്ലാതെയാകുവാൻ * സ്വതന്ത്രനാകിലെവ്വണ്ണമജ്ഞനാർദ്ദനനാംഹരി ഭഗവാൻഗർഭവാസത്തിലിഷ്ടമുള്ളവനായിടും * യോഗമായയ്ക്കധീനത്തിലാണീവിശ്വം ധരിക്കനീ ബ്രഹ്മാദിസ്തംബപര്യ്യന്തംദേവമാനുഷജന്തുകം * ബ്രഹ്മവിഷ്ണ്വീശരാമായാതന്ത്രത്തിൽകെട്ടുപെട്ടവർ കളിയായിഭ്രമിക്കുന്നുബന്ധിക്കുന്നുചിലന്തിപോൽ.

ശ്രീദേവിഭാഗവതം അഞ്ചാംസ്കന്ധം

അഹങ്കാരലക്ഷണം

ഒന്നാമദ്ധ്യായം

## രണ്ടാമദ്ധ്യായം

രാജാവു പറഞ്ഞു.

യോഗമായാപ്രഭാവത്തെവിസ്തരിച്ചുരചെയ്യനീ തച്ചരിത്രമുരച്ചാലുംകേൾപ്പാൻകൌതുകമുണ്ടുമേ * മഹാദേവീപ്രഭാവത്തെക്കേൾപ്പാനാരാഗ്രഹിച്ചിടാ ജഗത്തെല്ലാമവളിൽനിന്നുണ്ടായെന്നറിയുന്നവർ.

വ്യാസൻ പറഞ്ഞു.

രാജാവേ!കേൾക്കചൊല്ലീടാംവിസ്തരിച്ചുമഹാമതേ! ശ്രദ്ധയേറുന്നശാന്തന്നുചൊല്ലാത്തോൻമന്ദബുദ്ധിയാം * ഭൂമിയിൽപണ്ടുമഹിഷൻരാജാവായിട്ടിരിക്കവേ ദേവാസുരന്മാർക്കുണ്ടായീഘോരമായുള്ള സംഗരം * മഹിഷാഖ്യൻമഹാമേരുവതിങ്കൽചെന്നുഘോരമായ് സുരന്മാരുംവിസ്മയിക്കുംതപംചെയ്താൻനൃപോത്തമ!* പതിനായിരമാണ്ടിഷ്ടദേവനേയുള്ളിലോർത്തവൻ അവനുതുഷ്ടനായ്തീർന്നുബ്രഹ്മാലോകപിതാമഹൻ * ഹംസത്തിലേറിവിധിയന്നവിടെത്തീട്ടുചൊല്ലിനാൻ വരംവരിക്കധർമ്മിഷ്ഠ!സാധിക്കാംനിന്റെവാഞ്ഛിതം.

മഹിഷൻ പറഞ്ഞു.

ആശിക്കുന്നമരത്വംഞാൻദേവദേവ!വിധേ!വിഭോ! മരണംമൂലമായ്ഭീതിയുണ്ടാകാതാക്കണംഭവാൻ.

ബ്രഹ്മാവുപറഞ്ഞു.

ജനിച്ചോനുണ്ടുമരണംമരിച്ചോനുണ്ടുജന്മവും സർവ്വദാജന്മമരണമുണ്ടീപ്രാണികൾക്കശേഷവും * കാലത്താൽനാശമുണ്ടെല്ലാപ്രാണികൾക്കും ദൈത്യപുംഗവ! വലുതാംപർവ്വതങ്ങൾക്കുംസമുദ്രങ്ങൾക്കുമങ്ങനേ * മരണത്തിൻകാര്യമൊന്നുവിട്ടുനിന്നുള്ളിലെന്തുവാൻ സാധോ!നീയാവരത്തെത്താൻപറഞ്ഞാലുംമഹീപതേ!

മഹിഷൻപറഞ്ഞു,

ദേവാസുരനരന്മാരാൽ മരണം മേ ഭവിയ്ക്കൊലാ പുമാനെന്നെക്കൊല്ലൊലാപിന്നോത്തുനാരിവധിച്ചിടും * അതിനാൽസ്ത്രീയിൽനിന്നെന്റെമരണംനീവിധിക്കണം എവ്വണ്ണംശക്തയാമെന്നെക്കൊല്ലുവാനബലാവിധേ!

ബ്രഹ്മാവുപറഞ്ഞു.

എന്നെങ്കിലുംനിനക്കുണ്ടാംമരണംസ്ത്രീയിൽനിന്നുതാൻ പുരുഷന്മാരിൽനിന്നുണ്ടാകില്ലെടോമഹിഷാസുര!

വ്യാസൻപറഞ്ഞു.

ഈവണ്ണംവരമേകീട്ടുവിധിയാണ്ടുനിജാലയം അദ്വൈത്യവരനും മോദാൽപ്രാപിച്ചുതൻപദത്തിനേ.

രാജാവുപറഞ്ഞു.

എവൻെറപുത്രൻമഹിഷനെമ്മട്ടുണ്ടായ് മഹാബലൻ മഹാനാമവനെവ്വണ്ണംപോത്തിൻെറവടിവാണ്ടതും?.

വ്യാസൻപറഞ്ഞു.

രണ്ടുപേർദനുവിൻപുത്രരുണ്ടായ് ഭുവിൽപ്രസിദ്ധരായ് രംഭനെന്നേകനപരൻകരംഭൻനൃപസത്തമ! * അപുത്രന്മാരവർപുത്രന്മാർക്കായിബഹുവത്സരം തപസ്സുചെയ്താർപുണ്യപഞ്ചനദതീർത്ഥത്തിലേററവും* ജലത്തിൽതാണുത്തമമാംതപസ്സുചെയ്താൻകരംഭനും രസാലവടമാണ്ടഗ്നിമദ്ധ്യത്തിൽതന്നെരംഭനും * രംഭൻപഞ്ചാഗ്നിമദ്ധ്യസ്ഥനായിട്ടെപ്പോൾഭവിച്ചുവോ അപ്പോളിന്ദ്രനറിഞ്ഞേററമഴലോടവിടെത്തിനാൻ* ഇന്ദ്രൻപഞ്ചനദത്തിൽപോയ് മുതലയ്ക്കുള്ളരൂപമായ് കരംഭൻതൻെറ പാദങ്ങൾരണ്ടിലുംപിടികൂടിനാൻ * ഇന്ദ്രൻവധിച്ചാൻദുഷ്ടനായിട്ടുന്ന കരംഭനേ ഭ്രാതാവിൻമൃതികേട്ടിട്ടുരുഷ്ടനായേററംഭനും * തീയിൽതൻതലഖണ്ഡിച്ചുഹോമിപ്പാനായുറച്ചവൻ കോപത്തോടുമിടങ്കയ്യാൽകേശത്തിങ്കൽപിടിച്ചുടൻ * മൂർച്ചയേറുന്നവാളുംതൻവലങ്കയ്യാലെടുത്തുതേ ശിരസ്സറുക്കമെന്നപ്പോളറിഞ്ഞഗ്നിപറഞ്ഞുടൻ * മൂർഖൻനീയാഗ്രഹിക്കനിന്നറുപ്പാൻനിൻെറമസ്തകം ദുസ്സാദ്ധ്യമാമാത്മഹത്തിക്കായ് തുടങ്ങുന്നതെന്തുനീ * വാങ്ങുനീനിനിഷ്ടമായവരം,നല്ലതുവന്നിടും മരിക്കൊലാനിനക്കെന്തുകാര്യമീമൃതിയാൽവരും.

വ്യാസൻപറഞ്ഞു.

അഗ്നിതന്നാനല്ലവാക്കുകേട്ടുടൻരംഭനാമവൻ കേശക്കൂട്ടത്തിനേ വിട്ടിട്ടുരച്ചാനീവചസ്സിനേ: * 'ദേവേശ!നീതുഷ്ടനാകിലെന്നിഷ്ടവരമേകുക ത്രൈലോക്യജയിയാംവീരപുത്രൻമേജാതനാകണം * ജയിക്കരുതവൻതന്നെദ്ദേവാസുരമനുഷ്യരും കാമരൂപത്തൊടാവീരൻസർവ്വമാന്യനമാകണം' * അവനോടോതിനാനഗ്നി:'യുണ്ടാംനിന്നിച്ഛപോൽസുതൻ മഹാഭാഗനതാംനിയീമരണംവിട്ടടങ്ങുക * രംഭ!നീയെവളേക്കാമിച്ചീടുന്നാവളിലായ്തവ കരുത്തേറുംവീരപുത്രനുണ്ടായീടുമസംശയം'.

വ്യാസൻപറഞ്ഞു.

തന്നോടായഗ്നിയീവണ്ണംനല്ലവാക്കുപറഞ്ഞതും കേട്ടിട്ടഗ്നിയെ 40 *

വന്ദിച്ചുപോയാനന്ദദാനവോത്തമൻ * യക്ഷർചൂഴുന്നഴകെഴുംനൽസ്ഥാനംകണ്ടുദാനവൻ സൌന്ദര്യപൂർണ്ണയായ് മത്തയായോരെരുമയേയുടൻ * മററുനാരികളേവിട്ടുകാമിച്ചാൻദാനവോത്തമൻ പ്രാപിച്ചതും കാമമാലോടവനേയതിവേഗമായ് * ഭാവികാര്യപ്രേരിതനായ് പ്രാപിച്ചെരുമയേയവൻ രാഭവീര്യത്തിനാൽഗർഭമുണ്ടായായെരുമയ്ക്കുടൻ * മഹിഷങ്ങളിൽനിന്നിട്ടുരക്ഷിപ്പാനിഷ്ടഭാര്യയാം അതിനേക്കൊണ്ടവൻ പോയാൻനൽപാതാളമതിങ്കലായ് * ഒരിക്കലോടിച്ചതിനേകാമംപൂണ്ടൊരുപോത്തുടൻ അതിനെക്കൊല്ലുവാൻരംഭൻതാനുമങ്ങോടിയെത്തിനാൻ * ആത്മരക്ഷയ്ക്കവൻചെന്നിട്ടടിച്ചാൻമഹിഷത്തിനേ കാമമാലോടതുംനന്ദായ്ക്കൊമ്പുകൾകൊണ്ടടിച്ചുടത * ഹൃദയത്തിലതിൻതീക്ഷ്ണശൃംഗതാഡനമേല്ക്കയാൽ മൂർച്ഛിച്ചുഭൂമിയിൽവീണുമരിച്ചാനതിവേഗമായ് * ഭർത്താവുമൃതനായപ്പോൾദുഃഖിച്ചോടിബ്ഭയത്തൊട്ടുംയക്ഷർതന്റെവടംപ്രാപിച്ചവരേയാശ്രയിച്ചവൾ *കാമത്താലപ്പോത്തുമതിൻപുറകേയോടിയെത്തിനാൻ കാമയാന,നഗകാരീ,കാമിയായുള്ളവീര്യവാൻ * ഭീയാലേററെദ്ദീനയായിട്ടലറുന്നവളേയുമേ ഓടിയെത്തുന്നവനയുംകണ്ടുരക്ഷയ്ക്കുചെന്നവർ * യക്ഷന്മാർക്കപ്പോത്തിനോട്ടുകൂടിയുണ്ടായ്മഹാരണം ശരമേററുടനപ്പോത്തുഭൂമിയിൽവീണുചത്തുപോയ് * ഏററവുംപ്രിയനാം പത്തരംഭനേക്കൊണ്ടുവന്നവർ കയററിവച്ചാർ ചിതയിൽദേഹത്തേസംസ്കരിക്കവാൻ * ചിതയിൽവച്ചപതിയേ കണ്ടാമഹിഷിയഗ്നിയിൽ പ്രവേശിപ്പാൻനിശ്ചയിച്ചാൾഭർത്താവിനൊടുകൂടവേ * യക്ഷന്മാരാൽതടുക്കപ്പെട്ടെങ്കിലുംസതിയാമവൾ കത്തിക്കാളുന്നാഗ്നിയേത്താൻപ്രാപിച്ചാൾപതിയോടുമായ് * ചിതാമദ്ധ്യത്തിൽനിന്നുണ്ടായ് ശക്തിമാൻ"മഹിഷാസുരൻ" പുത്രവത്സലനാം രംഭനന്യദേഹമെടുത്തുടൻ * രക്തബീജനുമായ്ത്തീർന്നാൻ,മഹിഷൻ, ബലമുള്ളവൻ ഹയാരി,യിവനായ്‌രാജ്യാഭിഷേകംചെയ്തുദാനവർ * ഉണ്ടായിമ്മട്ടുമഹിഷൻ,വീരനാംരക്തബീജനും സുരാസുരനരന്മാരാലവദ്ധ്യൻനൃപസത്തമ! * രാജാവേചൊല്ലിനേനേവമാമഹാൻതന്റെരജന്മവും വരദാനവുമവ്വണ്ണമെല്ലാംവിസ്താരമായ്നൃപ!.

ശ്രീദേവീഭാഗവതം അഞ്ചാംസ്കന്ധം

മഹിഷോത്ഭവം

രണ്ടാമദ്ധ്യായം.



## മൂന്നാമദ്ധ്യായം

വ്യാസൻപറഞ്ഞു.

മഹിഷാസുരനീവണ്ണംവരദപ്പിതനാകയാൽ രാജ്യമാണ്ടുജഗത്തെല്ലാംവശത്താക്കീമഹാബലൻ * കസ്തൃക്ഷകൊണ്ടിട്ടാജ്ഞിച്ചിട്ടാഴിപയ്യന്തമൂഴിയെ ഏകച്ഛത്രാധിപത്യത്തിൽപാലിച്ചാൻവൈരിയെന്നിയേ * അവന്നു"ചിക്ഷുരൻ"സൈന്യനാഥൻവീരൻമദോൽക്കടൻ താമ്രാസുരൻധനാദ്ധ്യക്ഷൻബഹുസൈന്യങ്ങൾചേന്നവൻ * അസിലോമാ,ബിഡാലാഖ്യ,ന്ദക്കൻ,ബാഷ്കലാസുരൻ ത്രിനേത്രൻ,ബലമേറുന്നകാലബന്ധകദാനവൻ * സൈന്യത്തോടിവരെല്ലാരുമാഴിചൂഴന്നൊരൂഴിയേ ചുററിസ്സമൃദ്ധിയേറുന്നോരവനേക്കാത്തുപാത്തുതേ * പണ്ടുള്ളനൃപരേക്കപ്പംകൊടുപ്പോരാക്കിനാരവർ അതിൽചിലബലംക്രൂടുംനൃപന്മാരേ വധിച്ചുതേ * മഹിഷൻതൻെറരാജ്യത്തിലുള്ളവിപ്രരശേഷവും യാഗഭാഗമവന്നേകീവശത്തായിവസിച്ചുതേ * ഏകാതപത്രമാക്കീട്ടാരാജ്യത്തേ മഹിഷാസുരൻ വരദപ്പിതനായ്സ്വഗ്ഗംജയിപ്പാൻനിശ്ചയിച്ചുടൻ * ഒരുദൂതനെയിന്ദ്രന്നായയപ്പാൻമഹിഷാസുരൻ വേഗംവിളിച്ചവനൊടായ്ചൊല്ലിനാൻദൈത്യനായകൻ: * 'എൻദൂതഭാവമാണ്ടിന്നുദേവലോകത്തുപോയിനീ വിണ്ണോർസഭയിൽവച്ചിന്ദ്രനോടുനിശ്ശങ്കമോതുക * സ്വഗ്ഗത്തേവിട്ടുവേഗംനീയിഷ്ടംപോലെഗമിക്കണം അല്ലെങ്കിൽ ചെന്നാശ്രയിക്കുമഹാൻമഹിഷനേഭവാൻ * ശരണാഗതനാംനിന്നേ രക്ഷിക്കുംനൃനമാനൃപൻ ; അതുകൊണ്ടാമഹിഷനേയാശ്രയിക്കശചീപതേ! * എടുക്കുവജ്രമല്ലെങ്കിൽപോരിനായ്വലസൂദന ജയിച്ചുനിന്നെയെൻപൂവ്വരറിയാംനിൻെറപൌരുഷം * അഹല്യാജാര!ദേവേശ! നിൻബലംഞാനറിഞ്ഞിടും പോർചെയ്കയോപേ,യോനിന്നിഷ്ടംപോൽചെയ്കകൊൾകനീ.'

വ്യാസൻപറഞ്ഞു.

അവൻെറയാവാക്കകേട്ടുകോപംപൂണ്ടശ്ശതക്രതു ചിരിച്ചുംകൊണ്ടിപ്രകാരമവനോടോതിനാൻനൃപ: * 'ഞാനറിഞ്ഞില്ലമൂഢൻനീയെന്തേവംമദമത്തനായ്? നിൻനാഥനുള്ളീരോഗത്തിന്നിന്നുചെയ്യാംചികിത്സഞാൻ * അതിന്നുമേലവൻമൂലനാശവുംഞാൻവരുത്തിടാം ദൂത! നീപോകയെൻവാക്കിതവനോടുരചെയ്യുക * ശിഷ്ടന്മാർദൂതരേക്കൊൽ

കില്ലയയ്ക്കുന്നതുകൊണ്ടുഞാൻ വേഗംവരുപോരിനാശയുണ്ടെങ്കിൽമ ഹിഷീസുത! * അറിഞ്ഞുനിൻബലംഞാൻനീപുല്ലുതിന്നുംജഡാകൃതി നിന്റെകൊമ്പുകളാൽതീക്ഷ്ണംമഹിഷ!നല്ലവില്ലുഞാൻ * കൊമ്പിൻബലംകൊണ്ടുമദംനിനക്കതറിയുന്നുഞാൻ ആക്കൊമ്പുകൾമുറിച്ചിട്ടീമദത്തേഞാൻകളഞ്ഞിടും * കൊമ്പിനുള്ള ബലംമൂലംബലദൃപ്തിതനായി നീ കത്തുംനീയവയാൽപോരിൽമിടുക്കില്ലനിനക്കെടാ'.

വ്യാസൻപറഞ്ഞു.

ഇന്ദ്രനാലിതുചൊല്ലപ്പെട്ടദൂതൻപോയിവേഗമായ് മത്തൻമഹിഷനേപ്രാപിച്ചുരച്ചാൻപ്രണമിച്ചവൻ.

ദൂതൻപറഞ്ഞു.

ഇന്ദ്രനങ്ങെഗ്ഗണിക്കുന്നില്ലൊട്ടുമേരാജസത്തമ! ദേവസേനകളോടൊത്തിട്ടേറ്റുക്കുന്നുബലപൂർണ്ണനായ് * ആമൂർഖൻചൊന്നതല്ലാതെവേറേഞാൻചൊൽവതെങ്ങനേ? പ്രിയമായ് സത്യമായ് ഭൃത്യൻപ്രഭുവിൻമുമ്പിലോതണം * ശുഭേച്ഛുവുംപ്രഭുവൊടായ് പ്രിയമായ് സത്യമോതണം ശുഭകാരിണിയായുള്ള മര്യാദയിതുമന്നവ! * കേവലംപ്രിയമായ് ചൊന്നാൽനിൻകാര്യംവരികില്ലതിൽ പരുഷംശുഭമിച്ഛിപ്പോൻചൊല്ലീടരുതൊരിക്കലും * വിഷമ്പോൽശത്രുവദനത്തിങ്കൽനിന്നുവരുംപടി എവ്വണ്ണംവാക്കുകൾഭൃത്യമുഖത്തിൽനിന്നുവന്നിടും * അവൻചൊല്ലിയ വാക്യങ്ങളെമ്മട്ടുള്ള തുഭൂപതേ! അതുപോൽചൊല്ലുവാൻധൈര്യമെൻനാവിന്നില്ലൊരിക്കലും.

വ്യാസൻപറഞ്ഞു.

ഹേതുഗർഭമതാംദൂതവാക്കുകേട്ടുതൃണാശനൻ മഹിഷാസുരനത്യന്തംരുഷ്ടനായിഭവിച്ചതേ * ദൈത്യന്മാരെവിളിച്ചോതിക്കോപത്താൽ കൺചുട്ടുത്തവൻ വാലുയർത്തീട്ടുമൂത്രമൊത്തൃജിച്ചുംകൊണ്ടുദാനവൻ * ഭോ!ഭോ!ദാനവരേ!യുദ്ധകാമനായ് ത്തീൻശക്രനും അസ്സുരാധമനേ വെൽവാൻസേനയേച്ചേർത്തുകൂട്ടുവിൻ * ഇന്ദ്രന്മാർകോടിവന്നാലുമെൻനേരേനിന്നിടില്ലവർ ഭയമില്ലേകനേയെന്തുവധിക്കാമിന്നുതന്നെഞാൻ* ശാന്തന്മാരിൽശൂരനിവൻതപിപ്പോരിൽകരുത്തനും വ്യാജാൽഛലത്തേക്കാട്ടുന്നോൻ,സ്ത്രീസക്തൻപരദാരഗൻ * അപ്സരസ്ത്രീബലോന്മത്തൻ,തപോവിഘ്നകരൻ,ഖലൻ ദ്രോഹിക്കുന്നോൻതരംനോക്കിപ്പാപൻവിശ്വാസഘാതകൻ * അനേകംശപഥംചെയ്തുംവ്യാജമായ് സ

ന്ധിചെയ്യമേ ദുഷ്ടനാമിന്ദ്രനാൽകൊല്ലപ്പെട്ടാനമുചിയെന്നവൻ * കപടത്തിന്നൊരാചാര്യൻ,കള്ളൻ,ശപഥമോതുവോൻ നാനാരൂപധരൻ,വീരൻ,ചതിചെയ്യുന്നവൻഹരി * പന്നിതൻവടിവായ്ക്കൊന്നാൻ ഹിരണ്യാക്ഷനെയായവൻ കൊന്നാൻഹിരണ്യകശിപുവേനൃസിംഹസ്വരൂപമായ് * ഞാനവൻകീഴിലാകില്ലനിശ്ചയംദൈത്യവീരരേ! ഒരിക്കലുംവാനവരേവിശ്വസിക്കയുമില്ലഞാൻ * വിഷ്ണുവെന്നേയെന്തുചെയ്യുംബലവാനാകമിന്ദ്രനും യുദ്ധത്തിലെന്നോടേററിടാൻരുദ്രനുംശക്തിയില്ലതാൻ * സ്വർഗ്ഗത്തെക്കൈക്കലാക്കീട്ടുമിന്ദ്രൻ,വരുണ,നന്തകൻ ധനദൻ,പാവകൻ,സൂര്യൻ,ചന്ദ്രനേയുംജയിച്ചുഞാൻ *നാമിപ്പോഠംസോമപന്മാരാംയാഗഭാഗംഭുജിച്ചിട്ടും വിണ്ണോരേവെന്നിച്ചുപോൽഞാൻകളിക്കുംദൈത്യരോട്ടമായ് * ദൈത്യരേ!വരദാനത്താൽവാനോരേബ്ഭയമില്ലമേ നരരുംകൊല്ലുകില്ലെന്നൊനാരിയിന്നെന്തുചെയ്തിടും * പാതാളത്തിൽപർവ്വതത്തിൽനിന്നുമെൻശ്രേഷ്ഠരായിടും സൈന്യേശദാനവന്മാരേവിളിച്ചിപ്പോളെരുങ്ങുവിൻ * ദേവശ്രേഷ്ഠരെവെൽവാൻഞാനൊരുത്തൻമതിയാസ്സുരും ശോഭയ്ക്കായ്നിങ്ങളേക്കൊണ്ടുപോകുന്നേനവിടേയ്ക്കുഞാൻ * കൊമ്പുംകളമ്പുംകൊണ്ടിട്ടുവിണ്ണരെക്കൊല്ലുമിന്നുഞാൻ വരദാനപ്രഭാവത്താൽവാനോരേയുംഭയംനഹി * സുരാസുരനരന്മാരാലവദ്ധ്യൻഞാനതേവിധം ഒരുങ്ങിക്കൊൾവിനതിനാൽദേവലോകംജയിക്കവാൻ* ക്രീഡിക്കാംനന്ദനത്തിങ്കൽസ്വർഗ്ഗലോകംജയിച്ചുനാം കല്പവൃക്ഷസുമംചൂടിദ്ദേവസുന്ദരിമാരുമായ് * കളിച്ചുസുരഭിപ്പാലാ,ലമൃതുണ്ടുമദിച്ചുമേ ദേവഗന്ധർവ്വർതൻനൃത്തഗീതാദിയിടചേരവേ * ഉർവ്വശീ,മേനകാ,രംഭാ,തിലോത്തമ,ഘൃതാചിയും പ്രമദ്വരാ,മഹാസേനാ,മിശ്രകേശീ,മദോൽക്കടാ * വിപ്രചിത്തി,മുതൽക്കുള്ളോർനൃത്തഗീതസമർത്ഥകൾ രഞ്ജിപ്പിക്കുമൊരോമദ്യസേവകൊണ്ടവർനിങ്ങളേ * ഒരുങ്ങിക്കൊൾവിനെല്ലാരുംനന്ദിപ്പിൻസ്വർഗ്ഗയാത്രയിൽ നല്ലമംഗളകർമ്മത്തേ ച്ചെയ്യിൻദേവരണത്തിനായ് * എല്ലാവരേയുംരക്ഷിപ്പാൻമുനിവര്യൻവരൻഗുരു വിളിച്ചാശുക്രനേപൂജിച്ചിട്ടുയാഗത്തിനാക്കുവിൻ.

വ്യാസൻപറഞ്ഞു.

ദൈത്യരോടിതുകല്പിച്ചാൻപാപിയാംമഹിഷാസുരൻ മോദംപൂണ്ടതിവേഗത്തിൽപ്രാപിച്ചാൻതന്റെമന്ദിരം.

ശ്രീദേവീഭാഗവതം അഞ്ചാംസ്കന്ധം

മഹിഷയുദ്ധോദ്യോഗം

മൂന്നാമദ്ധ്യായം.

## നാലാമദ്ധ്യായം.

വ്യാസൻ പറഞ്ഞു.

അദ്ദൂതൻപോയതിൽപിന്നെവരുണൻ,വായു,വന്തകൻ കുബേരനീസുരന്മാരെവിളിച്ചിന്ദ്രനിതോതിനാൻ: * 'മഹിഷാഖ്യൻദാനവേശൻരംഭപുത്രൻമഹാബലൻ വരംകൊണ്ടുമദിക്കുന്നോൻസമർത്ഥൻബഹുമായയാൽ * സ്വർഗ്ഗകാമൻലുബ്ധനവൻചൊല്ലീട്ടദൈത്യദൂതനും വന്നിന്നിവിടെയെന്നോടീവാക്കുചൊന്നാൻസുരേശരേ!' * 'സ്വർഗ്ഗംവെടിഞ്ഞുനീയിഷ്ടംപോൽപൊയ്ക്കൊള്ളുകവാസവ! ആശ്രയിക്കുകയല്ലെന്നാൽമഹാൻമഹിഷദൈത്യനേ * ദയവേറുന്നദൈത്യേശൻകല്പിക്കും ജീവനംതവ ഭൃത്യന്മാരിലവൻകോപംകാട്ടുകില്ലൊരുനേരവും * സൈന്യത്തേച്ചേർത്തുകൂട്ടീടുകല്ലെങ്കിൽപോരിനായിനീ ഞാൻപോയാലദൈത്യനാഥൻവേഗാലിവിടെവന്നിടും * എന്നോതിയദ്ദുഷ്ടദൈത്യദൂതനങ്ങുഗമിച്ചതേ ഇനിയെന്താണുചെയ്യേണ്ടതതാലോചിച്ചുചൊല്ലുവിൻ * ദുർബ്ബലൻശത്രുവെന്നാലുംതള്ളൊലാബലവാനമേ വിശേഷിച്ചുമിവൻശക്തനുത്സാഹിപ്പോൻമദിച്ചവൻ * ബുദ്ധിയുംബലവുംപോലെ ചെയ്യണംനാംപരിശ്രമം ജയമോതോൽവിയോദൈവാധീനംപോൽവന്നിടുംദൃഢം * സന്ധിപാടില്ലിവനുമായ്ഖലനിൽസന്ധിനിഷ്ഫലം സാധുക്കളോടുനന്നായിച്ചിന്തിച്ചെല്ലാംനടത്തണം * യുദ്ധയാത്രയുമിന്നേരമാലോചിക്കാതെചെയ്യൊലാ വേഗംചെന്നുള്ളിലെത്തുന്നോർ, ചേഷ്ടയാശയുമററവർ * ഇംഗിതജ്ഞർ,സത്യവാന്മാർ,ദൂതന്മാരെയയക്കണം സൈന്യസംഖ്യ,പുറപ്പാടും,സേനതന്നുദ്യമങ്ങളും * സൂക്ഷ്മമായ്വീരരേയുംകണ്ടറിഞ്ഞെത്തട്ടെവേഗമായ് മഹിഷന്നുംസേനകൾക്കുമുള്ള ശക്തിയറിഞ്ഞുനാം * പിന്നെച്ചെയ്യാംകോട്ടരക്ഷിക്കുകയോയുദ്ധയാത്രയോ ബുദ്ധിമാനെപ്പഴംകാര്യമാലോചിച്ചിട്ടുചെയ്യണം * പെട്ടെന്നുകാര്യംചെയ്യുന്നാൽസദാദുഃഖംവരുത്തിടും ബുധന്മാരതിനാലാലോചിച്ചുചെയ്താൽസുഖംവരും * നന്നല്ലഭേദവിധിയിദ്ദൈത്യന്മാരിലൊരിക്കലും ഐകമത്യത്തിനാൽദൂതരതുകൊണ്ടിന്നുപോകണം * അവൻബലാബലംപാർത്തുപിന്നെച്ചിന്തിച്ചുനീതിയും അവർചെയ്യാൻപോവതുമോർത്തിങ്ങുകാര്യംനടത്തണം * മറിച്ചുകാര്യംചെയ്യുന്നാൽ വിപരീതഫലത്തിലാം എന്തുകൊണ്ടുമതാംനൂനമറിവെന്ന്യേ മരുന്നുപോൽ."

വ്യാസൻ പറഞ്ഞു.

എന്നാലോചിച്ചവരൊടായ് കാൎയ്യജ്ഞനൊരുദൂതനെ പറഞ്ഞയച്ചുദേവേന്ദ്രനറിവാനായ് സുരോത്തമ! * വേഗംപോയിത്തിരിച്ചെത്തിദ്ദൂതനിന്ദ്രനൊടായുടൻ അറിയിച്ചാൻമുഴവനും സൈന്യത്തിൻെറ ബലാബലം * ബലമുത്സാഹമീരണ്ടുമറിഞ്ഞത്തുത്തമാണ്ടവൻ അയച്ചിട്ടമരന്മാരേ,വേഗമാമന്ത്രവിത്തമൻ * ആ ചാൎയ്യനെവിളിച്ചിന്ദ്രനാലോചനതുടങ്ങിനാൻ വരാസനത്തിൽവാഴുന്നഗുരുവോടുപറഞ്ഞുതേ.

ഇന്ദ്രൻ പറഞ്ഞു.

ഭോ!ഭോ!ദേവഗുരോവിദ്വൻ!ചൊൽകത്താനെന്തുചെയ്യണം ഇക്കാൎയ്യത്തിങ്കൽഞങ്ങൾക്കഗതിസൎവ്വജ്ഞനാംഭവാൻ * മഹാവീരൻമദം പൂണ്ടോൻമഹിഷാസുരനെന്നവൻ അസംഖ്യംദൈത്യരോടൊത്തുയുദ്ധംചെയ്യാൻവരുന്നതേ * മന്ത്രജ്ഞൻനീയിന്നിതിന്നുപ്രതിക്രിയനടത്തണം അവൎക്കുശുക്രനേപ്പോലെപ്രതികൎത്താവെനിക്കുനീ.

വ്യാസൻ പറഞ്ഞു.

ആവാക്കുകേട്ടിന്ദ്രനോടുപറഞ്ഞാനാബൃഹസ്പതി ഉള്ളിലേറെവിചാരിച്ചുക്കാൎയ്യംനേടാൻസമുത്സുകൻ.

ഗുരു പറഞ്ഞു.

ധൈൎയ്യംകൈക്കൊണ്ടുനീയിന്ദ്ര!സ്വസ്ഥനായിട്ടിരിക്കുക വ്യസനം വന്നടുക്കുമ്പോൾധൈൎയ്യംവേഗംത്യജിക്കൊലാ * ജയാജയംരണ്ടുമിന്ദ്ര! ദൈവാധീനത്തിലെപ്പഴും ബുദ്ധിമാനതുകൊണ്ടെന്നുംധൈൎയ്യമാണ്ടുവസിക്കണം * വരാനുള്ളതുവന്നിടുംബോധമുണ്ടായതെങ്കിലും പരിശ്രമംചെയ്തിടേണംതൻെറശക്തിക്കുതക്കപോൽ * ദൈവാധീനത്തിലാണെല്ലാമെന്നറിഞ്ഞുംമഹൎഷിമാർ യോഗധ്യാനംചെയ്തുസദാമോക്ഷത്തിന്നായ് ശ്രമിപ്പവർ * അതിനാലെപ്പഴുംവേണംവ്യവഹാരോക്തമാംശ്രമം സുഖംവരട്ടെപോകട്ടെദൈവത്തോടെന്തുനീരസം? * പുരുഷശ്രമമില്ലാതെചിലപ്പോൾസിദ്ധിവന്നിടും പൊട്ടനേപ്പോൽത്തൊണ്ടിയെപ്പോലെന്നാലുംസൃഷ്ടിയാളൊലാ * പുരുഷശ്രമമുണ്ടായുംകാൎയ്യസിദ്ധിവരായ്കിലോ അവന്നതിൽദോഷമില്ലാദൈവാധീനമശേഷവും * കാൎയ്യസിദ്ധിവരാസൈന്യമന്ത്രാലോചനയൊന്നിലും ആയുധത്തിൽതേരിലുംതാൻ,ദൈവാധീനത്തിലേവരു * ബലവാൻദുഃഖമാളുന്നുസുഖമാളുന്നുദുൎബ്ബലൻ വിദ്വാൻവിശന്നിരിക്കുന്നുമൂഢൻനേടുന്നുഭോഗവും * ഭയശീലൻജയിക്കുന്നുതോററീടുന്നുപരാക്രമീ ദുഃഖമെന്തിന്നുദൈവ

ത്തിൻകീഴാംസംസാരമെന്നതിൽ? * നടക്കേണ്ടതിനുത്സാഹംചെയ്യനീ സുരനായക! സുഖമോദുഃഖമോവന്നീടട്ടെചിന്തിച്ചിടേണ്ടതിൽ * ദുഃ ഖേദുഃഖ്യാഢ്യരേനോക്രസുഖത്തിൽസുഖപൂർണ്ണരേ ആത്മാവേസുഖദുഃ ഖങ്ങൾക്കേകീടായ്കരികൾക്കപോൽ * ധൈര്യംകയ്ക്കൊണ്ടിരിക്കേണം സുഖദുഃഖങ്ങളിൽബുധർ അധൈര്യത്തിൽവരുംദുഃഖമ്പോൽധൈര്യ ത്തിങ്കൽവന്നിടാ * ബുദ്ധി,നിശ്ചയമായ് വന്നാൽസുഖദുഃഖങ്ങൾവന്നി ടാ സുഖദുഃഖങ്ങൾനേരിട്ടാൽപ്രയാസംതാൻസഹിപ്പതും * സുഖമെ ന്താക്കുവാൻദുഃഖംനിർഗ്ഗുണൻനിത്യനാണഞാൻ ഇരുപതാലുതതപ ങ്ങൾകടന്നാൽസുഖദുഃഖമോ? * പൈ,ദാഹങ്ങൾപ്രാണനത്രെ,ശോ കമോഹംമനസ്സിനും തന്നുവിന്നാംജരാമൃത്യു,ഞാനാറൂമ്മിവിടുംശിവൻ * ശോകമോഹംദേഹഗുണം,ചിന്തിച്ചാലെന്തെനിക്കതിൽ ശരീരമല്ല ഞാൻജീവാത്മാവാകുന്നതുമല്ലഞാൻ * പതിനാറൊന്നേഴവികാരാദി കൾവിട്ടഞാൻസുഖീ ഞാനപ്രകൃതിവികൃതികളല്ലെന്തഴൽപിന്നെ മേ * എന്നോർത്തിന്ദ്ര!മനസ്സാൽ,നിർമ്മമനായിബ് ഭവിക്കനീ നിൻദുഃഖ ശാന്തിക്കിതുതാൻമുഖ്യോപായംശതക്രതോ! * മമതാപരമംദുഃഖംനി ർമ്മമതാപരംസുഖം സന്തോഷംവിട്ടന്യമില്ലസുഖസ്ഥാനംശചീപതേ! അഥവാമമതാനാശജ്ഞാനംവന്നില്ലയെങ്കിലോ വിവേകംമേൽവരാനു ള്ളകാര്യത്തിങ്കൽഭവിക്കണം * പ്രാരബ്ധകർമ്മമെല്ലാംനാംഭുജിച്ചല്ലാതെ തീരുമോ? നിൻബുദ്ധികൊണ്ടുംദേവന്മാരെല്ലാമൊത്തുതുണയ്ക്കിലും * വരേണ്ടതുവരുംചിന്തവേണ്ടാദുഃഖസുഖങ്ങളിൽ സുഖംപുണ്യക്ഷയത്തി ന്നായ് ദുഃഖംപാപംനശിക്കുവാൻ * സുഖക്ഷയത്തിലതിനാൽബുധർ മോദിക്കണംദൃഢം ആലോചിച്ചഥവായിന്നുയത്നംചെയ്കവിധിപ്പടി * പ്രയത്നംചെയ്കിലുംന്യൂനംവരാനുള്ളതുവന്നിടും.

ശ്രീദേവീഭാഗവതം അഞ്ചാംസ്കന്ധം

ഇന്ദ്രവിചാരം

നാലാമദ്ധ്യായം.

---

## അഞ്ചാമദ്ധ്യായം

---

വ്യാസൻ പറഞ്ഞു.

ഇതുകേട്ടുസഹസ്രാക്ഷൻപിന്നെഗ്ഗുരുവൊടോതിനാൻ യുദ്ധോ ദ്യോഗംതുടങ്ങാംഞാൻമഹിഷൻെറവധത്തിനായ് * ഉത്സാഹമെന്യേ

വരുമോ?രാജ്യം,കീർത്തി,സുഖങ്ങളും നിരുത്സാഹംവിക്രമികൾക്കവാഴ്ത്തില്ലയേശീലരും * യതികൾക്കുഭൂഷണംജ്ഞാനംബ്രാഹ്മണർക്കുമോദമാം സമ്പത്തിച്ചില്പവന്നോർത്താലുത്സാഹം,ശത്രുനാശവും * വൃത്രൻ,വലൻ,നമുചിയുംഹതരായെൻശ്രമത്തിനാൽ അതുപോലീമഹിഷനേക്കൊല്ലും ഞാൻമുനിസത്തമ! * എനിക്കുള്ളരുവാംനീയുംവജ്രവുംതാൻബലംതുലോം സഹായംഹരിയവ്വണ്ണംനിത്യനാംശിവനുംദൃഢം * ജപിക്കരക്ഷോഘ്നമന്ത്രംയുദ്ധോദ്യോഗംതുടങ്ങിടാം മഹിഷൻനേക്കെൻറസേനയേയുംഞാൻകൊണ്ടുചെന്നിടാം.

വ്യാസൻപറഞ്ഞു.

അവനാലിതുചൊല്ലപ്പെട്ടുരച്ചാൻചിരിപൂണ്ടുടൻ യുദ്ധത്തിനായ്തുടങ്ങീടുമിന്ദ്രനോടുബൃഹസ്പതി.

ബൃഹസ്പതിപറഞ്ഞു.

അയയ്ക്കുന്നില്ലഞാൻനിന്നോത്തടുക്കുന്നതുമില്ലെടോ! ജയാജയം സംശയമായുള്ളൊരിപ്പോരുചെയ്യുവാൻ * നിൻദൂഷ്യമില്ലിതിൽതെല്ലും വരാനുള്ളതുവന്നിടും സുഖമോദുഃഖമോദൈവവിധിപോൽവന്നിടുംദൃഢം * മേൽദുഃഖമോസുഖന്താനോവരുന്നതറിവില്ലമേ എൻഭാര്യാഹരണത്തിങ്കലുണ്ടായതറിവില്ലയോ? * ഇഷ്ടനാംചന്ദ്രനുംപണ്ടെൻഭാര്യയേക്കൊണ്ടുപോകവേ ആശ്രമത്തിൽവാണുഞാനാണ്ടുപരമസങ്കടം * ബുദ്ധിമാനെന്നുഞാനെല്ലാലോകവുംകീർത്തികേട്ടവൻ ഭാര്യയേക്കൊണ്ടുപോയപ്പോളെങ്ങുപോയെന്റെബുദ്ധിയും * ബുദ്ധിമാന്മാരതിൻമൂലമുപായംചെയ്യണംസദാ ദൈവാധീനത്തിലാകുന്നുകാര്യസാദ്ധ്യംസദാദൃഢം.

വ്യാസൻപറഞ്ഞു.

ഗുരുവിൻസാർത്ഥമാംസത്യവാക്കുകേട്ടുശചീപതി വിധിയെശ്ശരണംപ്രാപിച്ചറിയിച്ചാൻനമിച്ചുടൻ:*'പിതാമഹ!സുരാദ്ധ്യക്ഷ!മഹിഷാസുരനെന്നവൻ എൻസ്വർഗ്ഗംകയ്ക്കലാക്കാനായ്ചെയ്തീടുന്നുബലോദ്യമം * രണശ്ശൂരരതാംമററുദൈത്യവീരരശേഷവും പോരിനാശിച്ചവൻതന്റെസൈന്യത്തിൽചെന്നുചേർന്നതേ* നിൻസമീപത്തിലെത്തിനാലേറെപ്പേടിച്ചുവന്നുഞാൻ സർവ്വജ്ഞൻനീമഹാപ്രാജ്ഞൻസഹായംചെയ്തിടേണമേ'.

ബ്രഹ്മാവുപറഞ്ഞു.

വേഗത്തിൽനമ്മളെല്ലാരുംകൈലാസത്തിന്നുപോയിടാം മുന്നിട്ടുകൊണ്ടുശിവനേപ്രാപിക്കാംബലവിഷ്ണുവെ * പിന്നീട്ടദേശകാല

ങ്ങളോത്താലോചിച്ചുദേവകൾ എല്ലാവരുംചെന്നുകൂടിപ്പോർചെയ്തീടാംശചീപതേ! * ബലാബലമറിഞ്ഞീടാതവിവേകത്തോടൊത്തുമേ സഹായത്തേപ്രവത്തിക്കുന്നവനുണ്ടാമധോഗതി.

വ്യാസൻപറഞ്ഞു.

അതുകേട്ടിന്ദ്രനുംലോകപാലന്മാരോടുകൂടവേ വിധിയേമുമ്പിലാക്കീട്ടുകൈലാസത്തിന്നുപോയിതേ * പ്രാപിച്ചുശംഭുവേവേദമന്ത്രം ചൊല്ലിപ്പുകഴ്ത്തവേ തോഷിച്ചശിവനോടൊത്തുവൈകുണ്ഠത്തിന്നുപോയവർ * ആവിഷ്ണുവേസ്തുതിച്ച് ട്ടുവരംകൊണ്ടുമദിച്ചിടും മഹിഷാസുരനിൽനിന്നുമുള്ളഭീതിയുണത്തിനാർ * അവർഭയത്തേക്കേട്ടോതീദേവന്മാരോടുവിഷ്ണുവും നമ്മൾക്കുയുദ്ധംചെയ്തീടാംകൊല്ലാമദ്ദൈത്യവീരനേ.

വ്യാസൻപറഞ്ഞു.

ഇപ്രകാരംനിശ്ചയിച്ചാവിധീന്ദ്രഹരിശങ്കരർ താന്താങ്ങൾക്കുള്ളതാംവാഹനങ്ങളേറിഗമിച്ചുതേ * ഹംസത്തിലേറിബ്രഹ്മാവാഗ്ഗരുഡങ്കൽജനാർദ്ദനൻ ശങ്കരൻവൃഷഭത്തിങ്കലിന്ദ്രനൈരാവതത്തിലും * മയിലിന്മേലാറുമുഖൻമഹിഷത്തിങ്കലന്തകൻ അവരസ്സേനയോടൊത്തുപുറപ്പെട്ടൊരുനേരമേ * മഹിഷൻെറമദിച്ചുള്ളസൈന്യവുംവന്നുകൂടിനാർ ദേവദാനവസൈന്യങ്ങൾക്കുണ്ടായ്‌വൻപോരുമപ്പൊഴേ * ശരങ്ങൾ,വാളുകൾ,കുന്തം,വെണ്മഴക്കളുലക്കകൾ ശൂലം,ഗദാ,പട്ടിശങ്ങൾ,ശക്തി,ചക്രങ്ങൾ,തോമരം * മുൽഗരം,ഭിണ്ഡിപാലങ്ങൾ,മൂച്ചയേറുംകലപ്പകൾ മററായുധങ്ങൾകൊണ്ടിട്ടുമന്യോന്യംപ്രഹരിച്ചവർ* ചിക്ഷുരാഖ്യൻദൈത്യസേനാനാഥനാനയിലേറിയോൻ താഡിച്ചാനമ്പുബാണത്താലിന്ദ്രനേയാമഹാബലൻ* വേഗത്തിലിന്ദ്രനവയേബാണമെയ്തുമുറിച്ചു,വൻ മാറിൽതാഡിച്ചുൾ ചന്ദ്രബാണംകൊണ്ടുമിട്ടക്കൊട്ടും * ബാണമേററദ്ദൈസ്സന്യനാഥൻമൂർച്ഛയാണ്ടാൻഗജോപരി വജ്രംവിട്ടാൻഗജത്തുമ്പിക്കയ്യിലന്നേരമിന്ദ്രനും* വജ്രത്താൽമുറിവേററാനയോടിസ്സൈന്യത്തിലെത്തിനാൻ അതുകണ്ടിട്ടുമഹിഷൻബിഡാലനോടുചൊല്ലിനാൻ:* 'വീര!നീചെന്നുവെന്നാലുംമദമേറുന്നൊരിന്ദ്രനേ പാശിതൊട്ടന്യവാനോരേക്കൊന്നെന്നരികിലെത്തുക'.

വ്യാസൻപറഞ്ഞു.

അവൻെറയാവാക്കുകേട്ടുബിഡാലാഖ്യൻമഹാബലൻ മദിച്ചോരാനയേറിപ്പോയ്‌നേരിട്ടാനമ്പർകോനുമായ് * അവൻവരുന്നതേക്കു

ണ്ടു കോപിച്ചു ദേവനായകൻ വിട്ടാൻ നൽസർപ്പതുല്യങ്ങളാകും ക്രൂരബാ-
ണങ്ങളെ * തന്നാമന്താലവൻ വേഗം മുറിച്ചിട്ടു ശരങ്ങളെ പ്രഹരിച്ചാ-
നൻപതമ്പുകൊണ്ടു ദേവേന്ദ്രനെ * അവ്വണ്ണമിന്ദ്രനും കോപാൽമു-
റിച്ചിട്ടു ശരങ്ങളെ പ്രഹരിച്ചാൻ സർപ്പതുല്യങ്ങളാം ക്രൂരശരങ്ങളാൽ * അ-
വയെ ദ്ദാനവൻ വേഗം ശരമെയ്തു മുറിച്ചു, തൻ ഗദകൊണ്ടു ഗജത്തുമ്പി-
ക്കയ്യിലായൊന്നടിച്ചുതേ * തൻകയ്യിലാനയടിയേറ്റേറ്റമാർത്തസ്വര-
ത്തോടും വേഗം കറങ്ങിത്താഢിച്ചു ബഹു ദൈത്യസേനയെ * പോ-
രിൽ തിരിഞ്ഞോടിയെത്തുന്നാനയെക്കണ്ടു ദൈത്യനും തേരിലേറീട്ടു പോ-
രിന്നായ് ദേവന്മാരോടെതിർത്തുതേ * രഥത്തിൽ പിന്നെയും ദൈത്യനെ-
ക്കണ്ടു വാസവൻ സർപ്പങ്ങളെപ്പോലെയുള്ള ക്രൂരമ്പുകളയച്ചുതേ * അവ-
നും ക്രുദ്ധനായ് ചെയ്താനുഗ്രമാം ബാണവൃഷ്ടിയും ജയേച്ഛയോടവർക്കപ്പോ-
ളുണ്ടായി പോരു ഘോരമായ് * ഇന്ദ്രനാശ്ശക്തനെക്കണ്ടു കോപിച്ചേറ്റം
തളർന്നുടൻ ജയന്തനെ മുൻപിലാക്കി പ്പോർ ചെയ്താനവനോടുടൻ * മദമേ-
റുന്നൊരു ദൈത്യൻ തന്റെ മാറിൽ ജയന്തനും വലിച്ചുവിട്ടാൻ തീക്ഷ്ണങ്ങളാം
കുമഞ്ചു ശരങ്ങളേ * അബ്ബാണമേറ്റവനുടൻ രഥത്തിൽ തന്നെ വീണു
പോയ് സൂതൻ തേരും പിന്തിരിച്ചു പോർക്കളം വിട്ടുപോയിതേ * ബി-
ഡാലാഖ്യനതാം ദൈത്യൻ മൂർച്ഛിച്ചിട്ടു പോകവേ പെരുമ്പറ മുഴക്ക-
ത്തോടുണ്ടായ് വൻ ജയശബ്ദവും * നിലിമ്പരെല്ലാം മോദിച്ചിട്ടു സുരർകോ-
നെപ്പുകഴ്ത്തിനാർ പാടി ഗന്ധർവ്വനാഗന്മാരാടിയപ്സര നാരിമാർ * കോ-
പിച്ചാൻ മഹിഷൻ വാനോർ ജയശബ്ദം ശ്രവിക്കയാൽ ചൊല്ലിവിട്ടാനു-
ടൻ ശത്രുമദം പോക്കുന്ന താമ്രനെ * താമ്രനും ബഹുസൈന്യത്തോടെ-
ത്തീട്ടായുദ്ധഭൂമിയിൽ മേഘമാഴിയിലെന്നോണം ശരവർഷം തുടങ്ങിനാൻ
വരുണൻ പാശവും കയ്യിൽക്കൊണ്ടവിടേയ്ക്കെത്തി വേഗമായ് പോത്തിൽ
കേറീട്ടന്തകനും ദണ്ഡു കയ്യിൽക്കൊണ്ടു വന്നുതേ * ദേവാസുരന്മാർക്കന്യോന്യമ-
വിടുണ്ടായ് മഹാരണം പരശ്വധം, ശക്തി, ബാണം, വാളുലക്കകളാല-
യും * യമൻ കയ്യാൽ വിടപ്പെട്ട ദണ്ഡേറ്റും താമ്രദാനവൻ അപ്പോ-
ർക്കളം വിട്ടോരല്പമിളകീല പരാക്രമീ * ആയുദ്ധഭൂമിയിൽ താമ്രൻ വില്ലെടു-
ത്തു കുലച്ചുടൻ ഇന്ദ്രൻ തൊട്ടോർക്കു നേർ വിട്ടാൻ ക്രൂരതമത്ത ശരങ്ങളെ * ദേ-
വന്മാരും നില്ല, നില്ലയെന്നോതിക്കൊണ്ടു രുഷ്ടരായ് ദൈത്യരിൽ, ശില-
യിൽ തേച്ചു ദിവ്യബാണങ്ങളെ വിട്ടുതേ * സുരബാണങ്ങളേറ്റിട്ടു മോഹി-
ച്ചാൻ ദാനവൻ രണേ ദൈത്യസേനകളും ഭീത്യാ ഹാഹാകാരം മുഴക്കിനാർ.

ശ്രീദേവീഭാഗവതം അഞ്ചാംസ്കന്ധം
ദൈത്യസൈന്യപരാജയം
അഞ്ചാമദ്ധ്യായം.

## ആറാമദ്ധ്യായം

വ്യാസൻപറഞ്ഞു.

താമ്രൻമൂർച്ഛിതനായപ്പോൾക്രുദ്ധനായ് മഹിഷാസുരൻ വലുതാം ഗദയുംകൊണ്ടദ്ദേവന്മാരോടെതൃത്തുതേ* നിലിമ്പരെല്ലാംനിൽക്കട്ടെവ ധിക്കംഗദകൊണ്ടുഞാൻ കാക്കയെല്ലാംക്രൂടിയാലുംബലമില്ലെന്നമൊട്ടു മേ*ഇതോതീട്ടുമദത്തോടൊത്താനയിങ്കലിരുന്നിട്ടും ഇന്ദ്രനേഗ്ഗദയാൽ വേഗംമാറിൽതാഡിച്ചവീര്യവാൻ* മുറിച്ചഗ്ഗദയേഘോരവജ്രംകൊണ്ടി ട്ടുവാസവൻ അവനേപ്രഹരിപ്പാനായതിവേഗമടുത്തുതേ * പ്രഭയേറും വാളുമായിക്കോപത്തോടാമഹാസുരൻ അടുത്താൻവീരനാമിന്ദ്രൻത ന്നോവെട്ടുവതിന്നുപോൽ* അവക്കണ്ടായുടൻയുദ്ധംസർവ്വലോകഭയങ്കരം മുനിമാക്കുംവിസ്മയമായോരോമട്ടായുധങ്ങളാൽ * പ്രയോഗിച്ചാൻമഹാ ദൈത്യൻ,ലോകമെല്ലാംമൂടിച്ചിട്ടും മുനിമാക്കുംമോഹമേകംശാംബരീമാ യയേയുടൻ*അതുപോലെജ്ജ്വലത്തോട്ടമായുധത്തോട്ടക്രൂടിയും കാണപ്പെ ട്ടുദേവസൈന്യംമട്ടിക്കുംകോടിദൈത്യരേ * ഉമ്പർകോൻമഹിഷൻത ന്റെമോഹമേകന്നമായയേ കാണ്കയാലത്ഭുതത്തോടുംഭയപീഡിതനാ യിതേ * കുബേരനും,വരുണനും,യമൻ,സൂര്യൻ,മഗ്നിയും ശീതരശ്മിയുമ വ്വണ്ണംഭയപീഡിതരായുടൻ * വാനോരെല്ലാംമോഹിതരായോടിപ്പോ വാൻതുടങ്ങിനാർ ബ്രഹ്മവിഷ്ണ്വീശരേന്നായ് സ്മരിച്ചാരുടനേയവർ * ഹംസ,താർക്ഷ്യ,വൃഷാരൂഢരായിനല്ലായുധത്തൊടും രക്ഷിക്കാൻവന്നവി ടയാബ്രഹ്മവിഷ്ണുമഹേശരും*മോഹിനീമായയേക്കണ്ടിട്ടജപലിക്കംസുദർശ നം വിട്ടാൻവിഷ്ണുവതിൻകാന്തിനശിപ്പിച്ചാശ്ശുമായയേ * സൃഷ്ടിസ്ഥിത്യ ന്തകർത്താക്കളെവരേക്കണ്ടുപോരിനായ് ഓടിച്ചെന്നാനമഹിഷനുംപരി ഘത്തേധരിച്ചുടൻ * മഹിഷാഖ്യൻമഹാവീരൻചിക്ഷുരൻസൈന്യനാ ഥനും ഉഗ്രാസ്യനുഗ്രവീര്യാഖ്യൻതാനുംയുദ്ധത്തിനോടിനാർ * ത്രിനേത്ര, നസിലോമാവും,ബാഷ്കളാ,ന്ധകദൈത്യരും മററനേകംദാനവരുംപോ രിന്നവിടെയെത്തിനാർ * സന്നദ്ധരായ് വില്ലെടുത്തുതേരിലേറിമദത്തൊ ടും ചെന്നായ്ക്കൾപയ്ക്കുട്ടികളേപ്പോൽവാനോരേവളഞ്ഞുതേ* പിന്നെ ബ്ബാണങ്ങൾവഷിച്ചാർമദത്തോടൊത്തദാനവർകൊല്ലാനിച്ഛിച്ചപ്പകാ രാവിണ്ണോരുംശരമെയ്തുതേ* അന്ധകൻവിഷ്ണുവോടേററു,തേച്ചവൻമൂച്ഛ് യുള്ളതായ് വലിച്ചു,വിഷമുള്ളക്കേറിട്ടമഞ്ചമ്പുഷിട്ടുടൻ * രിപുനാശന

നാംവിഷ്ണുവവയേവാനിൽവച്ചുതാൻ മുറിച്ചമ്പുകളാലഞ്ചുശരംപിന്നയു ദ്ധമെയ്യുതേ *ഉലക്ക,വാൾ,ശരം,ചക്രം,മഴു,വേൽ,ഗദകൊണ്ടുമേ ഹരിയും ദൈത്യനുംതമ്മിൽചെയ്യാർപോരതിഘോരമായ് * ഒരൻപതുദിനം പോരീഹരിയന്ധകർതമ്മിലായ് രോമാഞ്ചമേകുംയുദ്ധമായയുദ്ധംന ടത്തിനാർ * ഇന്ദ്രൻബാഷ്കളനും,രുദ്രൻതാനുംമഹിഷദൈത്യനും കാ ലൻ,ത്രിനേത്രനും,ശ്രീദൻ,മഹാഹനവുമങ്ങനേ * പ്രചേതാ,വസിലോ മാവുംതമ്മിൽപോർചെയ്തുഘോരമായ് ഹരിവാഹംഗരുഡനേഗ്ഗദ യാൽതച്ചുദാനവൻ * ഗദയേററുതളന്നംഗമെല്ലാം,നിന്നേഞ്ഞലോട വൻ മഹാബലൻഗരുഡനേദ്ദേവനായകനാംഹരി * വലങ്കയ്യാൽത ലോടീട്ടങ്ങാശ്വസിപ്പിച്ചുനിത്തിനാൻ ശാൎങ്ഗമാംവില്ലിൽവലിച്ചിട്ടുബഹു ബാണങ്ങളംതൂകിനാൻ * അന്ധകൻമീതിലായ്ക്കൊല്ലാനാഗ്രഹിച്ചുജ നാർദനൻ ക്രൂരമെയ്തുവയെയെല്ലാംഖണ്ഡിച്ചിട്ടന്ധകാസുരൻ * കോ പിച്ചാവിഷ്ണുവിൽവിട്ടാൻമൂച്ചയുള്ളമ്പതമ്പുകൾ ആനല്ലമ്പുകളേ വേഗംമുറിച്ചിട്ടുജനാർദനൻ * സുദൎശനംസഹസ്രാരചക്രംവേഗമയച്ചു തേ തൻചക്രത്താൽദ്ദൂരെവച്ചുതടുത്തിട്ടതിനേയവൻ * വാനോരെമോ ഹിപ്പിക്കുംപോൽനന്നായൊന്നലറീടിനാൻ ദേവന്മാർവിഷ്ണുവിന്നുള്ള ചക്രംനിഷ്ഫലമാകയാൽ * ദുഃഖിച്ചു,അസുരന്മാരുംസന്തോഷിച്ചാരതേത രം ദുഃഖിച്ചീടുംസുരന്മാരേക്കണ്ടുടൻവാസുദേവനും * കൌമോദകീഗ ദയുമായ്ദാനവൻനേൎക്കുപാഞ്ഞുതേ മായാവിയവനേത്തച്ചാൻവേഗ മോടജ്ജനാർദനൻ * ഗദയേററവനുംമോഹിച്ചിട്ടുഭൂമിയിൽവീണുപോ യ് ആവിധംവീണൊരവനേക്കണ്ടുകോപിച്ചു,ലച്ചയാൽ * വിഷ്ണുവി ന്നുംഭീതിനൽകീട്ടെങ്ങിനാൻമഹിഷാസുരൻ കോപിച്ചെത്തുംമഹിഷ നേക്കണ്ടിട്ടമ്പ്ഭഗവാൻഹരി * ദേവന്മാൎക്കുസുഖംനൽകുവനൊരുഞാ ണൊലിചെയ്യുതേ ശരവൎഷമതുംചെയ്താനുടൻമഹിഷനിൽഹരി * അ വൻമുറിച്ചാനവയേശ്ശരത്താൽവാനിലെത്തവേ അന്യോന്യംഭയമേക് ന്നപോരവൎക്കുഭവിച്ചുടൻ * മഹിഷൻെറതലയ്ക്കൊന്നുതച്ചാനഗ്ഗദയാൽ ഹരി തലയ്ക്കായടിയേററിട്ടുവീണവൻമന്നിൽമൂർച്ഛയാൽ * ഹാഹാശ ബ്ദംകേമമായിട്ടുണ്ടായസുരസേനയിൽ മോഹാലസ്യംതീൎന്നുവേഗമെഴീ ററാൻമഹിഷാസുരൻ * ഇരുമ്പുലക്കപൂണ്ടൊന്നുതച്ചാൻവിഷ്ണുശിരസ്സി ലായ് അടിയേററുടനേവിഷ്ണുവിന്നുംമൂർച്ഛഭവിച്ചുതേ * മൂർച്ഛിച്ചവിഷ്ണു വേത്താർക്ഷ്യൻപോരിൽനിന്നങ്ങുകൊണ്ടുപോയ് വിഷ്ണുവമ്മട്ടുപോയ

പ്പോളിന്ദ്രൻതൊട്ടുള്ള ദേവകൾ * ഭയപ്പെട്ടാരഴലൊടുംകരഞ്ഞാർയുദ്ധഭൂമിയിൽ കരയുംസുരരേക്കണ്ടുശൂലംകയ്യിൽക്കൊണ്ടുശങ്കരൻ * വേഗംമഹിഷനോടേററുകത്തിനാൻകോപമൊത്തവൻ വേലെടുത്തത്രിശൂലത്തെമുറിച്ചാമഹിഷൻബലാൽ * ശിവന്റെമാറിൽ ചാണ്ടിട്ടദ്ദുഷ്ടനൊന്നലറീടിനാൻ അതുമാറിൽപതിച്ചിട്ടുംദുഃഖിക്കാതെമഹേശ്വരൻ * ത്രിശൂലത്താൽകുത്തിയൊന്നുകോപത്താൽകൺചുവന്നുടൻ ദുഷ്ടനാം ദൈത്യനോടേററശിവനേക്കണ്ടുവിഷ്ണുവും * പ്രഹരത്താലാണ്ടുമൂർച്ഛവിട്ടിട്ടുടനെവന്നുതേ ഹരിശങ്കരരൊന്നിച്ചുവന്നതുംകണ്ടുദാനവൻ * യുദ്ധകാമർ,മഹാവീരർ, ചക്രശൂലധരർ,വരർ അവർവന്നതുകണ്ടിട്ടുകോപിച്ചാൻമഹിഷാസുരൻ* അവർക്കുനേരെപോരിന്നായ് ചെന്നാനപ്പോൾമഹാഭുജൻ പോത്തിന്റെവടിവായ് വാലുംകുടഞ്ഞുംകൊണ്ടുഘോരമായ് വാനവർക്കുംഭയംനൽകുംഘോരശബ്ദംമുഴക്കിനാൻ കൊമ്പുംകുലുക്കി,മേഘംപോലുടലാണ്ടോൻഭയങ്കരൻ * അടുത്തെറിഞ്ഞാൻവലിയഗിരിശൃംഗങ്ങൾകൊമ്പിനാൽ അദ്ദൈത്യനേക്കണ്ടുമഹാവീരരദ്ദേവനായകർ * ഭയങ്കരമതാംബാണവർഷംചെയ്താരവന്റെമേൽ ഹരിയുംഹരനുംബാണംവർഷിക്കുന്നതുകണ്ടവൻ * എറിഞ്ഞാനദ്രിശൃംഗത്തെവാലാൽചുററീട്ടുഘോരമായ് ആപ്പർവതത്തിൻവരവസ്സാത്വതാംപതികണ്ടുടൻ * നൂറായ്ഖണ്ഡിച്ചമ്പുകളാ,ലയച്ചാൻചക്രമപ്പൊഴേ വിഷ്ണുചക്രംസഹിക്കാഞ്ഞുമോഹിച്ചാൻമഹിഷൻരണേ * എഴുന്നേററാനുടൻതന്നെമനുഷ്യാകൃതിയോടവൻ മലപോലെമഹാഘോരൻകയ്യിൽഗദധരിച്ചവൻ* വാനോർക്കുംഭയമേകുമ്മാട്ടലറീമേഘമെന്നപോൽ ഭഗവാനതുകേട്ടിട്ടുള്ളബ്ബലത്തിന്നൊത്തുഘോരമായ് * സ്വരാനുസ്വരമായ്നല്ലപാഞ്ചജന്യംമുഴക്കിനാൻ അശ്ശംഖധ്വനിയാൽദൈത്യരെല്ലാംപേടിച്ചിതേററവും * തപസ്സേറുന്നൃഷികളുംവിണ്ണോരുംമോദമാണ്ടുതേ.

ശ്രീദേവീഭാഗവതം അഞ്ചാംസ്കന്ധം

ദേവാസുരയുദ്ധം.

ആറാമദ്ധ്യായം.

---

## ഏഴാമദ്ധ്യായം.

---

വ്യാസൻ പറഞ്ഞു.

ഉടനേമഹിഷൻകണ്ടുദുഃഖിച്ചീടുന്നദൈത്യരെ പോത്തിന്റെരൂപംവിട്ടിട്ടുതീർന്നാനൊരുമൃഗേന്ദ്രനായ് * ഉച്ചത്തിലലറിസ്കന്ധരോമ

ങ്ങളെവിട്ടത്തവൻ നഖങ്ങൾകാട്ടിബ് ഭീയേകിച്ചാടിനാൻദേവസേന യിൽ * നഖങ്ങളാൽകീറിരക്തമണിയിച്ചാൻസുപണ്ണനേ കീറിനാൻ വിഷ്ണുവിൻകൈ,തൻനഖംകൊണ്ടിട്ടുകേസരീ * അതുകണ്ടാവാസുദേ വൻചക്രംകയ്യോണ്ടുതൽക്ഷണം കൊല്ലവാനാശയാനന്നായട്ടത്താൻ കോപയുക്തനായ് * സുദശ്നംമഹിഷനിൽപ്രയോഗിച്ചുടനേയവൻ ബലമേറുന്നപോത്തായ്ക്കൊമ്പുകൊണ്ടെററിവിഷ്ണുവേ * വാസുദേവ നമായെററുമാറിലേററുതളന്നുടൻ വൈകുണ്ഠലോകമതിനായോടിനാ നതിവേഗമായ് * വിഷ്ണുവമ്മട്ടുപോയപ്പോൾഭയത്തോടൊത്തുശങ്കരൻ അവദ്ധ്യനവനെന്നോത്തുകൈലാസത്തിനുപോയിതേ * ബ്രഹ്മാവുംഭ യമോടപ്പോൾസത്യലോകത്തിലെത്തിനാൻ വജ്രംകൈക്കൊണ്ടുദേ വേന്ദ്രൻകരുത്തൻനിന്നുപോരതിൽ * ധൈര്യത്തോടാവരുണനുംവേലു മേന്തിട്ടുനിന്നുതേ കാലനുംദണ്ഡുമായ്പോരുചെയ്യാനായിട്ടൊരുങ്ങി നാൻ * പിന്നീടുവൈശ്രവണനുംതാല്പയ്യപ്പെട്ടുപോരിടാൻ അഗ്നിയും വേലുമായ്യുദ്ധംചെയ്യാനാസക്തനായിതേ * ദൈത്യശ്രേഷ്ഠൻമഹിഷ നേക്കണ്ടിട്ടാചന്ദ്രസൂര്യരും യുദ്ധംചെയ്യാൻനിശ്ചയിച്ചുനിന്നാരൊന്നി ച്ചുചേൻടൻ * ഈവേളയിൽദൈത്യസൈന്യംക്രൂരസപ്പങ്ങൾപോല വേ ശരജാലങ്ങളെക്കാപാൽവഷിച്ചുകൊണ്ടട്ടുത്തുതേ * പോത്തിൻെറ വടിവായ്നിന്നാനുടനേദൈത്യരാജനും ദേവാസുരപ്പടകൾതൻശബ്ദ മുണ്ടായികേമമായ് * മന്നിലുംവാനിലുംശബ്ദമുണ്ടായിടിയൊടൊപ്പ മായ് ദേവാസുരപ്പടകൾതൻഘോരമായുള്ളസംഗരേ * അടത്തെറി ഞ്ഞാൻമഹിഷൻഗിരിശൃംഗങ്ങൾകൊമ്പിനാൽ ദണ്ഡിച്ചാൻദേവസം ഘത്തേമടകൊണ്ടുമടിച്ചവൻ * കളമ്പുകൊണ്ടുമവ്വണ്ണംവാനോരേവാൽ കറക്കിയും ദണ്ഡിപ്പിച്ചാൻകോപമോടാവിസ്മയംചേൻദാനവൻ * ഉടനേദേവഗന്ധർവർനല്ലവണ്ണംഭയന്നുപോയ് മഹിഷാസുരനേക്കണ്ടി ട്ടോടിനാൻദേവനായകൻ * ഇന്ദ്രാണീപതിയാമിന്ദ്രൻപോക്കളംവിട്ടു പോകവേ കബേരൻ,പാശിയമനും,ഭയപ്പെട്ടുഗമിച്ചുതേ * മഹാജയ മിതെന്നോത്തദ്ദൈത്യൻതൻപുരമാണ്ടുടൻ പോയപ്പുക്രൻവെടിഞ്ഞു ള്ളൊരൈരാവതഗജത്തൊടും * ഉച്ചൈശ്രവസ്സോടുംസൂര്യൻതൻതൻ സുരഭിയോടുമേ പിന്നെത്തൻസേനയോടൊത്തുവാനിലെത്താൻനിന ച്ചവൻ * സ്വർഗ്ഗലോകത്തിലെത്തീട്ടുവേഗമാമഹിഷാസുരൻ വാനോർ യെന്നപേക്ഷിച്ചുസുരരാജ്യംഗ്രഹിച്ചുതേ * അവ്വണ്ണംരമ്യമാമിന്ദ്രാസന

ത്തിൽക്കേറിവാണവൻ വിണ്ണോർക്കുള്ള പദന്തോറുംദൈത്യന്മാരയുമാക്കിനാൻ * നൂറുവത്സരമീവണ്ണംയുദ്ധംചെയ്തിട്ടുഘോരമായ് മദങ്ങുടന്നമഹിഷൻപ്രാപിച്ചാനൈന്ദ്രമാംപദം * അവൻവൻപീഡയാൽസ്വർഗ്ഗം വിട്ടുപോയ് വിണ്ണരൊക്കയും ഈവണ്ണംവളരെക്കാലമലഞ്ഞാർഗ്ഗ്രഹതോറുമേ * തളന്നെല്ലാരുമന്നേരമാശ്രയിച്ചാർവിരിഞ്ചനേ പ്രജാപതിജഗന്നാഥൻ,രജോരൂപൻ,ചതുർമ്മുഖൻ * പത്മാസനൻ,വേദഗർഭൻ,വേദവേദാന്തപാരഗർ തൻപുത്രർശാന്തരായുള്ള മരീച്യാദിമുനീന്ദ്രരും * സിദ്ധഗന്ധർവ്വാദികളുംചുററുംസേവിച്ചിരിപ്പവൻ ദേവദേവൻവിധാതാവേസ്തുതിച്ചാർഭീതിയോടവർ.

ദേവന്മാർ പറഞ്ഞു.

സ്വർഗ്ഗംവെടിഞ്ഞുഴലുമാണ്ടരിൽമടങ്ങി- । പ്പാർക്കുന്നഘോരഗ്രഹകളാണ്ടസുരൻനിമിത്തം ॥ കണ്ടിട്ടുമസ്സുരരെ,യബ്ജജനാർത്തിയെല്ലാം । പോക്കുംഭവാനകനിവററതിതെന്തുമൂലം? ॥ സാരാപരാധശതമൊത്തൊരുദുഷ്ടപുത്ര- । ന്മാരേപ്പിതാവുകനിവററുവെടിഞ്ഞിടുന്നോ? ॥ ഈവാനവർതവപദാംബുജഭക്തരാർത്ത- । രിന്നെന്തിനീയസുരപീഡിതരേവെടിഞ്ഞു? ॥ അമരഭുവനമെല്ലാംദാനവൻവാണിടുന്ന- । ദ്വിജരൊട്ടുമുഖഭാഗംകയ്ക്കലാക്കുന്നനന്നായ് ॥ സുരവരതരുപുഷ്പംചൂടിടുന്നദുരാത്മാ- । വവനസുരഭിതാനുംചൊല്പടിക്കുംപ്പെടുന്നു ॥ അശേഷകാര്യ്യജ്ഞനറിഞ്ഞുനീയവൻ । വിചേഷ്ടിതംജ്ഞാനമതാലശേഷവും ॥ കഥിപ്പതെന്തിനിന്നവർകാര്യ്യമത്ഭുതം । പദദ്വയത്തിങ്കൽനമിച്ചിടുന്നതേ ॥ നിലിമ്പരെത്തുന്നൊരുദിക്കിലൊക്കെവ- । ന്നുപദ്രവിക്കുന്നതിപാപിയശ്ശഠൻ ॥ അനേകമട്ടിൽദൃഢം,മിന്നുരക്ഷിതാ- । വിവക്കുനീതാൻസുഖമേകണംവിഭോ! ॥ അല്ലങ്കിലദ്ദാവമഹാഗ്നിയാററുവാൻ । പോരുന്നൊരാരേശ്ശരണംഗമിപ്പതും ॥ പ്രജേശ,നിഷ്ഠൻ,വിധി,യാത്മ്യ- । നവ്യയൻ । വിരിഞ്ചനാംനിന്നെവെടിഞ്ഞുവാനവർ.

വ്യാസൻപറഞ്ഞു.

എന്നുവാഴ്ത്തീട്ടുദേവന്മാർനമിച്ചാരാവിരിഞ്ചനേ തൊഴുകയ്യോടുമെല്ലാരുംദുഃഖമേറുംമുഖത്തോടും * ദുഃഖിക്കുന്നവരേക്കണ്ടിട്ടുടനേയപ്പിതാമഹൻ സുഖമുണ്ടായിടുംമട്ടിൽചൊല്ലിനാൻനല്ലവാക്കിനേ.

ബ്രഹ്മാവുപറഞ്ഞു.

എന്തുചെയ്വൂസുരന്മാരേ!മഹിഷൻമദഗർവ്വിതൻ സ്ത്രീവദ്ധ്യ,ന

ല്ലപ്പുംവദ്ധ്യൻകൎത്തവ്യംപിന്നെയെന്തതിൽ * ദേവന്മാരൊക്കെയുംനല്ല കൈലാസാദ്രിക്കുപോയിടാം കാൎയ്യങ്ങൾക്കമിടുക്കേറുംശിവനേമുൻന ടത്തിനാം * ജനാൎദ്ദനൻവസിക്കുന്നവൈകുണ്ഠത്തിന്നുപോകണം നന്നാ യെല്ലാവരുംചേൎന്നീക്കാൎയ്യാലോചനചെയ്യണം * എന്നോതിയന്നമേറീ ട്ടക്കാൎയ്യഗൌരവമോൎത്തജൻ ദേവന്മാരേപ്പിന്നിലാക്കിക്കൈലാസത്തി ന്നുപോയിതേ * ധ്യാനംകൊണ്ടുടനേദേവന്മാരൊടൊത്തിട്ടുപത്മജൻ വരവുംകണ്ടുള്ളിൽനിന്നുംവെളിയിൽവന്നുശങ്കരൻ * ബ്രഹ്മേശർകണ്ടി ട്ടന്യോന്യമഭിവാദ്യാനടത്തിനാർ വാനോരെല്ലാംനമിച്ചിട്ടുതുഷ്ടരായി ബ്‌ഭവിച്ചുടൻ * വെവ്വേറെയാസനംനൾകീദേവന്മാൎക്കമഹേശ്വരൻ അവരെല്ലാമിരുന്നപ്പോൾതാനുംതൻപീഠമാണ്ടുതേ * ബ്രഹ്മാവിനോടു കുശലംചോദിച്ചിട്ടുവൃഷദ്ധ്വജൻ ദേവന്മാരോടുചോദിച്ചാനവിടെത്തി യകാരണം.

ശിവൻപറഞ്ഞു.

ഇവിടെന്തിനുവന്നിന്ദ്രൻതൊട്ടുവാനോരൊടുംവിധേ! മഹാഭാ ഗൻഭവാൻചൊല്ലുകതിനുള്ളൊരുകാരണം.

ബ്രഹ്മാവുപറഞ്ഞു.

ഈനിലിമ്പർസുരേശാന!മഹിഷാസുരപീഡയാൽ ഗൃഹംതോറും നടക്കുന്നുഭയപ്പെട്ടിന്ദ്രനോടുമായ് * യാഗംഭുജിപ്പോൻമഹിഷനവ്വണ്ണം മററുദൈത്യരും ദിക്പാലരുംദുഃഖിതരായ് എന്നേവന്നാശ്രയിച്ചുതേ * ഞാൻകൊണ്ടുവന്നിങ്ങവരേക്കാൎയ്യത്തിൻഗൌരവത്തിനാൽ ദേവകാൎയ്യ മിതിന്നീശൻനിയുക്തംപോലെചെയ്യുക * നിൻകലാക്കീദേവകൾതൻ ഭാരത്തേഭൂതഭാവന!.

വ്യാസൻപറഞ്ഞു.

ഇമ്മട്ടവൻവാക്കുകേട്ടുചിരിച്ചുംകൊണ്ടുശങ്കരൻ മൃദുവായുള്ളൊ രീവാക്യംബ്രഹ്മാവിനൊടുചൊല്ലിനാൻ.

ശിവൻപറഞ്ഞു.

ഭവാൻതാൻചെയ്തതിക്കാൎയ്യംവരംപണ്ടുകൊടുക്കയാൽ വാനോ ൎക്കനൎത്ഥമായ് മേലാലെന്തുചെയ്യേണ്ടതുംവിഭോ! * ഈവണ്ണംബല വാൻ,ശൂരൻ,സൎവ്വദേവഭയപ്രദൻ മഹിഷ്യോ,നവനേക്കൊൽവാനേതു നാരിസമൎത്ഥയാം * എൻഭാൎയ്യനിൻവല്ലഭയുംപോരിനായ്പ്പോകയി ല്ലെടോ! പോയാലുമവരെവ്വണ്ണംപോർചെയ്യുംഭാഗ്യശാലികൾ? * ഇ ന്ദ്രാണിയുംമഹാഭാഗ!യുദ്ധത്തിന്നുസമൎത്ഥതാൻ വേറെയാൎക്കണ്ടുസാമ

ത്ഥ്യംകൊൾവാനപ്പാപിമത്തനേ * എൻമതംകേൾക്കിന്നതന്നെഹരിയെച്ചെന്നുവാഴ്ത്തിനാം ഉണൎത്തിദ്ദേവകാൎയ്യത്തിന്നുത്സാഹിപ്പിക്കണംക്ഷണം * മതിമാന്മാരിലൊന്നാമൻകാൎയ്യംസാധിപ്പവൻഹരി അദ്ദേഹത്തോടുചേൎന്നിട്ടുകാൎയ്യാലോചനചെയ്യണം * വിസ്താരബുദ്ധിമാൻവിഷ്ണുവിക്കാൎയ്യംസാദ്ധ്യമാക്കിടും.

വ്യാസൻപറഞ്ഞു.

രുദ്രവാക്കിതുകേട്ടിട്ടുബ്രഹ്മാദിസുരസത്തമർ അവ്വണ്ണന്തന്നെയെന്നോതിയെഴീററുരുദ്രനോടുമായ് * വാഹനങ്ങളിലേറീട്ടുവൈകുണ്ഠത്തിന്നുപോയവർ കാൎയ്യസാദ്ധ്യംവരുംനല്ലശകുനംകണ്ടുതുഷ്ടരായ് * ശുഭംചൊല്ലുംമന്ദവായുവുണ്ടായീമണമോടുടൻ വഴിയെല്ലാംപക്ഷികളുംശബ്ദിച്ചുനല്ലവാക്കുകൾ * ഇരുളെന്ന്യേദിക്കുകളുംവാനുമപ്പോൾതെളിഞ്ഞുതേ വാനോർതന്നായാത്രയിങ്കൽശുഭമായ്തീൎന്നസൎവ്വവും.

ശ്രീദേവീഭാഗവതം അഞ്ചാംസ്കന്ധം

കൈലാസഗമനം

ഏഴാമദ്ധ്യായം.

---

## എട്ടാമദ്ധ്യായം

---

വ്യാസൻപറഞ്ഞു,

വേഗമെത്തീട്ടവർകണ്ടാർവൈകുണ്ഠംവിഷ്ണുപാലിതം സൎവ്വശോഭയെഴുംനാനാഗൃഹംശോഭിച്ചിടുന്നതായ് * കുളംസരസ്സുംനദിയുംചേൎന്നാനന്ദംകൊടുപ്പതായ് സാരസംകോകിയന്നങ്ങളതുംക്രീഡിച്ചുരമ്യമായ് ചമ്പകാശോകകല്ഹാരാദികളോടിടചേൎന്നതായ് ഇലഞ്ഞിയമ്പഴംപിച്ചിതിലകാദികൾചൂഴ്ന്നതായ് * പികസന്നാദമോടാടുംമയിലുംചേൎന്നഭംഗിയായ് വണ്ടിൻശബ്ദംനിറഞ്ഞുള്ളനല്ലാരാമങ്ങളൊത്തതായ് * സുനന്ദനന്ദനർതൊട്ടുപാൎഷദന്മാർസ്തുതിപ്പതായ് അനന്യചിത്തരായുള്ളഭക്തരുംവാഴ്ത്തിടുന്നതായ് * തങ്കച്ചിത്രങ്ങൾശോഭിക്കുംരത്നമേടകളുള്ളതായ് മേഘംമുട്ടുംനല്ലസത്മങ്ങളുമെങ്ങുംനിറഞ്ഞതായ് * ദേവഗന്ധൎവ്വർപാട്ടോടപ്സരസ്ത്രീകൾകളിപ്പതായ് ശാരീരഗുണമേറുംനൽകിന്നരർപാടിടുന്നതായ് * ശാന്തരാംമുനിമാരെല്ലാംവേദംചൊല്ലിസ്തുതിപ്പതായ് സൂക്തസ്തുതികൾകൊണ്ടിട്ടുംപൂൎണ്ണമായ്,ഹരിമന്ദിരം * വിഷ്ണുവിൻ

ഗൃഹമാണ്ടിട്ടുസപര്ണ്ണക്കോൽപൂണ്ടസുന്ദരർ ജയൻ,വിജയനി,ദ്വാരപാലരേക്കണ്ടുരച്ചുവർ: * 'വിഷ്ണുദേവക്കാണ്മതിന്നായിബ്രഹ്മേശാദികൾവാതലിൽ വന്നുനില്ക്കുന്നതായ്നിങ്ങളൊരാൾപോയറിയിക്കണം'.

വ്യാസൻ പറഞ്ഞു.

ആവാക്കുകേട്ടുവിജയൻവിഷ്ണുസന്നിധിയാണ്ടുടൻ ദേവന്മാർവന്നുനില്ക്കുന്നതായ്നമിച്ചറിയിച്ചുടൻ.

വിജയൻപറഞ്ഞു.

ദേവദേവ!മഹാരാജ!ദാനവാരേ!രമാപതേ! പടിയിൽവന്നുനിൽക്കുന്നുവാനോരെല്ലാംമഹാപ്രഭോ! * ബ്രഹ്മരുദ്രേന്ദ്രവരുണർകാലനഗ്നിയുമങ്ങനേ കാണ്മാനാശിച്ചവർനിന്നേവാഴ്ത്തുന്നുവേദവാക്കിനാൽ.

വ്യാസൻപറഞ്ഞു.

വിജയൻതൻവാക്കുകേട്ടാലക്ഷ്മീവല്ലഭനാംഹരി ബദ്ധതാൽപര്യമായ്വേഗംഗൃഹംവിട്ടാണ്ടു,വിണ്ണരേ * തളൎന്നപടിയിൽവാഴുംവാനോരേച്ചെന്നുകണ്ടുടൻ മോദിപ്പിച്ചാദ്ദുഃഖിതരേപ്രീതിയേറുന്നനോക്കിനാൽ. ദേവദേവൻവിഷ്ണുവിനേനമിച്ചാസ്സുരരൊക്കെയും വേദനിശ്ചിതനാംദാനവാരിയേസ്തുതിചെയ്തുതേ.

ദേവന്മാർ പറഞ്ഞു.

സൃഷ്ടിസ്ഥിത്യന്തങ്ങൾചെയ്യുംദേവദേവ!ജഗൽപതേ! വിഷ്ണോ!ദയാബ്ധേ!പാലിക്കശരണാഗതർഞങ്ങളേ.

വിഷ്ണുപറഞ്ഞു.

ആസനങ്ങളിൽവാണാലുംവാനോരേ!ക്ഷേമവാൎത്തയേ ചൊന്നാലും,നിങ്ങളെല്ലാംചേൎന്നെന്തിനായിട്ടുവന്നതും? * ചിന്തയ്ക്കുവശരായ് ദീനരായിട്ടുദുഃഖിപ്പതെന്തിനായ്? ബ്രഹ്മശങ്കരരോടൊത്തു,വേഗംകാൎയ്യം കഥിക്കവിൻ.

ദേവന്മാർപറഞ്ഞു.

അസാദ്ധ്യനധികംദുഷ്ടൻവരംകൊണ്ടുമദിച്ചവൻ പാപിയാമഹിഷൻമൂലംഞങ്ങൾപീഡിതരായിതേ * ബ്രാഹ്മണർചെയ്തിട്ടുംയാഗഭാഗമെല്ലാമവന്നുതാൻ ഗിരിശൃംഗങ്ങളിൽവാനോരലയുന്നുഭയത്തൊടും* ബ്രഹ്മാവിൻവരദാനത്താലവൻദുർജ്ജയനായ്ഹരേ! ശരണംപ്രാപിച്ചുനിന്നേയതിനാൽകാൎയ്യഗൌരവാൽ* കരകേററാൻനീസമൎത്ഥൻദൈത്യമായയറിഞ്ഞവൻ അവൻതന്റെവധോപായമോൎക്കനീദാനവാന്തക!പുരുഷന്മാർവധിക്കില്ലെന്നവനേകീവരംവിധി പോരിലദ്ദുഷ്ടനേക്കൊല്ലാൻ

തക്കനാരിയതാരുവാൻ? * ഉമാ,വാണീ,ശചി,ലക്ഷ്മി,യാർസമർത്ഥവധിക്കുവാൻ? ദുഷ്ടനാംമഹിഷൻതന്റെവരദാനബലത്തിനാൻ * വധത്തിൻകാരണംബുദ്ധികൊണ്ടുചിന്തിച്ചുവിണ്ണോർതൻ കാര്യങ്ങളെല്ലാം സാധിക്കഭക്തവത്സലനീവിഭോ!

വ്യാസൻപറഞ്ഞു.

ആവാക്കുകേട്ടവരൊടായ് ചിരിപൂണ്ടോതിനാൻഹരി: 'പണ്ടവൻപോരുനാം ചെയ്തുവെന്നിട്ടുംചത്തതില്ലവൻ * ഇന്നുവാനവർതന്നാശമായിരുപത്തഞ്ഞൊട്ടും ഉണ്ടായാലൊരുവൾപോരിലവനേക്കൊന്നിട്ടുംബലാൽ*ബഹുമായാവിമഹിഷൻവരംകൊണ്ടുമദിച്ചവൻ നമ്മുടെശക്ത്യാംശമാംനാരിയവനേക്കൊല്ലുവാൻമതി * സ്ത്രീകളോടൊത്തുതേജോംശങ്ങളേപ്രാർത്ഥിക്കനമ്മളും അത്തേജസ്സുകളൊന്നിച്ചിട്ടൊരുസുന്ദരിയാകുവാൻ* രുദ്രൻതുടങ്ങിനാമെല്ലാംത്രിശൂലാദികളായിട്ടും ദിവ്യായുധങ്ങളേയെല്ലാമവൾക്കായിക്കൊടുക്കണം * സർവ്വതേജസ്സൊടുംകൂടിസ്സർവ്വായുധവുമാണ്ടവൾ ദുഷ്ടൻപാപിമദിച്ചുള്ളോരവനെനിഗ്രഹിച്ചിടും'.

വ്യാസൻപറഞ്ഞു

ഇതുവിഷ്ണുവുരയ്ക്കുമ്പോൾ ബ്രഹ്മവക്ത്രത്തിൽനിന്നുതാൻ അതിദുസ്സഹമാംതേജഃപുഞ്ജംതാനേഭവിച്ചുതേ * അല്പംതണുപ്പുള്ളമുഷ്ണരശ്മിക്കൂട്ടംവിളങ്ങിയും പുറപ്പെട്ടു,കണ്ടുവിഷ്ണുമഹാത്മാവായരുദ്രനും * വൻപന്മാരവർരണ്ടാളുംവിസ്മയിച്ചുധരാപതേ! ഹരദേഹമതിൽനിന്നുമുണ്ടായീബഹുവിസ്മയം * നോക്കാൻമേലാവെള്ളിനിറമുഗ്രംബഹുഭയങ്കരം ദേവന്മാർക്കുത്ഭുതംനൾകുന്നതുദൈത്യർക്കുഭീതിയും * രണ്ടാംതമോഗുണമ്പോലെമലപോൽഘോരരൂപമായ് വിഷ്ണുദേഹത്തിൽനിന്നന്യതേജോരാശിയതെന്നപോൽ * നീലമായ് സത്വമയമായുണ്ടായ് പിന്നെമഹാദ്യുതി ഇന്ദ്രനിൽനിന്നടത്തീടാൻവയ്യാത്താശ്ചര്യരൂപമാം * തേജസ്സെല്ലാഗ്ഗുണത്തോടുംപുറപ്പെട്ടുനിറഞ്ഞതായ് കുബേരൻവരുണൻകാലനഗ്നിയിൽനിന്നുമങ്ങനേ * ഏഴവേവലുതായുള്ളതേജസ്സുണ്ടായിമന്നവ! മററുദേവകൾദേഹങ്ങളതിൽനിന്നുംവിളങ്ങിടും * തേജഃപുഞ്ജംപുറപ്പെട്ടുജ്വലിച്ചുംകൊണ്ടുകേമമായ് രണ്ടാംമഞ്ഞുമലയ്ക്കൊത്തദിവ്യതേജസ്സശേഷവും * കണ്ടിട്ടാമാധവൻതൊട്ടവാനോരത്ഭുതമാണ്ടതേ ദേവന്മാർകണ്ടുനില്ക്കുമ്പോൾതേജഃപുഞ്ജത്തിൽനിന്നുതാൻ * ഉണ്ടായത്ഭുതമേകംനൽശ്രേഷ്ഠയായൊരുസുന്ദരി ത്രിഗുണാശ്രീമഹാലക്ഷ്മീസർവ്വദേവസമുത്ഭവാ * കയ്യിരൊൻപതെഴമര്യ്യാത്രിഗുണാവിശ്വ

മോഹിനി വെൺമുഖാകൺകരുപ്പേററംചുവന്നാധരപല്ലവം * ചുവന്നകൈത്തലംദിവ്യഭൂഷണംപൂണ്ടകോമളാ പതിനെട്ടുഭുജങ്ങളോടുമായിരംകൈകളുള്ളവൾ * ദൈത്യനാശത്തിനായ്തേജോരാശിയിൽനിന്നുജാതയായ്.

ജനമേജയൻപറഞ്ഞു.

വേദവ്യാസ!മഹാഭാഗ!സൎവ്വജ്ഞ!മുനിസത്തമ! അവൾതൻദേഹമുണ്ടായതോതീടുകസവിസ്തരം * എല്ലാത്തേജസ്സുമൊന്നിച്ചോപ്രത്യേകിച്ചോമഹാമുനേ! അംഗങ്ങളെല്ലാമെല്ലാൎക്കുമുള്ളതേജോമയങ്ങളോ?* ഓരോതേജസ്സുപ്രത്യേകംമുഖനാസാക്ഷിഭേദമായ് അംഗങ്ങളായിട്ടുണ്ടായോ?എല്ലാമൊന്നിച്ചുതന്നയോ * ചൊൽകവിസ്താരമായ്വ്യാസ!ശരീരാംഗസമുത്ഭവം ഏതേതുദേവതേജസ്സാലേതേതംഗംഭവിച്ചതേ? * ആരെമ്മട്ടായുധാനൾകീഭൂഷണാദികളായതും? നിൻമുഖാബ്ജത്തിൽനിന്നെല്ലാംകേൾപ്പാനാഗ്രഹമുണ്ടമേ * നിൻമുഖാബ്ജത്തിൽനിന്നുവും മഹാലക്ഷ്മീചരിത്രമാം സുധാരസംകുടിച്ചിട്ടുതൃപ്തിവന്നില്ലലേശവും.

സൂതൻപറഞ്ഞു.

ഇമ്മട്ടാനൃപവാക്യങ്ങൾക്കേട്ടുസത്യവതീസുതൻ ഭൂപൻമോദിക്കമാറായിട്ടോതിനാൻനല്ലവാക്കിനേ.

വ്യാസൻ പറഞ്ഞു.

രാജാവേ!കേൾക്കചൊല്ലീടാംവിസ്തരിച്ചുനിനക്കുഞാൻ എൻബുദ്ധിപോലെയദ്ദേവീശരീരത്തിൻെറയുത്ഭവം * ബ്രഹ്മാവുംവിഷ്ണുവുംസാക്ഷാൽശിവനംപുരുഹൂതനും ആരൂപംശരിയായോതാൻശക്തരാവില്ലൊരിക്കലും * അദ്ദേവീരൂപമെവ്വണ്ണമെന്തിനാൽഞാനറിഞ്ഞിടും ഉണ്ടായെന്നോതുമെൻചൊല്ലോ,വാചാരംഭണമാത്രമാം * അവളെന്നുംനിത്യതാനദ്ദേവകാൎയ്യംനടത്തുവാൻ നാനാരൂപത്തിലാമേകരൂപയക്കാൎയ്യഗൌരവാൽ * ഒരുവൻനടനെന്നാലുംരംഗത്തിൽപലവേഷമായ് ജനമോദംവരുത്താനായ്ഭവിക്കുന്നതുപോലവേ * അരൂപിയവളുംദേവകാൎയ്യങ്ങൾക്കായ്സ്വലീലയാ ബഹുരൂപമെടുക്കുന്നുനിൎഗ്ഗുണാസഗുണങ്ങളായ് * കാൎയ്യവുംകൎമ്മവുംപോലെനാമങ്ങളുളവായിടും ധാതുവൎത്ഥമോടപ്രധാനങ്ങളായിട്ടൊട്ടനേകമായ് * തേജസ്സിൽനിന്നിട്ടുണ്ടായോരവൾതൻനല്ലാരാകൃതി എൻബുദ്ധിപോൽനല്ലവണ്ണംപറഞ്ഞീടാംനരാധിപ! * ശങ്കരന്നുള്ളതേജസ്സുകൊണ്ടവൾമുഖപങ്കജം വെണ്മയായ്ശുഭമായേററംശ്രേഷ്ഠമായിഭവിച്ചതേ * യമതേജസ്സിനാലുണ്ടായവൾതൻ

നല്ലകേശവും അററം ചുരുണ്ടു, നിളത്തിൽസ്നിഗ്ദ്ധമായ് മേഘവർണ്ണമായ് * അഗ്നിതേജസ്സുകൊണ്ടുണ്ടായ് ദേവിതൻമൂന്നുകണ്ണുകൾ കറപ്പുംരക്തനിറവുംവെള്ളപ്പും ചേർന്നഭംഗിയായ് * രണ്ടുസന്ധ്യകൾതേജസ്സുംകാമവില്ലുകൾപോലവർ കറുത്തുവളവാംമേനിപ്പുരികങ്ങളുമായിതേ * വായുതേജസ്സിനാലുണ്ടായ് ശ്രേഷ്ഠമാംചെവിരണ്ടുമേ മാരന്റെ‌ഉഞ്ഞാലെന്നോ നം, നീണ്ടല്ലത്ര ചുരുങ്ങിയും * ധനദൻതന്റെതേജസ്സാൽസ്നിഗ്ദ്ധവർണ്ണംമനോഹരം മൂക്കുമുണ്ടായെള്ളിൻനല്ല കസുമത്തിന്നുതുല്യമായ് * സാഗ്രങ്ങൾപല്ലുകൾമുല്ലമൊട്ടുകൾപോൽമിനുങ്ങിയും സമങ്ങളായും പ്രഭയോട്ടുണ്ടായ് ദക്ഷാദിതേജസാ * അരുണൻതന്റെതേജസ്സാൽചുവന്നൊരധരംനൃപ! നല്ലോഷ്ഠംഷണ്മുഖൻതന്റെതേജസ്സാലതുപോലവേ * കൈകളിരൊൻപതുംവിഷ്ണുതേജസ്സാലുളവായിതേ വസുക്കളുടെ തേജസ്സാൽചുവന്നവിരലൊക്കയും .* ചന്ദ്രതേജസ്സിനാലുണ്ടായവൾതൻ നൽസ്തനങ്ങളും ഇന്ദ്രതേജസ്സിനാലപ്പോൽമദ്ധ്യംത്രിവലിചേന്നതായ് * വരുണൻതന്റെതേജസ്സാൽജംഘോരുക്കൾഭവിച്ചുതേ ഭൂവിൻതേജസ്സിനാലുണ്ടായ് വലുതാമാനിതംബവും * നല്ലാകാരംനല്ലശബ്ദമിവണ്ണമൊരുസുന്ദരി തേജോരാശിയിൽനിന്നുണ്ടായാവിധത്തിൽകരുദ്വഹ! * സർവ്വാംഗപൂർണ്ണസുദതിയാകുമച്ചാരുനേത്രയേ കണ്ടുമോദിച്ചുമഹിഷപീഡയാണ്ടുള്ള ദേവകൾ * . ഹരിവാനവരോടോതിയായുധാഭരണങ്ങളേ എല്ലാമിവൾക്കിന്നുനിങ്ങൾനല്ലതായിട്ടുനൽകുവിൻ * സ്വായുധങ്ങളിൽനിന്നുണ്ടാക്കീട്ടുതേജസ്സൊട്ടുംക്ഷണം ആയുധങ്ങളെയെല്ലാമിന്നേകുവിൻനിങ്ങളൊക്കയും.

ശ്രീദേവീഭാഗവതം അഞ്ചാംസ്കന്ധം
ദേവ്യുൽപത്തി
എട്ടാമദ്ധ്യായം.

---

## ഒൻപതാമദ്ധ്യായം

വ്യാസൻപറഞ്ഞു.

എല്ലാവരുംവിഷ്ണുഗിരംകേട്ടുസന്തോഷമോടുടൻ കൊടുത്താർനല്ലവസ്ത്രങ്ങളായുധാഭരണങ്ങളും * പാലാഴി, നേത്തപുത്തുതാംദിവ്യരക്താംബരങ്ങളും അവൾക്കപ്രീത്യാ, ചാർത്താനായ് നല്ലഹാരവുമേകിനാൻ *

സൂൎയ്യകോടിപ്രഭയെഴുംനൽചൂഡാമണിയങ്ങനേ ശുഭ്രങ്ങളാംകുണ്ഡലങ്ങൾ കൈകൾക്കുകടകങ്ങളും* വളകൾതോൾവളകളുംനാനാരത്നംപതിച്ചവഅവൾക്കുവിശ്വകൎമ്മാവുംകൊടുത്താനതിതുഷ്ടനായ് * നൽപദങ്ങൾക്കുത്വഷ്ടാവുംസൂൎയ്യനേപ്പോൽവിളങ്ങിടും ശബ്ദിക്കുംരത്നമയമാം പൊൻചിലമ്പുകളേകിനാൻ * മഹാൎണ്ണവമവൾക്കേകീനൽകണ്ഠാഭരണത്തെയും അംഗുലീയങ്ങൾരത്നാംഗങ്ങളെയുംതേജസ്സുചേൎന്നതായ് * ഗുണമേറും,വണ്ടുവരുംവാടാപ്പങ്കജമാലയും അപ്രകാരംകൊടിക്കുറയതും വരുണനേകിനാൻ * സന്തോഷത്തോടുഹിമവാൻപലമാതിരിരത്നവും സിംഹവാഹനവുംനൾകിമനോജ്ഞംസ്വൎണ്ണവൎണ്ണമായ് * നൽഭൂഷണങ്ങൾചാൎത്തിട്ടസ്സൎവ്വലക്ഷണമൊത്തവൾ സിംഹവാഹനമേറീട്ടുവിളങ്ങീ സൎവ്വമംഗലാ * തൻചക്രത്തിനൊട്ടുത്തേകിയവൾക്കായ്ചക്രമച്യുതൻ അസുരത്തലകൊയ്യുന്നതായിരംമുനയുള്ളത് * തൻശൂലത്തിൽനിന്നെടുത്തുരുദ്രനംശൂലമുത്തമം ദേവിക്കേകിദേവവൈരിഹരംഭയവിനാശനം * ഉജ്ജ്വലിക്കുന്നശംഖത്തേക്കൊടുത്താൻവരുണൻമുദാ ശബ്ദിക്കുന്നതുതൻ ശംഖിൽനിന്നൊടുത്തതിമംഗലം * മനോവേഗമതാംവേലുംശതഘ്നിയതുമഗ്നിയും സന്തോഷത്തോടവൾക്കേകീദൈത്യനാശത്തിനുള്ളവ * ബാണംനിറച്ചാവനാഴിയതുമത്ഭുതമേകിടും ശബ്ദംകൂടുംബലംചേരുംവില്ലും മാരുതനേകിനാൻ * തൻഘോരവജ്രമതിൽനിന്നേകിനാൻവജ്രമിന്ദ്രനം നൽശബ്ദത്തോടഴകെഴുംമണിയെയൈരാവതംഗജം * കാലദണ്ഡതിൽനിന്നിട്ടുകാലൻദണ്ഡിനെയേകിനാൻ കാലംവരുമ്പോൾഭൂതങ്ങൾക്കെല്ലാമന്തമതേകിടും * ഗംഗാജലംനിറച്ചുള്ളനൽകമണ്ഡലുവേവിധി അവൾക്കുനൾകിനാൻപാശമതുമാവരുണൻമുദാ* വാളുംപരിചയുംകാലൻകൊടുത്താൻനരപാലക! വിശ്വകൎമ്മാമൂൎച്ചയുള്ളമഴുവേകിയവൾക്കുടൻ * സുധാപൂൎണ്ണംസ്വൎണ്ണമയംപാനപാത്രംധനാധിപൻ വരുണൻദിവ്യമായുള്ളപങ്കജത്തേയുമേകിനാൻ * അനേകംമണിശബ്ദിക്കും കൌമോദകിയതാംഗദാ ദൈത്യനാശംവരുത്തുന്നതമ്മട്ടൊരട്ടറെയസ്ത്രവും * അഭേദ്യച്ചട്ടയുംമോദാൽത്വഷ്ടാ,ദേവിക്കുനൾകിനാൻ ജഗദംബക്കുതൻരശ്മികളേനൾകീദിവാകരൻ * ആയുധാഭരണങ്ങൾപൂണ്ടുലകെല്ലാംമയക്കിടും ദേവിയേവാനവർകണ്ടുവിസ്മയിച്ചുപുകഴ്ത്തിനാർ.

ദേവന്മാർപറഞ്ഞു

ശിവയായ്കല്യാണിയായിശ്ശാന്തിപുഷ്ടിയതെന്നുമായ് രുദ്രാണിയാംഭഗവതിയായദേവി!നമിച്ചിടാം * ഇന്ദ്രാണിയായ്കാളരാത്രിയാം

ബയ്ക്കായിനമിച്ചിടാം സിദ്ധിയായ് ബുദ്ധിയായ് വൃദ്ധിയായവൈഷ്ണവി! തേനമഃ * ഭൂവിൽസ്ഥിതാ,ഭൂമിയാലജ്ഞാത,ഭൂമിയേയുള്ളിലായ് വാ ണിട്ടുനിയമിക്കുന്നപരമേശ്വരിയേത്തൊഴാം * മായാസ്ഥിതാ,മായയാ ലജ്ഞാത,യാനിത്യമായയേ ഉൾവാണുപ്രേരണംചെയ്യുംപ്രേരിയിത്രി ക്കുവന്ദനം * ശത്രുപീഡിതരീഞങ്ങൾ,കാത്തംബേ!രക്ഷചെയ്യുക ഖ ലൻ,മായയെഴുംഘോരൻ,സ്ത്രീവദ്ധ്യൻ,വരദപ്പിതൻ * ദേവന്മാക്കഴലേ കുന്നോൻ,നാനാരൂപധരൻ,ശഠൻ പാപൻ,മഹിഷനേക്കൊൽകനിൻ തേജസ്സാൽമയക്കിനീ * ദേവന്മാക്കൊക്കയുംനീതാൻശരണംഭക്തവ ത്സലേ! ദൈത്യപീഡയിൽനിന്നിന്നുപാലിച്ചാലുംനമിച്ചിടാം.

വ്യാസൻപറഞ്ഞു.

സുഖമേകുംദേവിയേവംസ്തുതിക്കപ്പെട്ടുവിണ്ണരാൽ ശുഭവാക്കുവ രോടോതിചിരിപ്പൂണ്ടാമഹേശ്വരീ.

ദേവിപറഞ്ഞു.

മന്ദൻമഹിഷനേപ്പററിഭയംവേണ്ടാനിലിമ്പരേ വരംകൊണ്ടുമ ദിച്ചോനേകൊല്ലാംയുദ്ധത്തിലിന്നുതാൻ.

വ്യാസൻപറഞ്ഞു.

ഇതോതിവിണ്ണരോടൊന്നുചിരിച്ചുച്ചത്തിലംബിക സംസാരത്തി ലിതാശ്ചര്യംഭ്രമമോഹമയംജഗൽ * ബ്രഹ്മവിഷ്ണ്വീശർതൊട്ടോരുമി ന്ദ്രൻമററുനിലിമ്പരും ഭയപ്പെട്ടുവിറച്ചല്ലേവാഴുന്നു ദൈത്യഭീതിയാൽ? * അഹോദൈവബലംഘോരംജയിക്കില്ലമരേശരും കാലംദുഃഖങ്ങളുണ്ടാ ക്കുംകാലത്തിൻപ്രഭുവീശ്വരൻ* സൃഷ്ടിസ്ഥിതിവിനാശങ്ങൾചെയ്തീടുന്നാ സമത്ഥരും മോഹിക്കുന്നഴലാണ്ടേററംമഹിഷാസുരപീഡയാൽ * എ ന്നോത്തുമന്ദഹാസഞ്ചെയ്തുലറീലോകനായിക ഉച്ചത്തിൽഘോരമായ് ദൈത്യന്മാക്കഭീതിവരുമ്പടി * അശ്ശബ്ദംകേട്ടുടൻഭൂമികുലുങ്ങീവിസ്മയം നൃപ! അദ്രിയെല്ലാംകിടുങ്ങിപ്പോയ് കലങ്ങീവലുതാംകടൽ * മേരുവൊ ന്നിളകീശബ്ദംപത്തുദിക്കുംനിറഞ്ഞുതേ ആവൻശബ്ദംകേട്ടുടനേപേടി ച്ചുദൈത്യരായവർ * രക്ഷിച്ചാലുംജയിച്ചാലുമെന്നാർമോദേനവാനവർ അശ്ശബ്ദംകേട്ടുകോപിച്ചാൻമഹിഷൻമദഗവ്വിതൻ * ശബ്ദംശങ്കിച്ചി തെന്തെന്നുചോദിച്ചാൻദൈത്യരോടവൻ: 'ശബ്ദമുണ്ടായതറിവാൻപോ കട്ടേദൂതർവേഗമായ് * ചെവിപൊട്ടുന്നൊരത്യുഗ്രമിശ്ശബ്ദംചെയ്തതേത വൻ സുരാസുരരിലാരാകട്ടീനാദമുളവാക്കിയോൻ *ആദുഷ്ടനേപ്പിടിച്ചെ

ൻെറയരികിൽകൊണ്ടുപോരുവിൻ അഹങ്കരിച്ചലറുമാദുഷ്ടനെഞാൻവധിച്ചിടും * ആയുസ്സററാമന്ദനേഞാൻകാലന്നുകൊടുയച്ചിടും തോറേറെമ്പീതരാംവാനരട്ടഹാസിക്കയില്ലതാൻ * ദൈത്യരെൻവശ്യരാർചെയ്തതാണീമൂഢപ്രവൃത്തിയേ ശബ്ദഹേതുവറിഞ്ഞെൻെറചാരത്തെത്തുകതൽക്ഷണം * വ്യർത്ഥശ്രമംചെയ്തപാപിയേഞാൻചെന്നുവധിച്ചിടാം.'

വ്യാസൻപറഞ്ഞു.

ഇത്താതപ്പെട്ടദൂതന്മാർ,ദേവിസൎവ്വാംഗസുന്ദരീ കണ്ടീരൊൻപതുതോളിവ്യാസൎവ്വാഭരണമാണവൾ * എല്ലാലക്ഷണവുംചേൎന്നാൾസൎവ്വായുധധരാശുഭാ പാനപാത്രംകയ്യിലാണ്ടുസദാമധുകുടിപ്പവൾ * അവളെക്കണ്ടുശങ്കിച്ചുപേടിച്ചിട്ടങ്ങുപോയിതേ മഹിഷന്നരികിൽചെന്നാശബ്ദകാരണമോതിനാർ.

ദൂതന്മാർപറഞ്ഞു.

കാണുന്നുണ്ടസുരാധീശ!പ്രൌഢസ്ത്രീയൊരുദേവിയേ സൎവ്വാംഗഭൂഷണാനാനാരത്നത്താൽശോഭയാണവൾ * അവളിവ്വസ്ത്രീമാനുഷിയല്ലസുരസ്ത്രീയുമല്ലവൾപതിനെട്ടുണ്ടുകൈകൾസിംഹവാഹ,യായുധമാണവൾ * ശബ്ദിച്ചീടുന്നതാനാരിമദഗൎവ്വിതയാണവൾ മദ്യപാനംസദാചെയ്യും,മണ്ടാവല്ലഭനില്ലയോ * വാനിൽവാഴുന്നവളെയാവാനോർവാഴ്ത്തുന്നതുഷ്ടരായ് ജയിക്ക,ശത്രുവേകൊൽക,പാലിച്ചീടുകയെന്നുമേ * അറിവില്ലവളാരെന്നുമാൎക്കുവല്ലഭയെന്നതും എന്തിന്നിവിടെവന്നെന്നുമെന്തെല്ലാംചെയ്യുമെന്നതും * അവൾതൻകാന്തിയാൽനേരേനോക്കുവാനശക്തരായ് ശൃംഗാരവീരഹാസ്യങ്ങൾരൌദ്രാത്ഭുതരസങ്ങളും * ചേരുമാനാരിയേക്കണ്ടിട്ടൊന്നുംമിണ്ടാതെവന്നുതേ ഞങ്ങൾനിന്നാജ്ഞയാരാജൻ!മേൽചെയ്തീടേണ്ടതെന്തുവാൻ.

മഹിഷൻപറഞ്ഞു.

എന്നാജ്ഞയാൽപോകമന്ത്രിശ്രേഷ്ഠ!വീര!സസൈന്യനായ് സാമാദ്യുപായങ്ങൾകൊണ്ടിട്ടവളെക്കൊണ്ടുപോരണം * അതുകൊണ്ടിവിടേയ്ക്കായാവരാനനവരായ്കിലോ വധിക്കാതസ്സുന്ദരിയേനീയെന്നരികിലാക്കുക * പ്രീതിയോടക്കരംഗാക്ഷിതനിയേയിവിടെത്തുകിൽ എൻപട്ടമഹിഷിസ്ഥാനമവൾക്കായേകിടാംമുദാ * രസഭംഗംവരാതെൻെറയിഷ്ടംനീസാദ്ധ്യമാക്കണം കേട്ടവൾക്കുള്ളസൌന്ദൎയ്യമിന്നുമോഹിച്ചിടുന്നുഞാൻ.

വ്യാസൻപറഞ്ഞു.

മഹിഷൻതൻമൃദുഗിരംകേട്ടിട്ടാമന്ത്രിസത്തമൻ തേരാനയുംകുതി

43 *

രയുമായിവേഗംതിരിച്ചുതേ * ചെന്നുദൂരത്തുനിന്നിട്ടാമന്ദസ്മിനിയൊ ടോതിനാൻ വണക്കത്തിൽമധുരമാംമൃദുവാംമൊഴിയായവൻ.

മന്ത്രിപറഞ്ഞു.

ആരുനീമധുരാലാപേ!യിവിടെന്തിനുവന്നതും? എൻമുഖംകൊ ണ്ടുനിന്നോടുചോദിച്ചീടുന്നിതെൻപ്രഭു * വാനോക്കെല്ലാമവൻജേതാ വവദ്ധ്യൻനരരാലവൻ ബ്രഹ്മാവിൻെറവരംകൊണ്ടു ഗർവ്വിതൻചാരു ലോചനേ! * ഇദ്ദൈത്യേശൻമഹാശക്തൻകാമരൂപധരൻസദാ സുന്ദ രീമണിയാളാംനീവന്നുവെന്നതുകേൾക്കയാൽ * കാണ്മാൻകൊതിക്കു ന്നെൻനാഥൻമഹിഷാഖ്യനതാംനൃപൻ മനുഷ്യരൂപമായ്ത്തന്നെനിൻ ചാരത്തെത്തുമായവൻ * നിന്നിഷ്ടംപോൽജന്തുക്കളെല്ലാമനുഷ്ഠിക്കാംമ നോഹരേ! മാൻകണ്ണി!എന്നാൽവന്നാലുംധീമാനാമവനന്തികേ * അല്ല യെന്നാൽവരുത്താമിങ്ങിഷ്ടനാമാനൃപാലനേദേവേശി!നിന്നഭിപ്രായാമെ ന്തുവണ്ണംനടത്തിടാം * നിൻസൌന്ദര്യംകേൾക്കയാൽനിന്നധീനത്തിങ്ക ലാണവൻ ചൊൽകസുന്ദരി!വേഗംനീഞാൻചെയ്യാമതുപോലവേ.

ശ്രീദേവീഭാഗവതം അഞ്ചാംസ്കന്ധം

ആയുധമർപ്പണം

ഒൻപതാമദ്ധ്യായം.

## പത്താമദ്ധ്യായം.

വ്യാസൻപറഞ്ഞു.

എന്നവൻവാക്കുകേട്ടൊന്നുചിരിച്ചിട്ടാവരാംഗനാ ഇടിവെട്ടുന്ന പോൽചൊന്നാളവനോടുനൃപോത്തമ!

ദേവിപറഞ്ഞു.

സുരന്മാക്കംബയെന്നെന്നേമന്ത്രിവര്യ!ധരിക്കനീ എൻെറനാമംമ ഹാലക്ഷ്മിദൈത്യരേക്കൊന്നൊടുക്കുവോൾ * ദൈത്യപീഡിതരായാഗതാ വുംപോയദേവകൾമഹിഷൻെറവധത്തിന്നായപേക്ഷിച്ചതുമൂലമായ് * അവനേക്കൊല്ലുവാനുദ്യോഗത്തോടിന്നാഗമിച്ചുഞാൻ ഒരുത്തിയായി സൈന്യങ്ങളെന്നിയേമന്ത്രിസത്തമ! * ആദരിച്ചിട്ടുനീനല്ലവാക്കായ് സ്വാഗതമെന്നൊടായ് മാധുര്യമായ്ച്ചൊല്ലുകയാൽസന്തോഷിച്ചിന്നു നിന്നിലായ് * കാലാഗ്നിക്കൊത്തനേത്രത്താൽകൊല്ലുമല്ലെങ്കിൽനിന്നൊ ഞാൻ മാധുര്യവാക്കുദ്ധമായ്പ്രീതിയാക്കുവരുത്തിടാ? * ചെന്നപ്പാ

പൻമഹിഷനോടെൻവാക്കാലിത്തുചൊൽകനീ ജീവിക്കാനാശയുണ്ടെങ്കിൽപാതാളത്തിൽഗമിക്കുക * അല്ലെന്നാൽകൊന്നിടുംപോരിൽദുഷ്ടനാമപരാധിയേ എന്നമ്പുകൊണ്ടുടൽമുറിഞ്ഞെത്തുംനീകാലമന്ദിരം * ഇതെൻകരുണയെന്നോൎത്തുനീഗമിക്കുകസത്വരം മൂഢനാംനീമരിച്ചെന്നാൽവാനോർവാന്നടനാണ്ടിടും * അതിനാലേകനായാഴിചൂഴുമൂഴിയെ വിട്ടുനീ എൻക്രൂരമമ്പേൽപതിൻമുമ്പായ് മന്ദ!പാതാളമെത്തുക * ഉള്ളിൽപോരിന്നിച്ഛയെന്നാൽവേഗംവരികദാനവ! ശക്തരാംവീരരോടൊത്തുകാലന്തുക്കായയച്ചിടാം * യുഗന്തോറുംമഹാമൂഢനിന്നേപോലെയസംഖ്യരേ കൊന്നേൻഞാനതുപോൽനിന്നേപ്പോർക്കളത്തിൽവധിച്ചിടാം * സാഫല്യമാക്കകെൻശസ്ത്രധാരണം,ശ്രമമന്യഥാ യുദ്ധം ചെയ്യേണ്ടന്നൊടതിനാൽപോരിൽനീകാമമാലൊടും * എനിക്കുബ്രഹ്മവരമുണ്ടെന്നുഗൎവ്വംനടിക്കൊലാ സ്ത്രീവധ്യനാകയാൽമൂഢ!നീപീഡിപ്പിച്ചുവിണ്ണരേ * ബ്രഹ്മാവിൻവാക്കുകേൾക്കേണ്ടതതിനാലാഗമിച്ചുഞാൻ അതുല്യനാരിയായ് സത്യം,വധിക്കാനപരാധിയേ * ജീവിക്കാനാശയുണ്ടെങ്കിൽദ്രുതംവിണ്ണുംവെടിഞ്ഞുനീ വല്ലിടത്തുംപോകപാമ്പുകൂട്ടംപാതാളമോജള!

വ്യാസൻപറഞ്ഞു.

ഇതോതപ്പെട്ടമന്ത്രീന്ദ്രൻബലവാൻദേവിയാലുടൻ ഹേതുഗർഭിതമാംവാക്കുകേട്ടിട്ടുത്തരമോതിനാൻ: * 'ദേവി!നാരിക്കൊത്തവാക്കുചൊല്ലുന്നുനീമദത്തിനാൽ നീയെങ്ങവനെ,വ്വണ്ണംപോര,സംഭാവ്യമാണിതു * ഏകനീബാലികാപിന്നെയൌവ്വനംചെന്നപേശലാ മഹാകായൻമഹിഷനീച്ചെച്ചയോക്കാവതല്ലതാൻ * ആനയശ്വംതേരുകളും കാലാളുംനിറയുന്നതായ് നാനായുധത്താൽശോഭിക്കുംപടയുണ്ടവനേററവും * പിച്ചിപ്പൂമർദനംചെയ്യാൻശ്രമമെന്തേകരീന്ദ്രന്? മഹിഷന്നതുപോൽപോരിൽനിന്നേക്കൊൽവാൻവരാനനേ! * ക്രൂരവാക്കൊന്നുചൊല്ലുംഞാൻനിന്നോടായിക്കഥിക്കുകിൽ ശൃംഗാരത്തിനുചേരാതാംപേടിക്കുന്നാരസക്ഷയം * ദേവാരിഞങ്ങടെനൃപൻഭക്തനായ് നിന്നിൽവാഴ്കയാൽ ഞാൻസാമവാക്കേച്ചൊല്ലാവൂദാനത്തോടൊത്തുമങ്ങനേ * അല്ലെന്നാലമ്പുകൊണ്ടിന്നുരൂപയൌവനഗൎവ്വിനാൽ ശ്ലാഘാമാനിയായ് കള്ളംചൊല്ലുംനിന്നേവധിച്ചിടും * ലോകാധികംനിൻസൌന്ദൎയ്യംകേട്ടുമോഹിച്ചിതെൻപ്രഭു അവൻപ്രിയത്തിനായ് നിന്നോടിഷ്ടം

താൻഞാനരയ്ക്കണം * രാജ്യവുംസൎവ്വധനവുംമഹിഷൻതേതരില്ലയോ? സ്നേഹിച്ചാലുംമതിവരുന്നിക്കോപംവിട്ടുസുന്ദരീ! * നിൻപാദങ്ങളിൽവീഴുന്നൻഭക്തിയോടെത്തുഞാനിതാ വേഗംമഹാരാജപട്ടരാജ്ഞിയാകണമിസ്സിതേ! * ത്രൈലോക്യവിഭവംസൎവ്വംപ്രാപിക്കാംഭംഗിയായ്തവ അദ്വൈത്യനിൽചേരിലുണ്ടാംസംസാരസുഖമൊക്കയും.

ദേവിപറഞ്ഞു.

കേൾക്കെടോ!മന്ത്രി!ഞാൻചൊല്ലാംവാക്യത്തിൻസാരമുത്തമം ശാസ്ത്രത്തിൽകണ്ടവഴിയായ് പാത്ഥ്യംചിന്തചെയ്കമേ * ബുദ്ധികൊണ്ടറിവായ്നീയാമഹിഷന്നൊത്തമന്ത്രിതാൻ പശുബുദ്ധിസ്വഭാവൻനീയിപ്പോൾനിൻവചനത്തിനാൽ * നിൻസമൻമന്ത്രിയാംനൃപൻബുദ്ധിമാനാവതെങ്ങനെ? രണ്ടാൾക്കുംതുല്യമിച്ചേച്ച്ദൈവംകല്പിച്ചതല്ലയോ? * സ്ത്രീസ്വഭാവമെനിക്കെന്നുചൊന്നതെന്തോക്മൂഢനി! ഞാൻപുമാനല്ലാസ്വഭാവത്തോടീവേഷംധരിച്ചവൾ * സ്ത്രീയാൽവധംപണ്ടുനിൻെറപ്രഭുവത്ഥിക്കമൂലമായ് മൂർഖനാകുന്നല്പവീരരസംചെറററിവുള്ളവൻ * സ്ത്രീയാൽവധംമൂഢനേകംരതി,ശ്ശനേദുഃഖവും താനേതന്നെയത്ഥിച്ചാൻപ്രഭുവാംമഹിഷാസുരൻ * അതുകൊണ്ടീസ്ത്രീവടിവായ് വന്നകായ്യത്തിനായിഞാൻ ധമ്മശാസ്ത്രവിരോധംനിൻവാക്കതിൽഭീതിയെന്തിനായ് *ദൈവത്തിൻവിപരീതത്തിൽപുല്ലാംവജ്രത്തിനൊപ്പമാം അനുകൂലംദൈവമെനാൽവജ്രവുംപഞ്ഞിപോലയാം * വൻദുൎഗ്ഗായുധംസൈന്യമിവയേക്കൊണ്ടുമെന്തുവാൻ ആസന്നമരണന്നെന്തുഫലംസൈന്യങ്ങളാലയും * കാലയോഗത്തിനാൽദേഹസംബന്ധം ജീവനെപ്പഴോ അപ്പൊഴേയെഴതീസവ്വാസുഖംദുഃഖംമരിപ്പതും * ആക്കെപ്രകാരംമരണമീശ്വരൻനിശ്ചയിച്ചഴവാ അപ്രകാരമവന്നുണ്ടാംമരിച്ചല്ലതുനിശ്ചയം * ബ്രഹ്മാദികൾക്കുംകാലത്താൽനാശോല്പത്തികൾ വന്നിട്ടും ഭവാനമതുപോലന്യന്മാക്കേന്തേചിന്തചെയ്യുവാൻ * മരിക്കുന്നോർവരംവാങ്ങീട്ടഹങ്കാരസമേതരായ് മരിക്കില്ലെന്നുറയ്ക്കുന്നീമൂഢരാംമന്ദബുദ്ധികൾ* അതിനാൽപോയ്നൃപനൊടെൻവാക്കചൊല്ലുകനീക്ഷണം നൃപൻകല്പിച്ചിടുമ്പോലെനീചെയ്കീടേണ്ടതല്ലയോ? * പ്രാപിക്കണംസ്വൎഗ്ഗമിന്ദ്രൻഹവിസ്സമ്പർഭുജിക്കണം പാതാളംനിങ്ങൾപൂകേണംജീവിക്കാനാശയെങ്കിലോ * ദുഷ്ടനാംമഹിഷന്നിഷ്ടംമരിച്ചാണെന്നിരിക്കക്ൽ മരിക്കാനല്ലൊരുക്കത്തോടെന്നൊടായ്പോരുചെയ്യണം* വിഷ്ണ്വാദിവിണ്ണോർതോററാടിപ്പോരിലെന്നോർത്തിടുന്നുനീ അതിന്നുകാരണംദൈവംബ്രഹ്മാവിൻവരദാനവും,

വ്യാസൻപറഞ്ഞു.

ദേവീവാക്കീവിധംകേട്ടിട്ടാനവൻചിന്തചെയ്തുതേ എന്തുചെയ്‌വൂനൃപൻചാരേപോകയോപോരുചെയ്കയോ? * വിവാഹത്തിന്നാജ്ഞനൽകീകാമമോലോടുഭൂപതി വൈരംവരുത്തീട്ടെമ്മട്ടുപോവതാനൃപനന്തികേ * യുദ്ധംചെയ്യാതെപോകാമെന്നുള്ളോരിബ്ബുദ്ധിനല്ലതോ? വന്നോണംചെന്നുവേഗത്തിൽഭൂപനോടറിയിച്ചിടാം * മേൽചെയ്യേണ്ടതവൻതന്നെനിശ്ചയിക്കട്ടെബുദ്ധിമാൻ ശ്രേഷ്ഠമന്ത്രികളോടാലോചിച്ചുതീർച്ചപ്പെടുത്തിടും * ഇവളോടൊത്തുപെട്ടെന്നുചെയ്തീടേണ്ടാരണംഞാൻ ജയിക്കിലുംതോല്ക്കിലുംതാൻഭൂപനതുരസിച്ചിടാ * ഇവളെന്നെവധിച്ചാലുമിവളെഞാൻവധിക്കിലും എമ്മട്ടുസംഭവിച്ചാലുംകോപിക്കുംമഹിഷാസുരൻ * അതുകൊണ്ടിവിടെപ്പോയിട്ടവനോടറിയിച്ചിടാം ദേവിചൊല്ലിയതെല്ലാമിന്നിഷ്ടംപോൽചെയ്തിടട്ടവൻ.

വ്യാസൻപറഞ്ഞു.

ഈവണ്ണമോർത്താമതിമാൻനൃപസന്നിധിയെത്തിനാൻ നമിച്ചുതൊഴുതുംകൊണ്ടുദൈത്യനോടിത്തുചൊല്ലിനാൻ.

മന്ത്രിപറഞ്ഞു.

രാജൻ!സുന്ദരിയാംദേവീസിംഹവാഹനയായവൾ കൈയ്യിരൊൻപതെഴുംരമ്യാവരായുധധരാപരാ * ഭജിക്കനീമഹിഷനെയെന്നായവളോടോതിഞാൻ: 'പട്ടസ്ഥാനത്തിരുന്നാലുംത്രൈലോക്യാധിപപത്നിയായ് * നീയവൻപട്ടമഹിഷിതാനായീടുമസംശയം നിൻകീഴിലാനൃപൻദാസനായുംതീരുംവരാനനേ! * ചിരകാലംഭുജിച്ചാലുംത്രൈലോക്യൈശ്വര്യമൊക്കെയും മഹിഷൻപതിയേയാണിസ്ത്രീകളിൽശ്രേഷ്ഠയാകനീ' * എന്നെന്റെവചനംകേട്ടുമോഹിച്ചിട്ടതിഗർവ്വിനാൽ ചിരിപൂണ്ടോതിനാളെന്നോടിവ്വാക്കപ്പത്മലോചനാ: * 'എരുമക്കുട്ടിപെററാനപ്പശുക്കൾക്കുംനികൃഷ്ടനെ ദേവിക്കുബലിയാക്കീടുംദേവന്മാർക്കുഹിതത്തിനായ് * ലോകത്തിലേതുമൂഢസ്ത്രീപോത്തിനെപ്പതിയാക്കിടും എനിക്കൊത്തോരുമന്ദബുദ്ധേ!പശുഭാവംഭജിക്കുമോ? * കൊമ്പുള്ളൊരുമകൊമ്പുള്ളപോത്തിനെപ്പതിയാക്കിടും കരഞ്ഞുംകൊണ്ടതിന്നൊപ്പമുള്ളദുർബ്ബുദ്ധിയല്ലഞാൻ * പോർചെയ്യുംഞാൻമല്യസക്തനാംനിന്നോടൊന്നിടുംരണേ ജീവിതാശനിനക്കെങ്കിൽപാതാളത്തിന്നുപോകനീ' * മടിച്ചുള്ളവളീവണ്ണംകൊടുവാക്കുപറഞ്ഞുതേ അതുകേട്ടാഗമിച്ചുഞാൻക്രുദ്ധക്രൂരയോടൊത്തീമ * രസഭംഗംവിചാരിച്ചുയുദ്ധംചെയ്തില്ല

ഞാൻപ്രഭോ! നിന്നാജ്ഞയെന്ന്യെവെറുതേവൻശ്രമംചെയ്യുന്നതെങ്ങനേ? * വൻബലത്താൽമദംപൂണ്ടുവാഴുന്നബദ്ധാമിനീ,നൃപ! അറിവില്ലവൾക്കൊന്നുമുള്ളതെന്തെന്നാലതുവന്നിട്ടും * ഇക്കാര്യത്തിൽനീപ്രമാണമാലോചനകൾചെയ്കിലും ഓടിപ്പോകുന്നതോപോരോനല്ലതെന്നറിവില്ലമേ.

ശ്രീമദ്ദേവീഭാഗവതം അഞ്ചാംസ്കന്ധം

ദൂതസംവാദം

പത്താമദ്ധ്യായം.

---

## പതിനൊന്നാമദ്ധ്യായം

---

വ്യാസൻപറഞ്ഞു.

എന്നവൻവാക്കുകേട്ടിട്ടാമദിച്ചമഹിഷാസുരൻ മന്ത്രിവൃദ്ധന്മാരെയെല്ലാംവിളിച്ചീവാക്കുചൊല്ലിനാൻ.

രാജാവുപറഞ്ഞു.

ചെയ്യേണ്ടതെന്തുരച്ചീടിൻവിശ്വാസത്തോടമാത്യരേ! വന്നിട്ടില്ലേവാനവർതൻമായശാംബരിയെന്നപോൽ * സാമാദ്ദ്യുപായനിപുണരിക്കാര്യത്തിൽസമർത്ഥരാം നിങ്ങൾ,ചെയ്യേണ്ടതിവിടെയെന്തെന്നെന്നോടുചൊല്ലുവിൻ.

മന്ത്രിമാർപറഞ്ഞു.

സദാസത്യംചൊല്ലീടേണംപ്രിയവുംനൃപസത്തമ! ബുധന്മാരോടുചിന്തിച്ചുലക്കാര്യംഹിതമാംവിധം * സത്യംഹിതത്തെച്ചെയ്തീടുമഹിതത്തേപ്രിയംനൃപ! അനിഷ്ടമൌഷധംരോഗനാശത്തേമനുജർക്കുപോൽ* സത്യംകേൾക്കുപ്പോൾനിനപ്പോനംപ്പില്ലപൃഥിവീപതേ! വക്താവുംദുല്ലഭംതന്നെധാരാളംപ്രിയമോതുവോർ *വലുതാമീച്ചിന്തയിങ്കലെന്തുചൊല്ലേണ്ടൂഭൂപതേ! ശ്രുതാശ്രുതങ്ങളേയാരിന്നറിയുംഭുവനത്രയേ.

രാജാവുപറഞ്ഞു.

താന്താങ്ങൾബുദ്ധിപോൽവേറേവേറെയിന്നുരചെയ്യുവിൻ ഞാക്കേവ്വണ്ണമഭിപ്രായം,ചിന്തിക്കാമതുകേട്ടുഞാൻ * അനേകംപേർമതമറിഞ്ഞാലോചിച്ചിട്ടുപിന്നെയും നൽകാര്യമേതതേച്ചെയ്തീടേണംകാര്യവിചക്ഷണർ.

വ്യാസൻപറഞ്ഞു.

അവന്റെയീവാക്കുകേട്ടുവിരൂപാക്ഷൻമഹാബലൻ വേഗംരാജാവിനേരഞ്ജിപ്പിച്ചീവാക്യമുരച്ചതു.

വിരൂപാക്ഷൻപറഞ്ഞു.

നിന്ദ്യയീനാരിരാജാവേ!മദംകൊണ്ടോതിടുന്നവൾ ഭയപ്പെടുത്തുവാൻമാത്രമീവാക്കെന്നുധരിക്കനീ * ആർപേടിക്കുംനാരിതന്റെയുദ്ധാഹങ്കാരദൃപ്തമൊഴി അസത്യംസാഹസംനാരീവൃത്തിയെന്നറിയുന്നവൻ * ത്രൈലോക്യത്തെജയിച്ചോൻനീവീരൻനാരീഭയത്തിനാൽ ദീനനായാലിന്നാകീർത്തിയുണ്ടാംലോകത്തിൽനിശ്ചയം * അതിനാലേകനായ്പ്പോകാംഞാനാസ്ത്രീയോടുപോരിനായ് വധിക്കാമവളെയിന്നുവാഴ്കനിർഭയനായ്ഭവാൻ * സേനയോടൊത്തുഞാൻചെന്നുപലശാസ്ത്രങ്ങൾകൊണ്ടുമേ വെല്ലാംവിക്രമമേറുംദൃപ്താപമാളുന്നചണ്ഡിയേ * സർപ്പപാശങ്ങളാൽകെട്ടിക്കൊണ്ടുപോരാംതവാന്തികേ എന്നുംനിന്റെവശത്താകുംരാജാവേ!കാണ്കമെബലം.

വ്യാസൻപറഞ്ഞു.

വിരൂപാക്ഷോക്തികേട്ടിട്ട'ദുർധരൻ'മൊഴിചൊല്ലിനാൻ: 'ബുദ്ധിമാനാംവിരൂപാക്ഷൻസത്യവാക്കോതിമന്നവ! * എന്റെയുംമൃദുവാം വാക്കുമതിമാനങ്ങുകേൾക്കണം ഊഹത്താൽതോന്നിടുന്നാസ്ത്രീമാരാത്തുരയതെന്നതായ് * ഈമട്ടുള്ളാനായികമാർരൂപഗർവ്വാൻതിന്നിടും * അരങ്ങെബ്ഭയപ്പെടുത്തിക്കീഴടക്കാനോതിടുന്നവൾ ശൃംഗാരചേഷ്ടനാരിക്കിത,റിയുംരസികോത്തമർ * കാമിനിക്കിത്തുവക്രോക്തിയാശിക്കുംകാന്തനോടുമായ് കാമമാണെന്നിതറിയുംകാമശാസ്ത്രജ്ഞനാംനരൻ * നിന്നേപ്പോരിൽശരംകൊണ്ടുകൊല്ലുമെന്നവൾചൊന്നതും ഹേതുഗർഭംവാക്യമെന്നായ്ധരിക്കുംഹേതുവിത്തമർ * നാരികൾക്കുകടാക്ഷങ്ങൾതാൻശരങ്ങൾപ്രസിദ്ധമായ് പൂജാർഹങ്ങളതാംനർമ്മോക്തികളും പുനരങ്ങനേ * ഇമ്മട്ടുള്ളാക്കേന്ദ്രശക്തിനിന്നിൽബാണമയയ്ക്കുവാൻ ബ്രഹ്മവിഷ്ണുമഹേശാദികൾക്കുമില്ലാത്തതായ്നൃപ! * മന്ദൻനിന്നോക്കടാക്ഷത്താൽക്കൊല്ലുമെന്നവളോതിനാൾ രസജ്ഞനല്ലാത്തിവനംധരിച്ചുവിപരീതമായ് * നിൻനാഥനേപ്പതിപ്പിക്കുമെന്നാൾപോർമയമെത്തയിൽ വിപരീതരതിക്രീഡാവാക്കെന്നുധരിക്കണം * വിഗതപ്രാണനാക്കീടുമെന്നവൾവാക്കുചൊല്ലിനാൾ പ്രാണൻവീര്യംതദ്വിഹീനനാക്കുമെന്നാണുനിശ്ചയം * വിപരീതാർത്ഥമാംവാക്കാൽവരിക്കുന്നവളുത്തമാ ശൃംഗാരശാസ്ത്രനിപുണർചിന്തിച്ചാലതറിഞ്ഞിടും * എന്നോടുചെയ്യണംരാജൻ!ശൃംഗാരരസമൊത്തുതാൻ അവളിൽസാമദാനങ്ങളെന്യേമററില്ലുപായവും * കോപിഷ്ഠയോഗർവ്വിതയോനാരിയ

യാൽവശപ്പെട്ടും അമ്മട്ടനല്ലവാക്കോതിക്കൊണ്ടുപോരാംതവാന്തി
കേ * എന്തിനേറെക്കഥിക്കുന്നുദാസിയേപ്പോലെയെന്നുമേ ഞാൻചെ
ന്നുനിന്നധീനത്തിലാക്കാമിന്നവളേനൃപ!

വ്യാസൻ പറഞ്ഞു.

എന്നവൻവചനംകേട്ടുതാമ്രൻസൂക്ഷ്മാധരിപ്പവൻ പറഞ്ഞാൻ
നൃപതേ!കേൾക്കകെന്റെവാക്യാസകാരണം * ധൎമ്മവുംരസവുഞ്ചേരും
നീതിയോടൊത്തിരുന്നിട്ടും സമൎത്ഥയാമിവൾമാരാതുരയല്ലല്ലൊരിഷ്ട
യും * വിപരീതാൎത്ഥമായിട്ടല്ലവൾവാക്കുകളുംനൃപ! ഇതാശ്ചൎയ്യംമഹാ
ബാഹോ!വരവൎണ്ണിനിയാമിവാം * തനിച്ചോരാശ്രയംവിട്ടുവരുന്നതതി
സുന്ദരി പതിനെട്ടുഭുജംചേൎന്നു പരാക്രമമൊടൊത്തിട്ടും * ശുഭയാംനാരി
യെക്കണ്ടുംകേട്ടുമില്ലാരുമെങ്ങുമേ എല്ലാക്കൈകളിലുംപൂണ്ടീടുന്നുനല്ലാ
യുധങ്ങളും * ഇതെല്ലാമക്കാലദോഷമെന്നോൎത്തീടുന്നുഞാൻനൃപ! ദു
ൎന്നിമിത്തങ്ങളായുള്ള സ്വപ്നങ്ങൾകണ്ടുരാത്രിയിൽ * ആപത്തുവന്നിരി
ക്കുന്നെന്നുറയ്ക്കുന്നതുകൊണ്ടുഞാൻ മുറാത്തുകരിമൂൎഖനോടുംകരയുന്നൊ
രുനാരിയേ * സ്വപ്നംകണ്ടേനുഷസ്സിൽഞാൻനാശമാണെന്നതോൎക്ക
ണം ഗൃഹംതോറുംവികൃതമായ്രാത്രികൂകുന്നുപക്ഷികൾ * ഉല്പാതങ്ങളു
മൊട്ടേറെയുണ്ടാകുന്നുഗൃഹംപ്രതി അതുകൊണ്ടുനിനയ്ക്കുന്നേനെന്തോ
കാരണമുള്ളതായ് * ഉറപ്പായവൾനിന്നോടുപോരിനൎത്ഥിക്കകൊണ്ടു
മേ ഗാന്ധൎവ്വീയുംമാനുഷിയുമസുരസ്ത്രീയുമല്ലിവൾ * വാനോരുണ്ടാക്കി
നാർമോഹമേകുംമായയെയോൎക്കുക ഭയപ്പെടേണ്ടപോറുംനീയെന്നാ
ണെൻബലമാംമതം * എന്തായാലുംരണംവേണംവരാനുള്ളതുവന്നിടും
ശുഭാശുഭങ്ങളേദൈവംചെയ്യുതാരറിയുന്നതേ? ധൈൎയ്യംകയ്ക്കൊണ്ടിരി
ക്കേണംബുദ്ധിയുള്ളവരെപ്പൊഴും * ജീവിതംമരണംരണ്ടുംദൈവാധീന
ത്തിലാകുമേ മറിച്ചുചെയ്യാനെവനുംയോഗ്യനല്ലജഗത്രയേ.

മഹിഷൻ പറഞ്ഞു.

യുദ്ധംചെയ്യാനുറപ്പോടുംപോകതാമ്ര!മഹാമതേ! ധൎമ്മമായാമാ
നിനിയേവെന്നുനീകൊണ്ടുപോരണം * യുദ്ധത്തിലസ്സുന്ദരിനിൻവശ
ത്താകില്ലയെങ്കിലോ കൊല്ലു,മറിച്ചുനീമാനിക്കേണ്ടാവല്ലവിധത്തിലും*
സൎവ്വജ്ഞൻനീമഹാവീരൻകാമശാസ്ത്രവിശാരദൻ എത്തുപായമെടുത്തും
നീയവളേവിജയിക്കണം * ബഹുസൈന്യങ്ങളോടൊത്തുവീര!വിക്ര
മിയായനീ അവിടെച്ചെന്നുനന്നായിട്ടന്വേഷിച്ചുധരിക്കണം * ഈനാ
രിവരുവാനുള്ള ഹേതുവാദ്യമനന്തരം കാമത്താലോവൈരമാണോയി

താർതൻമായയെന്നത്രും * അതാദ്ധ്യംനിശ്ചയിച്ചിട്ടുമേലവൾചെയ്യ്തോക്കുക നീതിയായിബ്ഭവംപോലെപിന്നെപ്പോരുതുടങ്ങണം * ദയവില്ലായ്മയുംഭീതിയുണ്ടെന്നുംകാട്ടൊലാഭവാൻ എന്തവൾക്കമനസ്സെന്നാൽചെയ്യണംനീയുമാവിധം.

വ്യാസൻപറഞ്ഞു.

എന്നവൻവാക്കുകേട്ടിട്ടുതാമ്രൻകാലവശംഗതൻ നമിച്ചിട്ടാമഹിഷനെസൈന്യത്തോടൊത്തുപോയിതേ * പോകുന്നവഴിയിൽദുഷ്ടൻമൃതിസൂചകമായിട്ടും ശകുനംകണ്ടുതപ്പെട്ടീടിനാൻഭീതിയോടുമേ * അവൻചെന്നങ്ങുവാനോരാൽവാഴ്ത്തപ്പെട്ടുമൃഗേന്ദ്രനിൽ വാഴുന്നദേവിയേക്കണ്ടാൻഭൂഷണായുധയുക്തയായ് * വിനീതനായവളോടായ്ച്ചൊന്നാൻമധുരവാക്കിനേ സാമഭാവത്തി,ലധികംവണക്കത്തോടുനിന്നവൻ * 'മഹിഷൻകേട്ടുമോഹിച്ചാൻനിന്റെരൂപഗുണങ്ങളേ അനുഗ്രഹിക്കുന്നവൻദേവി!നിൻപാണിഗ്രഹണത്തിനായ് * വിണ്ണോർക്കജയ്യനവനേസ്സ്വീകരിക്കുകമൃഗേക്ഷണേ! മഹിഷൻഭാര്യയായ് നന്ദനോദ്യാനത്തിൽകളിക്കനീ * സർവ്വാംഗസുന്ദരംസർവ്വസുഖാസ്പദവുമാമുടൽ എടുത്താലഴലാളാതെസുഖിക്കേണ്ടതുനീതിയാം * എടുത്തതെന്തിനായിട്ടീയായുധങ്ങളെയൊക്കയും പൂപ്പന്താടേണ്ടതാംനിന്റെപത്മകോമളപാണികൾ * പുരികക്കൊടിവില്ലുണ്ടുവില്ലാലെന്തുപ്രയോജനം? കടാക്ഷബാണങ്ങളുണ്ടിവ്യർത്ഥബാണങ്ങളെന്തിനായ്? * സംസാരേപോരുഴൽനൾകുംചെയ്കില്ലതറിവുള്ളവർ അത്യാഗ്രികളന്യോന്യംയുദ്ധംചെയ്യുന്നുസുന്ദരി! * പോരാടൊലാപൂക്കളാലുംപിന്നെന്തുഗ്രശരങ്ങളാൽ തൻദേഹത്തെമുറിയ്ക്കുന്നതാർക്കസന്തോഷമായ്വരും * പ്രസാദിച്ചീടണംനീയിന്നതിനാൽമങ്കമാർമണേ! ദേവാസുരർവണങ്ങുംമൽസ്വാമിയേപ്പതിയാക്കുക * നിന്നിഷ്ടമാമഭിപ്രായമെല്ലാംസാധിക്കുമായവൻ നീരാജപട്ടമഹിഷിതാനാകുംശങ്കയില്ലതിൽ * കേൾക്കെൻവാക്യംശ്രേഷ്ഠമായസുഖത്തെനീയുമാണ്ടിടും കഷ്ടപ്പെട്ടീടണംപോരിൽജയംസംശയമാസ്സുരും * വഴിപോലാരാജനീതിയറിയുന്നവരാംഗിനീ ബഹുകാലം രാജ്യസുഖംപൂർണ്ണമായിബ്ഭുജിക്കുക * നിനക്കുണ്ടാംനല്ലപുത്രൻനൃപനാമവനുംശുഭേ! യൌവ്വനത്തിൽകളിച്ചിട്ടുവാർദ്ധക്യത്തിൽസുഖിച്ചിടാം'.

ശ്രീദേവീഭാഗവതം അഞ്ചാംസ്കന്ധം

മഹിഷാസുരസഭ

പതിനൊന്നാമദ്ധ്യായം.

## പന്ത്രണ്ടാമദ്ധ്യായം.

വ്യാസൻപറഞ്ഞു.

അന്താമ്രവചനംകേട്ടജഗദംബികയാമവരം ചിരിപൂണ്ടോതിയ വനോടിടിവെട്ടുന്നൊരച്ചയിൽ.

ദേവിപറഞ്ഞു.

ചൊൽകപോയ്മൂത്തിരിച്ചിക്കുംമന്ദൻ,നിൻപതിയായിട്ടും കാമാത്തൻ,മൂഢനറിവില്ലാത്തൊരദൈത്യനോടുനീ * എമ്മെട്ടുനിന്നമപ്ലുതിന്നന്നൊരമയാമവരം അപ്പോൽവൻവയറുംകൊമ്പുംവാലുമുള്ള വളല്ലഞാൻ * കാമിക്കാഞാനിന്ദ്രനേയുംവിഷ്ണുശങ്കരരേയുമേ പാശിയെ വൈശ്രവണനേയഗ്നിയേവിധിയേയുമേ * വിട്ടീവിലിമ്പരേയെന്തുഗുണംകൊണ്ടോപോത്തിനേ വെറുതേഞാൻവരിക്കന്നുലോകനിന്ദയ്ക്കുവേണ്ടിയോ? * പതിയേസ്വീകരിക്കുന്നോളല്ലഞാൻ,പ്രഭുവെൻപതി സർവ്വകർത്താ,സർവ്വസാക്ഷി,യകർത്താ,നിസ്പൃഹൻ,സ്ഥിരൻ * നിർഗ്ഗുണൻ,നിർമ്മമൻ,നിത്യൻ,നിരാലംബൻ,നിരാശ്രയൻ സർവ്വജ്ഞൻ,സർവ്വഗൻ,സാക്ഷി,പൂർണ്ണൻ,പൂർണ്ണാശ്രയൻ,ശിവൻ * സർവ്വാവാസൻ,ക്ഷമൻ, ശാന്തൻ, സർവ്വദൃക്, സർവ്വഭാവനൻ അവനേവിട്ടുഞാൻമൂഢനിവനേയാശ്രയിക്കുമോ? * ഇതറിഞ്ഞിട്ടുനന്നായ്പോർചെയ്കകൊല്ലുന്നതുണ്ടുഞാൻ അല്ലെന്നാകിൽമനുഷ്യർക്കുജലവാഹകനാക്കിടാം * ജീവിക്കാനാശയുണ്ടെന്നാൽപാതാളേപോകപാപ!നീ സർവ്വദൈത്യരൊടുംകൂടിക്കൊല്ലുമല്ലെങ്കിൽഞാൻരണേ * സംസാരത്തിൽസമന്മാർക്കേസംബന്ധംസുഖമായ്വരൂ* മറിച്ചായാൽദുഃഖമുണ്ടാമറിവില്ലാതെചെയ്യുകിൽ മൂർഖൻനീയെൻസ്വാമിയേനീഭജിക്കെന്നോതിടുന്നതേ * ഞാനെങ്ങെങ്ങൾക്കൊന്നൊടൊത്തോൻയോഗ്യതങ്ങൾക്കുചേരുമോ? * പോകപോർചെയ്കബന്ധുക്കളോടുംഞാൻകൊന്നിടുംദൃഢം യാഗഭാഗംവിണ്ണുമുപേക്ഷിച്ചല്ലെന്നാൽസുഖിക്കുക.

വ്യാസൻപറഞ്ഞു.

എന്നോതിയദ്ദേവിയപ്പോൾ ഗർജ്ജിച്ചാളേററമത്ഭുതം കല്പാന്തംപോലെശബ്ദിച്ചാൾദൈത്യർപേടിച്ചിടംപാടി * വിറച്ചുഭൂമിയതിനാലിളകീപർവ്വതങ്ങളും ദൈത്യപത്നികൾതൻഗർഭംസ്രവിച്ചുഗർജ്ജിതത്തിനാൽ * അശ്ശബ്ദംകേട്ടടൻതാമ്രൻഭയകമ്പിതചിത്തനായ് ഓടിച്ചെ

ന്നിട്ടുമഹിഷാസുരന്നരികിലെത്തിനാൻ * അദ്ദിക്കിലേദൈത്യരെല്ലാമാലോചിച്ചുതുടങ്ങിനാർ ചെവികൾപൊട്ടിയോടാനായാരംഭിച്ചാർയ്യ പോത്തമ! * കോപിച്ചുരുഗ്ഗമായിട്ടൊന്നട്ടഹാസിച്ചുസിംഹവും അശ്ശബ്ദവുംകേട്ടദൈത്യരധികംഭയമ ണ്ടുതേ * താമ്രൻവന്നതിനേക്കണ്ടുമോഹിച്ചാൻദൈത്യരാജനും മന്ത്രിമാരോടുചിന്തിച്ചാൻചെയ്യതെന്തിനിയെന്നതായ് * ദുഗ്ഗ്രഹംചെയ്യേണ്ടാനാംപോരിനായിപോയശേഷമായ് ഓടിപ്പോയാൽനന്മയുണ്ടോ?നിങ്ങൾമാനവസത്തമർ * ബുദ്ധിമാന്മാർദുരാധർഷർസർവ്വശാസ്ത്രവിശാരദർ ആലോചിച്ചീടണംകാര്യസിദ്ധിക്കതിരഹസ്യമായ് * രാജ്യമാലോചനാമൂലമെന്നോക്കുന്നതുസത്തരാം മന്ത്രിമാരറിവുള്ളോരുംനന്നായ്‌രക്ഷിക്കണംസദാ * ദുരാലോചനപ്രപഞ്ചംഭ്രമിക്കുംനാശമായ്‌വരും തെററാതെയതിനാൽഭൂതിയിച്ഛിപ്പോൻചെയ്കശ്രദ്ധമായ് * കാലദേശാനുസാരേണനീതിയുംപാത്ത്രമന്ത്രിമാർ ഹിതമായിട്ടുചിന്തിച്ചുസകാരണമുരയ്ക്കണം * വാനോർനിർമ്മിച്ചാരിപ്രൌഢസ്ത്രീയേകാകിനിയായിഹ ആശ്രയംവിട്ടാഗമിച്ചകാരണംചിന്തചെയ്യുവിൻ * പ്രാത്ഥിച്ചിട്ടുന്നവൾയുദ്ധമെന്താശ്ചര്യമിതിൽപരം ശ്രേയസ്സിങ്ങുമറിച്ചോ?ലോകത്തിലാരതറിഞ്ഞിടും * ബലൂക്കളും തോററുപോകുംജയിച്ചീടുമൊരുത്തനും ജയവുംതോൽവിയുംദൈവാധീനമാണോക്കുകെപ്പൊഴും * ഉപായവാദികൾചൊല്ലുംദൈവമെന്തെവർകണ്ടവർ അദൃഷ്ടമെന്നതിൻപേരുപറയുന്നുമനീഷകൾ * അശ്ശക്തിക്കെന്നുദൃഷ്ടാന്തംഭീതന്മാക്കതൊരാശ്രയം കാണുന്നില്ലസമത്ഥന്മാർ ദൈവത്തെയൊരിടത്തുമെ * ഉത്സാഹംദൈവമീരണ്ടുംശൂരന്നുംഭീതന്നും മതം ഒക്കെയുംബുദ്ധികൊണ്ടേരാത്തികാര്യംചെയ്യണമാദരാൽ.

വ്യാസൻപറഞ്ഞു·

ഏവംഹേതുവെഴുംഭൂപവാക്യംകേട്ടതികീർത്തിമാൻ ബിഡാലാഖ്യൻമഹിഷനോടിതോതിതൊഴുകയ്യോടും * രാജാവേ!യിസ്സുന്ദരിയേയതിച്ചുറികയിന്നിയും ഏദ്ദിക്കിൽനിന്നിവിടെവന്നിവളാരുടെവല്ലഭാ* നിനക്കുമരണംസ്ത്രീയാലെന്നറിഞ്ഞിട്ടുദേവകൾ മനഃപൂർവ്വംസ്വതേജസ്സാൽചമച്ചിട്ടയച്ചതേ * പോർകാണ്മാനവരുംവാനിൽമറഞ്ഞുമരുവുന്നിഹ തരംവന്നാൽപോരിനായ്സ്സഹായിക്കുമവൾക്കവർ * നാരിയെമുൻപിലാക്കീട്ടാവിഷ്ണുതൊട്ടവരൊക്കയും ഞങ്ങളേയൊക്കെയുംകൊല്ലുമവൾപോരിൽഭവാനെയും * ഞാനറിഞ്ഞേനിവർചെയ്യാൻപോകു

ന്നതിത്തുതാൻനൃപ! അറിവില്ലവരാൻപോകുന്നതെനിക്കൊന്നുകൊണ്ടുമേ * നീയിന്നുയുദ്ധംചെയ്യായ്കെന്നോതാൻഞാനക്ഷമൻപ്രഭോ! ഇദ്ദേവകാര്യത്തിൽനീതാൻപ്രമാണംനൃപോത്തമ! * നിനക്കായിമരിക്കേണ്ടതീഞങ്ങൾകാര്യഗൌരവാൽ കളിക്കേണ്ടതുനിന്നോടിതന്നുജീവികൾധർമ്മമാം * സൈന്യംചേന്നമഹാശക്തർനമ്മോടെതിർത്തിട്ടുന്നുപോർ ഒരുകാമിനിയെന്നായിവലുതായ് ചിന്തയുണ്ടുമേ.

ദുർമ്മുഖൻപറഞ്ഞു.

രാജൻപോരിൽജയംനമ്മൾക്കില്ലതിന്നറിയുന്നുഞാൻ ഓടിപ്പോയിടൊലാകീർത്തിനാശംശ്ശത്രുക്കുവന്നുപോം * ഇന്ദ്രാദ്യരൊടുപോർചെയ്യുംവന്നില്ലാനിന്ദ്യമാംതൊഴിൽ ഒരുനാരിയൊടേററിട്ടുപിന്നെയാരോടുമോക്കുകിൽ * ചെയ്യുന്നംയുദ്ധമതിനാൽമൃതിയോജയമോവരും വരാനുള്ളതുവന്നിടും ചിന്തിപ്പാനെന്തുനോക്കുകിൽ * മരിച്ചാൽകീർത്തിയുണ്ടാകുംജീവിക്കിൽസുഖവുംവരും രണ്ടുംവിചാരിച്ചുതന്നെയിന്നുയുദ്ധംതുടങ്ങണം * ആയുസ്സററമരിക്കുന്നാമോടിയാൽകീർത്തിപോയിടും ജീവിച്ചാലുംമരിച്ചാലുംദുഃഖിക്കേണ്ടതിനാൽവൃഥാ.

വ്യാസൻപറഞ്ഞു.

ദുർമ്മുഖൻറഗിരംകേട്ടുബാഷ്കളൻവാക്യകോവിദൻ നമിച്ചുതൊഴുതുംകൊണ്ടാനൃപനോടോതിനാൻമൊഴി.

ബാഷ്കളൻപറഞ്ഞു.

ഭീതക്കപ്രിയമായുള്ളീക്കാര്യത്തിൽ ചിന്തവേണ്ടതേ ഞാനൊരുത്തൻവധിക്കാമച്ചണ്ഡിയാം ചഞ്ചലാക്ഷിയേ * ശൃംഗാരംസ്ഥായിയായുള്ളോരുത്സാഹംവേണമെപ്പൊഴും ഭയംവീരരസത്തിന്നുവൈരിയാണെന്നൃപോത്തമ! * അതിനാൽഭയമെന്യെഞാനത്ഭുതപ്പോരുചെയ്തിടാം അച്ചണ്ഡികയെഞാൻകാലപുരിക്കെക്കാംനൃപാലക! * കാല,നിന്ദ്രൻ, വൈശ്രവണൻ,വരുണൻ,വായു,ശങ്കരൻ, സൂര്യൻ, ചന്ദ്രൻ,വിഷ്ണു,വഗ്നിയിവരേപ്പേടിയില്ലമേ * മദഗർവ്വിതയാമേകനാരിയെപ്പിന്നെയെന്തുവാൻ കല്ലിൽതേച്ചുള്ള ബാണങ്ങളാലവളെഞാൻവധിച്ചിട്ടും * ഇന്നെൻബാഹുബലംകാൺകസുഖമായ്ക്രീഡചെയ്കനീ ഇവളോടൊത്തുപോരിന്നായ്ഗമിക്കേണ്ടഭവാനിഹ.

വ്യാസൻപറഞ്ഞു.

മദിച്ചുബാഷ്കളനിതാരാജാവിനൊടുചൊല്ലവേ ദുർദ്ധരൻനൃപനോടായിവാക്കുചൊന്നാൻനമിച്ചുടൻ.

മഹിഷൻപറഞ്ഞു.

രാജാവേ!ഞാൻജയിച്ചീടാംവാനോർനിർമ്മിച്ചദേവിയേ ഈരെട്ടു കയ്യൊട്ടുംകാരണത്താൽവന്നവരാംഗിയേ * നിൻഭയംകൊണ്ടുനിർമ്മിച്ചാർവാനോരീമായയേനൃപ! പേടിപ്പിക്കലിതെന്നോർത്തുംമോഹത്തേകളകിന്നുനീ * രാജനീതിയിതാകന്തുകേൾക്കനീമന്ത്രികൃത്യവും സാത്വികർ,രാജസർ,പിന്നെച്ചിലർതാമസ,രങ്ങനെ * മന്ത്രിമാർമൂന്നുവിധമായുണ്ടുലോകത്തിലെൻനൃപ! സാത്വികർപ്രഭുവിൻകാര്യംസാദ്ധ്യമാക്കംസ്വശക്തിയാൽ * സ്വകാര്യവുംസ്വാമികാര്യംവിഘ്നംക്രടാതെചെയ്തിടും ശ്രദ്ധയുള്ളോർ,ധർമ്മനിഷ്ഠർ,നല്ലാലോചനചെയ്യുവോർ * രാജസർ,ഭേദചിത്തന്മാർ,സ്വകാര്യംചെയ്യുവോർസദാ ചിലപ്പോൾസ്വാമികാര്യങ്ങൾചെയ്തീടുന്നുയദൃച്ഛയാ * താമസർലോഭമേറുന്നോർതൻകാര്യംചെയ്യുമപ്പൊഴും സ്വാമികാര്യംനശിപ്പിച്ചുംതൻകാര്യംസാദ്ധ്യമാക്കിടും * പരവഞ്ചനയാൽമാറുംസമയത്തിങ്കലായവർ കൂടപ്പാത്തും മമ്മമെല്ലാംശത്രുക്കൾക്കങ്ങുകാട്ടിടും * കാര്യഭേദംസദാചെയ്യുമുറയിൽച്ചേർന്നവാളുപോൽ ഭയപ്പെട്ടത്തുംപ്രഭുവേപ്പോരിനായിത്തുടങ്ങവേ * ഒരിക്കലുംവിശ്വസിച്ചീടരുതായവരേനൃപ! വിശ്വസിച്ചാൽകാര്യനാശംമന്ത്രനാശമത്തുംവരും * വിശ്വസിച്ചെങ്കിലെന്തുചെയ്യാലോഭികളാംഖലർ താമസർപാപികൾബുദ്ധിയില്ലാത്തശഠരങ്ങനേ അതിനാൽ പോരിനഗ്രേപോയ്ഞാൻകാര്യംസാദ്ധ്യമാക്കിടാം * ഒന്നുകൊണ്ടുംചിന്തവേണ്ടാനിനക്കുനൃപസത്തമ! ആദൃഷ്ടയെപ്പിടിച്ചിങ്ങുവേഗംഞാൻകൊണ്ടുവന്നിടാം * കണ്ടിന്നെൻബലശൌര്യങ്ങൾസ്വശക്ത്യാസ്വാമികാര്യവും.

ശ്രീദേവീഭാഗവതം അഞ്ചാംസ്കന്ധം
ബാഷ്കളദുർമ്മുഖപ്രേഷണം
പന്ത്രണ്ടാമദ്ധ്യായം.

## പതിമൂന്നാമദ്ധ്യായം

വ്യാസൻപറഞ്ഞു

എന്നോതിയാവിക്രമികൾദൈത്യർബാഷ്കളദുർമ്മുഖർ മദമത്തരായ്പോയാർസർവ്വശാസ്ത്രാസ്ത്രകോവിദർ * അവർചെന്നദ്ദേവിയോ

ടുപോരിനായ്‌ വാക്കുരച്ചുടൻ. മദോന്മത്തരതാം ദൈത്യരിടിവെട്ടുന്നൊ രൊച്ചയിൽ * 'വാനോരേവെന്നവൻ ദേവീ! മഹാൻ മഹിഷദാനവൻ സർവ്വദൈത്യാധിപൻ ഭൂപനവനേ നീ വരിക്കുക * എല്ലാലക്ഷണവും ചേ ന്നൊരു രൂപമെടുത്തവൻ ദിവ്യഭൂഷണമോടൊത്തു വിജനേ നിന്നെയാണ്ടി ടും * ത്രൈലോക്യവിഭവം മറ്റും നിന്നിൽ ചേരും വരാനനേ! സേവിക്കു നീ മഹിഷനെ ചെയ്യുകവന്റെ മനോഗതം * നീ ഭർത്താവാക്കിലവനെ സ്ത്രീ കളിപ്പിടുന്നതാം സംസാരസുഖമെല്ലാം ഭുജിക്കാം സാരസേക്ഷണേ!'

ശ്രീദേവി പറഞ്ഞു

വിവേകമററ നീയെന്നോ മന്ദബുദ്ധിബലമ്പെടും കാമമോഹി തയെന്നോർത്തായി ദുഷ്ടനെ വരിക്കുവാൻ? * കുലശീലഗുണം ചേർന്നാൽ വരിക്കും കുലനാരിമാർ രൂപം, ക്ഷമാ, ബുദ്ധി, ശീല, മിവയിൽ മികവെങ്കി ലും * ദേവരൂപിണിയാമേതു നാരികാമാൽ വരിച്ചിടും പശുക്കളിൽ വ ച്ചു നിന്ദ്യനാമൊരു പശുരൂപിയെ * ഗജതുല്യൻ കൊമ്പൊടൊത്തോന ദൈത്യന്നരികിൽ ക്ഷണം ചെന്നു ദാനവരാം നിങ്ങളുരച്ചീടുവിനെന്മൊ ഴി * പാതാളം പൂകുകല്ലെങ്കിൽ വന്നു പോരാടുകെന്നോടായ് പോരു ണ്ടായാൽ നിർഭയനായ് തീരുമിന്ദ്രനസംശയം * നിന്നെക്കൊന്നേ ഞാൻ ഗമിക്കൂ പോകാ കൊല്ലാതെ നിശ്ചയം ഇതറിഞ്ഞിട്ടു ദുർബുദ്ധേ! നീയി ഷ്ടം പോലെ ചെയ്യുക * എന്നെ ജയിക്കാതിബ്ഭൂവിലെങ്ങും സ്ഥാനം നിനക്കെടോ പോത്തേ! വനിൽ ഗുഹയിലും ഭവിക്കില്ലെന്നു നിശ്ചയം.

വ്യാസൻ പറഞ്ഞു.

അദ്ദേവിയതു ചൊന്നപ്പോൾ കോപത്താൽ കൺകലങ്ങിയും വീര രമ്പും വില്ലുമാണ്ടും യുദ്ധത്തിനായൊരുങ്ങിനാർ * അട്ടഹാസിച്ചവർ, നി ന്നാൾ ഭയമില്ലാതെ ദേവിയും രണ്ടുപേരും ബാണവർഷം ചെയ്താർ ഘോരം ക്രുദ്ധ ഹാ! * ദൈത്യന്മാരിൽ ശരക്കൂട്ടം വർഷിച്ചാൾ ജഗദംബയും ദേ വകാര്യാർത്ഥസിദ്ധിക്കായ് ചെയ്തിട്ടു മധുരാരവം * അവരിൽ ബാഷ്കളൻ വേഗം നേരിട്ടാൻ യുദ്ധഭൂമിയിൽ ദുർമ്മുഖൻ സാക്ഷിയായങ്ങു ദേവി തൻ നേർക്കു നിന്നതേ * ദേവീ ബാഷ്കളരൊന്നിച്ചു പോർ ചെയ്താർ ഘോരമാ യുടൻ ശരം വാൾ പരിഘം കൊണ്ടും, മന്ദർ പേടിച്ചിട്ടുമ്പടി * പോ രിൽ മദിക്കുമവനെക്കണ്ടു കോപിച്ചുടൻ ശിവാ ചെവിയോളം വലിച്ചു ഞ്ചമ്പെയ്താൾ നന്മൂർച്ചയുള്ളതായ് * ദേവീ ബാണങ്ങളെക്രൂരമ്പുകളെ ജ്ജൂറിച്ചുടൻ സിംഹത്തിൽ വാഴുന്നവളിൽ വിട്ടാനേഴു ശരങ്ങളെ * ആഴ

ഷ്ടനിൽദേവിപത്തുപൊൻക്രൂരമ്പുകൾവിട്ടതേ മുറിച്ചിട്ടവയെദൈത്യൻ ചിരിച്ചാൻപലവട്ടവും * അവന്റെവില്ലുഖണ്ഡിച്ചാളഥ ചന്ദ്രശരത്തിനാൽ ബാഷ്കളൻഗദയുംകൊണ്ടുചെന്നാൻദേവീവധത്തിനായ് * മടിച്ചുഗദയുംകൊണ്ടുനേരിട്ടന്നൊരുദൈത്യനെ ചണ്ഡികാതൻ ഗദയിനാൽ ഭൂതലത്തിങ്കൽവീഴ്ത്തിനാൾ * ബാഷ്കളൻഭൂവിൽവീണല്പംകഴിഞ്ഞിട്ടെഴുനീററുടൻ ചാണ്ടിനാൻതന്റെഗദയെദേവിയിൽ ചണ്ഡവിക്രമൻ * അതിന്റെവരവുംകണ്ടു,മാറിൽ ശൂലത്തിനാലവൾ കോപിച്ചുകുത്തിയവനെവീണവൻമൃതനായിതേ * വീഴവേബാഷ്കളൻദുഷ്ടൻതന്നൈന്യംഭഗ്നമായ് നൃപ! വാനിൽനിൽക്കുംസുരകളുംജയിക്കെന്നോതിനാർ മുദാ * അട്ടാനവൻമരിച്ചപ്പോൾബലമേറുന്നദുർമ്മുഖൻ കോപാൽകണ്ണുചുവന്നെത്തീദേവിയോടുരണത്തിനായ് * പിന്നെയുംപിന്നെയുംനില്ലുനില്ലെന്നോതീട്ടുയോഗ്യനായ് വില്ലുമമ്പുംപൂണ്ടുതേരിലേറിച്ചട്ടയുമിട്ടവൻ * വരുന്നവരവുംകണ്ടുദ്ദേവിശംഖംമുഴക്കിനാൾ ചെയ്താളഞ്ഞൊലിയുംകോപിപ്പിച്ചാദുർമുഖദൈത്യനെ * സർപ്പതുല്യങ്ങളാംക്രൂരമ്പുകളേവിട്ടവൻജവാൽ ശരങ്ങളാലവമുറിച്ചട്ടഹാസിച്ചുദേവിയും * ഉണ്ടായിഘോരമാംയുദ്ധമായവർക്കുപരസ്പരം അമ്പു,വേൽ,തോമര,മിരുമ്പുലക്ക,ഗദകൊണ്ടുമേ * യുദ്ധഭൂമിയിലുണ്ടായിതപ്പോൾചോരപ്പെരുംപുഴ ഏററംശോഭിച്ചിതാവക്കിൽവീണൊരത്തലയോക്കയും * അക്കരെയ്ക്കുകടക്കാനായ് പുതുതായഭ്യസിക്കുവാൻ കാലകിങ്കരർകൊണ്ടിട്ടചുരതൻകാകൾപോലവേ * ഭൂവിൽവീണശരീരങ്ങൾതിന്നുംചെന്നായ്ക്കളാലുടൻ ഏററംദുർഗ്ഗമമായ്ഘോരമായിത്തീർന്നരണാങ്കണം * കുറുക്കൻപട്ടികഴുകൻകാക്കയുംഗൃദ്ധ്രപക്ഷിയും പരുന്തോദുഷ്ടർതന്റെദേഹങ്ങൾതിന്നിട്ടുന്നതേ * ശവദേഹങ്ങളിൽതട്ടിദുർഗ്ഗന്ധക്കാററടിച്ചുടൻ ചെയ്തുകിലുകിലാശബ്ദംശവംതിന്നുന്നപക്ഷികൾ * കോപിച്ചുദുർമ്മുഖനുടൻകാലമോഹിതനാകയാൽ നല്ലധൈര്യത്തോടോതിയീവാക്കദ്ദേവിയോടവൻ * പോകചണ്ഡിമഹാദുഷ്ടേ!നിന്നേക്കൊല്ലുവനിന്നുതാൻ മദമേറുംമഹിഷനേയല്ലെങ്കിൽസ്വീകരിക്കണം.

ദേവിപറഞ്ഞു.

മൃതിയേററമടുത്തിട്ടുമോഹത്താൽചൊല്ലീടുന്നനീ ഇബ്ബാഷ്കളനെയെന്നോണംനിന്നെയുംകൊല്ലുമിന്നുതാൻ * മൃതിയാശിക്കിൽനിന്നീടുകല്ലെങ്കിൽപോകനീജള! നിന്നേക്കൊന്നിട്ടുകൊന്നീടാംനിന്ദ്യൻമഹിഷ

ദൈത്യനേ * അവർതന്നാവാക്കുകേട്ടുദുർമ്മുഖൻതാൻമരിക്കുവാൻ ഘോരമാംശരവർഷത്തെച്ചെയ്താൻചണ്ഡികയിങ്കലായ് * അമ്പാണമെല്ലാം ഖണ്ഡിച്ചുക്രൂരനൂകളെയംബിക കോപിച്ചുദൈത്യനിൽവിട്ടാളിന്ദ്രൻവൃത്രനിലെന്നപോൽ * അവർക്കുയുദ്ധമന്യോന്യമുണ്ടായതികഠോരമായ് കാതരന്മാർക്കുഭയദംശൂരർക്കുബലവർദ്ധനം * അവൻറെകയ്യിലെവില്ലുവേഗംഖണ്ഡിച്ചുചണ്ഡിക അതുപോലഞ്ചുബാണത്താൽഭഞ്ജിച്ചാൾനല്ലതേരത്തും * രഥംപൊടിയവേവീരൻദുർമ്മുഖൻഭൂവിൽനിന്നുടൻ വലുതാംഗദകയ്യേൽക്കൊണ്ടുദേവിതൻനേർക്കടുത്തുതേ * സിംഹത്തിൻറെതലയ്ക്കുക്കോടടിച്ചാൻഗദകൊണ്ടവൻ ശക്തൻസിംഹമതേററിട്ടും സ്ഥാനംവിട്ടിളകീലെടോ! * മുൻപിൽഗദയുമായ്നില്ക്കുന്നവനേക്കണ്ടു ചണ്ഡിക ഉഗ്രവാളാൽമുറിച്ചിട്ടാൾമകുടത്തോടവൻതല * ദുർമ്മുഖൻ തലയററപ്പോൾഭൂവിൽവീണുമരിച്ചുപോയ് ജയശബ്ദംചെയ്തുടനേനിലിമ്പർബഹുമോദമായ് * ദുർമ്മുഖൻമൃതനായപ്പോൾവാഴ്ത്തിനാർവിണ്ണോർദേവിയേ പുഷ്പവൃഷ്ടിയതുംചെയ്താരമ്മട്ടാകാശവാസികൾ * ഋഷികൾസിദ്ധഗന്ധർവ്വർസവിദ്യാധരകിന്നരർ ഘോരഖലദാനവവധംകണ്ടു സന്തോഷമാണ്ടുതേ.

ശ്രീദേവീഭാഗവതം അഞ്ചാംസ്കന്ധം

ബാഷ്കളദുർമ്മുഖവധം

പതിമൂന്നാമദ്ധ്യായം

---

## പതിനാലാമദ്ധ്യായം

---

വ്യാസൻപറഞ്ഞു

ദുർമ്മുഖൻറെവധംകേട്ടുമഹിഷൻബഹുകോപിയായ് ദൈത്യരോടോതിനാനെന്തുവന്നൊന്നുപലവട്ടവും * ശൂരരാംദാനവർചത്തുപോരിൽദുർമ്മുഖബാഷ്കളർ സ്ത്രീയാലത്യാശ്ചര്യമതദൈവത്തിൻചേഷ്ടനോക്കുവിൻ * കാലന്താൻബലമായ്ചെയ്യുംസുഖദുഃഖങ്ങളേസദാ പരതന്ത്രനരന്മാർക്കുപുണ്യപാപാനുകൂലമായ് * മരിച്ചാർദാനവശ്രേഷ്ഠരെന്തുചെയ്യുന്നതിന്നിമേൽ ഇക്കാര്യസങ്കടത്തിങ്കൽയുക്തമെന്തോതുചൊല്ലുവിൻ.

വ്യാസൻപറഞ്ഞു.

മഹാബലൻമഹിഷനാംരാജാവേവമുരച്ചുവേ സേനാനിയവനോ

ടോതീചിക്ഷുരാഖ്യൻമഹാരഥൻ * രാജാവേ! ഞാൻവധിക്കാംസ്ത്രീവധത്തിൽചിന്തയെന്തിനായ് എന്നോതിസ്സേനയോടൊത്തുതേരിലേറിത്തിരിച്ചുതേ * പുറമ്പടസ്ഥീശനാക്കിബലവാനായതാമ്രനേ വലുതാം സൈന്യഘോഷത്താൽവാനംദിക്കുംനിറച്ചവൻ * അവൻവരുന്നതേക്കണ്ടുദേവിഭഗവതീശിവാ മുഴക്കീശംഖവുംഞാണിൻശബ്ദവുമ്മണിനാദവും * അശ്ശബ്ദംകേട്ടുപേടിച്ചുദാനവന്മാരശേഷവും ഇതെന്താണെന്നുരച്ചുംകൊണ്ടോടിനാരതിഭീതിയാൽ*ഓടാൻഭാവിക്കുമവരേക്കണ്ടിട്ടുചിക്ഷുരാസുരൻ ഏറ്റെക്കോപിച്ചുരചെയ്തുഭയംനിങ്ങൾക്കുവന്നതും * മദമേറുംബാലയേഞാനിന്നുകൊല്ലുംശരങ്ങളാൽ ഭയമെന്യേരണക്കളത്തിൽനില്ക്കുവിൻനിങ്ങൾദൈത്യരേ! * എന്നോതിയസുരശ്രേഷ്ഠൻബലവാൻകയ്യിൽവില്ലുമായ് ചെന്നുപോരിൽദേവിയോടുചൊല്ലിയിങ്ങനെധൈര്യമായ്; * 'ഭീരുക്കൾക്കുഭയംനൽകുംമട്ടുഗർജ്ജിപ്പതെന്തുനീ നിന്റെചേഷ്ടകൾകേട്ടിട്ടുഞാൻപേടിക്കില്ലസുന്ദരീ * സ്ത്രീവധംദോഷമവ്വണ്ണംദൃഷ്ടിത്തിയതുമോർത്തുതാൻ ഉപേക്ഷയെചെയ്തിട്ടുന്നേൻചിത്തം ബാലമൃഗേക്ഷണേ! * ശൃംഗാരചേഷ്ടനോട്ടങ്ങൾകൊണ്ടുംതാൻനാരിതൻരണം നിന്മട്ടുള്ളോർക്കൊക്കുമെന്നുംയുക്തമല്ലശരങ്ങളാൽ * പൂവാലുംപോരിടായ്കഗ്രശരംകൊണ്ടോകഥിക്കുന്നോ? പിച്ചിപ്പൂവുമഴൽനൾകുംനിന്നോടൊത്തോർത്തനുക്കളിൽ * ലോകത്തിൽക്ഷാത്രധർമ്മത്തിലുള്ളോർവൃത്തിനികൃഷ്ടമാം ലളിതംപ്രിയമീദേഹംക്രൂരമ്പാൽമുറിവേററിടും * അത്യംഗം,കുസുമം,കാററു,മിഷ്ടഭോജനമായതും കൊണ്ടുവൾത്തിച്ചതീദേഹംരിപുബാണംമുറിച്ചിടും * വാളാൽദേഹംമുറിഞ്ഞിട്ടുമാജ്ജിക്കുന്നുധനംനരൻ മുൻദുഃഖമേകമാവിത്തംപിന്നീടുസുഖമേകുമോ? * പോരിനിച്ഛിക്കയാൽനീയുംമൂഢയാകുന്നുസുന്ദരി! സംഭോഗസൌഖ്യംവിട്ടെന്തുഗുണമോക്കുന്നുപോരിൽനീ? * വാളുംഗദയുമേററിട്ടുംശരംകൊണ്ടുമുറിഞ്ഞിടും മരിച്ചുപോയാൽസംസ്കാരംകുറുക്കൻകഴിയായ്‌വരും * അതിനേധൂർത്തകവികൾപ്രശംസിക്കുന്നിതേററവും സ്വർഗ്ഗംപോരിൽമൃതർക്കെന്നതപ്രമാണവചസ്സതാൻ * നീയിച്ഛിക്കുമിടത്തേക്കിന്നതിനാൽ പോകയോസതി! വരിക്കയോചെയ്കദേവരിപുവാംദൈത്യനാഥനേ.

വ്യാസൻപറഞ്ഞു.

ഏവംചൊല്ലുംദൈത്യനോടായുരച്ചാൾജഗദംബിക ചൊൽവതെന്തുവൃഥാമൂഢ!ധീമാൻപണ്ഡിതനെന്നപോൽ * അറിയുന്നില്ലനി

നീതിശാസ്ത്രവുംദണ്ഡനീതിയും നീവൃദ്ധസേവചെയ്തില്ലാധർമ്മബുദ്ധിയുമില്ലതേ * മൂർഖസേവയതിൻമൂലംനീയുംമൂർഖനായ്പരംശഠം രാജധർമ്മം ധരിക്കാതെയെൻമുൻപിൽചൊൽവതെന്തുനീ * പോരിൽമഹിഷനെക്കൊന്നിട്ടുണ്ടാക്കിച്ചോരയാംചെളി നാട്ടിസ്ഥിരജയസ്തംഭംസുഖമായിട്ടുപോയിടാം * വാനവർക്കഴലേകീട്ടം,മദമേറുന്നദുഷ്ടനേ ഞാൻകൊല്ലുംചെയ്കപോർനീയുംസ്ഥിരനായിട്ടിരിക്കുക * നിനക്കുംനിൻമഹിഷനുംജീവിപ്പാനാശയെങ്കിലോ എല്ലാദൈത്യരൊടുംകൂടിപ്പാതാളത്തിനുപോകണം * മരിക്കാനാശയെന്നാലോവേഗംയുദ്ധംതുടങ്ങുക എല്ലാവരെയുംകൊന്നീടാമെന്നെനിക്കുണ്ടുനിശ്ചയം.

വ്യാസൻപറഞ്ഞു.

അവൾതന്നാവാക്കുകേട്ടദാനവൻബലദർപ്പിതൻ മേഘംവർഷിച്ചിടുമ്പോലെപൊഴിച്ചാൻശരവൃഷ്ടിയെ * അവയെദ്ദേവിഖണ്ഡിച്ചാൾക്രൂരമ്പുകളയച്ചുടൻ വിട്ടാളവനിലത്യുഗ്രംസർപ്പംപോൽഭീഷണങ്ങളായ് * യുദ്ധമുണ്ടായിതന്യോന്യമപ്പോളത്ഭുതമാംവിധം സിംഹത്തിൽനിന്നുഗദകൊണ്ടവനേയൊന്നടിച്ചവൾ * ആനല്ലൊരടിയേററിട്ടുദുഷ്ടൻമൂർച്ഛിച്ചുതേരതിൽ നാലുനാഴികപര്യന്തമിരുന്നാൻനിലയെന്നപോൽ * മൂർച്ഛിച്ചവനെയവ്വണ്ണംകണ്ടുതാമ്രൻമഹാബലൻ ; ചാപല്യത്താൽദേവിയോടുപോരിനായെത്തിപോക്കളം * അവൻവരവുകണ്ടിട്ടുചിരിപൂണ്ടാതിചണ്ഡിക: 'വരുവരുദൈത്യവീര!യമലോകത്തിലാക്കിടാം! * ആയുസ്സറേററശക്തന്മാർനിങ്ങൾവന്നെന്തുവാൻഫലം ഗൃഹത്തിൽമൂഢമഹിഷൻചെയ്യുന്നോജീവനോദ്യമം * മന്ദരാംനിങ്ങൾചത്തിട്ടുഫലമെന്തെൻശ്രമംവൃഥാ സുരാരിദുഷ്ടൻമഹിഷൻപാപിജീവിച്ചിരിക്കവേ * അതിനാലവനേച്ചെന്നിങ്ങയച്ചീടുകനിങ്ങളും കാണട്ടെയീവണ്ണമുള്ളോരെന്നെയാമന്ദനായവൻ' * താമ്രനാവാക്കുകേട്ടിട്ടുബാണവർഷം തുടങ്ങിനാൻ ചെവിയോളംവില്‍വലിച്ചുകോപത്തോടൊത്തുദേവിയിൽ ദേവിയുംകൺചുവപ്പിച്ചുവില്ലുനന്നായ്‌വലിച്ചുടൻ * ബാണങ്ങളെപ്രയോഗിച്ചാൾകൊല്ലുവാൻദേവവൈരിയെ * ബലവാൻചിക്ഷുരൻപിന്നെമൂർച്ഛവിട്ടെഴുന്നേററുതേ അമ്പുംവില്ലുംധരിച്ചിട്ടുദേവിതൻമുന്നേൽനിന്നുടൻ * താമ്രനുംചിക്ഷുരൻതാനുംമഹാബലമെഴുന്നവർ വീരന്മാർദേവിയോടൊത്തുപോരാടീയുദ്ധഭൂമിയിൽ * ശരാക്രാന്തരെവർഷിച്ചാൾകോപത്തോടാമഹേശ്വരീ ഘുണപ്പെട്ടതീബാണങ്ങൾകൊണ്ടു

ദൈത്യരെയൊക്കയും * ശരമേററിട്ടദൈത്യന്മാർകോപസംമൂഢരായുടൻ ശരജാലങ്ങൾവർഷിച്ചുകോപത്തോടൊത്തുദേവിയിൽ * വസന്തത്തിൽവനത്തിങ്കൽപുഷ്പിച്ചുകൾപൂത്തപോലവേ പോരിൽബാണങ്ങളേററിട്ടശോഭിച്ചാർദൈത്യരൊക്കയും * താമ്രനോടുംക്രുടിയുണ്ടായ്ഘോരമായുള്ളസംഗരം നോക്കിനില്ക്കുന്നദേവന്മാരധികംവിസ്മയിച്ചുതേ * ഇരുമ്പുലക്കയെത്താമ്രൻകയ്ക്കൊണ്ടുഭയദംദൃഢം തച്ചാൻസിംഹശിരസ്സിങ്കൽചിരിച്ചാനുററിടിനാൻ * അംഗനാവനേക്കണ്ടുകോപിച്ചിട്ടഖിലേശരി വേഗത്തിൽതലഖണ്ഡിച്ചാൾമൂർച്ചയുള്ളൊരുവാളിനാൽ * തലയററിടവേതാമ്രൻബലവാൻമുസലത്തൊടും ക്ഷണംകറങ്ങിത്താഴത്തുപതിച്ചാൻതലയെന്നിയേ * താമ്രൻവീണതുകണ്ടിട്ടുചിക്ഷുരാഖ്യൻമഹാബലൻ ഓടിനാൻവാളുമായ്വേഗംദേവിതന്നരികത്തിലായ് * വാളുംകയ്ക്കൊണ്ടെത്തുന്നോരവനെക്കണ്ടുചണ്ഡികാ പോരിലഞ്ചുശരംവിട്ടുമുറിച്ചാൾവാളുടനെയവൾ * ഒരമ്പാൽവാളുപോയ് രണ്ടാംശരത്താലററവൻകരം കഴുത്തിൽനിന്നുതലയുമററുമററുശരങ്ങളാൽ * ഏവമന്വൈപേരുംക്രൂരർമരിച്ചാർരണ്ടരക്കരും ഭയന്നോടിയുടൻസൈന്യംഭിന്നമായ്പലദിക്കിലും * നിലിമ്പരെല്ലാംമോദിച്ചാരവർചത്തതുകാരണത്താൽ പുഷ്പംവർഷിച്ചുവാനിൽനിന്നുണ്ടായിജയശബ്ദവും * മുനികൾ,ദേവർ,ഗന്ധർവ്വർ,വൈതാളർ,സിദ്ധർ,ചാരണർ ഇവർദേവി!ജയിക്കംബേ!യെന്നോരതീപലവട്ടവും.

ശ്രീദേവീഭാഗവതം അഞ്ചാംസ്കന്ധം
താമ്രചിക്ഷുരവധം
പതിനാലാമദ്ധ്യായം,

---

## പതിനഞ്ചാമദ്ധ്യായം

---

വ്യാസൻപറഞ്ഞു.

മന്നൻകേട്ടുതപ്പെട്ടാനവരേയവൾകൊന്നതായ് അവളെക്കൊല്ലുവാൻവിട്ടാൻകരുത്തേറുന്നദൈത്യരേ* അസിലോമാബിഡാലാഖ്യർതൊട്ടുള്ളായുദ്ധവീരരേ ആയുധങ്ങൾ,മഹാസൈന്യ,മകമ്പടികളോടുമായ് * കണ്ടാരവർചെന്നുസിംഹസ്ഥയായുള്ളൊരുദേവിയേ കണ്ണിരൊൻപതെഴുംദിവ്യാഖഡ്ഗഖേടങ്ങൾപൂണ്ടവൾ * അസിലോമം

ചിരിച്ചുംകൊണ്ടവരംമുൻചെന്നുചൊല്ലിനാൻ ദൈത്യനാശോഭ്യതയ താംദേവിയോടുവിനീതനായ്.

അസിലോമാവുപറഞ്ഞു.

ദേവി! സത്യമരച്ചാലുമെന്തിന്നിവിടെവന്നുനീ കററംചെയ്യാട്ടാന വരേക്കൊന്നീടുന്നതുമെന്തിനായ്? * കാരണംചൊൽകനീയിന്നുചെയ്യാം ഞാൻസന്ധിനിന്നൊടായ് രത്നങ്ങളുംകനകവുംനല്ലതാംഭാജനങ്ങളും * ആഗ്രഹിക്കുന്നതെല്ലാംനീവാങ്ങിവേഗംഗമിക്കുക ദുഃഖസന്താപമിയ ലുംപോരാശിക്കുന്നതെന്തിനായ്? * സുഖമെല്ലാംനശിപ്പിക്കുംപോരെ ന്നോർത്തുന്നവൻപരം പൂവേററാലുംസഹിക്കാത്തൊരതികോമളമീയു ടൽ * ശസ്ത്രമേററുസഹിക്കുന്നതെന്തിനെന്നത്ഭുതംമമ സാമർത്ഥ്യ ത്തിൻഫലംശാന്തിയെപ്പോഴുംസുഖസേവയും * അതിനാൽദുഃഖമേക ന്നപോരാശിക്കുന്നതെന്തിനായ്? ദുഃഖംതള്ളിസ്സുഖംകയ്ക്കൊൾകെ ന്നാംസംസാരനീതിയും * നിത്യാനിത്യവിഭേദത്താൽരണ്ടായ്ചൊല്ലു ന്നിതസ്സുഖം ആത്മജ്ഞാനസുഖംനിത്യമനിത്യംഭോഗജംമതം * തള്ളു ണംവേദശാസ്ത്രങ്ങൾനോക്കീട്ടാനശ്വരംസുഖം നീസൌഗതമതംക യ്ക്കൊള്ളുന്നവെന്നാൽവരാനനേ! * നിനക്കുപരലോകത്തേപ്പററിസ്സം ശയമെങ്കിലോ ഭുജിക്കണംയൌവ്വനത്തിൽസുഖഭോഗങ്ങളൊക്കയും * ഭുവിൽതാൻസ്വർഗ്ഗഭോഗങ്ങൾ ഭുജിച്ചീടുകസന്തതം യൌവ്വനംനിത്യമ ല്ലെന്നായോർത്തിപ്പുണ്യംചരിക്കണം * പരോപദ്രവമെന്നുംതാനുപേ ക്ഷിച്ചീടണംബുധർ ധർമ്മാർത്ഥകാമാചരണംനീതിയായിട്ടുചെയ്യണം * കല്യാണി! നീയുമതിനാൽചെയ്കെന്നുംധർമ്മബുദ്ധിയെ എന്തിനായിവ ധിക്കുന്നിക്കുററംചെയ്യാത്തദൈത്യരെ * ഇദ്ദേഹധർമ്മംകരുണാ,പ്രാണ ൻസത്യത്തിൽനില്പതാം ഭയാസത്യങ്ങളേയെന്നുമതിനാൽബുധർകാക്ക ണം * ദൈത്യരെക്കൊല്ലുവാനുള്ള കാരണംചൊൽകസുന്ദരി!

ദേവിപറഞ്ഞു.

എന്തിന്നിവിടെവന്നെന്നുനീചോദിച്ചുമഹാഭുജ! അതുഞാൻ ചൊല്ലിടാം,ദൈത്യവധത്തിന്നുള്ളമൂലവും * സഞ്ചരിക്കുന്നുഞാൻസവ ലോകങ്ങളിലുമെപ്പോഴും ജന്തുക്കൾചെയ്തിട്ടുംന്യായാന്യായങ്ങൾകണ്ടു സാക്ഷിയായ് * ഭോഗേച്ഛ ചില്ലെന്നിക്കെന്നുംലോഭമില്ല വിരോധവും ധ ർമ്മത്തിന്നായിട്ടുനടക്കുന്നിപ്പോകത്തിൽസാധുരക്ഷയായ് * ഇതെൻവ്രതംവ്ര തംപാലിക്കുന്നുഞാനതിനെന്നസ്സദാ ശിഷ്ടരെരക്ഷചെയ്യേണംദുഷ്ടന്മാരേ വധിക്കണം * അവതാരംചെയ്യുന്നതുചെയ്യണംവേദരക്ഷയും അതു

കൊണ്ടവതാരങ്ങൾചെയ്യുവന്നോൻയുഗങ്ങളിൽ * ഘ്ഷ്ഠനിമഹിഷൻ കൊല്ലാനാരംഭിച്ചാൻനിലിമ്പരെ അതറിഞ്ഞവനെക്കൊല്ലാൻവന്നോൻ ഞാനിന്നരാക്ഷസ! * ശക്തൻ,ദുഷ്ടൻ,ദേവവൈരിയവനെഞാൻവധി ച്ചിട്ടും നില്ക്കയാപോകന്നയാളുഷ്ടനംഗ്ഗാസുരനോടുപോയ് * ചൊൽ കയോചെയ്യകിഷ്ടമ്പോൾഞാൻസത്യമരചെയ്യതേ അന്യരെയെന്തായ യ്ക്കുന്നുതാനന്നചെയ്യട്ടെപോരവൻ * നിൻെറമന്നവനെന്നോടുസന്ധി ക്കാഗ്രഹമെങ്കിലോ പാതാളംപൂകകെല്ലാരുംസുഖമായ്വൈരമെന്നി യേ * വാനോരെപ്പോരിൽവെന്നാണ്ടദേവദ്രവ്യമശേഷവും തിരിച്ചേ കീട്ടുപ്രഹ്ലാദൻവാഴ്ംപാതാളമെത്തുക

വ്യാസൻ പറഞ്ഞു.

മുൻനില്ക്കുന്നസിലോമാവദ്ദേവിതൻവാക്കകേട്ടുടൻ വീരൻബി ഡാലനോടായിച്ചോദിച്ചാൻപ്രീതിപൂർവകം.

അസിലോമാവു പറഞ്ഞു.

കേട്ടില്ലേനീ?ബിഡാലാഖ്യ!ദേവിയോതിയതൊക്കയും ഈവണ്ണം വന്നിരിക്കമ്പോൾപോരോവേണ്ടതുസന്ധിയോ?.

ബിഡാലൻ പറഞ്ഞു.

രണത്തിൽനാശംദൃഢമായറിഞ്ഞും । നൃപൻനിനയ്ക്കില്ലിഹസ ന്ധി,മാനീ ॥ അയച്ചവർചത്തുമയച്ചനമ്മേ । മിടുക്കനാരാവിധിയെ ക്കടക്കാൻ ॥ ഒരിക്കലുംമാനമണഞ്ഞിടാത്തോർ । വശത്തിലാജ്ഞയ്ക്ക വസിച്ചിട്ടുന്നോർ ॥ പ്രയാസമിസ്സ്വകർധർമ്മ,മാട്ടം । പടിക്കനൽ പാവകൾസൂത്രഭേദാൽ ॥ ഞാനാഭവാനോനൃപനോടുചെന്നീ– । ക്ക ഠോരവാക്കോതുവതെപ്രകാരം? ॥ സുരക്കുനൽദ്രവ്യധനങ്ങളേകി । ഗ്ഗമി ക്കപാതാളമതിന്നിതെന്നായ് ॥ പ്രിയംകഥിക്കേണമസത്യവുംതാൻ പ്രിയംപറഞ്ഞാൽഹിതവാക്യമാസ്സരാ ॥ ഋതംപ്രിയംരണ്ടുമിണങ്ങി യൊക്കി– । ല്ലതാണ്ടമൌനംകലരുന്നുത്തമർ ॥ പറഞ്ഞിടൊല്ലാ കൊടുവാക്കവീരൻ । ക്ഷിതീശനോടെന്നതുനീതിശാസ്ത്രം.

ആദരാൽഹിതമോതാനംഗമിക്കേണ്ടങ്ങുനാംദൃഢം ചോദിക്കാ തംഗമിച്ചെന്നാൽകോപിച്ചീടുംക്ഷിതീശപരൻ * എന്നോർത്തുയുദ്ധ ത്തെച്ചൊല്ലേണംജീവിതംസംശയിച്ചുനാം സ്വാമികാര്യംശ്രേഷ്ഠമോക്കേ ണമ്പോൾമൃതിയങ്ങനേ.

വ്യാസൻ പറഞ്ഞു.

എന്നോർത്താവീരനുംപോരിൽതാല്പര്യത്തോടുനിന്നതേ രഥത്തിലേറിക്കൊണ്ടമ്പുംവില്ലുംകൈയ്യിലാണ്ടൊരുക്കമായ് * അത്യുഗ്രമതാൻബിഡാലാഖ്യൻവിട്ടോരേഴുശരങ്ങളെ അസ്ത്രജ്ഞനസിലോമാവുദൂരത്തിൽകണ്ടുനിന്നുടൻ * ഏഴമ്പുതൻശരംകൊണ്ടുഖണ്ഡിച്ചാൾജഗദംബിക നന്മൂർച്ചയുള്ളമൂന്നമ്പുബ്ബിഡാലാഖ്യനിൽവിട്ടുതേ * ബാണമേററിട്ടുവീണാനുടനവൻയുദ്ധഭൂമിയിൽ മൂർച്ഛിച്ചാൻപിന്നെവേഗത്തിൽമരിച്ചാൻ വിധിമൂലമായ് * അസിലോമാവുയുദ്ധത്തിലവൻചത്തതുകാൺകയാൽ അമ്പുംവില്ലുംവേലുമായിപ്പോരിനായ്ച്ചെന്നുനിന്നതേ * ഇടത്തുകയ്യുയർത്തിക്കൊണ്ടവളോടോതിനിയിമ്മൊഴി: 'ദുഷ്ടദൈത്യർമരിച്ചീടുമറിയുന്നതുദേവി!ഞാൻ * എങ്കിലുംചെയ്യുന്നേൻയുദ്ധംപരാധീനത്തിനാൽമമ ഇഷ്ടാനിഷ്ടംധരിക്കാത്തമന്ദബുദ്ധിമഹാസുരൻ * ചൊല്ലുകില്ലവനോടീഞാൻഹിതമപ്രിയമായതും വീരധർമ്മംമൃതിയതാം വരട്ടേനന്മതിന്മയോ * ദൈവംതാൻവലുതെന്നോർക്കുന്നനർത്ഥംപൌരുഷംവൃഥാ നിൻശരംകൊണ്ടുദൈത്യന്മാർവേഗംഭൂവിൽപതിച്ചിടും*എന്നോതിദ്ദാനവശ്രേഷ്ഠൻശരവർഷംതുടങ്ങിനാൻ അടുത്തെത്തുന്നതിൻമുമ്പേഖണ്ഡിച്ചാളവയെശ്ശിവ * വേറെശരങ്ങളുംവിട്ടാളസിലോമാവിലക്ഷണം കോപംതിങ്ങുംമുഖത്തോടും വാനവർനോക്കിനില്ക്കയിൽ * ശോഭിച്ചാൻദാനവൻനല്ലബാണമേറവുടൽകീറവേ ധാരയായ്ച്ചോരയൊഴുകിപ്ലാശിൻപൂക്കൾവിടർന്നപോൽ * അസിലോമാവുവലുതാംഗദയുംകൊണ്ടുവേഗമായ് ഓടിച്ചെന്നിട്ടുസിംഹത്തിൻതലയിൽപ്രഹരിച്ചുതേ *, അവന്റെമാറിലായ്സിംഹംനഖങ്ങൾകൊണ്ടുകീറിനാൻ ഗണിച്ചീടാതെബലവാൻഗദയേററതശേഷവും * കുതിച്ചുചാടിനാൻ വേഗംഗദയോടുഗ്രദാനവൻ ;സിംഹത്തിൻതലയിൽകേറിഗ്ഗദയാൽതച്ചുദേവിയെ * ചതിച്ചാനവളെദൈത്യനടിച്ചതുപോത്തമ! വാളുകൊണ്ടുടനേകണ്ഠംമുറിച്ചാൾജഗദംബയും * കഴുത്തററുടനേദൈത്യശ്രേഷ്ഠൻഭൂമിയിൽവീണുപോയ് • അസ്സുരന്റെഭടർഹാഹാകാരംചെയ്തുതികേമമായ് * ജയിക്കദേവിയെന്നമരർവാഴ്ത്തിനാർലോകനാഥയേ ദേവദുന്ദുഭിശബ്ദിച്ചുപാടിനാർകിന്നരർനൃപ! * അദ്ദൈത്യന്മാർചത്തുയുദ്ധഭൂവിൽവീണതുകാൺകയാൽ ബലാൽസൈന്യങ്ങളെയെല്ലാംസിംഹത്താൽകൊന്നൊടുക്കിനാൻ * ചിലരെയൊക്കയുംതിന്നാൻതീർന്നപ്പോ

തിലശേഷരും ഭഗ്നരായ് ചിലമന്ദന്മാരഴലാണ്ടാണ്ടുദൈത്യനെ * രക്ഷിക്കരക്ഷിക്കയെന്നായ് കരഞ്ഞുംകൊണ്ടുചൊല്ലിനാർ: 'അസിലോമബിഡാലന്മാർകൊല്ലപ്പെട്ടുസ്വാപാത്തമ! * മററുസൈന്യങ്ങളേയെല്ലാംഭക്ഷിച്ചുസിംഹവുംനൃപ!' ഏവമഹിഷനോടോതീട്ടാദൈത്യർദുഃഖമാണ്ടുതേ * അവർതന്നാവാക്കുകേട്ടുമനസ്സംവാടിമന്നവൻ വിചാരപാരവശ്യത്താൽദുഃഖിയായിബ്ഭവിച്ചുതേ.

ശ്രീദേവീഭാഗവതം അഞ്ചാംസ്കന്ധം
അസിലോമബിഡാലവധം
പതിനഞ്ചാമദ്ധ്യായം

---

## പതിനാറാമദ്ധ്യായം.

---

വ്യാസൻ പറഞ്ഞു.

അവർതന്നാവാക്കുകേട്ടുകോപംപൂണ്ടുനരാധിപൻ വേഗംദാരുകനോടോതി:'യെന്റെയുത്തമമാംരഥം * ഓരായിരംകഴുതയുംധ്വജവുംചേർത്തുകൊണ്ടുവാ ചക്രം,നല്ലച്ചുതടിയുംവച്ചുശസ്ത്രങ്ങളോടുമായ്' * കൊണ്ടുവന്നിട്ടുതേർവേഗംസൂതൻഭൂപനൊടോതിനാൻ: 'അലങ്കരിച്ചതേർകൊണ്ടുവന്നുനില്ക്കുന്നുവാതലിൽ*ആയുധങ്ങളൊടുംനല്ലവിരിപ്പോടുംനരാധിപ!' തേരുവന്നതറിഞ്ഞിട്ടുശ്ശക്തനാംമഹിഷാസുരൻ * മനുഷ്യദേഹംപൂണ്ടങ്ങുപോരിൽപോകാൻതുടങ്ങിനാൻ മൂർച്ചത്തോടുകൊമ്പുള്ള പോത്തായ് കണ്ടെന്നെയംബിക * അനിഷ്ടയായ് ഭവിച്ചീടുമെന്നോർത്താനുള്ളുകൊണ്ടവൻ ഭൂപന്താൻനാരികൾക്കിഷ്ടംരാതുയ്യമതുമങ്ങനേ * അതിനാൽപോയിടാംരൂപചാതുര്യങ്ങളൊടെത്തുഞാൻ എന്നേക്കണ്ടേതുമട്ടിഷ്ടയാകുമബ്ബാലയാമവൾ * എനിക്കസുഖമപ്പോഴേവരുവേറൊന്നിനാൽവരാ മനസ്സുകൊണ്ടിതോർത്തിട്ടുദാനവേന്ദ്രൻമഹാബലൻ * പോത്തിൻവടിവുവിട്ടായിത്തീന്നാൻപുരുഷരത്നമായ് അണിഞ്ഞാൻഭൂഷണംശ്രീമാൻ ധരിച്ചാനായുധങ്ങളും *ദിവ്യാംബരധരൻകാന്തൻ രണ്ടാംമന്മഥനെന്നപോൽ കേയൂരംമാലയും വില്ലുമമ്പുംപൂണ്ടുരഥത്തിലായ് * സേനകൾചൂഴവേദേവിക്കരികിൽ പോയ്മരിച്ചവൻ നാരിമാരേമയക്കുന്നമനോജ്ഞവടിവാണ്ടുടൻ * ചൂഴവേബഹുവീരന്മാർവരുന്നദൈത്യനാഥനേ കണ്ടപ്പോൾചണ്ഡി

കാദേവിശംഖനാദംമുഴക്കിനാൾ * ജനങ്ങൾവിസ്മയിച്ചീടുമശ്ശംഖധ്വ
നികേട്ടവൻ ദേവിതന്നരികിൽ ചെന്നു ചൊന്നാൻ പുഞ്ചിരിപൂണ്ട
പോൽ: * 'ദേവി!സംസാരചക്രത്തിൽവർത്തിക്കുംജനമൊക്കയും സ്ത്രീ
യോപുരുഷനോവാകട്ടിച്ഛിക്കുംസർവ്വദാസുഖം * നരന്മാർക്കസുഖംചേ
ർച്ചകൊണ്ടുതാനില്ലതെന്നിയേ അതുച്ചൊല്ലുവനേകട്ടുണ്ടുചൊല്ലാംഞാനതു
കേൾക്കനീ * പ്രീതി,ഹേതു,സ്വഭാവങ്ങൾ മൂലംഭേദിച്ചനേകധാ അ
തിൽപ്രീതിഭാവംചൊല്ലാമാദ്യംഞാൻബുദ്ധിപോലവേ * ഓർക്കുന്നുത്ത
മമായുത്ര പിതാക്കൾക്കുള്ളചേർച്ചയേ സോദരന്മാർക്കുള്ളചേർച്ചകാ
രണംകൊണ്ടുമദ്ധ്യമം * ഉത്തമംസുഖമേകുന്നതോർക്കുന്നുത്തമമായ്
ബുധർ അല്പമാംസൌഖ്യമേകീടിലതുമദ്ധ്യമമായ്വരും * ഓരോ
ദേശങ്ങളിൽപോവാൻവാർത്തചൊല്ലീട്ടുചേർന്നിടും നാവികർചേർച്ച
യോർക്കുന്നുബുധരെല്ലാംസ്വഭാവമായ് * അവരോർക്കുന്നധമമായിതത്ത്വ
ല്പസുഖത്തിനാൽ അത്യുത്തമമതാംചേർച്ചസാംസാരസുഖദംസദാ *
സമാനപ്രായരായീടുംസ്ത്രീപുമാന്മാർക്കുവന്നിടും ചേർച്ചതാനത്യുത്തമമെ
ന്നോർത്തീടുന്നുവരാനനേ! * ചാതുര്യ്യ,രൂപ,വേഷങ്ങൾ,കുല,ശീല,ഗുണ
ങ്ങളാൽ ശ്രേഷ്ഠത്വമന്യോന്യമുള്ളതോതപ്പെട്ടുപരസ്പരം * അത്യുത്ത
മസുഖംനൾകുന്നതാണത്യുത്തമംപ്രിയേ! വീരൻഞാനെന്നൊടച്ചേർച്ച
നിനക്കുണ്ടാകുമെങ്കിലോ * അത്യന്തമസുഖപ്രാപ്തിയുണ്ടാകുംശങ്കയി
ല്ലതിൽ ഇച്ഛപോൽപലവേഷങ്ങളെടുക്കുംഞാൻമൃഗേക്ഷണേ! * പോ
രിലിന്ദ്രാദിവാനോരേയശേഷംവിജയിച്ചുഞാൻ എന്റെയീഭവനത്തിൽ
ത്തൻദിവ്യരത്നങ്ങളൊക്കയും * അതെല്ലാംനീളജിച്ചാലുംദാനഞ്ചെയ്താ
ലുമിച്ഛപോൽ നീയിന്നുപട്ടമഹിഷിയാക നിൻദാസനാണഞാൻ * ത്യ
ജിക്കാംസുരരോടുള്ളവൈരംനിൻവാക്കിനാൽദൃഢം എന്മട്ടായാൽനി
നക്കുണ്ടാംസുഖമമ്മട്ടുചെയ്തിടാം * കല്പിച്ചാലതുപോൽചെയ്യാമുടൻ
ഞാൻമാനിനീമണേ! മോഹിച്ചുനിന്റെരൂപംകണ്ടെൻചിത്തംമത്ത
കാശിനീ! * ആതുരൻഞാൻവരാരോഹേ!നിന്നേശ്ശരണമാണ്ടുതേ കാ
മമാലേററാശ്രയിച്ചോരെന്നേപ്പാലിക്കബാലികേ! * ധർമ്മങ്ങളിൽശ്രേ
ഷ്ഠധർമ്മംശരണാഗതരക്ഷണം നിന്റെസേവകനാകുന്നുഞാൻവധൂ
മൌലിമാലികേ! * മരണാന്തംവാക്കസത്യംഞാൻചെയ്കില്ലമറിച്ചുകേൾ
ആയുധങ്ങളുപേക്ഷിച്ചുനിൻപാദങ്ങളിൽവീണിടാം * കൃപചെയ്കത
ഫീങ്ങന്തമാരബോ ണങ്ങളേററുഞാൻ ജന്മംമുതല്ക്കുഞാൻദൈന്യംകാട്ടി

ട്ടില്ലമൂഢേക്ഷണേ! * ബ്രഹ്മാവുതൊട്ടദേവന്മാരോടുംനിന്നോടുകാട്ടി നേൻ എൻവിക്രമമറിഞ്ഞിടുംപോരിൽബ്രഹ്മാദിയാനവർ * ആ ഞാൻനിൻദാസനായ്തീർന്നേൻമുഖംനോക്കുകളാമിനി!.

വ്യാസൻ പറഞ്ഞു.

ഈവണ്ണമോതുംമഹിഷാസുരനോടാമഹേശ്വരി ചിരിച്ചുമന്ദഹ സിതംതൂകുംവാക്കരചെയ്തത.

ദേവി പറഞ്ഞു.

ഞാനപ്പരൻപുമാനേവിട്ടന്യനേയാഗ്രഹിച്ചിടാ അവൻെറയി ച്ഛഞാൻലോകമെല്ലാംസൃഷ്ടിച്ചിടുന്നവൾ * മൂലപ്രകൃതിയാമെന്നേ വിശ്വാത്മാനോക്കിടുന്നവൻ തത്സാന്നിദ്ധ്യവശാലുണ്ടായ്നിത്യചൈ തന്യമെങ്കലും * ജഡയാംഞാനവൻചേർച്ച്കൊണ്ടുചൈതന്യരൂപി യായ് അയസ്കാന്തംകൊണ്ടിരുമ്പിൽചൈതന്യമുളവാമ്പടി * ഗ്രാ മ്യമായസുഖത്തിങ്കലാശയില്ലെന്നുമേമമ സ്ത്രീസംഗമാശയാൽമന്ദബു ദ്ധിയാംമൂർഖനാണുനീ * ഓതുന്നുനരനേബന്ധിക്കുന്നചങ്ങലനാരിയാ യ് ചങ്ങലക്കെട്ടുമഴിയുമെന്നാംസ്ത്രീക്കെട്ടഴിഞ്ഞിടാ * സേവിച്ചുമൂത്രക്കു ഴിയേയെന്തിച്ഛിക്കുന്നുമൂഢ!നീ സുഖത്തിന്നായ്ചെയ്യുശമംശമത്താൽ വന്നിടുംസുഖം * മോഹിക്കുന്നെന്തുവൻദുഃഖംസ്ത്രീസംഗത്തിലറിഞ്ഞ നീ വരിക്കഭൂവിലിഷ്ടമ്പോൽവാനോരിൽവൈരമെന്തിന്നയേ * ജീവിതാ ശനിനക്കെങ്കിൽപാതാളത്തിന്നുപോകനീ * അഥവാചെയ്യുപോരി ച്ചോളംബലമുള്ളവളാണുഞാൻ എന്നോടയച്ചാർദേവന്മാരെല്ലാംനി ന്നെവധിക്കുവാൻ * ചൊല്ലുന്നസത്യംനീവാക്കാൽബന്ധുത്വംകാട്ടി യാകയാൽ തോഷിച്ചുഞാൻജീവനോടുംസുഖമായ്പോകദാനവ! * സത്തുക്കിഷ്ടംവിവാഹോക്തി,വിടാംകൊല്ലാതെയാകയാൽ മരിക്കനി ച്ഛയെന്നാൽനീവീര!പോർചെയ്യുസൌഖ്യമായ് * മഹാബാഹോ!നി ന്നെഞാനുംവധിക്കുംശങ്കയില്ലതിൽ.

വ്യാസൻപറഞ്ഞു.

എന്നവൾവാക്കുകേട്ടിട്ടുദാനവൻകാമമോഹിതൻ പറഞ്ഞാൻപി ന്നെമൃദുവായ്മാധുര്യംചേർന്നവാക്കിനെ * ഭയപ്പെടുന്നുഞാൻനിന്നെപ്രഹ രിപ്പാൻവരാനനേ! സർവ്വാംഗസുന്ദരീ,രമ്യാ,മോഹിപ്പിപ്പവൾ,നാരി, നീ * വെന്നേൻദിക്പാലരേയെല്ലാംവിഷ്ണ്വീശാദികളേയുമേ യുക്ത മോനിന്നോടേററാഞാൻയുദ്ധംചെയ്യുന്നുസുന്ദരി! * രുചിക്കുന്നെങ്കിൽ നീയെന്നേവിവാഹംചെയ്തുവാഴുക അല്ലെങ്കിലിഷ്ടമ്പോൽപോകവന്നാ

ഭിക്കിന്നതയന്നെനീ * നിന്നെനന്യൂഹംനിമിത്തംഞാൻപ്രഹരിക്കുകയില്ലെടോ ശുഭമാംവല്ലവാക്കോതിയതിനാൽപോകനസൌഖ്യമായ് * വരാംഗി!നിന്നോടൊന്നന്തേദശാഭയെന്തു പറഞ്ഞു * സ്ത്രീഹത്തിയും,ബ്രഹ്മഹത്തി,ശിശുഹത്തിയു,മക്രമം * നിന്നെപ്പിടിച്ചെൻഗൃഹത്തിൽകൊണ്ടുപോകാംവരാനനേ! എന്നാലുംഫലമില്ലില്ലബലാൽഭോഗമതിൽസുഖം * ചൊല്ലുന്നനല്ലവാക്കിഞാൻനിന്നോടേറെവിനീതനായ് കാന്താമുഖാംബുജംവിട്ടപുരുഷനുസുഖംവരാ * അവ്വണ്ണമില്ലനാരിക്കുംസുഖാപുരുഷനെന്നിയേ സംഭോഗത്തിൽസുഖാധിക്യംവേർപാടിൽദുഃഖസംഭവം* നീകാന്താരൂപസമ്പന്നാസർവ്വാഭരണഭൂഷിതാ സാമർത്ഥ്യമില്ലേ? നീയെന്നെസ്വീകരിക്കാത്തതെന്തഹോ!* ഭോഗങ്ങളെയുപേക്ഷിപ്പാനുപദേശിച്ചതാരതേ? ഏതുശത്രുവിനാലോനീവഞ്ചിക്കപ്പെട്ടിതിൽപ്രിയേ!* ഈദുരാഗ്രഹംവിടുകനീചെയ്കശോഭനകാര്യവുംവിവാഹംചെയ്കിൽ നമ്മൾക്കുസുഖമുണ്ടാകയില്ലയോ ?* ബ്രഹ്മവിഷ്ണുഗിരീശരുംവാണി,ലക്ഷ്മി, ഗൌരീ,സമേതർതാൻഇന്ദ്രാണിയോടുമ്പർകോനുംശോഭിക്കുന്നതു പോലവേ * ഭർത്താവില്ലാതെതുനാരിയാളുന്നുനിത്യമസുഖം എന്തിനോദീനല്ലപതിയെവരിക്കാത്തതുസുന്ദരി! * കാമനിന്നഞ്ചുപായദ്വന്ദൻ,മദമേകുംമനോജ്ഞമാം അഞ്ചമ്പാലധികംനിന്നെത്താഡിക്കാരംതുടരുമെന്തവൻ? * ഓർക്കനാൻകാമനംനിന്നിലെന്നേപ്പോൽകൃപയുള്ളവൻ അയക്കുന്നില്ലബാണങ്ങൾഓർത്തിട്ടബലയെന്നതായ് * എന്തായാവിരോധമെന്നോടുമുണ്ടുകാമന്നുകോമളേ! അരാളാക്ഷി!ഞാനോർത്താൽതാണായവനന്പുകൾ* അഥവാവൈരികൾവാനോരവനേല്പ്പാൻതടുത്തിതോ? സുഖംപോക്കുന്നബാണങ്ങളവൻനിന്നിൽവിടായ്കില്ലം * ത്യജിക്കിലെന്നെനീബാലെ!പിന്നെപ്പരിതപിച്ചിടും നല്ലരാജാവതാമിഷ്ടപതിയെ വിട്ടനന്തരം * ദുഷ്ടനാംപതിയെയാണുമന്ദോദരിയൊടൊപ്പമായ് കാമമോഹങ്ങളാൽപിന്നെപ്പാരവശ്യവുമാണ്ടവൾ.

ശ്രീദേവീഭാഗവതം അഞ്ചാംസ്കന്ധം

മഹിഷസംഭാഷണം.

പതിനാറാമദ്ധ്യായം.



## പതിനേഴാമദ്ധ്യായം.

വ്യാസൻപറഞ്ഞു

കേട്ടവൻമൊഴിയീവണ്ണംചോദിച്ചവനൊടംബികാ മന്ദോദരിയു മാരാരേയുപേക്ഷിച്ചുതുമായവൾ? * പിന്നത്തെജ്യേഷ്ഠനൃപനാരച്ചരിത്രം കഥിക്കനീ വിസ്തരിച്ചാനാരിപിന്നെദുഃഖംപൂണ്ടതുമെങ്ങനേ?

മാറീച്ചൻപറഞ്ഞു.

ഭൂവിൽസിംഹളമെന്നായുണ്ടൊരുദേശംപ്രസിദ്ധമായ് തിങ്ങംവൃക്ഷങ്ങളോടൊത്തുധനധാന്യംനിറഞ്ഞതായ് * അവിടെ"ച്ചന്ദ്രസേനാഖ്യൻ"മന്നൻധർമ്മപരായണൻ ഖണ്ഡിപ്പാൻനീതിയായ്,ശാന്തൻപ്രജാപാലനതല്പരൻ * നീതിമാൻ,സത്യവാൻ.ശൂരൻ,സമവധാനൻ,ക്ഷമിപ്പവൻ ശാസ്ത്രജ്ഞൻ,സത്,ധർമ്മജ്ഞൻ,ധനുർവ്വേദമറിഞ്ഞവൻ * അവന്റെപത്നി സുഭഗാ.ശുഭാ,സുന്ദരി,യുത്തമാ സദാചാരാ,ത്തേജസ്വിനിയായ്കതിയെഴുംസുമദ്ധ്യയായ് * നാമം"ഗുണവതീ"കാന്താസർവ്വലക്ഷണമൊത്തവൾ ഒരുസുന്ദരിപെറ്റാളൊരുദ്യോഗത്തിലായവൾ * നല്ലൊരപുത്രിയേക്കണ്ടിട്ടുപൂർണ്ണസന്തോഷിച്ചിതേററവും മുദാപേരിട്ടവൾക്കച്ഛൻ"മന്ദോദരി"യിതെന്നായ് * വളർന്നേററമവൾചന്ദ്രക്കലപോലെദിനംപ്രതി അതിസുന്ദരിയാംകന്യക്കായീപത്തുവയസ്സുടൻ * ഭർത്താവിനായ്ദിനന്തോറും ചിന്തിച്ചാനാനൃപാഖ്യാം മദ്രദേശാധിപൻശൂരൻ "സുധന്വാ"വെന്നാഖ്യനവൻ * അവന്റെപുത്രൻമതിമാൻ"കംബുഗ്രീവൻ"പ്രസിദ്ധിമാൻ നൃപനോടതിവിപ്രൻ ചെന്നുരത്താചതുമിവൾക്കവൻ * എല്ലാലക്ഷണവുംചേർന്നോൻവിദ്യയെല്ലാംപഠിച്ചവൻ നൃപൻകേട്ടാൻഗുണവതീരാജ്ഞിയാംഭാര്യയോടുടൻ കംബുഗ്രീവന്നുനൽകന്നേൻകന്യയാംകോമളാംഗിയെ * ഭർത്തൃവാക്യംകേട്ടുചോദിച്ചവൾമകളൊടാദരാൽ കംബുഗ്രീവനെയോർക്കുന്നുനിൻവിവാഹത്തിനായുടൻ * അതുകേട്ടമ്മയോടീവാക്കാമന്ദോദരിചൊല്ലിനാൾ; 'ഞാൻവരിക്കില്ല പതിയെവിവാഹച്ഛയുമില്ലമേ * കാലംകഴിക്കമെന്നുംഞാൻകൌമാരവ്രതമാണ്ടുതാൻ സ്വാതന്ത്ര്യമായ്ഘോരമായതപംചെയ്തിടുമെപ്പഴും * പരാധീനംമഹാദുഃഖമംബേ!സംസാരസാഗരേ സ്വാതന്ത്ര്യത്താൽമോക്ഷമെന്നുചൊന്നാർശാസ്ത്രജ്ഞപണ്ഡിതർ * മുക്തയാകാമാകയാൽ ഞാൻപതിയാഗ്രഹിക്കില്ലമേഫലം അഗ്നിസന്നിധിയിൽവച്ചുവിവാഹംചെ

ച്ചിട്ടമ്പഴായ് * നിന്നധീനസദാഞാനെന്നോതണംവഴിപോൽമൊഴി
കാന്തന്റെയമ്മതൊട്ടോക്കദാസിയാകണമഗ്ഗൃഹേ * ഭൎത്താവിൻചി
ത്തമനുവൎത്തിപ്പതുംബഹുസങ്കടം അന്യസ്ത്രീയേഭജിച്ചെന്നാൽചില
പ്പോളപ്പതിയാമവൻ* സപത്നീസംഭവംദുഃഖമപ്പോളെററംഭവിച്ചി
ട്ടും ഉടനേയീൎഷ്യയുമുണ്ടാകുംഭൎത്താവിൻക്ലേശവുംവരും * സപത്നീതുല്യമ
ന്നായീടുംസംസാരേസുഖമെന്തുവാൻ? സദാപരാധീനകളാംനാരികൾ
ക്കവിശേഷമായ് * പണ്ടുഞാൻകേട്ടതുണ്ടമ്മേ!സൎവ്വധൎമ്മജ്ഞേ"ഉത്ത
മൻ" ഉത്താനപാദതനയൻധ്രുവന്റെസഹജൻനൃപൻ * പതിവ്രതാ,
ധൎമ്മനിഷ്ഠാ,പതിഭക്തിയെഴുന്നവൾ * തന്നല്ലപത്നിയേക്കാട്ടിൽതള്ളി
നാൻകാരണമെന്നിയേ * ഈവണ്ണമുള്ളദുഃഖങ്ങളുള്ളപ്പോൾതന്റെവല്ല
ഭൻ കാലംകൊണ്ടുമരിച്ചെന്നാൽദുഃഖഭാജനമാംപ്രിയ * ശോകംസന്താ
പവുംനിത്യംവൈധവ്യമതിസങ്കടം ഭൎത്താവന്യത്രപോയാലുംഗൃഹ
ത്തിൽദുഃഖമേറയാം * കാമത്തീയാൽദഹിച്ചോൾക്കസുഖമോപതിചേ
ൎന്നകിൽ അതിനാൽസൎവ്വദാവേണ്ടാഭൎത്താവെന്നാണെന്മതം' * ചൊ
ല്ലപ്പെട്ടിതുമാതാവാംരാജ്ഞിഭൎത്താവോടോതിനാൾ: 'കൌമാരവ്രത
മോടൊത്തുജപിച്ചുകൊണ്ടുസൎവ്വദാ * സംസാരത്തിൽവിമുഖയായാശി
ക്കുന്നില്ലകാന്തനെ കാമിക്കുന്നില്ലകല്യാണംബഹുദോഷങ്ങളോൎത്തിവൾ*
ഭാൎയ്യാഗിരംകേട്ടവണ്ണംതനൈവാണാൻനൃപോത്തമൻ ഇഷ്ടമില്ലെന്നറി
ഞ്ഞിട്ടുവിവാഹംചെയ്കതില്ലവൻ * പിതാക്കൾപാലിച്ചീവണ്ണംഗൃഹ
ത്തിങ്കൽവസിക്കവേ കാമംസ്ത്രീകൾക്കിളക്കീടുംയൌവ്വനംവന്നൊര
ല്പമായ് * എന്നിട്ടും,സഖിമാർപ്രേരിപ്പിച്ചിട്ടുംപലവട്ടവും തതാ
ഉഞാനങ്ങളുംചൊല്ലിക്കാമിച്ചില്ലവൾകാന്തനെ * അനേകവൃക്ഷംനി
റ്റന്നപൂങ്കാവിലൊരുനാളവൾ കൌതുകത്താൽകളിക്കാനായ്സഖിമാ
രൊത്തുപോയിതേ * കളിച്ചാളവിടെക്കണ്ടാൾപൂത്തുനില്ക്കുന്നവള്ളി
കൾ സഖിമാരൊത്തുപൂവെല്ലാമറുത്താളാവരാംഗിയാൾ * ഉടനാവഴി
യിൽദൈവാധീനത്താൽകോസലാധിപൻ ഏകാകിയായ്തേരിലേ
റിച്ചിലസേവകർചൂഴവേ * മഹാവീരൻ"വീരസേനൻ"കീൎത്തിമാനവി
ടെത്തിനാൻ അവന്റെസൈന്യംപുറകെവരുന്നുണ്ടതിമന്ദമായ് * ദൂ
രത്തുവച്ചാനൃപനെക്കണ്ടുമനോരമസഖി അവളോടോതിനാൾ:'കാമ
നെന്നാണമൊരുപുരുഷൻ * മഹാവീരൻതേരിലേറിമാൎഗ്ഗത്തൂടെവ
രുന്നിതാ മാൎഗ്ഗേകാണുന്നോരുരാജാവിങ്ങെത്തിയെന്നോൎത്തിടുന്നുഞാൻ'*

ഇത്ഥംവന്നോരോതരവവന്നാനവിടെക്കോസലാധിപൻ അക്കോമളാംഗയേക്കണ്ടുവസ്മയിച്ചാൻമഹീപതി * വേഗംതേരിൽനിന്നിറങ്ങിച്ചോദിച്ചാൻദാസിയോടവൻ ആരിസ്സുന്ദരിയാംബാലയാർപുത്രിയുരയ്ക്കനീ * ചോദിക്കപ്പെട്ടിതദ്ദാസീ ചിരിച്ചുകൊണ്ടുചൊല്ലിനാൾ: * 'ആദ്യംചൊൽകെന്നോടായ് വീര! ചോദിച്ചീടുന്നുനിന്നോടായ് നീയാരെന്തിന്നിവിടെവന്നെന്തുകാര്യംകഥിക്കുക' * ദാസിയാലിത്ഥംകേൾക്കപ്പെട്ടവളോടോതിമന്നവൻ: 'ഭൂവിഖ്യാതത്തംദേശമുണ്ടുകോസലമെന്നതായ് * അതിൻെറരക്ഷിതാവീഞാൻവീരസേനാഭിധൻപ്രിയേ! നാലംഗപ്പടയുംപിൻപേവരുന്നുണ്ടുഗഭീരമായ് * വഴിതെററീട്ടിങ്ങുവന്നുകോസലേശൻധരിക്കുഞാൻ.'

ദാസിപറഞ്ഞു.

ചന്ദ്രസേനസുതാരാജൻ! മന്ദോദരിയിവൾക്കുപേർ ഉദ്യാനത്തിൽകളിക്കാനായ്‌വന്നാളീക്കമലേക്ഷണ * ആവാക്കുകേട്ടിട്ടവളോടോതിനാൻപിന്നയുംനൃപൻ 'നീമിടുക്കുള്ളവൾദാസിരാജപുത്രിയൊടോതുക * കകുത്സ്ഥവംശജൻഭൂപനാണുഞാനേണലോചനേ! ഗാന്ധർവ്വമാംവിവാഹത്താലെന്നെക്കൈക്കൊൾകകാന്തനായ് * എനിക്കുഭാര്യയില്ലിന്നു, യൗവ്വനംനല്ലവംശവും സൌന്ദര്യവുംചേർന്നൊരിക്കാശിക്കുന്നുവരാനനേ! * നിന്നുള്ളുന്നഥവാനിന്നോവിധിപോലേകമെങ്കിലോ അനുകൂലനതാംഭർത്താവാകാംഞാനില്ലസംശയം' *

മഹിഷൻപറഞ്ഞു

അവൻെറയീവാക്കുകേട്ടിട്ടവളോടോതിദാസിയും ചിരിച്ചുമധുരംവാക്യംകാമശാസ്ത്രമറിഞ്ഞവൾ; * 'സൂര്യവംശജനാംമന്നൻവന്നിരിക്കുന്നുസുന്ദരി! രൂപവാൻ, ബലവാൻ, കാന്തൻവയസ്സാൽനിന്നൊടൊത്തവൻ * നിന്നിൽപ്രീതികലർന്നോനായ്തീർന്നിരിക്കുന്നുസർവ്വഥാ വിവാഹകാലവുംനിൻെറവൈരാഗ്യമത്തുമോർക്കയാൽ * നിന്നുള്ളുന്നംവിശാലാക്ഷി! ദുഃഖിച്ചീടുന്നുസർവ്വദാ നെടുവീർപ്പിട്ടധികമച്ഛ്രൂപൻഞങ്ങളോടോതിനാൻ * സേവിച്ചീടുംദാസിമാരെ! രാജ്ഞിയോടിതുചൊല്ലുവിൻ സ്ത്രീധർമ്മമെഴുംനിന്നോടോതാൻഞങ്ങളശക്തകൾ * പ്രതിശുശ്രൂഷവൻധർമ്മംസ്ത്രീകൾക്കെന്നോതിനാൻമുനി പതിയേസ്സേവചെയ്യുന്നോൾസ്വർഗ്ഗലോകത്തെയാണ്ടിടും * അതുകൊണ്ടുവിധിക്കൊത്തുവിവാഹംചെയ്കസുന്ദരി!'

മന്ദോദരിപറഞ്ഞു.

പതിയെഞാൻവരിക്കില്ലതപംചെയ്യുമെന്നിട്ടും തട്ടുശ്രുമ്പനേ ലജ്ജയെന്ന്യേനോക്കുന്നതെന്തുമാം.

ദാസിപറഞ്ഞു.

മന്മഥൻദുർജ്ജയൻദേവി!കാലമോദുരതിക്രമം അതുകൊണ്ടെൻ പത്ഥ്യവാക്കുകേൾക്കണംനീവരാനനേ! * അല്ലെങ്കിൽദൃഢമായ്ദുഃഖമുണ്ടാകുംശങ്കയില്ലതിൽ എന്നവൾവാക്കുകേട്ടിട്ടുസ്സഖിയോടോതികന്യക ദൈവംവരുത്തുന്നതെല്ലാംവരട്ടേശങ്കയെന്നിയേ വിവാഹംഞാനൊന്നു കൊണ്ടുംചെയ്കില്ലപരിചാരികേ!

മഹിഷൻപറഞ്ഞു.

എന്നവൾക്കുള്ളനിർബ്ബന്ധമറിഞ്ഞവനൊടോതിനാൾ: 'ഇഷ്ടംപോൽപോകനൃപ!സല്പതിക്കാശിപ്പതില്ലിവൾ' * ആവാക്കുകേട്ടുരാജാവുംസൈന്യത്തൊടൊത്തുപോയിതേ മനംവാടിക്കോസലത്തിന്നവളിൽസ്പൃഹയെന്നിയേ.

ശ്രീദേവീഭാഗവതം അഞ്ചാംസ്കന്ധം

മന്ദോദരീചരിതം

പതിനേഴാമദ്ധ്യായം.

—oooo—

## പതിനെട്ടാമദ്ധ്യായം.

മഹിഷൻപറഞ്ഞു.

അവൾക്കിളയവൾകന്യാപേ"രിന്ദുമതി"നല്ലവൾ വിവാഹയോഗ്യയായ്തീർന്നാളവൾനല്ലഴകുള്ളവൾ * സ്വയംബരമതായിട്ടായവൾക്കുണ്ടായ്വിവാഹവും ബഹുദേശത്തിലേമന്നരെത്തിയാമണ്ഡപത്തിലായ് * ബലവാനഴകേറുന്നോൻകുലശീലങ്ങളൊത്തവൻ സർവ്വലക്ഷണവാനേകഭൂപാലനെവരിച്ചവൾ * വിടനാംഭൂപനേക്കണ്ടുകാമമാലാണ്ടുമററവൾ ചാതുര്യമുള്ളഭൂപനേക്കാമിച്ചാൾവിധിമൂലമായ് * അച്ഛനോടോതിയച്ഛ!യെൻവിവാഹംചെയ്കയെന്നവൾ കണ്ടുമദ്രേശനേയിന്നിങ്ങെനിക്കാശഭവിച്ചതേ * രഹസ്സിൽപുത്രിതൻവാക്കാച്ചന്ദ്രസേനൻശ്രവിക്കയാൽ സന്തോഷമോടക്കാര്യത്തിൽശ്രദ്ധയുള്ളവനായു

ടൻ*അബ്ഭൂപനെഗൃഹംപൂകിച്ചുവന്നായ്‌വിധിപോലവേ ബഹുസ്ത്രീധനമോടേകിമന്ദോദരികുമാരിയേ * അസ്സുന്ദരിയെയാണ്ടിട്ടുമോദിച്ചാൻ"ചാരുദേഷ്ണനും" അവളോടാമന്നവനുംസ്വഗൃഹത്തിന്നുപോയ്മുദാ * ആനാരിയോടുബഹുനാളുംരമിച്ചാൻനൃപസത്തമൻ ഒരിക്കൽഗൂഢമായ്ഭൃത്യഭാര്യയോടുരമിച്ചവൻ, * ദാസിചൊല്ലീട്ടവൾകണ്ടാൾപതിയേവാവിധത്തിലായ് ശകാരിച്ചു ചിരിച്ചുകൊണ്ടവനേക്കോപമോടുടൻ * രഹസ്സിൽപിന്നെയൊരുനാളഴകുള്ളൊരുദാസിയെ ലാളിച്ചപ്പോൾകുംപതിയേക്കണ്ടാണ്ടുദുഃഖമന്നുമേ* കണ്ടറിഞ്ഞില്ലപണ്ടിട്ടുബുദ്ധിയേ ഞാൻസ്വയംബരേ ഇവൻചതിച്ചുമോഹത്താലെന്തുഞാൻചെയ്യുകഷ്ടമേ * ഇന്നെന്തുചെയ്‌വൂദുഃഖന്താൻ,ഭയലജ്ജയുമററിട്ടും ഇത്തരംപതിയിൽപ്രീതിയെന്തിന്നെൻജീവിതംവൃഥാ * ഇന്നുതൊട്ടിട്ടുപേക്ഷിച്ചേനിസ്സംസാരസുഖംദൃഢം ഭർത്തൃസംഭോഗസന്തോഷമെല്ലാമിന്നുഭവിച്ചുമേ * അകാര്യംചെയ്തതിന്നുചകമെനിക്കുണ്ടായിദുഃഖവും ദേഹത്യാഗംചെയ്കിൽഞാനാമൃതിയേറെയതിക്രമം * വേഗമച്ഛൻഗൃഹംപൂകിൽഭവിക്കാസുഖമങ്ങുമേ നിന്ദിക്കുംസഖിമാരെന്നേയതിന്നില്ലൊരുസംശയം * അതുകൊണ്ടിവിടെത്തന്നെപാർക്കാംവൈരാഗ്യമോടുഞാൻ കാലദോഷംകൊണ്ടുമേലാൽവിട്ടീക്കാമസുഖത്തിനേ.

മഹിഷൻപറഞ്ഞു.

മന്ദോദരിയുമീവണ്ണംചിന്തിച്ചുഴലൊടേററവും സംസാരസുഖവും ഭർത്തൃഗൃഹവുംവിട്ടിരുന്നതേ * കല്യാണിനീയുമതിനാൽമന്നനാമെന്നെ വിട്ടുമേൽ നിന്ദ്യനാമന്യനെക്കാമമാലിനാലാശ്രയിച്ചിട്ടും * നാരികൾക്കുഹിതംസത്യമെൻവാക്യംകേട്ടുകൊൾകനീ കേട്ടീടായ്കിൽമഹാദുഃഖമുണ്ടാകുംശങ്കയില്ലതിൽ.

ദേവിപറഞ്ഞു.

മൂഢ!പൂകുകപാതാളമല്ലെങ്കിൽപോർതുടങ്ങുക നിന്നേയുംദൈത്യരേയുംഞാൻകൊന്നുപോകട്ടെസൌഖ്യമായ് * എന്നെന്നുദുഃഖമുണ്ടാകുംസാധുക്കൾക്കവരേയുടൻ രക്ഷിപ്പാനായ്ശരീരംഞാൻകയ്ക്കൊണ്ടീടുന്നുദാനവ! * രൂപജന്മങ്ങളില്ലാത്തൊരെനിക്കായവരെങ്ങുമേ ദേവരക്ഷക്കുവേണ്ടിത്താൻദൃഢമെന്നുധരിക്കനീ * സത്യംചൊല്ലാമറിഞ്ഞൊലുംവിണ്ണോരർത്ഥിക്കകാരണം ഹയാരേ!കൊന്നുഞാൻനിന്നെസ്ഥിരയായിവസിച്ചിടാം * പോർചെയ്കപൂകുകല്ലെങ്കിൽദൈത്യർവാഴുംരസാതലം നിന്നേക്കൊല്ലുംസർവ്വഥാഞാനിതുചൊൽവതുസത്യമാം.

വ്യാസൻപറഞ്ഞു.

അദ്ദേവിയാലിതോതപ്പെട്ടവൻകയ്യ്ക്കൊണ്ടവില്ലിനേ യുദ്ധാശയാ ചെന്നുനിന്നാൻപോരു ചെയ്യേണ്ടഭൂമിയിൽ * വലിച്ചു ചെവിയോളം നൽമൂർച്ചയുള്ള ബാണമയച്ചുടൻ ഇരുമ്പുക്രൂരമ്പുകളാലക്കോപിച്ചുമുറിച്ചു വൾ * പരസ്പരമവർക്കുണ്ടായ്ഭയമേകുന്നതാംരണം ജയേച്ഛയുള്ള വിഷ്ണ്വാക്കുമസുരന്മാർക്കുമങ്ങനേ * മദ്ധ്യേദ്ദുർദ്ധരനെത്തീട്ടുഭയങ്കരശരങ്ങളേ വിഷത്തിൽമുക്കിവിട്ടാനദ്ദേവികോപിച്ചിട്ടുംവിധം * ക്രൂരമ്പുകൾവിട്ടവനേക്കൊന്നാൾകോപിച്ചുടൻശിവ മരിച്ചുഭൂവിൽഗിരിതൻശൃംഗം പോൽവീണുദുർദ്ധരൻ * അസ്ത്രജ്ഞനാംത്രിനേത്രൻകണ്ടവനങ്ങനെ ചത്തും ദേവിക്കുനേർക്കുവന്നേഴുശരങ്ങൾവിട്ടോനവൻ * വാനിൽവന്നുടനേഖണ്ഡിച്ചവയേയമ്പുകൊണ്ടവൾ ത്രിനേത്രനേത്രിശ്ശൂലത്താൽനിഗ്രഹിച്ചുമഹേശ്വരീ * ത്രിനേത്രൻമരണംകണ്ടിട്ടന്ധകൻവേഗമെത്തിനാൻ ഇരുമ്പുഗദയാൽസിംഹശിരസ്സിങ്കലടിച്ചവൻ * നഖങ്ങളാൽകീറിയിട്ടുകൊന്നാനന്ധകനേക്ഷണം അവന്റെമാംസവുംതിന്നാൻ സിംഹത്താൻകോപമാർന്നവൻ * യുദ്ധത്തിലവർനാശംകണ്ടത്ഭുതപ്പെട്ടോനവൻ വേഗംനൽമൂർച്ചയുള്ളുഗ്രശരങ്ങളെയയച്ചതേ * അട്ടക്കംമുൻപംബയമ്പുകളാലവമുറിച്ചുടൻ അവന്റെമാറിൽഗദകൊണ്ടടിച്ചുജഗദീശ്വരി * ഗദയേററിട്ടുമൂർച്ഛിച്ചാനമരദ്രോഹിയാമവൻ സഹിച്ചുപ്പീഡയേപാപീപിന്നെയുംവന്നുവേഗമായ് * കോപിച്ചുഗദയാൽതച്ചാൻസിംഹത്തിന്റെശിരസ്സിലായ് ആമഹാസുരനേസിംഹംകീറിനാൻതൻനഖങ്ങളാൽ * അവൻദാനവവേഷത്തെ വിട്ടുടൻസിംഹരൂപിയായ് മടിച്ചുദേവീസിംഹത്തേനഖങ്ങൾകൊണ്ടു കീറിനാൻ * ആസിംഹത്തെക്കണ്ടുദേവികോപാൽസർപ്പസമങ്ങളാം ഇരുമ്പുക്രൂരെഴുംതീക്ഷ്ണശരക്കൂട്ടംപൊഴിച്ചതേ * സിംഹരൂപംവിട്ടുദൈത്യൻ മദമേറുന്നൊരാനയായ് ദേവിയിൽഗിരിശൃംഗത്തെത്തുമ്പിക്കൈ കൊണ്ടെറിഞ്ഞതേ * വരുന്നഗ്ഗിരിശൃംഗത്തെഖണ്ഡിച്ചാളെള്ളിനൊപ്പമായ് നൽമൂർച്ചയുള്ളമ്പുകളാൽ ചിരിച്ചാൾജഗദംബിക * സിംഹത്താനുടനേ ചാടിയവൻമസ്തകമേറിനാൻ കീറിനാനാനയായ്തീർന്നദൈത്യനേതൻനഖങ്ങളാൽ * ഗജരൂപംവിട്ടുപോൽതീർന്നാൻശരഭമായവൻ ശക്തൻഭയങ്കരൻസിംഹത്താനേക്കൊൽവതിനാശയാ * കണ്ടിട്ടശ്ശരഭത്തെ തൻവാളാൽകോപിച്ചു ചണ്ഡിക തലയിൽവെട്ടി,യവളംപ്രഹരിച്ചവളേയുടൻ * അവർക്കുയുദ്ധമന്യോന്യമുണ്ടായതിഭയപ്രദം

മഹിഷാകൃതിയായപ്പോൾതച്ചാൻകൊമ്പുകൾകൊണ്ടവൻ * ഭയങ്കരൻ ഘോരരൂപൻതാഡിച്ചാനമ്മഹാസുരൻ വാൾവീശിയുംകൊമ്പുകൾ കൊണ്ടടിച്ചുംജഗദംബയെ * വാലിനാൽബലമായ്ക്കൊമ്പിൽപർവ്വതങ്ങളെടുത്തുടൻ ബഹുമോദത്തൊടപ്പാപികറക്കീട്ടെറിഞ്ഞുതേ * നീയപാക്കളത്തിൽനിന്നാലുംരൂപയൌവനയോഗ്യയാം നിന്നേവധിക്കുംഞാനിന്നെന്നമ്പലോന്മത്തനോതിനാൻ * മദിച്ചമൂഢനീമോഹിച്ചെന്നോടിപ്പോരുചെയ്കയാൽ ഏററംവ്യാജബലംകാട്ടുംകഴുതയ്ക്കൊത്തനാരിതാൻ * എട്ടുഷ്ടർനാരിയേമുൻവിട്ടാശിക്കുന്നൊന്നെവെല്ലുവൻ നിന്നെക്കൊന്നിട്ടുകൊല്ലുംഞാനാവ്യാജംകൂടുമമ്പരേ.

ദേവിപറഞ്ഞു.

ഗർവ്വുകാട്ടാതെമന്ദാത്മജൻനില്ലുനില്ലുരണാങ്കണേ നിരുപദ്രവരാക്കാംഞാൻനിന്നേക്കൊന്നുസുരേശരേ * കുടിച്ചുമധുരംമദ്യമിന്നു,വിണ്ണോക്കുദുഃഖവും മുനിഭീതിയുമേകുന്നപാപിനിന്നെവധിച്ചിടാം.

വ്യാസൻപറഞ്ഞു

എന്നോതിമദ്യംനിറയുംസ്വർണ്ണപാത്രമെടുത്തവൾ പിന്നെയുംപിന്നെയുംപാനംചെയ്തുദൈത്യവധേച്ഛയാൽ * കുടിച്ചാൾമധുരംദ്രാക്ഷാസവംശൂലമെടുത്തുടൻ ഓടിനാളസുരൻനേരേമോദിപ്പിച്ചാനിലിമ്പരേ * വാഴ്ത്തിനാരവളേവാനോർസ്നേഹാൽവർഷിച്ചുപൂക്കളും ജയജീവതെന്നോതിദുന്ദുഭിസ്വനമോടവർ * ഋഷികൾസിദ്ധർഗന്ധർവ്വർപിശാചോരഗചാരണർ കിന്നരന്മാരുമപ്പോർകണ്ടാകാശേനിന്നുമോദമായ് * മായാമയങ്ങളാംനാനാരൂപമാണ്ടാണ്ടുദേവിയേ പ്രഹരിച്ചധികംപോരിൽദൈത്യൻകപടപണ്ഡിതൻ * ദേവിയപ്പാപിതൻമാറിൽതീക്ഷ്ണശൂലമെടുത്തുടൻ കോപത്താൽകൺചുവന്നിട്ടുബലമായെറിഞ്ഞാനാൾ * ഏററവൻഭൂമിയിൽവീണുമൂർച്ഛിച്ചാൻരണ്ടുനാഴിക എഴീററുദേവിയേപ്പിന്നെവേഗംകാലാൽചവിട്ടിനാൻ * കാലാൽതൊഴിക്കയാൽക്രുദ്ധക്രൂരദൈത്യൻചിരിച്ചുമേവാനോർക്കുംഭയമുണ്ടാക്കുമുഗ്രശബ്ദംമുഴക്കിനാൻ * ഉടൻദേവിസഹസ്രാരംസുനാഭംചക്രമുത്തമം കൈക്കൊണ്ടുമുമ്പിൽനിൽക്കുന്നദൈത്യനോടോതിയുച്ചമായ് * ‘നിൻകഴുത്തിന്നറക്കുന്നചക്രംകാണ്കമദാന്ധ!നീ ഉറച്ചുനിന്നല്പമിപ്പോൾകാലന്തിക്കുഗമിക്കുക’ * എന്നോതിയുഗ്രചക്രത്തെയയച്ചാൾജഗദംബിക അദ്ദൈത്യന്റെശിരസ്സപ്പോൾപോരിൽ

ചക്രംമുറിച്ചതേ * കഴുത്തിൽനിന്നുഷ്ണരക്തംവാർന്നുഗിരിയിൽനിന്നു നൽ കാവിമണ്ണാൽചുവപ്പാർന്നവരുന്നരുവിയാവുപോൽ * തലയററ ദൈത്യദേഹംതുള്ളിബ്ഭൂവിൽപതിച്ചതേ സുഖവൎദ്ധനമായ്വാനോർ ജയശബ്ദംമുഴക്കിനാർ * പിന്നീടുസിംഹമന്നേരമോടാൻഭാവിച്ചദൈത്യരേ വിശപ്പുള്ളവനേപ്പോലപ്പോരിൽഭക്ഷിച്ചുശക്തിമാൻ * ക്രൂരൻദൈത്യൻമരിച്ചപ്പോൾശേഷിച്ചുള്ളോരുദാനവർ ഭയപീഡിതരായിട്ടു പാതാളത്തിന്നുപോയ് നൃപ! * പരമാനന്ദമാണ്ടുമ്പർമഹിഷൻമൃതനാകവേ മുനിമാരുംനരന്മാരുംമററുസാധുക്കളും ഭുവി * ദേവിയുംപോരുപേക്ഷിച്ചുനൽസ്ഥലത്തായിരുന്നതേ വാനോർവാഴ്ത്തീനവിടെ പന്നസ്സുഖംനൽകുമംബയേ.

ശ്രീദേവീഭാഗവതം അഞ്ചാംസ്കന്ധം

മഹിഷാസുരവധം

പതിനെട്ടാമദ്ധ്യായം.

---

## പത്തൊൻപതാമദ്ധ്യായം

വ്യാസൻപറഞ്ഞു.

ഇന്ദ്രൻതൊട്ടുള്ള ദേവന്മാരെല്ലാംസന്തോഷമോടുടൻ മഹിഷൻററവധംകണ്ടുവാഴ്ത്തിനാർജഗദംബയേ.

ദേവകൾപറഞ്ഞു.

ബ്രഹ്മാവുസൃഷ്ടി,ഹരിരക്ഷ,വിനാശമീശൻ । താനുംനടത്തുവതുനിന്നുടെശക്തിമൂലം ॥ സാമത്ഥ്യഹീനരവർശക്തിയൊടെന്നിയെനീ ; താനിജ്ജഗൽസ്ഥിതിവിനാശിനിതന്നിമിത്തം ॥ ധീ,കീൎത്തി,യോൎമ്മ,ഗതി, നൽകരുണാ,ധരിത്രീ । ശ്രദ്ധാ,ദയാ,ധൃതിയു,മജ്ജയ,ലക്ഷ്മിയും,നീ ॥ പുഷ്ടിഃ,കലാ,ഗിരിജയും,വിജയാ,ജയാഖ്യാ । തുഷ്ടിഃ,പ്രമാ,രമയുമാണുമബുദ്ധിയുംനീ ॥ വിദ്യാ,ക്ഷമാ,ത്രിഭുവനത്തിലുമംബനീതാ । നാമേധയായതുമശേഷവുമംബികേ!നീ ॥ ഇനിന്റെശക്തികളെവിട്ടൊരുവസ്തുവോതാ । നാർയോഗ്യനാംസകലലോകനിവാസഭൂമേ! ॥ നീതാൻധരിപ്പവൾധരിത്രിയെയല്ലയെങ്കി । ലാമസ്സുരന്തനുമെടുപ്പതിനെന്തുശക്തി? ॥ നീതന്നെപൃഥ്വിയതു,മൊന്തരിഭാര,മെല്ലാ । മല്ലെങ്കിൽവാനിൽനിലനില്പതുമെപ്രകാരം ॥ ഏതേതുമത്ത്യർവിധി,വിഷ്ണു,ഹരൻഗണേശൻ । വഹ്നീന്ദ്രവായുമുതലായനിലിമ്പരേതാൻ ॥ വാഴ്ത്തുന്നമോ

ഹിതരവർതവമായയാലേ । നീചെന്നിടാതെയിവർകാര്യസമർത്ഥരാ
മോ? ॥ വിസ്താരയാഗമതിലഗ്നിയിൽവിണ്ണവർക്കായ് । ഹോമിച്ചിടുന്ന
ധികമായിഹവിസ്സുമൂഢർ । നീസ്വാഹയായ്മരുവിടായ്കിലവർക്കുഭാഗം ॥
കിട്ടീടുകില്ലവർയജിപ്പതുനിന്നെയല്ലേ? ॥ നീതാൻജഗത്തിനഖിലംസു
ഖമേകിടുന്നോരം । സ്വാംശങ്ങളാലഖിലജീവനവുംതരുന്നു ॥ പാലി
ച്ചിടുന്നതനതായനിലമ്പരേപ്പോ । ലദൈത്യരേയുമതിനാൽ,ഭുവന
ത്തിനംബേ! ॥ പൂക്കില്ലകായ്ക്കുകയുമില്ലൊരുമൂലമരം,താൻ । കേളിക്കു
രണ്യമതിൽനട്ടുവളർത്തിയെന്നാൽ ॥ വെട്ടീടുകില്ലതിനെയൊട്ടുസമർത്ഥ
നെന്നും । രക്ഷിച്ചിടുന്നസുരരെയതിനൊപ്പമായ്നീ ॥ വിൺനാരിമാ
രൊടുരതിക്കുകൊതിക്കമൂലം । കൊല്ലുന്നദാനവരെയമ്പുകൾകൊണ്ടു
പോരിൽ ॥ ദേഹാന്തരത്തിലുമടിച്ചകൃപാരസത്താൽ । നിൻകൃത്യമി
ന്നിതവരിച്ചുകൾപൂർത്തിയാക്കാൻ ॥ കീർത്തിപ്പെട്ടുംദനുജരൊക്കെനശി
ച്ചുപോകാൻ । നിന്നച്ചുപോരുമഖിലേശി!യിതുള്ളതന്താൻ ॥ ദൈത്യ
ർക്കുവേണ്ടിയവതാരമെടുത്തതംബേ! । നിൻകേളിഭേദമതു,വൈരൊരു
ഹേതുവല്ല ॥ കഷ്ടാദൂഷിച്ചുകലികാലമതിങ്കൽനിന്നേ । സ്സേവിച്ചി
ടാതെനരരേച്ചുതിയെന്നുമാഹേ! ॥ നീസൃഷ്ടിചെയ്തുഹരിശങ്കരരേബ്ഭ
ജിപ്പാനാക്കീപുരാണനിപുണന്മാരെഴുനാല്വർത്തർ ॥ നിൻകീഴിലാണ
സുരപീഡിതരാണുമാന ॥ മില്ലാനിലിമ്പരതറിഞ്ഞവർയോഗ്യർഭ്രു
വിൽ । സേവിപ്പതാ,യവർകരേശുഭദീപമേന്തി ॥ വീഴുന്നനിജ്ജ
ലമതായൊരുവൻകിണററിൽ ॥ നീതാൻസുഖാസുഖദ,വിദ്യയവിദ്യ
താനു । മംബേ!നരർക്കുജനനാർത്തിഹരിപ്പതുംനീ ॥ മോക്ഷേച്ഛയുള്ള
വർഭജിപ്പവരം,ഭോഗകാമർ । സേവിച്ചിടാത്തവളമംബികയായനീ
താൻ । ബ്രഹ്മാഹരൻഹരിയുമന്യനിലിമ്പരുംനിൻ ॥ പാദംഭജിച്ചമരു
വുന്നശരണ്യമംബേ! । അല്പാദമെല്ലമതിയുള്ളവർസേവിയാത്തോർ ॥
വീഴുംഭ്രമിച്ചവർസദാഭവസാഗരത്തിൽ । നിൻപാദധൂളിയതുകൊണ്ടുജ
ഗത്തശേഷം ॥ സൃഷ്ടിച്ചിടുന്നവിധിയാദിയുഗാദിയിങ്കൽ । രക്ഷിച്ചിടുന്നു
ഹരി,ശംഭുഹരിച്ചിടുന്നു ॥ നിൻസേവയററനരനിങ്ങൊരുദുർഗന്താൻ
വാഗ്ദേവിയായതമരർക്കസുരർക്കുമേതാൻ । നീതാൻ.മഖത്തുവന്ദിയായ്കി
ലവർക്കുമേതാൻ ॥ സാമർത്ഥ്യമില്ലദൃഢ,മായതിനാൽനരന്മാർ । മൂക
തമാളുമിഹനിന്നൊടുചെന്നിടാഞ്ഞാൽ ॥ കോപാൽശപിച്ചഹരി
യെട്ടുവെന്നമൂലം । മീ,നാമ,പന്നി,നരസിംഹവുമായിപിന്നെ ॥ ഭുവി
ങ്കൽ,വാമനനുമായവരേഭജിച്ചാ । ലില്ലാതെയായിവരുമോ?മതിഭീതി

യംബേ! ॥ ഭൂവിൽപതിച്ചുവനമാണ്ടുഹരന്റെലിംഗം । ലോകപ്രസി
ദ്ധമിതുമബ്ഭൃഗുവിന്റെശാപം ॥ അശ്രുംഭുവേ ഭൂവിഭജിച്ചിട്ടുവോക്ക
പാത്താ । ലെവ്വണ്ണമാണിഹപരങ്ങളിലംബ!സൌഖ്യം ॥ ഏമ്മത്ത്യർ
ശംഭുസുതനായഗണേശനേത്താൻ । സേവിച്ചിടുന്നറികയില്ലവരംബ!
നിന്നേ ॥ വിശ്വംചമച്ചസകലാത്ഥഫലപ്രദാത്രി । യായുള്ളദേവി,സു
ഖസേവ്യയിതെന്നന്തനം ॥ പോരിൽവധിച്ചർകളേശ്ശരമെയ്യനാക ;
ലോകത്തിലാക്കമൊരുനിൻകൃപയത്ഭുതന്താൻ ॥ കമ്മത്തിനാൽനരക
മാണ്ടുതിദ്ദുഃഖമായൊ । രാപത്തിലായവർപതിച്ചിടുമല്ലയെങ്കിൽ ॥ ബ്ര
ഹ്മാഹരൻഹരിയുമപ്പുകഴുള്ളതാംനിൻ ॥ സത്വാദിമുഗ്ഗുണവിമോഹിത
രാകയാലേ ॥ ഗവ്വന്നറിഞ്ഞിടുവതില്ലതവപ്രഭാവ । മ്മറ്റേതുമത്ത്യന
റിവാൻവിരുതേറിടുന്നോൻ ॥ വേദങ്ങളോതുമൊരുവേദമതിന്റസാ
ര । മാം സത്യതത്വമറിയാതൃഷിമാർവിമൂഢർ ॥ സൂയ്യാഗ്നിസേവയൊടു
നിൻപദതാരമേയം । സേവിച്ചിടാതെബഹുദുഃഖമണഞ്ഞിടുന്നു ॥ നി
ന്നഗ്ഗുണംസ്വമതിനിമ്മിതമാമൊരോരോ । തന്ത്രങ്ങളാലജ,ഗണേശ,
രവീ,ശ,സേവാ ॥ കല്പിച്ചനിന്റപദഭക്തികലന്നിടാത്തോ । രാക്കന്ന
ലോകരെയിതെന്നഹമോത്ഭിടുന്നേൻ ॥ ഭൂദേവരേയെവർ,ഹരീശപ
ദാച്ചയോതും । സ്വോകതാഗമങ്ങളതിനാൽതവഭക്തിയെന്യേ ॥ ചെയ്യു
ന്നു,കോപമണയാതതിതുഷ്ടയായ്നീ । യാമോഹമന്ത്രികരിലേകിവരു
ന്നുവൃദ്ധി ॥ സത്വത്തിനുണ്ടധികശക്തി,യതിൽനശിക്ക । മജ്ഞാനശാ
സ്ത്രമതുമക്കൃതമാംയുഗത്തിൽ ॥ നിന്നേമറച്ചകലിയിൽകവികൾസമ
ത്ഥർ । നീസൃഷ്ടിചെയ്തസുരരേസ്തുതിചെയ്തിടുന്നു ॥ ധ്യാനിച്ചിടുന്നമല
താപസർയോഗസിദ്ധ । മോക്ഷംതരുംപരയതാമൊരുവിദ്യ,നിന്നെ ॥
നിൻഭക്തരായിടുമവക്കിഹഗഭവാസ । മുണ്ടാകയില്ലധികധന്യരുമാമ
ഹാന്മാർ ॥ നീബ്രഹ്മശക്തിയതിനാൽഭവകൃത്യകൃത്തായ് । ലോകപ്ര
സിദ്ധവുമതാ,യത്തു,വ്യക്തമായീ ॥ ആരന്യനിജ്ജഗതിനിന്നൊവെടി
ഞ്ഞുലോക । സൃഷ്ട്യന്തകാരിയിളകുന്നാവനുംസ്വശക്ത്യാ? ॥ തത്വ
ങ്ങൾചിദ്വിരഹിതങ്ങൾജഗത്തുസൃഷ്ടി । ച്ചീടാൻജഡങ്ങൾജഗദംബ!
പടുക്കളാമോ? ॥ പിന്നിന്ദ്രിയങ്ങൾഗുണകമ്മമയങ്ങളുണ്ടു । നിന്നേ
വെടിഞ്ഞവയുമേകിടുമോ?ഫലങ്ങൾ ॥ യാഗത്തിലാഹുതിവിധിപ്പടിദേ
വകൾക്കാ । യേകീടിലുംമുനികൾഭാഗമവർഗ്രഹിക്കാ ॥ നീസ്വാഹയാ
കമൊരുകാരണഭൂതയാകാ । തീദേലാകരക്ഷയതുചെയ്തുമാകയാൽനീ ॥

നീതാൻചമച്ചഖിലലോകവുമാദിയിങ്കൽ । പാലിച്ചിടുന്നുഹരിരുദ്രവിരിഞ്ചരൂപിണീ ॥ പോക്കുന്നൊടുക്കമതുനിൻചരിതംഭവാദ്യേ । നിൻഭാഗ്യ രാംനരരറിഞ്ഞിടുകില്ലതെല്ലും ॥ നീയുഗ്രനായമഹിഷാസുരനേവധിച്ചു രക്ഷിച്ചുവാനവരെയാസകലംമഹേശി ॥ ഈവമന്ദർനിൻസ്തുതികളെന്തറിയുന്നുനാഥേ ॥ നിൻതത്വമാമറകൾപോലുമറിഞ്ഞതല്ലാ ॥ സാധിച്ചുകാര്യമസുരൻഹതനായ്ജഗത്തിൽ । ദുർബ്ബുദ്ധിയാംഭുവനകണ്ടകനപ്രമേയൻ । ലോകത്തിലപ്പുകഴ്പെരുത്തുമഹാപ്രഭാവേ! ॥ പാലിച്ചുകൊൾകകൃപചെയ്തിവരേയുമംബേ!.

വ്യാസൻപറഞ്ഞു.

ഏവംപുകഴ്ത്തുംവാനോരോടേതിനാളംബമന്ദമായ് ദുസ്സാദ്ധ്യമാമന്യകാര്യംചൊല്ലുനിർജ്ജരവീരരേ! * എപ്പോളെപ്പോൾദുർഘടമാംകാര്യംനിങ്ങൾക്കുവന്നിടും അപ്പോളെന്നെസ്മരിച്ചെന്നാലുടനാപത്തുതീർത്തിടാം *

ദേവന്മാർ പറഞ്ഞു.

സർവ്വകാര്യങ്ങളുംചെയ്തുഞങ്ങൾക്കിന്നംബികേ!ദൃഢം ശത്രുവായുള്ളമഹിഷാസുരനേനീവധിക്കയാൽ * ജേിച്ചീടുന്നതെവ്വണ്ണംനിൻപാദത്താരനാരതം അവ്വണ്ണംനിന്നിലിളകാബ്ഭക്തിയെത്തരികംബികേ !* അപരാധസഹസ്രങ്ങളംബയേപ്പോൽസഹിച്ചിടും എന്നറിഞ്ഞുംജനം നിന്നേസ്സേവിച്ചീടാത്തതെന്തഹോ * പക്ഷിരണ്ടിശ്ശരീരത്തിലുണ്ടവയ്ക്കുണ്ടുസഖ്യവും വേറേമൂന്നാംസഖാവില്ലീയപരാധംസഹിക്കുവാൻ * ജീവൻസഖാവാംനിന്നേവിട്ടതിനാലെന്തുചെയ്തിടും ദുർഗ്ഗൻപാപിയവനദേവമാനുഷയോനിയിൽ * കിട്ടാത്തദേഹംകിട്ടീട്ടുമോക്കാനിൻപദമജ്ജളൻ മനസാകമ്മണാവാചാസത്യമോതുന്നനേകമായ് * സുഖദുഃഖങ്ങളിൽനീതാനംബേശരണമത്ഭുതം രക്ഷിക്കഞങ്ങളേയെന്നുംനിൻനൽസർവ്വായുധങ്ങളാൽ * നിൻപാദരേണുവല്ലാതെയില്ലേശരണമന്യമായ്.

വ്യാസൻ പറഞ്ഞു.

വാനോരവംസ്തുതിച്ചംബയവിടെത്താൻമറഞ്ഞുതേ വിസ്മയിച്ചധികംവിണ്ണോർകണ്ടാഭപ്പോകുന്നദേവിയേ.

ശ്രീദേവീഭാഗവതം അഞ്ചാംസ്കന്ധം

ദേവസ്തുതി

പതിനെട്ടാമദ്ധ്യായം

സമാപ്തം.

## ഇരുപതാമദ്ധ്യായം

ജനമേജയൻപറഞ്ഞു

മഹേശിതന്നത്ഭുതമാംപ്രഭാവം । മുനേ!ജഗച്ഛാന്തികരംവരിഷ്ഠം; നിനച്ചു,നീയോതിയ,തച്ചരിത്രം । ശ്രവിച്ചുമേതൃപ്തിഭവിച്ചതില്ല ।। ഭവാനിപോയങ്ങുമറഞ്ഞശേഷം । നിലിമ്പർതൊട്ടുള്ളവരെന്തുചെയ്തു?।। ശിവാചരിത്രംബഹുശ്രുതമെന്നും । ശ്രവിച്ചിടാപുണ്യവിഹീനരൊട്ടും ।। തൃപ്തിപ്പെടുന്നാരു?കഥാമൃതത്താ । ലനല്പഭാഗ്യൻ,ചെവികേട്ടിടുന്നോൻ ।। ശ്രവിക്കിലാസാദരമുണ്ടുമോക്ഷം । ശ്രവിച്ചിടാപ്പൂരുഷർനിന്ദ്യരത്രേ ।। ലീലാചരിത്രംജഗദംബതന്റെ । രക്ഷിച്ചിതദ്ദേവർമുനീന്ദ്രരേയും ।। കടത്തുവോന്നീനരരേഭവാബ്ധി । കൃതജ്ഞരെമ്മട്ടുപരിത്യജിക്കും ।। മുക്തർ,മുമുക്ഷുക്കളുമെന്നവേണ്ടാ । സംസാരികൾ,രോഗികളാകുമന്യർ ।। ഇവർസദാകേൾക്കണമത്ഥമേക । മിതെന്നുവേദജ്ഞരുരച്ചിടുന്നു ।। ധർമ്മാത്ഥകാമങ്ങൾകൊതിച്ചുഭൂപർ । വിശേഷമായ്കേൾക്കണമപ്രകാരം ।। വിമുക്തരുംകേട്ടുവരുന്നുനൂനം । ശ്രവിച്ചിടേണ്ടേ?പുനരന്യരായോർ ।। ആർചമ്പകംവിലപദങ്ങൾമല്ല । യിവററയാലംബയെമുൻഭജിച്ചാർ ।। സുഭോഗമൊത്തായവർമന്നിൽരാജാ । ക്കളായിട്ടന്നെന്നനുമിച്ചിടേണം ।। ഇക്കമ്മെഭുവിൽനരരായ്ജനിച്ചു । നതഭക്തരായംബയെയർച്ചിയാത്തോർ ।। ദരിദ്രരായ്സന്തതിയററരോഗ । സമേതരായിട്ടുഭവിച്ചിടുന്നു ।। ഭാരംവഹിച്ചാജ്ഞകൾകേട്ടുദാസ । രായിസ്സദാസപാത്ഥപരതപമോട്ടും ।। ഒരിക്കലുംസോദരപൂത്തിപോലും । വരാതെചുററിത്തിരിയുന്നുനിത്യം ।। കണ്ണററുകാതററുമൂടരായി । കഷ്ടത്തൊട്ടുംഭുവിലഴല്പെട്ടുന്നോർ ।। ആരാധിയാത്തുള്ളവരംബയേയെ । ന്നൂഹിച്ചിടേണംബുധരായിടുന്നോർ ।। രാജാക്കൾതൻഭോഗമൊട്ടു ഢിയോടും । സംസേവ്യരായൊട്ടധികംജനത്താൽ ।। കാണപ്പെട്ടുന്നോർവിഭവങ്ങളോടി । ന്നംബാർച്ചചെയ്തെന്നനുമിച്ചിടേണം.

അതുകൊണ്ടുമുനേ!ചൊല്ലു,ദേവീചരിതമുത്തമം കൃപചെയ്തുഭവാനിന്നു,കരുണാനിധിയല്ലയോ? * കൊന്നിട്ടാമഹിഷൻതന്നെവിണ്ണോർപൂജിച്ചുവാഴ്ത്തവെ സത്ത്വതേജസ്സിലുണ്ടായമഹാലക്ഷ്മിയുമെങ്ങുപോയ് വേഗംദേവിമറഞ്ഞെന്നുമഹാൻനീചൊല്ലിയില്ലയോ? വാനിലോമൃത്യുലോകത്തോവാഴ്‌നാബ് ഭുവനേശ്വരി? * അവിടെത്താൻലയിച്ചോ

വൈകണ്ടത്തേയാശ്രയിച്ചുവോ? അഥവാമേരുവിൽപോയൊ?സൂക്ഷ്മംനീയിന്നുരയ്ക്കുക.

വ്യാസൻപറഞ്ഞു

നിനക്കുഞാൻമുൻപുചൊന്നേൻമണിദ്വീപംമനോഹരം ദേവിയ്ക്കുന്നുംകളിസ്ഥാനമുൽകൃഷ്ടംപരമംമതം * സ്ത്രീരൂപമാണ്ടാരവിടെ ബ്രഹ്മവിഷ്ണുമഹേശ്വരർ പിന്നെപ്പുരുഷരായ്തങ്ങടെകാര്യംനടത്തിനാർ * അമൃതാബ്ധിക്കുനടുവിൽദ്വീപംപരമശോഭനം പലരൂപത്തിലവിടെക്കളിക്കുന്നൊന്നുമംബിക * വാനോർപൂജിച്ചുവാഴ്ത്തീട്ടാദ്വീപിങ്കൽതന്നെപോയവൾ കളിക്കുന്നവിടത്തെന്നംമായാശക്തിസനാതനി * അവ്വണ്ണമാമഹാദേവിപോയതുംകണ്ടുദേവകൾ സൂര്യവംശോത്ഭവൻശക്തൻസർവ്വലക്ഷണമൊത്തവൻ* അയോദ്ധ്യക്കധിപൻവീരൻശത്രുഘ്നാഭിധനാംനൃപൻ അവന്നുമഹിഷസ്ഥാനത്തിന്നുൻതൊട്ടുള്ളദേവവകൾ * രാജ്യമേകീട്ടുടൻഭൂമിപാലനാക്കിടിനാർനൃപ! അവരെല്ലാം വാഹനങ്ങളേറീസ്വാലയമെത്തിനാർ * അദ്ദേവന്മാർപോയശേഷം ഭൂമിയുംധർമ്മരാജ്യമായ് പ്രജകൾക്കൊക്കയുംനല്ലസൌഖ്യമുണ്ടായിമന്നവ! * മേഘംകാലത്തിൽവർഷിച്ചുഭൂമിസസ്യസമൃദ്ധയായ് വൃക്ഷങ്ങൾ പൂത്തുകാച്ചേററംസുഖത്തേനൽകിയെപ്പോഴും* കുടമ്പോലകി,ടേറപ്പാൽ, കാമദങ്ങൾപശുക്കളും * തെളിഞ്ഞുശീതമായ്പക്ഷിചേർന്നാറൊഴുകിമാഗ്ഗമായ് വിപ്രന്മാർവേദതത്വജ്ഞർയാഗത്തിൽശ്രദ്ധയുള്ളവർ * അവ്വണ്ണംനൃപർധർമ്മിഷ്ഠർദാനാദ്ധ്യയനതല്പരർ ശസ്ത്രവിദ്യാരതർനിത്യംസൽപ്രജാപാലനോൽസുകർ * ന്യായദണ്ഡധരർശാന്തന്മാരെല്ലാഭൂമിപാലരും ജനങ്ങൾക്കൊക്കയുംതമ്മിൽസ്നേഹമുണ്ടായിമന്നവ! * ധനദാതാക്കൾവർദ്ധിച്ചുവ്രജംഗോകുലപൂർണ്ണമായ് *ബ്രാഹ്മണർക്ഷത്രിയർ വൈശ്യർശൂദ്രരുംനൃപസത്തമ! എല്ലാവരുംമഹാദേവീഭക്തരായ്ത്തീന്നുഭൂമിയിൽ * സർവ്വത്രയാഗസ്തംഭങ്ങൾനല്ലതാംമണ്ഡപങ്ങളും വിപ്രക്ഷത്രിയയാഗങ്ങൾകൊണ്ടുഭൂമിനിറഞ്ഞുതേ * പതിവ്രതകൾതാൻ സ്ത്രീകൾസത്യമുള്ളോർസുശീലകൾ പുത്രന്മാർധർമ്മനിഷ്ഠന്മാർപിതൃഭക്തികലന്നവർ * ഇല്ലഭൂമിയിലെങ്ങുന്താൻവേദനിന്ദയധർമ്മവും വേദശാസ്ത്രങ്ങൾവാദിക്കുമില്ലമററൊരുവാദവും * ആക്കുമെങ്ങുംശംഠയില്ല ദൈന്യംദുർബുദ്ധിയെന്നതും ജനങ്ങളെങ്ങുംസുഖികൾകാലത്തിൽമൃതിയങ്ങനേ * ആപത്തുംബന്ധുവേർപാടുമില്ലൊരിക്കലുമാക്കുമേ ദുർഭിക്ഷ

മില്ലനാവൃഷ്ടിയതിവൃഷ്ടിയുമില്ലതാൻ * രോഗമില്ലില്ലമാത്സൎയ്യംപരസ്പര വിരോധവും സൎവ്വത്രസുഖികൾതന്നെനരരുംനാരിമാരുമെ * വാനിൽ ദേവകളേപ്പോലെകളിച്ചീടുന്നമാനുഷർ ഇല്ലന്നു,ഡാംഭികർ,ചോരർ, പാഷണ്ഡമതവാദികൾ * നുണചൊൽവോർ,സ്ത്രീജിതന്മാർ,വഞ്ചിപ്പോർമൂഢരായവർ വേദദ്വേഷികളായീടുംമഹാപാപികളുംനൃപ! * സൎവ്വധൎമ്മിഷ്ഠരെല്ലാരുംദ്വിജരസവാപരർസദാ സൃഷ്ടിധൎമ്മംമൂന്നുമട്ടിലാകയാൽത്രിവിധംദ്വിജൻ * സാത്വികർരാജസർ,പിന്നെയവ്വണ്ണംതാമസർപരർ വേദവിത്തുകളെല്ലാരുംസാത്വികർസത്വവൃത്തികൾ * പ്രതിഗ്രഹംവാങ്ങിടാത്തോരുള്ളോർദയയടക്കവും പുരോഡാശവിധാനത്തിൽസാത്വീകാംഗങ്ങൾകൊണ്ടുതാൻ * യാഗംചെയ്യോർധൎമ്മനിഷ്ഠർപശുദ്രവഹിംസിയാത്തവർ ദാനം,വേദാഭ്യാസമതും,യാഗംചെയ്യുമിങ്ങനേ * ത്രികൎമ്മരസികന്മാരസ്സാത്വികർബ്രാഹ്മണർനൃപ! രാജസർ,വേദവിദ്വാന്മാർക്ഷത്രിയക്കുപുരോഹിതർ * ഷൾക്കൎമ്മരതരെല്ലാരുംവിധിപോൽമാംസഭക്ഷകർ യാഗംചെയ്യുക,ചെയ്യിക്ക ദാനം വാങ്ങുക,നൾകുക * വേദംപഠിക്ക,യവ്വണ്ണംപഠിപ്പിക്കുക,ആറിവ താമസർ കോപമോടൊത്തോർരാഗദ്വേഷങ്ങളുള്ളവർ * എന്നുംഭൂപക്ഷ്ട്രൃത്യന്മാരല്പംവേദംപഠിപ്പവർ * ഹതനായ്ദൈത്യനെല്ലാരുംസുഖികൾ വേദതല്പരർ വ്രതത്തിലുംദാനധൎമ്മങ്ങളിലുംനിഷ്ഠരങ്ങനേ * ക്ഷത്രിയർ പാലനംചെയ്യോർവൈശ്യർവാണിജ്യവൃത്തികൾ കച്ചോടം,കൃഷി, ഗോരക്ഷധനവ്യാപാരവുംചിലർ * മോദിച്ചുലോകമീവണ്ണംമഹിഷൻ ഹതനാകവേ ഭയംകൂടാതെയുണ്ടായീജനങ്ങൾക്കുധനാഗമം * ബഹുപാലുള്ളനൽഗോക്കൾജലപൂൎണ്ണങ്ങളാറുകൾ വൃക്ഷങ്ങൾഫലപൂൎണ്ണങ്ങളുമോഗികൾമനുഷ്യരും * പ്രജകൾക്കാധിയില്ലേങ്ങുമതിവൃഷ്ട്യാദിദുഃഖവും.

ഭുവനജനനിതൻപത്മാത്തമോദംഭജിച്ചും । മറകൾപറയുമോരോധൎമ്മമങ്ങാചരിച്ചും ॥ സകലവിഭവമോടാരോഗ്യമെന്നുംഭവിച്ചും മനുജർമരണമാളാതായ,കാലത്തിൽവച്ചു.

ശ്രീദേവിഭാഗവതം അഞ്ചാംസ്കന്ധം

അന്തഃധാനോത്തരവൃത്തം

ഇരുപതാമദ്ധ്യായം.

—ഃഃഃഃ—

## ഇരുപത്തൊന്നാമദ്ധ്യായം.

വ്യാസൻപറഞ്ഞു.

രാജാവേ!കേൾക്കചൊല്ലീടാംദേവീചരിതമുത്തമം സുഖമേകുന്നതെല്ലാൎക്കുംസൎവ്വപാപപ്രണാശനം * ഉണ്ടായ്ശുംഭനിശുംഭന്മാർ, സോദരർബലശാലികൾ മഹാവീര,രവദ്ധ്യന്മാർപോലുംപുരുഷരാലവർ * ബഹുസൈന്യമെഴുംശൂരർസദാവാനവദുഃഖദർ ദുർവ്വൃത്തന്മാർ! മദോന്മത്തർ.ബഹുദൈത്യരൊടൊത്തവർ * മഹാഘോരരണത്താൽ കൻഹതരായവരമ്മയാൽ സൎവ്വാനചരരോടൊത്തുദേവന്മാൎക്കുഹിതത്തിനായ് * മഹാഭുജർചണ്ഡമുണ്ഡ,രത്യുഗ്രൻരക്തബീജനും ധൂമ്രലോചനനുംയുദ്ധഭൂമിയിൽഹതരായിതേ * അവരേക്കൊന്നവൾവിണ്ണോൎക്കുള്ളവൻഭയമാററിനാൾ നൻമേരുവിൽവച്ചുപൂജിച്ചമരന്മാർസ്തുതിക്കയാൽ.

രാജാവു പറഞ്ഞു.

ആദ്യമിദ്ദൈത്യരാരേററംശക്തരായ്വന്നതെങ്ങനെ? സ്ഥാപിച്ചതാരാണിവിടെത്തെന്തേസ്ത്രീവദ്ധ്യരായതും? * തപസ്സാൽവരമാരേകിയവരത്യന്തശക്തരായ് കൊല്ലപ്പെട്ടതുമെവ്വണ്ണമെല്ലാംചൊൽകസവിസ്തരം.*

വ്യാസൻ പറഞ്ഞു.

സൎവ്വപാപംകെടുത്തീടുമംബാചരിതമൊത്തിടും സൎവ്വാൎത്ഥഫലമേകീടുംദിവ്യസൽകഥകേൾക്കനീ * പണ്ടുശുംഭനിശുംഭർരണ്ടസുരന്മാർസഹോദരർ സുന്ദരർവന്നുചേൎന്നാരപ്പാതാളംവിട്ടുഭൂമിയിൽ * യൌവ്വനംവന്നുടൻചെയ്താരവരുത്തമമാംതപം അന്നവുംജലവുംവിട്ടുശുദ്ധമാംപുഷ്കരത്തിലായ് * പതിനായിരമാണ്ടോളംയോഗാഭ്യാസത്തൊടൊത്തുതാൻ ഒരിടത്തായ്വാണുചെയ്താർഘോരമായതപസ്സവർ * അവൎക്കുതുഷ്ടനായ്ബ്രഹ്മാസൎവ്വലോകപിതാമഹൻ ഹംസവാഹനമേറീട്ടുബ്ഭഗവാനവിടെത്തിനാൻ * ധ്യാനത്തിൽവാഴുമവരെക്കണ്ടുചൊന്നാൻപ്രജാപതി:— ‘എഴീല്ക്കുകമഹാന്മാരെ!തപസ്സാൽതുഷ്ടനായി ഞാൻ * ഇച്ഛിക്കുംവരമേകീടാമിപ്പോൾനിങ്ങളുരയ്ക്കുവിൻ ഞാൻകാമദൻകണ്ടുവന്നേൻനിങ്ങൾചെയ്യുന്നവൻതപം.’

വ്യാസൻ പറഞ്ഞു

എന്നുകേട്ടാനിഷ്ഠ വിട്ടിട്ടുണന്നായവരപ്പോഴെ പ്രദക്ഷിണംവെച്ചു നമിച്ചീടിനാർ രണ്ടുപേരുമായ് * ദണ്ഡംപോലെനമിച്ചിട്ടാദൃബ്ബലാകൃതി ചേർന്നവർ ദീനന്മാർതൊണ്ടയിടറീട്ടോതിനാർമധുരംമൊഴി * ഭക്തന്മാക്കഭയംനല്കുംദേവദേവ!ദയാനിധേ! നീതോഷിച്ചെങ്കിൽഞങ്ങൾക്കിന്നമരത്വത്തെയേകണം * ഭൂമിയിൽമരണത്തെക്കാൾവേറെയില്ലല്പവുംഭയം ആഭയത്താൽഭയപ്പെട്ടുനിന്നേവന്നാശ്രയിച്ചതേ * ക്ഷമാബ്ധേ!ദേവദേവേശ!സ്രഷ്ടാവേ!രക്ഷചെയ്കനീ ഇല്ലാതാക്കുകവിശ്വാത്മൻ!വേഗംമരണഭീതിയേ.

ബ്രഹ്മാവു പറഞ്ഞു.

ഇതെന്തപേക്ഷിച്ചുനിങ്ങൾസ്വഭാവവിപരീതമായ്? ആക്കുമാൎക്കുംജഗത്തിങ്കൽനല്കീടില്ലിതൊരിക്കലും * ജനിച്ചാൽമരണംതിട്ടംമരിച്ചാൽജനനംദ്ധ്രുവം പണ്ടീമര്യാദലോകത്തിലീശ്വരൻവെച്ചതല്ലയോ? * മരിച്ചീടണമെന്മട്ടുമെല്ലാപ്രാണികളുംദ്ധ്രുവം ചോദിക്കവേറെയിഷ്ടിഷ്ടംവരംഞാനതുതന്നിടാം.

വ്യാസൻ പറഞ്ഞു.

വിധിതന്നാവാക്കുകേട്ടുനന്നായ്ചിന്തിച്ചുദാനവർ മുൻപിൽനില്ക്കുന്നബ്രഹ്മാവെനമിച്ചിട്ടുടനോതിനാർ * വിണ്ണോർതൊട്ടുപുമാന്മാക്കുംമൃഗപക്ഷിനരക്കുമേ അവദ്ധ്യരാകണംഞങ്ങൾക്കീയിഷ്ടവരമേകണം * ഞങ്ങളെക്കൊല്ലുവാനേതുനാരിയുണ്ടുബലത്തോടും സ്ത്രീകളെപ്പേടിയില്ലൊട്ടുംത്രൈലോക്യത്തിങ്കലെങ്ങുമേ * പുരുഷർകൊന്നിടാത്തോരായ്തീരാംഭ്രാതാക്കൾപത്മജ! സ്വഭാവമായബലകൾസ്ത്രീകളേഭയമില്ലതാൻ.

വ്യാസൻ പറഞ്ഞു.

അവർതൻവാക്കിവണ്ണംകേട്ടുകീട്ടിഷ്ടമതാംവരം പ്രസന്നചിത്തനായ്‌സത്യലോകംപ്രാപിച്ചുപത്മജൻ * ബ്രഹ്മാവുഗൃഹമാണ്ടപ്പോൾപൂകീദൈത്യർനിജാലയം ശുക്രനേഗ്ഗുരുവാക്കിട്ടുപൂജിച്ചാരുടനേയവർ* സ്വർണ്ണത്തിനാൽചെയ്തനല്ലദിവ്യസിംഹാസനംമുനി രാജ്യാർത്ഥമേകിനാൻ നല്ലനാളൊത്തശുഭമാംദിനേ* ശുംഭനാംജ്യേഷ്ഠനായേകീശുഭംരാജ്യാസനംകവി സേവയ്ക്കായുടനേതന്നെവന്നാർദാനവവീരരും*ചണ്ഡമുണ്ഡർ മഹാവീരർസോദരർബലശാലികൾ ആനതേർസൈന്യമശ്വങ്ങളിവ

യോടൊത്തുവന്നവർ * ധൂമ്രലോചനനാംദൈത്യൻതത്തുല്യൻചണ്ഡ
വിക്രമൻ കേട്ടുനൃപൻശുംഭനെന്നായ്സൈന്യത്തോടൊത്തുവന്നുടൻ*
രക്തബീജാസുരൻശൂരൻവരത്താൽബലമേറിയോൻ അക്ഷൌഹിണി
കളോടൊത്തിട്ടവിടെത്തീട്ടുപാർത്തതേ * വിശേഷമൊന്നവന്നുണ്ടുപോ
രിൽപോരാടിടുമ്പഴായ് ശസ്ത്രമേററുടലിൽനിന്നുമന്നിൽചോരപതി
ക്കുകിൽ *ഉണ്ടാകുമവനേപ്പോലെയസുരന്മാരനേകമായ് ശസ്ത്രപാണി
കളായ്ക്രൂരന്മാരായിബ്ബഹുപൂരുഷർ * പരാക്രമംരൂപമാകാരവുമായവ
നൊപ്പമാം പിന്നെച്ചോരയിലുണ്ടായപുരുഷർപോർതുടങ്ങിടും * അ
തിനാലാമഹാവീരൻപോരിൽദുർജ്ജയനേററവും അവദ്ധ്യൻസർവ്വഭൂത
ക്കുംരക്തബീജൻമഹാസുരൻ * ശൂരന്മാർമററനേകംപേർചതുരംഗങ്ങ
ളോടുമായ് ശുംഭൻഭൂപാലനെന്നോർത്തുസേവകന്മാരുമായിതേ * അ
സംഖ്യംസൈന്യമശ്ശുംഭനിശുംഭക്കളവായുടൻ ഭൂവിലേരാജ്യമെല്ലാംവൻ
ബ്ബലംമൂലംകരസ്ഥമായ് * സൈന്യത്തെക്കൂട്ടിയുടനേനിശുംഭൻബഹു
വിക്രമീ വേഗമിന്ദ്രജയത്തിന്നായ് സ്വർഗ്ഗത്തിൽചെന്നുചേർന്നതേ*ദിക്പാ
ലർചൂഴവേചെയ്യാൻദാനവൻഘോരമാംരണം മാറിൽതാഡിച്ചുതേവ
ജ്രായുധംകൊണ്ടുമഹേന്ദ്രനും * ആവജ്രമേററുഭുവികൽപതിച്ചാൻദാന
വാനുജൻ മഹാത്മാവാംനിശുംഭൻറസൈന്യംഛിന്നിച്ചുപോയുടൻ*
ഭ്രാതാവിൻമൂർച്ഛയെക്കേട്ടുശുംഭൻപരബലാർദ്ദനൻ അവിടെച്ചെന്നു
വാനോരേയെല്ലാംതാഡിച്ചിഷുക്കളാൽ*വലുതാംപോരുചെയ്തുഗ്രകർമ്മി
യാംശുംഭനോടുടൻ തോററിന്ദ്രൻതൊട്ടവാനോരുംദിക്പാലന്മാരശേഷ
വും * കരുത്തനാമവൻകൈക്കൊണ്ടീടിനാനൈന്ദ്രമാംപദം കാമധേ
നുവൊടുംകല്പവൃക്ഷങ്ങളോടുകൂടിയും * ഹരിച്ചാനാമഹാൻമൂന്നുലോക
വുംയാഗഭാഗവും നന്ദനാദ്യാനമാണ്ടുവെച്ചുമോദിച്ചാനാമഹാസുരൻ *
അദ്ദൈത്യനമൃതംപാനംചെയ്തിട്ടുംസുഖമാണ്ടുതേ അവൻകുബേരനേ
വെന്നാരാജ്യഭാരംനടത്തിനാൻ * സൂര്യചന്ദ്രാധികാരങ്ങളുംവഹിച്ചാൻ
ശുംഭദാനവൻ യമനേവെന്നവന്നുള്ളസ്ഥാനവുംകൈക്കലാക്കിനാൻ*
പാശിതൻരാജ്യമതുപോൽ,ചെയ്താനാവഹ്നികർമ്മവും നിശുംഭൻ
സൈന്യമോടൊത്തകാററിൻകാര്യംനടത്തിനാൻ * ഹരിച്ചുരാജ്യവും
ശ്രീയുമാട്ടിയോടിച്ചുവിണ്ണോരേ നന്ദനംവിട്ടവരുടൻഗിരിതൻഗുഹപൂകി
നാർ * അലഞ്ഞാരക്കാട്ടുകാട്ടിലധികാരങ്ങൾപോകയാൽ തേജസ്സാ,
ധാര,മാലംബ,മായുധങ്ങളു,മെന്നിയെ* നടന്നാരമ്പരെല്ലാരുമ്മലതൻ

ഗൃഹതോറുമേ ശൂന്യോദ്യാനങ്ങളതിലുംനദിതൻഗുഹയിങ്കലും * പ്രാപിച്ചില്ലെങ്ങുമേസൌഖ്യംസ്ഥാനംവിട്ടഴലാണവർ ദിഗീശന്മാർ,സുഖം ദൈവാധീനമല്ലേ?നരാധിപ!* ബലവാന്മാർ,മഹാഭാഗർ,വിദ്വാന്മാർ, ധനയുക്തരും ദുഃഖവുംദൈന്യവുംപ്രാപിക്കുന്നകാലത്തിൽമന്നവ!*ആശ്ചര്യമാണരാജാവേ!കാലത്തിന്നുള്ളചേഷ്ടകൾ കാലംരാജാവിനേഭിക്ഷുവാക്കിത്തീക്കുന്നകേവലം * ദാതാവിനേയാചകനായ് ശക്തനേശക്തിഹീനനായ് വിദ്വാനേമൂഢനാക്കുന്നുഭീരുവാക്കുന്നുശൂരനേ *യാഗങ്ങൾ നൂറുചെയ്തിന്ദ്രാസനമുത്തമമാണ്ടവൻ പിന്നെദുഃഖിച്ചിടുന്നേററം, കാലത്തിൻ,ഗതിയിങ്ങനെ * കാലഞ്ചെയ്യുന്നനരനജ്ഞാനിയായ് ധർമ്മനിഷ്ഠനായ് അവനേത്താൻമൂർഖനായുംപാപിയായിട്ടുമേററവും* ഒന്നുകൊണ്ടുംവിസ്മയിക്കാനില്ലിന്നിക്കാലചേഷ്ടയിൽ ബ്രഹ്മവിഷ്ണുഹരാദ്യക്കുമീവണ്ണംകഷ്ടചേഷ്ടകൾ * ജനിക്കുന്നുവിഷ്ണുപന്നിമുതലോരോരുയോനിയിൽ തലയോടാണ്ടുഹരനുംകാലത്തിന്റെബലത്തിനാൽ *

ശ്രീദേവീഭാഗവതം അഞ്ചാംസ്കന്ധം
ശുംഭാസുരകഥ
ഇരുപത്തൊന്നാമധ്യായം.

---

## ഇരുപത്തിരണ്ടാമധ്യായം.

---

വ്യാസൻ പറഞ്ഞു.

ദേവന്മാരൊക്കെയുംതോററുശുംഭൻരാജ്യംഭരിച്ചുതേ ഇവ്വണ്ണമായിരം വഷം കഴിഞ്ഞുനൃപസത്തമ! *ഭ്രഷ്ടരാജ്യരതാംവിണ്ണോരേറെച്ചിന്തിച്ചനന്തരം സാദരംഗുരുവോടായിച്ചോദിച്ചാരഴലാണവർ * ചെയ്യുന്നതെന്തുഗുരോ!ചൊൽക?സവ്വജ്ഞൻനീമഹാമുനി ഉപായമുണ്ടുദുഃഖത്തിൻനിവൃത്തിക്കുമഹാമതേ! * ഉപചാരപരങ്ങൾതാൻവേദമന്ത്രങ്ങളൊക്കെയും വാഞ്ഛിതാത്ഥങ്ങൾസാധിക്കാൻസൂത്രങ്ങൾചൊൽവതില്ലയോ? * സവ്വകാമഫലംനൾകുമോരോയാഗവുമോതിടും അവയെച്ചെയ്ക,നീതന്നുനംക്രിയയെല്ലാമറിഞ്ഞവൻ * ശ്രേഷ്ഠവേദത്തിൽവിധി,യെമ്മട്ടോതുംശത്രുനാശമായ് അതുനീചെയ്കവിധിപോൽഞങ്ങൾക്കുള്ളഴൽപോമ്പടി * അംഗിരാഗോത്രജൻനീയമ്മട്ടുചെയ്യാൻസമത്ഥനാം ആവുമ്പോലുള്ളാഭിചാരംദാനവന്മാർനശിക്കുവാൻ.*

ബൃഹസ്പതി പറഞ്ഞു.

വേദങ്ങളോതീട്ടും മന്ത്രം ദൈവാധീനഫലപ്രദം സ്വതന്ത്രമല്ലദൃഢമായ്ഫലമേകുവതും തഥാ * മന്ത്രദേവതമാർനിങ്ങൾ,കാലക്കേടിട്ടുനിങ്ങളും ദുഃഖഭാക്കുകളായ്തീർന്നതെൻതോഷിപ്പിപ്പതെങ്ങനേ? * ഇന്ദ്രാഗ്നിപാശിമതാദ്യോക്കാംപൂജ,യാഗത്തിലൊക്കയും ആനിങ്ങളാപത്താണെന്തുയാഗം ഞാൻ ചെയ്യിട്ടുന്നതും * വരുന്നതിരുവതെന്നുള്ളതിന്നില്ലപ്രതികാരവും ഉപായം ചെയ്യുന്നപിന്നെക്കല്പിച്ചാർയോഗ്യരായവർ * ബലമുള്ളതു ദൈവന്താനെന്നോതും ചിലപണ്ഡിതർ ദൈവം നിരർത്ഥമെന്നായിട്ടുപരയജ്ഞർപറഞ്ഞിട്ടും * ഉപായം ദൈവമീരണ്ടും സമ്മതിക്കുന്നപൂരുഷർ ദൈവത്തെമാത്രമോർത്തുകൊണ്ടിരിക്കരുതൊരിക്കലും * സർവ്വഥാബുദ്ധികൊണ്ടോർത്തു ചെയ്യീടണമുപായവും നന്നായ്വിചാരിച്ചതിനാൽചൊല്ലുന്നുനിങ്ങളോടു ഞാൻ * മഹിഷാസുരനേപ്പുണ്ടുവധിച്ചാളംബതുഷ്ടയായ് സ്തുതിക്കകൊണ്ടുനിങ്ങൾക്കവർവുംനൽകിനാളവൾ * ആപത്തിനെനശിപ്പിക്കാമെന്നുമെന്നേനിനയ്ക്കുകിൽ എന്നെന്നാപത്തുനിങ്ങൾക്കദൈവത്താൽസംഭവിക്കുമോ * അന്നന്നെന്നെസ്മരിച്ചാലുമമ്പരേ!നിങ്ങളൊക്കയും സ്മരിച്ചാൽ ഞാൻനശിപ്പിക്കാം നിങ്ങൾക്കുള്ള തുകഷ്ടവും * അതിനാൽ ചെന്നതിമനോഹരമായഹിമാദ്രിയിൽ ചണ്ഡികാരാധനം ചെയ്യുഭക്തിയോടും നിലിമ്പരേ! * മായാബീജവിധാനത്തിൽപുരശ്ചരണം ചെയ്യുമേ യോഗംകൊണ്ടറിയുന്നേൻ ഞാനവർപ്രത്യക്ഷമായിട്ടും * ദുഃഖാവസാനംനിങ്ങൾക്കുകണ്ടീടുന്നിന്നസംശയം ഹിമവാനിൽസദാദേവിയുള്ളതായ്കേട്ടിട്ടുണ്ടുഞാൻ * സ്തുതിച്ചാച്ചിക്കിലുടനേവാഞ്ഛിതാർത്ഥങ്ങളേകിടും നല്ലനിശ്ചയമോടൊത്തു ഹിമവാനിൽഗമിക്കുവിൻ * കാര്യങ്ങളെല്ലാംനിങ്ങൾക്കുസാദ്ധ്യമാക്കിടുമീശ്വരി.

വ്യാസൻ പറഞ്ഞു.

ഗുരുവിൻവാക്കിവണ്ണംകേട്ടെത്തിമഞ്ഞുമലയ്ക്കവർ ദേവീധ്യാനത്തിലധികംനിഷ്ഠയോടും സുരോത്തമ! * മായാബീജംമനംകൊണ്ടുജപിച്ചിട്ടവരേവരും ഭക്തക്കഭയമേകുന്നദേവിയെപ്രണമിച്ചുതേ * സ്തോത്രമന്ത്രങ്ങളാലേറെഭക്തിയോടും സ്തുതിച്ചവർ.

നമിക്കാം സുരാനന്ദദേ!വിശ്വനാഥേ! । ജഗന്നായികേ!ദേവി!ബ്രഹ്മസ്വരൂപേ! ॥ നമിക്കുന്നദൈത്യാന്തദേ!ഭക്തിഗമ്യേ! । നരന്മാർക്കുമ

വ്യാൎത്ഥമേകീട്ടമംബേ! ॥ നിനക്കുള്ള നാമംകണക്കില്ലരൂപം । ധരിച്ചാരുതാനാദിദേവാദിരൂപേ! ॥ പ്രജാസൃഷ്ടിസംഹാരകാലങ്ങളിൽനീ । യശേഷത്തിലുംശക്തിയായ്‌വാണിടുന്നോരു ॥ നിനപ്പെന്നതും ധൈര്യവുംബുദ്ധിയുംനീ । ജരാ,പുഷ്ടി,തോഷം,ശമം,കാന്തിയുംനീ ॥ സുവിദ്യാ,സുലക്ഷ്മീ,ഗതി,കീൎത്തി,മേധാ । ജഗത്തിന്നു പണ്ടുള്ള വിത്തായതുംനീ ॥ ഒരോരൂപമായ്‌ചെയ്തുനീപണ്ടുകാൎയ്യം । സുരക്കായവയ്ക്കായ്‌നമിക്കാംള്ളുദാൎത്ഥം ॥ ക്ഷമാ,യോഗനിദ്രാ,ദയാ,യെന്നപേരാ । ണ്ടിരിക്കുന്നതൻരൂപമായേതിലുംനീ ॥ മദാന്ധൻമഹാവൈരിപോത്തായദൈത്യൻഹതൻദേവകാൎയ്യത്തിനായ്‌പണ്ടുനിന്നാൽ ॥ സദാഞങ്ങളിതേകൃപാവേണമുണ്ടെന്നുരയ്ക്കുന്നുവേദംപുരാണങ്ങളൊട്ടും ॥ ഇതെന്തത്ഭുതംതൻസുതന്മാരെയംബാ । വളൎത്തുന്നുരക്ഷിച്ചുവേണ്ടുന്നവണ്ണം ॥ ജനിപ്പിക്കുയാലുമ്പരേനീസഹായി । ച്ചി,നിശ്രദ്ധയാപൂൎണ്ണമായ്‌ചെയ്തുകാൎയ്യം ॥ നനക്കുള്ള രൂപംധരിച്ചില്ലനിന്ന । ഗ്ഗുണങ്ങൾക്കെഴുന്നന്തവുംവിശ്വവന്ദ്യേ! ॥ കൃപാപാത്രമീഞങ്ങളെന്നോൎത്തുരക്ഷാ । സമൎത്ഥേ! സദാപോററണംഭീതിയിൽനിന്നും ॥ അയക്കാതെക്രൂരമ്പിടിക്കാതെമുഷ്ട്യാ । ധരിക്കാതെവേൽശൂലവുംഖഡ്ഗവുംനീ ॥ കരുത്തുള്ള വൻശത്രുനാശത്തിനെന്നാൽ । കളിക്കുന്നതന്യോപകാരത്തിനായി ॥ ജഗത്തജ്ഞരോൎക്കില്ലതാൻനിത്യമെന്നായ്‌ । ഭവിച്ചീടുമോകാരണംവിട്ടുകാൎയ്യം ॥ ഉറയ്ക്കുന്നുനീതാൻജഗൽകൎത്രിയെന്നായ്‌ । പ്രമാണാനുമാനങ്ങളാൽഞങ്ങളംബേ! ॥ അജൻവിഷ്ണുവുംരുദ്രനുംസൃഷ്ടിരക്ഷാ । വിനാശേശരെന്നായ്‌പുരാണപ്രസിദ്ധം ॥ അവർമൂവരുംനിന്നിലുണ്ടായതല്ലെ? ॥ യുഗാദിക്കു,വൎമ്മയാണാകയാൽനീ ॥ അവർമൂവരുംപണ്ടുസേവിക്കയാൽനീ । കൊടുത്തുമഹാശക്തികൾമൂന്നവൎക്കായ്‌ ॥ അവർനിന്നൊടൊത്തിജ്ജഗൽസൃഷ്ടിരക്ഷാ । വിനാശാദികാൎയ്യങ്ങൾചെയ്യുന്നുഭംഗ്യാ ॥ വിദ്യാപരാസകലകാമഫലപ്രദാനി । മുക്തിപ്രദാവിബുധവന്ദിതപാദപത്മാ ॥ വിശ്വാംബ,നിൻെറപദതാരുഭജിച്ചിടാത്ത । സന്യാസിമാരുമറിവറ്റൊരുമൂഢരല്ലേ? ॥ നൽഡാംഭികർവൈഷ്ണവർസൌരർതാനം । മഹേശി!യപ്പാശുപതസ്ഥരുംതാൻ ॥ രമാ,സ്ഥിതിഃ,കാന്തി,യശസ്സു,പുഷ്ടി । നീലജ്ജയും,നിന്നെനമിപ്പതില്ലാ ॥ ഹരിഹരാദികൾദൈത്യരമൎത്ത്യരും । പരിചിൽനിൻപദപത്മനിഷേവകർ ॥ മതികുറഞ്ഞവർനിന്നെനമിച്ചിടാ । വിധിപതിച്ചവർഭുവിലവർദ്ധം ॥ ഹരി

രമാപതോരത്തുലാക്ഷതൻ । രസമെടുത്തണിയിച്ചവരുന്നതേ ॥ ഹരൻ മഗ്ഗിരികന്യകതൻപദാം । ബുജപരാഗനിഷേവണതല്പരൻ ॥ അപര രാംനരർതൻകഥയെന്തുവാൻ । തവപദാബ്ജമെവർഭജിയാത്തവർ ॥ അറിവെഴുനൊരുതാപസർനീദയാ! ക്ഷമയിതെന്നുഭജിപ്പവർനിസ്പൃഹർ ॥ നിൻപാദകാന്തികലരാത്തമനുഷ്യരംബേ! സംസാരകൂപമതിൽ വീണവർഭ്രഷ്ടരല്ലേ! ॥ ദാരിദ്ര്യദുഃഖമവരകഷ്ടശിരോരുഗാദി । യോട്ടും സുഖങ്ങളണയാതെഭവിച്ചിടുന്നു ॥ ഭാര്യാധനങ്ങളെവെടിഞ്ഞുഭജിച്ചു പുല്ലും । പേറുന്നനൻവിറകുമേതവർമൂഢരായോർ ॥ മുജ്ജന്മമൊട്ടുമവർനിൻപദതാർഭജിച്ചോ । രല്ലെന്നുഞങ്ങളറിയുന്നുമഹാപ്രഭാവേ!.

വ്യാസൻ പറഞ്ഞു.

ദേവന്മാർവാഴ്ത്തിയീവണ്ണംദയയേറുന്നൊരംബയേ രൂപയൌവ്വനമോടൊത്തുപ്രത്യക്ഷത്തിങ്കൽവന്നവൾ * ദിവ്യവസ്ത്രംധരിച്ചിട്ടുംദിവ്യാഭരണമാണ്ടുമേ ദിവ്യമാലകളുംദിവ്യഗന്ധവുംചാർത്തിയംബിക * ജഗന്മോഹനലാവണ്യാസവലക്ഷണമൊത്തവൾ അദിതീയസ്വരൂപത്തിൽദേവന്മാൎക്കുകിദൎശനം * ഗുഹയിൽനിന്നുവന്നാളാഗംഗയിൽ പോയ്കളിക്കുവാൻ ദിവ്യരൂപധരാദേവീകാമമോഹമേകവോൾ * സ്തുതിക്കുന്നമരോടോതിയിടിവെട്ടുന്നൊരൊച്ചയിൽ സ്നേഹപൂർവംമന്ദഹാസംചെയ്തിട്ടാക്കയിൽവാണിയാൾ.

ദേവി പറഞ്ഞു.

അല്ലേനിലിമ്പരേ!നിങ്ങൾസ്തുതിക്കുന്നാരെയേററവും? എന്തുകാര്യംപറഞ്ഞാലുമെന്തുകൊണ്ടീവിചാരവും?.

വ്യാസൻപറഞ്ഞു.

ദേവീവാക്യംകേട്ടുരൂപസമ്പത്താൽസംഭ്രമിച്ചവർ പ്രേമപൂർവം പറഞ്ഞാരദ്ദേവിയോടതിമോദമായ്.

ദേവന്മാർ പറഞ്ഞു.

കൃപാബ്ധേ!ദേവി!നിന്നെത്താൻസ്തുതിക്കുന്നുനമിച്ചിതാ ദുഃഖങ്ങൾ തീൎത്തുപാലിക്കദൈത്യപീഡിതർഞങ്ങളേ * പണ്ടുനീകൊന്നുദേവാരിയാകുംമഹിഷദൈത്യനേ വരവുംനൽകിഞങ്ങൾക്കാരംന്നേയാപത്തിലോർക്കുവിൻ * ഓർത്താൽദുഃഖംനശിപ്പിക്കാംദൈത്യപീഡയെയെന്നതായ് അതിനാൽനിന്നെയോർത്തംബേ!ദുഃഖമായ്ഞങ്ങളിങ്ങനെ * ശുംഭനിശുംഭന്മാർഘോരന്മാർരണ്ടുദാനവർ വിഘ്നകാരികളുണ്ടായീപുരുഷന്മാൎക്കവധ്യർപോൽ * രക്തബീജാസുരൻശക്തൻചണ്ഡ

മുണ്ഡരുമങ്ങനെ ഇവരോടുംമററുശക്തരോടുംസംഹരിച്ചവർ * വേറേതെങ്ങൾക്കുഗതിയില്ലംബേ നീതാൻമഹാബലെ! ദുഃഖിക്കുംദേവകൾക്കുള്ള കാര്യംനീസാദ്ധ്യമാക്കുക.

എന്നുംതവാംഘ്രിഭജനോൽസുകരായഞങ്ങൾ । ക്കാപത്തുവന്നു ബലമേറിയദൈത്യർമൂലം ॥ ഇബ്ഭക്തർതന്നഴലൊഴിച്ചിടുകംബികേ!വൻ । സംസാരദുഃഖമെഴവോക്കുമാരാശ്രയംനീ ॥ സകലഭുവനവുംനീരക്ഷചെയ്യിന്നു,നീതാ । നഖിലവുമിതുനിർമ്മിച്ചാദികാലത്തതോർത്തു ॥ സ്വബലമൊടുമദിക്കുംദർപ്പമേറുന്നദൈത്യർ । ജനനി!ജഗതിചെയ്യുന്നോററവുംപീഡയിപ്പോൾ.

ശ്രീദേവീഭാഗവതം അഞ്ചാംസ്കന്ധം

ദേവീപ്രാദുർഭാവം

ഇരുപത്തിരണ്ടാമദ്ധ്യായം

---



## ഇരുപത്തിമൂന്നാമദ്ധ്യായം.

---

വ്യാസൻ പറഞ്ഞു.

ശത്രുപീഡിതരാംവിണ്ണോരാലേവംസ്തുതയായവൾ പ്രത്യക്ഷമായ് സ്വദേഹത്തിൽനിന്നുമറെറാരുരൂപമായ് *ശ്രീപാർവ്വതീശരീരത്തിൽനിന്നിട്ടാംബഭവിക്കയാൽ കൌശികീയെന്നുലോകത്തിലെല്ലാംപേർചൊല്ലിടുന്നതേ * പാർവ്വതീദേഹഭേദത്തോടംബയുണ്ടായനേരമേ കറുത്തരൂപമായ്തീർന്നാൾപേരുകാളികയെന്നുമായ് * മഷിവണ്ണംമഹാഘോരാദൈത്യർക്കുഭയമേകുവോൾ കാളരാത്രിയിതെന്നുംപേർസർവ്വകാമഫലപ്രദാ*അംബതന്നന്യമാംരൂപംശോഭിച്ചുബഹുഭംഗിയായ് എല്ലാംഭൂഷണവുംചേർന്നിട്ടേറെസ്സൌന്ദര്യമുള്ളതായ് * അപ്പാർവ്വതിയുമനോരം ചിരിച്ചുസുരരൊടോതിനാൾ:'ഭയമെന്ന്യേവാഴ്കനിങ്ങൾകൊന്നീടാംഞാൻരിപുക്കളെ * ചെയ്യേണ്ടതിദ്ദേവകാര്യംകളിക്കാംപോരിലെന്നുഞാൻ നിശുംഭാദികളെക്കൊല്ലാംനിങ്ങൾക്കുസുഖമേകുവാൻ' * മഠമേറുന്നൊരദ്ദേവിയിതോതിസ്സിംഹമേറിനാൾ അരികിൽകാളികയോടുംരിപുവിൻപുരിയെത്തിനാൾ * അവളക്കാളികയൊടുംപോയ്വാണുപവനത്തിലായി കാമനേയുമയക്കുന്നനല്ലതാംപാട്ടുപാടിനാൾ * കേട്ടിട്ടാ

ഗ്ഗാനമാധുൎയ്യംമോഹിച്ചുമൃഗപക്ഷികൾ ആകാശത്തിൽനിന്നുവാനോരധികംമോദമാണ്ടുതേ * ആനേരത്തവിടത്തെത്തീശുംഭസേവകർദാനവർ ചണ്ഡമുണ്ഡാദിധർഘോരർകളിച്ചുംകൊണ്ടെട്ടശ്ചൎയ്യാ * ദിവ്യരൂപിണിയായ്പാടിക്കൊണ്ടിരിക്കുന്നൊരംബയെ കണ്ടാർകാളികയാംദേവിമുൻപിൽനിറ്റിത്തുമങ്ങനെ * അദ്ദിവ്യരൂപയേക്കണ്ടുവിസ്മയംപൂണ്ടുദാനവർ ശുംഭനാമസുരൻതന്റെസമീപത്തിൽഗമിച്ചുതേ * അവർചെന്നാഗ്രഹത്തിങ്കൽവാഴുംദൈത്യേശനായിട്ടും നൃപനേനമനംചെയ്തീനല്ലവാക്കറിയിച്ചുതേ:* 'കാമനുംകാമമേകീടുംകാമിനീഭ്രമിനായിക ഹിമവാനിൽനിന്നുസിംഹമേറിവന്നത്തമോത്തമാ * സ്വൎഗ്ഗത്തിലില്ലിവൾക്കൊപ്പംഗന്ധൎവ്വപുരിതന്നിലും ഭൂമിയിൽകണ്ടുംകേട്ടുമില്ലിസ്ത്രീരത്നത്തിനുതുല്യമായ് * പാട്ടുമമ്മട്ടുപാടുന്നുജനരഞ്ജനമായ്നൃപ! മൃഗവുംനൽസ്വരംമോഹിച്ചുരികിൽവാണിടുന്നുതേ * ആർപുത്രിയിവളെന്തിങ്ങുവന്നതെന്നറിയേണമേ നിനക്കുചേരുമാനാരിഗ്രഹിച്ചാലുംനൃപോത്തമ! * അറിഞ്ഞുഭവനംപൂകിച്ചവളെഭാൎയ്യയാക്കുക ഇതുപോൽനാരിയിസ്സംസാരത്തിലില്ലതുനിശ്ചയം * നിലിമ്പർതൻരത്നമെല്ലാംഗ്രഹിച്ചുനീനൃപോത്തമ! എന്തുകൊണ്ടിസ്സുന്ദരിയെഗ്രഹിക്കുന്നില്ലഭൂപതേ! * ഐരാവതത്തെയതുപോൽകല്പകപ്പൂമരത്തെയും ഉച്ചൈഃശ്രവസ്സിനേയുംനീഗ്രഹിച്ചില്ലെബലത്തിനാൽ * ബ്രഹ്മാവിൻദിവ്യമായുള്ളരത്നനിൎമ്മിതമായിട്ടും അരയന്നധ്വജഞ്ചേരുംവിമാനത്തെയുമങ്ങനെ * കുബേരൻതൻപത്മമെന്നനിധിയേയുംഹരിച്ചുതേ പാശിതൻശുഭ്രമാംഛത്രംബലമായ്കയ്യിലാക്കിനീ * നിശുംഭനാംനിൻഭ്രാതാവപ്പാശവുംകൈക്കലാക്കിനാൻ ബലാലാവരുണൻതന്നെജയിച്ചിട്ടുനൃപോത്തമ * നിനക്കുതന്നാനംഭോധിവാടിടാപ്പത്മമാലയും രാജൻ!നിന്നേഭയന്നിട്ടുപലമാതിരിരത്നവും * കാലന്റെവേലമത്യന്തംഭയമേകുന്നദണ്ഡതും നീജയിച്ചുഹരിച്ചില്ലേ? വൎണ്ണിപ്പാനെന്തിതിൽപരം * വാഴുന്നിങ്ങബ്ധിജാകാമധേനുവുംനീഹരിക്കയാൽ മേനകാദസ്സുരസ്ത്രീകൾവാഴുന്നുനിന്റെകീഴിലായ് * രത്നങ്ങളെല്ലാമീവണ്ണംബലത്താൽകൈക്കലാക്കിനീ ഈവരാംഗനയാം രത്നംഗ്രഹിച്ചീടാത്തതെന്തിനാൽ * നിൻഗ്രഹത്തിലിരിക്കുന്നപലമാതിരിരത്നവും ഇവളെക്കൊണ്ടുതാൻഭൂപ!രത്നഭൂതങ്ങളായിടും * മൂന്നുലോകത്തുമിവളെപ്പോലെയില്ലൊരുസുന്ദരി , ഈക്കാന്തയേക്ഷണത്തിൽ നീവരുത്തിബ്ഭാൎയ്യയാക്കുക.

വ്യാസൻ പറഞ്ഞു

അവർവാക്യംകേട്ടിവണ്ണംമധുരംമധുരാക്ഷരം മുമ്പിൽനിൽക്കുന്നസുഗ്രീവനോടുചൊന്നാൻപ്രസന്നനായ് * ദൂത!സുഗ്രീവ!നീയപാക ചെയ്യുകാര്യംവിചക്ഷണ! എന്മട്ടത്തമ്പിവനീടുമമ്മട്ടുവിടെയാത്തുക* മിടുക്കുമുള്ളോർഭർത്തൃപായംനാരിമാരിലെടുക്കണം സാമദാനങ്ങളെന്നോതുംശൃംഗാരരസകോവിദർ * പ്രയോഗിച്ചീടുകിൽഭേദരസാഭാസംഭവിച്ചിടും ദണ്ഡവുംരസഭംഗംതാൻനിന്ദിക്കമിവരെയേബുധർ * സാമദാനങ്ങളാൽനേരമ്പോക്കുള്ളമൃദുവാക്കിനാൽ വശത്താക്കില്ലെവലംഭൂത കാമമാലാണുകാമിനി.

വ്യാസൻ പറഞ്ഞു.

സുഗ്രീവൻകേട്ടശുംഭൻതൻപടുവാംപ്രിയവാക്കിനേ ജഗദംബികവാഴുന്നടിക്കിലായ്വേഗമെത്തിനാൻ * കണ്ടാൻസിംഹത്തിലവാണിട്ടംരമണീമണിയേയവൻ നമിച്ചിട്ടവളോടായിമധുരംവാക്യമോതിനാൻ.

ദൂതൻ പറഞ്ഞു.

സർവ്വാംഗസുന്ദരൻശുംഭൻദേവവൈരിനൃപോത്തമൻ! ത്രൈലോക്യാധിപനാംശൂരൻവാഴുന്നവരവർണ്ണിനി! * നിൻരൂപംകേട്ടുള്ളുലഞ്ഞിട്ടേറെദുഃഖത്തൊടാമഹാൻ നിൻസമീപത്തിലായെന്നേച്ചൊല്ലിവിട്ടാൻവരാനനേ! * കൃശാംഗി!നീയവൻവാക്യംകേൾക്കപ്രേമപുരസ്സരം നിന്നേനമിച്ചുദൈത്യന്മാർക്കധിപൻചൊല്ലിടുന്നതേ * വെന്നേൻഞാനമരരെയെല്ലാംഞാനീത്രൈലോക്യനായകൻ യജ്ഞഭാഗങ്ങളെയെന്നുംഭുജിക്കുന്നിങ്ങുവാണുഞാൻ * ദ്യോവിൻസാരംഹരിച്ചുഞാനരതാവജ്ജിതമായതും ദേവന്മാർക്കുള്ള രത്നങ്ങളെല്ലാംഞാൻകൈക്കലാക്കിനേൻ * മൂന്നുലോകത്തിലുംഞാൻതാനരത്നമെല്ലാംഭുജിപ്പവൻ ദേവാസുരമനുഷ്യന്മാരെല്ലാമെൻവശവർത്തികൾ * നിൻഗുണങ്ങൾചെവികളിൽക്കൂടിയുള്ളിൽകടക്കയാൽ നിൻകീഴിലാക്കിയെന്നെനിൻദാസനായെന്നുപചയ്വുഞാൻ * നീയാജ്ഞാപിക്കരാമേ!ഞാൻവശത്തായതുചെയ്തിടാം നിൻദാസൻഞാൻരക്ഷചെയ്കകാമബാണത്തിൽനിന്നുനീ * കാമാതുരൻതവാധീനനെന്നേനിസ്വീകരിക്കുക ത്രൈലോക്യനാഥയായ് നല്ലഭോഗമെല്ലാംഭുജിക്കനീ * നിന്നാജ്ഞാകരനായ് തീരാംകോന്തെ! ആമരണംവരെ ദേവാസുരനരന്മാർക്കവദ്ധ്യൻഞാൻമൃഗേക്ഷണേ! *

സൌഭാഗ്യവതിയായ്തീരുമെന്നുംനീവരവർണ്ണിനി! ഏതിൽനിനക്കിഷ്ട
മെന്നാലതിൽക്രീഡിക്കസുന്ദരി! * എന്നവൻവാക്കുനീയുള്ളിൽചിന്തി
ച്ചുടനെമന്ദര സ്നേഹാൽചൊല്ലേണ്ടതാംനല്ലവാക്കിനേയുച്ചരിക്കുക *
വേഗംഞാനതിനെശ്ശുംഭനോടുചെന്നുപറഞ്ഞിടാം.

വ്യാസൻപറഞ്ഞു.

അത്ഭുതവചനംകേട്ടുപുഞ്ചിരിക്കൊണ്ടുഭംഗിയായ് നല്ലവാക്കവ
നോടോതിദേവീദേവാർത്ഥസാധിക.

ശ്രീദേവിപറഞ്ഞു

നിശ്ശുംഭനെഞാനറിയും,വാനോരേവെന്നശക്തിമാൻ ശത്രുക്കളെ
ഹനിക്കുന്നോൻ,ദേവസമ്പത്തശേഷവും * ഭുജിക്കുന്നോൻമഹാശൂരൻ,
സുന്ദരൻ,മന്മഥോപമൻ ലക്ഷണംമുപ്പത്തിരണ്ടുമുള്ളോൻ,ദേവമനു
ഷ്യരാൽ * അവദ്ധ്യനാംനൃപൻശുംഭനേയുംഞാനറിയുന്നതേ ആമ
ഹാസുരനേക്കാണ്മാനറിഞ്ഞിവിടെവന്നു ഞാൻ * തൻശോഭകൂട്ടുവാൻ
രത്നാകനകത്തോടുമൊന്നിട്ടും ഇവിടെൻപതിയെക്കാണ്മാൻദൂരത്തിൽ
നിന്നുവന്നുഞാൻ * വർണ്ണരേക്കണ്ടുഞാൻ,ഭൂവിൽമാന്യരാംമർത്ത്യരേയു
മേ ഗന്ധർവ്വരാക്ഷസന്മാരേ,പ്രിയദർശനരന്യരേ * ശുംഭദൈത്യാസംഭ്ര
മിച്ചുവിറയ്ക്കുന്നിവരൊക്കയും കേട്ടേൻശുംഭനെന്നുംകാണ്മാനായിട്ടിന്നി
വിടെത്തിനേൻ * പോകദൂത!മഹാത്മാവേ!ശക്തൻശുംഭനോടോതു
ക വിജനത്തിങ്കൽമൃദുവായ്ഞാൻചൊല്ലിടുന്നവാക്കിനേ: * ‘അറി
ഞ്ഞേൻനിമഹാശക്തൻ,സുന്ദരൻസുന്ദരക്കുമ * ഉദാരൻ,ഗുണവാൻ,
ശൂരൻ,സർവ്വവിദ്യാവിശാരദൻ വിണ്ണരേയൊക്കയുംവെന്നോൻ,നഗ്രൻ
ദക്ഷൻ,കുലോത്തമൻ * രത്നമെല്ലാംഭുജിക്കുന്നോൻ,സ്വാധീനൻ,സ്വ
ബലോന്നതൻ പതിയിൽകൊതിയുള്ളോരുഞാൻസത്യംതേചെയ്യു
വോരുംനൃപ! * നിൻറയിപ്പുരിയിൽവന്നുസസ്പൃഹയാഞാൻമഹാമതേ!
അല്പംവിശേഷമുണ്ടെൻറവിവാഹത്തിന്നു ഭൂപതേ! ബാല്യത്തിൽപ
ണ്ടുചെറുതാംശപഥംചെയ്തുഞാൻനൃപ! * കളിക്കുമ്പോൾസഖികളോ
ടേകാന്തത്തിലെദൃച്ഛയാ സ്വശക്ത്യഹംകാരമൂലംഗ്രൂഢംതോഴികൾ
മുൻപിലായ് * എന്നേപ്പോൽശക്തനാംശൂരൻപോരിലെന്നെജയിച്ചി
ടും അവൻബലാബലമറിഞ്ഞവനെഞാൻവരിച്ചിടും ചിരിച്ചാരാവാക്കു
കേട്ടേൻതോഴിമാർവിസ്മയത്തോടും എന്തിവൾക്രൂരമാംസത്യംവേഗം
ചെയ്തിതൊരത്ഭുതം * രാജാവാമങ്ങുമതിനാലറിഞ്ഞിട്ടെൻബലത്തിനെ

ജയിച്ചെന്നേനിൻബലത്താൽചെയ്കനീനിന്റെറവാഞ്ഛയേ * നീയോ നിൻസോദരൻതാനോവന്നിട്ടായുദ്ധഭൂമിയിൽ പോരിലെന്നെജയിച്ചി ട്ടുവിവാഹംചെയ്കസുന്ദര!.

ശ്രീദേവീഭാഗവതം അഞ്ചാംസ്കന്ധം

ദൂതപ്രേഷണം

ഇരുപത്തിമൂന്നാമദ്ധ്യായം



ഇരുപത്തിനാലാമദ്ധ്യായം

വ്യാസൻ പറഞ്ഞു

ദേവിതന്നാവാക്കുകേട്ടുവിസ്മയിച്ചോതിദൂതനും എന്തുചൊല്ലുന്നുമ ല്ലാക്ഷി!സ്ത്രീസ്വഭാവേനസാഹസാൽ * ഇന്ദ്രാദിദേവരേവെന്നോൻദൈ ത്യരേയന്യരേയുമേ അവനേപോരിലെമ്മട്ടുനീജയിക്കുന്നുഭാമിനി! * ഇ ല്ലാരുംമൂന്നുലോകത്തുംശുംഭനെപ്പോരിൽവെല്ലുവാൻ പോരിലിന്നവ നോടേൽക്കാനാരുനീപത്മലോചനേ!* മാൻകണ്ണി!നീയുരക്കായ്കവിചാ രിക്കാതൊരിക്കലും തന്റെയന്യന്റെബലവുമറിഞ്ഞോതുകയുക്തമാ യ് *ത്രൈലോക്യാധിപനാംശുംഭൻനിൻരൂപംകൊണ്ടുമോഹിതൻ പ്രാ ത്ഥിക്കുന്നായൃപൻനിന്നോടവന്നിച്ഛനടത്തുക * വിട്ടീമൂർഖസ്വഭാവ ത്തേമാനിച്ചിട്ടെന്റെവാക്കിനേ ശുംഭൻനിശുംഭനേയോനീഭജിക്കോതു ന്നഞാൻഹിതം * ശൃംഗാരമെന്നതെല്ലാരുംഭജിക്കുംബഹുമോദമായ് ബുദ്ധിയുള്ളോ,രെൻപതിലുമതുതാനുത്തമംരസം * വരുന്നില്ലെ ങ്കിൽനീബാലേ!കോപിച്ചിട്ടായവപോത്തമൻ ചിലഭൃത്യരെവിട്ടിന്നുബ ലാൽതാൻകൊണ്ടുപോയിടും * ശക്തരായുള്ളോരവർനിൻവേണിപു റരിപ്പിടിച്ചുടൻ നിന്നേശുംഭസമീപത്തിൽ കൊണ്ടുപോകുംവരാന നേ! * നീനിൻമാനത്തെരക്ഷിക്കുകളകീസാഹസത്തിനെ മാനമുള്ള വരംനീമാനത്തോടവർപാർശ്വമെത്തുക* പോരെങ്ങുക്രൂരമ്പുകളാൽര തിതൻസുഖമെങ്ങുവാൻ സാരാസാരംതിരിച്ചെന്റെപടുവാംവാക്ക കേൾക്കനീ * ശുംഭൻനിശുംഭനേയോനീഭജിക്കുണ്ടാംപരംസുഖം

ദേവിപറഞ്ഞു

സത്യംദൂത!മഹാഭാഗ!സമർത്ഥൻനീകഥിക്കുവാൻ "അറിയുംഞാൻ ദൃഢംശക്തരെന്നാശ് ശുംഭനിശുംഭരേ* ബാല്യത്തിൽതാൻചെയ്തുസത്യം

മറിച്ചെങ്ങനെവന്നിട്ടം അതിനാൽ [illegible] ചാൽ കനീ * പോരില്ലാതാരുമെത്രേ [illegible] എന്നേജയിച്ചുവേഗംകൈപിടിക്കട്ടിന [illegible] വന്നാലേ. ന്നോരബലാഞാൻധരിക്കുക യുദ്ധം [illegible] നട ത്തുക * എൻസ്ത്രീത്വത്തിൽഭീതിയെ [illegible] ക്കുക ഭ്ര വൃംവി [illegible] വിട്ടജീവിതേച്ഛയുണ്ടെങ്കിൽ [illegible] ടിപ്ര കാരം [illegible] പോയ് ചൊൽകസാദരം [illegible] ൻയു ക്തംപോൽചെയ്തിട്ടെതാൻ * സത്യം [illegible] ത്തിൽധ ർമ്മമായത്തും അതാചരിക്കധർമ്മജ്ഞ! [illegible]

വ്യാസൻപറഞ്ഞു.

നീതിയോടുംബലത്തോടുംഹേതുവോടുംപ്രഗത്ഭമായ് [illegible] വാക്ക കേട്ടടൻപോയിവിസ്മയത്തോടുദ്ദൂതനും * കൂടക്രൂരദൈവി [illegible] ളുദൈത്യ നാഥനെയാണ്ടവൻ പാദങ്ങളിൽനമസ്കരിച്ചാതിയവളോടുവിനീതനാ യ് * രാജൻ [illegible] യെഴുംവാക്യമേവമായ് പ്രിയമായുരൻ.

ദൂതൻപറഞ്ഞു.

സത്യംപ്രിയവുമാതേണംചിന്തിക്കുന്നതുകൊണ്ടുഞാൻ സത്യം പ്രിയവുമാംവാക്കരാജൻ!ദുർല്ലഭമല്ലയോ? * അപ്രിയംചൊൽകിലോ ഭൂപൻകോപിക്കുംസദ്ധ്യാദ്ധ്യം സാക്ഷാൽ [illegible] ന്നൊരുനാർതൻസ്ത്രീ യീയബലശക്തയാ * എന്തൊരുന്നറിവാകുന്നില്ലിവരുവൃത്താന്തമൊ ന്നുമേ ഗർവ്വംരണ്ടാശയുംകാണുന്നുണ്ടിവരുക്രൂരഭാഷിണി * അവളും ചൊന്നതുകേട്ടാലുംവഴിപോലെമഹാമതേ!: 'ബാല്യത്തിൽപണ്ടു ഞാൻചെയ്യേൻകളിയായപ്രതിജ്ഞയെ * സഖിമാർതൻമുൻപിൽവ ച്ചെൻവിവാഹത്തെക്കുറിച്ചുതാൻ പോരിൽജയിച്ചിട്ടാരെന്റെ മദമി ല്ലാതെയാക്കുമോ * അത്തുല്യബലനേഞാനെൻപതിയായ്,സ്വീകരി ച്ചിടും ആയെൻസത്യംകള്ളമാക്കിച്ചെയ്യാൻമേലാനൃപോത്തമ! * അ തിനാൽചെയ്ക്കപോരെന്നെവെന്നുനിൻവശമാക്കുക' അവളിങ്ങനെ ചൊന്നാളുഞാനതുംകെട്ടിങ്ങുവന്നതേ * നിന്നിച്ഛപോൽനിൻപ്രിയ ത്തേനടത്തുനീമഹാനൃപ! ഉറച്ചുപോരിനായ് സിംഹമേറിയായുധമാണ്ട വൾ * ഇളക്കംവിട്ടിരിക്കുന്നുയുക്തമെന്തുവിധിക്കനീ.

വ്യാസൻ പറഞ്ഞു.

അസ്സുഗ്രീവന്റെയീവാക്യംകേട്ടിട്ടാശ്ശുംഭദാനവൻ ശൂരൻശക്തൻ സമീപസ്ഥൻനിശ്ശുംഭനൊടുരകെട്ടത.

ശുംഭൻ പറഞ്ഞു.

സത്യമായ് ചൊൽകുന്ദ്രാനാദേവിചെയ്യുന്തെന്ത്രാമമതേ! പോരാശിച്ചാരുവരുംവന്നുവിളിച്ചീടുന്നുസാംപ്രതം * നീയോഞ്ഞാനോനൈന്യമാട്ടംപോരിനായിട്ടുപോകണം നിനാഭിപ്രായമെന്തന്നാലതുഞാനിന്നുചെയ്തിടാം.

നിശ്ശുംഭൻ പറഞ്ഞു.

പോരിനായ് വീരനാംനീയുംഞാനുംപോവതയുക്തമാം ധൂമ്രലോചനനേവേഗമയക്കുകപ്പോതാമ! * അവൻചെന്നവളേപോരിൽജയിച്ചിട്ടാവരാംഗിയേ ഇവിടെക്കൊണ്ടുവന്നീടുംനടത്തീടാംവിവാഹവും.

വ്യാസൻ പറഞ്ഞു.

ശുംഭൻനിശ്ശുംഭാനുജന്റെവാക്കുകേട്ടിട്ടുരുഷ്ടനായ് അയച്ചാനരികിൽവാഴുംധൂമ്രലോചനനേയവൻ.

ശുംഭൻ പറഞ്ഞു.

ധൂമ്രലോചന!പോയാലുംവലുതാംസൈന്യമാട്ടനീ പിടിച്ചുകൊണ്ടുവന്നാലുംമുഢയാംവീര്യമത്തയേ * ദേവനോദാനവൻതാനോനരനോബലമേറിയോൻ അവൾക്കുപോരിൽതുണയായ് വന്നാൽകൊല്ലുകനീക്ഷണം * പാർശ്വേവാഴുംകാളിയേക്കൊന്നവളേനീപിടിച്ചുടൻ നല്ലിക്കാര്യംസാദ്ധ്യമാക്കിയിങ്ങുപോരികശീഘ്രമായ് * മൃദുവായമ്പയച്ചിട്ടസ്സാദ്ധ്വിയേരക്ഷചെയ്യണം നന്നായ്ശ്രമിച്ചാ,യവളോമൃദുദേഹാകൃശോദരി * പോരിലായുധമോടെത്തിതുണപ്പോരേവധിക്കുക ശ്രമിച്ചവളെരക്ഷിക്കുകെന്തായാലുംവധിക്കൊലാ.

വ്യാസൻ പറഞ്ഞു.

രാജാവിങ്ങനെകല്പിച്ചിട്ടുടനേധൂമ്രലോചനൻ നമിച്ചശ്ശുംഭനേ വേഗംപോരിനായ്പോയ് സസൈന്യനായ് * ദാനവന്മാരറുപതായിരമൊടൊത്തുചെന്നവൻ കണ്ടാൻരമ്യമതാമാരാമത്തിൽവാഴുന്നദേവിയേ * ആക്കുട്ടിമാൻകണ്ണിയേക്കണ്ടായവൻവിനയത്തൊടും പറഞ്ഞു.

പരസംമോദമത്തായമുട്ട വാക്കിനെ: * 'കേൾക്ക ദേവി!മഹാഭാഗേ!ശ്രീമാൻ നിൻവിരഹാതുരൻ നീതിമാൻനിന്നരികിലായയച്ചാനൊരുദൂതനെ * നിന്നിലേരസഭംഗത്തിൽഭയത്താൽസാമമോതുവാൻ തിരിച്ചു വന്നവൻചൊന്നാൻവിപരീതമതാംമൊഴി * അതുകൊണ്ടെൻസ്വാമിമന്നൻചിന്താവിഷ്ടമനസ്സനായ് ഭേവിച്ചു രസമാഗ്ഗ്രജ്ഞേ!ശ്രീമാൻകാമവിമോഹിതൻ * നിൻമേറ്റുഗർഭമാം വാക്യാറിവായില്ലദ്ദുതനും ഞാൻ നേരെ ചാരിൻ വെല്ലുന്നോനെന്നവാക്കുകട്ടപ്പമാം * അവൻധരിച്ചില്ലനേകവിധം പോരെ നഭാമിനി! ഉത്സാഹജം,രതിജ,മാൽഭേദമേബാലിതെട്ടക്കണാം * രതിജംനിന്നിൽ ചാരമാരുക്കരിക്കത്സാഹജംമതം സുഖാംരതിജംകാന്തേ!ദുഃഖദംശത്രുജംരണം * നിൻമനംഞാനറിഞ്ഞീട്ടന്നില്ലെ?സുന്ദരിമാർമണെ! രതിപ്പാരിൻഭാവമാണെന്നിന്റെയുള്ളത്തിലുള്ളതു* ഇമ്മട്ടതറിയുന്നെന്നെനിൻസമീപത്തിലായ് നൃപൻ ശ്രീമാൻനിന്നമഹാസൈന്യത്തോട്ടക്രൂരിനയച്ചതേ* നീ സമർത്ഥമഹാഭാഗേ!കേൾക്കെൻനല്ലവാക്കിനേ ത്രിലോകേശൻമനോഹരൻശ്രീമാൻ,ഭജിക്കനീ * ഭജിക്കനെൻഭോഗമെല്ലാമിഷ്ടമാംപട്ടരാജ്ഞിയായ് ശ്രീമാൻകാമബലാന്തനെൻവീരൻനിന്നോജയിച്ചിട്ടം * വിചിത്രശൃംഗാരചേഷ്ടചെയ്തു,ഭാവങ്ങൾശ്രീമാനം ചെയ്തു,മറ്റോളിയവിടക്കളിയിൽസാക്ഷിയാസ്സരും * ഇവ്വണ്ണംരണയോഗത്താൽപരമാർത്ഥജ്ഞനെൻപ്രഭു നിന്നോജയിച്ചനൻമെത്തയിൽതളർന്നവച്ചിട്ടം * ദന്തങ്ങളാൽവ്രണംചെയ്തിലുടൽക്കീറൽനഖങ്ങളാൽ വിനഷ്ട്രാക്ഷിന്നെവുംനിന്നിലുണ്ടാകശ്രീമാൻഭൂപതി * നിനക്കംരതിയാംപോരിൽശോഭയേറെവിച്ചിട്ടം കാഴ്ചയിൽ താൻനിൻവശമാംശ്രീമാൻസർവ്വാത്മനാപ്രിയേ! * പഥ്യംഹിതംനിനക്കെന്റെനല്ലവാക്കി,തുകേൾക്കനീ രാനിയായ്മാനമുള്ളാക്കംഭജിക്കശ്രീദേവീരനേ * മന്ദഭാഗ്യർദൃഢംശസ്ത്രവധത്തിൽപ്രീനമുള്ളവർ രതിസാമർത്ഥ്യമേറുംനീയോഗ്യയല്ലതിനോമലേ! * കാൽചവിട്ടാൽപൂക്കമശോകമ്പോൽചെയ്യുകഭൂപനേ മുഖമദ്യത്താലിലഞ്ഞിവികസിക്കന്നപോലയും.

ശ്രീമദ്വീരഗവതം അഞ്ചാംസ്കന്ധം

ദൂതസംവാദം

ഇരുപത്തിനാലാമദ്ധ്യായം.

## ഇരുപത്തഞ്ചാമദ്ധ്യായം

വ്യാസൻപറഞ്ഞു

ധൂമ്രലോചനനീവണ്ണംപറഞ്ഞിട്ടുനിറുത്തിനാൻ * മൃദുവാക്കോതിനാളപ്പോൾപുഞ്ചിരിച്ചിട്ടാക്കാളിയും * 'വിദൂഷകൻനീനടന്നപ്പോലോതുന്നു ചിരവകിയായ് വൃഥാമനോരാജ്യമുള്ളോലാക്കന്നാതീട്ടനൻമൊഴി * ദുഷ്ടൻസൈന്യത്തോടുംശക്തനായനിന്നോടരംവച്ചതെ യുദ്ധഞ്ചെയ്കവൃഥാവാദംവിട്ടിപ്പോൾമൂഢനാമനീ * ചെറിക്കാപാൽശരംവിട്ടുകൊന്നുശുംഭനിശുംഭരെ * മററുശക്തരോടുംക്രൂരം,പ്രാപിക്കുംനിജമന്ദിരം മന്ദനാംശുംഭനെങ്ങിവിടെ പെരുമാഹിനിയായവൾ * പ്രപഞ്ചത്തിലിവർതമ്മിൽവിവാഹംയുക്തമല്ലതാൻ സിംഹിസ്ത്രീയതികാമത്താൽനരിദയപതിയാക്കുമോ * കരിണീഗർദ്ദഭത്തെയുംകാമധേനുശശത്തെയും- സത്യമെൻവാക്കപോയിശുംഭനിശുംഭരോടുചൊല്ലുനീ * പാതാളമാശുവേഗത്തിൽപൂകായ്കിൽപോരുചെയ്യുക.'

വ്യാസൻപറഞ്ഞു.

കാളികാവാക്യംകേട്ടിട്ടദ്ദാനവൻധൂമ്രലോചനൻ കോപത്താൽ കൺചുവന്നുള്ളോൻമഹാനവളോടോതിനാൻ * 'മദഗർവ്വിതസിംഹത്തോടൊന്നുപോരിൽവധിച്ചുഞാൻ * ദുർബ്ബുദ്ധേ!നിന്നെ,ശുംഭനുപന്നായ്കൊണ്ടുപോയിട്ടും ഇവനേതുപ്രസംഗത്തിലിപ്പോളുള്ളുംഭയം മമ * അല്ലെങ്കിൽനിന്നെക്രൂരമ്പാൽകൊല്ലുംഞാൻകലഹപ്രിയേ!.

കാളിപറഞ്ഞു.

കണ്ടുക്ഷോഭംവൃഥാമൂഢ!വില്ലാളിക്കിതധർമ്മമാം വിട്ടുബാണങ്ങളെശക്ത്യാപൂകുകനീകാലമന്ദിരം.

വ്യാസൻപറഞ്ഞു.

ആ വാക്കുകേട്ടുദൈത്യൻകൈക്കൊണ്ടുറപ്പുള്ള വില്ലിനെ നൻമൂർച്ചയുള്ള ക്രൂരമ്പിൻക്കൂട്ടംവർഷിച്ചുകാളിയിൽ * പൊൻവിമാനങ്ങളേറീട്ടുവാനോർവന്നുതുടങ്ങിയോർ വാഴ്ത്തീട്ടംബേ!ജയിക്കെന്നവാക്കോടുംനോക്കിനില്ക്കവേ * അവർതമ്മിലുണ്ടായിഘോരമതിഭയങ്കരം ഉഗ്രമായ്ഗദ,വാൾ,വേല,മ്പു,ലക്ക,ഇവയാടിയുൽ * കാളികാബാണമെയ്തിട്ടു

കൊന്നാളാദ്യംഖരങ്ങളേ തകത്തവൻെറവൻതേരുംഛിരിച്ചാറംപലവട്ട വും*കോപത്താൽപ്രജ്വലിക്കുംപോൽവേറേതേരേറിയായവൻ ഉഗ്രമായ് ശരവഷത്തെചെയ്യാൻകാളികയിൽനൃപ! * മുറിച്ചായവയെദേവിയ ങ്ങെത്തുംമുമ്പുവേഗമായ് വിട്ടാളവൻെറമേൽവേറേയുഗ്രവേഗങ്ങളായ വറം * അവയാൽചത്തവന്നുള്ള സഹായികളശേഷവും ഖരങ്ങളേസൂത നോടുംകൊന്നുതേരുംതകത്തു:ൻ*വേഗംമുറിച്ചവൻവില്ലുംസപ്പ്തുല്യശ രങ്ങളാൽ മുത്തേകിവിണ്ണ്ക്കുവ്വണ്ണംമുഴക്കീശംഖനാദവും * തേരെന്യേ ലോഹമെല്ലാമ്പേന്ററപ്പുള്ളൊരുലക്കയുംകൊണ്ടുകോപാൽവന്നുതേരി ന്നുടത്തധൂമ്രലോചനൻ * വാക്കാൽകാളിയെനിന്ദിച്ചാൻകരാളൻകാ ലസന്നിഭൻ: 'നിന്നെയിന്നുവധിക്കുംഞാൻകുരൂപേ!പിംഗലോചനേ!'* എന്നോതീട്ടടനേചെന്നുപരിഘത്താലടിക്കവേ ഹൂങ്കാരത്താൽഭസ്മമാക്കിയവനേഅംബപാവ്വതി * അവനേഭസ്മമായ്ക്കണ്ടുഭയപ്പെട്ടിട്ടു സൈന്യവും ഓടീവഴിയിലയ്യയ്യോതാത!എന്നോതിവേഗമായ്* ആധൂമ്രലോചനൻതന്നെഹതനായ്ക്കണ്ടുദേവകറം മോദത്തോടുംവാനിൽ നിന്നുപുഷ്പജാലംചൊരിഞ്ഞുതേ * ഭയങ്കരമതായ്തീന്നിതപ്പോളായുധഭൂമിയും ദൈത്യരശ്വങ്ങറംകരികറംഖരങ്ങറംതൻശവങ്ങളാൽ * പരുന്തുംകഴുകുംകാക്കനരിയോരോപിശാചുമേ പോക്കളപ്രേതജാലത്തെക്കണ്ടാടിക്കൂകിനിന്നുതേ * ദേവിയപ്പോ:ക്കളംവിട്ടുദൂരത്തിൽചെന്നുനിന്നുടൻ മുഴക്കിനാളുഗ്രമായശംഖനാദംഭയപ്രദം * ഗൃഹത്തിൽവാണിടും ശുംഭദൈത്യേശ്വംധ്വനികേട്ടുമേ കൈകാൽകണ്ണിവയില്ലാത്തോർമഞ്ചത്തിൽകേറിവന്നവർ * കഴുത്തുപ്പൃഷ്ഠമരയുമറ്റേറെക്കരയുന്നവർ തോററുചോരയണിഞ്ഞെത്തുംദൈത്യരേയങ്ങുകണ്ടുമേ * നിശുംഭനോടും, ചോദിച്ചാനെങ്ങുപോയ്ധൂമ്രലോചനൻ എന്നുമട്ടുതോററുവന്നെന്താന യിച്ചില്ലാവരാംഗിയേ * എങ്ങുപോയ്മൂഢരേ!സൈന്യംഭംഗിയായുര ചെയ്യുവിൻ കേറംക്കന്നാർതൻശംഖനാദമിപ്പോറംഭീതിയെഴുമ്പടി.

ഗണങ്ങളുംപറഞ്ഞു

സൈന്യത്തെയൊക്കയുംവീഴ്ത്തീ,ഹതനായ്ധൂമ്രലോചനൻചെയ്യാളു മാനുഷാകമ്മംകാളികായുധഭൂമിയിൽ*വാനൊക്കെത്തിങ്ങിയിക്കേറംപ്പു തംബികാശംഖനിസ്വനം ചെയ്യുന്നുവാനവക്കെല്ലാംമോദംദൈത്യക്ക ശോകവും * എപ്പോറംസവ്വരെയുംവീഴ്ത്തിയാസിംഹംതേർമുറിഞ്ഞുപോയ് ബാണപാതങ്ങളാലശ്വങ്ങളുംവീണുനശിച്ചുതൻ* സന്തോഷത്താൽ

പുഷ്പവർഷം ചെയ്തമ്പർവാനിൽനില്പവർ സൈന്യങ്ങൾതോററതും ധൂമ്ര ലോചനൻവീരൻ്റെ പായതും * കണ്ടു നമ്മൾക്കു വിജയമുണ്ടാകില്ലെന്നുറച്ചുടൻ മന്ത്രജ്ഞരാം മന്ത്രിമാരോടാലോചിക്കുകനീ നൃപ! * ഇതത്ഭുതം മഹാരാജ! ജഗദംബയൊരുത്തിയായ് സൈന്യമെന്യേ നിങ്ങളോടു പോരിനായ് നിന്നിടുന്നതേ * തനിച്ചു നിർഭയാ ബാലാ മദിച്ചോൾ സിംഹമേറിയോൾ ഇതൊരത്ഭുതമായ് തന്നെ വിരിക്കുന്നു നൃപോത്തമ! * സന്ധി, പോർചെയ്ക, ദാസീനനായിരിക്കക, യോടുക ആലോചിച്ചിഷ്ടമിവയിലേതെന്നാലതു ചെയ്കനീ * സൈന്യങ്ങളായവർക്കൊന്നുമില്ലെന്നാലുമ്പരൊക്കയും ആപത്തിങ്കൽ സഹായിപ്പാൻ വന്നുചേരുകയില്ലയോ? * സമയത്തിൽ സമീപത്തിലെത്തീടും ഹരിശങ്കരർ അരികിൽവാനിലായിന്നു വാഴുന്നു ലോകപാലരും * ഭൂതങ്ങൾ, നരർ, ഗന്ധർവ്വർ, കിന്നരന്മാരുമങ്ങനെ തരംവന്നാൽ സഹായിക്കുമവൾക്കെന്നായ് നിനയ്ക്കണം * ബുദ്ധികുറവിനാൽ തന്നെ നാമൂഹിക്കുന്നിതൊക്കയും അംബയ്ക്കില്ല സഹായാശ തൻകാര്യാശയുമൊന്നുമേ * ജഗത്തെല്ലാം നശിപ്പിപ്പാനേകയായവൾ ശക്തതാൻ എന്തുപിന്നീടു ദൈത്യർതൻ നാശം നിശ്ചയമാണതു * നിനച്ചീവണ്ണമിഷ്ടംപോൽ ചെയ്യാലും നീ മഹാമതേ! ഹിതമായ് മിതമായ് സത്യമോതണം സഹചാരികൾ.

വ്യാസൻ പറഞ്ഞു.

അവർതന്നാവാക്കു കേട്ടു ശുംഭൻ പരബലാർദ്ദനൻ ചോദിച്ചാനനുജൻതന്നെ വരുത്തീട്ടു രഹസ്യമായ് * ധൂമ്രലോചനനേയിന്നു കൊന്നാൾ കാളികസോദര! നശിപ്പിച്ചു സൈന്യമെല്ലാം ഗണംതോറേറാടി വന്നതേ * മദഗർവ്വിതയാമംബ ചെയ്യുന്നു ശംഖനാദവും അറിവുള്ളോരുമറിയാ കാലത്തിൻ ഗതി സർവ്വഥാ * പുല്ലു വജ്രമതായ് തീരും വജ്രം തൃണവുമായ്വരും ബലവാൻ ക്ഷീണനായീടും ദൈവത്തിൻ ഗതിയിങ്ങനേ * ചോദിച്ചീടുന്നു നിന്നോടായെന്തു ചെയ്യുതു നാമിനി അയോഗ്യയാണംബ തന്നെ ഹേതുവാലിങ്ങു വന്നുവൊ? * ഒരുങ്ങുന്നു താനയുദ്ധമാരണ്ണായുക്തമോ തുകരവഗമായ്? ജ്യേഷ്ഠനെന്നനുജൻ നിന്നോടാക്കുന്നിക്കാര്യസങ്കടം.

നിശുംഭൻ പറഞ്ഞു.

ഓട്ടുന്നതൊരയുക്തം താനൊളിക്കുന്നതുമങ്ങനേ ഏററം നല്ലതു യുദ്ധം താനിവളോടെന്തുകൊണ്ടുമേ * പോകാം ഞാൻ സൈന്യമോടൊത്തു പോർചെയ്യാൻ ശ്രേഷ്ഠരോടുമായ് വേഗം വരാമബലയാമിവളേ

നിഗ്രഹിച്ചുടൻ * അഥവാബലമായ് ദൈവംമറിച്ചിന്നുവരുത്തിഞാൻ മരിച്ചുപോകിൽനീകാൎയ്യം നന്നായോൎത്തുനടത്തണം * എന്നവൻവാക്കു കേട്ടോരീശ്ശുംഭൻസോദരനോടുടൻ: 'നിൽക്കനീചണ്ഡമുണ്ഡന്മാർ പോകട്ടേബലശാലികൾ * പിടിപ്പാൻമൂയലേണ്ടുനയേയയാക്കകയുക്തമോ? വീരരാംചണ്ഡമുണ്ഡന്മാരവാളക്കൊല്ലുവാൻമതി' * നിശ്ശുംഭനോടിതോതീട്ടുമുമ്പിൽനില്ക്കുന്നാശകതരാം ചണ്ഡമുണ്ഡരൊടീവാക്കു ചൊല്ലിനാൻശുംഭദ്രേപതി: * 'സൈന്യങ്ങളോടൊത്തുനിങ്ങൾരണ്ടുമേ ശംഗമിക്കുവിൻ ...യെന്യേമദമ്പീട്ടമാനാരിയെവധിക്കുവാൻ * പോരിൽനിങ്ങൾവധിച്ചിട്ടാപിംഗലോചനകാളിയെ അവളെക്കൊണ്ടുപോന്നിട്ടിവൻകാൎയ്യംസാദ്ധ്യമാക്കുവിൻ * മരംകൂട്ടമവൾനിങ്ങൾ പിടിച്ചിട്ടുംവരായ്കിലോ ക്രൂരമ്പിനാൽനിഗ്രഹിപ്പിൻരണനായികയംബയേ'.

ശ്രീദേവിഭാഗവതം അഞ്ചാംസ്കന്ധം
ധൂമ്രലോചനവധം
ഇരുപത്തഞ്ചാമദ്ധ്യായം.

---

## ഇരുപത്താറാമദ്ധ്യായം.

---

വ്യാസൻ പറഞ്ഞു.

എന്നാജ്ഞാപിച്ചുടൻവീരർചണ്ഡമുണ്ഡർമഹാബലർ വലുതാം സൈന്യമോടൊത്തുവേഗംപോരിന്നുപോയിതേ * ദേവന്മാൎക്കഹിതം ചെയ്യുംദേവിയേയങ്ങുകണ്ടുടൻ സാമമായ്ചൊല്ലിനാർവാക്യമാമഹാവീരരായവർ * ബാലേ! നീയറിയുന്നില്ലെ ശുംഭൻ സുരബലാർദ്ദനൻ ഉമ്പർകോനെവെന്നമഹാവീരൻസോദരനായവൻ * കാളിയുംസിംഹവുംചേൎന്നോൾനീദുർബ്ബുദ്ധിയൊരുത്തിതാൻ സൎവ്വസൈന്യയുതൻ ശുംഭൻനീയാശിക്കുന്നുവെല്ലുവാൻ * നാരിയോനരനോബുദ്ധിചൊല്ലാനില്ലനിനക്കൊരാൾ പ്രേരിപ്പിക്കുന്നുനിൻനാശത്തിന്നായ് താൻനിന്നെ വിണ്ണവർ*നിൻെറഅന്ന്യൻെറയുംശക്തിയോൎത്തുനീചെയ്കകാൎയ്യവും കയ്യുണ്ടിരോൻപതെന്നായ് നീവൃഥാഗർവ്വുനടിക്കൊലാ * സാധിക്കനീയവന്നിഷ്ടമവനാഗ്രത്തിലെന്തിനായ് ശ്രമപ്പെടങ്ങളാമെറൈക്കൈകളായുധജാലവും*ഐരാവതകരച്ഛേത്താ,വാനയേക്കീറിട്ടുന്നവൻ രണശൂരൻ, ദേവജേതാ,സുരന്മാരേജയിച്ചവൻ * ഗൎവ്വിക്കുന്നുവൃഥാബാലേ!കേൾക്കു

കെൻനല്ലവാക്കിനെ ഹിതമാംതേ വിശാലാക്ഷി! സുഖദംദുഃഖനാശനം * ദുഃഖമേകുന്നകാൎയ്യത്തെത്തള്ളുന്നുദൂരവേബുധർ ശാസ്ത്രതത്വജ്ഞർ,സുഖമായുള്ളതേയാശ്രയിക്കുന്നു * നീസമൎത്ഥകുഴൽവാണി! യോൎക്കശ്ശുംഭന്റെവൻബലം പ്രത്യക്ഷംശക്തമാംദേവസംഘത്തേയും തകൎത്തു * അതേററംനിസ്സാരമാക്കുംനിന്നുത്സാഹംവ്യൎത്ഥമല്ലയോ വിദ്വാന്മാർസംശയംചെയ്യുംകാൎയ്യത്തിൽപോയ്ക്കൂടുകയില്ലാ* പോരിൽദുർജ്ജയനാംശുംഭൻവിണ്ണോൎക്കത്യന്തശത്രുവാം * ശുംഭപീഡിതരായ്നിന്നേയയക്കുന്നതിനാലവർ ഇതുകൊണ്ടവർതൻനല്ലവാക്കാൽവഞ്ചിതയായിനീ * സ്വകാൎയ്യസാദ്ധ്യമായ്വാനോർശിക്ഷ,നിന്നഴലിന്നുതാൻ കാൎയ്യമിത്രത്തേവിട്ടിട്ടുസേവിക്കുംധൎമ്മബന്ധുവേ * വിണ്ണോരേററംസ്വാൎത്ഥപരർ,സത്യഞ്ചൊല്ലുന്നുനിന്നോടായ് ജേതാ,ലോകേശ്വരൻ,ദേവനാഥൻ, ശുംഭൻഭജിക്കനീ * ചതുരൻ,സുന്ദരൻ,ശൂരൻ,കാമശാസ്ത്രവിശാരദൻ ശുംഭാജ്ഞയാൽനീപ്രാപിക്കുംലോകൈശ്വൎയ്യങ്ങളെല്ലാക്കയും * നന്നായുറച്ചുഭൎത്താവായാനല്ലോനേവരിക്കുക

വ്യാസൻപറഞ്ഞു.

അച്ചണ്ഡവാക്യമീവണ്ണംകേട്ടിട്ടജ്ജഗദംബിക ഇടിവെട്ടുന്നപോലട്ടഹാസിച്ചാൾപിന്നെയോതിനാൾ: * 'പോകമൂഢ!വൃഥാചൊല്ലുന്നെന്തുനീചതിവാക്കുകൾ ഹരീശാദ്യരെവിട്ടെമ്മട്ടവനേഞാൻവരിച്ചിടും * എനിക്കൊരുവരൻവേണ്ടില്ലവനോടൊത്തുകാൎയ്യവും ഭൂതങ്ങൾക്കൊക്കയുംഞാൻതാൻസ്വാമിനീനീശ്രവിക്കുക * ഞാൻകണ്ടേനവളരെശ്ശുംഭനിശ്ശുംഭരെയുമിങ്ങനേ ദൈത്യരാനവരേയേറെപ്പണ്ടുകൊന്നിട്ടുമുണ്ടുഞാൻ * യുഗന്തോറുംദേവവൃന്ദമെൻമുൻപിൽനഷ്ടമായിട്ടും നാശംപ്രാപിച്ചിടുംപിന്നെയിന്നുദൈത്യസമൂഹവും * കാലൻതാൻവന്നിങ്ങുദൈത്യസംഹാരംചെയ്യുട്ടിന്നവൻ ആത്മസന്താനരക്ഷക്കായ്വൃഥാചെയ്യുന്നുനിശ്രമം * പോർചെയ്യുനീവീര!ധൎമ്മംരക്ഷിക്കാനായ്മഹാമതേ! തള്ളാവോന്നോവരുംമൃത്യു?കീൎത്തിരക്ഷിക്കണംബുധർ * നിശ്ശുംഭനാൽ കാൎയ്യമെന്തുതേദുഷ്ടൻശുംഭനാലെയും? പരമാംവീരധൎമ്മത്തെപ്പൂണ്ടു വിണ്ണിൽഗമിക്കനീ * ശുംഭൻനിശ്ശുംഭനുംമററുനിൻബന്ധുക്കളശേഷവും നിന്നോപിൻതുടരുംനിന്റക്കൂടെയുള്ളോരുമിന്നുതാൻ * ക്രമത്താൽദാനവന്മാരെയെല്ലാംഞാനിന്നുകൊന്നിടാം നീവിഷാദമുപേക്ഷിച്ചുയുദ്ധംചെയ്യുവിശാമ്പതേ! * നിന്നേഞാൻകൊന്നിടാംനിന്റ

ഭ്രാതാവിനെയുമിന്നുതാൻ നിശ്ശുംഭശ്ശുംഭരെപ്പിന്നെമത്തനാംരക്തബീജനേ * മററുദാനവരേയുംഞാൻപോർക്കളത്തിൽവധിച്ചുടൻ സ്ഥാനം പൂകാംനിൽക്കയാനീപോകയോചെയ്കവേഗമായ് '* നീയെന്നോടിന്നുപോർചെയ്കശസ്ത്രമാണ്ടിട്ടുഡാംഭിക! ഭീരുക്കൾക്കിഷ്ടമാംവ്യർത്ഥവാക്കെന്തിനോതിടുന്നുനീ.

വ്യാസൻപറഞ്ഞു.

പ്രേരിപ്പിച്ചിട്ടംബയേവംകോപിച്ചുബ്ബലദപ്പിതർ ചണ്ഡമുണ്ഡാസുരർ,ഘോരമായിഞാണൊലിയിട്ടുതേ * മുഴക്കീദേവിയുംശംഖംപത്തുദിക്കുംമുഴങ്ങവേ കോപാൽകരുത്തൻസിംഹത്താനുടനൊന്നലറീടിനാൻ * ആനാദംകൊണ്ടുശക്രാദിദേവന്മാർമോദമാണ്ടുതേ യക്ഷർ,ഗന്ധവ്വർ,മുനിമാർ,കിന്നരർ,സിദ്ധർ,സാദ്ധ്യരും*കാതരന്മാക്കഭീയേകംയുദ്ധമുണ്ടായ്പരസ്പരം ചണ്ഡികാചണ്ഡക്കഘോരംബാണഖഡ്ഗഗദാദിയാൽ * ചണ്ഡൻവിട്ടശരംക്രൂരമ്പിനാൽദേവിമുറിച്ചുതേ സപ്പങ്ങളെപ്പോലെപിന്നെയയച്ചാളുഗ്രചണ്ഡിക * ആയുധത്തിൽശരക്കൂട്ടംകൊണ്ടാകാശംമറഞ്ഞുപോയ് കഷ്കക്കഘനാന്തത്തിൽഭീയേകംശലഭങ്ങൾപോൽ * പോരിൽപതിച്ചാൻസൈന്യങ്ങളോട്ടുക്രുടീട്ടുമുണ്ഡനും അസ്ത്രവർഷംചെയ്തുകോപിച്ചിട്ടുബ്ബലഭയങ്കരൻ * വലുതാംബാണജാലങ്ങൾമറെക്കാപിച്ചിതംബിക കൃഷ്ണവണ്ണമതായ്തീർന്നുകോപത്താലവൾതൻമുഖം* വളഞ്ഞുപുരികം,നേത്രംകദളീപുഷ്പതുല്യമായ് ക്രൂരയായുടനുണ്ടായീനെററിയിൽനിന്നുകാളിയും* കട്വാങ്ഗോലുടുത്താനങ്ഗോലുമിട്ടുത്തരീയമായ് മുണ്ഡമാലയൊടുംഘോരാശുഷ്കവാപീസമോദരാ * ഖഡ്ഗപാശധരാഭീയേകന്നോളേററംഭയങ്കരാ ഖട്വാംഗധാരണീരൌദ്രാകാളരാത്രിയൊടൊത്തവൾ*വിസ്തീർണ്ണമുഖിയാൾനാവേക്കൂടെക്കൂടെയിളക്കവോൾ വിസ്താരജഘനാവേഗാൽദൈത്യസൈന്യങ്ങളായിടും * വീരരാംദൈത്യരേകയ്യിലാക്കിക്കോപത്തൊടൊത്തുടൻ മന്ദംമന്ദംവായിലാക്കിചവച്ചുനിഷ്പനിച്ചുതേ * ആനക്കാരൊടുംക്രൂടിമണിചേന്നഗജങ്ങളെ കൈകൊണ്ടെടുത്തുതൻവായിലാക്കീട്ടലറിനാളവൾ * ഒട്ടകാശ്വങ്ങളേക്കേറുന്നോരോടുംക്രൂടിയങ്ങനേ വായിലാക്കിപല്ലുകൾകൊണ്ടുഗ്രമായിച്ചുവച്ചുതേ * സൈന്യത്തെക്കൊന്നതുംകണ്ടാച്ചണ്ഡമുണ്ഡമഹാസുരർ മറച്ചാർദേവിയേബാണവർഷങ്ങൾകൊണ്ടുപൂർണ്ണമായ് * ചണ്ഡൻവിഷ്ണ്വായുധംസൂര്യനൊത്തചക്രത്തിനേക്ഷണം ദേവിയിങ്കൽപ്രയോഗിച്ചിട്ടലറീപലവട്ടവും * അലറുന്നവനേക്കാളിസൂര്യനൊത്തു

ള്ള ചക്രവും കണ്ടതിപ്രഭമേച്ചക്രമൊരസ്ത്രത്താൽമുറിച്ചുടൻ * കല്ലിൽ തേച്ചുഗ്രമായുള്ള ക്രൂരമ്പവനിൽവിട്ടവൻ അമ്പാണത്താലടിപ്പെട്ടുവീണാൻമൂർച്ഛിച്ചുഭൂമിയിൽ * സോദരൻവീണതുകണ്ടാമുണ്ഡൻദുഃഖത്തോടപ്പോഴേ കോപിച്ചുബാണവർഷത്തെച്ചെയ്താൻകാളികതന്റെമേൽ * ചണ്ഡികാഘോരമായ്മുണ്ഡൻവിട്ടബാണമശേഷവും എള്ളുപോലാക്കിനാൾവേഗംബലാൽമന്ത്രശരങ്ങളാൽ * അയച്ചാളവനിൽ പിന്നെയർദ്ധചന്ദ്രശരത്തിനെ ആ മഹാവീരനും വീണാൻമദമററതിനാൽഭുവി * ഹാഹാകാരംഭവിച്ചപ്പോൾവലുതായ്ദൈത്യസേനയിൽ ദുഃഖംപോയ്വാനിൽവാണീടുംനിലിമ്പർമോദമാണ്ടുതേ * മൂർച്ഛപോയിട്ടുവലുതാംഗദകൈക്കൊണ്ടുചണ്ഡനും കാളിതന്റെവലങ്കയ്യിൽവേഗംചെന്നൊന്നടിച്ചുതേ * ഗദയേക്കാതൊഴിഞ്ഞിട്ടുബന്ധിച്ചാൾ ദൈത്യവീരനെ മന്ത്രിച്ചുവിട്ടതാംബാണപാശത്താൽകാളിയുംക്ഷണം* ബലാൽചണ്ഡൻബദ്ധനായ്കണ്ടെഴീററാൻമുണ്ഡനക്ഷണം സന്നദ്ധനായ്ക്കയ്യിൽനല്ലവേലുമായോടിയെത്തിനാൻ * വേഗത്തിലോടിയെത്തുന്ന ദൈത്യനെക്കണ്ടുകാളിയും ബന്ധിച്ചാൾദൃഢമായ്സ്വസഹോദരനേയുമേ * മുയൽകളെപ്പോലെടുത്താവീരരാം ചണ്ഡമുണ്ഡരെ ചിരിച്ചുംകൊണ്ടുച്ചമായിട്ടംബതൻ ചാരെയെത്തിനാൾ * പ്രിയപ്പെട്ടാനിഗ്രഹിക്കിരണദുർജ്ജയദൈത്യരാം പൈക്കളെ,രണയാഗത്തിന്നായിഞാൻ കൊണ്ടുവന്നതേ * ചെന്നായ്ക്കളെപ്പോലവരെക്കൊണ്ടുവന്നതുകണ്ടുടൻ അംബികാകാളിയോടോതിമാധുര്യമേറുമൊരീമൊഴി: * 'കൊല്ലായ്ക നീവിട്ടിടായ്കരണപ്രിയ,സമർത്ഥനീ വേഗംനീതാൻവരുത്തണംവിണ്ണോർതൻകാര്യസിദ്ധിയേ.

വ്യാസൻപറഞ്ഞു.

എന്നംബികാവാക്കുകേട്ടിട്ടവളോടോതികാളിക പ്രസിദ്ധയുദ്ധയാഗത്തിൽഖഡ്ഗസ്തൂണന്നിരുത്തിഞാൻ * ഹിംസയാകാത്തവിധമായ്ചെയ്യാംയാഗവധത്തിനേ എന്നോതിവാളാലവർതൻതലയദ്ദേവിവെട്ടിനാൾ * സന്തോഷമായ്കുടിച്ചാളുച്ചോരയേക്കാളിവേഗമായ് ഏവംദൈത്യവധംകണ്ടുസന്തോഷിച്ചോതിയംബിക * സാധിച്ചുസുരകാര്യംനീതദാമിന്നൊരുനൽവരം ചണ്ഡമുണ്ഡവധംമൂലംപേർനിനക്കിന്നുകാളികേ * ചാമുണ്ഡയെന്നുഭൂവിങ്കൽഭവിച്ചീടുംപ്രസിദ്ധമായ്.

ശ്രീദേവീഭാഗവതം പഞ്ചമസ്കന്ധം

ചണ്ഡമുണ്ഡവധം

ഇരുപത്താറാമദ്ധ്യായം.



## ഇരുപത്തെഴാമദ്ധ്യായം

വ്യാസൻപറഞ്ഞു.

അദ്ദൈത്യർവീരതരാൻ കണ്ടശേഷിച്ചുള്ളൊരുസേനകൾ എല്ലാ
രുമുടനേയോടിനൃപനാരികിലെത്തിനാർ * ചിലർബാണവ്രണംപൂ
ണ്ടോർകൈയ്യറ്റോർചിലരങ്ങനേ മെയ്യിൽചോരയൊലിക്കുന്നോർക
രഞ്ഞുംവിളിച്ചോർവന്നുടൻ * അവർശുംഭനെയാവേറെവായിൽതല്ലിവി
ളിച്ചുരത്തു രക്ഷരക്ഷമഹാരാജ!ഭക്ഷിക്കുംകാളിതെങ്ങളെ * അവളാൽഹ
തരായ്ചണ്ഡമുണ്ഡർവീരർസുരാർദ്ദനർ ഭക്ഷിക്കപ്പെട്ടുസൈന്യങ്ങൾ
ഭീതരായ്ഞങ്ങൾതോല്ക്കയാൽ * കാളിയപ്പോൾക്കളംഭീതിദായകംമട്ടാ
ക്കിനാൾപ്രഭോ! ഒട്ടകങ്ങൾഗജാശ്വങ്ങൾകാലാളുംചത്തുവീണുപോയ്
ചോരയാംപുഴയുണ്ടാക്കീമാംസമാംചെളിയുംതുലോം ശോഭിച്ചുകേശ
മാംപായൽതേർവണ്ടിച്ചുഴിയെന്നതും * മുറിഞ്ഞാംഗങ്ങൾമീനങ്ങൾ,ചു
രയ്ക്കായുധത്തമാംഗവും ചേർന്നപുരിൽമോദമേകുന്നതുകാതരഭീതിയും *
കുലംരക്ഷിക്കരാജാവേ!പാതാളത്തിന്നുപോകനീ കോപിച്ചാംബനശി
പ്പിക്കുമിന്നുസംശയമില്ലതിന്നു * ക്ഷോഭിക്കുംസിംഹവുംപോരിൽദൈത്യ
ഭേദാനവേശ്വര! ഈവണ്ണംകാളിയുംകൊല്ലുംപലമട്ടുംശരങ്ങളാൽ *
വെറുതേമരണത്തിനായ്ഭ്രാതാവോടൊത്തുനീനൃപ! നിശ്ചയിക്കുന്ന
തിന്നുപംകുപിതാശയനായ്ദൃഢം * ഈനാരിയെന്തുചെയ്തീടുംക്രൂരാകു
ലവിനാശിനീ എന്നോർത്തുബന്ധുനാശംനീയിച്ഛിക്കുന്നവൾമൂലമാ
യ് * ജയവുംതോലിയുംലോകർക്കുദൈവാധീനത്തിലാംനൃപ! അല്പതി
നായ്മഹാദുഃഖംകല്പിക്കരുതുബുദ്ധിമാൻ * ജഗദീശൻവിധിക്കുള്ളക
ർമ്മമാശ്ചര്യമോർക്കുക ഈനാരിയേകയാൽകൊല്ലപ്പെട്ടില്ലേബഹുദാന
വർ * നീലോകപാലരേവെന്നോനിപ്പോൾസൈന്യത്തൊടത്തവൻ
പ്രാർത്ഥിക്കുന്നേകയാംബാലാപോർചെയ്യാനിതൊരത്ഭുതം * ശ്രേഷ്ഠ
മാംപുഷ്കരത്തിങ്കൽപണ്ടുനീചെയ്തുവൻതപം വന്നാൻവരംനൽകുവാ
നായ്ബ്രഹ്മാലോകപിതാമഹൻ ചൊന്നാൻസുവ്രതനാകുംനീവരം
വാങ്ങുകയെന്നതായ് * ബ്രഹ്മാവിനോടുനീയപ്പോൾവരംചോദിച്ചതി
ല്ലയോ? ദേവാസുരനരന്മാരുമെന്നെക്കൊല്ലരുതെന്നതായ് * സപ്പ്കി
ന്നരയക്ഷന്മാർ,പുരുഷന്മാരൊരുത്തരും നിന്നെക്കൊൽവാനതിന്നുലക

വന്നാളീസുന്ദരീമണി * ഈവണ്ണമുള്ളോളെന്നോൎത്തുയുദ്ധംചെയ്യരുതിന്നു നീ ഈമഹാമായയാംദേവിമൂലപ്രകൃതിതാൻദൃഢം * കല്പാന്തത്തിൽസൎവ്വനാശംചെയ്യുന്നോൾഹേനൃപപുംഗവ! സൃഷ്ടിക്കുന്നോൾജഗത്തെല്ലാം ദേവന്മാൎക്കീശപരീശുഭാ * ത്രിഗുണാ,താമസീദേവീ,സൎവ്വശക്തിയൊടൊത്തവൾ * അജയ്യാ,നിത്യകല്യാണീ,സൎവ്വജ്ഞാ,നാശമററവൾ സൎവ്വദേവാലയാ,സന്ധ്യാ,ഗായത്രീസൎവ്വസിദ്ധിദാ * നിൎഗ്ഗുണാ,സഗുണാ,സിദ്ധാ,വേദങ്ങൾക്കംബ,യവ്യയ ബ്രഹ്മാനന്ദപ്രദാ.ഗൌരീ,ദേവന്മാൎക്കഭയപ്രദാ * അറിഞ്ഞീവണ്ണമിവളോടുള്ള വൈരംത്യജിക്കുക പ്രാപിക്കശരണംനിന്നെപാലിക്കാംപാൎത്ഥിവോത്തമ! * ഇവൾതൻഭൃത്യനായ്തീൎന്നുനിൻകുലംരക്ഷചെയ്ക്കനീ ചിരായുസ്സുകളാകട്ടെഹതശേഷാസുരൎകളും.

വ്യാസൻപറഞ്ഞു

എന്നവർതൻവാക്കുകേട്ടശുംഭൻസുരബലമർദ്ദനൻ വീരശ്രേഷ്ഠൎക്കുചേരുന്നസത്യവാക്കുരചെയ്തുതേ.

ശുംഭൻ പറഞ്ഞു.

പോരിൽതോററുള്ളമന്ദന്മാർനിങ്ങൾമിണ്ടാതിരിക്കുവിൻ വേഗം പൂകുകപാതാളംജീവിതാശബലംതുലോം * ദൈവാധീനംജഗത്തെല്ലാം ചിന്തയെന്തിജ്ജഗത്തിൽമേ ഉമ്പർ,ബ്രഹ്മാദ്യരും,ദൈവാധീനർതാൻനമ്മളെന്നപോൽ * ബ്രഹ്മാവും,വിഷ്ണുവും,രുദ്രൻ,യമൻ,വരുണ,നഗ്നിയും സൂൎയ്യചന്ദ്രേന്ദ്രരെല്ലാരുംദൈവാധീനത്തിലല്ലയോ? * മൂഢരേ! ചിന്തയെന്തപ്പോൾവരാനുള്ളതുവന്നിടും ഉത്സാഹവുംഭവിച്ചീടുംവരാനുള്ളതിനൊപ്പമായ് * ഇതോൎത്തുദൃഢമായ്ദുഃഖിക്കില്ലൊരിക്കലുമേ ബുധർ ധൎമ്മംവിടില്ലമരണംഭയപ്പെട്ടറിവുള്ളവർ * സുഖം,ദുഃഖവു,മായുസ്സു,മിരിക്കുക,മരിക്കയും, ദൈവാജ്ഞയാൽനരന്മാൎക്കാകാലത്തിങ്കൽവരുംദൃഢം * ബ്രഹ്മവിഷ്ണ്വീശരക്കാലംവന്നാൽതാനേപതിച്ചിടും ഇന്ദ്രാദിവിണ്ണോരെല്ലാരുമായുസ്സററാൽനശിച്ചുപോം * അപ്രകാരംഞാനുമിന്നകാലത്തിൻറവശത്തുതാൻ ജയമോനാശമോവന്നീടട്ടേതാൻ ധൎമ്മരക്ഷയാൽ * പോരിനായിവിളിച്ചില്ലേ?ബലമില്ലാത്തൊരീയിവൾ ഞാനോടിപ്പോയിവളരെക്കാലംജീവിപ്പതെങ്ങനേ? * യുദ്ധംചെയ്യാം ഞാനമിന്നുവരാനുള്ളതുവന്നിടും ജയമോമൃതിയോരണ്ടിലൊന്നുഞാൻ സ്വീകരിച്ചിടാം * ഉത്സാഹമുള്ളവിദ്വാന്മാരോതുംദൈവത്തെമിത്ഥ്യ

യായ് ആവാക്കയുക്തിയുക്തന്താനെന്നോത്തുംശാസ്ത്രവിത്തുകൾ * ഉത്സാഹമെന്നിയേസാധിക്കയില്ലകാൎയ്യങ്ങളൊന്നുമേ വരാനുള്ളതുവന്നീടുമെന്നുഭീരുക്കൾചൊല്ലിടും * ദൈവത്തേബലമായ്മൂഢരോതുംപണ്ഡിതരോതിടാ അതുണ്ടെന്നെന്തുദൃഷ്ടാന്തമദൃശ്യംകാണ്മതെങ്ങനേ? *ദൈവത്തേയെങ്ങകാണന്നുഭീയേകാനിതുമൂർഖരിൽ ഇതൊരാശ്രയമില്ലാതെ മനസ്സിൽദുഃഖമേകുവാൻ * തിരിപ്പുകൽതിരിക്കന്നോളതിൻചാരത്തിരിക്കിലും ശ്രമമെയ്യാതേത്തുമട്ടുംമാവുണ്ടാകുന്നതല്ലതാൻ * ശ്രമമെയ്താൽകാൎയ്യസിദ്ധിയുണ്ടായീട്ടമസംശയം അതിൻെറകുറവിൽകാൎയ്യംചിലപ്പോൾസാദ്ധ്യമായ്വരാ * ദേശം,കാലം,തൻെറ,തന്ന്യൻെറയുംബലമറിഞ്ഞുടൻ കാൎയ്യംചെയ്താൽഫലിച്ചിടുംബൃഹസ്പതിപറഞ്ഞപോൽ.

വ്യാസൻപറഞ്ഞു.

എന്നുരച്ചാരക്തബീജമഹാസുരനെയാനൃപൻ വലുതാംസൈന്യമോടൊത്തുയുദ്ധത്തിന്നായയച്ചുതേ.

ശുംഭൻ പറഞ്ഞു.

രക്തബീജ!മഹാബാഹോ!പോകനീപോർക്കളത്തിനായ് യുദ്ധംചെയ്കമഹാഭാഗ!ചൊൽപ്പൊങ്ങുംനിൻകരുത്തുപോൽ.

രക്തബീജൻ പറഞ്ഞു.

അല്പംപോലും ചിന്തവേണ്ടാനിന്നുള്ളിൽനൃപസത്തമ! ഇവളേ ഞാൻവധിച്ചീടാംനിന്നധീനത്തിലാക്കിടാം * കാണ്കഎൻെറയുദ്ധസാമൎത്ഥ്യമെങ്കിലോ,സുരപ്രിയാ പോരിൽബലാലിവളേഞാൻവെന്നുനിൻദാസിയാക്കിടാം.

വ്യാസൻ പറഞ്ഞു.

എന്നോതീട്ടകുരുശ്രേഷ്ഠ!രക്തബീജൻമഹാസുരൻ തേരിലേറിപ്പുറപ്പെട്ടാൻതൻെറസൈന്യങ്ങളോടവൻ * ആന,യശ്വം,രഥം,കാലാൾക്കൂട്ടവുംചുററിനിൽക്കവേ തേരിലേറിപ്പൃത്ഥസ്ഥയാംദേവിക്കരികെത്തിനാൻ * അവൻവരുന്നതേക്കണ്ടുദേവിശംഖംമുഴക്കിനാൾ ദൈത്യൎക്കുഭീതിയുമമരൎക്കുമോദവുംവളരുന്നതായ് * ഉഗ്രശംഖസ്വനംകേട്ടാരക്തബീജൻക്ഷണത്തിലായ് ചാമുണ്ഡയ്ക്കരികിൽചെന്നുമൃദുവായ്വാക്കുചൊല്ലിനാൻ.

രക്തബീജൻപറഞ്ഞു

എന്തന്നനീഭീരുവെന്നോതീട്ടാപേടിപ്പിക്കുന്നബാലികെ! ശംഖസ ന്നത്താ, ലോകരെന്നോർധ്വക്രൂരലോചനനെന്നുനീ * എന്റെനാമംരക്തബീജൻ ഞാൻനിൻസമീപത്തിലെത്തിനേൻ ഒരുക്കുരണമാശിക്കിലെനിക്കഭയ മില്ലെടൊ! * കാണ്കിന്നെന്റെബലംകാന്തെ!കണ്ടുഭീരുക്കൾതൻബലം അതുപോലല്ലഞാനിച്ഛയുണ്ടെങ്കിൽചെയ്യുന്നീരണം * വൃദ്ധരേപ്പണ്ടു സേവിച്ചുകേട്ടുനീനീതിശാസ്ത്രവും അർത്ഥവിജ്ഞാനവുംവിദ്വൽസഭ യിങ്കൽപഠിച്ചതേ * സാഹിത്യതന്ത്രവിജ്ഞാനംനിനക്കുണ്ടെന്നിരിക്ക കിൽ പഥ്യം,സത്യം,സപ്രമാണമെൻവാക്യംകേൾക്കസുന്ദരി! * മുഖ്യം നവരസത്തിങ്കൽവച്ചുരണ്ടുരസങ്ങൾതാൻ ശൃംഗാരവുംശാന്തിയത്രും വിദ്വത്സഭകളായതിൽ * രാജാക്കന്മാർക്കുശൃംഗാരരസമാണുതിലുത്തമം ലക്ഷ്മിയോടൊത്തുവാഴുന്നുഹരി,വാണിയൊടാവിധി * ഇന്ദ്രനിന്ദ്രാണി യൊടൊത്തുവാഴുന്നുമയൊടുംശിവൻ വല്ലിയോടുമരം,മാനും,പ്രാവും താനിണയങ്ങനെ * ഏവംസർവ്വപ്രാണികളുംസംയോഗരസമൊത്തവർ ഭോഗസൌഖ്യംവിട്ടുവാഴുമന്യന്മാർഭീതിയുള്ളവർ * അവർസന്യാസിമാ രാകുംമൂഢന്മാർദൈവവഞ്ചിതർ അറിയാതിയോഗരസം,വാചാല ന്മാർചതിപ്പവർ * വഞ്ചിക്കയാ,ലവർശാന്തിരസത്തെയാശ്രയിച്ചിട്ടും ലോഭം,കോപം,മഹാമോഹം,മതിനാശവുമായിടും * കാമമുണ്ടാകിൽ വൈരാഗ്യമെങ്ങജ്ഞാനമായതും കല്യാണിയാംനീയതിനാൽ വിണ്ണരേവെന്നയോഗ്യനാം * ശുഭേ,ബലവാനാംതൽഭ്രാതാവേയോ വരിക്കുക.

വ്യാസൻപറഞ്ഞു

ഇതോതീട്ടാരക്തബീജൻനിറുത്തീമുന്നിൽനില്പവൻ ചിരിച്ചാർ ത്തുകേട്ടംബികയും, ചാമുണ്ഡ,കാളിയും.

ശ്രീദേവീഭാഗവതം അഞ്ചാംസ്കന്ധം

രക്തബീജാഗമനം

ഇരുപത്തെട്ടാമദ്ധ്യായം



## ഇരുപത്തെട്ടാമദ്ധ്യായം.

വ്യാസൻ പറഞ്ഞു

ചിരിച്ചിട്ടുടനേദേവിനവനോടോതിനാൾനൃപ! ഇടിവെട്ടുന്ന പോൽയുക്തിയുക്തമാമീവചസ്സിനെ * 'മുൻപേഞാനോതിമന്ദാത്മൻ ദൂതാഗ്രത്തിങ്കൽയോഗ്യമായ് ഹിതമായുള്ളവചനം,നീവൃഥാചൊൽവതെന്തിനായ്? * എനിക്കൊത്തുബലം,രൂപം,മാഹാത്മ്യവുമെഴുന്നൊരാൾ ത്രൈലോക്യത്തിങ്കലുണ്ടെങ്കിലവനേഞാൻവരിച്ചിടും * എന്നാദ്യസത്യമാശ്ശുംഭനിശുംഭരോടുചൊൽകനീ പോർചെയ്യേണമെന്നതിനാൽവിവാഹംചെയ്യവേണ്ടപോൽ * അവൻറകാര്യസിദ്ധിക്കായ് നീയവൻചൊല്ലിവന്നവൻ പോർചെയ്യുകകല്ലെങ്കിൽപാതാളംത്രോമനോടുനീ'.

വ്യാസൻപറഞ്ഞു

ദേവിതന്നാവാക്കുകേട്ടദൈത്യാൾകോപാന്ധനായുടൻ വർഷിച്ചുവേഗം സിംഹത്തിന്മേലായുഗ്രശരങ്ങളെ * സർപ്പങ്ങളോടൊത്തവയേവാനിൽകണ്ടടനംബിക കൈപ്പുഴുക്കത്തിനാൽവേഗംക്രൂരമെയ്യുമുറിച്ചതേ* വേറേശരങ്ങളെവിട്ടാൾശക്തബീജാസുരങ്കലായ് വലിച്ചൊരംബാവിൽവിട്ടുവരുംനന്നൂച്ചിയുള്ളതാം * ശരങ്ങളേറമുർച്ഛിച്ചപ്പാപിതേരിൽപതിച്ചതേ ഹാഹാകാരംതുലോമുണ്ടായ് രക്തബീജൻപതിക്കവേ * സൈന്യമെല്ലാംകരഞ്ഞോതിനശിച്ചഞങ്ങളെന്നതായ് അസ്ത്രബ്ബക്രൂരമായേറ്റിട്ടുടനേശ്ശുംഭദാനവൻ * സൈന്യങ്ങൾക്കുംദാനവർക്കുമെല്ലാംകല്പനനൽകിനാൻ.

ശുംഭൻപറഞ്ഞു

സൈന്യങ്ങളോടശപമേറിപ്പോകട്ടെദൈത്യരൊക്കയും ശക്തരാശ്ശൂരർവേറെയുംവിശേഷാൽകാലകേയരും.

വ്യാസൻപറഞ്ഞു

ഇതുകല്പിക്കയാൽശ്ശുംഭൻനാലംഗപ്പടയൊക്കയും മദിച്ചദേവിതൻയുദ്ധക്കളത്തിൽചെന്നചേന്നതേ * അദ്ദൈത്യസൈന്യവരവേകണ്ടുചണ്ഡികതൽക്ഷണം ഭയമേകുന്നതാംഘോരഘണ്ടാനാദംമുഴക്കിനാൾ * ശംഖനാദംഞാണൊലിയുംചെയ്താളജ്ജഗദംബതാം ആനാദംപോൽകാളിയുംതാൻശബ്ദിച്ചാളതികേമമായ് * അഘ്ഘോരശബ്ദം കേട്ടുംബാവാഹമാംബലവാൻഹരി ആശ്ചര്യമാംഭയംനൽകുംവിധമായ

ലറീടിനാൻ * ഇന്നാദം കേട്ടു കോപാന്ധയായിട്ടു ദൈത്യരൊക്കയും അസ്ത്രങ്ങളെ ദേവിയിങ്കൽ പ്രയോഗിച്ചാർ മഹാബലർ * രോമാഞ്ചമേകുമഭ്വ് ഭീഷണമായുള്ള നെട്ട പോരതിൽ പ്രാപിച്ചു ചണ്ഡികയെയ ബ്രഹ്മാദിസുരശക്തികൾ * ഏതു ദേവനേതു രൂപമെന്താഭരണവാഹനം അതാതുരൂപമോടെത്തി പോരിന്നു ശക്തികൾ ക്ഷണം * അന്നസ്ത്രീയേറിയിട്ടക്ഷസൂത്രവും ജലപാത്രവും പൂണ്ടെത്തിനാൾ ബ്രഹ്മശക്തി "ബ്രഹ്മാണീ"യെന്നവരൊട്ടും * ശംഖചക്രഗദാപത്മങ്ങളെപ്പൂണ്ടിട്ടു "വൈഷ്ണവി" പീതാംബരാഭരണമോടെത്തീ ഗരുഡവാഹയായ് * "ശാങ്കരീ" വൃഷഭത്തിന്മേൽ നൽത്രിശൂലത്തെ ധരിച്ചവൾ ചന്ദ്രക്കലാധരാ സർപ്പഭൂഷണാ ശിവയെത്തിനാൾ * "കൌമാരീ" മയിലേറിട്ടു വേൽ കൈക്കൊണ്ടൊരു സുന്ദരി യുദ്ധേച്ഛയോടൊത്തു വന്നാൾ സുബ്രഹ്മണ്യസ്വരൂപിണീ * "ഇന്ദ്രാണി" വജ്രമുഖമേന്നാൾ വെള്ളാനപ്പുറമേറിയവൾ വജ്രം പൂണ്ടോൾ സഹസ്രാക്ഷമുള്ളോൾ പോരിന്നായ് നേർത്തുവന്നതേ * "വാരാഹീ" പന്നിവടിവാർന്നു നൽ പ്രേതവാഹനയായ് "നാരസിംഹീ" നൃസിംഹത്തിനൊത്തരൂപമെടുത്തവൾ * "യാമ്യാ" ഭയപ്രദാ പോത്തിലേറി ദണ്ഡും ധരിച്ചവൾ ചിരിച്ചുംകൊണ്ടു പോരിന്നാസന്നാ കാലസ്വരൂപിണീ * "കൌബേരി"യും മദത്തോടവ്വണ്ണം "വാരുണി" ശക്തിയും അതാതുരൂപമോടെത്തീ സൈന്യങ്ങളൊട്ടു കൂടവേ * അവർ വന്നതു കണ്ടിട്ടു ദേവി സന്തോഷമാണ്ടതേ സ്വസ്ഥരായുമ്പർ മോദിച്ചാർ പ്രാപിച്ചാരസുരർ ഭയം * അവരോടൊത്തുടൻ ലോകസുഖമേകുന്ന ശങ്കരൻ വന്നു പോരിൽ ചണ്ഡികയോടീവണ്ണമുരചെയ്തുതേ: * 'ദേവർതൻ കാര്യസിദ്ധിക്കായിപ്പോളുടൻ ദൈത്യരെ ക്ഷണം നിശുംഭശുംഭരോടൊത്തിട്ടന്യരാം ദൈത്യരേവമേ * സൈന്യങ്ങളോടും കൊന്നാക്കി ജഗത്തേ ഭയമററതാമ് താന്താങ്ങൾക്കുള്ള ഭവനം പൂകട്ടേ ദേവശക്തികൾ * വിണ്ണോർ യാഗം ഭുജിക്കട്ടേ യാഗം ചെയ്യട്ടെ ഭൂസുരർ ജന്തുക്കൾ സന്തോഷിക്കട്ടീച്ചരാചരമശേഷവും * ഈതിബാധ ശമിക്കട്ടെ വ്വണ്ണം ദുർല്ലക്ഷണങ്ങളും മേഘം കാലത്തിൽ വർഷിച്ചു ഫലിക്കട്ടേ ററവും കൃഷി.'

വ്യാസൻ പറഞ്ഞു

ലോകങ്ങൾക്കു സുഖമേകും ശിവനീവണ്ണമോതവേ ചണ്ഡികാദേഹമതിൽനിന്നുണ്ടായി ശക്തിയത്ഭുതം * ഉഗ്രാ കോപിച്ചവൾ, ചറുക്കൂകുന്നരികൾ ചെന്നാൾ ഘോരരൂപാ, ചിരിച്ചുകൊണ്ടിതേവം

ശിവനോടുടൻ:*'ശുംഭന്നരികിൽനീവേഗംദേവദേവ!ഗമിക്കുക കാമാതു
രൻശുംഭനോടും ചൊല്ലു ദൈത്യംവഹിച്ചുനീ * ഞാൻചൊല്ലീട്ടുമമംക്രൂട്ടം
നിശുംഭനോടുമേശിവ! പാതാളംപൂകുവിൻനിങ്ങൾസ്വർഗ്ഗംകൈവിട്ടു
വേഗമായ് * സുഖിക്കട്ടെതിലാസ്വിണ്ണോരിന്ദ്രൻസ്വാസനമാണ്ടുമേ യാഗ
ഭാഗത്തൊടുംസ്വർഗ്ഗസ്ഥാനമാളട്ടെവാനവർ * നിങ്ങൾക്കുവല്ലതാംജീവി
താശയുണ്ടെന്നിരിക്കിലോ ദാനവന്മാർവസിക്കുന്നപാതാളത്തിന്നു
പോകുവിൻ * അഥവാശക്തിയാൽപോരിന്നാശയെങ്കിൽമരിക്കുവാൻ
വരുവിൻതൃപ്തരാകട്ടീമാംസത്താലെൻ്റെജംബുകർ.'

വ്യാസൻപറഞ്ഞു.

ദേവിതന്നാവാക്കുകേട്ടുവേഗത്തിൽപരമേശ്വരൻ ചെന്നാസ്സഭ
യിൽവാഴുന്നശുംഭദൈത്യനൊടോതിനാൻ.

ശിവൻപറഞ്ഞു.

രാജൻ!ഞാനംബതൻദൂതൻത്രിപുരാന്തകരൻഹരൻ വന്നേൻനി
ന്നരികിൽനിൻ്റെഹിതമെല്ലാംനുത്തുവാൻ*ഭൂമിയുംസ്വർഗ്ഗവുംവിട്ടു,പ്ര
ഹ്ലാദൻബലവാൻബലി ഇവർവാഴുന്നപാതാളംപൂകുവിൻനിങ്ങൾവേ
ഗമായ്*അഥവാമരണത്തിന്നാണാശയെന്നാകിൽവോക്കുവിൻ പോ
രിൽനിങ്ങളെയെല്ലാംതാൻഞാൻതന്നെനിഹനിച്ചിടാം * നിങ്ങൾക്കു
മംഗളത്തിന്നായ്മഹാരാജ്ഞിയിതോതിനാൾ.

വ്യാസൻ പറഞ്ഞു.

എന്നു ദൈത്യശരോടീശൻസുധപോൽഹിതമായിട്ടും ദേവിതൻ
വാക്കുകേൾപ്പിച്ചുതിരിച്ചങ്ങുഗമിച്ചുതേ * ദൈത്യരോടംബദൂതിന്നായ്
ശിവനേയങ്ങയയ്ക്കയാൽ ശിവദൂതി,യിതെന്നോർത്തോർകേട്ടുമൂവുലകിങ്കലും*
ദുഷ്കരംദേവിതൻവാക്യംശിവൻചൊന്നവർകേട്ടുടൻ ചട്ടയിട്ടായുധം
പൂണ്ടുപുറപ്പെട്ടുരണത്തിനായ് * വേഗത്തിൽപോർക്കളംപുക്കുദൈത്യർ
ചണ്ഡികയിങ്കലായ് വലിച്ചുകല്ലിൽതേച്ചുള്ളക്രൂരമ്പുകളയച്ചുതേ * ഗ
ദാശൂലംവേലിവയാൽഖണ്ഡിച്ചുമവയൊക്കയും ഭക്ഷിച്ചുംദൈത്യരേ,
കാളിനടന്നാൾപോർക്കളത്തിലായ് * ബ്രഹ്മാണിയപ്പോർക്കളത്തിൽജ
ലപാത്രത്തിലെജലം പ്രോക്ഷിച്ചുശക്തിയേറുന്നദൈത്യരേനിഗ്രഹിച്ചു
തേ * ദൃഢശൃംഗത്തിനാൽമാഹേശ്വരിയക്കാളയേറിയോൾ പോരിൽദാ
നവരെക്കൊന്നുഭൂതലത്തിങ്കൽവീഴ്ത്തിനാൾ * ഗദാചക്രങ്ങളേല്പിച്ചു
വൈഷ്ണവീദൈത്യരെക്ഷണം ശിരസ്സറുത്തിട്ടുഗതപ്രാണന്മാരാക്കിയങ്ങ
നേ * ഐന്ദ്രീവജ്രപ്രഹാരത്താൽഭൂതലത്തിങ്കൽവീഴ്ത്തിനാൾ ഐരാ

വതകൈക്കെയ്യടിയാൽതളരും ദൈത്യവീരരെ * വാരാഹീതേററതന്നററം കുത്തിമൂക്കാലടിച്ചുമേ ദൈത്യദാനവരേയേററംകൊന്നാൾകോപംകലന്നവൾ * നാരസിംഹീതീവ്രനഖക്കീറലാൽ ദൈത്യവീരരെ ഭക്ഷിച്ചുസഞ്ചരിച്ചാളപ്പോരിൽശബ്ദിച്ചുമേററവും * അലച്ചയാൽ ഭൂവിൽവീണ്ണി ദൈത്യരേശിവദൂതിയും ചാമുണ്ഡയുംകാളികയുംഭക്ഷിച്ചാരവരേക്ഷണം * മയിലേറിയകൌമാരീവധിച്ചമ്പുകൾവിട്ടുടൻ പോരിൽശത്രുക്കളെക്കൊന്നാൾദേവന്മാർക്കുഹിതത്തിനായ് * വാരുണീകയറാൽകെട്ടിയിട്ടാൾവൻപോർനടക്കവേ മൂർച്ഛിച്ചുബോധമററുള്ള ദൈത്യരേതൻെറപിൻപിലായ് * മാതൃക്കൾപോരിലീവണ്ണമതിവീര്യപരാക്രമം കാട്ടിമർദ്ദിക്കയാൽദൈത്യഭടരോടാൻതുടങ്ങിനാർ * അസ്സേനാബ്ധിയിലുണ്ടായതൃച്ചംവായടിയൊച്ചയും ദേവീഗണത്തിൽപുഷ്പങ്ങൾവർഷിച്ചാരമ്പരപ്പൊഴേ * ജയശബ്ദവുമാഘോരശബ്ദവുംകേട്ടുദാനവർ ഓടുന്നദൈത്യരേക്കണ്ടുകോപിച്ചൂരക്തബീജനും * ശബ്ദിക്കുംസുരരേക്കണ്ടുമപ്പോൾദൈത്യൻമഹാബലൻ തേജസ്വിയാംരക്തബീജൻരണമദ്ധ്യത്തിലെത്തിനാൻ * തേരേറിആയുധത്തോടുംചെയ്തിട്ടുള്ളതങ്ങാണൊച്ചി കോപത്താൽകൺചുവന്നുത്സാഹിയായ്ദേവിയെയാണ്ടുടൻ.

ശ്രീദേവീഭാഗവതം അഞ്ചാംസ്കന്ധം

രക്തബീജയുദ്ധവിസ്താരം

ഇരുപത്തെട്ടാമദ്ധ്യായം.

---

## ഇരുപത്തൊമ്പതാമദ്ധ്യായം

---

വ്യാസൻപറഞ്ഞു.

അദ്ദൈത്യനത്യത്ഭുതമാമീവരംശിവനേകിനാൻ അതുഞാനുരചെയ്തീടാംരാജാവേ!കേട്ടുകൊള്ളുക * എപ്പോൾവീഴുംചോരയവൻദേഹത്തിൽനിന്നുഭൂമിയിൽ അപ്പോഴുണ്ടാകമാരൂപമപ്പരാക്രമരോടുമേ * മഹാവീരരനേകംപേർദാനവർരക്തസംഭവർ എന്നത്യത്ഭുതമായുള്ള വരംശങ്കരനേകിനാൻ * അവനാവരദാനത്താൽഗർവ്വിച്ചുബഹുകോപിയായ് പോരിലെത്തീക്ഷണംകാളിയോടുംദേവീവധത്തിനായ് * കണ്ടിട്ടവൻവൈഷ്ണവിയാംശക്തിയേഗരുഡങ്കലായ് അപ്പത്മനേത്രനിൽ ദൈത്യനാഥൻതൻവേലയച്ചുതേ ഗദകൊണ്ടുതടുത്തിട്ടാശ്ശക്തികൂടന്ന

വൈഷ്ണവീ താഡിക്കയും ചെയ്തു ചക്രംകൊണ്ടിട്ടാരക്തബീജനെ *
ചക്രമേററധികംചോരയൊലിച്ചുടലിൽനിന്നുടൻ വജ്രമേററദ്രിയിൽ
നിന്നുവരുംപെരുഞ്ചോലയെന്നപോൽ * എന്നേരംരക്തബിന്ദുക്കൾഭൂ
വിലെങ്ങെങ്ങുവീണവോ അന്നേരമങ്ങങ്ങുണ്ടായാറത്തുപോൽബഹുദാ
നവർ * വജ്രംകൊണ്ടൈന്ദ്രിയങ്ങ് ഘോരദൈത്യനാംരക്തബീജനെ പ്ര
ഹരിച്ചാൾകോപമോടുമുണ്ടായീചോരയപ്പൊഴും * അച്ചോരയിലുമു
ണ്ടായീരക്തബീജരസംഖ്യമായ് ആവിഷ്ഠമാരൂപവുംതാൻസായുധർയു
ദ്ധദുർമ്മദർ * ബ്രാഹ്മാണിബ്രഹ്മദണ്ഡത്താൽതച്ചുകോപത്തോടേററവും
മാഹേശ്വരീത്രിശൂലത്താൽകുത്തിനാൾരക്തബീജനെ * അദ്ദൈത്യനെ
നാരസിംഹികീറിനാൾവൻനഖങ്ങളാൽ അദ്ദൈത്യാധമനെകോപാൽ
തച്ചുവാരാഹിമൂക്കിനാൽ * കൌമാരിയതുപോൽവേലാൽകുത്തിദൈ
ത്യന്റെമാറിലായ് അവൻകോപിച്ചമ്പുകളാലവരേയുംമുറിച്ചതേ *
ഗദവേലിവയാൽമാതൃക്കളെവെവ്വേറെതച്ചവൻ അവനേയവർബാണ
ങ്ങൾവിട്ടുകോപാൽമുറിച്ചുതേ * മുറിച്ചവന്റെശസ്ത്രങ്ങൾക്രൂരമ്പെയ്തി
ട്ടുചണ്ഡിക അതികോപത്തോടവനെയെയ്താൾവേറെശരങ്ങളാൽ * ഒ
ഴുകീബഹുധാരക്തമവന്റെദേഹത്തിൽനിന്നുടൻ അതുകൊണ്ടവനോടൊ
ത്തശ്ശൂരരുണ്ടായസംഖ്യമായ് * നിറഞ്ഞുലോകംരക്തോത്ഭവരാംര
ക്തബീജരാൽ സന്നദ്ധർ,സായുധർ,നല്ലപോർചെയ്യുന്നവരേററവും *
അവരെപ്പ്രഹരിച്ചീടുമനേകംരക്തബീജരെ കണ്ടുഭീത്യാഭയന്നമ്പരഴലാ
ണ്ടോർവിഷണ്ണരായ് * മഹാകായർ,മഹാവീരർ,ദാനവർരക്തസംഭ
വർ അനേകംപേരെത്തുമട്ടായിവരിന്നുനശിച്ചിടും * ഒരുചണ്ഡികയേ
യൊള്ളിങ്ങിപ്പോൾമാതൃക്കൾകാളിയും ഇവരിദ്ദൈത്യരേയെല്ലാംവെല്ലു
ന്നംകഷ്ടമാണതു * നിശുംഭനോശുംഭനോതാൻസൈന്യത്തോടൊത്തു
വേഗമായ് പോരിന്നുവന്നാലധികമനർത്ഥംസംഭവിച്ചിടും.

വ്യാസൻപറഞ്ഞു.

വാനോരേവംഭയപ്പെട്ടുവലുതായ് ചിന്തചെയ്യവേ പത്മാക്ഷ
യാംകാളിയോടായംബികാചൊല്ലിയിങ്ങനെ: * 'ചാമുണ്ഡേ!വദനംവേ
ഗംബഹുവിസ്താരമാക്കുക എൻശസ്ത്രമേററുവീഴുന്നരക്തംവേഗംകുടിക്ക
നീ * ഇഷ്ടമ്പോൽദൈത്യരെയിന്നുതിന്നുംകൊണ്ടുനടക്കനീ ക്രൂരമ്പു,ച
ക്ര,ഗദ,വാളിവയാൽഞാൻഹനിച്ചിടാം * കുടിക്കുകചോരയുംനീയതു
പോൽദീർഘലോചനേ! തുള്ളിപോലുംഭൂവിലിപ്പോൾപതിച്ചീടാത്ത

മട്ടിലായ് * ദൈത്യരേഭക്ഷണഞ്ചെയ്കാൽപിന്നെയുണ്ടാകയില്ലവർ അവർക്കുനാശമീമട്ടിലുണ്ടാംവേറെനശിച്ചിടാ * ഞാൻദൈത്യരെവധിച്ചീടാംനീക്ഷേിക്കവേഗമായ് ചോരയെല്ലാംകുടിച്ചിട്ടുശത്രുനാശംവരുത്തുവാൻ * ദൈത്യനാശമിവണ്ണഞ്ചെയ്കിന്ദ്രനായ്സ്ഥിരമായിനാം വിൺരാജ്യമെല്ലാമേകീട്ടുസുഖമായിഗമിച്ചിടാം'

വ്യാസൻപറഞ്ഞു.

ഇത്തോതപ്പെട്ടാംബികയാൽചാമുണ്ഡാചണ്ഡവിക്രമാ രക്തബീജനിൽനിന്നുണ്ടാംചോരയെല്ലാംകുടിച്ചുതേ * വാൾകൊണ്ടുലക്കകൊണ്ടിട്ടുംതച്ചാളവനെയംബിക ചാമുണ്ഡാദേഹശകലരവരേതിന്നുസുന്ദരി * ഗദകൊണ്ടിട്ടുകോപിച്ചുതച്ചാൻചാമുണ്ഡയെയവൻ എന്നാലും വേഗമവളച്ചോരയെല്ലാംകുടിച്ചുതേ * മറ്റുചോരയിലുണ്ടായരക്തബീജർമഹാബലർ അക്രൂരതുംചോരയറ്റുഭക്ഷണംകൊണ്ടുനഷ്ടരായ് * കൃത്രിമന്മാർഭക്ഷിതരായ്, സാക്ഷാലാരക്തബീജനേ ഖഡ്ഗംകൊണ്ടിട്ടുഖണ്ഡിച്ചുകൊന്നുതാഴത്തുവീഴ്ത്തിനാൾ * പോരിലാരൗദ്രനാംരക്തബീജൻവീണുമരിക്കവേ വിറച്ചുഭീതിയാൽശേഷംദൈത്യന്മാരൊക്കെയോടിനാർ * തളർന്നുഹാഹാകാരത്തോടോതിനാർശുംഭനോടവർ സംഭ്രാന്തരായുധംപോയോർചുവന്നോരുടൽചോരയാൽ: * 'രാജാവേ! കൊന്നംബികയാരക്തബീജാഖ്യദൈത്യനേ ചാമുണ്ഡയുമവൻദേഹരക്തമെല്ലാംകുടിച്ചുതേ * ശക്തനാംവാഹനംസിംഹംശൂരരാംമറ്റുദൈത്യരേ എല്ലാംകൊന്നുകാളിശേഷമുള്ളോരെതിന്നൊടുക്കിനാൾ * വന്നതെങ്ങളുമായുദ്ധവൃത്താന്തംനിന്നോടോതുവാൻ പോരിലംബയുമുള്ളോരത്യാശ്ചര്യമായചരിത്രവും * അജേയയാണിവൾഭൂപ!ദൈത്യദാനവരാൽദൃഢം ഗന്ധർവ്വോരഗയക്ഷന്മാർദേവരാക്ഷസരാലെയും * ഇന്ദ്രാണിതൊട്ടുവേറെയുംദേവിമാരങ്ങുവന്നതേ പോരിനായസ്ത്രവാഹങ്ങളോടുമായ്ഹാ പരന്തപ! * അസ്ത്രങ്ങളാലവർദൈത്യസൈന്യമെല്ലാംഹനിച്ചുതേ രക്തബീജനെയുംവേഗാൽപതിപ്പിച്ചുനരേശ്വര! * ഏകയുംദുസ്സഹാപിന്നീടവർചേരുകിലെന്തുവാൻ ശക്തനാംസിംഹവുംപോരിൽവധിച്ചീടുന്നുദൈത്യരേ * മന്ത്രിമാരൊടുമായോർത്തുയുക്തമായതുചെയ്കനീ നന്നല്ലവളോടായ്വൈരംസന്ധിതന്നൊസുഖപ്രദം * ഇതുള്ളതാംതാനൊരുത്തിവധിച്ചീടുന്നുദൈത്യരേ രക്തബീജനെയും കൊന്നാളവൻചോരകുടിച്ചുവാൾ * കൊന്നുമറ്റുള്ളവരെയുംദേപാ! [illegible]ചേതേ! ചാമുണ്ഡയാൽമാംസമെല്ലാംഭക്ഷിക്കപ്പെട്ടുചോര

തിൽ * പാതാളത്തിൽപോകനല്ലതഥവാദേവിസേവയോ നന്നല്ല പോരാംബികയോടൊത്തുചെയ്യുമന്നവ! .* നിസ്സാരസ്ത്രീയല്ലിവളാദേവകാര്യംനടത്തുവോൾ ശക്താമായാദേവിയിവൾനാശത്തിന്നുതടവിച്ചവൾ.

വ്യാസൻ പറഞ്ഞു.

കേട്ടവർസത്യവാക്കേവംശുംഭൻകാലവിമോഹിതൻ മരിക്കാനിച്ഛയാ ചുണ്ടുവിറച്ചുത്തരമോതിനാൻ.

ശുംഭൻ പറഞ്ഞു.

പാതാളമാളുവിൻഭീയാൽശരണാഗതരാകണോ ചെയ്യിൻ,ഞാനവളെക്കൊല്ലുംസോത്സാഹമവരെയുമേ * പോരിൽവിണ്ണവരെക്കൊന്നുരാജ്യംനിർബ്ബാധമാക്കിടും സ്ത്രീയേപ്പേടിച്ചുളുമട്ടിൽപാതാളംപൂകമിന്നുഞാൻ * രക്തബീജൻതൊട്ടപാഷണ്ഡന്മാരേക്കൊന്നുപോരിൽ ഞാൻ പ്രാണൻരക്ഷിക്കവാൻനല്ലകീർത്തിയുംവിട്ടുപോകയൊ? അനിവാര്യംപ്രാണികൾക്കമരണംകാലകല്പിതം ഉണ്ടാംജനിച്ചാലബ്ഭീതി, ള്ളോംകീർത്തിയാർവിടും * നിശുംഭ!ഞാൻഗമിക്കന്നേൻതേരിലേറീട്ടുപോരിനായ് അവളെക്കൊന്നുവന്നീടാംമരിച്ചായാൽവരില്ലഞാൻ * സേനയോടൊത്തുവീരൻനീസഹായിച്ചീടണംമമ വേഗംക്രൂരമ്പുകൾവിട്ടാനാരിയെനിഗ്രഹിക്കണം.

നിശുംഭൻ പറഞ്ഞു.

ഞാനിന്നുപോയ് ദുഷ്ടയായകാളിയേനിഗ്രഹിച്ചുടൻ വേഗംവരാമംബികയേഗ്രഹിച്ചുംകൊണ്ടുഭൂപതേ * നിന്ദ്യയാമിവളെപ്പററിച്ചിന്തിക്കേണ്ടാഗ്രജോത്തമ! ഇബ്ബാലയെഞ്ഞെങ്ങുവിശപാവശ്യമാമെൻപരാക്രമം * വൻദുഃഖംവിട്ടുനീരാജഭോഗമെല്ലാംഭുജിക്കുക മാനമുള്ളാമാനിനിയേഞാനിപ്പോൾകൊണ്ടുവന്നിടാം * ഞാനിരുന്നീടവേനീയപ്പോരിൽപോവതയുക്തമാം ജയശ്രീയേനിനക്കായിച്ചെന്നുഞാൻകൊണ്ടുപോന്നിടാം.

വ്യാസൻ പറഞ്ഞു.

ജ്യേഷ്ഠഭ്രാതാവോടീവണ്ണമോതിഗ്ഗർവ്വിച്ചസോദരൻ വൻതേരിലേറി സന്നദ്ധനായിത്തൻസൈന്യമോടവൻ * ചെയ്തുമംഗലവുംപോരിന്നായ് ഗമിച്ചുതിവേഗമായ് അസ്ത്രാലങ്കാരങ്ങളോടുംവന്ദിസൂതർപുകഴ്ത്തവേ.

ശ്രീദേവീഭാഗവതം അഞ്ചാംസ്കന്ധം

രക്തബീജവധം

ഇരുപത്തൊമ്പതാമദ്ധ്യായം.



## സപ്തമാദ്ധ്യായം.

വ്യാസൻ പറഞ്ഞു-

ജയിപ്പാനോ മരിപ്പാനോ നിശ്ചയിച്ചിട്ടു വീര്യവാൻ നിശുംഭൻ പോരിനായിട്ടു വശം പ്രാപിച്ചു ദേവിയേ * ശുംഭനും സൈന്യമോടൊത്തിട്ടവൻ പിൻപേ തിരിച്ചുതേ സാക്ഷിയായ് നിന്നവൻ പോരിൽ സംഗ്രാമരസപണ്ഡിതൻ * രണം കാണ്മാൻ മേഘജാലാവൃതരിന്ദ്രാദിദേവകൾ വാനിൽ നിന്നാരപ്രകാരം യക്ഷന്മാരുടെ കൂട്ടവും * കൊമ്പുവില്ലും പൂണ്ടു പോരിൽ ചെന്നു പിന്നെ നിശുംഭനും ശരവർഷം ചെയ്തു ലോകാംബയ്ക്കും ഭീതിവരുംപടി * ശരജാലമവൻ പോരിൽ വിട്ടീടുന്നതു ചണ്ഡിക കണ്ടു നല്ലൊരു വില്ലാണ്ടു ചിരിച്ചുച്ചത്തിലേററവും * കാളിയോടോതിനാൾ ദേവി: 'കാണ്കിവർക്കുള്ള മൂഢത കണ്ടുമുഗ്രാസുരവധം രക്തബീജാവസാനവും * എൻമായയാൽ മോഹിതരായ് ജയിപ്പാനാശയോടിവർ മരിക്കാനായെന്നരികിൽ വന്നിരിക്കുന്നു കാളികേ! * ബലമേറുന്നോരീയാശ വിട്ടുപോകില്ലൊരിക്കലും സേന പോയ് കൂട്ടരും തോററു കെട്ടോരു മന്ദനേയുമേ * ആശാപാശം കെട്ടുപെട്ടിട്ടിവർ പോരിന്നു വന്നതേ എന്നാൽ ശുംഭനിശുംഭന്മാർ പോരിൽ കൊല്ലപ്പെടേണ്ടവർ * ദൈവം ബലിക്കയാൽ വന്നാർ മരണം വന്നടുക്കയാൽ ദേവന്മാരൊക്കയും കാണ്കെയിവരെക്കൊല്ലുമിന്നു ഞാൻ'.

വ്യാസൻ പറഞ്ഞു.

ഇത്ഥമോതിക്കാളിയോടംബിക വലിച്ചെയ്തു ശരങ്ങളാൽ മറച്ചാൾ വേഗമങ്ങു തന്റെ മുമ്പിൽ നില്ക്കും നിശുംഭനേ * ക്രൂരമ്പുകൾ വിട്ടവനും ബാണിച്ചാനസ്ത്രങ്ങളേ അവർക്കന്യോന്യമന്നാവീ യുദ്ധം ബഹുഭയങ്കരം * സിംഹം തൻ കേശരോമങ്ങൾ കുടഞ്ഞു തൈസ്സൈന്യസിന്ധുവിൽ പ്രവേശിച്ചാൻ ശക്തിയുള്ളോരാനക്കൂട്ടത്തിലെന്നപോൽ * നഖങ്ങളാൽ പല്ലുകളെക്കൊണ്ടും മുൻ നിന്ന ദൈത്യരേ മുതിച്ചാൻ ഉദമേറുന്ന കുഞ്ജരങ്ങളെയെന്നപോൽ * ഏവം സിംഹത്തിനാൽ സൈന്യം മർദ്ദിക്കപ്പെട്ട വേളയിൽ നിശുംഭനോടിവന്നാനാവലിക്കപ്പെട്ട വില്ലൊടും * ചുണ്ടു കടിച്ചിട്ടു രക്തനേത്രരായ് മററു ദൈത്യരും അനേകം പേർ കോപമോടുമെത്തി ദേവീവധത്തിനായ് * ഉടനേ വന്നവിടെയസ്സൈന്യത്തോടൊത്തു ശുംഭനും കോപാൽ കാളികയെക്കൊന്നു ഗ്രഹിക്കാൻ ജഗദംബയേ *

അവിടെത്തീട്ടകണ്ടാനാപ്പോരിൽമുൻനില്ക്കമംബയേ രൌദ്രത്തോടും, കാന്തയായോരംശൃംഗാരരസമുള്ളവരം * നെടുംകടക്കണ്ണാണ്ടുള്ളോരം ത്രൈലോക്യവരസുന്ദരി രക്താക്ഷീ,രമ്യ,കോപത്താലേററംകണ്ണുചുവന്നവരം * ദൂരെവിട്ടാവിവാഹേച്ഛ ജയാശയത്തുമങ്ങനേ ഉറച്ചുമൂർത്തിയും ശുംഭൻനിന്നാനവില്ലുംകലച്ചുടൻ * ദേവിയദൈത്യനോടായിച്ചിരിച്ചീവാക്കചൊല്ലിനാരം: 'രണമദ്ധ്യമതിൽദൈത്യന്മാരെല്ലാംകേട്ടുനില്ലുവേ * പാതാളമോസാഗരമോപാമരർനിങ്ങളംവൃകുവിൻ ജീവിതാശയുറപ്പിച്ചിട്ടിങ്ങുവച്ചായുധങ്ങളേ * അല്ലെങ്കിലെൻശരംകൊണ്ടുമരിച്ചീയുദ്ധഭൂമിയിൽ പ്രാപിച്ചിട്ടസ്വർഗ്ഗസുഖംക്രീഡിക്കിൻദുഃഖമെന്നിയേ * ഭീരുതാവുംശൂരതയുംഭവിക്കില്ലതുനിശ്ചയം തരാംഞാനഭയം നിങ്ങരംസുഖമായിഗ്ഗമിക്കവിൻ.'

വ്യാസൻ പറഞ്ഞു.

ദേവിതന്നീവാക്കകേട്ടാനിശുംഭൻമദഗവ്വിതൻ കാന്തിയേറുംഫലിചയുംതീക്ഷ്ണവാളുമെടുത്തുടൻ * വേഗമോടിമദംക്രുദ്ധമസ്സിംഹത്തിൻശിരസ്സിലായ ജഗദംബികയുംസമ്ഭ്രമിക്കുംമട്ടൊന്നുവെട്ടിനാൻ * ഉടനേദേവിഗദയാൽതട്ടത്താവാരംവരുന്നതെ മഴവാലൊന്നുതാഡിച്ചാളവനേക്കൈച്ചുവട്ടിലായ് * വാളാലുമാമടിച്ചാനെതാഡിച്ചാളവിടായവരം സഹിച്ചാവേദനയവൻവെട്ടിചണ്ഡികയേയുടൻ * ഭയമേകുംഘോരഘംണ്ടാനാദത്തേച്ചെയ്തുദേവിയും സുരാപാനംചെയ്തുലോമാനിശുംഭവധേച്ഛയാൽ * ഏവംപരസ്പരംയുദ്ധമുണ്ടായതിഭയങ്കരം ജയത്തെയാഗ്രഹിക്കുന്നവിഷ്ണോക്കമസുരക്കമായ് * മാംസാശിപ്പക്ഷികരം ക്രൂരപ്പട്ടികരംജംബുകങ്ങളും കഴുകൻകാക്കയുംഹൃത്തംചെയ്തേററംമോദമോന്നുടൻ * ശോഭിച്ചാരണഭൂവേറെവീണദൈത്യശവങ്ങളാൽ ഒലിക്കുംചോരയോടൊത്തുംഗജാശ്വങ്ങരംകലൻമേ * വീണൊരദൈത്യരേക്കണ്ടുനിശ്ശുംഭൻകോപമോട്ടുടൻ ചെന്നാൻചണ്ഡികതൻനേരേയുഗ്രമാംഗദയോടുമായ് * ഗദയാൽതച്ചുസിംഹത്തിൻതലയിൽമദഗവ്വിതൻ പ്രഹരിച്ചുചിരിച്ചിട്ടൊന്നടിച്ചാൻദേവിയേയുമേ * അവളുംരുഷ്ടയായേററംമുൻനിന്നുപ്രഹരിച്ചിട്ടും നിശ്ശുംഭനേക്കണ്ടുപിന്നേച്ചൊല്ലിനാരം വാക്യമിങ്ങനേ.

ദേവിപറഞ്ഞു

അത്രോളംനിൽക്കമൂഢാത്മനീവാരംനിൻെറകഴുത്തിലായ് ഒപ്പോരംഞാനമയച്ചീടുമുടൻപോംകാലക്ഷന്തനീ'

വ്യാസൻ പറഞ്ഞു

എന്നോതീട്ടുടനേദേവീശ്രദ്ധയോടൊത്തുവാളിനാൽ ആനിശുംഭന്റെതലയേയറുത്താൾചണ്ഡികാനൃപ! * ദേവിയാൽതലഖണ്ഡിക്കപ്പെട്ടുബീഭത്സണമാമുടൽ കറങ്ങിഗദയോടുമ്പക്കെല്ലാക്കുംഭീതിവായ്ക്കവേ * ഖണ്ഡിച്ചാൾദേവിയുടനേകയ്യുംകാലുംശരങ്ങളാൽ മരിച്ചുഭൂമിയിൽവീണാനപ്പോളപ്പാപിയദ്രിപോൽ * മഹാവിക്രമിയദൈത്യൻ നിശുംഭൻചത്തുവീഴവേ ഹാഹാകാരംതുമലാംചെയ്താരേറെബ്ഭീയാന്നസേനകൾ * ഉപേക്ഷിച്ചിട്ടസ്ത്രമെല്ലാംചോരയുംപൂണ്ടുസേനകൾ വായിൽതല്ലിവിളിച്ചുംകൊണ്ടെത്തീശുംഭഗൃഹത്തിലായ് * അവർവന്നതേക്കണ്ടുശുംഭൻശത്രുനിഷൂദനൻ ചൊടിച്ചെങ്ങുനിശുംഭൻ, തോറോടുവാനെന്തുനിങ്ങളും * ശുംഭന്റെയാവാക്കുകേട്ടുനമിച്ചിട്ടുത്തിനാരവർ: 'രാജൻചത്തുകിടക്കുന്നുയുദ്ധത്തിൽനിന്റെസോദരൻ * ശൂരർനിശുംഭാനുഗരുംവീഴ്ത്തപ്പെട്ടുവളാൽനൃപ! വൃത്താന്തമെല്ലാംനിന്നോടുചൊല്ലുവാൻവന്നുഞങ്ങളും * ഇന്നാച്ചണ്ഡികയാലങ്ങുനിശുംഭൻഹതനായിതേ കാലമല്ലിന്നുപോരിന്നായ്നിനക്കപ്പോർക്കളത്തിലായ് * ദേവകാര്യത്തിനായിട്ടുദൈത്യവംശമൊടുക്കുവാൻ പരമസ്ത്രീയിവൾവന്നാളെന്നോർക്കുദൃഢമായ്നൃപ! * പ്രാകൃതസ്ത്രീയല്ലിവളശ്രേഷ്ഠയാംശക്തിദേവിതാൻ ഒരുകാലത്തുമുമ്പക്കമറിവില്ലിവൾതൻകഥാ * നാനാരൂപധരാമായയെല്ലാംനൻമൂലമായവൾ ശുഭാവിചിത്രാഭരണാനാവ്യായുധവുമാണവൾ * ഗഹനാ,ഗൂഢചരിതാ,കാളരാത്രിയോടൊത്തവൾ അപാരപാരഗാപൂർണ്ണാ,സർവ്വലക്ഷണമുള്ളവൾ * ദേവകാര്യംചെയ്യുമത്യുത്സുകയാംശ്രീമഹേശിയേ ഭയമെന്ന്യേവാനിൽനിന്നുപുകഴ്ത്തീടുന്നുവാനവർ * ദേഹംരക്ഷിക്കദൃഢമായ്ശ്രേഷ്ഠമാംധർമ്മമോർക്കുക ഇശ്ശരീരത്തെരക്ഷിച്ചാൽകാലംമേൽശുഭമായ്വരും * നിനക്കുപോരിൽജയവുമന്നുണ്ടാംഭൂപതേ!ദൃഢം ചിലപ്പോൾബലവാനാകുംകാലംദുർബ്ബലനായുമേ * കാലത്തേബ്ബലമാക്കീട്ടുജയത്തിന്നായ്ശ്രമിക്കണം കാലംചിലപ്പോൾദാതാവേയാചിക്കുന്നവനാക്കിടും * ഭിക്ഷുവേധനദാതാവായ് ചെയ്തീടുംമററുവേളയിൽ ബ്രഹ്മവിഷ്ണ്വീശരുംകാലത്തിന്നാധീനത്തിൽ നിശ്ചയം * ഇന്ദ്രാദിവാനോരെല്ലാരും,കാലംതാൻസ്വാദ്യമായ്പ്രഭു കാലത്തേക്കാക്കുകതിനാൽ,വിപരീതമതിന്നുതേ * നല്ലകാലംദേവകൾക്കെല്ലാംദൈത്യർക്കോനാശകാലവും കാലത്തിൻഗതിയെന്നുംതാനൊന്നുപോലല്ലഭൂപതേ!* പലമട്ടിലുമാംകാലത്തിൻചേഷ്ടയറിയേണ്ടതാം

ചിലപ്പോഠംനരരുണ്ടാകും വിലനേരംനശിച്ചീട്ടും * ഉല്പത്തിക്കും നശിപ്പാനുംകാലംവെവ്വേറെയാണുതാൻ ദൃഷ്ടാന്തമല്ലേ?രാജാവേബ്രഹ്മൻതൊട്ടുള്ള ദേവകഠം * കല്പാന്തനാശംവരുന്നകാലത്തിങ്കൽനിനക്കുതാൻ ഇന്നുദുഷ്കാലമാ,യപ്പോഠംബലമേറുന്നതാനവർ * സ്ത്രീയാൽനീഹതരായ്കാലന്താൻ ചെയ്യുന്നശുഭാശുഭം എന്നുമുള്ളതുവരുംകാളിതാനുംകാരണമല്ലിതിൽ * ആലോചിച്ചിട്ടേതുയുക്തമായ്തോന്നുന്നതു ചെയ്ക്കനീ ഇക്കാലംതാൻഹേതുവിതിൽദൈത്യന്മാക്കുംനിനക്കുമേ * നിൻമുമ്പിൽവന്നതോററിന്ദ്രൻനിരായുധനമായ്രണേ അവ്വണ്ണംവിഷ്ണുരുദ്രന്മാർധനദൻപാശികാലനും * രാജാവേ!കാൺകനീകാലവശത്തെനീജഗത്തിനെ വേഗംപൂകുകപാതാളംജീവിച്ചാൽമേൽശുഭംവരും * രാജാവേ!നീമരിച്ചെന്നാൽതുഷ്ടരായ്നിൻെറവൈരികഠം മംഗലങ്ങളെയുംപാടുന്നടക്കുംദിക്കിലൊക്കയും.

ശ്രീദേവീഭാഗവതം അഞ്ചാംസ്കന്ധം

നിശുംഭവധം

മുപ്പതാമദ്ധ്യായം.

---

## മുപ്പത്തൊന്നാമദ്ധ്യായം.

---

വ്യാസൻപറഞ്ഞു.

എന്നവർവാക്കുകേട്ടിട്ടുശുംഭൻദൈത്യാധിനായകൻ കോപത്താൽകൺചുവന്നിട്ടസ്സൈനികന്മാരോടോതിനാൻ.

ശുംഭൻപറഞ്ഞു.

എന്തോതുന്നജ്ഞരേ!ക്രൂരകമ്മംഞാൻചെയ്തിരിക്കയോ? സോദരാമാത്യരേക്കൊന്നുനിർല്ലജ്ജൻഞാൻനടക്കയോ? * ശുഭാശുഭങ്ങഠംക്കുകത്താബലമേറുന്നകാലമാം അതുപരമതുദ്വാരമതീശൻചിന്തയെന്തുമേ? * വരേണ്ടതുവരട്ടേചെയ്യേട്ടചെയ്യുന്നതേയതു ജീവിച്ചാലുംമരിച്ചാലുമൊന്നിലും ചിന്തയില്ലമേ * ആരാധിക്കിലുമക്കാലംമാററാനില്ലാരുമെങ്ങുമേ ചിങ്ങമാസത്തിൽവർഷിക്കയില്ലമേഘമൊരിക്കലും * ചിലപ്പോഠംമകരംമീനംധനുസ്സിങ്കലുമില്ലതാൻ വർഷിച്ചീടുമകാലത്തുംകാലമല്ലതിനാൽവരം * കാലംനിമിത്തമാത്രന്താൻദൈവംതാൻബലവത്തരാം ദൈവനിമ്മിതമാണെല്ലാംമറിച്ചുവരികില്ലതാൻ * ശ്രേഷ്ഠംദൈ

ദേവിപറഞ്ഞു.

ദുഃഖിക്കുന്നെന്തുമന്ദാത്മൻ!കാമമോഹിതനായനീ പോർചെയ്ക കാളിയോടായ്നീമൂഢ!ഞാൻനോക്കിനിന്നിടാം * ചാമുണ്ഡയോടേറ്റോ, പോരിന്നായിവർചേരുംനിനക്കെടൊ! താഡിക്കവേണ്ടപോൽചെയ്യുന്നില്ലനിന്നൊടുപോരുഞാൻ * എന്നോതീട്ടാക്കാളിയോടായ്ചൊന്നാൾമധുരമായവൾ ക്രൂരേ!കാളി!കൊല്ലുപോരിൽകത്രുചപ്രിയനാണിവൻ.

വ്യാസൻപറഞ്ഞു.

എന്നോതപ്പെട്ടാൾകാലപ്രേരിതാകാലരൂപിണീ വേഗംപോരിൽഗദയുമായെതിരേറ്റുനിന്നതേ * അവർക്കന്യോന്യമുണ്ടായീയുദ്ധംബഹുഭയങ്കരം മഹാന്മാരാംമുനികളുംവാനോരുംനോക്കിനിൽക്കവേ * എടുത്തുഗദയശ്ശുംഭൻപോരിൽതാഡിച്ചുകാളിയെ കാളിയുംശുംഭനേനന്നായ്ഗദകൊണ്ടിട്ടടിച്ചുതേ * ഗദയാൽതാൻപൊന്നണിഞ്ഞതേരുംഖണ്ഡിച്ചുരുഷ്ടയായ് അലറിക്കൊണ്ടുകൊന്നായ്തേർഖരങ്ങളൊടുസൂതനേ * കോപിച്ചവൻഗദയുമായ്കാൽനടയ്ക്കു നടന്നവൻ ചിരിച്ചിട്ടാക്കാളിതൻറമാറിലായൊന്നടിച്ചുടൻ * തട്ടത്തഗ്ഗദയവേഗംവാളെടുത്താ,യുധത്തൊടും ചന്ദനംതേച്ചൊരവനല്ലിടത്തൻകൈമുറിച്ചവൾ * തേരുംപോയ്കൈയ്യുമററിട്ടുചാടിഗ്ഗദയുമായവൻ ക്രോധയോടുംചെന്നുടനേകാളിയേപ്രഹരിച്ചുതേ * വാളിനാൽകാളിശ്ശുംഭൻറവലത്തേകൈമുറിച്ചുടൻ ചിരിച്ചുംകൊണ്ടുഗദതോൾവാളെന്നിവയോടുമേ * കാലുകൊണ്ടുചവിട്ടാനായ്വേഗംകോപിച്ചുചെന്നവൻ ഉടനേയക്കാലുകളേക്കാളിഖണ്ഡിച്ചുവാളിനാൽ * അവൻകൈകാൽകളററിട്ടുംനില്ലുനില്ലെന്നുചൊല്ലിനാൻ ഇഴഞ്ഞുചെന്നാൻകാളിക്കരീയെകാൻപോലെവേഗമായ് കമലമ്പോലായവൻറവരവെക്കണ്ടുകാളികാ * അവൻകഴുത്തുഖണ്ഡിച്ചാളേററംരക്തംവരുമ്പടി മുറിക്കവേ തലയവൻമലപോൽവീണുഭൂമിയിൽ * പ്രാണങ്ങളുംപോയവൻറദേഹത്തിൽനിന്നുവേഗമായ് ചത്തുവീണദ്ദനുജനെക്കണ്ടിട്ടിന്ദ്രാദിദേവകൾ * സ്തുതിച്ചാർദേവിയേ,ച്ചാമുണ്ഡയെകാളികയെയുമേ ശുഭമോയ്ലാററടിച്ചുണ്ടിക്കുകൾനിർമ്മലങ്ങളായ് * ഹോമാഗ്നിജ്വാലകൾനന്നായ്ജ്വലഞ്ഞൊട്ടുജ്വലിച്ചുതേ ഹതശേഷരതാംദൈത്യർനമിച്ചുജഗദംബയേ*ആയുധംവച്ചുപാതാളേപൂകിനാരേവമംഗപ!നിനക്കിതെല്ലാംചൊന്നേൻ

ഞാൻദേവീചരിതമുത്തമം * ശുംഭാദിവധവുംവാനോരേപ്പാലിച്ചതുമങ്ങനേ ഈയാഖ്യാനംമുഴുവനുംനരർഭുവിൽപഠിക്കിലും * കേഠംക്കിലുംഭക്തിയോടെന്നും,കൃതകൃത്യരതാംദ്ധ്രം അപുത്രൻപുത്രവാനാകുംനിർധനൻധനിയാംതുലോം * രോഗിക്കരോഗമെല്ലാംപോംസാധിക്കുംകാമമൊക്കയും ശത്രുവിൻഭയമില്ലാതാമാരീനൽചരിതത്തിനേ * പഠിക്കകേഠംക്കയുംചെയ്യുന്നെന്നും,മുക്തനുമാമവൻ.

ശ്രീദേവീഭാഗവതം അഞ്ചാംസ്കന്ധം
ശുംഭവധം
മുപ്പത്തൊന്നാമദ്ധ്യായം.

---

## മുപ്പത്തിരണ്ടാമദ്ധ്യായം.

---

ജനമേജയൻപറഞ്ഞു.

വർണ്ണിച്ചു നീ ചണ്ഡികതൻമാഹാത്മ്യംഭംഗിയായ് മുനേ! ആരാരാധിച്ചുമുൻകാലമിച്ചരിത്രത്രയത്തിനാൽ? * പ്രസന്നയായവൾക്കുവരംനൾകിയാരാണ്ടവൻഫലം ആരാധിച്ചുക്കാമദയാംദേവിയേചൊൽകമാമുനേ! * ഉപാസനാവിധിയതുംപൂജാവിധിയുമങ്ങനേ ഹോമത്തിൻവിധിയുംവിസ്തരിച്ചുമഹാമതേ!

സൂതൻപറഞ്ഞു.

രാജാവിൻവാക്കുകേട്ടവംപ്രീതനായ്‌വ്യാസമാമുനി മഹാമായാപൂജയേയാനൃപനോട്ടരചെയ്തുതേ.

വ്യാസൻപറഞ്ഞു.

സ്വാരോചിഷാഖ്യമനുവിൻകാലത്തുസുരഥാഭിധൻ നൃപനുണ്ടായ്‌ദാനശീലൻപ്രജാപാലനതല്പരൻ * സത്യവാദികർമ്മനിഷ്ഠൻവിപ്രരേപൂജചെയ്യുവൻ സ്വഭാര്യാഗമനാസക്തൻഗുരുഭക്തിരതൻസദാ* ഉദാരൻവൈരിയറേറാൻവിൽവേദമക്കരകണ്ടവൻ ഏവംരാജ്യംഭരിക്കുമ്പോഠംമ്ലേച്ഛരദ്രിയിൽവാഴുവോർ * ബലാൽവൈരികളായ്ക്കാലാളാനതേരശ്വമിങ്ങനേ നാലംഗപ്പടയെച്ചേർത്തിട്ടവരെയാത്താമദോല്ക്കടർ* അന്യായാക്രമികഠംരാജ്യഗ്രഹണേച്ഛയൊടെത്തിനാർ നൃപരഥൻസേനയോടൊത്തിട്ടെതിരായ്ചെന്നുനിന്നുതേ * അക്രൂരരോടവന്നുണ്ടായ്ഘോരമായുള്ളസംഗരം മ്ലേച്ഛർക്കുബലമല്പന്താൻരാജാവിന്നധികംബലം * ജയിച്ചെന്നാലുമവരാനൃപൻതോററീശ്വരേച്ഛയാൽ തോററു

തൻപുരിയിൽചെന്നരക്ഷിച്ചുകൊണ്ടുകോട്ടയേ * നൃപൻചിന്തിച്ചുമേ
ധാവീസമത്ഥൻനീതിയുള്ളവൻ മന്ത്രിമാർശത്രുപക്ഷത്തിൽചേൎന്നുക
ണ്ടിട്ടുദുഃഖിയായ് * കിടങ്ങുംകോട്ടയുംപുഷ്ടംവലുതാംസ്ഥാനമാണ്ടുതേ
കാലംനോക്കേണ്ടതാവശ്യംയുദ്ധംചെയ്യുന്നുനല്ലതോ * മന്ത്രിമാർശത്രു
വശരായ്മന്ത്രിപ്പാൻയോഗ്യരല്ലവർ എന്തുചെയ്യേണ്ടതെന്നായിച്ചിന്തി
ച്ചാൻമനസാനൃപൻ * എന്നെപ്പിടിച്ചുപക്ഷേയപ്പാപിഷ്ഠന്മാർപരാ
ശ്രിതർ ശത്രുക്കൾക്കുകൊടുത്തെങ്കിൽപിന്നെയെന്തുഭവിക്കുമോ * പാപ
ബുദ്ധികളായോരേവിശ്വസിക്കരുതെന്നുമേ എന്തുതാൻചെയ്തിടുംഖലാ
ഭേദരാന്തരമാനാഷർ * ഭ്രാതാവച്ഛൻബന്ധുവിഷ്ടൻമിത്രങ്ങളെയുമ
ങ്ങനെ ഗുരുപുത്ര്യാദിജനെയുംദ്വേഷിക്കുംലോഭമാണ്ടവൻ * അതുകൊ
ണ്ടിട്ടെന്നുകൊണ്ടുംവിശ്വസിക്കരുതിന്നുഞാൻ പാപിഷ്ഠരാംമന്ത്രിമാര
ശ്ശത്രുവേയാശ്രയിക്കയാൽ * മനസ്സുകൊണ്ടിതോത്തിട്ടാനൃപൻപരമദുഃ
ഖിയായ് പുരത്തിൽനിന്നശ്വമേറിപ്പുറപ്പെട്ടാൻതനിച്ചുടൻ * സഹാ
യമെന്യേപോയ്പ്രാപിച്ചീടിനാൻവലുതാംവനം ഇനിയുംഞാനെങ്ങു
പോകുന്നെന്നോത്താൻബുദ്ധിമാൻനൃപൻ * മൂന്നുയോജനദൂരത്തിൽ
സുമേധസ്സെന്നതാപസൻ വാഴുംനല്ലാശ്രമമറിഞ്ഞവിടേക്കെത്തി
നാൻനൃപൻ * ബഹുവൃക്ഷങ്ങളുംചേരുന്നനദീതീരത്തിലാണത് നി
ൎവ്വൈരജന്തുസമ്പൂൎണ്ണംപികനാദമനോഹരം * ശിഷ്യാദ്ധ്യയനശബ്ദാ
ഢ്യമനേകമൃഗസംയുതം നീവാരാന്നംഫലംപൂത്തുകാച്ചുതായമരങ്ങ
ളും * ഹോമധൂമങ്ങൾകൊണ്ടുമെല്ലാക്കുംപ്രീതിദംസദാ വേദശബ്ദങ്ങ
ളാൽപൂൎണ്ണംസ്വൎഗ്ഗത്തേക്കാളുംമനോഹരം * ആയാശ്രമംകണ്ടുനൃപൻ
ബഹുസന്തോഷയുക്തനായ് അതിങ്കൽഭയമില്ലാതെവിശ്രമിക്കാൻനി
നച്ചുതേ * കെട്ടീട്ടശ്വത്തെവൃക്ഷത്തിൽചെന്നാൻവിനയമോടവൻ ക
ണ്ടാൻവൃക്ഷത്തണലിലായ്മാൻതോലിട്ടുവസിപ്പവൻ * തപസ്സുകൊണ്ട
തികൃശൻപരിശുദ്ധൻമുനീശ്വരൻ ശിഷ്യൎക്കായ്വേദവുംവേദശാസ്ത്രാ
ൎത്ഥവുമുരപ്പവൻ * ക്രോധലോഭങ്ങളില്ലാത്തോൻദ്വന്ദ്വാതീതൻവിമത്സ
രൻ ആത്മജ്ഞാനരതൻസത്യനിഷ്ഠൻശമമൊടൊത്തവൻ * അവനെ
ക്കണ്ടുസാഷ്ടാംഗംനമിച്ചാൻഭുവിലാനൃപൻ അശ്രുപൂൎണ്ണാക്ഷനായി
പ്രേമമോടുമാമുനിസന്നിധൌ * എഴീററാലുംനന്മയുണ്ടാമെന്നോതി
യുടനേമുനി ഗുരുചൊല്ലാതയുംശിഷ്യനവനായേകിയാസനം * എഴീ
റ്റുനൃപനതിലായിരുന്നാൻമുനിചൊല്ലുകയാൽ സുമേധസ്സൎഘ്യപാദ്യാദി

പൂജചെയ്തു വിധിപ്പടി * ചോദിച്ചു നീ ദാരുകത്തിൽ നിന്നുവന്നെന്തു ചിന്തയും ശ്രദ്ധമാം ഹേതുവായാലവിഘ്നം പോലെ കഥിക്കനീ * വരുവാനെന്തുമൂലം നിന്നഭിപ്രായവും ചൊല്ലുക അസാദ്ധ്യമാകിലും നിന്റെ അഭീഷ്ടം ഞാൻ സാദ്ധ്യമാക്കിടാം.

രാജാവു പറഞ്ഞു.

സുരഥാഖ്യൻ നൃപൻ ഞാൻ ശത്രുക്കളോടു മടങ്ങിയയാൻ വിട്ടു രാജ്യം ഗൃഹഭാര്യാദിയും ഞാൻ ശരണാഗതൻ * കല്പിക്കെന്തു നീയെന്നാൽ ഭക്ത്യാ ഞാനതു ചെയ്തിടാം നീയെന്യേ ശരണമാരുമില്ലെനിക്കീ ധരിത്രിയിൽ * ഘോരവൈരിഭയമൂലം നിൻ പാദത്തിൽ വന്ന ഞാൻ രക്ഷിച്ചാലും മുനിശ്രേഷ്ഠ! ശരണാഗതവത്സല!

ഋഷി പറഞ്ഞു.

ഭയമെന്ന്യേ വസിക്ക നിന്റെ ബലമേറുന്ന വൈരികൾ വരികില്ലിങ്ങു ദൃഢമെൻ തപസ്സുകൊണ്ടിന്നാൽ നൃപ! * വനവൃത്തികൊണ്ടഹിംസപതിവില്ലിവിടത്തിലായ് ഫലമൂലങ്ങൾ വരിയും കൊണ്ടു താനുപജീവനം.

വ്യാസൻ പറഞ്ഞു.

എന്നവൻ വാക്കുകേട്ടു ഭയമില്ലാതെയാ നൃപൻ ഫലമൂലങ്ങൾ ഭക്ഷിച്ചിട്ടവിടെപ്പാർത്തു ഖേദനായ് * ഒരിക്കലവിടെ നൃപൻ ചെന്നു വൃക്ഷച്ചുവട്ടിലായ് ചിന്താതുരനായിരുന്നിട്ടു ചിന്തിച്ചു തൻ ഭവനത്തിനെ * പാപിഷ്ഠർ ദുഷ്ടശത്രുക്കളെൻ രാജ്യം കൈക്കലാക്കിനാർ ലജ്ജയില്ലാത്തോരദ്ദുഷ്ടർ പീഡിപ്പിക്കും ജനങ്ങളെ * കഷ്ടമിപ്പോൾ പാന്ഥിയറിയില്ലാതെന്നാശങ്കങ്ങൾ ഗജങ്ങളും ശത്രുക്കളാൽ പീഡിതങ്ങളായിസ്സന്ദേഹമില്ലതിൽ * എന്റെ സേവകരെല്ലാരും ശത്രുക്കൾ തൻ വശത്തിലായ് ദുഃഖിപ്പോരായ് തന്നെ തീരും പണ്ടു ഞാൻ രക്ഷചെയ്തവർ * ദ്രവ്യം ചെയ്യുവോർ ദുർവൃത്തന്മാർ വൈരികളെൻ ധനം ദ്യൂത്, മദ്യം, വേശ്യകൾക്കുമായിച്ചിലവു ചെയ്യുമോ? * ഭണ്ഡാരനാശം ചെയ്തീടും ദുഃഖത്താൽ പാപബുദ്ധികൾ മന്ത്രിമാർ, ദ്യൂതം, സല്പാത്രത്തിൽ ദാനം കൊടാത്തവർ * എന്നോർത്തു വൃക്ഷമൂലത്തിൽ നില്ക്കുമ്പോളാ നൃപോത്തമൻ ഒരു വൈശ്യൻ വന്നു ചെന്നാനതുപോൽ ദുഃഖമുള്ളവൻ * നൃപൻ മുൻപിൽ കണ്ടവനേയരികത്തായിരുത്തിനാൻ ചോദിച്ചാനാരു നീയെങ്ങുനിന്നു വന്നു വനത്തിലായ്? * പേരെന്തെന്തു ദുഃഖമാണുള്ളതിതറിയിത്തിനായത്തും സത്യം ചൊല്ക വിഭോ! ചങ്ങാതിത്വസംബന്ധം നമ്മോടുമത്രം.

വ്യാസൻപറഞ്ഞു.

ഭൂപൻറെയാവാക്കുകേട്ടുചൊല്ലിനാൻവൈശ്യസത്തമൻ ഉറച്ചിതന്നുസത്സംഗമെന്നോർത്താഭൂപനോടുടൻ.

വൈശ്യൻപറഞ്ഞു.

സമാധിയെന്നുപേർകേട്ടോനിഷ്ട!ഞാൻവൈശ്യജാതിജൻ ധനവാൻ,ധർമ്മനിപുണൻ,സത്യവാന,നസൂയകൻ * ദുഷ്ടഭാര്യാപുത്രരെന്നെ വെടിഞ്ഞുധനലോഭികൾ വൻവ്യാജമെയ്യുഴലൊടുംയിട്ടുദുഷ്ടപ്രജമായയാ * ത്യക്തനായിസ്വജനത്താലുംപ്രാപിച്ചേൻവേഗമീവനം നീയാരു?ഭാഗ്യവാനെന്നുതോന്നുന്നിഷ്ട!കഥിക്കുക.

രാജാവു പറഞ്ഞു.

സുരഥാഖ്യൻഭൂപതിഞാൻശത്രുപീഡനിമിത്തമായ് രാജ്യംപോയിക്കാട്ടിൽവന്നെൻമന്ത്രിമാരുംചതിക്കയാൽ * ഭാഗ്യംനീയിങ്ങെൻറമിത്രമായ്ചേർന്നുവൈശ്യസത്തമ! നൻമരംചേരുമിക്കാട്ടിൽസുഖമായ്സഞ്ചരിച്ചീടാം * ശോകംവിട്ടുസുഖിച്ചാലുംവൈശ്യവര്യ!മഹാമതേ! ഇവിടെത്താനെന്നൊടൊത്തിട്ടിഷ്ടംപോലെവസിക്കുക.

വൈശ്യൻ പറഞ്ഞു.

എന്നെക്കൂടാതെൻകുഡുംബംചിന്താദുഃഖങ്ങളോടുമേ വ്യാധികൊണ്ടുംവലഞ്ഞിട്ടുനിരാശ്രയമതായിടും * ഭാര്യയ്ക്കുംപുത്രനുംദേഹസുഖമില്ലാതെതീരുമോ? എന്നോർത്തുഴൽപ്പെട്ടുന്നുള്ളമടങ്ങുന്നില്ലഭൂപതേ! * ഭാര്യ,പുത്രൻ,ഗൃഹം,ബന്ധുക്കളേയുംകാണാതെന്നുഞാൻ ഗൃഹമോർത്തുഴലുന്നൊട്ടുംസ്വസ്ഥമല്ലെൻമനംനൃപ!

രാജാവുപറഞ്ഞു.

നിന്ദ്യർ,ദുർവൃത്തർ,നിൻപുത്രൻതൊട്ടോർ,നിന്നെവെടിഞ്ഞുതേ അവരെക്കണ്ടെന്തുസുഖംനിനക്കിന്നുഭവിച്ചിടും * ഹിതംചെയ്യോൻ വൈരിയാമോ?ദുഃഖദൻബന്ധുവാകുമോ? മനസ്സുറച്ചാകയാൽനീയെന്നോടൊത്തുകളിക്കുക.

വൈശ്യൻ പറഞ്ഞു.

ഉറയ്ക്കുന്നില്ലെൻറമനംതളരുന്നിന്നുഭൂപതേ! മൂഢന്മാർക്കുവിടാൻവയ്യാകുഡുംബത്തിൻറചിന്തയാൽ.

രാജാവുപറഞ്ഞു.

ദുഃഖമേകുന്നതേതുരാജ്യചിന്തയെൻറമനസ്സിലും ചോദിക്കാംശാന്തനൃഷിയോടുഴൽപോകാനൊരൗഷധം.

വ്യാസൻപറഞ്ഞു.

ആരാജവൈശ്യരീവണ്ണംനിശ്ചയിച്ചുവണക്കമായ് മുനിതന്നരികിൽചെന്നാർദുഃഖകാരണം * ആശ്രേഷ്ഠമുനിയെച്ചെന്നു നമിച്ചിട്ടോതിനാൻനൃപൻ ശാന്തനായ് വാഴുമൃഷിതന്നരികിൽവാണു ശാന്തനായ്.

ശ്രീദേവീഭാഗവതം അഞ്ചാംസ്കന്ധം
രാജവൈശ്യസംവാദം
മുപ്പത്തിരണ്ടാമദ്ധ്യായം.

---

മുപ്പത്തിമൂന്നാമദ്ധ്യായം.

---

രാജാവു പറഞ്ഞു.

ഈവൈശ്യനിക്കാട്ടിലെൻെറബന്ധുവായ്തീൎന്നാമുനേ! പുത്രസംഭാൎയ്യയുംതള്ളീട്ടിന്നെന്നോടൊത്തുകൂടിനാൻ * കുഡുംബംവിട്ടിവൻ ദുഃഖിക്കുന്നേററംമന്മനസ്സോട്ടം പ്രാപിക്കുന്നില്ലി പൻശാന്തിയിന്നുഞാനുമേതേവിധം * രാജ്യംബായ്ഴലാപ്പത്തനാസ്സഃ ഴന്നമഹാമതേ! കാരണംവിട്ടതെൻചിന്തപോകുന്നില്ലുള്ളിൽനിന്നഹോ * ക്ഷീണിക്കുമോകുതിരകൾശത്രുവിൻകഴ് ഗജങ്ങളും? ദുഃഖിക്കുമോഞാനില്ലാതെഭൃത്യവൃന്ദവുമങ്ങനേ? * ഭണ്ഡാരത്തെനശിപ്പിക്കുംവൈരകൾബലമായ്ക്ഷണം ഇൗവണ്ണമാർത്തെനിക്കില്ലനിദ്രയുംഭാൎയ്യയുമാവ്യാവും * സ്വപ്നംപോലിജ്ജഗത്തെല്ലാംമിഥ്യയെന്നറിയുന്നു ഞാൻ അറിഞ്ഞിട്ടുംഭ്രമിച്ചിട്ടുന്നറിയ്യാതെന്മനംപ്രഭോ!* ഞാനാരേതാനയശപങ്ങളല്ലക്രൂരെഞ്ജനിച്ചവർ മിത്രങ്ങളല്ലല്ലപുത്രർദുഃഖിപ്പിക്കുന്നിതായഴൽ * ഭ്രമമെന്നിതറിഞ്ഞിട്ടും മനസ്സിൽമോഹമൊട്ടുമേ വിട്ടുമാറുന്നില്ലതിൻെറഹേതുവെന്തുള്ളതംമുനേ! * സ്വാമിൻ!സൎവ്വജ്ഞനാണങ്ങുസൎവ്വസംശയനാശനൻ ഞങ്ങൾക്കുള്ളോരുമോഹത്തിൻമൂലംചൊൽകദയാനിധേ!.

വ്യാസൻപറഞ്ഞു.

കേൾക്കപ്പെട്ടിതുരാജാവാൽസുമേധസ്സൃഷിസത്തമൻ ദുഃഖമോഹങ്ങൾപോംസൂക്ഷ്മജ്ഞാനംനൃപനൊടോതിനാൻ.

ഋഷിപറഞ്ഞു.

രാജാവേകേൾക്കചൊല്ലീടാംബന്ധമോക്ഷനിദാനമായ് ഇപ്രാണികൾക്കൊക്കെയുണ്ടുമഹാമായപ്രസിദ്ധമായ് * ബ്രഹ്മാവിഷ്ണുശിവൻ

വായുവിഹ്നിവരുണന്മാരങ്ങനെ വാനോരെല്ലാംനരന്മാരുംഗന്ധർവ്വോരഗ
രാക്ഷസർ * വൃക്ഷങ്ങളോരോലതകൾപശുക്കൾമൃഗപക്ഷികൾ എ
ല്ലാംമായയ്ക്കുകീഴ് ബന്ധമോക്ഷഭാജനമാകുന്നവർ * അവളാൽസൃഷ്ടമാ
യുള്ളീജ്ജഗത്തുസചരാചരം മോഹജാലത്തിലുൾപ്പെട്ടിരിക്കുന്നു
വൾക്കീഴിലായ് * നീയെന്തൊരുനരൻ രാജാരജസ്സാലുളവായൊരവൻ
ഇങ്ങുനിന്നെപ്പിന്നെയും മോഹപ്പെടുത്തീടുന്നെന്നുമായവൾ * ജ്ഞാനികൾ
ബ്രഹ്മവിഷ്ണ്വീശർമായാശേഷന്മിത്തമായ് മോഹിച്ചുരാഗാശരായ്
ഭവിക്കുന്നുജഗത്തതിൽ * പണ്ടുസത്യയുഗത്തിങ്കൽസപ്തമനോരായ
ണൻഹരി ശ്വേതദ്വീപമതിൽചെന്നുചെയ്യാൻ കഠിനമാംതപം *
പതിനായിരമാണ്ടോളംനിത്യാനന്ദംലഭിച്ചവൻ ബ്രഹ്മവിദ്യാസക്ത
നായി,പിന്നീടബ്രഹ്മദേവനം * അതികാമനമായീടുമൊരുഗ്രഘോരസ്ഥ
ലത്തിലായ് തപസ്സുചെയ്യുവാൻരാജാ വിശ്വമെല്ലാം ശിക്ഷപ്പാൻ *
ഒരിക്കലൊവാസുദേവനുള്ളഭവിച്ചെഴുന്നേറ്റുടൻ പുറപ്പെട്ടാനന്യദിക്കിനാ
യുല്ലസിച്ചുപിരിഞ്ഞവൻ * പുറപ്പെട്ടാനസഹവംവിട്ടന്യദിക്കിന്നുപോകുവാൻ
വഴിമധ്യത്തിലൊന്നിച്ചുചെന്നാൻവിഷ്ണുപിതാമഹൻ * നീയാരു?നീ
യാരെന്നാവിച്ചുചോദിച്ചുന്യോന്യമായവർ ഹരിചോദ്യംകേട്ടതിനാൻബ്രഹ്മാ
ജഗൽകർത്താവുതന്നെഞാൻ * മൂഢ!നിത്യൻജഗൽകർത്താഞാനെന്നാ
യ്വിഷ്ണുചൊല്ലിനാൻ നീയെന്തുബലമില്ലാത്തോൻരജോഗുണമൊടൊ
ത്തവൻ * സത്വാശ്രിതൻഞാൻധരിക്കവാസുദേവൻസനാതനൻ മ
റ്റായുധംചെയ്തുനിന്നെരക്ഷിച്ചേൻഞാനമിയ്യിടെ * ദൈത്യപീഡനി
മിത്തംനീശരണാഗതനാകയാൽ ഞാൻതന്നെനിഗ്രഹിച്ചുനാമധു
കൈടഭദൈത്യരെ * ഗർവ്വിക്കുന്നെന്തിനായ് മൂഢ! വിട്ടാലുംമോഹമിന്നു
നീ ഈവൻജഗത്തിലെന്നേക്കാൾശ്രേഷ്ഠനായില്ലൊരുത്തനും.

ഋഷി പറഞ്ഞു.

ബ്രഹ്മവിഷ്ണുക്കളീവണ്ണംവാദിച്ചിട്ടുപരസ്പരം വിറച്ചുചുണ്ടിളക്കീട്ടു
രക്താഭനേത്രരുമായിതേ * വാദിക്കുന്നാവർമധ്യത്തിൽതടിച്ചുബഹുദീർഘ
മായ് പ്രത്യക്ഷപ്പെട്ടത്ഭുതമായൊരുലിംഗംവെളുത്തുടൻ * അവിട
ത്തുടനെയുണ്ടായ്വാനിൽവാക്കശരീരിയായ് അന്യോന്യംവിവദിച്ചീടും
മഹാന്മാരെവിളിച്ചുതാൻ: * 'വിധേ!വിഷ്ണോ!ചെയ്കിടേണ്ടാവിവാദം
നിങ്ങൾതമ്മിലായ് ആരുനിങ്ങളിലീലിംഗത്തിന്നാറാംകീഴിൽമേലിലും*
പൊയ്കണ്ടീടുന്നാവൻശ്രേഷ്ഠൻനിങ്ങളിൽവച്ചുനിശ്ചയം ഏകൻപോ

നികൾക്കുംമോഹദാ ദേവിനീ മോഹത്തെപ്പററിയന്യന്മാൎക്കുണ്ടാകുംകഥ നെന്തുചൊൽവാൻ * വാനോർതൻകാൎയ്യസാദ്ധ്യത്തിന്നെന്നുമാമധുസൂദനൻ പാപത്തിൽഭയമില്ലാതെവഞ്ചിച്ചീടുന്നുദൈത്യരെ * നാനായോനികളിൽചെയ്യുന്നവതാരംരമാപതി വിട്ടാനന്ദസുഖംദൈത്യരോടുചെയ്യുന്നു യുദ്ധവും * ലോകനാഥൻധൎമ്മനിഷ്ഠൻവിഷ്ണുവിങ്ങനെ മായാബലംവിട്ടിന്നവൎക്കാ,യന്യൎതൻകഥയെന്തുചൊൽവാൻ * ജ്ഞാനിതൻചിത്തവും ശ്രേഷ്ഠമൂലപ്രകൃതിയാമവൾ ബലാൽവലിച്ചുമോഹത്തിലാക്കീടുന്നുമഹീപതേ! * അദ്ദേവിയാൽവ്യാപ്തമാണീച്ചരാചരമശേഷവും മോഹവും,ജ്ഞാനവും,ബന്ധം,മോക്ഷവും,നൽകുവോളവൾ.

രാജാവു പറഞ്ഞു.

ഭഗവാനേ!ചൊല്ലണംനീ ദേവീരൂപബലങ്ങളേ ഉല്പത്തിതൻകാരണവുംശ്രേഷ്ഠസ്ഥാനമതുംമമ.

ഋഷി പറഞ്ഞു.

അനാദിയാമവൾക്കെന്നുമില്ലുൽപത്തിനൃപോത്തമ! നിത്യതാനപ്പരാദേവികാരണങ്ങൾക്കുംകാരണം * ആത്മാവാന്ന് ശക്തിവാഴുന്നു സൎവ്വഭൂതങ്ങൾതന്നിലും ശവംപോൽതാൻശക്തിഹീനനാകുംപ്രാണി,യസംശയം * അച്ഛിച്ഛക്തജഗത്തെല്ലാംചിത്തതാനവൾരൂപവും പ്രത്യക്ഷവുംമറവുമായ്ദ്ദേവകാൎയ്യങ്ങൾനേടുവാൻ * വാനോരോരാനരരോയെന്നാദ്ദേവിയെ സ്തുതിചെയ്തിട്ടും അവൎതൻദുഃഖമാററാനായന്നുപ്രത്യക്ഷമാമവൾ * പലരൂപംധരിച്ചിട്ടുംപലശക്തിയൊടൊത്തുമേ പ്രത്യക്ഷമായിച്ചമപോലെകാൎയ്യങ്ങൾക്കീശ്വരി * എല്ലാവരേയും പോലെദൈവത്തിൻകീഴിലല്ലവൾ കാലത്തിൻകീഴിലും,ദൈവകാലങ്ങളവൾചൊൽപ്പടി * അകൎത്താപുരുഷൻദ്രഷ്ടാ,ദൃശ്യംസൎവ്വജഗത്തും ദൃശ്യംനിൎമ്മിച്ചവൾതാൻദേവീസദാത്മികാ പുമാനമോദമേകുന്നു ചെയ്തീബ്രഹ്മാണ്ഡനാടകം * മോദിക്കവേപുമാനെല്ലാംസംഹരിക്കുന്നു വേഗമായ് ബ്രഹ്മവിഷ്ണുമഹേശൎക്കുനിമിത്തംദേവിതാൻനൃപ! * പ്രേരിപ്പിച്ചവരേക്കാൎയ്യങ്ങൾ കൊണ്ടാക്കുന്നലീലയാ തൻശക്തിയായവൎക്കേകിയാക്കീടുന്നതിശക്തരായ് * വാണീ,രമാ,ഗൌരി,യെന്നാകിനാൾശക്തികളെയുമേ ധ്യാനിക്കയവളെപൂജിക്കയുംചെയ്യുന്നവൎമുദാ * സൃഷ്ട്യാദികൾചെയ്യുന്നു സൎവ്വശക്തിയെന്നറിഞ്ഞിടേണം ഇതെല്ലാംഞാൻ നിനക്കോതീദേവീമാഹാത്മ്യമുത്തമം * എൻബുദ്ധിപോലിതിന്നന്തമറിയുന്നില്ലഞാൻനൃപ!

ശ്രീദേവീഭാഗവതം അഞ്ചാംസ്കന്ധം

ദേവീമാഹാത്മ്യം

മുപ്പത്തിമൂന്നാമദ്ധ്യായം

## മുപ്പത്തിനാലാമദ്ധ്യായം

രാജാവുപറഞ്ഞു.

എനിക്കുചൊൽകഭഗവനാളാരാധനാവിധി മന്ത്രങ്ങൾപൂജാവിധിയുംഹോമത്തിൻവിധിയായതും.

ഋഷിപറഞ്ഞു

രാജാവേ!കേൾക്കചൊല്ലാംനൽദേവീപൂജാവിധിക്രമം നരക്കുദുഃഖംപോംകാമംസമാകസം,ജ്ഞാനമുണ്ടാകിടും* ആദ്യംകുളിച്ചുശുചിയായ് വെള്ളവസ്ത്രംധരിച്ചുടൻ ശുദ്ധമായാചമിച്ചിട്ടുശുഭമാംതൻഗൃഹത്തിലായ് * നിലംതളിച്ചുമെഴുകിവിരിച്ചുത്തമമാസനം അരമർവാണമുദാമൂന്നാചമിച്ചിട്ടുവിധിപ്പടി * പൂജാദ്രവ്യങ്ങളേയെല്ലാംശക്തിപോൽകൊണ്ടുവയ്ക്കണം പ്രാണായാമംചെയ്തുപിന്നെച്ചെയ്യണംഭൂതശുദ്ധിയും * പ്രാണപ്രതിഷ്ഠചെയ്തെല്ലാംമന്ത്രംചൊല്ലിത്തളിക്കണം സങ്കല്പംചെയ്തുവിധിപോൽചെയ്യണംന്യാസവുംനൃപ! * ശുദ്ധമാംചെമ്പുപാത്രത്തിൽവെള്ളയാംചന്ദനത്തിനാൽ ആറുകോൺപിന്നെട്ടുകോണമായയന്ത്രംവരയ്ക്കണം * അതിൽനവാക്ഷരംദേവീമന്ത്രമങ്ങെഴുതിടണം വേദമന്ത്രങ്ങളാൽചെയ്കയന്ത്രപ്രാണപ്രതിഷ്ഠയും * ലോഹബിംബത്തിലുംചെയ്യാം,ദേവിതൻപൂജഭംഗിയായ് ശിവോക്തമന്ത്രംകൊണ്ടാകുന്നതുചെയ്യേണ്ടതുംനൃപ! * മനസ്സടക്കിവേദോക്തപൂജയോചെയ്തുവേണ്ടപോൽ ജപിക്കണംനന്ദാദ്യോന്തത്തോടുംമന്ത്രംനവാക്ഷരം * ഹോമിക്കണംപത്തിലൊന്നുതപ്പണംപത്തിലൊന്നതിൽ അതിൽപത്തിലൊരംശംചെയ്യണംബ്രാഹ്മണഭോജനം * ചരിത്രയവുംനിത്യാംവായിച്ചിട്ടുദേപസിക്കണം വിധിക്കൊത്താചരിക്കേണംനവരാത്രിവ്രതത്തെയും * മേടംതുലാംരണ്ടുമാസംശുക്ലപക്ഷത്തിലായ്നൃപ! നവരാത്ര്യുപവാസത്തെച്ചെയ്യണംശുഭമോപ്പവൻ * ദേവാമന്ത്രംകൊണ്ടുഹോമഞ്ചെയ്യണംപായസത്തിനാൽ നെയ്യുംശക്കരയുംതേനുംചേർത്തനന്നായ്ചമച്ചതാൻ * ചെയ്യാംനൽവിലപത്രത്താ,ലാട്ടുമാംസത്തിനാലെയും ചുവന്നൊരരളിപ്പൂവാൽ,ഗുളംചേർത്തെള്ളുകൊണ്ടുമേ * ദേവീപൂജയ്ക്കുനവമി,ചതുർദ്ദശിയു,മഷ്ടമി വിശേഷമന്നുപൂജിച്ചുവിപ്രർക്കേകുകതിയും * ദരിദ്രൻധനിയാംരോഗിക്കില്ലാതാംരോഗമൊക്കയും അപുത്രനുണ്ടാംസൽപുത്രൻപിതാവിൻവശവർത്തിയായ്* രാജ്യഭ്രഷ്ടൻ

നൃപൻചാക്രവത്തിപദത്തെലഭിച്ചിടും ദേവിതൻകൃപയാൽകൊല്ലുംശ
ത്രുവെശത്രുപീഡിതൻ * വിദ്യാത്ഥിയായ്ദേവിതന്റെപൂജചെയ്യുംജിതേ
ന്ദ്രിയൻ അമോഘമായ്ശ്രേഷ്ഠവിദ്യയെപ്രാപിക്കുമസംശയം * ബ്രാഹ്മ
ണൻ,ക്ഷത്രിയൻ,വൈശ്യൻ,ശൂദ്രനുംഭക്തിപൂർവ്വമായ് ജഗദംബാപൂജ
ചെയ്താലുണ്ടാംസർവ്വസുഖങ്ങളും * കുടുംബത്തോടൊത്തുഭക്ത്യാനവ
രാത്രിവ്രതത്തിനെ നോററാലിഷ്ടഫലംകിട്ടുംസർവ്വഭൂമിപാലക! * തു
ലാമാസംശുക്ലപക്ഷംനവരാത്രിവ്രതംശുഭം ഭക്ത്യാനോററാൽസർവ്വകാ
മങ്ങളുംസാധിച്ചിടുംദൃഢം * വിധിപോൽമണ്ഡലംപൂജാസ്ഥാനവുംവി
രചിച്ചതിൽ കലശാവാഹനംവേദമന്ത്രങ്ങൾചൊല്ലിയങ്ങനെ * യ
ന്ത്രത്തെശുദ്ധമാക്കീട്ടാവാഹനംകലശോപരി കലശത്തിൻചുററുമാ
യിട്ടിടണംനല്ലധാന്യവും * പൂമാലകെട്ടിമേൽഭാഗംവിതാനിച്ചീടണംനൃ
പ! പൂജാഗൃഹംധൂപദീപങ്ങളെക്കൊണ്ടുനിറയ്ക്കണം * ശക്തിപോൽ
മൂന്നുകാലത്തുമവൾക്കുപൂജചെയ്യണം ധനശാഠ്യംചെയ്യരുതാച്ചണ്ഡികാ
പൂജയിങ്കലായ് * ധൂപദീപംഫലംപുഷ്പംനൈവേദ്യവുമനേകമായ്
പാട്ടുംകൊട്ടുംസ്തോത്രപാഠംവേദപാരായണങ്ങളും * പലവാദ്യങ്ങളും
ചേർന്നോരുത്സവത്തെനടത്തണം ചെയ്യണംവിധിപോൽതന്നെക
ന്യകാപൂജയുമാദരാൽ * ചന്ദനംഭൂഷണംവസ്ത്രംപലഭക്ഷ്യങ്ങളങ്ങനെ
സുഗന്ധതൈലമാല്യങ്ങളാശിക്കുംപടിയുള്ളവ * ഇവകൊണ്ടുപൂജ
ചെയ്തുഹോമംചെയ്തുവിധിപ്പടി ചെയ്യുക്കാംവിധിപോലഷ്ടമിയിൽന
വമിയിങ്കലും * ദ്വിജർക്കുഭക്തിപൂണ്ടൊപാരണാശേഷമീടിന ചെ
യ്യണംഭക്തരാംഭൂപർശക്തിപോലുള്ളദാനവും * നവരാത്രിവ്രതംഭ
ക്ത്യാനടത്തുന്നവരെപ്പുമാൻ പതിയുള്ളവളോഭർത്താവില്ലാത്ത,സ
തിനാരിയോ * ഇഹലോകത്തിലിഷ്ടങ്ങൾസുഖഭോഗങ്ങളാണ്ടിടും ദേ
വീലോകവുമാളുംദേഹാന്തത്തിൽവ്രതനിഷ്ഠയാൽ * മുജ്ജന്മമംബികാ
ഭക്തിനല്ലവണ്ണംവെടിക്കകിൽ ജനിക്കുംവിപ്രവംശത്തിൽസദാചാരനാ
മാമവൻ * നവരാത്രിവ്രതംശ്രേഷ്ഠവ്രതമെന്നാർവ്രതങ്ങളിൽ അം
ബാരാധനയുംസർവ്വസൌഖ്യമേകുന്നതേററവും * ചണ്ഡികാരാധനം
ചെയ്യുകീവിധിപ്പടിനീനൃപ! ശത്രുക്കളെവെന്നുനല്ലരാജ്യംപ്രാപിച്ചി
ടാംക്ഷണം * അതിയാംദേഹസുഖവുംപിന്നെനിന്റെഗൃഹത്തിലായ്
പുത്രദാരങ്ങളോടൊത്തുമോദവുംവന്നിടുംദൃഢം * വൈശ്യോത്തമ!ഭജി
ച്ചാലുംഭവാനുംകാമമേകിടും വിശേഷിയായിസ്സപ്തമ്യാദിചെയ്തീടും

ദേവിമായയേ * സ്വജനങ്ങൾക്കനീമാന്യനായീട്ടുംഗൃഹമെത്തിയാൽ യഥേഷ്ടംസംസാരസുഖംഭുജിച്ചതിനശേഷമായ് * ദേവീലോകത്തുള്ളമായ്വസിക്കാമില്ലസംശയം ദേവിഭയസ്സുവിയാത്തോർതാൻനരകത്തിൽപതിപ്പവർ * ഈലോകത്തതു ദുഃഖാർത്തർനാനാരോഗപ്രപീഡിതർ ശത്രുക്കളാൽമടക്കപ്പെട്ടോരുമായവർതാൻനൃപ! * ഭാര്യ,പുത്രരുമില്ലാത്തോർമന്ദഭാഗ്യരയോർ താമരപ്പൂവരളിയുംചെമ്പകംവില്വപത്രവും * കൊണ്ടംമ്പയെപ്പൂജചെയ്തോരെത്രയുംഭാഗ്യമുള്ളവർ ദേവീഭക്തർ പുണ്യവാന്മാരായുംതീരുന്നിതായവർ.

ധനവിഭവസുഖാഢ്യർമാനവർമാനമുള്ളോർ । സകലഗുണഗണത്തോടൊത്തവർപാർപ്പിടക്കൾ ॥ നൃപവരവർതന്നോവേദമന്ത്രങ്ങളോതീ । ദൈവരവിരതംബാപൂജയെച്ചെയ്തഭൂമിയിൽ॥.

ശ്രീദേവീഭാഗവതം അഞ്ചാംസ്കന്ധം

തപസോപദേശം

മുപ്പത്തിനാലാമദ്ധ്യായം.

## മുപ്പത്തഞ്ചാമദ്ധ്യായം

വ്യാസൻ പറഞ്ഞു.

എന്നവൻവാക്കുകേട്ടിട്ടുദുഃഖിക്കുംവൈശ്യപാർത്ഥിവർ പ്രീത്യാനമിച്ചുമുനിയേവണക്കത്തോടുമേററവും * മോദത്താൽകൺവിടർന്നിട്ടുംശാന്തന്മാർവാക്യകോവിദർ അതിഭക്തിയൊടുംകൂടിതൊഴുതുംകൊണ്ടുചൊല്ലിനാർ * ദുഃഖിതർഞങ്ങൾശാന്തന്മാരായിസ്ഥിരതമായ് മുനേ! ഭഗീരഥൻഗംഗയാൽപോൽനിൻെറനൻവാക്കുകേൾക്കയാൽ * ആരാമങ്ങൾസൽഗുണങ്ങൾക്കെല്ലാർക്കുംസുഖമേകുവോർ സാധുക്കൾപരന്മാക്കുപകരമായ് * പൂർവ്വപുണ്യഫലംകൊണ്ടുനിൻെറയീനല്ലൊരാശ്രമം പ്രാപിച്ചുദുഃഖനാശത്തിന്നായിട്ടിന്നുമഹാമതേ! * ഭൂമിയിൽനരരെല്ലാരുംതൻകാര്യത്തിന്നുതല്പരർ ചിലർചിലൊടത്തങ്ങേപ്പോൽപരന്മാക്കുപകാരികൾ * മഹാമുനേ!ദുഃഖിതൻഞാനീവൈശ്യനതിദുഃഖിതൻ സംസാരതപ്തരാംഞങ്ങൾനിന്നാശ്രമപദംമുദാ * കാൺകയാൽതന്നെഞങ്ങൾക്കീദേഹദുഃഖംനശിച്ചുപോയ് മനസ്സിന്നാഴലുംനിൻെറവാക്യത്താൽപോയ്മഹാമുനേ! * നിൻവാക്സുധാരസം

കൊണ്ടു ഭൂസുരരായ് ഞങ്ങൾ ധന്യരായ് കൃതാർത്ഥരായ് നിൻകൃപയാൽ ദ
യാനിധേ! ബ്രാഹ്മണോത്തമ! * സംസാരാബ്ധിയിൽ മുങ്ങീട്ടു തളരുന്ന ഞങ്ങളെ
ക്ഷണം സാധോ! മന്ത്രോപദേശത്താൽ കൈപിടിച്ചാക്കുക കരെ * ഘോ
രമായി തപിച്ചാരാധിച്ചിട്ടു ജഗദംബയെ പ്രത്യക്ഷമാക്കീട്ടു പിന്നെ
പ്രാപിക്കാം നിജമന്ദിരം * നിൻമുഖത്തിന്നു കിട്ടീട്ടു ദേവീമന്ത്രം നവാക്ഷരം
വ്രതത്തോടാഹാരമെന്ന്യേ ജപിക്കാമിന്നു ഞങ്ങളും.

വ്യാസൻ പറഞ്ഞു

അവരീമട്ടപേക്ഷിച്ചു സുമേധസ്സൃഷിസത്തമൻ അവർക്കീശു
ഭമന്ത്രം ധ്യാനബീജപുരസ്സരം * മുനിയിൽനിന്നു മന്ത്രത്തെ പ്രാപിച്ചാ
ശ്ശുദ്ധദൈവതർ നൻനദിക്കരയിൽപ്പോയാരാജ്ഞയാ വൈശ്യപാർത്ഥി
വർ * ഏകാന്തവിജനസ്ഥാനത്തകലാസനമിട്ടവർ ഇരുന്നൊരല്പമാ
ഹാരത്തോടുമേകാഗ്രചിത്തരായ് * ചരിത്രത്രയപാഠത്തോടൊത്തു മന്ത്രം
ജപിച്ചുതേ ഒരുമാസം ധ്യാനനിഷ്ഠയോടൊത്തങ്ങു കഴിച്ചവർ * മാസ
വ്രതംകൊണ്ടുതന്നെ ദേവീപാദാംബുജങ്ങളിൽ പ്രീതിയുണ്ടായ പ്രകാരം
ദൃഢഭക്തിയുമേററവും * ഒരിക്കൽ ചെന്നാമഹാനാം മുനിതൻ ചാരെത്തു
യവർ പാദങ്ങളിൽ നമിച്ചിട്ടു വാണാർ ദർഭാസനത്തിലാന്ത * ഒരിക്കലും
മററുകാര്യമോർക്കാത്തുള്ളവരായവർ ദേവീധ്യാനത്തോടും നിത്യം സദാമ
ന്ത്രജപത്തോടും * ഒരു വത്സരമീവണ്ണം കഴിഞ്ഞിട്ടവർ മന്നവ! ഫലാഹാ
രമതും വിട്ടിട്ടിലമാത്രം ഭുജിച്ചുതേ * ജപധ്യാനപരന്മാരായൊരു വത്സര,
മായവർ ജിതേന്ദ്രിയർ തപസ്ഥരുണക്കില ഭുജിച്ചുതാൻ * രണ്ടുവ
ർഷംകഴിഞ്ഞപ്പോൾ ചിലപ്പോൾ കാണുമായവർ സ്വപ്നത്തിങ്കൽ ദേവി
തന്റെ രൂപമേററം മനോഹരം * രക്താംബരം ചാർത്തി നല്ല ഭൂഷണങ്ങള
ണിഞ്ഞിട്ടും ദേവിയെ മന്നവൻ കാണും ചിലപ്പോൾ സ്വപ്നവേളയിൽ *
അംബയെയവർ സ്വപ്നത്തിൽ കണ്ടു സന്തുഷ്ടരായിതേ മൂന്നാം വർഷം
ജലാഹാരം ചെയ്തു തന്നേ കഴിച്ചവർ * ഈവണ്ണം മൂന്നു വർഷങ്ങൾ കഴിച്ചാ
വൈശ്യപാർത്ഥിവർ ഉള്ളിൽ ചിന്തിച്ചുതേ ദേവീദർശനശ്രദ്ധയൊത്തവ
ർ * ലഭിച്ചില്ലശ്ശാന്തിയേകും ദേവീപ്രത്യക്ഷദർശനം ദുഃഖിച്ചേറെത്ത
ളർന്നു നാം ദേഹത്യാഗം കഴിച്ചിടാം * ഇമ്മട്ടാർത്തമനംകൊണ്ടു കണ്ഡ
മുണ്ടാക്കിനാൻ നൃപൻ മുഴക്കണക്കായ് ചതുഷ്കോണായുറപ്പായഴമുള്ള
തായ് * തീയിട്ടതിൽ നൃപൻ ഭക്തിമാനാം വൈശ്യനുമങ്ങനേ ഹോമിച്ചു ശു
ചൻതൻമാംസമറിച്ചു പലവട്ടവും * സ്വമാംസം വൈശ്യനും കത്തും

തീയിലിട്ടാനതേതരം ദേവിക്കുത്സാഹമായ്‌ ചെയ്യാർബലിയും ചോരകണ്ടവർ * അവർക്കപ്പോൾ ഭഗവതീ പ്രത്യക്ഷപ്പെട്ടുചൊല്ലിനാൾ പ്രീതിഭാരാതുരന്മാരായ്‌ കണ്ടുദുഃഖികളായവരെ.

ശ്രീദേവിപറഞ്ഞു.

ഉള്ളിൽനീയാഗ്രഹിക്കുന്നവരംവാങ്ങിക്കഭൂപതേ! നിൻതപംകൊണ്ടുഞാനിന്നുതോഷിച്ചേൻഭക്തനാണല്ലോനീ * ഉടൻചൊന്നാൾവൈശ്യനോടായ്‌ പ്രസാദിച്ചേൻമഹാമതേ നിനക്കുമിഷ്ടമെന്തെന്നുചൊൽക ജ്ഞാനത്തുമേകിടാം.

വ്യാസൻപറഞ്ഞു.

അവാക്കുകേട്ടുഭൂപാലൻതോഷിച്ചവളോടോതിനാൻ അരിയറെറന്റെരാജ്യംനീയിന്നെനിക്കേകണംബലാൽ * അവനോടംബകല്പിച്ചുനിൻഗൃഹത്തിന്നുപോകനീ മടങ്ങിപ്പോയിടുംനിന്റെശത്രുക്കൾബലഹീനരായ്‌ * നിൻമന്ത്രിമാർവന്നുനിന്റെപാദത്തിങ്കൽപതിച്ചിടും രാജ്യംപാലിക്കസുഖമായ്‌ നീനിൻനഗരമാണ്ടുടൻ * പതിനായിരമാണ്ടാണ്ടീപൻരാജ്യംനൃപസത്തമ! അന്തത്തിൽസൂര്യനിൽനിന്നുജനിച്ചുമനുവാംഭവാൻ.

വ്യാസൻപറഞ്ഞു.

വൈശ്യനംതൊഴുതിട്ടേവംദേവിയോടോതിശുദ്ധനായ്‌ എനിക്കുകാര്യമില്ലംബേ! ഗൃഹപുത്രധനങ്ങളാൽ * ഇതെല്ലാംബന്ധമുണ്ടാക്കും, സ്വപ്നംപോൽനശ്വരംദ്രുതം ബന്ധംപോക്കുംമോക്ഷമേകുംനൽജ്ഞാനംമമനൽകുക * നിസ്സാരമാമിസ്സംസാരമുങ്ങുന്നുമൂഢർ, പാമരർ സംസാരത്തെനിനയ്ക്കാതെകരകേറുന്നുപണ്ഡിതർ.

വ്യാസൻപറഞ്ഞു.

അതുകേട്ടംബമുൻനില്ക്കുംവൈശ്യനോടരുളീടിനാൾ വൈശ്യവര്യ! നിനക്കുണ്ടാംജ്ഞാനംസംശയമില്ലതിൽ * അവർക്കേവംവരംനൽകിയവിടെത്താൻമറഞ്ഞവൾ ജഗദംബമറഞ്ഞപ്പോൾനൃപനാമുനിവര്യനേ* നമിച്ചശ്വത്തിലേറിട്ടുഗമിപ്പാനായ്‌ നിനച്ചതേ ഉടനേപ്രജകൾമന്ത്രിമാരോടവിടെയെത്തിനാർ * നമിച്ചുവിനയത്തോടുംതൊഴുകയ്യോടുമോതിനാർ: 'നിൻദുഷ്ടരാമരികളെപ്പോരിൽഞങ്ങൾവധിച്ചതേ * നിഷ്കണ്ടകമതാംരാജ്യംപാലിക്കപുരമാണ്ടുനീ' ആവാക്കുകേട്ടുരാജാവുംനമിച്ചിട്ടാമുനീന്ദ്രനെ * ചോദിച്ചുംകൊണ്ടുപോയ്‌ മന്ത്രിമാരൊടുംകൂടിനാട്ടിനായ്‌ രാജ്യത്തിൽചെന്നുതൻഭാര്യ, ബന്ധുക്കൾ, സ്വജനത്തോടും *

ന്മാരാക്കന്നോൻബഹുവീരനാം ഞാനപ്പല്ലക്കിലേറീട്ടുനിൻസമീപത്തിലെത്തിടാം * സപ്തർഷികൾദേവമുനിമാരുമെന്നേന്തപ്പോൾനിധി മൂന്നുലോകത്തിലുംശ്രേഷ്ഠനെന്നുചൊല്ലുംസുമദ്ധ്യമേ!

വ്യാസൻപറഞ്ഞു.

ഇന്ദ്രാണിയോടേവമോതിസ്സന്തോഷത്തൊടയച്ചുടൻ വിളിച്ചൃഷികളെയെല്ലാമക്കാമിയിതുചൊല്ലിനാൻ.

നഹുഷൻ പറഞ്ഞു.

ഞാനിന്നിന്ദ്രൻമുനികളേസർവ്വശക്തിയുമുള്ളവൻ ഒരുകാര്യമെനിക്കിന്നുഗവേന്ദ്രനിങ്ങൾചെയ്യണം * ഇന്ദ്രാസനംഞാൻപ്രാപിച്ചേൻ പ്രാപിച്ചില്ലെന്നെയൊരുത്തി സ്നേഹത്തൊടീവാക്കുചൊല്ലിവിളിക്കുന്നെന്നെയായവൾ * മുനിയാനത്തിലെന്നെന്നീപ്രാപിച്ചാലുംസുരാധിപ! എന്നിഷ്ടംചെയ്ക നീമാനമേറീടുംദേവനായക! എന്നാലസാദ്ധ്യമിക്കാര്യമേററവുംമുനിവര്യരേ! * ദയവേറുംനിങ്ങളാൽതാൻസാദ്ധ്യമാകുമസംശയം ഇന്ദ്രാണീമൂലമായ്കാമൻദഹിപ്പിക്കുന്നിതെൻമനം * ഇതുയോഗ്യമതാംകാര്യംചെയ്യാനിങ്ങളെല്ലാരാശ്രയം നിന്ദ്യമായുള്ളവൻവാക്കകേട്ടഗസ്ത്യൻതുടങ്ങിയോർ * കൃപയുള്ളൃഷിമാരസമ്മതിച്ചാരബ്ഭാവികാര്യമായ് ആ വാക്കുമുനിമാർതത്വംകണ്ടവർസമ്മതിക്കവേ * ഇന്ദ്രാണിയിൽഭ്രമിക്കുന്നനഹുഷൻസോദമാണ്ടുടൻ * വേഗംനല്ലഴകേറുന്നാപല്ലക്കിൽകേറിവാണുതേ ചേറുംമുനികളോടോതീ"സർപ്പസർപ്പ"യിതെന്നവൻ * മൂഢൻകാമതൊഴിച്ചകമുനിതൻമസ്തകത്തിലായ് അഗസ്ത്യൻതാപസശ്രേഷ്ഠൻലോപാമുദ്രയ്ക്കുവല്ലഭൻ * വാതാപികാലനംഭോധിശോഷിപ്പിച്ചോനവനെററമേൽ ചമ്മട്ടികൊണ്ടുനാടിച്ചാൻ മാരമാലേററമേററവൻ * ശചിയിൽപാഞ്ഞുമനം'സർപ്പ'യെന്നോതി മുനിമാരോടായ് അടിയേററവനേകോപാൽശപിച്ചാൻകുംഭസംഭവൻ. * 'ദുർവൃത്തൻനീകാട്ടിലുഗ്രൻപെരുംപാമ്പായ്ഭവിക്കുക വളരെദുഃഖത്തൊടുംകൂടിയനേകായിരവത്സരം * സഞ്ചരിച്ചിട്ടുവീണ്ടുംതാൻ,പിന്നെസ്വർല്ലോകമാണ്ടിടും കണ്ടായുധിഷ്ഠിരൻതന്നെശ്ശാപമോക്ഷംവരുംതവ * ചോദ്യങ്ങൾക്കുത്തരംധർമ്മപുത്രരിൽനിന്നുകേട്ടുടൻ'.

വ്യാസൻ പറഞ്ഞു.

ശാപമാരേവമാഭൂപൻസ്തുതിച്ചിട്ടാമുനീന്ദ്രനെ ക്ഷണംസ്വർഗ്ഗം വിട്ടുവീണുപെരുംപാമ്പായ്ഭവിച്ചുതേ * ബൃഹസ്പതിയുടൻചെന്നിട്ടാ

മാനസസരസ്സതിൽ വിസ്തരിച്ചിന്ദ്രനോടെല്ലാവൃത്താന്തവുമുരച്ചുതേ * നൃപൻസ്വർഗ്ഗത്തിൽനിന്നങ്ങുപതിച്ചതുമുതല്ക്കുടൻ കേട്ടിട്ടുമവിടെത്തന്നെതുഷ്ടനായ് വാണുവാസവൻ*നഹുഷൻവീണതേകണ്ടുവാനോരുംമുനിമാരുമായ് സരസ്സിൽവാഴുന്നിന്ദ്രന്റെസമീപത്തിങ്കലെത്തിനാർ * ഉടനേയവരെല്ലാരുമാശ്വസിപ്പിച്ചുശക്രനേ ബഹുമാനത്തൊടുംദേവലോകത്തിൽകൊണ്ടുവന്നതേ * ഇന്ദ്രൻവന്നതുകണ്ടിട്ടാമുനിമാരുംനിലിമ്പരും സ്ഥാനത്തിൽവച്ചുടൻമംഗലാഭിഷേകംനടത്തിനാർ * സ്നേഹമേറുംശചിയൊടുംസ്വർഗ്ഗത്തിൽതൻപദത്തിലായ് വാണിന്ദ്രൻരമ്യമാം നന്ദനോദ്യാനത്തിൽകളിച്ചുതേ.

വ്യാസൻപറഞ്ഞു

ഇവ്വണ്ണംഘോരമാംദുഃഖംപ്രാപിച്ചാനമരാധിപൻ കാമരൂപൻ വിശ്വരൂപൻമുനിയേനിഗ്രഹിക്കയാൽ * പിന്നെയംബാപ്രസാദത്താൽപ്രാപിച്ചാൻതൻപദത്തിനേ നീചോദിച്ചതിനാൽത്താനാവൃത്രാസുരവധംകഥ * അത്ഭുതമാംമുഴുവനുംനിനക്കായോതിനേൻനൃപ! എവ്വണ്ണംചെയ്യുമോകർമ്മമവ്വണ്ണംഫലവുംവരും * നല്ലതോചീത്തയോചെയ്തകർമ്മംതാന്താൻഭുജിക്കണം.

ശ്രീദേവീഭാഗവതം ആറാംസ്കന്ധം

ഇന്ദ്രാഭിഷേകം

ഒൻപതാമദ്ധ്യായം.

## പത്താമദ്ധ്യായം

ജനമേജയൻ പറഞ്ഞു.

ദ്വിജനേക്കൊന്നൊരിന്ദ്രന്റെചരിതംചൊല്ലിനീമുനേ! സ്ഥാനഭ്രഷ്ടംവിശേഷിച്ചുദുഃഖപ്രാപ്തിയുമങ്ങനേ * അതിൽദേവീമഹിമയുംവർണ്ണിച്ചുഭംഗിയായ്ഭവാൻ സന്ദേഹമുണ്ടതിൽചെറ്റുശക്രൻവൻതപമാണ്ടവൻ* ദുഃഖംപോംദേവാധിപത്യമാണ്ടുംദുഃഖംഭുജിച്ചുതേ ആശ്രേഷ്ഠമാംപദംനൂറുയാഗംചെയ്തിട്ടുലബ്ധമായ് * പ്രാപിച്ചിട്ടുംസുരേശത്വം സ്ഥാനഭ്രഷ്ടായതെങ്ങനേ? എനിക്കിതിൻഹേതുവെല്ലാംചൊല്ലണംനീ കൃപാനിധേ! * പുരാണമെല്ലാംനിർമ്മിച്ചസർവ്വജ്ഞൻനീമുനീശ്വരൻ ശ്രദ്ധിക്കുംശിഷ്യനോടെന്തുമുരചെയ്യുംമഹത്തുകൾ * അതുകൊണ്ടെന്റെ സന്ദേഹംതീർക്കണംനീമഹാമതേ!

സൂതൻ പറഞ്ഞു.

ചോദിക്കപ്പെട്ടപ്രകാരംവ്യാസനങ്ങ് ഭൂമിപാലനാൽ ഉത്തരം ചൊല്ലിനാൻമോദത്തോടനുക്രമമായുടൻ.

വ്യാസൻ പറഞ്ഞു.

ആശ്ചര്യമാംകാരണംനിർദ്ധരിച്ചുചൊല്ലുന്നു ഭൂപോത്തമ! കർമ്മത്തെമൂന്നുവിധമായ്ചൊല്ലുന്നുതത്വവിത്തുകൾ * പ്രാരബ്ധം,സഞ്ചിതം,വർത്തമാനമെന്നായ്തിരിച്ചുതാൻ ബഹുജന്മങ്ങളിൽചെയ്യുന്നതാണുസഞ്ചിതമായതും * സാത്വികം,രാജസം,പിന്നെതാമസം,മൂന്നുമാതിരി സഞ്ചിതം ബഹുകാലം,താൻചെയ്തകർമ്മംശുഭാശുഭം * അതവശ്യംഭുജിക്കേണം പുണ്യമോപാപമോനൃപ! ഒരുജന്മത്തിലുംജീവികൾക്കിസ്സഞ്ചിതമോർക്കിൽ * തീരെക്ഷയിച്ചുപോകില്ലകല്പങ്ങൾകോടിയാകിലും ഇദ്ദേഹമാണ്ടുചെയ്യുന്നതായകർമ്മംശുഭാശുഭം * വർത്തമാനമതെന്നോതുംതത്വം കണ്ടോരുതാപസർ കാലംജനനകാലത്തുസ്സഞ്ചിതത്തിങ്കൽനിന്നുതാൻ * കുറെകർമ്മമെടുത്തിട്ടുപ്രേരിപ്പിക്കുന്നുമന്നവ! അതുപ്രാരബ്ധമാംകർമ്മം ഭുജിച്ചുതീർന്നിടൂദൃഢം * പ്രാരബ്ധത്തെയനുഭവിക്കേണംപ്രാണികൾ നിശ്ചയം നല്ലതോതീയതോമുൻപിൽചെയ്തകർമ്മങ്ങളൊക്കയും * ഭുജിക്കേണമവശ്യംതാൻസന്ദേഹംചെറുതില്ലിതിൽ യക്ഷകിന്നരഗന്ധർവ്വർ ദേവാസുരമനുഷ്യരും * കർമ്മംതാൻകാരണംദേഹമുണ്ടാവാൻനൃപ! നിശ്ചയം കർമ്മനാശംജന്മനാശംപ്രാണികൾക്കില്ലസംശയം * ബ്രഹ്മവിഷ്ണ്വീശരിന്ദ്രാദിദേവന്മാർദൈത്യരങ്ങനേ യക്ഷർഗന്ധർവ്വരെല്ലാരുംകർമ്മത്തിൻകീഴിലല്ലയോ? * മറിച്ചുദേഹസംബന്ധമുണ്ടായിടുന്നതെങ്ങനേ? ദേഹികൾ,സുഖദുഃഖങ്ങൾഭുജിക്കാനുള്ളഹേതുവായ് * ബഹുജന്മജമായുള്ളസഞ്ചിതത്തിനൊരോഹരി കാലപാകത്തിനാൽവന്നുകൂടീട്ടൊരുവേഗമായ് * അതുപ്രാരബ്ധമതുപോൽചെയ്തീടുംപുണ്യമാനവൻ പാപവുംചെയ്യുമതുപോലിന്ദ്രാദികളുമങ്ങനേ * ധർമ്മനന്ദനരായുള്ളനരനാരായണർനൃപ! വിഷ്ണുവിന്നംശമായ്കൃഷ്ണാർജ്ജുനരായിജനിച്ചത * പുരാണത്തിങ്കൽമുനിമാരതുചൊല്ലുംപ്രമാണമായ് ദേവാംശമാണേറെമാഹാത്മ്യത്തോടൊത്തുജനിപ്പവൻ * ഋഷിയല്ലാത്തകവിയുമശിവൻശിവഭക്തനും അദേവനന്നദനുമല്ലവിഷ്ണുവൊരുഭൂപനും * ഇന്ദ്ര,നഗ്നി,യമൻ,വായു,കുബേരന്മാരിൽനിന്നുതാൻ പ്രഭുത്വം,മഹിമാ, കോപം,പരാക്രമമിതൊക്കയും * എടുത്തിട്ടുശരീരത്തെയുണ്ടാക്കീടുന്നു

നിശ്ചയം ബലവാൻ,ഭാഗ്യവാൻ,വിദ്വാൻ,ഭോഗവാൻ,ധനവാനുമെ * ദേവാംശമാം ഭൂമിപന്മാരെയെന്നാലിട്ടതെ ഇവ്വണ്ണംതാൻപാണ്ഡവരെല്ലാപ്പീടുന്നു ഭാരത! * ദേവാംശമായ്;വിഷ്ണുവോടുതുല്യനാംകൃഷ്ണനെയുമെ * സുഖദുഃഖങ്ങൾ കൈപ്പാത്രംപ്രാണികൾക്കെന്നറിയുകൽ ശരീരമുള്ളോന്നാകുംസുഖദുഃഖങ്ങളേറാവും * ശരീരി,തൻകീഴിലല്ലാദൈവത്തിൻകീഴിലെപ്പൊഴും ജന്മമൃത്യുസുഖദുഃഖമതുംസ്വാധീനമല്ലതാൻ * പാണ്ഡവന്മാർകാട്ടിലുണ്ടായ് പിന്നെസ്വഗൃഹമാണ്ടതേ കയ്യുകൾകൊണ്ടവർചെയ്തു രാജസൂയംമഹാക്രതു * വനവാസംപിന്നെയുണ്ടായ്വക്കുന്യായദുഃഖമാം അജിതേന്ദ്രിയർചെയ്യാത്തവൻതപംചെയ്തുഫൽഗുനൻ * സുരന്മാർതുഷ്ടരായ് പിന്നെനല്ലതാംവരമേകിനാർ വനവാസത്തിലാഹാരം ചെയ്തുപുണ്യവൃന്ദങ്ങളാപായ്? * നരദേഹത്തൊടുംചെയ്താൻ തപംബദരികാശ്രമേ പിന്നീടിജ്ജനദേഹത്തിലുണ്ടായില്ലഫലംനൃപ! * പ്രാണിദേഹമെടുക്കുമ്പോൾകർമ്മത്തിൻപോക്കദൃഷ്ടം ദാമനോക്കമറിവാൻമേലാനരർതൻകഥയെന്തുവാൻ? * ജനിച്ചു കൃഷ്ണനുംദുഃഖമേറുംകാരാഗൃഹത്തിലായ് വസുദേവൻകൊണ്ടുപോയാൻ നന്ദഗോപന്റെഗോകുലേ * പതിനൊന്നുവയസ്സോളമവിടെപ്പാർത്തു ഭാരത! ബലാൽമധുരയിൽചെന്നുകൊന്നാൻപിന്നീടുകംസനേ * അഴിച്ചുവിട്ടാനധികംദുഃഖിക്കുന്നപിതാക്കളെ രാജാവാക്കിയുടൻകൃഷ്ണൻമധുരയ്ക്കുഗ്രസേനനേ * ഭയന്നിട്ടായവനനേദ്വാരകയ്ക്കുഗമിച്ചുതേ കർമ്മത്തെനൊത്തുചെയ്താൻവൻപൌരുഷങ്ങളശേഷവും * ഏറെക്കാര്യങ്ങൾചെയ്തിട്ടുകൃഷ്ണൻദ്വാരകയിങ്കലായ് സകുടുംബാപ്രഭാസത്തിലുടൻ വിട്ടെത്തിവിണ്ണതിൽ * ബന്ധുമർപുത്രപൌത്രന്മാർകുലസ്ത്രീകൾസഹോദരർ യാദവന്മാരുമെല്ലാമപ്രഭാസത്തിൽനശിച്ചുതേ * ചൊന്നേനേവംദുർഘടമാംകർമ്മത്തിൻഗതിനിന്നോടായ് * കൃഷ്ണനുംവ്യാധബാണത്താൽസ്വർഗ്ഗംപ്രാപിച്ചുമന്നവ!.

ശ്രീമഹാഭാഗവതം ആറാംസ്കന്ധം

കർമ്മരൂപകഥനം.

പത്താമദ്ധ്യായം



## പതിനൊന്നാമദ്ധ്യായം.

ജനമേജയൻ പറഞ്ഞു.

ഭാരംതീർപ്പാൻ രാമകൃഷ്ണന്മാരായവതാരം ചെയ്തു നീ ഒരു സംശയമുണ്ടെന്റെ മനതാരിൽ ദ്വിജോത്തമ! * പശുരൂപമായ് ഭൂമിയാശ്രയിച്ചു വിരിഞ്ചനെ ദ്വാപരാന്തത്തിൽ വലുതാം ഭാരം കൊണ്ടു തിഖിന്നയായ് * പ്രാർത്ഥിച്ചിട്ടാവിധാതാവും ഭഗവാൻ വിഷ്ണുവവ്യയൻ ഭൂഭാരംതീർപ്പതിന്നായും സാധുസംരക്ഷണത്തിനും * നല്ലീ ഭാരതഖണ്ഡത്തിൽ ദേവന്മാരൊട്ടു കൂടവേ വസുദേവഗൃഹത്തിങ്കൽ ജനിച്ചാൻ കമലാപതി * ഏവം പ്രാർത്ഥിക്കയാൽ ബ്രഹ്മാ ഭഗവാൻ ദേവകീസുതൻ ഭൂഭാരം തീർക്കുവാൻ രാമനോട്ടു കൂടെ ഭവിച്ചതേ * അനേകം ദുഷ്ടരെക്കൊന്നാരീതെത്താരബ്ഭാരമെത്രതാൻ? ദുഷ്ടരാം പാപികൾ ഭൂപന്മാരെല്ലാമെന്നറിഞ്ഞുമേ * വിരാടൻ, ദ്രുപദൻ ഭീഷ്മദ്രോണരും സോമദത്തനും ബാല്ഹീകൻ സൂതപുത്രനാം കർണ്ണനും മറ്റരായിതേ * ധനാമോഷ്ടിച്ചു കൃഷ്ണന്റെ നാരിമാരെയപഹരിച്ചവർ ദുഷ്ടന്മാർ ഭുവിൽ വാഴുന്നു നശിപ്പിക്കാത്തതെന്തവൻ? * ഇടയർമുക്കുവർ മ്ലേച്ഛന്മാരനേകം ശകരേയുമേ കണ്ടു നീ കലിയിൽ പാപം ചെയ്യും പ്രജകളേയുമേ * ബുദ്ധിമാൻ കൃഷ്ണനവർ തൻ ഭാരം പോക്കാത്തതെന്തുവാൻ? പോകുന്നില്ലെന്നുള്ളിൽ നിന്നു സന്ദേഹം മുനിസത്തമ!

വ്യാസൻ പറഞ്ഞു.

എമ്മട്ടെത്തു യുഗത്തിങ്കൽ ഭവിച്ചീടുന്നു മാനുഷർ അമ്മട്ടുതാൻ വരുന്നു തം യുഗധർമ്മമതാസ്ഥയാ * ധർമ്മമേറും ജീവനെല്ലാമുണ്ടായ് കൃതയുഗത്തിലായ് ത്രേതായുഗത്തിലുണ്ടായീ ധർമ്മാർത്ഥരസമുള്ളവർ * ധർമ്മാർത്ഥകാമരസികർ ദ്വാപരത്തിൽ ഭവിച്ചതേ * ഭവിക്കുന്നു കലിയിലാമർത്ഥകാമപരർ ദൃഢം * മറിച്ചാരികിലില്ലെന്നും യുഗധർമ്മം നരോത്തമ! ധർമ്മാധർമ്മങ്ങളേ ചെയ്യുന്നതക്കാലമാണ്താൻ.

രാജാവു പറഞ്ഞു.

ധർമ്മിഷ്ഠരാം കൃതയുഗത്തിങ്കൽ വന്നു ജനിച്ചവർ പുണ്യവാന്മാരവരമിന്നെങ്ങു വാഴുന്നു മാമുനേ! * ദാനവ്രതപരർ ത്രേതാദ്വാപരങ്ങളിലുള്ളവർ മുനിമാരവരും വാണീടുന്നതെങ്ങുരചെയ്യു നീ * ഇന്നി കലിയിലുണ്ടായോർ പാപികൾ ലജ്ജയറ്റവർ വേദനിന്ദകർ ദുർവൃത്തരെങ്ങു പോം

കൃതമാംയുഗേ? * ഇതെല്ലാമുരചെയ്യാലുംവിസ്തരിച്ചുമഹാമതേ! കേൾപ്പാനാശിച്ചിടുന്നേനുകൊണ്ടുമിങ്ങമ്മനിർണ്ണയം.

വ്യാസൻപറഞ്ഞു.

ആരെല്ലാമീകൃതയുഗത്തിങ്കലുണ്ടായിതാനരർ പുണ്യകർമ്മങ്ങൾ ചെയ്തിട്ടുദേവലോകമതേയാണ്ടിടും * ബ്രാഹ്മണർക്ഷത്രിയർവൈശ്യർശൂദ്രരുംനൃപസത്തമ! സ്വധർമ്മരതരായ്കർമ്മംപോലോരോരോലോകമാളുമേ * സ്വാദ്ധ്യായാഗമനം, സത്യം, ദാനം, കരുണയങ്ങനേ അദ്രോഹവുംസമതയുംതങ്ങളിലശേഷവും * ഇതുസാധാരണംധർമ്മമാണകൃതയുഗത്തിലായ് സ്വർഗ്ഗംപ്രാപിച്ചിടുംമറ്റുനീചരുംധർമ്മനിഷ്ഠരാൽ * ത്രേതായുഗംദ്വാപരമാംയുഗത്തിലുമതേവിധം കലിയിൽദുഷ്ടനരരാനരകത്തിൽഗമിച്ചിടും * യുഗാവസാനമാവോളമതിങ്കലവർവാണീടും പിന്നയുംനരലോകത്തിലാനരന്മാർജനിച്ചിടും * കലിപോയകൃതയുഗംവരുംകാലത്തുമന്നവ! പുണ്യവാന്മാർനരർസ്വർഗ്ഗത്തിങ്കൽനിന്നുംജനിച്ചിടും * ദ്വാപരംപോയ്കലിയുഗംവരുംകാലത്തുമങ്ങനേ പാപികൾനരകത്തിങ്കൽനിന്നുഭുവിൽഭവിച്ചിടും * ഏവംകാലസമാചാരംമറിച്ചാകില്ലൊരിക്കലും ദോഷംചേർപ്പാൻകലി,യതിനാൽജനങ്ങളുമതേതരം * ചിലപ്പോൾദൈവയോഗത്താൽവ്യത്യാസംചിലരിൽവരും സാധുക്കളായ്കലിയുഗത്തിങ്കലുള്ളവരിൽചിലർ * കൃതത്രേതാദ്വാപരങ്ങൾമൂന്നിലുംസംഭവിച്ചിടും ഉണ്ടാകുംകലിയിൽസത്യയുഗത്തിൽദുഷ്ടരായവർ പൂർവ്വകർമ്മബലാൽപ്രാപിച്ചീടുംദുഃഖങ്ങളേയുമേ * യുഗത്തിന്നൊത്തുപിന്നീടുംകർമ്മംചെയ്യുമതേവിധം.

ജനമേജയൻപറഞ്ഞു.

യുഗധർമ്മങ്ങളേയെല്ലാംചൊല്ലണംനീമഹാമതേ! ഏതിലേതുവിധംധർമ്മമറിവാനാശയുണ്ടുമേ.

വ്യാസൻപറഞ്ഞു.

ധരിച്ചാലുംനൃപശ്രേഷ്ഠ!ചൊല്ലാംദൃഷ്ടാന്തമായിഞാൻ ഭവിക്കുംയുഗധർമ്മത്താൽസാധുക്കളുടെചിത്തവും * നിന്നപ്പനതിധർമ്മിഷ്ഠൻമഹാൻതൻബുദ്ധിയെങ്ങനേ? കലിയാൽവിപ്രനിന്ദയ്ക്കായൊരുമ്പെട്ടതുപോലവേ * മറിച്ചാക്ഷത്രിയൻഭൂപൻയയാതികുലസംഭവൻ എല്ലണ്ണമിട്ടാൻമുനിതൻകണ്ഠത്തിൽചത്തപാമ്പിനേ? * അറിവുള്ളോൻധരിക്കേണംസർവ്വവുംയുഗധർമ്മമായ് അറിഞ്ഞുയുഗധർമ്മത്തെചെയ്യണം

സാവധാനമായ് * നൂനംകൃതയുഗത്തിങ്കൽദ്വിജന്മാർവേദപാരഗർദേ
വീപൂജാരതർദേവീദർശനശ്രദ്ധയുള്ളവർ * ഗായത്രീപ്രണവാസക്തർ
ഗായത്രീധ്യാനതല്പരർ ഗായത്രീജപനിഷ്ഠന്മാർമായാബീജംജപിപ്പ
വർ * ഗ്രാമന്തോറുംപരാംബയ്ക്കായ്ക്ഷേത്രംനിർമ്മിച്ചിട്ടുന്നവർ സത്യ
ശൌചദയായുക്തർസ്വധർമ്മരതരേവരും * വേദകർമ്മമനുഷ്ഠിപ്പോർത
ത്വജ്ഞാനവിശാരദർ രാജാക്കന്മാരായുഗത്തിൽപ്രജാപാലനതല്പരർ *
വൈശ്യന്മാർകൃഷിവാണിജ്യഗോരക്ഷാസക്തരങ്ങനേ ശൂദ്രർസേവാപ
രർപുണ്യശാലികൾകൃതയുഗത്തിലായ് * എല്ലാജാതികളുംദേവീപൂജയിൽ
ഭക്തിയേറിയോർ അല്പംകുറഞ്ഞപ്രകാരംധർമ്മംത്രേതായുഗത്തിലും *
ദ്വാപരത്തിൽകുറേക്കൂടിയധർമ്മസ്ഥിതിമാഞ്ഞുപോം ആദ്യംരാക്ഷസ
രായുള്ളോർകലിയിൽദ്വിജരായ്വരും * വേദനിന്ദകരാസ്തികവാരുംവഞ്ച
കരായുമേ അസത്യംചൊല്ലുമെല്ലാരുംവേദധർമ്മംവെടിഞ്ഞിടും * വേദം
പഠിക്കാഗർവ്വിഷ്ഠർമിടുക്കേറുന്നമാനികൾ ഓരോമതങ്ങൾനിർമ്മിപ്പോർ
ശൂദ്രസേവാപരായണർ * ധർമ്മഭ്രഷ്ടർവാദമുള്ളോർക്രൂരന്മാർവേദനി
ന്ദകർ എത്രത്തോളംകലിവളർന്നിട്ടുന്നതിനുതുല്യമായ് * നാശംനിശ്ച
യമായാദിധർമ്മത്തിനുംഭവിച്ചിടും അവ്വണ്ണംക്ഷത്രിയർവൈശ്യർശൂദ്ര
രുംധർമ്മഹീനരാം * കലിയിൽപാപികൾധർമ്മമറ്റോർമറ്റുജാതി
യും ദാനംവാങ്ങാൻശ്രദ്ധയുള്ളോർദ്വിജന്മാർശൂദ്രവൃത്തികൾ * കലികാ
ലത്തീവിധത്തിലനേകംപേർഭവിച്ചിടും കാമലോഭങ്ങൾവർദ്ധിക്കുംസ്ത്രീ
കൾക്കാചാരമില്ലപോൽ * പാപികൾവ്യാജമാളുന്നോരവർദുഃഖംവ
ളർത്തുവോർ ധർമ്മമോതാൻമിടുക്കുള്ളോർവഞ്ചിപ്പോർതന്റെകാന്ത
നേ * ഏവംപാപികളായ്തീരുംകലിയിൽസ്ത്രീജനങ്ങളും ശുദ്ധാഹാര
ത്തിനാൽചിത്തശുദ്ധിയുണ്ടാംനൃപോത്തമ!* ധർമ്മംപ്രകാശമാംചിത്തം
ശുദ്ധമായിബ്ഭവിക്കകിൽ ആചാരദോഷംകൊണ്ടുണ്ടാംധർമ്മദോഷംന
രാധിപ! * ധർമ്മദോഷത്തിനാലുണ്ടാംജാതിദോഷമതുംദൃഢം ഒരുധർമ്മ
വുമില്ലാതാമേവംകലിയിൽമന്നവ! * സ്വജാതിധർമ്മമെന്നുള്ള വാക്ക
ലങ്ങുമപൂർവ്വമാം * ധർമ്മജ്ഞരാംമഹാന്മാരുമധർമ്മംചെയ്യുമേനൃപ! ക
ലിസ്വഭാവമിതുതാൻമാറ്റാവൊന്നല്ലോരുത്തനും * സ്വഭാവമായിട്ട
തിനാൽപാപംചെയ്യോർക്കതിങ്കലായ് പ്രതിക്രിയയുമില്ലമാറ്റമൊന്നും
സാമാന്യമായ് ദൃഢം.

ജനമേജയൻപറഞ്ഞു.

ഭഗവൻസർവ്വധർമ്മജ്ഞ! സർവ്വശാസ്ത്രവിശാരദ! അധർമ്മമേറുമാകലിയിൽമനുജർക്കെന്തുവാൻഗതി? * നിവൃത്തിമാർഗ്ഗമുണ്ടെങ്കിലതെന്നോടുരചെയ്യണം.

വ്യാസൻപറഞ്ഞു.

നിവൃത്തിയൊന്നുമാത്രംതാൻവേറെയില്ലതിൽമന്നവ! സർവ്വദോഷനിവൃത്തിക്കായ്ദേവീപാദാബ്ജചിന്തനം * പാപംപോക്കീടുവാൻദേവീനാമങ്ങൾക്കെത്രശക്തിയോ പാപങ്ങളത്രയില്ലെന്നുഭയംപിന്നെ ക്ഷിതീശ്വര! * കല്പിച്ചവിധിപോലല്ലാതവർനാമംജപിക്കിലും ഏതുകാലത്തെന്തെന്തറികില്ലതിനേയാശിവാദ്യരും * ദേവീനാമജപംപ്രായശ്ചിത്തംപാപത്തിനാകയും കലിഭീതിയെഴുംമർത്ത്യൻപുണ്യക്ഷേത്രത്തിൽവാണുടൻ * സദാപരാംബതൻമന്ത്രസ്മരണംചെയ്യണംനൃപ! ഭൂതശുദ്ധിയതുംചെയ്തുഹനിച്ചിട്ടിജ്ജഗത്തിനെ ഭക്ത്യാദേവീസേവചെയ്യോൻപാപത്തിങ്കലകപ്പെടാ * സർവ്വശാസ്ത്രരഹസ്യത്തെഞാൻനിന്നോടോതിയിങ്ങനേ ഇതെല്ലാമോർത്തുനീദേവീപദപത്മംഭജിക്കുക * അജപായെന്നഗായത്രിജപിച്ചീടുന്നശേഷരും മാഹാത്മ്യത്തെധരിക്കാതെ വൻമായാവൈഭവത്തെയും * ജപിച്ചീടുന്നഗായത്രീനിത്യംബ്രാഹ്മണരൊക്കെയും മഹിമാവറിയുന്നില്ലാമഹാമായാപ്രഭാവവും * നീചോദിച്ചതശേഷംഞാൻപറഞ്ഞുജനമേജയ! യുഗധർമ്മങ്ങളിനിയുംകേൾപ്പാനാഗ്രഹമെന്തുതേ.

ശ്രീദേവീഭാഗവതം ആറാംസ്കന്ധം

യുഗധർമ്മം

പതിനൊന്നാമദ്ധ്യായം.



## പന്ത്രണ്ടാമദ്ധ്യായം.

രാജാവുപറഞ്ഞു.

ഭൂമിയിൽപുണ്യതീർത്ഥങ്ങളേതെല്ലാംചൊല്ലുകഭംഗിയായ് ക്ഷേത്രങ്ങളുംനദികളുംനരക്കമ്പക്കമേറ്റുവാൻ * അതിശ്രേഷ്ഠസ്ഥാനമാനങ്ങളും

കൊണ്ടുണ്ടാം ഫലമെന്തുവാൻ? തീർത്ഥയാത്രയ്ക്കു വിധിയെന്തന്തതിൻ നിയമങ്ങളും?

വ്യാസൻപറഞ്ഞു.

രാജാവേ! കേൾക്കചൊല്ലീടാം തീർത്ഥങ്ങളഖിലങ്ങളും നൽസ്ഥാനം ലളിതാദേവിതൊട്ടാർക്കുള്ളവ ഭൂപതേ! * ഗംഗാ, നദികളിൽശ്രേഷ്ഠ യമുനാ, നൽസരസ്വതീ, നർമ്മദാ, ഗണ്ഡകീ, സിന്ധു, ഗോമതി, തമസാനദീ * കാവേരി, യച്ചന്ദ്രഭാഗാ പുണ്യാ വേത്രവതി ശുഭാ ചർമ്മണ്വതീ, നൽസരയൂ, താപീ സാഭ്രമതീ, നൃപ! * മുഖ്യങ്ങളിവയെന്നോത്തും മററുമുണ്ടോട്ടസംഖ്യമായ് ഇവയിൽതാനാഴിചേരുന്നവ പുണ്യാധികങ്ങളാം * അവയിൽശ്രേഷ്ഠകൾ നിത്യമൊഴുകുന്നവ മന്നവ! അവ, ചിങ്ങം കന്നിരണ്ടുമാസം തീണ്ടാന്നിരുന്നിട്ടും * മഴകൊണ്ടും ഗ്രാമ്യജലം ചേന്നിട്ടും ജനമേജയ! പുഷ്കരം, നൽകുരുക്ഷേത്രം, ധർമ്മാരണ്യം വിശുദ്ധിദം * പ്രഭാസം നൽ പ്രയാഗം താൻ, നൈമിശാരണ്യമങ്ങനെ കേൾവിയുള്ളർബുദാരണ്യം, ശുദ്ധശൈലങ്ങളാവിധം * ശ്രീശൈല, മാമഹാമേരു, ഗന്ധമാദനപർവ്വതം സരസ്സുകൾ വിശുദ്ധങ്ങൾ, കീർത്തിയേറുന്ന മാനസം * നല്ലബിന്ദുസരസ്സമ്മട്ടച്ഛോദം ബഹുപാവനം മഹാന്മാർ മുനികൾക്കുള്ളോരാശ്രമങ്ങളുമങ്ങനേ * വിശുദ്ധകീർത്തികേട്ടീടുന്നോരബ്ബദരികാശ്രമം നരനാരായണരതിൽ തപം ചെയ്തോരൃഷീശ്വരർ * വാമനാശ്രമമെന്നോത്തും ശതയൂപാസനം നൃപ! തപിച്ചതിൽ വാമനനപ്പേരുകൊണ്ടു പ്രസിദ്ധമായ് * പുണ്യസ്ഥാനങ്ങളീവണ്ണമുണ്ടനേകം ധരിത്രിയിൽ ശുദ്ധങ്ങളായിട്ടൃഷിമാർ കൊണ്ടാടുന്നവ ഭൂപതേ! * ദേവീസ്ഥാനങ്ങളിവയിലെല്ലാമുണ്ടു ധരിക്കുക കണ്ടാലുണ്ടാം പാപനാശം ക്രമമായ് ഞാനുരച്ചിടാം * ഏതാനും സ്ഥാനമവയിൽമേൽ പ്രസംഗം വരുമ്പഴായ് * തീർത്ഥം, ദാനം, വ്രതം, യാഗം തപസ്സും പുണ്യകർമ്മവും * ദ്രവ്യശുദ്ധി മനശ്ശുദ്ധി ക്രിയാശുദ്ധികളാലെയും ഫലമേകീടുമല്ലാതെ തനിയേ നൽകിടാ നൃപ! * ശുദ്ധിതീർത്ഥം, വ്രതം, നല്ല തപസ്സെന്നിവകൾക്കു കേൾ ചിലനേരം സംഭവിക്കും ദ്രവ്യകർമ്മങ്ങൾ ശുദ്ധമായ് * എക്കമെന്നും മനശ്ശുദ്ധി വരുന്നതതിദുർല്ലഭം മനസ്സു ചഞ്ചലം നാനാവിഷയാശ്രിതമല്ലയോ * ശുദ്ധമാകുന്നതെങ്ങിനെ ബഹുചിന്തകൾ ചേരുകിൽ കാമം, ക്രോധ, മഹങ്കാരം, ലോഭം, മദവുമങ്ങനേ * സർവ്വവിഘ്നങ്ങളാച്ചെയ്യുന്ന തപം തീർത്ഥവ്രതത്തിലും അഹിംസ, സത്യം

നൈമ്മല്യം,ശൌച,മിന്ദ്രിയനിഗ്രഹം * സ്വധമ്മനിഷ്ഠയുംഭൂപ!സത്തീത്ഥഫലപ്രദം വഴിയിൽനിത്യകമ്മംപോമുണ്ടാംസംസൎഗ്ഗദോഷവും * ശേഷിക്കുംപാപമൊന്നങ്ങുതീത്ഥയാത്രാശ്രമംവൃഥാ തീൎത്ഥങ്ങൾകളയുംദേഹത്തിങ്കലെചെളിനിശ്ചയം * മനസ്സിലെച്ചെളികളഞ്ഞീടുവാൻ മതിയാസ്സൂരാ അതിനുശക്തിയുണ്ടെങ്കിൽഗംഗാതീരനിവാസികൾ * മഹാന്മാർമുനിമാർദ്രോഹംചെയ്തീടുന്നതുമെങ്ങനേ? ഗംഗാദിശ്ശുദ്ധതീത്ഥങ്ങൾമനശ്ശുദ്ധിവരുത്തുകിൽ * വസിഷ്ഠനോടത്തവർശാന്തർവിശ്വാമിത്രൻതുടങ്ങിയോർ രാഗംദ്വേഷമതുംകാമംക്രോധവുംപൂണ്ടതെങ്ങനേ? * ജ്ഞാനനിഷ്ഠനുഭാഗ്യത്താൽസൽസംസൎഗ്ഗംനിരന്തരം ഭവിക്കിലതുപോക്കീടുമുള്ളിലെച്ചെളിയൊക്കയും * വേദം,ശാസ്ത്രം,വ്രതം,യാഗം,തപം,ദാനമിതൊന്നുമേ ചിത്തശ്ശുദ്ധിവരുത്തീടാൻഹേതുവാകില്ലനിശ്ചയം * വസിഷ്ഠൻവിധിതൻപുത്രൻവേദമെല്ലാംപഠിച്ചവൻ ഗംഗാതീരത്തിൽവാഴുന്നോൻരാഗദ്വേഷങ്ങളുള്ളവൻ * പൊന്മാനായിട്ടവൻകൊക്കായ്തീന്നകൌശികനോടുമായ് ദ്വേഷത്താൽചെയ്തുവൻപോരാവാനോരുംവിസ്മയിച്ചുതേ * മഹാതാപസനാംവിശ്വാമിത്രൻകൊക്കിന്റെരൂപമായ് വസിഷ്ഠശാപമാണിട്ടാഹരിശ്ചന്ദ്രൻനിമിത്തമായ് * വസിഷ്ഠൻപൊന്മാനമായാവിശ്വാമിത്രൻശപിക്കയാൽ പൊന്മാനുംകൊക്കുമായ്തീന്നാരാരണ്ടുമുനിവയ്യരും * വസിച്ചാർമാനസസരസ്തീരത്തിലവരൊത്തുടൻ ചുണ്ടുംനഖങ്ങളുംകൊണ്ടുപോർചെയ്താരതിഘോരമായ് * പതിനായിരമാണ്ടോളംകോപത്തോടാമുനിശ്വരർ സിംഹങ്ങളെപ്പോലന്യോന്യംപോർചെയ്താർമദമത്തരായ്.

രാജാവു പറഞ്ഞു.

എവ്വണ്ണമാമുനീന്ദ്രന്മാർതാപസർധമ്മതല്പരർ പരസ്പരംവൈരികളായ്തീന്നാർകാരണമെന്തുവാൻ? * ശപിക്കാനുംഹേതുവെന്താണവാന്യോന്യമിങ്ങനേ * ഗൂഢമായ്ദുഃഖമുണ്ടാക്കി,കേൾപ്പോൎക്കുദുഃഖമൂലമായ്.

വ്യാസൻപറഞ്ഞു.

പണ്ടുത്രിശങ്കുതനയൻഹരിശ്ചന്ദ്രനൃപോത്തമൻ സൂൎയ്യവംശത്തിലുണ്ടായിരാമചന്ദ്രനുമുൻപിലായ് * സന്താനമില്ലാതബ്ഭൂപൻവരുണനോടവൻകൃത്ത പ്രതിജ്ഞചെയ്താൻപുത്രനായ്നരമേധംസ്വധാശ്ശു

രം * അവന്നുവരുണൻതുഷ്ടനായിത്തീർന്നാൻപ്രതിജ്ഞയാൽ ഗർഭംധരി
ച്ചാൾരാജാവിൻഭാര്യ്യസുന്ദരിയായവൾ * അവ്വണ്ണമവളെക്കണ്ടാനൃപ
നംമോദമാർന്നുതേ ഗർഭസംസ്കാരകർമ്മങ്ങൾവിധിപോലെകഴിച്ചുടൻ *
എല്ലാലക്ഷണവുമൊന്നപുത്രനെപ്രസവിച്ചവൾ പുത്രൻജനിക്കയാൽ
ഭൂപൻസന്തോഷിച്ചാൻധരാപതെ! * ജാതകർമ്മാദിസംസ്കാരവിധിയെ
ല്ലാംകഴിച്ചവൻ ദ്വിജർക്കായ്പാൽപശുദ്ദാനംഭംഗ്യാചെയ്തേകിവിത്ത
വും * ജനനോത്സവമീവണ്ണംനടക്കുമ്പോൾഗൃഹത്തിലായ് വിപ്രവേ
ഷംധരിച്ചിട്ടാവരുണൻവന്നുചേർന്നുതേ * പൂജിച്ചാൻവിധിപോൽഭൂപ
ൻകൊടുത്താനാസനത്തെയും കാര്യ്യംചോദിക്കവേചൊന്നാൻ:'വരുണ
ൻഞാൻധരാപതേ! * പുത്രനെപ്പശുവാക്കിട്ടുചെയ്കനീശുദ്ധയാഗവും
നീനകല്പിച്ചതെമുന്നംസത്യവാക്കാകമാനവ!' * അതുകേട്ടുതളർന്നു
റദുഃഖിച്ചിട്ടാനരാധിപൻ അവനോടോതിനാൻദുഃഖമടക്കിത്തൊഴുക
യ്യോടും: * 'സ്വാമിൻവിധിക്കൊത്തുഞാനീയാഗംചെയ്യാമസംശയം
നിന്നോടുചെയ്തസത്യംപ്രഭോ,എൻവാക്കുംസത്യമാക്കിടാം * മാസംതിക
ഞ്ഞാലെൻപത്നിശുദ്ധയാകുംസുരോത്തമ! ശുദ്ധയായാൽകഴിക്കാം
ഞാനായാഗംപശുവാട്ടതാൻ.

വ്യാസൻപറഞ്ഞു.

ഇതോതപ്പെട്ടനൃപനാൽവരുണൻപൂകിതൻഗൃഹം രാജാവല്പം
ചിന്തയോടുംതുഷ്ടനായിവസിച്ചുതേ * മാസംതികഞ്ഞുടൻപിന്നെപ്പ
രീക്ഷക്കായിവന്നാവൻ സുവേഷനായ്വാഗ്മിയായവിപ്രനായ്നൃപമ
ന്ദിരേ * പൂജയേറ്റുസുഖംവാഴ്കാപാശിയോടാനരാധിപൻ ഹേതുഗർഭ
താംവാക്കുചൊല്ലിനാൻവിനയത്തൊടും * 'സംസ്കരിക്കാത്തസുതനെ
യ്യുപെബന്ധിപ്പതെങ്ങനെ? സംസ്കാരത്താൽഭൂപനാക്കികഴിക്കാംയാഗ
മുത്തമം * ദയചെയ്കിൽദാസനെന്നോർത്തിന്നനാകെന്നറിഞ്ഞുനീ അസം
സ്കൃതൻബാലനെകൂട്ടുംയാഗ്യനല്ലെന്നറയ്ക്കുക.

വരുണൻപറഞ്ഞു

ആദ്യംസത്യംചെയ്തുപിന്നെവഞ്ചിച്ചീടുന്നുനീനൃപ! പുത്രസ്നേഹം
ദുസ്ത്യജംമറ്റില്ലതാനുമറിഞ്ഞുഞാൻ * നിൻനല്ലവാക്കിനാൽപോകു
ന്നിന്നുഞാനെൻഗൃഹത്തിനായ് കുറേക്കാലംകഴിഞ്ഞിട്ടുനിൻഗൃഹത്തി
ങ്കൽവന്നിടും * നീയപ്പോൾസത്യവാക്കായിത്തീരണംനരപാലക! അ
ല്ലെങ്കിൽനിന്നെക്കോപിച്ചുശപിക്കുംഞാൻധരിക്കനീ

ദേവൻ പറഞ്ഞു

സമാവർത്തനമാം കർമ്മം കഴിഞ്ഞാൽ ദൃഢമായ് വിഭോ! പുത്രനെ പശുവാക്കീട്ടു യാഗം ചെയ്യാം വിധിപ്പടി.

വ്യാസൻ പറഞ്ഞു.

നൃപൻ തന്നാവാക്കു കേട്ടു വരുണൻ പ്രീതചിത്തനായ് അവ്വണ്ണമെന്നു ചൊല്ലീട്ടു പോയ് വേഗം, തുഷ്ടനായ് നൃപൻ * രോഹിതാഖ്യനവൻ പുത്രൻ കീർത്തിമാനതിവൃദ്ധിമാൻ സമർത്ഥനായ് സർവ്വവിദ്യാനിധിയായി ഭവിച്ചതേ * വിസ്തരിച്ചാ യാഗകാര്യമെല്ലാമവനറിഞ്ഞുടൻ തന്നാശത്തെ വിചാരിച്ചു ഭയപീഡിതനാകയാൽ * ഓടിയാരും ഗമിക്കാത്തൊരദ്രിതൻ ഗുഹയ്ക്കുള്ളിലായ് ചെന്നു പാർത്താൻ ഭയത്തോടും വീരനാം നൃപബാലകൻ * വരുണൻ പിന്നെയും യാഗത്തിന്നായാ നൃപമന്ദിരം പ്രാപിച്ചിട്ടവനോടോതീ: 'യാഗം ചെയ്യുക നീ നൃപ!' * തളർന്നു മുഖവും വാടീട്ടവനോടോതി മന്നവൻ എന്തു ചെയ്യുന്നു എവിടെയോ പോയ് പുത്രൻ സുരസത്തമ! * ആ വാക്കു കേട്ടു വരുണൻ കോപം പൂണ്ടു ശപിച്ചതേ അസത്യവാദിയായുള്ള ഭൂമിപാലനെയിങ്ങനേ: * 'ജലോദരം വ്യാധി നിന്റെ ദേഹത്തിൽ സംഭവിച്ചിടും സത്യം ചെയ്തിട്ടു കള്ളൻ നീയെന്നെ വഞ്ചിക്കയാലായ്' * ശപിച്ചിട്ടേവമപ്പാശി തൻ ഗൃഹത്തിന്നു പോയുടൻ വ്യാധിപീഡിതനായ് ഭൂപൻ ഗൃഹത്തിൽ പാർത്തു ദുഃഖിയായ് * ശാപംമൂലം മഹാരോഗിയായപ്പോളാ നൃപാലകൻ പുത്രൻ കേട്ടു താതനേറ്റം രോഗപീഡിതനെന്നതായ് * ജലോദരം താതനുണ്ടായ് ശാപത്താൽ നൃപനന്ദന! ദുഃഖിക്കുന്നേറെയെന്നേകൻ പാന്ഥൻ പുത്രനൊടോതിനാൻ * വൃഥാ ജനിച്ചു നിൻ ജന്മം നിഷ്ഫലം തന്നെ ദുർമ്മതേ! ദുഃഖിക്കുമച്ഛനെ വിട്ടിഗ്ഗുഹയിങ്കൽ വസിക്കയാൽ * ഇദ്ദേഹം കൊണ്ടെന്തു വന്നു ജന്മസാഫല്യമിന്നതേ അച്ഛനെ ദുഃഖിയാക്കീട്ടു വാഴ്ക നീ കഷ്ടസുതാധമ! * അച്ഛന്റെ വേദനയിൽ സൽപുത്രൻ വെടിയും തന്റെ ജീവനും നിന്മൂലം വ്യാധിയാൽ ഭൂപൻ ദുഃഖിച്ചിട്ടുലയുന്നതേ.

വ്യാസൻ പറഞ്ഞു

പാന്ഥന്റെ ധർമ്മമേറുന്ന സത്യമാം വാക്കുകൾ കേൾക്കയാൽ ദുഃഖിക്കുമച്ഛനെ കാണ്മാൻ പോകുവാൻ നിശ്ചയിച്ചവൻ * ഉടനേ വിപ്രനായിന്ദ്രനവനരികിലെത്തിനാൻ വൃദ്ധനായവനോടോതീ ദയവുള്ളവനെന്ന

പോൽ: * 'മൂർഖൻ നീ രാജതനയ! പോയിട്ടെന്നതു നിഷ്ഫലം വ്യാകുലൻ താതനെന്നോർക്കേണ്ട വെറുതേ ഭവാൻ.'

ശ്രീദേവീഭാഗവതം ഏഴാം സ്കന്ധം

വരുണശാപം പന്ത്രണ്ടാമദ്ധ്യായം

---

## പതിമൂന്നാമദ്ധ്യായം.

ഇന്ദ്രൻ പറഞ്ഞു.

വരുണന്നിഷ്ടസുതനെപ്പശുവാക്കീട്ടു മന്നവൻ യാഗം കഴിക്കാമെന്നാണയിട്ടാൻ പണ്ടത്തു സാഹസം * നീ പോകിൽ ക്രൂരനായ് നിന്നെ യൂപത്തിൽ കെട്ടി നിൻ പിതാ പശുവാക്കി വധിച്ചീടും ദുഃഖത്തോടും മഹാമതേ! * മഹാനാമിന്ദ്രനീവണ്ണം നിഷേധിച്ചതിനാലവൻ മഹാമായാമോഹിതനായവിടെത്തന്നെ വാണതേ. രോഗിയാണച്ഛനെന്നായി കേട്ടിട്ടു പലവട്ടവും പോകാനൊരുങ്ങിനാനപ്പോഴെല്ലാമിന്ദ്രൻ വിലക്കിനാൻ * ദുഃഖാന്തനാ ഹരിശ്ചന്ദ്രൻ, സർവ്വജ്ഞൻ ഹിതമോതുവോൻ വസിഷ്ഠൻ ഗുരുവോടായി ചോദിച്ചാൻ വിജനത്തിലായ്.

രാജാവു പറഞ്ഞു.

ഭഗവൻ ചെയ്യതെന്തീവേദനയാൽ ഭയമാണ്ടു ഞാൻ മഹാവ്യാധിഭയാർത്തൻ ഞാൻ ദുഃഖിപ്പോൻ രക്ഷ ചെയ്ക നീ.

വസിഷ്ഠൻ പറഞ്ഞു:

രാജാവേ! രോഗനാശത്തിന്നൊരുപായം ശ്രവിക്കുക പതിമ്മൂന്നുവിധം പുത്രരെന്നോതും ധർമ്മശാസ്ത്രവും * അതിൽ വിലയ്ക്കുവാങ്ങുന്നോൻ പുത്രനാൽ ചെയ്യുന്ന മഖം ചോദിക്കുന്ന ധനം നൽകി വരുത്തു കൊൾക വിപ്രനെ * ഇമ്മട്ടു യാഗം ചെയ്താൽ നിൻ രോഗനാശം വരും നൃപ! സന്തോഷിക്കും വരുണനും വേണ്ടപോലില്ല സംശയം.

വ്യാസൻ പറഞ്ഞു.

ഏവം വസിഷ്ഠവാക്യം കേട്ടോതി മന്ത്രിയോടാ നൃപൻ അന്വേഷിക്കണമീ ദേശന്തോറും നന്നായ് മഹാമതേ! * അത്യാഗ്രഹിയതാമച്ഛൻ ചിലപ്പോൾ പുത്രനേ തരും അവൻ ചോദിച്ചിടും ദ്രവ്യമേകി നീ കൊണ്ടു

പോരണം * ദൃഢമായ്കൊണ്ടുവരണംയാഗാൎത്ഥാവിപ്രബാലനെ എ
ന്നിക്കാൎയ്യത്തിനൊട്ടംനീയാഭാവംനിനയ്ക്കൊലാ * എത്തുവിപ്രനൊടെ
ന്നാലുമപേക്ഷിക്കുകപുത്രനെ പുത്രനെയാഗപശുവായ്തന്നാലു ദ്രവ്യ
മേകിടാം * ഇതോതപ്പെട്ടനൃപനാൽസചിവൻകാൎയ്യഹേതുവാൽ അ
ന്വേഷിച്ചാൻപുരംഗ്രാമംഗൃഹങ്ങളിലുമങ്ങനെ * അന്വേഷിച്ചുഴലവിവണ്ണ
മൊരുദിക്കിൽദരിദ്രനായ് യോഗിയാംസുതൎമ്മൂന്നൊത്തുപാൎത്ത“ജീഗൎത്ത”
നെന്നൊരാൾ * അവന്റെമദ്ധ്യമൻപുത്രൻശുനശ്ശേഫനെവാങ്ങി
നാൻ ചോദിച്ചധനമേകീട്ടാവിപ്രനായ്മന്ത്രിസത്തമൻ * യാഗത്തി
ന്നായ്കൊണ്ടുവന്നാൻശുനശ്ശേഫനെയായവൻ ഭൂപനോടോതിയാ
ബ്ബാലൻയാഗത്തിന്നൊരുനല്പശു * അവനാൽതുഷ്ടനായ്ഭൂപൻവേ
ദവിത്തമരാനിട്ടും വിപ്രന്മാരവരെത്തീട്ടുവട്ടംകൂട്ടീമഖത്തിനായ് * യാ
ഗംതുടങ്ങവേകെട്ടീയൂപത്തിൽദ്വിജനെനൃപൻ അതുകണ്ടുവിരോധി
ച്ചാൻവിശ്വാമിത്രൻമഹാമുനി * 'സാഹസംചെയ്യൊലാരാജൻ!വിട്ട
കീവിപ്രബാലനെ ആയുഷ്മാനാനപേക്ഷിക്കാംനിനക്കിന്നുസുഖംവ
രും * കരയുന്നിശ്ശുനശ്ശേഫൻദുഃഖിപ്പിക്കുന്നുമാംദയാ ദയാവാനാക
രാജാവേ!കേൾക്കകെൻവാക്യവുംഭവാൻ * അന്യദേഹത്തെരക്ഷിപ്പാൻ
സ്വദേഹത്തെയാപരർ വ്രതനിഷ്ഠർനൃപർപണ്ടുസ്വൎഗ്ഗത്തിന്നായ്
കൊടുത്തിട്ടും * സ്വദേഹരക്ഷയ്ക്കായ്നീയുംകൊല്ലുന്നിദ്വിജനെംബാലാ
ൽ ഇവനിൽകൃപതോന്നീട്ടപാപംചെയ്യായ്കമന്നവ * സ്വദേഹപ്രീതി
യെല്ലാൎക്കുംതുല്യമെന്നറിയുന്നുനീ അതിനാലിബ്ബാലനേനീവിട്ടുകെൻവാ
ക്കുകേൾക്കുകിൽ.

വ്യാസൻപറഞ്ഞു.

ആവാക്കമാദരിക്കാതെയധികംദുഃഖിയായ്നൃപൻ വിട്ടില്ല,കോ
പിച്ചവനിൽവിശ്വാമിത്രൻമഹാമുനി * അശ്ശുനശ്ശേഫനായിട്ടൊരു
'പദേശംകൊടുത്തുതേ വരുണന്റെമഹാമന്ത്രംദയയാവേദവിത്തമൻ *
ശുനശ്ശേഫനമാമന്ത്രമധികം,വധമാലിനാൽ പ്ലുതസ്വരത്തിൽവരു
ണദ്ധ്യാനത്തോടോതിയുച്ചമായ് * മുനിപുത്രൻസ്തുതിക്കുന്നെന്നറിഞ്ഞാ
യാദസാംപതി ശുനശ്ശേഫനെയങ്ങെത്തിവിട്ടുവിച്ചാൻദയാനിധി * നൃ
പരോഗത്തെയുംപോക്കിവരുണൻപുക്കാൻഗൃഹം മരണംനീക്കിരക്ഷി
ച്ചാൻവിശ്വാമിത്രൻകുമാരനെ * കേൾക്കായ്കയാൽനൃപൻവിശ്വാ
മിത്രൻചൊന്നൊരുവാക്കിനെ ഉറച്ചുരോഷമവനിൽവിശ്വാമിത്രനു

ഹ്യത്തിലായ് * ഒരിക്കലെശപമേറീട്ടാമന്നവൻകാട്ടപൂകിനാൻ പന്നി യേക്കൊല്ലുവാനച്ചയ്യാണ്ടാൻകൌശികിതൻതടം* വൃദ്ധബ്രാഹ്മണനാ യ വിശ്വാമിത്രൻവഞ്ചിച്ചു്ഭൂപനേ പ്രാൎത്ഥിച്ചവൻകൈക്കലാക്കിനല്ല താംരാജ്യമൊക്കയും * യജമാനൻഹരിശ്ചന്ദ്രൻദുഃഖാംപീഡിതനാക യാൽ കൌശികൻകാട്ടിൽവന്നപ്പോഠവസിഷ്ഠൻചൊല്ലിയകമോ: * 'ക്ഷത്രിയാധമ!ദുർബുദ്ധേ!വൃദ്ധനീദ്വിജവേഷമായ് കൃത്രിമംചെയ്തവെ റുതേഗർവ്വിക്കുന്നെന്തുഡാംഭിക! * യജമാനനെ നിക്കിനീനൃപശ്രേഷ്ഠനെ യെന്തിനായ് അപരാധംവിട്ടുമൂർഖ!ദുഃഖിപ്പിച്ചതുമേററവും * നീകൌ ടില്യംചെയ്തമൂലംബകമായിബ്ഭവിക്കുക ഏവംശപിച്ചമുനിയോടുടൻ കൌശികനോതിനാൻ * ഞാൻകൊക്കായ്വാഴവോളംനീപൊന്മാനാ യുംഭവിച്ചിടും.

വ്യാസൻപറഞ്ഞു.

കോപംപൂണ്ടവരന്യോന്യംശപിച്ചിട്ടപരസ്പരം കൊക്കുംപൊന്മാ നുമായ്തീൎന്നാർമുനിമാർമാനസത്തിലായ് * ദിവ്യമാംമാനസസരസ്സി ങ്കൽകൊക്കായകൌശികൻ ഒരുവൃക്ഷമതിൽക്കൂടുംകെട്ടിയങ്ങുവസിച്ചു തേ * മറെറാന്നിൽകൂടുകെട്ടീട്ടപ്പൊൻമാനായവസിഷ്ഠനും വസിച്ചാ,ന വരന്യോന്യംദ്വേഷിപ്പാനാഗ്രഹത്തൊടും * യുദ്ധംചെയ്തൂർദിനന്തോ റുംകോപിച്ചാരണ്ടുപേരുമായ് ശബ്ദിച്ചുംകൊണ്ടധികമായ്ലോകർദുഃ ഖിച്ചിടുമ്പടി * നഖങ്ങളുംചുണ്ടുകളുംപക്ഷങ്ങളുംകൊണ്ടുപരസ്പരം മുരി ക്കപൂത്തപോൽചോരയണിഞ്ഞുംകൊണ്ടടിച്ചവർ * ഈവണ്ണംബഹു വൎഷങ്ങളുംമുനിമാർപക്ഷിരൂപമായ് അവിടെപ്പുത്രരാജാവേ!ശാപ ത്താൽകെട്ടുപെട്ടവർ *

രാജാവുപറഞ്ഞു.

വസിഷ്ഠകൌശികർശാപമുക്തരായ്തീൎന്നതെങ്ങനേ? അതെനി ക്കോതണംകേൾപ്പാനധികംകൌതുകംമുനേ!.

വ്യാസൻപറഞ്ഞു.

പോർചെയ്യുമവരേക്കണ്ടുബ്രഹ്മലോകപിതാമഹൻ ദേവേന്ദ്രം വാനവരോടൊന്നിച്ചുവിടെവന്നുതേ * യുദ്ധംവിലക്കീട്ടവരേയാശ്വസി പ്പിച്ചുപത്മജൻ വേഗമാമുനികൾക്കുള്ള ശാപവുംവേർപെടുത്തിനാൻ* സ്വാലയങ്ങൾക്കുപോയാരവാനോരൊക്കെയനന്തരം ഹംസത്തിലേറി ബ്രഹ്മാവുംസത്യലോകത്തിലെത്തിനാൻ * ഉടനേകൌശികൻപോയീ വസിഷ്ഠൻപൂകിയാശ്രമം അന്യോന്യംസ്നേഹമായിട്ടാബ്രഹ്മാവിൻവാക്കു

മൂലമായ് * മൈത്രാവരുണിയുംപോർചെയ്യേവംകാരണമെന്നിയേ പരസ്പരംദ്വേഷമേകംവിധംകൌശികനോടുമായ് * ദേവാസുരനരന്മാരിലാരാണീജ്ജഗത്തതിൽ അഹങ്കാരത്തിനെവെന്നിട്ടെന്നുംസുഖമൊടൊത്തവർ? * മഹാന്മാൎക്കുമനഃശുദ്ധിയതിനാൽദുർല്ലഭംനൃപ! പ്രയത്നംചെയ്കിലുണ്ടാകും,തീൎത്ഥംദാനംതപസ്സുതം * ധൎമ്മസാധനമെല്ലാം താനതെന്ന്യേനിഷ്പ്രയോജനം സാത്വികിരാജസീപിന്നെത്താമസീമൂന്നുമട്ടിലായ് * ശ്രദ്ധയെന്നാർനരൎക്കെല്ലാംധൎമ്മകൎമ്മങ്ങളിൽനൃപ! ഫലംമുഴവനേകീടുംസാത്വികശ്രദ്ധദുർല്ലഭം * രാജസശ്രദ്ധലോകത്തിൽപ്രകൃതിപ്ഫലമേകിടും താമസശ്രദ്ധവെറുതേകീൎത്തിപോലുംവരില്ലതിൽ * കാമക്രോധങ്ങളൊടൊത്തജനങ്ങൾക്കുനൃപോത്തമ! ശ്രവണാദികളാൽചിത്തംവാസനാഹീനമാക്കണം * സദാദേവീപൂജയോടുംതീൎത്ഥാദികളിൽവാഴണം ദേവീനാമജപത്തോടുംതൽഗുണസ്തുതിയോടുമേ * കലിദോഷഭയാൽദേവീപദധ്യാനത്തൊടുംനൃപ! ഒരിക്കലുംകലിഭയംവരില്ലേവംനടത്തുകിൽ * പാപിയുംശ്രമമെന്ന്യേതാൻസംസാരംവിട്ടുമുക്തനാം.

ശ്രീദേവീഭാഗവതം ആറാംസ്കന്ധം

ശുനശ്ശേഫസംരക്ഷണം

പതിമൂന്നാമദ്ധ്യായം.



## പതിനാലാമദ്ധ്യായം.

ജനമേജയൻപറഞ്ഞു.

ബ്രഹ്മാവിൻപുത്രനായിടുംവസിഷ്ഠമുനിതൻറപേർ മൈത്രാവരുണിയെന്നെമ്മട്ടായിതീമുനിപുംഗവ! * എന്തുകൎമ്മത്തിനാലിപ്പേരുണ്ടായെന്തുഗുണത്തിനാൽ അവന്നിപ്പേരുവരുവാൻമൂലമെന്തുരചെയ്കനീ?

വ്യാസൻ പറഞ്ഞു.

ധരിച്ചാലുംനൃപശ്രേഷ്ഠ!വസിഷ്ഠൻവിധിതൻസുതൻ നിമിശാപാലുടൽവിട്ടാമഹാൻപിന്നെജ്ജനിക്കയാൽ * മിത്രാവരുണരിൽനിന്നിട്ടപ്പേർകൊണ്ടുപ്രസിദ്ധനായ് മൈത്രാവരുണിയെന്നായീലോകംമുഴവനുംനൃപ!.

രാജാവു പറഞ്ഞു.

ധർമ്മിഷ്ഠൻമുനിരാജാവാൽശപിക്കപ്പെട്ടതെന്തിനായ്? മുനികേക്കുമ്മട്ടുഭൂപൻതന്നുഗ്രശാപംഫലിച്ചതും? * കുററംചെയ്യാത്തമുനിയേരാജാവെന്തുശപിച്ചതും സർവ്വജ്ഞൻനീയാദിതൊട്ടുള്ളോരുകാരണമോതുക.

വ്യാസൻ പറഞ്ഞു.

ദൃഢമാംകാരണംമുൻപിൽഞാൻനിനക്കുപറഞ്ഞതേ നിറഞ്ഞതല്ലോസംസാരംമായതൻമുഗ്ഗുണങ്ങളാൽ? * ധർമ്മംചെയ്തുട്ടേഭൂപാലൻ തപിച്ചീടട്ടേതാപസർ ഗുണംവ്യാപിക്കയാലാക്കുംവരില്ലതുപ്രകാശമായ് * കാമക്രോധങ്ങളാണ്ടുള്ളോർമുനിമാരുംക്ഷിതീശരും ലോഭാഹങ്കാരങ്ങളോടുംതപംചെയ്യുന്നുഘോരമായ് * രജോഗുണത്തിൽമുങ്ങീട്ടുയാഗംചെയ്യുന്നുമന്നവർ. അതുപോൽദ്വിജരുംസത്വഗുണംചേർന്നവരല്ലതാൻ * നിമിയേമുനിയുംഭൂപൻമുനിയേയുംശപിച്ചതേ മഹാദുഃഖംരണ്ടുപേർക്കുമുണ്ടായ്ദൈവബലത്തിനാൽ * ദ്രവ്യശുദ്ധി,ക്രിയാശുദ്ധി, ശുദ്ധമാംചിത്തശുദ്ധിയും ദുർല്ലഭംമുഗ്ഗുണംതിങ്ങുംസംസാരത്തിങ്കലാക്കുമേ * ദേവീപ്രഭാവമാണാക്കുമെങ്ങുംതാനതലംഘ്യമാം അവളാരിൽകനിഞ്ഞീടുമവൻഗുണവിഹീനനാം * മോചിക്കുന്നില്ലതുമരാംബ്രഹ്മവിഷ്ണ്വീശമുഖ്യരും സത്യവ്രതൻതൊട്ടുപാമരന്മാർമോചിച്ചിടുന്നതേ * ദേവീസ്വഭാവമറികില്ലിജ്ജഗത്തിങ്കലൊരുത്തനും എന്നാലുംനിശ്ചയം ഭക്തവശ്യയാണവൾമന്നവ! * അവൾതൻഭക്തിതാൻവേണമതിനാൽദോഷമററിടാൻ രാഗാഹങ്കാരമയിയാംഭക്തി,നാശംവരുത്തിടും * ഇക്ഷ്വാകുകുലസംഭൂതൻനിമിയെന്നൊരുമന്നവൻ രൂപവാൻ,ഗുണസമ്പന്നൻ,ധർമ്മജ്ഞൻജനരഞ്ജകൻ * യാഗംചെയ്യുന്നവൻ,ശുദ്ധനു,ദാനൻ,സത്യമോതുവോൻ ഇക്ഷ്വാകുവിൻപന്ത്രണ്ടാമൻ,സുതൻധീമാൻ സുരക്ഷകൻ * ബ്രാഹ്മണക്ഷേമത്തിന്നായ്ജയമെന്നോതിടുംപുരം ഉണ്ടാക്കിച്ചുകൊട്ടുഞാനഗ്ഗൌതമാശ്രമസന്നിധൌ * യാഗംചെയ്യണമെന്നുണ്ടായ്ബുദ്ധിരാജസിയായുടൻ ബഹുകാലംകൊണ്ടുതീരുന്നതായ്ദക്ഷിണചേർന്നതായ് * യാഗകാര്യത്തിനായിക്ഷ്വാകുവംശജൻറയാജ്ഞയാൽ മഹാന്മാർനിശ്ചയിച്ചാണംകൂട്ടിനാൻവട്ടമൊക്കയും * അംഗിരസ്സാ,ഭൃഗുമുനി,ഗൌതമൻ,വാമദേവനും വസിഷ്ഠു,നാംപുലസ്ത്യാഖ്യ.ഋചീകൻ,പുലഹൻ,ക്രതു * യാഗംചെയ്യാൻസമർത്ഥന്മാർ,താപസർ,വേദവിത്തമർ സർവ്വജ്ഞധീശ്രേഷ്ഠരാംമുനിമാരെക്ഷണിച്ചുതേ

വട്ടങ്ങളെല്ലാംകൂട്ടീട്ടുധൎമ്മിഷ്ഠൻഭൂമിപാലകൻ വസിഷ്ഠൻവംശഗുരുവോടോതിനാൻവിനയത്തോടും: * 'യാഗമൊന്നുചെയ്യിക്കണംനീകരുണാനിധേ! സൎവ്വജ്ഞൻഗുരുനീയിപ്പോളിക്കാൎയ്യംസാദ്ധ്യമാക്കണം * യാഗത്തിനായ്‌വേണ്ടതെല്ലാംഭംഗിയായ്‌കൊണ്ടുവന്നതേ ദീക്ഷയല്ലായിരംവൎഷംചെയ്യാനാശിച്ചിട്ടുണ്ടുഞാൻ * ഏതുയാഗത്തിലാരാദ്ധ്യാ ശ്രീദേവീജഗദംബികാ അവൾക്കിഷ്ടത്തിനായാഗംചെയ്യണംവിധിപോലവേ' * നിമിതൻവാക്കുകേട്ടോതിവസിഷ്ഠനവനോടുടൻ: 'ഇന്ദ്രനെന്നെമുൻപുതന്നെവിളിച്ചിട്ടുണ്ടുമന്നവ! * ദേവീയാഗത്തിനായുത്സാഹത്തോടാപാകശാസനൻ ഞാൻദീക്ഷിപ്പിച്ചായവനേയഞ്ഞൂറാണ്ടേക്കു ഭൂമിപ! * ക്ഷമിക്കനീയുമതിനാപാത്രകാലംവരയ്ക്കുമ സ്വൎഗ്ഗേശനാകുമിന്ദ്രന്റെയാഗകാൎയ്യംകഴിഞ്ഞുടൻതാൻ * വന്നീടാംനീയുമത്രോളംക്ഷമിക്കുകനൃപോത്തമ'.

രാജാവു പറഞ്ഞു.

യാഗത്തിനായിഞാൻവേറേമുനിമാരെക്ഷണിച്ചുപോയ് വട്ടങ്ങളൊക്കയുംകൂട്ടീക്ഷമിക്കുന്നതുമെങ്ങനെ? * ഇക്ഷ്വാകുക്കൾക്കൊക്കെ വേദവിത്താംനീഗുരുവാകയാൽ എൻകാൎയ്യംവിട്ടുനീപോകാൻതുടങ്ങുന്നതുമെങ്ങനെ? * നിനക്കുയുക്തമല്ലെന്റെയാഗംവിട്ടങ്ങുപോവതും പോകുന്നുധനലോഭത്താലത്യാഗ്രഹിയതാംഭവാൻ * നൃപൻതടുത്തിട്ടുമിന്ദ്രയാഗംപ്രാപിച്ചിതാമുനി * കണ്ടിതത്തോടാശ്രയിച്ചാൻപോയഗ്ഗൌതമനേനൃപൻ ഹിമവൽപാൎശ്വമാണാഴിക്കരികിൽചെയ്തുയാഗവും * യാഗത്തിൽബ്രാഹ്മണൎക്കായിബ്ഭൂരിദക്ഷിണചെയ്തുതേ നിമിയല്ലായിരംവൎഷംദീക്ഷിച്ചാനതിൽമന്നവ! * ഋത്വിക്കുകളെയത്യന്തംപൂജിച്ചാൻഗോധനങ്ങളാൽ അഞ്ഞൂറാണ്ടേയ്ക്കുള്ളതാകെയാരിന്ദ്രയാഗംകഴിഞ്ഞുടൻ * വസിഷ്ഠൻവന്നുരാജാവിൻയാഗശാലയിലെത്തിനാൻ ഇരുന്നാനവിടെഭൂപയാഗംകാണുന്നതിനായ്മുനി * നിമിയപ്പോൾനല്ലവണ്ണംനിദ്രചെയ്യുകമൂലമായ് ഉണൎന്നില്ലഭൃത്യന്മാർ,വന്നമില്ലൃഷിസന്നിധൌ * അവമാനത്തിനാൽകോപമുണ്ടായപ്പോൾവസിഷ്ഠനും നൃപനേക്കാണായ്കമൂലംകോപിച്ചാൻമുനിസത്തമൻ * ശപിച്ചാൻനിമിയെക്കോപത്തിന്നധീനത്തിലായവൻ: 'നിൻവംശഗുരുവാകുമെന്നെയവമാനിച്ചതള്ളിനീ * അന്യനെഞാൻതടുത്തിട്ടുംഗുരുവാക്കിബ്ബലത്തിനാൽ ദീക്ഷിക്കയാൽനീവിദേഹനായിത്തീരുംനരാധിപ! * ഈനിൻദേഹംപതിക്കട്ടേനീവിദേഹനുമാകുക'.

വ്യാസൻപറഞ്ഞു.

എന്നവൻവാക്കുകേട്ടിട്ടാനൃപൻെറപരിചാരകർ ഉണർത്തീട്ടുടനെ ചൊന്നാർമുനികോപിച്ചിരിക്കുന്നതായ് * കോപിക്കുംമുനിയെപ്രാപിച്ചിടിനാൻനിർമ്മലൻനൃപൻ യുക്തിയായ്താഴ്മയായ്ചൊന്നാൻഹേതുഗർഭതാംമൊഴി: 'എൻദോഷമല്ലധർമ്മജ്ഞ!നൃപോയത്യാഗ്രഹത്തിനാൽ* യജമാനനതാമെന്നെവിട്ടർത്ഥിച്ചിട്ടുമേറെഞാൻ ഈനിന്ദ്യകർമ്മംചെയ്തിട്ടുമോദിപ്പാൻലജ്ജയില്ലയോ * ധർമ്മത്തിൻനിഷ്ഠയറിയുംനിനക്കുമുനിസത്തമ! നീസാക്ഷാൽബ്രഹ്മതനയൻവേദവേദാംഗവിത്തമൻ * മഹത്താംദ്വിജധർമ്മത്തിൻസൂക്ഷ്മസ്വരൂപ്പക്കറിവില്ലതേ നിൻദോഷമെന്നിലാക്കിട്ടുശപിക്കാനാശരേ വൃഥാ * സത്തർകോപംവിട്ടുംകോപിചണ്ഡാലനിൽനികൃഷ്ടനാം നീയെന്നെവെറുതേകോപംകലർന്നിട്ടുശപിച്ചതേ * പതിക്ക നിൻെറയീക്കോപംകലർന്നോരുശരീരവും ശപിച്ചാൻമുനിയെഭൂപനവ്വണ്ണംമുനിഭൂപനേ * അന്യോന്യംശാപമേററിട്ടുതീർന്നാർദുഃഖികളായവർ ഏററെച്ചിന്തിച്ചുവിധിയെയാശ്രയിച്ചാൻവസിഷ്ഠനും * രാജാവിൻശാപവൃത്താന്തമവനോടറിയിച്ചുടൻ.

വസിഷ്ഠൻപറഞ്ഞു.

വീഴട്ടെനിൻദേഹമെന്നായ്നിമിയെന്നെശപിച്ചതേ കഷ്ടംശരീരംവീണിടട്ടുംതാത!ഞാനെന്തുചെയ്യേണ്ടും? * വേറെദേഹമെടുക്കാൻമേമാർഗ്ഗമെന്തുകഥിക്കനീ മുൻപോലെമമട്ടെൻെറദേഹമുണ്ടായീടുംപിതാമഹ! * ഇശ്ശരീരത്തിലേജ്ഞാനംപോലെമേലുംഭവിക്കണം നീസമർത്ഥൻമഹാഭാഗ!പ്രസാദിച്ചീടണംവിഭോ! വസിഷ്ഠവാക്യംകേട്ടിട്ടുചൊന്നാൻസുതനൊടായ്വിധി: * 'മിത്രാവരുണതേജസ്സിൽസ്ഥിരമായ്നീകടക്കുക അയോനിജനതായ്സ്ത്രീശുക്കാലംകൊണ്ടവരിൽനിന്നുനീ * പിന്നെയുംദേഹവാനായിതീർന്നിടുംധർമ്മനിഷ്ഠനായ് സർവ്വജ്ഞനാദ്യന്തവിത്തായ്പൂജ്യനായ്നീഭവിച്ചിടും' * ബ്രഹ്മാവിത്തുരചെയ്തപ്പോൾപ്രാപിച്ചാൻവരുണാലയം കേത്യാപ്രദക്ഷിണംചെയ്തുനമിച്ചിട്ടാവിരിഞ്ചനേ * ആമിത്രാവരുണന്മാർക്കുള്ള ശരീരംപൂകിനാൻമുനി നല്ലാംതൻെറദേഹത്തെവിട്ടുജീവാംശമോടുടൻ * ഒരിക്കൽവന്നുർവ്വശിയാവരുണാലയമായതിൽ യദൃച്ഛയാസഖികളോടൊന്നിച്ചധികസുന്ദരി * അഴകുള്ളസ്സുരസ്ത്രീയാമവളെക്കാൺകമൂലമായ് മിത്രാവരുണരകാമാർത്തരായിട്ടുദേവകന്യയാം * മനസ്സിളക്കമേറ്റിപ്പനാരീരത്നത്തൊടോതിനാർ: 'ആർത്തരാംഞങ്ങളെക്കാമലാംഗിയാംനീവരിക്കുക* ഇഷ്ടംപോലിവിടെപ്പാർത്തുകളിച്ചീടുകസുന്ദരി!

അവക്കധീനമായ്ത്താളിതു ചൊല്ലുകയാലവർ * മിത്രാവരുണന്മാർ തൻവാസസ്ഥലത്തിൽസ്ഥിരഭാവമായ് അവക്കെല്ലാൎക്കും പ്രായമറിഞ്ഞിട്ടാമുൎവ്വശിക്കണ്ടാ ദൈവാൽപതിച്ചുവർവീൎയ്യം മടപ്പിള്ളാക്കടത്തിലായ് * അതിൽനിന്നുളവായ് രണ്ടുമുനിമാരതിസുന്ദരർ അഗസ്ത്യനാദ്യൻ രണ്ടാമൻവസിഷ്ഠനതുപോലവേ * മിത്രാവരുണവീൎയ്യത്തിൽനിന്നു താപസസത്തമർ ബാല്യത്തിലേവനംപൂകീവൻതപസ്സുള്ള അഗസ്ത്യനും * വസിഷ്ഠനാം ബാലനേയായിക്ഷ്വാകുഗുരുവാക്കിനാൻ നിജവംശസുഖത്തിന്നാശ്ലാഘിച്ചാൻജനമേജയ! * അധികംപ്രീതിയുണ്ടായീമുനിയെന്നോൎത്തുമന്നവ! വസിഷ്ഠൻമുനിശാപത്താൽമിത്രാവരുണർതൻകലേ * അന്യദേഹമെടുത്തീടാൻഹേതുവെല്ലാംപറഞ്ഞുഞാൻ.

ശ്രീദേവീഭാഗവതം ആറാംസ്കന്ധം

വസിഷ്ഠദേഹാന്തരപ്രാപ്തി

പതിന്നാലാമദ്ധ്യായം



---

## പതിനഞ്ചാമദ്ധ്യായം

---

ജനമേജയൻ പറഞ്ഞു

വസിഷ്ഠദേഹസംപ്രാപ്തിപറഞ്ഞതില്ലല്ലോവാൻമുനേ! നിമിപിന്നെദ്ദേഹമാണ്ടതെമ്മട്ടെന്നരുൾചെയ്യണം.

വ്യാസൻ പറഞ്ഞു.

വസിഷ്ഠൻപിന്നെയുംദേഹമെടുത്തില്ലേനരാധിപ! ശാപാനന്തരമവ്വണ്ണമെടുത്താൻനിമിയുംതന്നെ * വസിഷ്ഠശാപമേറ്റപ്പോൾനിമിയാഗത്തിൽവാണിട്ടും മുനിമാരേയാശ്രയിച്ചാനവർചിന്തതുടങ്ങിനാർ * നാമിപ്പോളെന്തുചെയ്യേണ്ടതിക്ഷ്മാപൻശാപമാണ്ടതേ യാഗവുംപൂൎത്തിയായില്ലദീക്ഷിച്ചോൻധാൎമ്മികൻനൃപൻ * എന്തുചെയ്യേണ്ടതക്കാൎയ്യംവിചാരത്തിലായതേ വരേണ്ടതുവരുംനൃനാംതടുക്കാൻവയ്യൊരുത്തനും * ബഹുമന്ത്രങ്ങളാലപ്പോളാമഹാൻതന്റെദേഹവും അല്പംപോലേസാഷ്ഠാസമൊട്ടുംരക്ഷിച്ചിട്ടുനിറുത്തിനാർ * ഗന്ധമാല്യങ്ങളാലേറെ പൂജിച്ചാമന്ത്രശക്തിയാൽ ശ്രേഷ്ഠമാംശരീരത്തെസ്ഥാപിച്ചാർനിൎവ്വികാരമായ് * യാഗംസമാപ്തമായപ്പോൾവന്നാർദേവകളൊക്കയും ഋത്വിക്കുകൾവാഴ്ത്തുകയാൽതുഷ്ടരായവരേറ്റവും * മുനിമാരറിയിച്ചിട്ടാനൂ

പനോടോതിവാനവർ: 'തുഷ്ടരായ്ഞങ്ങൾ ഭൂപാല! വരംവാങ്ങുകസുവ്രത! * ഈയാഗത്താൽ ശ്രേഷ്ഠജന്മംവിധിക്കുന്നിന്നു ഞങ്ങളും നരദേഹമതോ ദേവദേഹംമാനിന്റെയിഷ്ടംപോൽ * വസിഷ്ഠൻദേഹമാർന്നങ്ങു ഗർവ്വോടുംവാണിടുന്നപോൽ' ഇതോതപ്പെട്ടു ഭൂപാത്മാസുരരോടോതിനാൻമുദാ: * 'ഈനശ്വരശരീരത്തിലില്ലൊട്ടുംവാഞ്ഛയീമമ എന്റെവാസംഭവിക്കട്ടെജന്തുദൃഷ്ടികളിൽസദാ * ചരിക്കാംവായുവായ്സർവ്വഭൂതാക്ഷികളിലുംദൃഢം' ഇതോതപ്പെട്ടുനിമിതന്നാത്മാവോടുരചെയ്തവർ * അപേക്ഷിക്കുകലോകേശിയായീട്ടാദേവിയോടുനീ ഈയാഗത്താൽതുഷ്ടയായിട്ടുവരംനിന്നിഷ്ടമേകിടും * സുരരാലിതുചൊല്ലപ്പെട്ടവൻപ്രാർത്ഥിച്ചുദേവിയേ ദിവ്യസ്തോത്രങ്ങളാൽതൊഴുതിടറിക്കൊണ്ടുഭക്തിയായ് * സന്തോഷിച്ചിട്ടുരാജാവിൻപ്രത്യക്ഷത്തിങ്കൽവന്നവൾ കോടിസൂര്യനോടൊപ്പംനല്ലഴകുള്ളൊരുദേവിയേ * കണ്ടിട്ടവർതുഷ്ടരായാർകൃതകൃത്യരുമായിതേ വരംവരിച്ചാൻഭൂപാലൻദേവിപ്രത്യക്ഷമാകവേ * മോക്ഷത്തിനായ്നിർമ്മലമാംജ്ഞാനവും,സർവ്വഭൂതർതൻ നേത്രങ്ങളിൽവാസവുമേകവിച്ചീടണമെന്നുതാൻ * പ്രസന്നയായദേവേശിയാകുമംബികചൊല്ലിനാൾ ശുദ്ധജ്ഞാനംഭവിക്കുംസർവ്വഭൂതാക്ഷിവാസവും * പ്രാരബ്ധകർമ്മാനുഭവംതീരുവോളംഭവിച്ചിടും ഇമച്ചിമിഴിയുണ്ടാകും നിന്നാലെല്ലാക്ഷ്മക്ഷിയിൽ * നിൻവാസത്താൽകണ്ണിമപ്പോരാകുംനർചക്ഷുക്കളും പക്ഷികൾക്കുമതുണ്ടാകുംദേവന്മാർക്കുകണ്ണിമച്ചിടാ * ശ്രീദേവിയവനീവണ്ണംവരംനൽകീട്ടുതൽക്ഷണം മുനിമാരോടുമോതീട്ടുമറഞ്ഞാളവിടത്തിലായ് * മഹാദേവിമറഞ്ഞപ്പോളവിടുള്ളമുനീശ്വരർ ചെന്നാലോചിച്ചുനിമിതൻദേഹത്തെക്കൊണ്ടുവന്നതേ * അരണിക്കടകോൽകൊണ്ടുകടഞ്ഞാർമന്ത്രമോടുടൻ നിമിക്കുപുത്രനുണ്ടാവാൻഹോമിച്ചാർമന്ത്രമോതിനാർ * ആമഹാന്മാർകടഞ്ഞപ്പോളുണ്ടായീപുത്രനുത്തമൻ എല്ലാലക്ഷണവുംചേർന്നുസാക്ഷാലാനിമിയെന്നപോൽ * മാഥിയെന്നായിപേരന്നുമഥനത്താൽജനിക്കയാൽ ജനകങ്കേന്നാകകൊണ്ടുനാമംജനകനെന്നുമായ് * വിദേഹനാംനിമിയിൽനിന്നുണ്ടായതുനിമിത്തമായ് വിദേഹരെന്നാവംശത്തിൽഭൂപന്മാർകീർത്തികേട്ടതേ * ഏവംനിമിസുതൻകീർത്തിപ്പെട്ടാൻജനകനെന്നതായ് ഗംഗാതീരത്തിലുണ്ടാക്കീനല്ലതാംപുരിയാനൃപൻ * ഗോപുരംമാളികയുമായേറ്റംകേട്ടമിഥിലാപുരി നിറഞ്ഞുംധനധാന്യങ്ങളോടികൾവിളങ്ങിയും * ഈവംശ

ജാതരാംഭൂപരെല്ലാംജനകരെന്നുതാൻ കീർത്തിതരാട്ടാർവിദേഹന്മാരെന്നുംജ്ഞാനികളായവർ * നിമിതന്നുത്തമാഖ്യാനമീമട്ടോതിനിനക്കു ഞാൻ വിസ്താരമായ്‌വിദേഹത്വംശാപംകൊണ്ടുളവായതും.

രാജാവു പറഞ്ഞു.

നിമിശാപമതിൻഹേതുരച്ചുനീമഹാമുനേ! കേട്ടിട്ടെൻചഞ്ചലം ചിത്തംസന്ദേഹംപൂണ്ടിടുന്നുതേ * വസിഷ്ഠൻബ്രാഹ്മണശ്രേഷ്ഠൻരാജാവിൻെറപുരോഹിതൻ വിധിജൻമുനിയെവ്വണ്ണംശപിക്കപ്പെട്ടുഭൂപനാൽ? * ഗുരു,വിപ്രനിതെന്നോർത്തുംക്ഷമിച്ചില്ലാനൃപൻനിമി ശുഭയാഗംകഴിച്ചിട്ടുമെവ്വണ്ണംകോപമാണ്ടവൻ? * ധർമ്മത്തിൻപോക്കറിഞ്ഞിട്ടുമിക്ഷ്വാകുകുലസംഭവൻ ഗുരുവാംവിപ്രനേകോപത്തോടുകൂടിശപിച്ചതേ.

വ്യാസൻ പറഞ്ഞു.

അജിതേന്ദ്രിയരായുള്ളോർക്കേററവുംദുർല്ലഭംക്ഷമാ ലോകത്തിൽ ദുർല്ലഭംതന്നെക്ഷമിക്കുംനിപുണൻനൃപ! * വിശേഷിച്ചുംസർവ്വസംഗമററവൻമുനിതാപസൻ ദേഹമമത്വമില്ലാത്തോൻയോഗത്തിൽനിഷ്ഠയുള്ളവൻ * അവനുംവെന്നിടാദേഹത്തിങ്കലുള്ളരിപുക്കളാം കാമംക്രോധംലോഭമഹങ്കാരമെന്നാവയേദൃഢം * ഉണ്ടായില്ലാരുവൻകീഴിലിന്നുമില്ലിനിമേലിലും ഉണ്ടാകില്ലീവൈരികളേജയിപ്പാനീജഗത്തതിൽ * സ്വർഗ്ഗത്തിലുംഭൂമിയിലുംബ്രഹ്മവിഷ്ണ്വീശർവാണിടും ലോകങ്ങളിലുമില്ലേകനിശ്ശത്രുക്കളെവെന്നവൻ * ബ്രഹ്മപുത്രർമുനീന്ദ്രന്മാർമററുതാപസവര്യരും മുഗ്ദ്ധരാണെന്നവർപിന്നെഭൂവിലീനരരെന്തുവാൻ?* ശുദ്ധൻമഹായോഗിസാംഖ്യമതജ്ഞൻകപിലൻമുനി വിധിയാലവനുംഭസ്മമാക്കീസഗരപുത്രരേ * അതുകൊണ്ടീയഹങ്കാരത്താലുണ്ടായ്ഭുവനത്രയം കാര്യകാരണഭാവത്താലതില്ലാതാവതെങ്ങനേ? * ബ്രഹ്മവിഷ്ണുഹരന്മാരുംഗുണക്കെട്ടുപെട്ടവർ ഉണ്ടാമവർക്കുംദേഹത്തിലോരോഭാവങ്ങളുംമന്നവ! * സദാസത്വഗുണംചേരാൻമനുഷ്യർക്കെന്തുസംഗതി? ഗുണങ്ങളുംതമ്മിൽചേർന്നിട്ടാണിരുന്നീടുന്നതെങ്ങുമേ * ചിലർക്കുസത്വമധികംചിലർക്കെല്ലാംരജോഗുണം തമസ്സേറുംചിലർക്കില്ലസമമായവയാർക്കുമേ * നിർഗ്ഗുണൻപരമാത്മാവുനിർല്ലേപൻശ്രേഷ്ഠനവ്യയൻ അദൃശ്യൻസർവ്വഭൂതക്കുമപ്രമേയൻസനാതനൻ * ബ്രഹ്മസ്ഥിതാപരാശക്തിതാനുംനിർഗ്ഗുണയങ്ങനേ അല്പർക്കറിവിലെത്താത്തോളെല്ലാരിലുമിരി

ല്പവർ * അസ്സക്തിയുംപരാത്മാവുമൈക്യമാണെന്നുസദാദൃഢം ദോഷമെ
ല്ലാംപോമവളാബ്രഹ്മമെന്നറിവാകുകിൽ * ആജ്ഞാനത്താൽമുക്തി,മു
ഴക്കുന്നവേദാന്തഭേരിയും അറിഞ്ഞോൻമുഗ്ഗുണംതിങ്ങുംസംസാരംവിട്ടമു
ക്തനാം * ജ്ഞാനംരണ്ടുവിധംശബ്ദസംബന്ധംപ്രഥമംമതം ബുദ്ധിമാ
ന്മാക്കുണ്ടാകുംവേദശാസ്ത്രാർത്ഥചിന്തയാൽ * അതിങ്കൽബുദ്ധിയുണ്ടാ
ക്കുംസംശയങ്ങളനേകമായ് ദുസ്തർക്കം ചിലർചെയ്തീടുംനൽതർക്കംചിലര
ങ്ങനേ * ദുസ്തർക്കത്താൽമോഹമുണ്ടാംമോഹത്താൽബുദ്ധിമാന്ദ്യവും ബു
ദ്ധിമാന്ദ്യംജ്ഞാനനാശംപ്രാണികൾക്കുവരുത്തിടും * രണ്ടാമത്തേതനുഭ
വജ്ഞാനംദുർല്ലഭമാക്കുമേ അതങ്ങനുഭവസ്ഥന്റെസംസർഗ്ഗത്താൽഭവി
ച്ചിടും * ശബ്ദജ്ഞാനത്തിനാൽകാര്യസിദ്ധിയുണ്ടായിടാനൃപ! അതി
നാൽനല്ലനുഭവജ്ഞാനവുംവരികില്ലതാൻ * ഉള്ളിലുള്ളിരുൾപോക്കാ
നാശാബ്ദജ്ഞാനമശക്തമാം ഇരുട്ടുപോകയില്ലല്ലാദീപമെന്നുരചെയ്യു
കിൽ * ബന്ധംപോക്കുന്നതേകർമ്മംമുക്തിക്കുള്ളതുവിദ്യയും മററുക
ർമ്മംശ്രമത്തിന്നായ് വിദ്യാസൂത്രപ്പണിക്കുമേ * ശീലം,പരഹിതം,കോപ
മില്ലായ്മ,ധൃതി,മോദവും ക്ഷമയുംവിദ്യതൻപാകംവന്നതായുള്ളനൽപ
ഴം * തപസ്സുംവിദ്യയുംകൊണ്ടുംയോഗാഭ്യാസമതെന്നിയേ കാമാദികൾ
വൈരികൾതൻനാശമെന്നുംഭവിച്ചിടാ * മനസ്സടക്കാൻപണിതാൻ
പ്രകൃത്യാചഞ്ചലംനൃപ! ത്രിഗുണത്തോടതിൽകീഴിലാണെല്ലാരുംജഗ
ത്തതിൽ * മനസ്സിൽനിന്നുതാനുണ്ടാംകാമക്രോധാദിയൊക്കയും മന
സ്സിനെജയിച്ചെന്നാലുണ്ടാകില്ലവയൊന്നുമേ * ക്ഷമിച്ചില്ലതിനാൽഭൃ
പൻമുനിയാനിമിയിങ്കലായ് ശപിച്ചുശുക്രനിൽമുന്നംക്ഷമിച്ചൊരുയ
യാതിപോൽ * തെററുചെയ്തിട്ടുമാശ്ശുക്രൻ,യയാതിനൃപസത്തമൻ
കോപാൽശപിക്കാതവനെക്കൈക്കൊണ്ടാൻജരയേക്ഷണം * ഒരു
ത്തൻസൌമ്യനായ് തീരുംക്രൂരനാമൊരുമന്നവൻ സ്വഭാവഭേദമാണ്ടാ
ക്കുദോഷംകല്പിച്ചിടുന്നിതിൽ * ഹൈഹയർധനലോഭത്താൽപണ്ടുഭൃ
ഗ്ഗുവരായിടും പുരോഹിതബ്രാഹ്മണരേയശേഷംനിഗ്രഹിച്ചതേ * ബ്രഹ്മ
ഹത്യയിൽനിന്നുണ്ടാംപാപത്തെഗണിയാതെതാൻ.

ശ്രീദേവീഭാഗവതം ആറാംസ്കന്ധം

നിമിചരിത്രം പതിനഞ്ചാമദ്ധ്യായം.

## പതിനാറാമദ്ധ്യായം

ജനമേജയൻ പറഞ്ഞു.

ഏതുവംശത്തിലുണ്ടായോരാണീഹൈഹയരാംനൃപർ ബ്രഹ്മഹത്യയെയോർക്കാതെവിപ്രരെനിഗ്രഹിച്ചവർ? * വൈരഹേതുവവർക്കെന്തു ചൊല്ലണംനീപിതാമഹ! ഹേതുവില്ലാതെകോപിപ്പതെവ്വണ്ണംയോഗ്യരായവർ? * പുരോഹിതരുമായ്വൈരമവർക്കുണ്ടായതെങ്ങനെ? അല്പമാംഹേതുവാൽവൈരംക്ഷത്രിയർക്കുഭവിച്ചിടാ * മറിച്ചെന്തേകുററമെന്ന്യേകൊന്നതുംപൂജ്യവിപ്രരെ ക്ഷത്രിയർശക്തരെന്നാലുംപാപത്തിൽഭയമില്ലയോ? * അല്പാപരാധത്തിലേതുഭൂപൻകൊല്ലുംദ്വിജേന്ദ്രരെ ശങ്കയുണ്ടുമുനിശ്രേഷ്ഠ! കാരണംചൊല്ലണംഭവാൻ?

സൂതൻ പറഞ്ഞു.

വ്യാസനാംമുനിയീവണ്ണംചോദിക്കപ്പെട്ടുഭൂപനാൽ പരമപ്രീതിയോടോതിയോർത്തക്കഥമനസ്സിനാൽ.

വ്യാസൻ പറഞ്ഞു

പണ്ടുള്ളൊരാക്ഷത്രിയർതൻകഥയേകേൾക്കമന്നവ! ആശ്ചര്യമുണ്ടാംപണ്ടെന്നാലറിയപ്പെട്ടതാണതു * കാർത്തവീര്യനതെന്നുണ്ടായ് ഹൈഹയൻഭൂമിപാലകൻ ആയിരംകയ്യുള്ളശക്തനർജ്ജുനൻധർമ്മതല്പരൻ * വിഷ്ണുവിന്നവതാരംതാൻദത്താത്രേയന്റശിഷ്യനും സിദ്ധൻ,സർവ്വാർത്ഥദൻ,ശാക്തൻ,ഭൃഗുക്കൾക്കൊരുയാജ്യനും * യാഗംചെയ്തോൻധർമ്മനിഷ്ഠൻ,സദാദാനപരായണൻ ബഹുയാഗംചെയ്തുവിത്തംഭൃഗുക്കൾക്കേകിയാനൃപൻ * നൃപദാനാലബ്ഭൃഗുക്കൾധനവാന്മാരുമായിതേ അശ്വരത്നസമൃദ്ധന്മാർപ്രസിദ്ധന്മാരുമായവർ * കാർത്തവീര്യാർജ്ജുനൻ രാജശ്രേഷ്ഠൻസ്വർഗ്ഗംഗമിക്കവേ ഹൈഹയന്മാർദരിദ്രന്മാരായാർകാലക്രമത്തിനാൽ, * ഒരിക്കൽഹൈഹയന്മാർക്കുധനമാവശ്യമാകയാൽ ഭൃഗുക്കളോടുയാചിക്കാൻചെന്നാരായവർമന്നവ! * വിനയത്തോടുഭൂപന്മാർയാചിച്ചാരധികംധനം കൊടുത്തീടാതെലോഭത്താലില്ലയില്ലെന്നു ചൊല്ലിനാർ * ചിലരെല്ലാംഭൂമിയിങ്കൽസ്ഥാപിച്ചാർവളരെധനം വിപ്രാദികൾക്കേകിചിലർഭയപ്പെട്ടാനൃപാലരെ * ധനങ്ങളെല്ലാംമാററിട്ടു ബ്ഭൃഗുവംശജരൊക്കയും ആഗ്രഹത്താലാശ്രമങ്ങളെല്ലാംവിട്ടുഗമിച്ചിതേ * ദുഃഖിക്കുംയജമാനന്മാർക്കേകിടാതാശമൂലമായ് ഓടിച്ചെന്നിട്ടു

പത്താരങ്ങോരോന്നുഹകൾതോറുമേ * കാര്യത്തിൻഗൌരവംമൂലമഴ
ഷാണ്ഡിട്ടവൈറഹയർ ദ്വിജകൾതന്നാശ്രമങ്ങൾതോറുംപോയാർധന
ത്തിനായ് * കണ്ടാദ്വിജർവിട്ടശൂന്യാശ്രമങ്ങളെയശേഷവും കഴിച്ചാർഭൂ
മിയെദ്രവ്യത്തിന്നായ്ഭൂപാലരേറവും * കഴിച്ചിട്ടൊരുവൻകണ്ടാൻ
ധനംദ്വിജഗൃഹത്തിലായ് കണ്ടാരതബ്ഭൂപരെല്ലാംശ്രമംകൊണ്ടുതളന്ന
വർ * ഓരോരോരോദിക്കിൽനിന്നിട്ടുമെടുത്താർവളരെദ്ധനം അട്ടത്തു
വാഴുംദ്വിജർതൻഗൃഹങ്ങളിലുമാറുപർ * കഴിച്ചെട്ടത്താർവളരെദ്ധ
നമത്യാഗ്രഹത്തിനാൽ വിപ്രരെല്ലാംകരഞ്ഞുംകൊണ്ടാശ്രയിച്ചാർഭയ
ത്തൊടും * ഹിരഞ്ഞേററംദ്വിജർതന്റെധനമെല്ലാംഹരിക്കയാൽ
കൊന്നാർശരങ്ങളാൽകോപാലാശ്രയിച്ചൊരുവിപ്രരെ * ദ്വിജകൾ
വാണിടുംദിക്കിലോടിനാർശേഷമുള്ളവർ ഗർഭംമുതലേഖണ്ഡിച്ചീ
ബ്ഭൂമിയെല്ലാംനടന്നടർ * കൊന്നാൻവന്നെത്തുമോരോരോദ്വിജക്കളെ
യുമമ്പിനാൽ ആബാലവൃദ്ധംപാപത്തെഗണിക്കാതന്യരെയുമേ * ഏ
വംദ്വിജക്കളേയെല്ലാംവധിച്ചിട്ടങ്ങുമിങ്ങുമായ് നാരിമാരേപിടിച്ചിട്ടുചെ
യ്താരഗ്ഗർഭനാശവും * ദുഃഖിച്ചാനാരിമാർഞാററപ്പക്ഷികൾപോൽകര
ഞ്ഞുതേ പാപിഷ്ഠരാക്ഷത്രിയന്മാർഗർഭംഛിദ്രിക്കമൂലമായ് * അന്യസ്ത്രീ
കളിതോതികേട്ടൃഷികൾതീർത്ഥവാസികൾ ദയാവഹംവിപ്രരോടിക്കോ
പംവിട്ടകഭൂപരേ! അയുക്തമാംനിന്ദ്യകർമ്മംതുടങ്ങിനിങ്ങളൊക്കയും *
ദ്വിജപത്നികൾതൻഗർഭമെല്ലാംഭേദിച്ചവീരരേ! കൊട്ടതാംപുണ്യപാ
പങ്ങൾക്കിങ്ങുതന്നെഫലംവരും * അതിനാൽഭ്രതിയിച്ചിപ്പോൻനി
ന്ദ്യകർമ്മംത്യജിക്കണം ദയവുള്ളാമുനികളോടോതീകോപിച്ചഹൈഹ
യർ * സാധുക്കൾനിങ്ങൾ,പ്പാപംചെയ്യുംഹേതുവറിഞ്ഞുവോ? മഹാ
ന്മാർപൂർവ്വജർതന്റെധനമെല്ലാംഹരിച്ചവർ * ചതിചെയ്തിട്ടുകള്ള
ന്മാർ,വഴിയിൽചോരന്മാരെപ്പോൽ ഡാംഭികന്മാർ.ചതിക്കുന്നോര
വർ,കപടവൃത്തികൾ * പ്രാർത്ഥിച്ചുതാഴ്മയായ്ഞങ്ങളത്യാവശ്യത്തി
നാൽധനം കൂട്ടിത്തരാംനാലിലൊന്നെന്നോതീട്ടുംനൾകിയില്ലിവർ *
ദുഃഖിക്കുംഞങ്ങളോടില്ലയെന്നോതീട്ടിളകീലതാൻ കാർത്തവീര്യൻകൊ
ടുത്തുള്ളധനംരക്ഷിച്ചതെന്തിനായ് * യാഗംചെയ്തില്ലധികമായ്
ദാനവുംചെയ്തതില്ലിവർ ഒരിക്കലുംധനംവിപ്രർകെട്ടിവയ്ക്കുന്നതെങ്ങു
മേ യാഗവുംദാനവുംചെയ്യുന്നന്നായനുഭവിക്കണം * ദ്രവ്യത്തിങ്കൽ
ചോരഭീതിരാജഭീതിയുമങ്ങനെ അഗ്നിഭീതിയുമങ്ങേററംഘോരമാം

ധൂത്തഭീതിയും * രക്ഷിച്ചീടുംധനംവല്ലവിധവുംചിലവാക്കണം അല്ലെന്നാൽമൃതിയിൽദ്രവ്യംവിട്ടുദുർഗ്ഗതിയാണ്ടിടും * നാലിലൊന്നോടേകിടാമെന്നായ്ഹിച്ചൂണ്ടതങ്ങൾതാഴ്മയായ് ഞങ്ങൾക്കെന്നിട്ടുമേകീലധനംലോഭാൽപുരോഹിതർ * ദാനം,ഭോഗം,നാശമത്രും,ധനത്തിൻഗതിയിങ്ങനേ ധന്യക്കദാനഭോഗങ്ങൾനാശംപാപിയ്ക്കുമാസ്സരും * ദാനഭോഗങ്ങളേവിട്ടുകാത്തീടുംലുബ്ധനായവൻ ദണ്ഡ്യൻരാജാവിനാലെന്നുമക്കള്ള നല്ലോവരും * അതുകൊണ്ടുഗ്രരക്കന്മാർകള്ളരീദുഷ്ടവിപ്രരെ കൊല്ലാൻതുടങ്ങീകോപിച്ചീടരുതിനിങ്ങളുത്തമർ.

വ്യാസൻപറഞ്ഞു.

സകാരണമിതോതീട്ടാശ്വസിപ്പിച്ചാമുനീന്ദ്രരേ ഭൃഗുപതികളേയെല്ലാമന്വേഷിച്ചുനടന്നവർ * ഭയപ്പെട്ടുവിറച്ചേററംക്ഷീണിച്ചിട്ടുകരത്തോടൻ ഹിമവാനിൽചെന്നുചേന്നാർഭൃഗുപതികളൊക്കയും * ധനംകൊതിച്ചഭൂപന്മാർവിപ്രക്കീയഴലേകിനാർ പാപകമ്മംതുടങ്ങീട്ടുവധിച്ചാരിപ്പുപോലവേ * ലോഭന്തന്നെമനുഷ്യക്കദേഹത്തിൽവാണിടുംരിപു ദുഃഖങ്ങളെല്ലാമേകുന്നോൻ,പ്രാണനാശകനായവൻ * പാപത്തനെല്ലാംവേരായോ,നെന്നുമാശ്രയമൊത്തവൻ സവ്വാത്തികാരണൻ,മുന്നുജാതിക്കുംവൈരമേകുവോൻ * ലോഭത്താൽധമ്മമില്ലാതാംകലധമ്മവുമങ്ങനേ മാതാപിതാക്കളേ,ബന്ധുവേയും,സോദരനേയുമേ * ഗുരുപുത്രൻ,സോദരിതൻപതി,സോദരിയേയുമേ വെടിയുംപാപിയാംലുബ്ധനെന്തകൃത്യംനടത്തിടാ? * കാമക്രോധാഹംകൃതികളേക്കാൾവൻവൈരിലോഭമാം പ്രാണനുംവെടിയുംലോഭാൽപിന്നെയെന്തോന്നുചെയ്യിടാ * സദ്വൃത്തന്മാർധമ്മനിഷ്ഠർനിൻറപൂർവ്വജരായവർ പാണ്ഡവർകൌരവന്മാരുംലോഭംമൂലംനശിച്ചതേ * ഭീഷ്മർ,ദ്രോണർ,കൃപർ,കണ്ണൻബാൽഹീകൻഭീമസേനനും ധമ്മപുത്രരുമവ്വണ്ണംകൃഷ്ണനർജ്ജുനനും നൃപ! * അത്യുഗ്രമായുള്ള യുദ്ധംചെയ്യതില്ലേപരസ്പരം ലോഭത്താലവരുണ്ടാക്കീഗൃഹച്ഛിദ്രവുമേററവും * ഭീഷ്മർ,ദ്രോണർ,പാണ്ഡവർതൻസുതരുംഹതരായിതേ പിതാക്കൾ,സോദരർ,പുത്രരെല്ലാരുംഹതരായ്‌രണേ * അതിനാലെന്തുചെയ്യില്ലാലോഭംബാധിച്ചപൂരുഷൻ ക്രൂരന്മാർഹൈഹയർകൊന്നാർഭൃഗുക്കളെയശേഷവും.

ശ്രീദേവീഭാഗവതം ആറാംസ്കന്ധം

ഹൈഹയവധം

പതിനാറാം അദ്ധ്യായം.



## പതിനേഴാമദ്ധ്യായം.

—ഠഠ❈ഠഠ—

ജനമേജയൻപറഞ്ഞു.

ആദുഃഖാവിട്ടേതുവിധംമോചിച്ചു ഭൃഗുപത്നികൾ പിന്നെയാവിപ്രർതൻവംശംനിലനിന്നതുമെങ്ങനെ? * ലുബ്ധന്മാർക്ഷത്രിയർപാപാചാരർഹൈഹയരായവർ ഭൃഗുക്കളെനിഗ്രഹിച്ചുശേഷമെന്തുനടത്തിനാർ? * നിൻകഥാമൃതപാനത്താൽതൃപ്തിവന്നില്ലതോതുക പരലോകഫലംനൾകുംശുദ്ധംനരസുഖപ്രദം.

വ്യാസൻപറഞ്ഞു.

രാജാവെ!കേൾക്കചൊല്ലീടാംപാപംപോക്കുന്നസൽകഥ വല്ലതാമായഴൽവിട്ടസ്ത്രീകൾമോചിച്ചരീതിഞാൻ * ഹൈഹയോപദ്രവം കൊണ്ടുഭയന്നബ്ഭൃഗുപത്നിമാർ ഭോഗാശയോടുംഹിമവാൻപൎവ്വതത്തിൽഗമിക്കവേ * ഗൌരീബിംബത്തെയുണ്ടാക്കീനദിക്കരയിൽമണ്ണിനാൽ ഉപോസിച്ചുമരിപ്പാനായ് ചെയ്താർനിശ്ചയവുംനൃപ! * സ്വപ്നത്തിങ്കൽവന്നദേവിയാനസ്ത്രീകളോടോതിനാൾ: ‘ഇനിങ്ങളിലൊരുത്തിക്കുണ്ടാകുംതുടയിൽനിന്നൊരാൾ * എന്നംശമെൻശക്തിയോടും നിങ്ങൾക്കേകുമവൻശുഭം’ എന്നോതീട്ടപ്പരാദേവിപിന്നീടങ്ങുമറഞ്ഞുതേ * ശ്രദ്ധയോടാവരസ്ത്രീകളെല്ലാംപ്രാപിച്ചുമുത്തിനെ അവരിൽവെച്ചുത്തമയാംഭയമാന്നൊരുകാമിനി * ഗർഭംധരിച്ചാൾവംശത്തിൻവൃദ്ധിക്കായ്തുടയൊന്നതിൽ ഗർഭത്തോടബ്രാഹ്മണികൾദുഃഖംപൂണ്ടോടിയെന്നതായ് * ക്ഷത്രിയർകണ്ടനേരത്തങ്ങവരുംക്രൂടിയോടിനാർ സ്ത്രീകൾഗർഭത്തോടോട്ടുന്നപിടിക്കിൻനിഗ്രഹിക്കുവിൻ * എന്നോതിക്കൊണ്ടുവാളോടുമാനാരിയൊടടുത്തവർ അവർതൻവരവുംകണ്ടുകരഞ്ഞാൾഭയമോടവൾ * ഗർഭക്ഷയ്ക്കധികമായ്ഭയന്നുവിളിക്രൂട്ടിനാൾ രക്ഷയേറോൾ,നിരാധാര,ദീനാ,നിലവിളിപ്പവൾ * കണ്ണുനീരാണ്ടവൾഭൂപന്മാരാൽപീഡിതയായവൾ സിംഹംപിടിച്ചഗർഭത്തോടുള്ളപെൺമാനൊടൊത്തവൾ * വിറയ്ക്കുന്നാള,മ്മതൻറെകരച്ചിൽകേട്ടബാലകൻ രണ്ടാമാദിത്യനെന്നോണംതുടഭേദിച്ചുവന്നുടൻ * ശുഭനബ്ബാലകൻഭൂപനേത്രങ്ങളെമയക്കിനാൻ അവനെക്കണ്ടശേഷക്ഷംകണ്ണുകാണാതെയായിതേ * കറങ്ങീഗിരിദുൎഗ്ഗങ്ങൾതോറുംജന്മാന്ധർപോലവേ ഇതെന്തിപ്പോൾവന്നതെന്നുചിന്തിച്ചാരവരൊക്കെയും * ബാലനെക്ക

ങ്ങളവർക്കെല്ലാം കണ്ണില്ലാതെ ഭവിക്കയാൽ ഈ ബ്രാഹ്മണിയ്ക്കുള്ള പാതിവ്രത്യമാഹാത്മ്യമാണിതു * സങ്കല്പമെല്ലാം പോയ് വേഗം ദുഃഖിച്ചെന്തൊന്നു ചെയ്‌വൂ നാം മനസ്സുകൊണ്ടിതോർത്തിട്ടു കണ്ണില്ലാത്ത നിരാശ്രയർ * മൂഢരാം ഹൈഹയർ, വിപ്രസ്ത്രീയെ ചെന്നാശ്രയിച്ചുതേ തൊഴുതുകൊണ്ടായവളെ നമിച്ചു ഭീതിയോടവർ * ഭയപ്പെടുന്നവളോടായോതിനാർ ക്ഷത്രിയർഷഭർ: 'പ്രസാദിക്കണമംബേ നീ ഞങ്ങൾ നിൻ ഭൃത്യരല്ലയോ? * അപരാധങ്ങൾ ചെയ്തിന്നീ ക്ഷത്രിയർ പാപബുദ്ധികൾ നിൻ ദർശനത്താലെല്ലാരും കണ്ണില്ലാത്തവരായിതേ * കാണുന്നില്ലീ നിൻ മുഖവും ജന്മാന്ധർ പോലെ ഭാമിനി! പാപങ്ങൾ ചെയ്തോരെന്തു ചെയ്‌വൂ? നിൻ തപോബലമത്ഭുതം * ശരണാഗതരായ് നേത്രങ്ങളെ നൾകുക മാനദേ! മരിക്കുന്നതിലും കഷ്ടമന്ധത്വം കൃപ ചെയ്കനീ * വീണ്ടും നേത്രങ്ങളെത്തന്നു ഞങ്ങളെ ഭൃത്യരാക്കുക പാപകർമ്മങ്ങൾ ചെയ്യാതെ ഞങ്ങളെല്ലാം ഗമിച്ചിടാം * ഇനിമേൽ ഞങ്ങളീ മട്ടു കർമ്മം ചെയ്കില്ലൊരിക്കലും ഭാർഗ്ഗവന്മാർക്കശേഷർക്കുമീ ഞങ്ങൾ ദാസരല്ലല്ലൊ? അറിവെന്യേ ചെയ്ത പാപം ക്ഷമിച്ചീടണമിന്നു നീ * ഇനിമേൽ ക്ഷത്രിയർക്കില്ലീ ഭൃഗുക്കളോടു നിരസം സത്യം ചെയ്യാം വേണ്ട കോപമെയിരിക്കും ഞങ്ങൾ ഹൈഹയർ * പുത്രനോടും വാഴ്കനീ ഞങ്ങൾ നമിച്ചീടുന്നു സുന്ദരി! പ്രസാദിക്കുക കല്യാണി! ദ്വേഷിക്കില്ലൊരുനാളുമേ.

വ്യാസൻ പറഞ്ഞു.

അവർതൻ വാക്കു കേട്ടാശ്ചര്യത്തോടാ ദ്വിജഭാമിനി ഓതിയാശ്വാസമായ് ദുഃഖാൽ നമിക്കുമന്ധരോടുടൻ * 'ഞാൻ പോക്കിയില്ല നൃപരേ! നിങ്ങൾക്കുള്ളൊരു കണ്ണുകൾ കോപിച്ചുമില്ല ഞാനിന്നു കാരണം കേൾക്ക സത്യമായ് * ഈ ഊരുജൻ നിങ്ങളോടു കോപിച്ചാൻ ഭാർഗ്ഗവൻ ദൃഢം നിങ്ങൾക്കുള്ളൊരു കണ്ണെല്ലാം പോക്കിനാൻ കോപമോടിവൻ * കുററം ചെയ്യാത്ത ധർമ്മിഷ്ഠർ തന്റെ ബന്ധുക്കൾ തപസ്വികൾ ഗർഭസ്ഥരോടുമവരെ വധിച്ചു തുടർക്കയാൽ * നിങ്ങളൊട്ടു ഗർഭങ്ങൾ നശിപ്പിച്ചൊരു വേളയിൽ തുടകൊണ്ടിവനെ നൂറു വർഷം ഗർഭം ധരിച്ചു ഞാൻ * സാംഗവേദങ്ങളെയെല്ലാം ധരിച്ചാൻ വേഗമോടിവൻ ഗർഭസ്ഥനായ് തന്നെ ബാലൻ വംശത്തിലനിവൃത്തുവാൻ * നിങ്ങൾ തൻ വധമിച്ഛിക്കുന്നവൻ പിതൃവധത്തിനാൽ ദേവീപ്രസാദം കൊണ്ടുണ്ടായിവനെന്നുടെ പുത്രനായ് * അവന്റെ ദിവ്യതേജസ്സാൽ മയങ്ങിപ്പോയി കണ്ണുകൾ അതിനാൽ നിങ്ങ

ളെൻപുത്രനോടപേക്ഷിക്കതാഴ്മയായ് * നമസ്കരിക്കവിൻനിങ്ങൾ ക്കിവൻകണ്ണുകളെത്തരും.

വ്യാസൻപറഞ്ഞു.

അവൾതന്നാവാക്കകേട്ടിട്ടവനെവാഴ്ത്തിനാരവർ നമിച്ചുവിനയത്തോട്ടരജനാംമുനിവര്യനെ * സന്തോഷത്തോടവൻചൊന്നാനന്ധനരാമവരോട്ടടൻ: 'ഗൃഹത്തിൽപോയ്മമാഖ്യാനംപഠിച്ചീടുകഭൂപരേ! * വരാനുള്ളതുവന്നീടുംദൈവസങ്കല്പമാണതു അതിൽദുഃഖിക്കയില്ലൊട്ടുമറിവുള്ളവരാരുമേ * നിങ്ങൾക്കുസുഖമായ്കാഴ്ചമുന്നേപ്പോലെഭവിച്ചിടും കോപമില്ലാതെസ്വസുഖമായ്പ്രാപിക്കുകഗൃഹങ്ങളെ' * അവൻതന്നീയാജ്ഞമൂലംപ്രാപിച്ചു ദൃക്കുകൾനൃപർ ചോദിച്ചുംകൊണ്ടുമുനിയോടിഷ്ടംബോൽപൂകിനാർഗൃഹം * അദ്രിവ്യപുത്രനോടെത്തീസ്വാശ്രമംവിപ്രഭാമിനീ ശ്രദ്ധയോടാരാജതുല്യതേജസ്വിയെവളത്തിനാൾ * ഈവണ്ണംഭൃഗുനാശംഞാൻനിന്നോടോതീസ്ഥപലാക! ചെയ്യതുപേരത്യാശമൂലംപാതകമല്ലയോ?

ജനമേജയൻ പറഞ്ഞു:

ക്ഷത്രിയന്മാർചെയ്തഘോരകർമ്മത്തെഞാൻശ്രവിച്ചുതേ ലോഭംതാൻകാരണംരണ്ടുകൂട്ടർക്കുംവന്നുദുഃഖവും * ഇതിൽകുറച്ചുസന്ദേഹം കേൾപ്പാനിച്ഛിച്ചിടുന്നുഞാൻ ഹൈഹയന്മാരെന്നവർപേരെവ്വണ്ണം പ്രസിദ്ധമായ് * യാദവർ യദുവിൽനിന്നു ഭരതങ്കെന്നഭാരതർ ഹൈഹയൻറ്റുപന്ദീവംശത്തിങ്കലുണ്ടായിരുന്നുവോ?* അതിൻമൂലംശ്രവിപ്പാൻ ഞാനാശിക്കുന്നുകൃപാനിധേ! എന്തുമൂലംഹൈഹയരായെന്നേക്ഷത്രിയരായതും?

വ്യാസൻപറഞ്ഞു.

ഹൈഹയോൽപത്തികേട്ടാലുംവിസ്തരിച്ചുനരോത്തമ! പുണ്യംപുരാതനംപാപംനശിപ്പിക്കുന്നസൽക്കഥ * ഉണ്ടായ്പണ്ടൊരുകാലത്തു സൂര്യപുത്രൻസുശോഭനൻ "രേവന്ത"നെന്നുവിഖ്യാതൻസുന്ദരൻകാന്തിയേറിയോൻ * ഉച്ചൈശ്രവസ്സാംനല്ലശ്വരത്നത്തിൽകേറിയായവൻ ഗമിച്ചാൻവിഷ്ണുവാണിട്ടുംവൈകുണ്ഠംഭാസ്കരാത്മജൻ * ഭഗവല്ദർശനത്തിനായശ്വമേറിഗ്ഗമിക്കവേ അശ്വത്തെ വച്ചുകാണപ്പെട്ടവനാലക്ഷ്മീദേവിയാൽ * കണ്ടാക്ഷീരാബ്ധിസംഭവാം ആവാംജിവ്യാശ്വത്തെയായവൾ അഴകാൽവിസ്മയിച്ചുക്കണ്ടിരിട്ടങ്ങുനിന്നുപോയ് * അശ്വരത്നത്തിൽവന്നീടുമവനെക്കണ്ടുവിഷ്ണുവും ചോദിച്ചാൻലക്ഷ്മിയോടായിസ്സേ

ഹത്തോടേ ജനാർദ്ദനൻ * 'രണ്ടാം തണ്ടാർശരനൊപ്പം ശോഭ ചേരിയ താരിവൻ കാരന്തോ! ഭുവനകം മോഹിപ്പിച്ചുംകൊണ്ടുവരുന്നവൻ?* കണ്ടിട്ടയവൾ ഭഗവാനെയും ചോദിച്ചിത്തപോകയാൽ പറഞ്ഞില്ലൊന്നുമധികം ചോദിച്ചിട്ടും രമാപതി.

വ്യാസൻ പറഞ്ഞു.

അശ്വത്തിൽ സക്തയായിച്ചഞ്ചലയായ് മോഹമാർന്നുടൻ സ്നേഹത്തോടും നോക്കിനിൽക്കും ലക്ഷ്മിയെക്കണ്ടു വിഷ്ണുവും * ചോദിച്ചാൻ കോപമേറ്റെന്തു നോക്കീടുന്നു സുലോചനേ? അശ്വത്തിങ്കൽ ഭ്രമിച്ചെന്നും ചോദിച്ചും ചൊൽവതില്ല നീ * എങ്ങും രമിക്കയാൽ നാമം രമയെന്നായ്സ്സുരും തവ ചലയെന്നും ചഞ്ചലത്വം ഹേതുവായിട്ടസംശയം * ഭവിക്കും നീ ചഞ്ചലയായ് പ്രാകൃതസ്ത്രീയതെന്നപോൽ സ്ഥിരയായൊരുനാളും നീ ഭവിച്ചിട്ടില്ല മംഗലേ! * നീയെന്നരികിൽ വച്ചിട്ടീയശ്വത്തിങ്കൽ ഭ്രമിക്കയാൽ ഘോരമാം നരലോകേ പെണ്ണശ്വമായും ഭവിച്ചിടും * ദൈവയോഗത്തിനാലേവം ശപിച്ചു ലക്ഷ്മിയെ ഹരി ഭയവും ദുഃഖവും പൂണ്ടു വിറച്ചേറ്റം കരഞ്ഞവൾ * താഴ്മയായ് തന്റെ പതിയെ നമിച്ചാശ്ചാരുഹാസിനി ശങ്കിച്ചുംകൊണ്ടാ ഹരിയോടോതിനാളീവിധത്തിലായ് * 'ദേവദേവ ജഗന്നാഥ! കരുണാകര! കേശവ! അൽപാപരാധേ ഗോവിന്ദ! ശാപമേകിയതെന്തു നീ * പ്രഭോ! നിൻ കോപമീവണ്ണം ഞാൻ കണ്ടിട്ടില്ലൊരിക്കലും നിൻസ്നേഹമെന്നിൽ സഹജം നശിക്കാതതതെങ്ങുപോയ്? * ശത്രുവിങ്കൽ പതിപ്പിക്കാം വജ്രം ബന്ധുവിലാവതോ? വരത്തിന്നുചിതാ ഞാനെവ്വണ്ണമീശാപയോഗ്യയായ്? * നീകാൺകെ നിൻ മുൻപിലുവച്ചെൻ പ്രാണനേ ഞാൻ വെടിഞ്ഞിടും നീയെന്യ്യവിരഹത്തീയിൽപ്പെട്ടു ജീവിപ്പതെങ്ങനേ? * പ്രസാദിക്കണമീയുഗ്രശാപത്തിൽ ദേവനായക! സുഖമായ് നിൻ സമീപം ഞാനെന്നാളും ശാപമുക്തയായ്?,

വിഷ്ണു പറഞ്ഞു.

എന്നോടപ്പോലെന്നു ഭൂവിങ്കൽ നിനക്കുണ്ടായിടും സുതൻ പ്രാപിച്ചിട്ടുന്നു നീയെന്നെ സുഖിക്കും സുന്ദരീമണേ!

ശ്രീദേവീഭാഗവതം ആറാംസ്കന്ധം
ഭൃഗുവംശസ്ഥിതി പതിനേഴാമദ്ധ്യായം



## പതിനെട്ടാമദ്ധ്യായം.

ജനമേജയൻ പറഞ്ഞു.

കോപിച്ചാവിഷ്ണുവീവണ്ണംശപിച്ചിട്ടബ്ധിസംഭവാ എന്മട്ടുപെൺകുതിരയായ്രേവന്തനെചെയ്തതെന്തുവാൻ? * പെണ്ണശ്വത്തിൻസ്വരൂപമോടുമേതുദിക്കിൽതനിച്ചവൾ ഭർത്താവിൻവിരഹംപൂണ്ടനാരികൊ ള്ളംവസിച്ചതും? * ഭർത്താവിനെപ്പിരിഞ്ഞെത്രകാലംനിർജ്ജനമാംവനേ വസിച്ചപിന്നെയാലക്ഷ്മിയെന്തുചെയ്തുമഹാമുനേ!? എന്നാണവിഷ്ണുവോടൊത്തുചേന്നതുംപിന്നെയായവൾ * പുത്രനുണ്ടായതെവ്വണ്ണംപതിയേവിട്ടിരുന്നമേ? വിസ്തരിച്ചീച്ചരിത്രംനീപറഞ്ഞീടണമെന്നൊടായ് * കേൾപ്പാൻഞാനാഗ്രഹിക്കുന്നിയുത്തമോത്തമമാംകഥ.

സൂതൻപറഞ്ഞു.

ജനമേജയനാലേവംചോദിക്കപ്പെട്ടമാമുനി സവിസ്തരംപറഞ്ഞാനിച്ചരിത്രംവിപ്രവയ്യരേ!.

വ്യാസൻപറഞ്ഞു.

രാജാവേ!കേൾക്കചൊല്ലാംഞാൻപുരാണകഥയുത്തമം കല്യാണദകരംശ്രുദ്ധംവിശദാക്ഷരസംയുതം * രേവന്തൻകണ്ടഹരിയാൽശപിക്കപ്പെട്ടലക്ഷ്മിയെ ദൂരത്തുനിന്നഹരിയേനമിച്ചിട്ടുഭയത്തൊടും * കോപവുംകണ്ടുവേഗത്തിൽപിതാവിന്നരികെത്തിനാൻ സൂര്യ്യനോടറിയിച്ചാനശ്ശാപവാർത്തയുമായവൻ * ദുഃഖത്തോടുംനമിച്ചിട്ടുവിഷ്ണുവക്ഷമലായയാ സുന്ദരീനരലോകത്തെപ്രാപിച്ചാളവനാജ്ഞയാൽ * പണ്ടുഗ്രമായ്സൂര്യ്യപത്നിതപംചെയ്തോരുദിക്കതിൽ തന്നെച്ചെന്നുപെൺകുതിരയ്ക്കുള്ള രൂപമെടുത്തവൾ * കാളിന്ദീതമസാസംഗംസുപർണ്ണാക്ഷത്തിനന്തരം സർവ്വകാമപ്രദംനല്ലശോഭയുള്ള മഹാവനം * അവിടെപ്പെൺകുതിരയായ്പാർത്തുകാഗ്രമനസ്സോടും ഭജിച്ചാളിഷ്ടദൻശൂലപാണിചന്ദ്രക്കലാധരൻ * പഞ്ചാനനൻദശഭുജൻഗൌരീദേഹാർദ്ധമാണ്ടവൻ കർപ്പൂരധവളൻനീലകണ്ഠൻമുക്കണ്ണനീശ്വരൻ * വ്യാഘ്രചർമ്മംധരിക്കുന്നോൻഗജചർമ്മോത്തരീയകൻ തലയോട്ടിൻമാലസർപ്പപ്പൂണനൂലും ധരിപ്പവൻ * അദ്ദേവനേക്കുറിച്ചിട്ടാതീവ്രത്തിൽചെയ്തുൻതപം പാലാഴിതൻതനയയായുള്ള മംഗലദേവതാ * ധ്യാനിച്ചുംകൊണ്ടുവൈ

രാഗ്യത്തോടുമച്ചന്ദ്രചൂഡനേ ദിവ്യവർഷസഹസ്രങ്ങൾകഴിച്ചാൾനര പാലക! * തോഷിച്ചുടൻമഹാദേവൻമുക്കണ്ണൻദേവിയോടുമായ് കാളമേലേറിയീശാനൻപ്രത്യക്ഷത്തിങ്കൽവന്നതേ * ഗണത്തോടവിടെത്തീട്ടുശിവൻപെണ്ണശരൂപമായ് തപഞ്ചെയ്യുംമഹാഭാഗവിഷ്ണുപത്നിയോടോതിനാൻ: * 'കല്യാണി!ലോകമാതാവേ!തപിക്കന്നെന്തുചൊല്ലുനീ സർവ്വാർത്ഥദൻനിൻെറകാന്തൻലോകമെല്ലാംചമച്ചവൻ * ലോകേശൻഹരിയേവിട്ടിന്നെന്തേനോവാർത്തീടുന്നുനീ? വാസുദേവൻ ജഗന്നാഥൻഭുക്തിമുക്തിദനാണവൻ * സ്ത്രീകൾക്കുപതിതാൻദൈവമെന്നാണാവേദവാക്യവും അന്യനിൽഭക്തിയാക്കുംതാനരുതൊട്ടുമൊരിക്കലും * സ്ത്രീകൾക്കുനിത്യമാംധർമ്മംപതിശുശ്രൂഷതാൻദൃഢം യോഗ്യനോഭ്രഷ്ടനോസേവിക്കണംനന്മകൊതിപ്പവർ * വിഷ്ണുവോസർവ്വസംസേവ്യൻസദാ,യോഗ്യനസംശയം അദ്ദേവദേവനേവിട്ടെന്തേനോധ്യാനിച്ചിടുന്നുനീ.



ലക്ഷ്മി പറഞ്ഞു:

[redacted]

ന്നിയേ * എൻഭക്തന്മാർവിഷ്ണുനിന്ദചെയ്യുന്നോരുണ്ടനേകമായ് വിഷ്ണുഭക്തരനേകംപേരെന്നെനിന്ദിച്ചിടുന്നവർ * ഉണ്ടാകുംകാലഭേദത്താൽകലികാലേവിശേഷമായ് അകൃതാത്മാക്കളറിയാത്തതെവ്വണ്ണമറിഞ്ഞുനീ? * ഹരിയുംഞാനുമൊന്നാണെന്നറിയുന്നോർചുരുക്കമാം

വ്യാസൻ പറഞ്ഞു

തുഷ്ടനാംശംഭുവാലേവംചോദിക്കപ്പെട്ടപത്മജാ അവളാലറിയപ്പെട്ടവൃത്താന്തംശിവനോടുടൻ * പ്രസന്നമുഖിയായിട്ടുപറവാനായ് തുടങ്ങിനാൾ.

ലക്ഷ്മി പറഞ്ഞു:

പത്മാസനസ്ഥനായ്‌വിഷ്ണുവൊരിക്കൽധ്യാനനിഷ്ഠയിൽ തപം ചെയ്തതുകാണപ്പെട്ടെന്നാൽശ്രദ്ധസ്ഥലത്തിലായ് * ധ്യാനംകഴിഞ്ഞുമോദേനവാഴുന്നോനെന്നറിഞ്ഞുടൻ താഴ്മയായ്‌വിസ്മയിച്ചിട്ടുചോദിച്ചേൻപതിയോടുഞാൻ * 'ദേവദേവജഗന്നാഥ!ബ്രഹ്മാദിസുരർദൈത്യരും പാലാഴിയേക്കടഞ്ഞപ്പോൾപുറപ്പെട്ടതിൽനിന്നുഞാൻ * എല്ലാവരേയുംനോക്കീനൽപതിക്കാശിച്ചുതൽക്ഷണം നിന്നെദേവശ്രേഷ്ഠനെന്നുതീർച്ചയാക്കിവരിച്ചുതേ * ദേവേശനാംനീധ്യാനിപ്പതാരേയെന്നതിസംശയം നീയെൻപ്രിയൻകൈടഭാരിയിസ്സന്ദേഹമകററുക.

വിഷ്ണു പറഞ്ഞു:

വല്ലഭേ!കേൾക്കചൊല്ലീടാംക്ഷണംതോഷിപ്പവൻവിഭു പാർവ്വതീപതിയേയുള്ളിൽധ്യാനിക്കുന്നവരാനനേ! * എന്നനാധ്യാനിക്കുമീശാനൻചിലപ്പോളതിശക്തിമാൻ ധ്യാനിക്കുംഞാനുമദ്ദേവനാഥൻത്രിപുരവൈരിയേ * പ്രിയപ്രാണൻശിവനുഞാനെനിക്കുമ്മട്ടുശങ്കരൻ അന്യോന്യംസക്തചിത്തന്മാർഞങ്ങൾക്കില്ലന്തരംപ്രിയെ! * ശിവദ്വേഷികളെൻഭക്തർനരകത്തിൽപതിച്ചിടും ശങ്കയില്ലവിശാലാക്ഷി!ഞാൻസത്യംചൊല്ലിടുന്നതേ * ദേവേശൻപ്രഭുവാംവിഷ്ണുവേവമെന്നോടുചൊല്ലിനാൻ വിജനത്തിങ്കൽഞാൻചോദിക്കയാലിന്ദുകലാധര! * ധ്യാനിക്കുന്നോൻഹരിക്കിഷ്ടൻനീയെന്നോർത്തതുകൊണ്ടുഞാൻ ചെയ്കനീവിഷ്ണുവിൻചേച്ഛയെനിക്കുണ്ടായിടുംപടി.

വ്യാസൻപറഞ്ഞു:

ലക്ഷ്മിതൻവാക്കിവണ്ണംകേട്ടുത്തരംചൊല്ലിനാൻശിവൻ പ്രിയവാക്കാലാശ്വസിപ്പിച്ചവളെവാഗ്മിയായവൻ * 'നിൻതപസ്സാൽതുഷ്ട

നായ്ഞാൻസ്വസ്ഥയായ്വാഴ്കസുന്ദരി! വിഷ്ണുവോടുനിനക്കുണ്ടാം വേർപ്പ്സംശയമില്ലതിൽ * ഭഗവാൻവിഷ്ണുവിഷ്ണുത്തുംകുതിരയ്ക്കുള്ളരൂപമായ് എന്നാജ്ഞമൂലംനിന്നാശമെല്ലാംസമ്പൂർണ്ണമാകവാൻ * ഞാനാവിഷ്ണുവോടവ്വണ്ണംശട്ടംകെട്ടാംവരാനനേ! മദമേറുംകുതിരയായ്നിന്നേപ്രാപിക്കമായവൻ * ഹരിക്കൊപ്പംനിനക്കുണ്ടാംഭൂവിങ്കലൊരുനന്ദനൻ എല്ലാവരുംനമിക്കുന്നരാജാവായ്തീരുമായവൻ * നിനക്കപുത്രനുണ്ടായിട്ടുബ്ഭർത്താവൊടുകൂടിനീ അവനുപ്രിയയായ്നല്ലവൈകുണ്ഠത്തിൽഗമിച്ചിടും * ഏകവീരാഖ്യയോടും നിൻപുത്രനേററംപ്രസിദ്ധനാം ഹൈഹയംവംശമവനാൽഭൂമിയിൽനിലനിന്നിടും * എന്നാൽ നീയുള്ളിൽവാഴുന്നദേവിയേമദമത്തയായ് മറന്നുപോകയാലുണ്ടായ് നിനക്കീവണ്ണമീഫലം * അതിനാലപ്പോഷശാന്തിക്കാത്മരൂപിണിയംബയേ സർവ്വാത്മനാനീശരണംപ്രാപിച്ചീടണമബ്ധിജേ! * മറിച്ചുനിൻമനസ്സെന്തുചെന്നതുച്ചൈശ്രവസ്സിലായ്?'

വ്യാസൻ പറഞ്ഞു:

ലക്ഷ്മിക്കീവരമേകിട്ടുഭഗവാൻചന്ദ്രശേഖരൻ മറഞ്ഞാൻപാർവ്വതീദേവിയോടുകൂടിമഹേശ്വരൻ * അദ്രിക്കിൽതന്നെവാണാളക്കമലജസേനയാമവൾ ദേവാസുരശ്രേഷ്ഠരാൽ ചെന്നുഴകാന്നിടും * മഹാഭാഗനമാംദേവീപാദാംഭോജംസ്മരിച്ചുമേ ഭക്തിയാൽതൊഴുതയിടറിസ്തുതിച്ചുംപലവട്ടവും * അശ്വമായ്വരുമാവിഷ്ണുവാകുംപതിയെനോക്കിയും.

ശ്രീദേവീഭാഗവതം ആറാംസ്കന്ധം

ഹൈഹയകഥ,

പതിനെട്ടാമദ്ധ്യായം.

## പത്തൊമ്പതാമദ്ധ്യായം.

വ്യാസൻ പറഞ്ഞു,

അവൾക്കുവരവുംനൾകിയപ്പരസ്സുകംവിണ്ണതും നിറയുംരമ്യമായുള്ളകൈലാസത്തിനുപോയ്ശിവൻ * അവിടെപ്പോയ്മിട്ടക്കേറുംചതുരുപഗണത്തിനെ ലക്ഷ്മീകാര്യാർത്ഥസിദ്ധിക്കായ്വൈകുണ്ഠത്തിന്നയച്ചുതേ.

മഹാമായരമാപതേ! ബലമെന്താധാരമെന്താണെങ്ങിരിപ്പതുമോതുക?* മായാദർശനമാശിക്കുന്നെന്നെക്കാട്ടുകനീവിഭോ! മായയേയറിവാനുഞ്ഞാനിച്ഛിച്ചീടുന്നുചൊൽകനീ'?

വിഷ്ണു പറഞ്ഞു.

ത്രിഗുണാ,നിഖിലാധാരാ,സർവ്വജ്ഞാ,സർവ്വസമ്മതാ അനേകരൂപാ,സമ്പൂർണ്ണാ,ജയിപ്പാൻകഴിയാത്തവൾ * കാണ്മാനിച്ഛനിനക്കെങ്കിൽഗരുഡങ്കൽകരേറുക ഞാനുംവരാംപോയിടാംനാമിപ്പോൾമറ്റൊരുദിക്കിനായ് * അജിതേന്ദ്രിയർക്കുവെല്ലാത്താമായയേക്കാട്ടിടാംതവ ബ്രഹ്മപുത്രൻനീയവളേക്കണ്ടുദുഃഖിച്ചുപോകൊലാ * എന്നോതീട്ടാരമാകാന്തൻചിന്തിച്ചാൻപക്ഷിരാജനേ അസ്ഥലത്തെത്തിനാനോത്തനേരമപ്പക്ഷിനായകൻ * ഗരുഡൻവന്നനേരത്തിലവന്മേലേറിനാൻഹരി എന്നേയുംപിൻപുറത്തേററിക്കൊണ്ടാനാദരവോടവൻ * ഗരുഡൻ വായുവേഗത്തിൽവൈകുണ്ഠംവിട്ടുപോയുടൻ ഹരിചൊല്ലുകയാലെത്താൻനിശ്ചയിച്ചുവനത്തിനായ് * കൊടുങ്കാടുകളും,നല്ലസരിത്തുകളു,മങ്ങനെ പുരഗ്രാമ,മുപഗ്രാമം,കുടികൾ,ഗോസമൂഹവും * ഋഷ്യാശ്രമങ്ങളും,നല്ലഭംഗിയേറുംകുളങ്ങളും കമലങ്ങൾവിളങ്ങുന്നവൻപൊയ്കു, ചെറുപൊയ്കയും * പന്നിക്കൂട്ടംമൃഗക്കൂട്ടങ്ങളേയുംകണ്ടുഞങ്ങൾപോയ് കാന്യകുബ്ജസമീപത്തിലെത്തീഗരുഡവാഹരായ് * അവിടെപ്പലവർണ്ണത്തിൽവിടുന്നകമലങ്ങളും താമരക്കോഴിയും,രാജഹംസവും,ചക്രവാകവും * ഭൃംഗാരാവങ്ങളും,ചേർന്നനൽജലംകൊണ്ടുപൂർണ്ണമായ് ദിവ്യമായിവിളങ്ങുന്നനൽസരസ്സൊന്നുകണ്ടുതേ * പാലാഴിയോടുപോരാടുംശുദ്ധതോയംനിറഞ്ഞതാം ആനൽതടാകംകണ്ടെന്നോടോതിനാൻഭഗവാൻഹരി.

ശ്രീഭഗവാൻ പറഞ്ഞു.

അച്ഛതോയംനിറഞ്ഞെങ്ങുംതാമരപ്പൂക്കൾചേർന്നുമ വണ്ടാരംകോഴികൾക്രൗഞ്ചംവാഴുംതാംപൊയ്കകാണ്കനീ * സ്നാനംചെയ്തിട്ടിതിൽകന്യാകുബ്ജംനൽപുരമാണിടാം എന്നോതിയെന്നേഗ്ഗരുഡങ്കേന്നിറക്കീട്ടിറങ്ങിനാൻ * ചിരിച്ചുംകൊണ്ടെൻറകയ്യുംപിടിച്ചുംകൊണ്ടുമാധവൻ പൊയ്കയേവാഴ്ത്തിയിട്ടെന്നേക്കൊണ്ടുപോയതടത്തിലായ് * അവിടെത്തണലിൽവാണുവിശ്രമിച്ചിട്ടുമാധവൻ നൽജലംനീയിതിൽസ്നാനംചെയ്കയെന്നെന്നൊടോതിനാൻ * പിന്നീടുഞാൻശുദ്ധമാമീതടാ

കത്തിൽകളിച്ചിടാം സാധുക്കൾതൻമനംപോലിജ്ജലംപരമനിർമ്മലം * വിശേഷിച്ചുംതാമരപ്പൂംപൊടിതൻമണമുള്ളത് ഇതോതപ്പെട്ടുഹരി യാചങ്ങൻമാൻതുകൽവീണയും * വച്ചിട്ടുപോയേൻസ്സ്നാനത്തിനായ ട്ടാദരവോടുഞാൻ കയ്യുംകാലുംശുദ്ധമാക്കിജ്ജടകെട്ടിപ്പവിത്രവും * പൂ ണ്ടാചമിച്ചജ്ജലത്തിൽശുദ്ധനായിക്കളിച്ചുഞാൻ അതിൽകളിക്കവേ ഞാനാവിഷ്ണുവുംനോക്കിനിൽക്കവേ * പുരുഷത്വംവിട്ടുനല്ലനാരിയായ ട്ടുതീൎന്നപോയ് ഹരിയെൻവീണയുംതോലുമെടുത്തുംകൊണ്ടുതൽക്ഷ ണം * ഗരുഡങ്കൽകരേറീട്ടുവൈകുണ്ഠത്തിന്നപോയിതേ നൽഭൂഷണ ങ്ങൾപൂണ്ടുള്ള നാരിയായോരെനിക്കുടൻ * മറന്നുപോയ്പൂൎവദേഹംമ നതാരിങ്കലങ്ങനെ എൻവീണയുംമറന്നേൻഞാൻഹരിയേയുമറന്നുപോ യ് * മോഹിനീരൂപമോടന്നത്തടാകംവിട്ടുപോയിഞാൻ കണ്ടേൻപ ത്മങ്ങൾതിങ്ങുന്നാനൽജലംചേന്നപൊയ്കയെ * ഉടനേഞാനിതെന്താ ണെന്നോൎത്തുവിസ്മയമാണ്ടുതേ നാരീരൂപത്തൊടീവണ്ണംചിന്തിച്ചീടുന്നു ഞാനുടൻ * കണ്ടേനട്ടിക്കിൽ വന്നോര"ത്താലദ്ധ്വജ"നരേന്ദ്രനേ ആനതേരശ്വജാലങ്ങൾപൂഴവേനല്ലതേരിലായ് * യുവാവാഭരണംപൂ ണ്ടോൻതണ്ടാരമ്പനൊടൊത്തവൻ എന്നേയാമന്നനുംകണ്ടാൻദിവ്യ ഭൂഷണയുക്തയായ് * പൂൎണ്ണചന്ദ്രാനനത്തോടു,മധികംവിസ്മയിച്ചവൻ ചോദിച്ചാനാരുനീബാലേ! ആരത്മനൊരമൎത്ത്യനോ? * ഗന്ധൎവോരഗ മൎത്ത്യന്മാരിങ്കലാരാനുമാവരെ!? തനിച്ചെന്തേവസിക്കുന്നുരൂപയൌ വനമൊത്തനീ * കന്യയോപതിയുള്ളോളോസത്യംചൊൽകസുലോച നേ! എന്തിനാണിത്തടാകത്തേനോക്കിനിൽക്കുന്നതുംശുഭേ! * കാമനും മോഹമേകുംനിൻകാൎയ്യമെന്താണരയ്ക്കനീ? ഭുജിക്കനീഭോഗമെല്ലാമെ ന്നോടൊത്തുവരാനനെ! * സാധിക്കനിന്നിഷ്ടമെന്നേപതിയാക്കിട്ടുബാ ലികേ!.

ശ്രീദേവീഭാഗവതം ആറാംസ്കന്ധം
മായാദൎശനം
ഇരുപത്തെട്ടാമദ്ധ്യായം.

---

## ഇരുപത്തൊൻപതാമദ്ധ്യായം.

---

നാരദൻ പറഞ്ഞു

ഇത്തോതപ്പെട്ടുഞാനന്നാതാലദ്ധ്വജനരേന്ദ്രനാൽ നല്ലവണ്ണംവി ചാരിച്ചിട്ടവനോടുചറഞ്ഞുതേ! * 'രാജാവേ!ദൃഢമായിട്ടെനിക്കുനേയ

റികില്ലഞാൻ പിതാക്കളെങ്ങെന്നുമാരീപ്പൊയ്ക്കയിൽചേൎത്തുവെന്നാലും*
എന്തുചെയ്യുന്നെങ്ങുപോകുന്നൊന്നുമംഗലംവരും ഞാൻനിരാധാര
യായെന്തുചെയ്യുതെന്നോൎത്തിട്ടന്നുതെ * ദൈവംശ്രേഷ്ഠമെനിക്കുള്ള
പൌരുഷംനിഷ്പ്രയോജനം നീധൎമ്മിഷ്ഠൻനരശ്രേഷ്ഠ!നിന്നിഷ്ടംപോലെ
ചെയ്യുക * എനിക്കുരക്ഷിതാവാരുമില്ലനിൻകീഴിലായിഞാൻ അൎത്ഥ
നില്ലമ്മയില്ലില്ലഗൃഹവുംബന്ധുവുംമമ" * എന്നാലീവൎണ്ണമോതപ്പെട്ടനം
ഗാതുരനായവൻ അഴകേറുന്നൊരെന്നെക്കണ്ടേവംഭൃത്യരോടോതിനാ
ൻ: * 'നാലാളെടുക്കുംനൽപല്ലക്കിവൾക്കേറിഗമിക്കുവാൻ വരുത്തീട്ട
കവേഗത്തിൽപട്ടുകൊണ്ടുമറച്ചുമേ * ചതുരശ്രം,സ്വൎണ്ണമയം,വിശാ
ലം,സുമനോഹരം നൽവിരിപ്പുവിരിച്ചിട്ടുംമുത്തുമാലകൾതൂക്കിയും,* അ
വൻെറയാവാക്കുകേട്ടുവേഗത്തിൽചെന്നുഭൃത്യരും എനിക്കായ്ദിവ്യ
മാംമൂടുപല്ലക്കുംകൊണ്ടുവന്നുതേ* അതിൽകരേറിയുടനേഞാനവൻെറ
ഹിതത്തിനായ് എന്നേഗൃഹത്തിലബ്ഭൂപൻമോദത്തോടൊത്തുകൊ
ണ്ടുപോയ് * നൽനാളിൽശുഭലഗ്നത്തിലഗ്നിസാക്ഷികമായവൻ വി
വാഹംചെയ്തുവിധിപോലഗൃഹത്തിങ്കൽവച്ചുതാൻ * അവനുഞാൻ
പ്രാണനേക്കാളിഷ്ടയാംഭാൎയ്യയായിതേ "സൌഭാഗ്യസുന്ദരി"യെന്നാ
ണന്നെനിക്കുള്ള നാമവും * കാമശാസ്ത്രത്തിലോതുമ്പോലോരോഭോഗ
രസത്തൊടും എന്നോടുകൂടിക്രീഡിച്ചുസുഖിച്ചാനാമഹീപതി * രാജ്യ
കാൎയ്യങ്ങളുംവിട്ടുസദാകാമവിലോലനായ് ക്രീഡിക്കയാലറിഞ്ഞില്ലകാ
ലംപോയതുമന്നവൻ * പൂങ്കാവനം,ഗൃഹം,നല്ലകുളം,മല,യതിങ്കലും
നല്ലമേടയിലും,ഭംഗിയേറുംപൊയ്കകൾതന്നിലും * കാൎയ്യങ്ങളെല്ലാംവി
ട്ടെന്നോടൊത്തവൻമദ്യമത്തനായ് പലമട്ടിൽകളിച്ചെൻെറവശത്താ
യിഭവിച്ചുതേ * അവനോടൊത്തുഞാനുംനൽക്രീഡകൊണ്ടുവശത്തി
ലായ് മറന്നുപോയ്പൂൎവ്വദേഹംപുരുഷൻമുനിയെന്നതും * ഇവനെൻ
പതിഞാൻഭാൎയ്യമാരിൽവച്ചിഷ്ടയാംസതീ പട്ടരാജ്ഞീവിലാസജ്ഞാ
സഫലംമമജന്മവും * എന്നുചിന്തിച്ചാനൃപനുലിഷ്ടയായിട്ടുസന്തതം
സുഖേച്ഛയോടുംക്രീഡിച്ചാനൃപാധീനത്തിൽവാണുതേ * ബ്രഹ്മവി
ജ്ഞാനവുംനിത ബ്രഹ്മജ്ഞാനവുമങ്ങുപോയ് ധൎമ്മശാസ്ത്രജ്ഞാനവും
മേ,വാണഞാനാമനസ്സോടും * ക്രീഡയിൽസക്തയായങ്ങുഞാനീവ
ൎണ്ണംകളിക്കവേ വൎഷംപന്ത്രണ്ടുനിമിഷംപോലെനിക്കുകഴിഞ്ഞുപോ
യ്*ഗൎഭമുണ്ടായെനിക്കപ്പോൾസന്തോഷത്തോടുമന്നവൻ ഗൎഭസംസ്കാ

രകൎമ്മങ്ങൾചെയ്യിച്ചാൻവിധിപോലവേ * തോഷിപ്പിച്ചിട്ടുയെ ന്തെന്നുചോദിച്ചാൻബഹുധാന്യപൻ അതിപ്രീതിയോടൊന്നുംഞാ നോതിയില്ലന്നുലജ്ജയാൽ * പത്തുമാസംതികഞ്ഞപ്പോൾജനിച്ചുതന യൻമമ ഗ്രഹനക്ഷത്രലഗ്നങ്ങൾബലമാംനല്ലനാളിലായ് * കൊട്ടാര ത്തിൽപുത്രജന്മോത്സവമുണ്ടായിഭംഗിയായ് പുത്രനുണ്ടാകയാൽഭൂപ നതിഹൃഷ്ടനമായിതേ * പന്ത്രണ്ടാംനാൾപുത്രമുഖംകണ്ടുതോഷിച്ചുമ നാവൻ ഞാനാരാജാവിനത്യന്തംപ്രിയമുള്ളോരുഭാൎയ്യയായ് * രണ്ടുവ ഷംകഴിഞ്ഞിട്ടുപിന്നെയുംഗൎഭമാണ്ടുഞാൻ ഉണ്ടായ്‌രണ്ടാമതുംപുത്രൻ സൽലക്ഷണയുക്തനായ് * "സുധന്വാ"വെന്നവന്നുപേരിട്ടാനാന ന്ദോത്തമൻ "വീരവൎമ്മാ"വെന്നുമൂത്തപുത്രനംവിപ്രർചൊൽകയാൽ * നൃപസമ്മതരായേവമുണ്ടായ്പന്ത്രണ്ടുനന്ദനർ മോഹിച്ചിട്ടവരെപ്പ്രീ ത്യാലാളിച്ചുവളൎത്തിനേൻ * പിന്നീട്ടുമുണ്ടായ്നൽപുത്രരെട്ടുപേരാ ണുതോറുമായ് അന്നെനിക്കുംസുഖംനൾകുംഗാൎഹസ്ഥ്യംപൂൎണ്ണമായി തേ * കാലത്തിൽചെയ്തുകല്യാണമവൎക്കുചിതമായ്നൃപൻ പുത്രരുംഭാ ൎയ്യമാരുംവൻപരിവാരംഭവിച്ചുതേ * പിന്നെപ്പൌത്രരുമുണ്ടായിക്രീഡി ക്കാനായ്തുടങ്ങിനാർ നാനാരസമൊട്ടുംമോഹംവൎദ്ധിപ്പിപ്പവരായ്ത്തു ലോം * ചിലപ്പോൾസുഖമൈശ്വൎയ്യംചിലപ്പോൾദുഃഖമേററവും ദേ ഹസന്താപമേകിട്ടുംരോഗംപുത്രൎക്കുവന്നിട്ടും * പുത്രന്മാൎക്കുംനാരിമാൎക്കും ചിലപ്പോളതികേമമായ് വിരോധംതമ്മിലുണ്ടാകുംദുഃഖിക്കമതുകൊണ്ടു ഞാൻ * സുഖദുഃഖാത്മകം,ഘോരം,മിഥ്യാചാരകരം,പരം ക്ഷുദ്രം, സംകൽപജനിത,മതിൽഞാൻമഗ്നയായ്മുനേ! * മറന്നുപൂൎവ്വവി ജ്ഞാനംശാസ്ത്രജ്ഞാനവുമങ്ങുപോയ് നാരിയായ്ഗൃഹകാൎയ്യങ്ങളതിൽ തൽപരയായ്സദാ * ഏററംമോഹംവളൎത്തുന്നൊരഹംകാരവുമാണ്ടു ഞാൻ ഇവരെൻശക്തരാംപുത്രർകുലത്തിൽചേൎന്നഭാൎയ്യമാർ സന്നാ ഢരായ്കളിക്കുന്നീസുതരെൻഗൃഹത്തിലായ് * ലോകത്തിലെസ്ത്രീക ളിൽവച്ചേററവുംധന്യയാണുഞാൻ നാരദൻഞാൻമായകൊണ്ടുവഞ്ചി ക്കപ്പെട്ടുവിഷ്ണുവാൽ * എന്നുചിന്തിച്ചതില്ലെന്റെയുള്ളിൽഞാനൊ രുനേരവും രാജപത്നീ,സദാചാരാ,ബഹുപുത്ര,പതിവ്രതാ * ലോക ത്തിൽവച്ചുത്തമഞാനെന്നുമോഹിക്കയാൽമുനേ! * പിന്നീടൊരുനൃ പൻദൂരദേശസ്ഥൻബഹുശക്തിമാൻ! എൻകാന്തനാംമന്നവൻതൻശ ത്രുവായിഭവിച്ചുതേ * ആനതേർകാൽസൈന്യവുംചേൎത്തുകൂട്ടിക്കൊണ്ടു

രണത്തിനായ് കന്യാകബ്ജപുരത്തിങ്കൽവന്നു ചുററുംവളഞ്ഞുതേ * സൈന്യത്തോടൊത്തൊരംബുഭൂപനേവം ചെയ്തതുകാങ്കെയാൽ എൻപുത്രരും പൌത്രരുമാനഗരംവിട്ടുപോയുടൻ * അവക്കുതമ്മിലുണ്ടായീവലുതായുള്ള സംഗരം കാലത്താലെൻപുത്രരെല്ലാംവധിക്കപ്പെട്ടുശത്രുവാൽ * പോരിൽതോറ്റെൻവല്ലഭനുംഗൃഹത്തിൽവന്നുപോന്നുടൻ ഘോരമാംപോരിലെൻപുത്രർമരിച്ചെന്നായ് ശ്രവിച്ചുഞാൻ * എൻപുത്രരെപ്പൌത്രരോട്ടൊക്കൊന്നവൻപോയ് സസൈന്യനായ് ഞാനച്ചത്തിൽകരഞ്ഞുകൊണ്ടെത്തിയപ്പോൾക്കളത്തിലായ് * കണ്ടേൻ ചത്തുകിടക്കുന്നപുത്രരെപ്പൌത്രരേയുമേ കരഞ്ഞൂഞാനധികമായ് ദുഃഖസാഗരമഗ്നയായ് * ഹാപുത്രരെ! പോയതെങ്ങ് ദുഃഖത്താൽഹതയായിഞാൻ ദുർവാരമാംശക്തിയേറുംദൈവമെന്നെച്ചതിച്ചുതേ * ഇത്യന്തരത്തിലിങ്ങെത്തീഭഗവാൻമധുസൂദനൻ വേദവിത്തായ് സുന്ദരനായ് നല്ലവസ്ത്രംധരിച്ചുടൻ * വൃദ്ധബ്രാഹ്മണവേഷത്തോടെൻസമീപത്തിൽവന്നുതേ പോക്കളത്തിൽദുഃഖമോടുകരയുന്നെന്നോടോതിനാൻ.

ബ്രാഹ്മണൻ പറഞ്ഞു.

നീദുഃഖിക്കുന്നതെന്തിന്നീപതിപുത്രഗൃഹാത്മകം ഭ്രമംമോഹമൂലമുണ്ടായ് പ്രകാശിക്കുന്നസുന്ദരി! * ആരുനീയാർക്കുപുത്രന്മാരാരിവർ? തത്വമോർക്കുക ദുഃഖംവെടിഞ്ഞെഴീററിട്ടുസ്വസ്ഥയാകസുലോചനേ! * തിലദാനംസ്നാനവുംനീപുത്രർക്കായിട്ടുചെയ്യുക മരിച്ചവർക്കുരക്ഷക്കായിതുമര്യാദകാമിനി! * സ്നാനംഗൃഹത്തിലത്തീർത്ഥത്തിൽപോയ് കുളിക്കുക ബന്ധുവിൻമൃതിയിൽധർമ്മശാസ്ത്രനിശ്ചയമാണത്.

നാരദൻ പറഞ്ഞു

ഏവമാവൃദ്ധനാംവിപ്രൻപറഞ്ഞിട്ടറിയിക്കയാൽ എഴീററുഞാൻനൃപനൊട്ടുംബന്ധുക്കളൊട്ടുമാത്തുടൻ * നടന്നുമുൻപിലാവിപ്രവേഷത്തിൽഭഗവാൻഹരി പിൻപേഞാനുംമൈതനമോടാനൽതീർത്ഥത്തിന്നുപോയിതേ * പുംതീർത്ഥമാംസരസ്സിങ്കൽക്കൃപയോടെന്നെയവൻ വിപ്രവേഷധരൻകൊണ്ടുപോയിട്ടീവണ്ണമോതിനാൻ: * 'കുളിക്കകീശുദ്ധതടാകത്തിങ്കൽനീവരാനനേ! പുത്രർക്കിപ്പോൾകർമ്മകാലംവൃഥാദുഃഖിച്ചിടായ്കനീ * ജന്മംതോറുംനിനക്കുണ്ടായ് മരിച്ചുകോടിനന്ദനർ പിതാക്കളുംപതികളുംസഹോദരസമൂഹവും * അനേകംവ്യർത്ഥമാമീ

സപ്നത്തോടുസമാനമാം മനോഭ്രമത്തിൽ നീയാക്കവേണ്ടിദുഃഖിക്കമോല്ലുക'll.

നാരദൻപറഞ്ഞു.

എന്നവൻവാക്കുകേട്ടിട്ടുപുരുഷാഖ്യമതാനിട്ടും തീൎത്ഥത്തിങ്കൽകുളിക്കാൻഞാനിറങ്ങിഹരിചൊൽകയാൽ * ആതീൎത്ഥത്തിൽമുങ്ങിനേൻഞാനുടൻപുരുഷനായിതേ ഹരിവീണയുമായ് നിന്നാൻതീരത്തിൽതന്റെരൂപമായ് * മുങ്ങിക്കേറിട്ടുകണ്ടേൻഞാൻഹരിയേക്കരതന്നിലായ് അപ്പോളെല്ലാമോൎമ്മയുണ്ടായെനിക്കുള്ളിൽദ്വിജസത്തമ! * ചിന്തിച്ചുനാരദൻഞാനീഹരിയൊത്തിങ്ങുവന്നവൻ മായാമോഹംനിമിത്തംഞാൻനാരിയായിബ് ഭവിച്ചുതേ*ഏവംചിന്തിക്കവെയെന്നോടായിട്ടുഹരിചൊല്ലിനേൻ 'വരൂനാരദ!വെള്ളത്തിൽനിന്നുചെയ്യുന്നതെന്തുനീ? * നാരീഭാവത്തെയോൎത്തിട്ടുവിസ്മയംപൂണ്ടുഞാൻതുലോം എന്തുമൂലംപണ്ടെയിപ്പോൾപുമാനായ്തീൎന്നുവെന്നതും.

ശ്രീദേവീഭാഗവതം ആറാംസ്കന്ധം

നാരദപുരുഷത്വം

ഇരുപത്തെട്ടാമദ്ധ്യായം.

---

## മുപ്പതാമദ്ധ്യായം.

നാരദൻപറഞ്ഞു.

എന്നേയുംദ്വിജനേയുംകണ്ടാശ്ചൎയ്യപ്പെട്ടുമന്നവൻ എൻഭാൎയ്യയെങ്ങുപോയെങ്ങുനിന്നുവന്നീമുനീശ്വരൻ * ഹാഭാൎയ്യേ!ദുഃഖിയാമെന്നേവിട്ടുനീയെങ്ങുപോയ്പ്രിയെ! പിന്നെയുംപിന്നെയുംമന്നനേവംചൊല്ലിക്കരഞ്ഞുതേ * എൻജീവിതംഗൃഹമതുംനീയെന്യേനിഷ്ഫലംസതി! എന്റെരാജ്യവുമല്ലെന്നുംസുനേത്രേ!ചെയ്യേതെന്തുഞാൻ? * നിന്റെവേൎപാടിനാലിന്നെൻപ്രാണങ്ങൾപോവതില്ലെടൊ നിന്നേവെടിഞ്ഞുജീവിപ്പാൻപ്രീതിയില്ലാതുലേശവും * ചൊൽകിഷ്ടമാമുത്തരംഞാൻദുഃഖിക്കുന്നുമൃഗേക്ഷണേ! മൻപേ നിലുള്ളിഷ്ടമെല്ലാമെങ്ങുപോയിന്നുസുന്ദരി!? * ജലജന്തുക്കൾഭക്ഷിച്ചോജലത്തിൽതാണുപോയിതോ? എൻഭാഗ്യക്കുറവാൽനിന്നേപിടിച്ചുവരുണൻപ്രിയേ! * ഏണാക്ഷി!ധന്യയാംനീയപ്പുത്രരോടൊത്തുപോയിതോ? അക്കുതിരപ്പുത്രരിൽനിൻസ്നേഹംകോകിലഭാഷിണി! * പുത്രസ്നേഹനദുഃഖിക്കുംമിന്നൻനിൻപതി

യെന്നെനീ വിട്ടുവിണ്ണിൽപോയതൊട്ടുംയുക്തമല്ലവരാനനേ! * പുത്രരുംഭാര്യയുംരണ്ടുംപോയെനിക്കെന്റെവല്ലഭേ! എന്നാലുമററംദുഃഖിക്കുമെനിക്കുമൃതിയില്ലതാൻ *ഭാര്യാവിരഹസന്താപമറിഞ്ഞീടുന്നരാഘവൻ അദ്ദേഹംഭൂവിലില്ലിന്നുപോവതെങ്ങെന്തുചെയ്യുവും? *വിപരീതംചെയ്യു ദൈവംക്രൂരനിബ്ഭൂമിതന്നിലായ് മൃതി,ഭിന്നംതുല്യചിത്തമെഴുംദമ്പതിമാർക്കിഹ * നാരികൾക്കുപകാരംതാൻചെയ്തുമുനികളഗ്നിയിൽ പതിയോടുംപ്രവേശിപ്പാൻശാസ്ത്രത്തിങ്കലുരക്കയാൽ * ഇവ്വണ്ണംവിലപിക്കുന്നനൃപനെഭഗവാൻഹരം യുക്തിക്കൂടുന്നവാക്യത്താൽസമാധാനപ്പെടുത്തിനാൻ.

ശ്രീഭഗവാൻ പറഞ്ഞു.

വിഷാദിക്കുന്നെന്തുനീനിൻഭാര്യയെങ്ങുഗമിച്ചുതേ കേട്ടിട്ടില്ലേശാസ്ത്രമാശ്രയിച്ചില്ലേബുധരേഭവാൻ * ആരുനീയാരവൾനിന്റെ വേർപാടുമെങ്ങനേ? പ്രവാഹരൂപസംസാരേനൗകടക്കുംനരർക്കുപോൽ * ഗൃഹത്തിൽപോകരാജാവേ!വെറുതേകരയേണ്ടനീ നരർതൻചേർച്ചവേർപാടുംദൈവാധീനത്തിലെപ്പൊഴും * ഇവളോടുള്ളനിൻ ചേർച്ചയിന്നുതീർന്നുനരാധിപ! സുന്ദരീരത്നമായീടുമവളെനീപിരിഞ്ഞുതേ * തൽപിതാക്കളെയുംകണ്ടിട്ടുസ്വരസ്സിലെദ്ദ്ദൃഷ്ട്യാ നിനക്കുകിട്ടീ,വന്നോന്നമവളങ്ങുഗമിച്ചുതേ * ദുഃഖിച്ചീടായ്കരാജാവേ!കാലത്തേയാർകടന്നിടും? ഗൃഹത്തിൽപോയ്കാലതുല്യംഭോഗമെല്ലാംഭുജിക്കനീ * വന്നതെവ്വണ്ണമാനാരിയതുപോലെഗമിച്ചുതേ പണ്ടത്തേപ്പോലങ്ങുചെന്നുനിൻകാര്യംനീനടത്തുക * നീകരഞ്ഞീടിലിന്നിങ്ങുവരികില്ലാവരാനനാ വൃഥാദുഃഖിച്ചിടുന്നിപ്പോൾവിധിയേസ്വീകരിക്കനീ * കാലത്താൽചേർച്ചയുണ്ടാകുമതുപോൽതന്നെപോയിടും ദുഃഖിച്ചീടായ്കഫലമില്ലാത്ത സംസാരരീതിയിൽ * എങ്ങുംസുഖംമാത്രമില്ലദ്ദുഃഖമാത്രവുമങ്ങനേ സുഖദുഃഖങ്ങൾഘടികായന്ത്രമ്പോലെകറങ്ങിടും * മനസ്സുറപ്പിച്ചുരാജ്യംരക്ഷിക്കസുഖമായിനീ അല്ലെങ്കിലതുപുത്രർക്കുകാക്കിനീകാടുപൂകുക * ക്ഷണംനശിക്കുമീമർത്ത്യദേഹംപ്രാണികൾക്കുദുർല്ലഭം ലഭിച്ചുലെത്തുനിസ്സംഗമാത്മജ്ഞാനമത്തനേടണം * ഭക്ഷണംവിഷയംരണ്ടുംപശുജാതിക്കുമുണ്ടഹോ! ജ്ഞാനംമർത്ത്യർക്കുമാത്രംതാനന്യജാതിക്കതില്ലകേൾ * ഭാര്യാദുഃഖംവിട്ടതിനാൽഗൃഹത്തിങ്കൽഗമിക്കനീ ഇതു്ദേവീമായയവളംമോഹിപ്പിക്കുന്നുവിഷ്ടപം.

നാരദൻ പറഞ്ഞു

ഇതോതപ്പെട്ടുഹരിയാൽനമിച്ചവനെമന്നവൻ സ്നാനംചെയ്തിട്ടു വിധിപോൽതൻഗൃഹത്തിന്നുപോയിതേ * രാജ്യംപൌത്രന്നുനല്കീട്ടു സംഗമെല്ലാംവെടിഞ്ഞുടൻ വനത്തിൽപോയിനൽതത്വജ്ഞാനവും പൂണ്ടുഭൂപതി * രാജാവുംപോകവേയെന്നെനോക്കിപ്പുഞ്ചിരിതൂകിട്ടും ഭഗവാനാജഗന്നാഥൻവിഷ്ണുവോടുംപറഞ്ഞുഞാൻ: * 'വഞ്ചിക്കപ്പെട്ടു ഞാൻനിന്നാൽമായാബലമറിഞ്ഞുതേ ഓൎക്കുന്നിപ്പോൾനാരിയായിച്ചെയ്തകാൎയ്യങ്ങളൊക്കയും * ചൊൽകനീഞാൻസരസ്സിൽപോയ്സ്നാനംചെയ്തതുമൂലമായ് വേർപെട്ടുപോയതെന്താണെൻപൂൎവ്വജ്ഞാനംജനാൎദ്ദന!? * മോഹിച്ചുപോയിഞാൻനാരീദേഹമാണ്ടുജഗൽഗുരോ! ഏവനെപ്പതിയാക്കിട്ടിന്ദ്രാണിയിന്ദ്രനെയെന്നപോൽ * പണ്ടേയുള്ളതുതാൻചിത്തമതുതാനെന്റെദേഹവും അവ്വണ്ണംലിംഗവുംജ്ഞാനംമാത്രമെമ്മട്ടുപോയിതേ? * ജ്ഞാനനാശത്തിന്നേപ്പററിയധികംവിസ്മയംപ്രഭോ! അതിൻകാരണമെന്തെന്നുസൂക്ഷ്മമായ്ചൊൽകകേശവ! * നാരിയായ്തീൎന്നുഞാനോരോഭോഗമെല്ലാംഭുജിച്ചുതേ വിധിയെന്യെഭുജിച്ചു ഞാൻമദ്യംസേവിച്ചിതങ്ങനേ * നാരദൻമുനിയാണീഞാനെന്നറിഞ്ഞതില്ലതെല്ലുമേ ഇന്നോൎക്കുന്നുവിശദമായന്നറിഞ്ഞില്ലിതേവിധം.

വിഷ്ണുപറഞ്ഞു

മായാവിലാസമാണെന്നുകാൺകനീയിതിന്നേമുനേ! ജന്തുക്കൾക്കൊത്തദേഹത്തിലുണ്ടനേകമവസ്ഥകൾ * ജാഗ്രൽ,സ്വപ്നം,നൽസുഷുപ്തി, തുരീയാവസ്ഥയുംതഥാ പിന്നെദ്ദേഹാന്തരത്തിങ്കൽസംശയിപ്പതിനെന്തു വാൻ? * ഉറങ്ങുന്നോനില്ലറിവങ്ങൊന്നുംകേൾക്കില്ലചൊല്ലിടാ ഉണൎന്നാലുടനേയെല്ലാമറിഞ്ഞീടുന്നിതായവൻ * ചലിക്കുംനിദ്രയാൽചിത്തംകണ്ടീടുംപലസ്വപ്നവും ഉണ്ടാമോരോമനോഭാവഭേദങ്ങളതിലിങ്ങനേ * ആനകുത്താൻവരുന്നെന്നോൎത്തോടുവാൻശക്തിയില്ലുമേ സ്ഥലമില്ലെന്തുചെയ്‌വൂഞാനെങ്ങുപോകേണ്ടുവേഗമായ് * കാണുംമരിച്ചമുത്തച്ഛനേഗൃഹത്തിങ്കൽവന്നതായ് അവനോടൊത്തുവെച്ചിട്ടുഭുജിച്ചെന്നും നിനച്ചിടും * ഉണൎന്നാലറിയുംസ്വപ്നംകണ്ടദുഃഖസുഖങ്ങളേ എല്ലാമോൎത്തുസവിസ്താരമന്യന്മാരോടുമോതിടും * സ്വപ്നത്തിലറിയാവ്യാജമാണിതെന്നാരുമേററവും അതുപോൽതാൻദുൎഗ്ഗമമാമായാവൈഭവവുംമുനേ! * അതിദുൎഘടമാംമായാഗുണങ്ങൾക്കുള്ളൊരന്തവും ഞാനുംപത്മ

നം,ശര്വൻതാനുമൊട്ടുമറിഞ്ഞിടാ * മന്ദനാമന്യനറിവാൻപിന്നെയെങ്ങനെയോഗ്യനാം? മായാഗുണപരിജ്ഞാനമില്ലൊരുത്തക്കുമെങ്കുമേ * മുഗ്ഗുണംകൊണ്ടുനിമ്മിച്ചതാണീലോകമശേഷവും ഗുണങ്ങളെന്യെസംസാരംവത്തിച്ചീടില്ലതെല്ലുമേ * സത്വപ്രധാനൻഞാൻ മററുഗുണങ്ങൾരണ്ടുമുള്ളവൻ മുഗ്ഗുണംവിട്ടിരിക്കില്ലഞാൻലോകേശ്വരനെങ്കിലും * നിൻപിതാവിധിയവ്വണ്ണംരജോമുഖ്യൻ പ്രസിദ്ധമായ് തമസ്സത്വങ്ങളുംചേന്നോനവയററവനല്ലവൻ * അമ്മട്ടീശൻതമോമുഖ്യൻരജസ്സത്വങ്ങൾചേന്നവൻ ഗുണങ്ങൾമൂന്നുംചേരാതെഞാൻ കേട്ടിട്ടില്ലൊരുത്തനേ * ഇസ്സംസാരത്തിലതിനാൽമോഹിക്കായ്ക്കമുനീശ്വര! അപാരംദുർഘടംമായാനിമ്മിതംസാരവർജിതം * ഇന്നുനീമായയേക്കണ്ടുഭുജിച്ചുഭോഗമൊക്കയും മായാചരിത്രമാശ്ചയ്യംപിന്നെച്ചോദിപ്പതെന്തുനീ?

ശ്രീദേവീഭാഗവതം ആറാംസ്കന്ധം

മായാപ്രഭാവകഥനം മുപ്പതാമദ്ധ്യായം.



---

## മുപ്പത്തൊന്നാമദ്ധ്യായം...

---

വ്യാസൻപറഞ്ഞു

സ്പഷ്ടമായിട്ടുചൊല്ലീടാംരാജാവേ!കേട്ടുകൊൾകനീ മായാമാഹാത്മ്യമതുഞാൻനാരദങ്കേന്നുകേട്ടപോൽ * സവ്വജ്ഞനാംനാരദനോടായിച്ചോദിച്ചുപിന്നെഞാൻ അവനാനാരിയായ്തീന്നകഥയെല്ലാംശ്രവിക്കവേ* ചൊൽകനാരദ!പിന്നീടബ്ഭഗവാനെന്തുരച്ചുതേ? എങ്ങുപോയജ്ജഗന്നാഥൻഭവാനോടൊത്തുമാധവൻ.

നാരദൻപറഞ്ഞു

എന്നോതിബ്ഭഗവാനന്നാനൽതടാകത്തിൽവച്ചുടൻ വൈകുണ്ഠത്തിൽഗമിപ്പാനായ്ഗരുഡൻമീതിലേറിനാൻ * എന്നോടോതീരമാകാന്തനിഷ്ടംപോൽപോകനാരദ! എൻലോകത്തിൽ വരുപൂക്കനാകമല്ലെങ്കിലിഷ്ടംപോൽ * പ്രാപിച്ചുഞാൻസത്യലോകംചൊല്ലിക്കൊണ്ടുവനോട്ടുടൻ ഗരുഡൻമീതിലേറിട്ടുഭഗവാൻമധുസൂദനൻ * വൈകുണ്ഠത്തിനുപോയിഷ്ടമ്പോൽചെയ്കെന്നോതിയെന്നോടായ് * ഹരിയങ്ങുഗമിച്ചപ്പോൾസത്യലോകത്തിലെത്തിഞാൻ * ചിന്തിച്ചുകൊണ്ടുതുള്ളതമാംസുഖദുഃഖങ്ങളൊക്കയും അച്ഛനേപോയനമിച്ചിട്ടുമൻപിലായിവസിച്ചുഞാൻ ചിന്തകൊണ്ടുതളന്നെന്നേക്കണ്ടുചോദിച്ചുടൻപിതാ.

ബ്രഹ്മാവു പറഞ്ഞു

എങ്ങുപോയെന്തുനീചിന്താതുരനായ്തീർന്നനന്ദന!? നിൻമനം സ്വസ്ഥമെന്നിന്നുതോന്നുന്നില്ലമുനീശ്വര! * ആരാൽവഞ്ചിതനായെന്തത്ഭുതമോകണ്ടുനീകുറെ വിഷണ്ണനായ്ബോധമററുനിന്നെക്കാണുന്നതെന്തെടോ?

നാരദൻ പറഞ്ഞു

ആസനത്തിലിരുത്തീട്ടന്നച്ഛൻചോദിച്ചിതിങ്ങനേ മായാബലചരിത്രംഞാനെൻതാതനൊടുചൊല്ലിനേൻ: * 'പ്രഭുവായുള്ളഹരിയാൽവഞ്ചിക്കപ്പെട്ടുഞാൻഗുരോ! അനേകംവത്സരങ്ങൾഞാൻനാരിയായിട്ടുതീർന്നുപോയ് * വൻദുഃഖവുംഭുജിച്ചേനെൻപുത്രന്മാർചത്തുപോകയാൽ അറിയിച്ചാൻപിന്നെവിഷ്ണുമൃദുവാംനല്ലവാക്കിനാൽ * പുമാൻനാരദനായേനസ്സരസ്സിങ്കൽകുളിച്ചുടൻ ഞാനന്നേവംഭ്രമിച്ചീടാനുള്ളകാരണമെന്തുവാൻ?॰ * മോഹിച്ചുഞാൻപൂർവ്വദേഹജ്ഞാനമെല്ലാംമറന്നുപോയ് ദുർജ്ജയംതന്നെയീമായാബലമെന്നോർത്തിടുന്നുഞാൻ * ജ്ഞാനമില്ലാതെയാക്കീട്ടുംമോഹിപ്പിക്കുംദൃഢംവിധേ! അറിഞ്ഞനുഭവിച്ചുഞാൻസുഖദുഃഖങ്ങളൊക്കയും * നീയെവ്വണ്ണംജയിച്ചെന്നോടതുചൊല്ലുകപത്മജ!?

നാരദൻ പറഞ്ഞു.

ഇതോതപ്പെട്ടുബ്രഹ്മാവുംസന്തോഷത്തോടനന്തരം ചിരിച്ചുംകൊണ്ടെന്നോടായിച്ചൊല്ലിനാൻവാസവീസുത!॰

ബ്രഹ്മാവുപറഞ്ഞു.

മഹാന്മാരാംമുനീന്ദ്രർക്കുംവിഷ്ണോർക്കുംമായദുർജ്ജയാ ജ്ഞാനികൾക്കുംനിരാഹാരയോഗികൾക്കുമതേവിധം * ബലമേറുംമായയേഞാനറിവാൻശക്തനല്ലതാൻ വിഷ്ണുവുംശക്തനല്ലവ്വണ്ണംതാൻഗൌരീമണാളനും * ദുർജ്ഞേയയാമഹാമായാസൃഷ്ടിസ്ഥിത്യന്തകാരിണീ ഉപാദാനനിമിത്തങ്ങൾകാരണങ്ങളൊടൊത്തവൾ * മതിമൻ!നീദുഃഖിയായ്ക്കബലമേറുന്നമായയിൽ വിസ്മയിക്കുകയുംവേണ്ടാഭ്രമിച്ചീടുന്നുഞങ്ങളും.

നാരദൻ പറഞ്ഞു

ഇതച്ഛൻചൊല്ലവേചൊല്ലിക്കൊണ്ടാശ്ചര്യപ്പെടാതെഞാൻ ഓരോതീർത്ഥങ്ങളാടിക്കൊണ്ടിങ്ങുവന്നേൻദ്വിജേശ്വരാ! * അതിനാൽസംശയംപോക്കുമോഹമെല്ലാമുപേക്ഷിച്ചുനീ സുഖമായിവിടെക്കാലംകഴിക്കുമുനിസത്തമ! * നല്ലതോചീത്തയോചെയ്കകർമ്മമെല്ലാംഭുജിച്ചിടേണം എന്നുനിശ്ചയമാണുള്ളിൽസഞ്ചരിക്കുകസൌഖ്യമായ്.

വ്യാസൻപറഞ്ഞു

ഇതോതീട്ടുപറഞ്ഞുംകൊണ്ടങ്ങുപോയ്നാരദൻനൃപ! അവനെന്നോടുരച്ചോരാവാക്യംചിന്തിച്ചുകൊണ്ടുഞാൻ * വാണുസരസ്വതീതീരേകല്പംസാരസ്വതത്തിലായ് രചിച്ചേനിബ്ഭാഗവതംകാലംപോക്കുവതിന്നുഞാൻ * പുരാണമുത്തമംഭൂപ!സർവ്വസംശയനാശനം ആഖ്യാനംപലതുംവേദപ്രമാണങ്ങളുമൊത്തതായ് * ഇതിങ്കൽസംശയമെല്ലാംവേണ്ടാഭൂപതിസത്തമ! ജാലക്കാരൻകയ്യിൽവച്ചമരപ്പാവയെയിട്ടപോൽ * ചൊൽപ്പടിക്കാട്ടമാടിപ്പതെവ്വണ്ണമതുപോലവേ മായയാടിക്കയാണെല്ലാച്ചരാചരജഗത്തതും * ബ്രഹ്മാദിതൃണപര്യന്തംദേവാസുരമനുഷ്യരും പഞ്ചേന്ദ്രിയങ്ങളോടൊത്തോരിഷ്ടംപോലെനടപ്പുവർ * മഹദ്ഗുണന്താനാകുമെന്നുംകാരണംനരപാലക! കാര്യംകാരണമെന്നോണംഭവിക്കുംശങ്കയില്ലതിൽ * മായാഗുണങ്ങളോരോരോസ്വഭാവങ്ങൾകരുദ്വഹ! ശാന്തൻ,ഘോരൻ,മൂഢനിവർവെവ്വേറെമട്ടിലാകയാൽ * ഗുണയുക്തൻപുമാൻനിത്യമെവ്വണ്ണംഗുണഹീനനാം വസ്തുവുന്തുലെന്നിയെലോകത്തിങ്കലുണ്ടാവതെങ്ങനേ? * ത്രിഗുണംവിട്ടതിന്നൊട്ടുംദേഹിയില്ലതുനിശ്ചയം ദേവർതിര്യക്കുകൾമർത്ത്യരായോരുംനരപാലക! * ഗുണങ്ങൾവിട്ടില്ല,കുടംമണ്ണില്ലാതെഭവിക്കുമോ? ബ്രഹ്മവിഷ്ണുമഹേശന്മാർമൂവരുംഗുണമൊത്തവർ * ചിലപ്പോൾപ്രീതരപ്രീതരുമാംപിന്നെയങ്ങനേ ഗുണമൊത്തുവിഷാദിക്കുംചിലപ്പോളവരാവിധം* ബ്രഹ്മാസത്വത്തിൽവാഴുമ്പോൾശാന്തനായ്ധ്യാനനിഷ്ഠനാം പ്രീതനാംസർവ്വഭൂതങ്ങൾതന്നില് ജ്ഞാനയുക്തനായ് * സത്വംവിട്ടുരജസ്സാലുംനേരത്തുകമലാസനൻ ഘോരനായിട്ടശേഷക്കുംപ്രീതിഹീനനുമായിടും* വിധിയെപ്പോളധികമാംതമോഗുണമോടൊത്തിടും അന്നേരംദുഃഖിയാംമൂഢനായുംതീരുമസംശയം * മാധവൻസത്വഗുണവാനെന്നുമക്കാലമായവൻ ശാന്തനായ്പ്രീതനായേററംജ്ഞാനംപൂണ്ടുവസിച്ചിടും * അവൻരജോഗുണംചേന്നാൽപ്രീതനായുംഭവിച്ചിടും തമസ്സുചേന്നാലെല്ലാക്കുംഘോരനായിട്ടുമങ്ങനേ * പ്രീതിമാൻശാന്തിമാൻസത്വഗുണംചേന്നാൽമഹേശ്വരൻ പ്രീതിഹീനൻഘോരനവൻരജോഗുണമൊടൊക്കുകിൽ * ദുഃഖിപ്പോൻമൂഢനവനതമസ്സോടൊത്തുചേരുകിൽ ഗുണാധീനത്തിലായീടിൽബ്രഹ്മവിഷ്ണുമഹേശരും * സൂര്യവംശംസോമവംശത്തിലുമുണ്ടായഭൂപരും മനുക്കളാംപതിന്നാലുപേരുമോരോയുഗങ്ങളിൽ * ഉണ്ടാമന്യരുമെവ്വണ്ണംസംസാരഗുണാധീനരാം? സുരാസുരനരർചേന്നാ

ലോകംമായക്കധീനമാം * അതുകൊണ്ടിതിലൊട്ടുംനിസംശയിക്കേണ്ട മന്നവ! ദേഹീമായക്കുകീഴ്‌വൎത്തിക്കുന്നതിന്റെവശത്തിലായ് * പാതത്വമതാംസംവിദ്രൂപത്തിൻകീഴിൽമായയും ജീവജാലത്തിൽവാഴുന്ന തൽപ്രേരണയിനാൽസദാ * മായാവിശിഷ്ടയായുള്ളോരസ്സംവിത്താംമഹേശ്വരീ മായേശ്വരീഭഗവതീസച്ചിദാനന്ദരൂപിണീ * അവളെയോൎത്തുസേവിച്ചുജപിച്ചുപ്രണമിക്കുക അതുകൊണ്ടുകനിഞ്ഞേകുംമോക്ഷമൗഢ്യപയേറിയോരാൾ * നൾകിസ്വാനുഭവംതന്റെമായയേപ്പോക്കിടും ദൃഢം ജഗത്തെല്ലാംമായ,യതിന്നംബതാനൊരുനായിക * ഭുവനേശ്വരിയെന്നോതപ്പെടുന്നദ്ദേവിയാകയാൽ മനസ്സവളിലാസക്തമായീടിൽ സ്വതന്ത്രനൃപ! * ഇല്ലുണ്ടെന്നായുള്ളമായയേക്കൊണ്ടെന്തുവരുന്നതും? അതിനാൽമായയേപ്പോക്കാനില്ലമറെറാരുദൈവവും * സമൎത്ഥമായ് ബ്രഹ്മരൂപിയാകുംശ്രീദേവിയെന്നിയേ ഇരുട്ടിനില്ലസാമൎത്ഥ്യമിരുൾക്കൂട്ടമകററുവാൻ * സൂൎയ്യചന്ദ്രാഗ്നിനൽമിന്നൽപ്രഭകൾക്കുമതെന്നിയേ സ്വയംപ്രകാശ,സംവിത്തായുള്ളമായേശിയംബയേ * ആരാധിക്കുക നീഭക്ത്യാമായാമോഹമകററുവാൻ ഏവംനന്നായ്പറഞ്ഞുഞാൻവ്യത്യാസ്പരവധാരികം * നീചോദിച്ചതു,ഭവറെയനുഗ്രഹിക്കുന്നകേൾക്കുവാൻ പുരാണത്തിന്റെപൂൎവ്വാൎദ്ധംഞാൻനിനക്കുപറഞ്ഞുതേ * വൎണ്ണിച്ചിട്ടുണ്ടിതിൽദേവീമാഹാത്മ്യംവിസ്തരിച്ചുതാൻ ശ്രീമാതാവിൻരഹസ്യംനീയിതാൎക്കുംചൊല്ലൊലാനൃപ! * ഭക്തൻ,ശാന്തൻ,ദേവിതന്റെ ഭക്തരിൽഭക്തിയുള്ളവൻ ഗുരുഭക്തൻ,ജ്യേഷ്ഠപുത്രൻ,ശിഷ്യനുമിതുചൊല്ലിടാം.

അഖിലകഥകളിൽവച്ചുത്തമംനൽപുരാണം
നിഖിലമറകളോതുംസാരമെല്ലാമടങ്ങും
പരിചിനൊടിതുപാഠംചെയ്കിലുംകേൾക്കിലുംതാൻ
വരുമവനതിവിത്തംജ്ഞാനവുംമാനവേന്ദ്ര!

ശ്രീദേവീഭാഗവതം ആറാംസ്കന്ധം
ഭഗവതിധ്യാനാദികം മുപ്പത്തൊന്നാമദ്ധ്യായം,

---

ആറാംസ്കന്ധം സമാപ്തം.
ശ്രീലളിതാംബികായൈ നമഃ
ശുഭം.

ഹരിഃ ശ്രീഗണപതയേ നമഃ

അവിഘ്നമസ്തു

ശ്രീലളിതാംബികായൈ നമഃ

# ശ്രീദേവീഭാഗവതം

## ഭാഷ.

---

## ഏഴാംസ്കന്ധം.

---

## ഒന്നാമദ്ധ്യായം.

---

സൂതൻ പറഞ്ഞു.

ഇത്തിവ്വകഥകേട്ടിട്ടുചോദിച്ചാൻമുനിവര്യരേ! വ്യാസനോടേവമരാജ്ഞപൻധർമ്മിഷ്ഠൻജനമേജയൻ.

ജനമേജയൻ പറഞ്ഞു

സൂര്യ്യവംശം ചന്ദ്രവംശത്തിലുമുണ്ടായമന്നവർ തൻവംശവിസ്തരം കേൾപ്പാനാഗ്രഹിക്കുന്നുഞാൻമുനേ! * രണ്ടുവംശത്തിലുംജാതരായമന്നവർതൻകഥ പാപംപോക്കുന്നതതിനേ സർവ്വജ്ഞൻനീകഥിക്കണം* അവരെല്ലാംപരാശക്തിഭക്തരെന്നായ് ശ്രവിച്ചുഞാൻ ദേവീഭക്തന്റെചരിതംകേട്ടാലാർക്കുതൃപ്തിയാം? * ജനമേജയനാലേവംചോദിക്കപ്പെട്ടുമാമുനി വ്യാസൻപ്രസന്നമുഖനായവനോടിതുചൊല്ലിനാൻ *

വ്യാസൻപറഞ്ഞു

കേട്ടുകൊള്ളുകരാജാവേ!വിസ്തരിച്ചുപറഞ്ഞിടാം സൂര്യ്യസോമാന്വയോൽഭൂതരമ്മട്ടന്യർഭവിച്ചതും * വിഷ്ണുവിൻനാഭിപത്മത്തിൽനിന്നുണ്ടായ് നാൻമുഖൻവിധി തപസ്സുചെയ്തുസേവിച്ചിട്ടവനജ്ജഗദംബയെ* അവൾതൻവരവുംവാങ്ങിജ്ജഗൽസൃഷ്ടിക്കൊരുങ്ങിനാൻ മനുഷ്യരെസ്സൃഷ്ടിചെയ്യാൻശക്തിയെന്യേപിതാമഹൻ * മനസ്സുകൊണ്ടുചിന്തിച്ചുനോക്കിനാൻപലമാതിരി സൃഷ്ടിച്ചാനാമഹാൻനല്ലപൂർത്തിയായില്ല പിന്നെയും* മനസ്സിൽനിന്നുനിർമ്മിച്ചാനേഴുപുത്രരെയായവൻ മരീചി, യംഗിരസ്സു,ത്രി,പുലസ്ത്യൻ,പുലഹൻ,ക്രതു * വസിഷ്ഠ,നേവംപേർകേട്ടോരേഴുമാനസനന്ദനർ രുദ്രൻരോഷത്തിൽനിന്നുണ്ടായ് മടിയിൽനിന്നുനാരദൻ * അംഗുഷ്ഠത്തിൽദക്ഷനുണ്ടായ് മനസ്സിൽസനകാദികൾ വാമാംഗുഷ്ഠത്തിൽനിന്നുണ്ടായ് സുന്ദരീദക്ഷവല്ലഭ * "വീരിണീ"എന്നു

പേർകേട്ടോരു പുരാണങ്ങളിൽ മന്നവ! "ഭഗവതി നീ" എന്നുമോതി
ട്ടുമുണ്ടായവളിൽ നാരദൻ * വിധിതൻ മാനസസുതൻ ദേവർഷിപ്രവരൻ
മുനി.

ജനമേജയൻ പറഞ്ഞു

ദക്ഷഭാര്യാവീരിണിയിൽ നിന്നുണ്ടായ് മുനിയെന്നതായ് ഭവാൻ
ചൊല്ലിയ വാക്കിങ്കലെനിക്കൊന്നുണ്ടു സംശയം * നാരദൻ മുനിയെവ്വ
ണ്ണം ജനിച്ചാൻ ദക്ഷഭാര്യയിൽ? ബ്രഹ്മാവിന്റെ മനസ്സിൽ നിന്നുണ്ടാ
യൊരു ഋഷിസത്തമൻ ദക്ഷൻ പിതാവായവളിൽ നിന്നുണ്ടായ് മുനിയെ
ന്നതായ് നീയുരച്ചതൊരാശ്ചര്യം വിസ്തരിച്ചതു ചൊല്ലുക? * ആർശാ
പത്താലേതുവിധം പൂർവ്വദേഹം വെടിഞ്ഞവൻ സർവ്വജ്ഞൻ നാരദൻ പി
ന്നെ ജന്മമെന്തിന്നെടുത്തതും?

വ്യാസൻ പറഞ്ഞു

വൃദ്ധിക്കായ് നീ പ്രജകളെ സൃഷ്ടിച്ചീടുക എന്നതായ് ബ്രഹ്മാവാ
ജ്ഞാപിക്കമൂലം വീര്യവാൻ ദക്ഷനാദിയിൽ * ജനിപ്പിച്ചാൻ വീരിണി
യിൽ ശക്തരായുള്ള പുത്രരെ അയ്യായിരംപേരെയന്നു പ്രജാപതി ധരാപ
തേ! * കണ്ടാ പ്രജകളെ വർദ്ധിപ്പിക്കും സുതരെ നാരദൻ ചിരിച്ചുംകൊ
ണ്ടായവരോടോതിനാൻ കാലചോദിതൻ: * 'ഭൂവിസ്താരം ധരിക്കാതിപ്ര
ജാസൃഷ്ടിയതെങ്ങനെ? ലോകനിന്ദിതരായിട്ടു തീരും നിങ്ങളു സംശയം *
ഭൂപ്രമാണമറിഞ്ഞിട്ടു സൃഷ്ടിചെയ്യാൻ തുടങ്ങുകിൽ സാദ്ധ്യമാം കാര്യമ
ല്ലായ്കിലില്ല, സന്ദേഹമില്ലതിൽ * മൂഢർ നിങ്ങൾ ഭൂതലത്തെയറിയാതെ
ജനങ്ങളെ സൃഷ്ടിക്കാനായ് തുടങ്ങീടിൽ ചെയ്യുന്നു മല്ലഭാഗിനാം'.

വ്യാസൻ പറഞ്ഞു

ഹര്യശ്വരൊട്ടുകാലന്താൻ മുനിയിവ്വണ്ണമോതവേ മുനിതൻ വാക്ക
സത്യന്താനെന്നന്യോന്യമുരച്ചവർ * ഭൂപ്രമാണമറിഞ്ഞിട്ടു സുഖമായ്
സൃഷ്ടിചെയ്തിടാം എന്നോതിട്ടവരെല്ലാരും ഗമിച്ചു ഭൂതലത്തിലായ് *
എല്ലാം നോക്കിയറിഞ്ഞീടാൻ നാരദന്റെ വചസ്സിനാൽ ചിലർ കിഴ
ക്കുദിക്കിൽ പോയ് തെക്കുദിക്കിങ്കലായ് ചിലർ * ഉത്സാഹമായ് പടിഞ്ഞാ
റുവടക്കും ചിലർ ചുററിലും പുത്രന്മാർ പോകയാൽ ദക്ഷൻ ദുഃഖപീഡി
തനായ് തുലോം * സൃഷ്ടിക്കായ് നിശ്ചയിച്ചു പുത്രന്മാരെ നിർമ്മിച്ചു മന്നവ!
അപ്പുത്രരും പ്രജാസൃഷ്ടിക്കായ് ശ്രമിച്ചു തുടങ്ങവേ * മുൻപിലേപ്പോലവ
രോടും പറഞ്ഞാൻ നാരദൻ മുനി മൂഢരേ! നിങ്ങൾ ഭൂവിൻ വിസ്താരമറി
യാതെതാൻ * ജനങ്ങളെ സൃഷ്ടിചെയ്യാൻ തുടങ്ങുന്നെന്തു മൂലമായ്? മുനി
വാക്യം കേട്ടവരും സത്യമെന്നായ് ഭ്രമിക്കയാൽ * മുൻപിൽ സോദരരെ
ന്നോണമെല്ലാരും ചെന്നുപോയിതേ ആ പുത്രരും പോകമൂലം ദക്ഷൻ

കോപമോടെതട്ടുടൻ * ശപിച്ചാനാനാരദനെ പുത്രദുഃഖനിമിത്തമായ്.

ദക്ഷൻപറഞ്ഞു

നശിക്കനീയുടെമൻപുത്രനാശത്തിനൊക്കെക്കാരണം ഇശ്ശാപത്താൽ ഗർഭവാസംനിനക്കുണ്ടായിടട്ടെശഠ! * എൻപുത്രനായ് ഭവിച്ചാലും പുത്രനെനീയയക്കയാൽ ഇതുശാപത്താൽനീപിന്നീയിൽജനിച്ചാൻനാരദൻമുനി * ദുഃഖംപോവാൻധർമ്മവിത്താം ദക്ഷനബ് ഭാര്യയിങ്കലായ് പുത്രിമാരേജനിപ്പിച്ചാനാറുപത്തെന്നുകേട്ടാലും * അതിൽപതിമൂന്നുപേരേമഹാൻകശ്യപനേകിനാൻ ധർമ്മനായ് പത്തു, ചന്ദ്രനായിരുപത്തേഴപേരെയും * ഭൃഗുവിന്നായ് രണ്ടരിഷ്ടനേമിക്കായ് നാലുപേരെയും കൃശാശ്വനായ് രണ്ടു, രണ്ടുപേരെയായംഗിരസ്സിനം * അവർതൻപുത്രപൌത്രന്മാർശക്തരന്യോന്യവൈരികൾ സ്വതന്ത്രാരസ്വതന്ത്രരുമായുണ്ടായ് നരപാലക! * രാഗദ്വേഷങ്ങളാൽമന്ദരെല്ലാർപരസ്പരവിരോധികൾ മായാമോഹിതരെല്ലാരുമുഗ്രരായ് ഭവിച്ചുതേ.

ശ്രീമദ്ഭാഗവതം എട്ടാംസ്കന്ധം
സോമസൂര്യവംശകഥാരംഭേ
ഒന്നാമദ്ധ്യായം.

---

രണ്ടാമദ്ധ്യായം.

---

ജനമേജയൻപറഞ്ഞു

സൂര്യവംശത്തിലുണ്ടായമഹാത്മാക്കളായിട്ടും നൃപർതൻവംശവിസ്താരമെന്നോടോതുക മാമുനേ!

വ്യാസൻപറഞ്ഞു

സൂര്യാന്വയത്തിൻവിസ്താരം പറയാംകേൾക്കമന്നവ! നാരദൻമുനിയിൽനിന്നുപണ്ടുകേട്ടതുപോലെഞാൻ * സരസ്വതീനദീതീരത്തിലപ്പുണ്യാശ്രമത്തിലായ് സ്വേച്ഛയാസഞ്ചരിച്ചുംകൊണ്ടെത്തിനാൻനാരദൻമുനി * നമസ്കരിച്ചിട്ടുടനെയവൻമുൻപിലിരുന്നുഞാൻ പിന്നീടാസനവുംനൾകിപ്പൂജിച്ചേൻബഹുമാനമായ് * വിധിപോൽപൂജചെയ്തിട്ടുപറഞ്ഞേനീവിധംതദാ ഞാൻ ധന്യനായ് ഞാൻപൂജ്യനാകുംഭവാനിങ്ങാഗമിക്കയാൽ * സർവ്വജ്ഞൻനീനൃപന്മാർതൻചരിതത്തെക്കഥിക്കണം ഏഴാംമന്വന്തരത്തിങ്കലാരെല്ലാംസൂര്യവംശജർ * അവർതൻനല്ലോരുല്പത്തി, യാഥാർത്ഥ്യചരിതങ്ങളും വിസ്താരമായ് കേൾക്കുവാൻഞാനാഗ്രഹിക്കുന്നുമാമുനേ! * ചിത്തകീഴുംവിസ്തരിച്ചുംചൊല്ലുനീമുനിരാ

യക! തത്വജ്ഞനാംനാരദനോടിതുഞാൻകേൾക്കവേയവൻ* ചിരിച്ചുംകൊണ്ടുരച്ചാനസ്സൂൎയ്യവംശംമുദാനൃപ!.

നാരദൻപറഞ്ഞു

രാജാക്കൾതൻശ്രേഷ്ഠവംശംകേൾക്കസത്യവതീസുത! ധൎമ്മജ്ഞാനാദിസംയുക്തംശുദ്ധംകൎണ്ണസുഖപ്രദം * വിഷ്ണുവിൻനാഭിപത്മത്തിൽനിന്നുസ്രഷ്ടാവതാംവിധി സൎവ്വജ്ഞൻശക്തിമാൻസൎവ്വകൎത്താതാനേഭവിച്ചവൻ * പണ്ടുണ്ടായെന്നുചൊല്ലുന്നുപുരാണത്തിൽപ്രസിദ്ധമായ് പതിനായിരമാണ്ടോളംപരാശക്തിയെയായവൻ * ധ്യാനിച്ചുംകൊണ്ടുസൃഷ്ടിക്കായെന്നുനന്നായ് തപിക്കയാൽ നിൎമ്മിച്ചാൻലക്ഷണംചേരുംനല്ലമാനസപുത്രരേ * മരീചിയവരിൽവച്ചുസൃഷ്ടിചെയ്യാൻപ്രസിദ്ധനായ് അവന്നുകശ്യപൻപുത്രൻപ്രസിദ്ധൻസൎവ്വസമ്മതൻ * തൽപത്നിമാർപതിമ്മൂന്നുപേരദ്ദക്ഷന്റെപുത്രികൾ അവൎക്കുണ്ടുളവായ് ദേവാസുരർപന്നഗയക്ഷരും * പശുക്കളുംപക്ഷികളുംകാശ്യപസ്സൃഷ്ടിയാണതു പ്രസിദ്ധൻസുരരിൽസൂൎയ്യൻവിവസ്വാനെന്നവന്നുപേർ * വൈവസ്വതൻമനുവവൻനന്ദനൻകീൎത്തികേട്ടവൻ ഇക്ഷ്വാകുവാണവൻപുത്രൻസൂൎയ്യവംശവിവൎദ്ധനൻ * ഇക്ഷ്വാകുതൊട്ടുമനുവിന്നുണ്ടായിപത്തുപേർസുതർ ശ്രദ്ധയായവർതൻനാമങ്ങളെക്കേൾക്കനീനൃപ! * ഇക്ഷ്വാകു,പിന്നെനാഭാഗൻ,ധൃഷ്ടൻ,ശൎയ്യാതിയെന്നവൻ നരിഷ്യന്തൻ,പ്രാംശു,നൃഗൻ,ദിഷ്ടനെട്ടാമനായവൻ * കരൂഷ,നപൃഷധ്രൻ,താൻമനുവിൻപുത്രർപത്തുപേർ ഈപത്തുപേരിലിക്ഷ്വാകുവാകുന്നുജ്യേഷ്ഠനായവൻ * അവന്നുനൂറുപേർപുത്രർവികുക്ഷിയതിൽമൂത്തവൻ ശൂരരാംമനുപുത്രന്മാർമററുള്ളോർപത്തുപേരുടെ * വംശവിസ്താരവുംഭൂപ!കേട്ടുകൊൾകചുരുക്കമായ് പ്രതാപവാനംബരീഷൻനാഭാഗൻതന്റെനന്ദനൻ* സത്യസന്ധൻധൎമ്മനിഷ്ഠൻ പ്രജാപാലനതല്പരൻ യുദ്ധ,കൎമ്മശ്രദ്ധകളോടൊത്തിട്ടാക്ഷത്രമായതും* ബ്രാഹ്മണത്വവുമുണ്ടായിധൃഷ്ടങ്കൽനിന്നുധാഷ്ടകം ശൎയ്യാതിക്കസുതൻകീൎത്തികേട്ടോനാനൎത്തനെന്നവൻ * പുത്രീസുകന്യയവൎണ്ണ്യമഹാസുന്ദരിയായവൾ അന്ധനാംച്യവനന്നായിട്ടവളേയേകിനാൻനൃപൻ* അവൾശീലഗുണംമൂലമന്ധത്വംപോക്കിനാരുടൻ ആമുനിക്കശ്വിനീദേവന്മാരെന്നായ് കേട്ടിട്ടുണ്ടുഞാൻ.

ജനമേജയൻ പറഞ്ഞു.

നീചൊന്നൊരിച്ചരിത്രത്തിൽവലുതായുണ്ടുസംശയം എന്താണന്ധനെനൽകീടാൻനൃപനക്കോമളാംഗിയേ? * വിരൂപയോനിൎഗ്ഗുണന്നൊരുസ്ത്രീരത്നംചെന്നുപത്നിയോ? പുത്രിയുണ്ടാകവേനൃപനറിഞ്ഞുംകൊ

ണ്ടൊരന്ധനാം * മുനിക്കായിക്കൊടുത്തീടാൻമൂലമെന്തുമുനീശ്വര! അ
നുഗ്രാഹ്യൻസദാജ്ഞാനക്കാരണംചൊല്ലുകെന്നോടായ്.

സൂതൻ പറഞ്ഞു.

ജനമേജയവാക്യമേവംകേട്ടിട്ടാവ്യാസമാമുനി സന്തോഷിച്ചുചിരിച്ചുംകൊണ്ടവനോടുപറഞ്ഞുതേ.

വ്യാസൻ പറഞ്ഞു.

വൈവസ്വതസുതൻശ്രീമാൻശൎയ്യാതിക്ഷ്മനരോത്തമ! നാലായിരംസുന്ദരിമാർഭാൎയ്യമാരായ്ഭവിച്ചുതേ * എല്ലാലക്ഷണവുംചേൎന്നോർരാജപുത്രികളായവർ സുസമ്മതകളെല്ലാരുമിഷ്ടകൾസ്നേഹമുള്ളവർ * അവൎക്കെല്ലാംസുന്ദരിയാംസുകന്യയൊരുപുത്രിതാൻ അക്കുമാരിപിതാവിന്നുമമ്മമാൎക്കുമതിപ്രിയ * മാനസമ്പോൽസരസ്സുണ്ടാനഗരത്തിൻ സമീപമായ് പടികൾകൊണ്ടുശോഭിച്ചുംനിറഞ്ഞുംശുദ്ധമാംജലം * നീക്കാക്കയന്നവുംനത്തുവണ്ടാരക്കോഴിയായതും പത്മങ്ങളഞ്ചുവിധവുംപക്ഷികൾവണ്ടിനങ്ങളും * മദ്ധ്യത്തിലുംചുററുമായിപ്പലമട്ടുവിളങ്ങിയും നാലുപാൎശ്വത്തിലുംനല്ലവൃക്ഷക്കൂട്ടങ്ങൾതിങ്ങിയും * തമാലം,മരുതും,പുന്ന,യശോകം,സരളദ്രുമം ആലും,കടമ്പു,മേൽത്തരമോവാഴക്കൂട്ടവുമീന്തലും * പ്ലാവു,മേത്തരമാനല്ലനാരകങ്ങളുമങ്ങനെ തെങ്ങും,കവുങ്ങും,മന്ദാരം,പിച്ചിപ്പൂക്കൈതയായതും * ഭംഗിയേറുംകുരുമൊഴിമച്ചടിക്കൂട്ടവുമാവിധം പുളി,മാവും,ഞാവ,ലാവി,കടകപ്പാലവൃന്ദവും * പ്ലാശു്,വേപ്പും,കരിങ്ങാലി,കൂവളം,നെല്ലിവൃക്ഷവും മററുവൃക്ഷങ്ങളുംചൂഴ്ന്നുംമയിലുംകുയിൽവൎഗ്ഗവും * കൂകീട്ടുംശോഭതേടുന്നസ്സരസ്സിന്റെതടമേററവും ഭാൎഗ്ഗവൻച്യവനൻശാന്തൻമുനിയാവിജനസ്ഥലം * അറിഞ്ഞിട്ടവിടെപ്പാൎത്തുതപംചെയ്യാൻജിതേന്ദ്രിയൻ പ്രാണങ്ങളെവെന്നുഭദ്രാസനത്തിൽവാണുമൌനിയായ് * ഇന്ദ്രിയങ്ങളടക്കിക്കൊണ്ടാരാഹാരവുമെന്നിയേ ജലപാനംകൂടിവിട്ടുദേവിയേയോൎത്തുപാൎത്തുതേ * ഒരുപുററായ്തീൎന്നുവള്ളിക്കൂട്ടംചുററിപ്പിണഞ്ഞവൻ ഉറുമ്പുകൾകൂടുവച്ചുകുറേക്കാലംകഴിഞ്ഞതിൽ * അവ്വണ്ണംച്യവനൻമുററുംമൺപുററെന്നോണമായിതേ നാരീഗണത്തൊടുംകൂടിയൊരുനാളാനൃപോത്തമൻ * ആനൽസരസ്സിൽക്രീഡിക്കാനായിവന്നാൻധരാപതേ! ശൎയ്യാതിയാശുദ്ധജലംനിറയുംനല്ലപൊയ്കയിൽ * ഭാൎയ്യമാരോടുമൊന്നിച്ചുകളിച്ചുംകൊണ്ടിരുന്നുതേ സുകന്യാസുന്ദരീതോഴിമാരുമായ്വനമാണ്ടവൾ * പൂക്കളെല്ലാംപറിച്ചുംകൊണ്ടങ്ങുമിങ്ങുംനടന്നുതേ ശബ്ദിക്കുംപാദശരവുംഭൂഷണങ്ങളുമാണ്ടവൾ * നന്നാമുനിവാഴുന്നപുററിന്നരികിലെത്തിനാൾ അസ്ഥലത്തുകളിച്ചുംകൊണ്ടിരിക്കുന്നേരമാ

യവൾ * പുററിൻദ്വാരമതിൽകണ്ടുകാന്തിമിന്നാമിന്നുങ്ങുപോൽ ഇതെന്തെന്നോർത്തുറച്ചാളപ്പുററുപൊട്ടിച്ചുനോക്കുവാൻ * കൂർത്തതാംമുള്ളുകൊണ്ടിട്ടുവേഗമത്തരുണീമണി സഞ്ചരിച്ചുരത്തിക്കൊപ്പംവന്നൊരക്കൊണ്ടൽവേണിയാൾ * പുററുഭേദിക്കവാനുത്സാഹിപ്പതായ്ക്കണ്ടുതൽക്ഷണം അബ്ബാലയാംസുന്ദരിയേനോക്കീട്ടവളോടോതിനാൻ * കല്യാണി!യെന്തിതെന്നായബ്ഭാർഗ്ഗവൻതാപസോത്തമൻ വരാനനേ! വിശാലാക്ഷി!പോകഞാനൊരുതാപസൻ ഭേദിക്കായ്കിപ്പുററിനെനീമുള്ളുകൊണ്ടുകൃശോദരി! * മുനിയീവണ്ണമോതീട്ടുമവൾകേൾക്കായ്കകാരണം ഇതെന്തെന്നായുരച്ചിട്ടാമുനിക്കുള്ളോരുകണ്ണുകൾ * കുത്തിപ്പൊട്ടിച്ചതിൻശേഷംഗമിച്ചാൾവിധിമൂലമായ് ഞാനെന്തുകഷ്ടംചെയ്തെന്നോർത്തുംകൊണ്ടുകളിച്ചുമേ * കോപിച്ചാനാവിധംകണ്ണുപൊട്ടീട്ടാക്കോപമുള്ളവൻ അതിവേദനകൊണ്ടിട്ടുദുഃഖിച്ചേററംതളർന്നഥ * സൈന്യങ്ങൾക്കുടനേതന്നേമലമൂത്രങ്ങൾനിന്നുപോയ് വിശേഷിച്ചാമന്നവനുംമന്ത്രിമാർക്കുമതേവിധം *ഒട്ടകങ്ങൾഗജാശ്വങ്ങളെല്ലാപ്രാണികൾക്കുമേനൃപ! മലമൂത്രത്തടവിനാൽശര്യാതിക്കതിദുഃഖമായ് * മലമൂത്രം നിന്നുവെന്നായവനോടോതിസൈന്യവും അതിന്നുമൂലമെന്തെന്നുചിന്തിച്ചാൻനരപാലകൻ * ചിന്താർത്തനായ് ഗൃഹംപൂകിട്ടുകൃത്യംചെയ്തതാരുവാൻ എന്നുചോദിച്ചുസൈന്യങ്ങളോടുമന്യരൊടുംനൃപൻ * സരസ്സിൻെറപടിഞ്ഞാറെവനത്തിങ്കൽതപോധനൻ ച്യവനൻവഹ്നിസദൃശൻതപംചെയ്യുന്നുഘോരമായ് * അവങ്കലിതിലാരോപോയ് ചെയ്തിട്ടുണ്ടൊരുപദ്രവം എല്ലാവർക്കുമതിന്മൂലമിദ്ദുഃഖംവാച്ചുനിശ്ചയം* ശ്രേഷ്ഠൻവൃദ്ധൻതപോവൃദ്ധൻമഹാത്മാഭാർഗ്ഗവൻമുനി അപകാരമവന്നാരോചെയ്തെന്നായോർത്തിടുന്നുഞാൻ * അറിഞ്ഞോഅറിവെന്നിയെയോ,അതിൻെറഫലമാണിത് നിന്ദിച്ചാനാത്താപസനെദുഷ്ടനാമേവനോദ്ഭവം * ഇതുചോദിക്കവേചൊന്നാർദുഃഖിച്ചീടുന്നസേനകൾ മന്നോർവാക്കുകളാൽദ്രോഹമറിയാഞങ്ങൾമന്നവ!..

ശ്രീദേവീഭാഗവതം ഏഴാം സ്കന്ധം

സൂർയ്യവംശകഥ

രണ്ടാമദ്ധ്യായം.

---

# മൂന്നാമദ്ധ്യായം.

---

വ്യാസൻ പറഞ്ഞു.

ചോദിച്ചാൻനൃപനീവണ്ണംദുഃഖിച്ചവരോടൊക്കയും ഇണങ്ങി

യും പിന്നങ്ങിട്ടും ബന്ധുക്കളൊടുമങ്ങനെ * സൈന്യവും താതനും ദുഃഖിപ്പതുകണ്ടസ്സുകന്യയും പുററുപൊട്ടിച്ചതോൎത്തിട്ടാനൃപനോടിങ്ങു ചൊല്ലിനാൾ * അച്ഛ! കാട്ടിൽകളിക്കുമ്പോൾ വല്ലികൾ ചൂഴ്ന്നൊരപ്പുററും പോരങ്ങൾ രണ്ടുചെന്നു ഞാൻ കണ്ടേൻ നല്ലൊരു പുററിനെ * അതിങ്കലൊരു തേജസ്സും കണ്ടു മിന്നാമിന്നുപോൽ മിന്നാമിന്നെന്നോൎത്തിട്ടു സൂചികൊണ്ടൊന്നു കുത്തിനേൻ * വെള്ളം പിരണ്ടു കണ്ടേൻ ഞാനതുനാസൂചിമന്നവ! ഹാഹായെന്നൊച്ചയും കേട്ടുപ്പുററിൽനിന്നും പെരുക്കവേ * ഇതെന്തെന്നായ് സംശയിച്ചിട്ടുടനേ വിസ്മയിച്ചു ഞാൻ അപ്പുററിലെന്തിനേക്കണ്ടിതെന്നറിഞ്ഞതുമില്ലതാൻ * സുകന്യാവചനം കേട്ടാനൃപൻ ശൎയ്യാതിയായവൻ മുനിദ്രോഹമറിഞ്ഞിട്ടുപ്പുററിന്നരികിലെത്തിനാൻ * കണ്ടാനതിങ്കൽ ദുഃഖിക്കും ച്യവനൻ മുനിവൎയ്യനെ മുനിതന്നുടൽ മൂടീട്ടും പുററുപൊട്ടിച്ചു മന്നവൻ * അവനെ ഭൂമിയിൽ വീണു നമിച്ചാൻ വടിപോലവൻ സ്തുതിച്ചാൻ തൊഴുതും കൊണ്ടു താഴ്മയോടാമുനീന്ദ്രനെ * ഈയകൃത്യം ചെയ്തുപോയെൻ മകളിങ്ങു കളിക്കവേ അറിയെന്ന്യേ ബാലയായോളതിനെ നീ ക്ഷമിക്കണം * ഞാൻ കേട്ടിട്ടുണ്ടു മുനിമാർ ശാന്തരെന്നു മഹീമതേ! അതിനാലീബാലികതൻ കുററം നീയും പൊറുക്കുക.

വ്യാസൻ പറഞ്ഞു.

നൃപവാക്കിതുകേട്ടിട്ടു ച്യവനൻ മുനി ചൊല്ലിനാൻ കണ്ടിട്ടും ദുഃഖിയായേററം വിനയത്തോടു ഭൂപനേ.

ച്യവനൻ പറഞ്ഞു.

ഒരിക്കലും ഞാൻ കോപിക്കയില്ലതെല്ലും നരോത്തമ! നിൻപുത്രി പീഡിപ്പിച്ചിട്ടും ശപിച്ചില്ലിന്നു നിന്നെ ഞാൻ * കുററം ചെയ്യാത്തൊരെൻ നേത്രം കുത്തിപ്പൊട്ടിച്ചു നിൻമകൾ ആ പാപം കൊണ്ടു നീയിന്നു ദുഃഖിച്ചീടുന്നു മന്നവ! * ദേവീഭക്താപരാധത്തെ ചെയ്തിട്ടേതൊരു പൂരുഷൻ ശിവൻതാൻ രക്ഷ ചെയ്താലും സുഖിയായി ഭവിച്ചിടും * കണ്ണില്ലാതായി വൃദ്ധൻ ഞാനെന്തു ചെയ്യുന്നു ഭൂപതേ! അന്ധനായവനേയാരു ശുശ്രൂഷിക്കും നരോത്തമ!.

രാജാവു പറഞ്ഞു.

ബഹുസേവകർ നിൻസേവ ചെയ്യുമെല്ലായ്പ്പൊഴും മുനേ! ക്ഷമിച്ചാലും മഹാത്മാവേ!, താപസർ കോപമററവർ.

ച്യവനൻ പറഞ്ഞു.

സഹായമില്ലാതെവ്വണ്ണം തപം ചെയ്തീടുമിന്നു ഞാൻ നിൻസേവകരെനിക്കെന്തൊരിഷ്ടത്തെച്ചെയ്തിടും നൃപ! * ക്ഷമിപ്പിക്കുന്നു നീയെന്നെയെങ്കിലെൻ വാക്കു കേൾക്കുക എൻ ശുശ്രൂഷക്കേകണം നിൻകന്യ

യാംകമലാക്ഷിയേ * നിന്നീപുത്രിനിമിത്തംഞാൻസന്തോഷിക്കാംമ ഹാമതേ! തപസ്സുചെയ്യാംഞാനെന്റെശുശ്രൂഷയവൾചെയ്തിടും * ഇതുചെയ്തീടിൽനമ്മൾക്കരണ്ടുപേൎക്കുംസുഖംവരും ഞാൻസന്തോഷിക്കിലുണ്ടാകുംസൈന്യങ്ങൾക്കുംസുഖംഭൂധം * കന്യാദാനംചെയ്തമനം കൊണ്ടുചിന്തിച്ചനീനൃപ! വ്രതനിഷ്ഠൻതാപസൻഞാൻദ്വേഷ്യമില്ലിതിലൊട്ടുമേ.

വ്യാസൻ പറഞ്ഞു.

മുനിവാക്യംകേട്ടുചിന്താതുരനായ്തീൎന്നുമന്നവൻ തരാംതരികയില്ലെന്നുമൊന്നുംചൊല്ലീലഭാരത! * വിരൂപ,നന്ധ,നീവൃദ്ധനെവ്വണ്ണം കോമളാംഗിയാം എൻപുത്രിയേയിവന്നേകിസ്സുഖിയാമ്പ് വാണിടുന്നു ഞാൻ * പാപിയാംമൂഢനെന്നാലുംഗുണദോഷമറിഞ്ഞവൻ പുത്രിതൻസൌഖ്യമില്ലാതെയാക്കുംതന്റെസുഖത്തിനായ് * അന്ധൻവൃദ്ധൻച്യവനനേവരിച്ചിട്ടക്കൃശോദരി മാരമാലാണ്ടകാലത്തെക്കഴിച്ചീടുന്നതെങ്ങനേ? * സദൃശൻപതിയെന്നാലുംയൌവനത്തിങ്കൽമന്മഥൻ ജയിക്കയൻസുന്ദരികൈ,ന്തുചെയ്യുമീയന്ധനൊത്തവൾ * ഗൌതമൻമുനിയെയാണരൂപയൌവനയുക്തയാം അഹല്യയിന്ദ്രനാൽപണ്ടുവഞ്ചിക്കപ്പെട്ടുസുന്ദരി * അവൾതൻധൎമ്മദോഷത്താൽശപിച്ചാൻപതി ഗൌതമൻ വരട്ടേദുഃഖമതിനാൽകൊടുക്കില്ലെൻറപുത്രിയേ * എന്നുറച്ചുഗൃഹംപൂകീകണ്ണിതച്ചോടുമന്നവൻ മന്ത്രിമാരെവരുത്തീട്ടുചിന്തിച്ചാനഴലോടവൻ * മന്ത്രിമാരേ!പറഞ്ഞാലുമെന്തുചെയ്യേണ്ടതിന്നു ഞാൻ? മുനിക്കിവളെയേകേണമല്ലെങ്കിലഴലാളണം * നല്ലതെന്താണിതിൽ,ചെന്നുചിന്തിച്ചീടുകനിങ്ങളും.

മന്ത്രിമാർ പറഞ്ഞു.

വലുതാമിസ്സങ്കടത്തിൽ ഞങ്ങളെന്തുപറഞ്ഞിടും എവ്വണ്ണമിസ്സുന്ദരിയേവൃദ്ധന്നേകിടുന്നതും.

വ്യാസൻ പറഞ്ഞു.

പിതാവുമാമന്ത്രിമാരുംദുഃഖിക്കുന്നതുകാണുകയാൽ ചിരിച്ചുംകൊണ്ടിംഗിതത്തെയറിഞ്ഞുകന്യചൊല്ലിനാൾ: * 'ചിന്തകൊണ്ടെന്തുനീതാത!തളൎന്നിടുന്നതേററവും എനിക്കുവേണ്ടിദുഃഖിച്ചവദനംവാടിയീവധം * ഞാൻദ്രോഹംചെയ്തമുനിയെപ്പോയ്ക്കണ്ടാശ്വാസമേകിഞാൻ തോഷിപ്പിക്കാമവന്നായിട്ടെന്നെയേകീടുമന്നവ' * സുകന്യതൻവാക്കീവണ്ണംകേട്ടിട്ടാരാജസത്തമൻ മന്ത്രിമാർകേൾക്കവേചൊന്നാനവളോടുപ്രസന്നനായ്:*'കോപമുള്ളോൻ,വൃദ്ധ,നന്ധ,നവനാബലയായ നീ ശുശ്രൂഷചെയ്യേണ്ടുവിധംവസിച്ചീടുംവരാനനേ!* രതിക്കുതുല്യമാം

യീട്ടമീരൂപംചേന്നിന്നെഞാൻ എൻസുഖത്തിന്നന്ധനായവൃദ്ധനേ കവതെങ്ങനേ? * അച്ഛൻമകളെയേകേണംയുവാവായശക്തനായിട്ടും ധനധാന്യസമൃദ്ധനായധനന്നതെന്നുമേ * നിൻരൂപമെങ്ങു കല്യാണി!യെങ്ങീവൃദ്ധൻവനേചരൻ അയോഗ്യനാമവന്നായെവ്വണ്ണമേകന്നനിന്നെഞാൻ? * ഉടജത്തിൽസദാവാസമവനുമടിരേക്ഷണേ! അവനേനിൻെറപതിയായ് ഞാൻകല്പിക്കുന്നതെങ്ങനേ? * എനിക്കീസ്സൈന്യമൊത്തിന്നുമരണംതന്നെയുത്തമം എനിക്കനിന്നെയന്ധന്നുകൊടുക്കാനില്ലസമ്മതം * വരാനുള്ളതുവന്നീടുംധൈര്യത്തെവിടുകില്ല ഞാൻ ഉറപ്പായ് ചൊൽകനീബാലേ!കൊടുക്കില്ലന്ധനായ് ദ്രവം * പോയീടിലുമിരുന്നാലുമെൻരാജ്യംദേഹമായത്തും ഞാനന്ധനാമവന്നേകുകില്ലനിന്നേമനോഹരേ!' * അച്ഛൻെറവാക്കുകേട്ടോതീസുകന്യയവനോടുടൻ പ്രസന്നമുഖിയായേററംസ്നേഹത്തോടീവചസ്സിനേ.

സുകന്യപറഞ്ഞു.

മുനിക്കെന്നേയിന്നുനൽകുകെനിക്കില്ലൊരു ചിന്തയും ഞാൻനിമിത്തംഭവിക്കട്ടേജനങ്ങൾക്കൊക്കയുംസുഖം * മഹാശുദ്ധൻവൃദ്ധനാമപ്പതിയേഞാൻഭജിച്ചിടാം തുഷ്ടയായ് ജനമില്ലാത്തവനത്തിലതിഭക്തിയായ് * നന്നായ്പതിവ്രതാധർമ്മമനുഷ്ഠിച്ചീട്ടമന്നുഞാൻ ഭോഗേച്ഛയില്ലെനിക്കച്ഛാ! സ്വസ്ഥമാണെൻെറചിത്തവും.

വ്യാസൻപറഞ്ഞു

അവൾതന്നാവാക്കുകേട്ടു മന്ത്രിമാർവിസ്മയിച്ചുതേ രാജാവുമതിമോദത്തോടെത്തിനാൻമുനിസന്നിധൌ * ചെന്നാമുനിയെവന്ദിച്ചു ചൊന്നാൻമന്നവനാമവൻ: 'സ്വാമിൻ!ഗ്രഹിക്കവിധിപോൽസേവക്കായെൻെറപുത്രിയേ'* എന്നോതീട്ടുമകളെനൽകി വിവാഹവിധിയോടവൻ ആക്കന്യയെസ്വീകരിച്ചുതുഷ്ടനായ് ഭാർഗ്ഗവൻമുനി * രാജാവേകാൻനിനച്ചോരസ്ത്രീധനംവാങ്ങിയില്ലവൻ ക്കൈക്കൊണ്ടാൻകന്യയേമാത്രംതൻെറശുശ്രൂഷചെയ്യുവാൻ * മുനിസന്തുഷ്ടനായപ്പോൾ,സുഖംപ്രാപിച്ചുസേനകൾ ഉടൻതാൻപരമാഹ്ലാദമുണ്ടായീനരപാലനും * കന്യാദാനഞ്ചെയ്തുഭൂപൻഗ്രഹത്തിന്നായ് ഗമിക്കുവാൻ നിനയ്ക്കുമ്പോളവനോടസ്സുകന്യ ചിത്തുചൊല്ലിനാൾ.

സുകന്യപറഞ്ഞു

'അച്ഛ!നീസ്വീകരിച്ചാലുമെൻവസ്ത്രാഭരണങ്ങളേ വല്ക്കലംനല്ലതോലുംനിധരിക്കാനായിനൾകുക * മുനിപത്നീവേഷമോടുംനല്ലവണ്ണം തപസ്സിൽഞാനു ശുശ്രൂഷിക്കാം,നിൻെറകീർത്തിനിലനിൽക്കുമാറെട്ടിലായ് * പാതാളത്തുംഭൂമിയിലുംസ്വർഗ്ഗത്തിങ്കലുമങ്ങനേ പരലോകസു

ഖത്തിന്നായ് ധർമ്മം കാക്കുന്നു ഞാൻ സദാ * അന്ധനാം വൃദ്ധനായെൻ നൽബാലപുത്രിയെയേകി ഞാൻ എന്നദുർബുദ്ധികൊണ്ടുണ്ടാം ചിന്ത ചെയ്യായ്ക നീ പിതാവേ! * ഭുവിൽ വസിഷ്ഠനെന്നവണ്ണം ധർമ്മപത്നിയരുന്ധതി ഞാനുമവ്വണ്ണമായ്ത്തീരും വിചാരിക്കേണ്ടതില്ലതിൽ * അത്രിപത്നിയുമെവ്വണ്ണം ഭൂമിയിൽ കീർത്തികേട്ടതേ അവ്വണ്ണം നിൻപുത്രിയാകും ഞാനും കീർത്തവളർത്തിടും' * സുകന്യതൻ വാക്കുകേട്ടാനൃപൻ പരമധാർമ്മികൻ തുകലോകീട്ടാവരാംഗിയാളെക്കണ്ടു കരഞ്ഞുതേ * വിട്ടു ഭൂഷണവസ്ത്രങ്ങൾ മുനിസ്ത്രീവേഷമാകയാൽ മുഖം വാടീട്ടു ഭൂപാലനിരുന്നാനാസ്ഥലത്തു താൻ * തോലും വല്ക്കലവും പൂണ്ട പുത്രിയെക്കണ്ടു രാജ്ഞികൾ കരഞ്ഞാരഴലാണ്ടേറ്റം വിറയ്ക്കുന്നവരെന്നപോൽ * പുത്രിയോടു പറഞ്ഞുംകൊണ്ടാനൃപൻ മന്ത്രിമാരുമായ് ദുഃഖിച്ചപ്പിച്ചൊരവളെ വിട്ടുപോയ് നഗരത്തിനായ്.

ശ്രീദേവീഭാഗവതം ഏഴാം സ്കന്ധം

സുകന്യാവിവാഹം

മൂന്നാമദ്ധ്യായം.

---

## നാലാമദ്ധ്യായം

---

വ്യാസൻ പറഞ്ഞു

രാജാവു പോകവേ ധർമ്മശ്രദ്ധയുള്ള സുകന്യകാ ഭക്തിയായ് ഭർത്തൃശുശ്രൂഷ ചെയ്താളഗ്നികൾ സേവയും * സ്വാദുക്കൂട്ടം പലവിധം ഫലമൂലങ്ങളെയവൾ കൊണ്ടുവന്നു മുനിക്കേകും ശ്രദ്ധയാ സ്തുതിസേവയിൽ * പതിയേക്കൊണ്ടു വെള്ളത്തിൽ കുളിപ്പിച്ചിട്ടു, മാൻതുകൽ പുതപ്പിച്ചുവസിപ്പിക്കും നല്ലതാമാസനത്തിലായ് * യവ, മെള്ളും, ദർഭയും മുൻവച്ചിട്ടു ജലപാത്രവും അവനോടോതിടും നിത്യകർമ്മം ചെയ്കമുനീശ്വര! * നിത്യകർമ്മം കഴിഞ്ഞിട്ടു കൈപിടിച്ചങ്ങു കൊണ്ടുപോയ് ഇരുത്തീടും വിരിപ്പിങ്കലാസനത്തിങ്കലെങ്കിലും * ഫലമൂലങ്ങളെപ്പിന്നെക്കൊണ്ടുവന്നാ നൃപാത്മജ ഭുജിപ്പിക്കും ശുദ്ധമായവരിച്ചാറത്തുമേകിടും * തൃപ്തിയായി ഭുജിപ്പിച്ചാചമിപ്പിച്ചു ഭക്തിയായ് പാക്കും വെറ്റിലയും പിന്നെക്കൊടുക്കും ചർവ്വണത്തിനായ് * ഏലം തൊട്ടുമേകീട്ടങ്ങിരുത്തും നല്ലൊരാസനേ തദാജ്ഞയോടും പിന്നെത്തൻ ദേഹകാര്യം നടത്തിടും * താനും മേലും ഭുജിച്ചിട്ടു പിന്നെയും ചെന്നു സന്നിധൌ സ്നേഹത്തോടോതുമെന്താണു കല്പിക്കുന്നതുമാമുനേ! * ഇഷ്ടമുണ്ടെങ്കിൽ ഞാനിപ്പോൾ ത

ചോടാംനിൻെറകാലുകൾ പതിയിൽശ്രദ്ധയോടേവംശുശ്രൂഷിച്ചവൾ
നിത്യവും * ഹോമംകഴിഞ്ഞാൽസന്ധ്യയ്ക്കുംസ്വാദുക്കളാംമൂലങ്ങളെല്ലാം ഫ
ലങ്ങളുംകൊണ്ടുവന്നാമുനിക്കായിക്കൊടുത്തിട്ടും * തന്നാജ്ഞയോടവൾ
ശിഷ്ടഭോജികളാംപ്രേമയുക്തമായ് മൃദുവായവിരിപ്പിട്ടുകിടത്തുമവനേയ
വൾ * സുഖമായിക്കിടക്കുമ്പോൾതലോടുമവൾകാലുകൾ ചോദിക്കുമു
നിയോടാനികളെസ്ത്രീധർമ്മനിർണ്ണയം * കാലുരണ്ടുംതലോടീട്ടുരാത്രിയിൽ
ഭർത്താവോടവൻ ഉറങ്ങുമ്പോൾകാൽക്കലായിക്കിടന്നല്പമുറങ്ങിടും * ഉഷ്ണ
കാലത്തുവിശറിയെടുത്തപ്പതിയെയവൾ വീശിദ്ദേഹംതണുപ്പിക്കുംത
ണുപ്പുള്ളോരുകാററിനാൽ * മഞ്ഞുകാലത്തുവിറകാൽതീക്കൂട്ടീട്ടു, സമീപ
മായ് ഇരുത്തിസ്സുഖമുണ്ടാക്കുമെന്നായിച്ചോദിക്കുമെപ്പോഴും * നേരത്തെ
ണീററുജലവുംപാത്രവുംമണ്ണുമായവൾ ശൌചത്തിന്നായ്ക്കൊണ്ടുവച്ചു
പ്പതിയെയപ്പോഴയച്ചിട്ടും * ദൂരെക്കൊണ്ടാക്കിനിന്നീടും ദൂരെയപ്പോയ്സ്ഥി
രമായവൾ ശൌചംകഴിഞ്ഞാൽപിന്നെയപ്പോഴുടിപ്പട്ടാശ്രമത്തിലായ്
കൊണ്ടുവന്നിട്ടുശുഭമാമാസനത്തിലിരുത്തിടും * വിധിപോൽജലവുംമ
ണ്ണുംകൊണ്ടുകാൽകഴുകിച്ചിട്ടും ആചമിപ്പിച്ചുവേണ്ടോണംപല്ലുതേ
പ്പിച്ചീടുവാനവൾ * കമ്പുംമററുംകൊണ്ടുവന്നുവയ്ക്കുമാരാജനന്ദിനി ശുദ്ധ
മാംനല്ജലംകൊണ്ടുവന്നുവന്നുകുളിക്കുവാൻ * കാച്ചിവച്ചിട്ടുചോദി
ക്കുംപ്രണയത്തോടുകൂടവേ എന്തുചൊല്ലുന്നൃഷിശ്രേഷ്ഠ! പല്ലുതേച്ചുകഴി
ഞ്ഞുവോ? * കാന്തവെള്ളംതയ്യാറായീമന്ത്രപൂർവ്വം കുളിക്കനീ പൂർവ്വസ
ന്ധ്യയിതാവന്നുഹോമത്തിനുള്ളകാലമായ് ഹോമംചെയ്തിട്ടുവിധി
പോൽചെയ്കനീദേവതാർച്ചനം * തപസ്വിയാംവല്ലഭനെലഭിച്ചകന്യ
യീവിധം പ്രീത്യാനിത്യംനിഷ്ഠയോടുംശുശ്രൂഷിച്ചാളനിന്ദിത * ശുശ്രൂ
ഷചെയ്തുമവ്വണ്ണംപാനവന്മാർക്കഗ്നികൾക്കുമേ ആരാധിച്ചാൾച്യവന
നേമോദത്താലാവരാനനാ * ഒരിക്കൽസൂര്യപുത്രന്മാരശ്വിനീദേവര
ണ്ടുപേർ കുളിച്ചുകൊണ്ടുവന്നാരായാശ്രമത്തിൻസമീപമായ് * സ്നാ
നംചെയ്താശ്രമത്തിന്നായ്പ്പോകുമ്പോളാവരാംഗിയാം സുകന്യയെക്കണ്ടു
സൂര്യസുതരാരണ്ടുപേരുമേ * ദേവസ്ത്രീയെയൊത്തോരവളെക്കണ്ടുചാരത്തു
തൽക്ഷണം ചെന്നുമോഹിതരായിട്ടുപറഞ്ഞാരവരാദരാൽ * 'കുറേനി
ല്ലുകനിന്നോടുചോദിക്കാനുണ്ടുസുന്ദരി! ദേവന്മാർഞങ്ങൾനീസത്യം
ചൊല്ലണംമല്ലലോചനേ! * നിന്നച്ഛനാർവല്ലഭനാരെന്തിനിക്കാട്ടിൽവ
ന്നതും തനിയേയിത്തടാകത്തിൽസ്നാനത്തിനുംവരാനനേ? * രണ്ടാം
തണ്ണാർമകൾനീയെന്നിന്നുതോന്നുന്നുകാന്തിയാൽ നീയാരെന്നറി
വാനിച്ഛയുണ്ടുചൊല്ലുകശോഭനേ! * ചഞ്ചലാക്ഷി! ചെരുപ്പെന്യേനിൻ
പാദചരണങ്ങളെ ഭൂവിൽചവുട്ടിനീപോവതെന്തേകണ്ടകങ്ങളിൽ *

നടന്നീടുന്നതെന്തിന്നാസ്ഥിമാനാഥയതായനീ മറവെന്ന്യേ വനത്തിനാൽ സഞ്ചരിപ്പതുമെന്തുനീ? ദാസീഗണങ്ങളോടൊത്തു നടക്കാത്തതുമെന്തിനാൽ രാജസ്ത്രീയോ ചൊല്ലുകനീ സത്യമപ്സരനാരിയോ? * ധന്യരായ് നിൻജനകനുംമാതാവുംനീനിമിത്തമായ് * നിൻപതിക്കുള്ള ഭാഗ്യം ചൊൽവാൻഞങ്ങളശക്തർതാൻ * നിൻപാദങ്ങൾവച്ചുഭൂമിശുദ്ധയായ്തീർന്നുകാരണം ദേവലോകത്തിനേക്കാളുംശ്രേഷ്ഠതാൻ ചാരുലോചനേ! * മഹാഭാഗ്യംചെയ്തുനിന്നെക്കാണ്കയാലീമൃഗങ്ങളും കാട്ടിലന്യപ്രാണികളുംഭൂമിയുംശുദ്ധയായിതേ * നിന്നെയേറെസ്തുതിച്ചെന്തുസാദ്ധ്യംനീസത്യമോതുക? നിന്നച്ഛനാരെങ്ങുകാന്തൻമൂദാകാണ്മതിനാഗ്രഹം.

വ്യാസൻപറഞ്ഞു

അവർവാക്കിതുകേട്ടിട്ടുമഹാസുന്ദരിയാമവൾ അതിലജ്ജയോടദ്ദേവപുത്രന്മാരോടുചൊല്ലിനാൾ: * 'ശര്യാതിപുത്രിഞാൻസാധ്വീമുനിപത്നിധരിക്കുക യദൃച്ഛയാതാതനമച്യവനന്നേകിനാൻ * ദേവന്മാരേ!വൃദ്ധ,നന്ധൻ,താപസൻ,മമവല്ലഭൻ അദ്ദേഹത്തിന്നുശുശ്രൂഷചെയ്യുന്നുഞാൻസദാമുദാ * ഈയാശ്രമത്തിലാണോ,തുനിങ്ങളിങ്ങെന്തുവന്നതും? ശുദ്ധമാമാശ്രമത്തിൽവന്നാതിഥ്യംസ്വീകരിക്കുവിൻ! * ആവാക്കുകേട്ടവർചൊന്നാരവളോടുനരാധിപ! 'തപസ്വിക്കായിനിന്നേനിന്നച്ഛനെങ്ങനെനൽകിനാൻ * ശോഭിക്കുന്നു നല്ലമിന്നൽകൊടിപോലീവനത്തിലുനീ ദേവസ്ത്രീകളിലുംനിന്നെപ്പോൽകണ്ടിട്ടില്ലൊരുത്തിയേ * ദിവ്യവസ്ത്രോചിതാശോഭിക്കുന്നില്ലിത്തുകൾകൊണ്ടുനീ ലാവണ്യപൂർണ്ണയാകുംനീഭൂഷണോചിതയല്ലയോ?'

വയസ്സുനീയന്ധതപസ്വിദയവനേ । മണാളനാക്കീട്ടുനിനക്കസങ്കടം ॥ ത്രൈലോക്യവരത്തിീടിനദൈവചേഷ്ടിതം । നിനക്കിതേററംകഠിനമാനനേ! ॥ അവൻവൃഥാവേട്ടുചെറുപ്പമാണുനീ ॥ സമർത്ഥകേളിക്കുമംഗിയില്ലതേ ॥ അനംഗനെയ്യുന്നൊരുബാണമെന്തമേ പതിക്കയില്ലീപ്പതിയന്ധവൃദ്ധനിൽ ॥ ചെറുപ്പമായുള്ളൊരുനിന്നെമന്ദനാം । വിരഞ്ചനീപ്പൊട്ടനൊരുത്തിയാക്കിനാൻ ॥ നിനക്കിവൻചേർന്നവനല്ലൊമന്യനേ । വരിക്കനീവല്ലഭനായ് വരാനനേ! ॥ നിരർത്ഥമായ് നിന്നുടെജന്മമന്ധനാം । തപസ്വിയേനീവരനായ്വരിക്കയാൽ ॥ വനത്തിൽവാഴ്‌വുംതുകൽവസ്ത്രവുംനിന । ക്കൊരിക്കലുംയോഗ്യതയില്ലസുന്ദരി! ॥ ഇതപ്പൊട്ടുംഞങ്ങളിൽനിന്നൊരുത്തനേ । വരിച്ചുകൊൾകിന്നതുകൊണ്ടുബാലികേ! ॥ വൃഥാഭജിച്ചന്ധനെയെന്തിനാണ്നീ । സ്സയൌവനംവ്യർത്ഥമതാക്കിടുന്നു । ഭജിപ്പതെന്തിന്നിഹ?ഭാഗ്യഹീനൻ । ഭരിപ്പതിന്നും

കഴിയാതെത്താരന്ധൻ ॥ സുഖത്തിനാകാത്തിവനെവെടിഞ്ഞുനീ । വരിക്കെടോഞങ്ങളിലിന്നൊരാളെ ॥ കളിക്കനീചൈത്രരഥത്തിൽനനായ് । സുനന്ദനാദ്യാനമതിങ്കലുംതാൻ ॥ വയസ്സനാമന്ധനൊടൊത്തുമാനം । വെടിഞ്ഞുകാലംകളയുന്നതെന്തേ? ॥ നൃപാത്മജാനീബഹുസുന്ദരാംഗീ । സുഖങ്ങളെല്ലാമറിവുള്ളബാലാ ॥ തനിച്ചുനീകാട്ടിലിരുന്നുകാലം । കഴിപ്പതെന്മട്ടൊരുസൌഖ്യമെന്ന്യ? ॥ എന്നാകയാൽഭവതിഞങ്ങളിലിന്നൊരാളെ । നന്നായ് വരിക്കകനിനക്കുസുഖത്തിനായി ॥ വേഗംവെടിഞ്ഞുമുനിവൃദ്ധനെവിണ്ണിലുള്ള । ഭോഗങ്ങളങ്ങനെഭജിക്കക്ഷ്മാപപുത്രി ॥ ഈവൃദ്ധനോടൊത്തുവനത്തിൽവാണാ । ലെന്തേസുഖംതേനള്ളിനായതാക്ഷി! ॥ നവംവയസ്സങ്ങനെയന്ധസേവാ । ദുഃഖിക്കവാനാഗ്രഹമോവരാംഗി! ॥ സുമുഖി!നീയതികോമളയാകയാൽ । ഫലജലാഹരണംചിതമല്ലതേ'.

ശ്രീദേവീഭാഗവതം ഏഴാംസ്കന്ധം
അശ്വിനീസുതാഗമനം
നാലാമദ്ധ്യായം.

അഞ്ചാമദ്ധ്യായം

വ്യാസൻ പറഞ്ഞു.

അവർതന്നാവാക്കുകേട്ടുവിറച്ചിട്ടാനൃപാത്മജ ധൈര്യംപൂണ്ടവരോടായിപ്പറഞ്ഞുമിതഭാഷിണി: * 'സർവ്വജ്ഞന്മാർസുരശ്രേഷ്ഠർനിങ്ങളാസൂര്യനന്ദനർ ധർമ്മിഷ്ഠസതിയാമെന്നോടുരച്ചീടരുതിങ്ങനേ * യോഗിയായമുനിക്കെന്നെനൽകിയെന്നച്ഛനാംനൃപൻ എവ്വണ്ണംകുലടാധർമ്മംസ്വീകരിക്കുന്നതിന്നുഞാൻ? * കശ്യപൻെറസുതൻസർവ്വലോകദൃശ്യൻദിവാകരൻ കർമ്മസാക്ഷിപിതാ,നിങ്ങളീവണ്ണമുരചെയ്യൊലാ * കുലസ്ത്രീപതിയെവിട്ടിട്ടന്യനെസ്വീകരിക്കുമോ? അസാരസംസാരത്തിങ്കൽനിങ്ങൾധർമ്മജ്ഞരല്ലയോ? * ഇഷ്ടമ്പോൽപോകുവിൻനിങ്ങളല്ലെന്നാൽശാപമേകിടും ശര്യാതിതൻമകൾപാതിവ്രത്യമുള്ളവളാണുഞാൻ'.

വ്യാസൻ പറഞ്ഞു.

എന്നവൾവാക്കുകേട്ടേററംവിസ്മയിച്ചശ്വിനീസുതർ ഭയപ്പെട്ടിട്ടുമുനിയേയവളോടോതിനാരുടൻ: * 'സന്തുഷ്ടരായ് നിൻെറധർമ്മംകൊണ്ടുഞങ്ങൾനൃപാത്മജെ! വരംതരാംവരിച്ചാലുംനിൻശ്രേയസ്സിന്നുസുന്ദരി! * സ്വവൈദ്യശ്രേഷ്ഠരാകുന്നഞങ്ങളെന്നുധരിക്കനീ നിൻ

കാന്തനേയുവാവാക്കിക്കണ്ണുരണ്ടും തെളിച്ചീടാം * തുല്യരൂപശരീരന്മാരായിട്ടു ഞങ്ങൾ മൂവരിൽ ഒരാളെ നീ വല്ലഭനായ് വരിച്ചാലുമനന്തരം' * [illegible]വാക്കുകേട്ടിട്ടവൾ തൻ പതിയോടുടൻ ചെന്നോതിനാളത്ഭുതമായവർ ചൊല്ലിയവാക്കിനെ.

സുകന്യ പറഞ്ഞു.

സ്വാമിൻ! സ്വർവൈദ്യരായീടും ദേവന്മാർ സൂര്യനന്ദനർ സുരൂപന്മാരീവനത്തിൽ വന്നാർ ഞാൻ കണ്ടുതൽക്ഷണം * അഴകേറുന്നൊരെന്നെക്കണ്ടവർ കാമാർത്തരാകയാൽ നിൻ ഭർത്താവാം മുനിക്കുള്ള കണ്ണുരണ്ടും തെളിച്ചുടൻ * യുവാവാക്കി ദിവ്യദേഹനാക്കീടാമെന്നു ചൊല്ലിനാർ ഞങ്ങളോടൊത്ത രൂപത്തിലാക്കി നിന്നുടെ കാന്തനെ * ഞങ്ങൾ മൂവരിൽ നീയുമൊരാളെപ്പതിയാക്കണം ഈ നിശ്ചയം കേൾക്കണം നീയെന്നുമായവർ ചൊല്ലിനാർ * അതു കേട്ടിങ്ങു വന്നേനാനത്ഭുതം നിന്നോടോതുവാൻ എന്തു ചെയ്യേണ്ടതീ കാര്യസങ്കടത്തിങ്കൽ മാമുനേ!? * അവർ കൈതവവും ദേവമായയും ഞാനറിഞ്ഞീലാ നിന്നാഭിപ്രായമെന്തെന്നാലതു ഞാൻ ചെയ്തിടാം വിഭോ!

ച്യവനൻ പറഞ്ഞു.

എൻ വാക്കിനാൽ ചെന്നു വേഗം നാസത്യരോടുരച്ചു നീ അവരേയിവിടെക്കൂട്ടിക്കൊണ്ടുവന്നീടു സുവ്രതേ! * അവർ പ്രതിജ്ഞയെച്ചെയ്തു വിചാരിക്കേണ്ട നീയതിൽ.

വ്യാസൻ പറഞ്ഞു.

ഈ വണ്ണമാജ്ഞാപിക്കപ്പെട്ടങ്ങു ചെന്നവൾ ചൊല്ലിനാൾ: 'അശ്വിനീസുതരേ! വേഗം ചെയ്വിൻ മുൻ പ്രതിജ്ഞപോൽ' * സുകന്യാവാക്കു കേട്ടാശ്രമത്തിൽ പോയശ്വിനീസുതർ അവളോടോതി നിൻ ഭർത്താവിറങ്ങട്ടിസ്സരസ്സിലായ് * ഇറങ്ങീ ച്യവനൻ വേഗം യുവാവാകാൻ സരസ്സതിൽ അശ്വിനീസുതരും പിന്നെ പ്രവേശിച്ചാരതിങ്കലായ് * കരേറിനാർ മൂന്നുപേരുമസ്സരസ്സിങ്കൽ നിന്നുടൻ യുവാക്കളായ് ദിവ്യദേഹത്തോടു കൂടീട്ടു തുല്യരായ് * തുല്യാവയവരായ് ദിവ്യാഭരണങ്ങളണിഞ്ഞുള്ള മഹാന്മാരാമവർ ചൊന്നാർ: 'ഞങ്ങൾ ചെയ്ത പ്രതിജ്ഞപോൽ * 'ആരിലാണധികം പ്രീതിയീ മൂന്നാളുകൾ ഞങ്ങളിൽ അവനെ നീ വരിച്ചാലും വരവർണ്ണിനിമാർമണേ!'.

വ്യാസൻ പറഞ്ഞു.

തുല്യരൂപവയസ്സോടും തുല്യമാകും സ്വരത്തോടും തുല്യവേഷത്തോടും ദേവതുല്യരായ് മൂന്നുപേരെയും * ഒന്നുപോൽ കാണുകയാൽ തന്റെ പതിയെയറിയാതതാൻ ദുഃഖത്തോടും സംശയിച്ചിട്ടീവണ്ണം ചിന്തചെ

സ്സുവരം * മൂവരുംതുല്യന്മാരെഞാൻ വരിപ്പതറിവില്ലമേ ഇവരെൻപതിയെയിന്നുസംശയത്തിങ്കലാക്കിനാർ * ഇതിവ്വരന്മാർനിർമ്മിച്ചോരിന്ദ്രജാലമസംശയം എന്നുചെയ്യുന്നതിതിൽഞാൻമരണംതന്നെയുത്തമം * പതിയെവിട്ടിന്നുവന്നോരിസ്സുരന്മാരിലാരെയും ഒരുനാളുംഞാൻ വരിക്കില്ലതിൽസന്ദേഹമില്ലമേ * മനസ്സുകൊണ്ടിതോർത്തിട്ടുവിശേഷശിവയായിടും ദേവിയെധ്യാനവുംചെയ്തിട്ടവൾനന്നായ് സ്തുതിച്ചിതേ.

സുകന്യ പറഞ്ഞു

ഞാൻഭേദിക്കുന്നേനീതാൻശരണംജഗദംബികേ! രക്ഷിക്കുകെൻസതീധർമ്മംഞാൻനമിക്കുന്നുനിൻപദം * പത്മാതഭവ!നമസ്കാരംനമിക്കുന്നേൻശിവപ്രിയേ! വിഷ്ണുപ്രിയേലക്ഷ്മി!വേദമാതാവേ വാണി!തേനമഃ * പരാപരജഗത്തെല്ലാംനീതാൻസൃഷ്ടിച്ചതീശ്വരി! നന്നായ് പാലിപ്പതുംനീതാനൊടുവിൽസംഹരിപ്പതും * ബ്രഹ്മവിഷ്ണുമഹേശരേയുംനീതാൻജനിപ്പിച്ചുനിശ്ചയം അജ്ഞർക്കുബുദ്ധിയേകുന്നോൾ ജ്ഞാനികൾക്കുമോക്ഷവും * പൂർണ്ണയായിപ്പരാനിഷ്ഠ,മൂലപ്രകൃതി,നീശിവേ! ഭുക്തിയുംമുക്തിയുംനീതാൻജ്ഞാനികൾക്കേകിടുന്നവൾ * അജ്ഞർക്കേഴലുമറ്റുള്ളന്നുംജന്തുക്കൾക്കസ്വപങ്ങളും സിദ്ധിയുംയോഗികൾക്കംബേ!കീർത്തിജയങ്ങളും * നിന്നെഞാൻശരണംപ്രാപിക്കുന്നേൻവിസ്മയമോടിതാ ശോകത്തിൽമുങ്ങിനേൻനീയെൻപതിയെക്കാട്ടണംമമ * ഇവർതൻപതിയിൽമോഹിച്ചോരെഞാൻസ്വീകരിച്ചിടും എൻധർമ്മമോർത്തുസർവ്വജ്ഞേ!നീകാട്ടീടുകകാന്തനെ.

വ്യാസൻ പറഞ്ഞു.

സ്തുതിക്കപ്പെട്ടിപ്രകാരംമഹാത്രിപുരസുന്ദരീ സുഖമേകുന്നൊരുജ്ഞാനമവൾക്കായേകിനാളുടൻ * മനസ്സുകൊണ്ടുറച്ചിട്ടുതുല്യരാംമൂന്നുപേരെയും നോക്കിത്തൻപതിയെത്തന്നെവരിച്ചാളപ്പതിവ്രത * മുനിയെത്താൻവരിച്ചപ്പോൾസന്തോഷിച്ചശ്വിനീസുതർ പാതിവ്രത്യത്തെയോർത്തേറ്റപ്രീതിയോടേകിനാർവരം * ശ്രീദേവിതൻപ്രസാദത്താൽപ്രസാദിച്ചസ്സുരോത്തമർ യാത്രചൊല്ലീട്ടുമുനിയോടുടൻപോകാനൊരുങ്ങിനാർ*മുനിക്കുയൌവ്വനം ഭാര്യ,രൂപം,കണ്ണും,ലഭിക്കയാൽ മോദിച്ചസ്സുർവ്വസുതരോടോതിയീമൊഴിയാമഹാൻ * 'നിങ്ങളീയുപകാരത്തെച്ചെയ്യുകന്നിക്കമരേന്ദ്രരേ! എന്തൊരുന്നസുഖംവന്നതിന്നൽസംസാരമായതിൽ? * അന്ധനായ് വൃദ്ധനായ് ഭോഗഹീനനായ്കാനനത്തിൽഞാൻ അഴകരുംഭാര്യയോടുംസദാദുഃഖിച്ചുപാർത്തിതേ * കണ്ണായൌവ്വനവുംനല്ലരൂപവുംനിങ്ങളേകിമേ നിങ്ങൾക്കുമതിനാൽചെയ്യാ

മുപകാരാകറച്ചുഞാൻ * ബന്ധുവാമുപകാരിക്കപകരം ചെയ്തിടാത്തവൻ കടപ്പെട്ടവനായ് നിന്ദ്യനായിടും ഭൂവിൽ വിണ്ണോരേ! * അതിനാലെല്ലാമായിന്നെനിക്കേറ്റമുള്ളിഷ്ടമേകിടാം പുത്യതാമെൻ കടം തീർത്തുകൊള്ളുവാനായ് സുരേശരേ! * ദേവാസുരർക്കാകിട്ടാത്തതായുദ്ദേശിപ്പതെന്തുവാൻ പറഞ്ഞാലതു നൽകാം ഞാനിപ്പുണ്യം കൊണ്ടു തുഷ്ടനായ്' * ച്യവനൻ തൻ വാക്കുകേട്ടിട്ടാലോചിച്ചു പരസ്പരം സുകന്യയോടും വാഴുന്നോരവനോടോതിനാരവർ * 'മുനേ! സൂര്യപ്രസാദത്താൽ സാദ്ധ്യമായിഷ്ടമൊക്കയും സുരരൊത്തു സോമപാനം ചെയ്വാനായുണ്ടൊരാഗ്രഹം * ബ്രഹ്മാവു മേരുവിൽ ചെയ്ത വൻ യാഗത്തിങ്കൽ വാസവൻ വൈദ്യന്മാരെന്നു ചൊല്ലീട്ടു സോമപാനം വിലക്കിനാൻ * അതുകൊണ്ടു നിനക്കിപ്പോൾ ശക്തിയുണ്ടെന്നിരിക്കുകിൽ ഞങ്ങൾക്കിഷ്ടമതായുള്ളൊരു കാര്യം സാദ്ധ്യമാക്കണം * ഞങ്ങളെ സോമപാനാർഹരാക്കുകൊത്തിന്ദ്രചേഷ്ടയെ അസാദ്ധ്യമാകുമീയാശ നിന്മത്തം ഫലിക്കണം' * ആനല്ലവാക്കുകേട്ടോതിയവരോടായ് മുനീശ്വരൻ 'വൃദ്ധനാം ഞാൻ സുന്ദരനായ് യുവാവായും ഭവിച്ചതേ * ഭാര്യയെയും ലഭിച്ചു നൽ ശ്രേഷ്ഠരാം നിങ്ങൾ മൂലമായ് സോമപായികളാക്കാം ഞാൻ മുദാ നിങ്ങളെയാകയാൽ * ഇന്ദ്രൻ നോക്കിയിരിക്കെ ഞാൻ ഞാനിച്ചൊല്ലൽ വസ്തുസത്യമാം മഹാൻ ശര്യാതിഭൂപൻ തൻ വലുതാം മഖമായതിൽ' * എന്നുകേട്ടവർ മോദിച്ചു വിണ്ണിനായിഗ്ഗമിച്ചുടൻ ഭാര്യയോടും ച്യവനനും പ്രാപിച്ചു തന്റെയാശ്രമം ൭൦.

ശ്രീദേവീഭാഗവതം ഏഴാം സ്കന്ധം
ച്യവനയൌവനപ്രാപ്തി
അഞ്ചാമദ്ധ്യായം.

---

## ആറാമദ്ധ്യായം

---

ജനമേജയൻ പറഞ്ഞു.

അവരേ മുനിയെവ്വണ്ണം സോമപായികളാക്കിനാൻ എവ്വണ്ണം സത്യമായ്ത്തീർന്നാ മഹാത്മാവിന്റെ വാക്യവും * ഇന്ദ്രശക്തി നിനച്ചാലീ നരന്റെ ബലമെന്തുവാൻ? നിഷിദ്ധരാം വൈദ്യരെയെമ്മട്ടതിന്നർഹരാക്കിനാൻ? * അത്ഭുതം നീ ധർമ്മിഷ്ഠ! വിസ്തരിച്ചുരചെയ്യണം ച്യവനൻ കഥ കേട്ടീടാനിന്നത്യാഗ്രഹമുണ്ടു മേ.

വ്യാസൻ പറഞ്ഞു.

ഭൂവിൽ ശര്യാതി തന്നുഗ്രയാഗത്തിൽ ച്യവനൻ മുനി ചെയ്തൊരാശ്ചര്യമാം കാര്യം കേട്ടുകൊള്ളുക മന്നവ! * സുകന്യയാം ഭാര്യയോടും ച്യ

വനൻസുരസന്നിഭൻ * പ്രസന്നനായിക്രീഡിച്ചാനിന്ദ്രനിന്ദ്രാണിയോട്ട പോൽ * ശര്യാതിതന്നിഷ്ടഭാര്യയൊരുനാളതിദുഃഖിയായ് കരഞ്ഞും കൊണ്ടു പതിയോടോതിനാൾവിറപൂണ്ടവൾ * പുത്രിയെയന്ധനായുള്ള മുനിക്കായ്കാട്ടിലേകിനീ അവളെന്തോ മരിച്ചോയെന്നൊന്നന്നീ പോന്നുനോക്കണം * മുനിതന്നാശ്രമത്തിങ്കൽപോയിട്ടാദരവോടുനീ അന്ധനോടൊത്തെന്തു ചെയ്യുന്നവളെന്നൊന്നുനോക്കുക * അവളെത്രമാത്തെൻറയുള്ളം ദഹിക്കുന്നു നരോത്തമ! ആനയിക്ക, തപഃക്ഷീണയവളെയെൻസമീപമായ് * കൃശയായ് വൽക്കലംപൂണ്ട മകളെക്കാണ്മാൻ ദൃഢം അന്ധൻ പതിയൊടെൻപുത്രിദുഃഖിച്ചീടുന്നു സുന്ദരി.

ശര്യാതി പറഞ്ഞു.

പോകാമിന്നു വിശാലാക്ഷി! കാണ്മാനെൻപ്രിയപുത്രിയാം സുകന്യയെവ്രതംതെററിപോകാത്തമുനിയോടുമായ്.

വ്യാസൻ പറഞ്ഞു.

ദുഃഖിക്കുംഭാര്യയോടേവമുരച്ചിട്ടാനൃപോത്തമൻ രഥത്തിലേറിക്ഷണംപ്രാപിച്ചീടിനാൻ ച്യവനാശ്രമം * അതിൽ ചെന്നഴകേറുന്നയുവാവാം മുനിയെയുടൻ * ദേവപുത്രനെയെന്നോണംകണ്ടാൻശര്യാതിമന്നവൻ അമരാകാരനവനേകണ്ടുവിസ്മയമാന്നവൻ * എൻപുത്രിയെന്തിദുഷ്കർമ്മംചെയ്തുതുംലോകനിന്ദ്യമായ്? മദിച്ചവൃദ്ധനാംശാന്തനന്ധനാംമുനിയെയവൾ * നിഗ്രഹിച്ചന്യനെക്കാമമാലിനാൽ സ്വീകരിച്ചതോ മന്മഥൻദുസ്സഹൻതന്നെയെന്നതിൽവിശേഷമായ് * മനുവംശത്തിലുണ്ടാക്കീകളങ്കംവലുതായിവൾ നിന്ദ്യയാംപുത്രിയുള്ളോൻതൻജന്മംഭുവികൽനിന്ദിതം * മഹാപാപത്തിനാൽപുത്രിയുണ്ടാകുന്നഴലേകുവാൻ സല്പാത്രത്തിനായിഞാൻചെയ്തുയുക്തമല്ലത്തൊരിത്തൊഴിൽ * മനഃപൂർവ്വംനൾകിയില്ലേ? പുത്രിയെയന്ധവൃദ്ധനായ് യോഗ്യനായുള്ളവർക്കിയല്ലൻ മനഃപൂർവ്വംകൊടുക്കണം * ഞാൻ ചെയ്തതിന്നൊപ്പമായഫലമിപ്പോൾഭവിച്ചുതെ ദുഷ്കൃതംചെയ്താർദുഷ്ടപുത്രിയെ ഞാൻ വധിക്കുകിൽ * സ്ത്രീഹത്തിപാപമുണ്ടാംമേവിശേഷിച്ചിവൾപുത്രിയും ദുഷ്ടമാംമനുവംശത്തിനുണ്ടാക്കീഞാൻകളങ്കവും * ലോകാപവാദംകഠിനം ദുസ്ത്യജംസ്നേഹബന്ധനം ചെയ്യുതെന്തെന്നേതുമേ നേരംസൂപൻ ചിന്താമഗ്നനായ് * സുകന്യയുടനേകണ്ടു ദൈവാൽ ചിന്തയോടുള്ളോന്ന വേഗത്തിലപ്പിതാവിൻെറയരികിൽചെന്നുസുന്ദരി * അച്ഛനോടുരചെയ്തിച്ചാളുമുള്ളിൽസ്നേഹംനിറഞ്ഞവൾ ചിന്തകൊണ്ടുമുഖംവാടി വിചാരിക്കുന്നതെന്തുനീ? * താമരപ്പൂമിഴികാന്മാരുംമുനിയെക്കാണ്ക താരം വേഗം

വന്നോൻകാന്തനനീനമിക്കകനരോത്തമ! വിഷാദിക്കേണ്ടനീയൊട്ടുംമനവംശശിഖാമണേ!

വ്യാസൻ പറഞ്ഞു.

പുത്രിതന്നീവാക്കകേട്ടുകോപിച്ചനരപാലകൻ മുൻപിൽനിൽക്കുന്നോരവളോടായിട്ടീവാക്കചൊല്ലിനാൻ.

രാജാവു പറഞ്ഞു.

മകളേ!താപസൻവൃദ്ധൻച്യവനൻമുനിയെങ്ങുപോയ്? ആരീയുവാവഹങ്കാരീശങ്കയുണ്ടിതിലേററവും * വധിച്ചോമുനിയേപ്പാപിയാംദുരാചാരയായനീ കുലനാശിനി!കൈക്കൊണ്ടോപുത്രതായൊരുകാന്തനേ? * ചിന്തയുണ്ടുതുലോംകാണാഞ്ഞവനെയിവിടത്തിലായ് കുലടാവൃത്തിയാലെന്തുദുഷ്കൃതംചെയ്തുനീസുതേ? * നീചെയ്തോരിദ്ദുരാചാരദുഃഖക്കടലിൽമുങ്ങിഞാൻ ഇദ്ദിച്യനാംപുരുഷനേമുനിയേവിട്ടുകാണ്കയാൽ * പിതൃവാക്യംകേട്ടവളുംചിരിച്ചുവനോടോതിനാൾ പതിതൻെറസമീപത്തിൽകൊണ്ടുപോയിട്ടുസാദരം * 'നിൻജാമാതാവിവൻതാത!ച്യവനൻമുനിതാൻദൃഢം അശ്വിനീദേവരാലേവംമഹാസുന്ദരനായിവൻ * അവരീയാശ്രമത്തിങ്കലൊരുനാൾവന്നെത്ത്ദയാമയതോന്നീട്ടീവിധത്തിലാക്കിയീമുനിയേനൃപ! * ഈരൂപംകേണ്ടുനീയോക്കംപോൽപാപംചെയ്തിട്ടന്നവൾ അല്ലനിൻപുത്രിയായുള്ളഞാനെന്നറികമന്നവ! * ഈഭാഗ്യവൻച്യവനനേനമിച്ചീടുകതാതനീ! ചോദിക്കകാരണംചൊല്ലുമെല്ലാംവിസ്താരമായിവൻ * എന്നപ്പുത്രീഗിരംകേട്ടുവേഗംശര്യാതിമന്നവൻ മുനിയേറ്റ്പോയ് നമിച്ചിട്ടുചോദിച്ചാൻവിനയത്തൊടും.

രാജാവുപറഞ്ഞു.

നേത്രമണ്ടായിവൃദ്ധതപോയ്നിനക്കമുനീശ്വര! അതിന്നുഹേതുവെന്തെന്നായ് ചൊല്ലണംഭംഗിയായ് ഭവാൻ? * അഴകേറുന്നൊരീരൂപംകണ്ടെനിക്കുണ്ടുസംശയം വിസ്തരിച്ചുരചെയ്താലുംകേട്ടുഞാൻസുഖമാർന്നിടാം.

ച്യവനൻപറഞ്ഞു.

സ്വർവൈദ്യരശ്വിനീദേവർവന്നിരുന്നിവിടത്തിലായ് ഉപകാരമവർചെയ്തുകൃപയാൽനൃപസത്തമ! * അവർക്കിതിന്നുപകരംവരവും ഞാൻകൊടുത്തുതേ സോമപായികളാക്കീടാംനൃപയാഗത്തിലെന്നതായ് * ഈവണ്ണമഴകംകണ്ണുംലഭിച്ചുമമമന്നവ! സംശയംവിട്ടുനീനല്ലീയാസനത്തിലിരിക്കുക * സഭാര്യൻമുനിയീവണ്ണംനൃപനോടുരചെ

ശ്ശയാൽ ഓരോന്നു കഥയുംചൊല്ലിസ്സുഖമായിവസിച്ചവൻ* പിന്നീ
ടാനൃപനോടായിച്ച്യവനൻമന്ദമോതിനാൻ 'യാഗംചെയ്യിച്ചീടാംനി
ന്നെ,വാട്ടംകൂട്ടുകഭൂപരേ! * സോമപായികളാക്കാമെന്നവരോടുപറഞ്ഞു
ഞാൻ വലുതാംനിന്റെയാഗത്തിലതുസാധിക്കണംനൃപ! * തപോ
ബലത്താൽ,കോപിക്കുമിന്ദ്രനെഞാൻതടുത്തിടും ചെയ്യിക്കുംനിൻസോ
മയാഗമതിങ്കൽസോമപാനവും' * മുനിതൻവചനംകേട്ടുമുദാശര്യാതി
മന്നവൻ അതിമനയതിസന്തോഷത്തോടുകൊണ്ടാടിനാൻനൃപ! * മാ
നിച്ചിട്ടാച്യവനനേമുദാഭാര്യയോടാനൃപൻ മുനിവാർത്തയുംചൊല്ലി
നഗരത്തിന്നുപോയിതേ * യാഗത്തിനായ് നൽദിനത്തിൽസർവ്വകാമ
സമൃദ്ധിമാൻ ഉണ്ടാക്കിച്ചാനുത്തമമാംയാഗശാലയെയാനൃപൻ * ശ്രേ
ഷ്ഠാംവസിഷ്ഠാദിമുനിമാരെവരുത്തിനാൻ ഭാർഗ്ഗവൻച്യവനൻയാഗ
ഞ്ചെയ്യിച്ചാനാനരേന്ദ്രനേ * അവൻയാഗത്തിലിന്ദ്രൻതൊട്ടുള്ള ദേവ
കളൊക്കെയും വന്നാർ,സ്വവൈദ്യരുംവന്നുസോമപാനത്തിനായതിൽ
ഇന്ദ്രൻസ്വവൈദ്യരെക്കണ്ടുചോദിച്ചാൻസംശയിക്കയാൽ ദേവന്മാ
രോടെന്തിനാണീയാഗത്തിലിവർവന്നതും? * സോമാർഹരല്ലീവൈദ്യ
ന്മാർക്ഷണിച്ചതിവരെയെവൻ? ചൊല്ലിയില്ലൊന്നുമാവാനോരായാ
ഗത്തിലുടൻമുനി * എടുത്താനശ്വിനീദേവന്മാർക്കായ് സോമംനരോ
ത്തമ! തടുത്തിന്ദ്രൻസോമപാത്രമിവർക്കേകരുതെന്നുടൻ * മുനിചൊ
ന്നാനിന്ദ്രനോടും'ഇമ്മട്ടീസൂര്യനന്ദനർ അനർഹരായിനാസത്യർസത്യം
ചൊൽകശചീപതേ? * അല്ലവേശ്യാസുതർസൂര്യൻധർമ്മപത്നിക്കു
ന്ദനർ എന്തുദോഷത്തിനാൽസോമാനർഹരീവൈദ്യസത്തമർ? * തീ
ച്ചയാക്കണമീയാഗത്തിങ്കൽദേവകളൊക്കെയും പാനംചെയ്യിക്കുമിവ
രെസ്സോമംസോമപരാക്കിഞാൻ * എന്നാൽപ്രേരിതനായിട്ടീയാഗം
ശര്യാതിമന്നവൻ ഇതിന്നായിട്ടുചെയ്യുന്നുസത്യമെൻവചനംവിഭോ!
കണ്ണുംയൌവ്വനവുംനൽകിയെനിക്കീവൈദ്യരായവർ ഞാനുംപ്രത്യുപ
കാരത്തെച്ചെയ്യണംശക്ര!നിശ്ചയം.'

ഇന്ദ്രൻപറഞ്ഞു.

വൈദ്യന്മാരാക്കിയിവരെസ്സുരന്മാർ,നിന്ദ്യരാണിവർ സോമാന
ർഹരിവർക്കായിസ്സോമമേകീടൊലാഭവാൻ.

ച്യവനൻപറഞ്ഞു.

അഹല്യാജാരവൃത്രഘ്ന! വൃഥാകോപിച്ചിടായ്കനീ എന്തുകൊണ്ടി
ന്നുസോമാർഹരല്ലീയോഗ്യതയുള്ളിവർ?

ഈമട്ടുവാദിച്ചതിലാരുമൊന്നും। പറഞ്ഞതില്ലാമുനിയോടുഭൂപ! ॥

തപോബലത്താൽച്യവനൻമുനീന്ദ്രൻ । കൊടുത്തവർക്കൻപൊടുസോമപാത്രം

ശ്രീദേവീഭാഗവതം ഏഴാംസ്കന്ധം
നാസത്യസോമദാനം
ആറാമദ്ധ്യായം.

## ഏഴാമദ്ധ്യായം.

വ്യാസൻപറഞ്ഞു.

പാത്രംകൊടുക്കവേശക്രനേറെകോപിച്ചുചൊല്ലിനാൻ ച്യവനൻമുനിയോടായിക്കാട്ടിക്കൊണ്ടുസ്വശക്തിയേ * 'ജാതിമാത്രബ്രാഹ്മണൻനീയിമര്യാദചെയ്യൊലാ ദ്രോഹിയാംനിന്നെ ഞാൻകൊല്ലുംവിശ്വരൂപനെയെന്നപോൽ.

ച്യവനൻപറഞ്ഞു.

സൌരൂപ്യംതന്നുദേവന്മാർക്കൊപ്പമായെന്നെയാക്കിയോർ മഹാന്മാരാമിവരെനീയാക്ഷേപിക്കായ്കവാസവ! * നിന്നോവിട്ടുള്ള വിണ്ണോർക്കീസോമഗ്രഹണമെങ്ങനേ? വീരർവിണ്ണോരിവരെയുംനിയവ്വണ്ണംനിനയ്ക്കുക.

ഇന്ദ്രൻപറഞ്ഞു.

സോമാർഹരല്ലവൈദ്യന്മാർയാഗത്തിലതുനിശ്ചയം മന്ദനാംനീ കൊടുത്താൽനിൻതലഖണ്ഡിക്കുമിന്നുഞാൻ.

വ്യാസൻപറഞ്ഞു.

ഇന്ദ്രനാതിയോരാവാക്യമാദരിക്കാതെഭാർഗ്ഗവൻ എടുപ്പിച്ചാൻ പാത്രമേററമിന്ദ്രനനിന്ദചെയ്യപോൻ * പാനഞ്ചെയ്വാൻസോമപാത്രമവർകയ്യിലെടുക്കവേ കണ്ടിട്ടിന്ദ്രൻചൊല്ലിനാനീവാക്കിനേജനമേജയ! * 'തൻകാര്യമായ് സോമപാനംചെയ്യിക്കിലിവരേഭവാൻ വജ്രാംനിന്നിലയയ്ക്കുംഞാൻവിശ്വരൂപനിലെന്നപോൽ' * ഇന്ദ്രനാലേവമോതപ്പെട്ടതിഗർവ്വത്തോടാമുനി കോപിച്ചുവിധിപോൽസോമപാനംചെയ്യിച്ചുദസ്രരെ * ഇന്ദ്രൻവജ്രായുധംകോപിച്ചയച്ചാൻമുനിയിങ്കലായ് സൂര്യകോടിപ്രഭം,സർവ്വവിണ്ണവരുംനോക്കിനില്ക്കവേ * തേജസ്സേറുമന്നൊരിന്ദ്രന്റെവജ്രത്തിൻവരവാമുനി കണ്ടിട്ടുതൻതപംമൂലംസ്തംഭിപ്പിച്ചുതിനേക്ഷണം * കൃത്യായക്കൊണ്ടിന്ദ്രനാശംചെയ്വാനായുമൊരുങ്ങിനാൻ ഹോമംചെയ്വാൻതീയിൽമന്ത്രംകൊണ്ടു,വെന്തഹവിസ്സിനേ * കൃത്യയുണ്ടായതിലവൻതൻതപസ്സിൻബലത്തിനാൽ പ്രബലൻപുരുഷൻ

സ്വൎവ്വൈദ്യരെന്നുംനിമൂലംസോമപാനത്തിനൎഹരായ് തീരുംശൎയ്യാതി
ഭൂപനവർദ്ധിക്കുംകീൎത്തിയുംഭൂലോകം * നിൻവീൎയ്യംവെളിവാകുംനന്നാ
ഭിക്കണ്മംമുനിസത്തമ! നിൻപരീക്ഷയ്ക്കുഞാൻചെയ്തതെന്നുനീയുംധ
രിക്കുക * പ്രസാദിച്ചീടുവിൻച്ചാതുമദേനസ്സംഹരിക്കനീ മേലുമംഗല
മീവാനോക്കെല്ലാംനീയരുളീടുക' * എന്നോതപ്പെട്ടിരുന്നാലപ്പോമോ
ദമഞ്ജനനാമുനി വിരോധംമൂലമുണ്ടായൊരക്കോപമതെയടക്കിനാൻ*
ഉത്സാഹിയാകുംമദനേയാശപാസിപ്പിച്ചനന്തരം അവനേച്ചൂതു്,നായാ
ട്ടു്,പാനം,സ്ത്രീയിലുമാക്കിനാൻ * ഭാഗിച്ചബ്ദയമുള്ളിന്ദ്രനാശപാസ
ത്തെയുമേകിനാൻ എല്ലാവാനൊരൊട്ടുംചെന്നായാഗവുംപൂൎത്തിയാ
ക്കിനാൻ* അതിങ്കൽശ്രദ്ധമാംസോമംമഹാത്മാവിന്ദ്രനോട്ടമായ് അ
ശ്വിനീസുതരേപാനംചെയ്യിച്ചാൻച്യവനൻമുനി * സ്വൎഗ്ഗനന്ദനർസ്വ
ർവ്വൈദ്യരവരെയാമുനീശ്വരൻ തപോബലത്താലിന്നുംസോമപാനാ
ൎഹരാക്കിനാൻ * ച്യവനാശ്രമവുംനല്ലസ്സുരസ്സുംവഴിപോലവെ ഭൂവി
കലധികംകീൎത്തികേട്ടതായ് തീൎന്നമന്നവ! * ആയാഗംകൊണ്ടുശൎയ്യാ
തിഭൂപനുംബഹുതുഷ്ടനായ് യാഗംകഴിഞ്ഞമാത്യന്മാരോട്ടുംനഗരമാ
ണ്ടവൻ * രാജ്യംരക്ഷിച്ചുധൎമ്മിഷ്ഠൻമന്നപുത്രൻപ്രതാപവാൻ അവ
ന്നപുത്ര"നാനൎത്ത"നവന്നാ"രേവതൻ"സുതൻ * കുശസ്ഥലീപുരിയ
വൻനിൎമ്മിച്ചാഴിക്കുമദ്ധ്യമായ് അതിൽവാണരുളിച്ചാനൎത്താദിദേശമ
രിന്ദമൻ * അവന്നുണ്ടായ് നൂറുപുത്രർശ്രേഷ്ഠർജ്യേഷ്ഠൻ"കകുത്മി"
യാം സുന്ദരീലക്ഷണംചേൎന്നോരുപുത്രി"രേവതി"യെന്നവരം * വി
വാഹകാലമപ്പുത്രിക്കാകവേരേവതൻനൃപൻ ചിന്തിച്ചാൻനൽകലത്തി
ങ്കലുണ്ടായനൃപപുത്രരെ * രേവതംപൎവ്വതത്തിങ്കൽപോയിട്ടുധരണീ
പതി ആനൎത്തമാംരാജ്യമെല്ലാംരക്ഷിച്ചുംകൊണ്ടുവാണതേ * എൻ
പുത്രിയെയാൎക്കുവേണംനൽകാനെന്നോൎത്തുമന്നവൻ സൎവ്വജ്ഞൻവി
ധിയെക്കണ്ടുചോദിക്കാമെന്നുറയ്ക്കയാൽ * അപ്പുത്രിയാംരേവതിയോ
ടൊത്തുലോകപിതാമഹൻ ബ്രഹ്മാവിനോട്ടുചോദിക്കാൻസത്യലോക
ത്തിലെത്തിനാൻ * അതിങ്കൽമറകൾ,വിദ്വാന്മാർ,യജ്ഞങ്ങൾ,പൎവ്വ
തങ്ങളും സമുദ്രങ്ങൾ,നദികളുംവാഴുന്നുദിവ്യരൂപമായ് * ഋഷികൾ,
സിദ്ധർ.ഗന്ധൎവ്വർ,ചാരണർ,പന്നഗങ്ങളും എല്ലാംപണ്ടുള്ളവർവാ
ഴ്ത്തിനിൽക്കുന്നുതൊഴുകയ്യോട്ടും.

ശ്രീമദ്ഭാഗവതം ഏഴാംസ്കന്ധം
സ്വൎവ്വൈദ്യസോമപാനം
ഏഴാമദ്ധ്യായം.

## എട്ടാമദ്ധ്യായം.

ജനമേജയൻ പറഞ്ഞു.

എൻമനസ്സിങ്കൽ വലുതാം ശങ്കയുണ്ടു മുനീശ്വര! സത്യലോകത്തിലെഴുന്നള്ളാൻ പോവാൻ പുത്രിയോടും നൃപൻ? * ബ്രാഹ്മണർ കഠിനം ചൊല്ലുമാറല്ലോ വണ്ണം ശ്രുതികൾ കേട്ടുണ്ടു കരം ബ്രഹ്മജ്ഞാനികൾ മാത്രം ബ്രഹ്മലോകത്തിൽ പോകുമെന്നതായ് * താനേ രേവതിയോടൊന്നിച്ചെത്തിനാൻ ഭൂവിൽനിന്നവൻ? ദുർല്ലഭമാം സത്യലോകത്തിലെന്നാണു സംശയം * മരിച്ചാൽ സ്വർഗ്ഗമാണീട്ടമെന്നാണോ ശാസ്ത്രനിശ്ചയം മർത്ത്യദേഹത്തോടെങ്ങനെ ബ്രഹ്മലോകം ഗമിപ്പതും? * എന്റെ ശങ്കയിതു താൻ നീയിന്നില്ലാതെയാക്കണം നൃപൻ ബ്രഹ്മാവിനെക്കാണ്മാനവിടെപ്പോയതെങ്ങനെ?

വ്യാസൻ പറഞ്ഞു.

മേരുവിൻ ശിഖരത്തിങ്കലാണു ലോകങ്ങളൊക്കയും ഇന്ദ്രലോകം വഹ്നിലോകം മനോവതീപുരിയാമതും * കൈലാസമെന്നതും സത്യലോകവും നരപാലക! അതിൽ തന്നേ വിഷ്ണുപദമെന്ന വൈകുണ്ഠലോകവും * മർത്ത്യദേഹത്തോട്ടു താൻ പാർത്ഥൻ വില്ലാളിയർജ്ജുനൻ ഇന്ദ്രലോകത്തുപോയിന്ദ്രനോടു പഞ്ചവത്സരം * അതിങ്കൽ പാർത്തതെന്നുമതുപോൽ തന്നെ മന്നവ! കകുൽസ്ഥൻ തൊട്ടമററുള്ള ഭൂപന്മാർ പോയതില്ലയോ * സ്വർഗ്ഗത്തിൽ ശക്തരാം ദൈത്യർ മുന്നമിഷ്ടങ്ങളിനൊത്തപോൽ സ്വർഗ്ഗം ജയിച്ചതിൽ വെന്നു പാർത്തതില്ലേ? ധരാപതേ * സത്യലോകത്തുപോയ് പണ്ടു കാന്തിമാനാം മഹാഭിഷൻ അവിടെക്കണ്ടു ഭൂപാലൻ മഹാസുന്ദരി ഗംഗയേ * യഥേഷ്ടം കാററടിച്ചിട്ടവളുടെ വസ്ത്രമഴിഞ്ഞുപോയ് നഗ്നയാം സുന്ദരിയെ നോക്കിനാനല്ലോ നൃപൻ * കാമാർത്തനായ് ചിരിച്ചാൻ പുഞ്ചിരി പൂണ്ടാൾ മൃഗാക്ഷിയും അവരെക്കണ്ടു ബ്രഹ്മാവു ശപിച്ചാൻ ഭൂമിയിലാണ്ടവർ * വൈകുണ്ഠത്തിൽ ദൈത്യപീഡമൂലം ദേവകളൊക്കെയും ഹരിയെ വാഴ്ത്തുവാനായി ഗമിച്ചാർ പലവട്ടവും * ഒരിക്കലും നീയതിങ്കൽ സംശയിക്കേണ്ട മന്നവ! എല്ലാലോകത്തിലും പോകാം മനുഷ്യർക്ക് നരാധിപ! * നിശ്ചയം പുണ്യവാന്മാർക്ക് താപസന്മാർക്കുമങ്ങനെ പുണ്യാധിക്യം തന്നെയാണു ഗമനത്തിനു കാരണം * യാഗങ്ങൾ ചെയ്തിട്ടാത്മശുദ്ധിവന്നോർക്കും പോയിടാം നൃപ!.

ജനമേജയൻ പറഞ്ഞു.

ശ്രീമതാമാം രേവതിയോടൊന്നാരാജാവു രൈവതൻ സത്യലോക

ത്തിലെത്തീട്ടു ചെയ്തതെന്താണുമാമുനേ! * ബ്രഹ്മാവെന്തോതിയതുള്ളു
ന്റു പനാക്കുകൊടുത്തതും? വിസ്താരമായതെല്ലാംനീഇന്നെന്നോടുരചെ
യ്യേണം.

വ്യാസൻ പറഞ്ഞു.

കേട്ടുകൊള്ളുക രാജാവേ! രേവതൻ നരപാലകൻ പുത്രിതൻവര
നേക്കുറിപ്പാൻ ബ്രഹ്മലോകംഗമിക്കവേ * പാടുന്നാസ്സഭയിൽകേട്ടു
ത്ഥനാകാതെയാനൃപൻ ക്ഷണനേരംപുത്രിയോടുംകൂടിസ്സമാധിച്ചുനിന്നു
പോയ് * പാട്ടുതീർന്നളവിൽചെന്നുനമിച്ചിട്ടാവിരിഞ്ചനേ സുതയേ
കാട്ടിയവനോടറിയിച്ചാൻമനോഗതം.

രാജാവു പറഞ്ഞു.

ഇക്കന്യയെന്റെമകളാണരയന്നപരമേവിഭോ! ആക്കന്നകം
ണമെന്നായിചോദിപ്പാനിങ്ങുവന്നുഞാൻ * യോഗ്യരാംരാജപുത്രരേ
വളരെക്കണ്ടുഞാൻവിധേ! ബോധിച്ചില്ലാരെയുംതീരെ, പലിക്കനൊന്നെൻ
മനസ്സതിൽ * അതുകൊണ്ടിങ്ങുവന്നേൻഞാൻചോദിപ്പാനായിനി
ന്നോടായ് അതാജ്ഞാപിക്കസർവ്വജ്ഞ! യോഗ്യൻരാജസുതൻവരൻ *
കുലീനൻബലവാനെല്ലാലക്ഷണങ്ങളുമൊത്തവൻ ദാനശീലൻധർമ്മ
നിഷ്ഠനാരിവൾക്കൊത്തവല്ലഭൻ?

വ്യാസൻ പറഞ്ഞു.

രാജാവാംരേവതൻതന്നാവാക്കുകേട്ടിട്ടുപത്മജൻ അവനോടോ
തിനാൻകണ്ടകാലത്തിനുള്ളൊരന്തരം.

ബ്രഹ്മാവു പറഞ്ഞു.

വരരായ്നീയുള്ളിലോർത്തരാജപുത്രരശേഷവും ബന്ധുവർഗ്ഗ
ത്തൊടുംകൂടികാലംകൊണ്ടുനശിച്ചുപോയ് * ഇപ്പോൾനടക്കുന്നിരു
പത്തേഴാംദ്വാപരമാംയുഗം ആവംശമെല്ലാംപോയ് ദൈത്യരാക്രമി
ച്ചുപുരത്തെയും * സോമവംശത്തിലുണ്ടായോരാൻയയാതികുലസംഭവൻ
പ്രസിദ്ധ"നുഗ്രസേനാ"ഖ്യൻമധുരാധിപനായവൻ * നൃപനിപ്പോൾ
ഭരിക്കുന്നാരാജ്യമെല്ലാംനരോത്തമ! ഉഗ്രസേനസുതൻകംസൻസ്വര
ദ്വേഷിമഹാബലൻ * ദൈത്യാംശൻ, പിതൃനെക്കാരാഗൃഹത്തിലവനാക്കി
നാൻ താനേരാജ്യംവാണുമത്തൻമറവുഭൂപർത്തുന്നസ്യതാൽ * ദുഷ്ടരാം
നൃപരുംസൈന്യങ്ങളുംവർദ്ധിക്കകാരണം ഭൂമി,ഭാരാൽതളന്നാശ്രയി
ച്ചാൾചെന്നുവിരിഞ്ചനേ * അംശാവതാരംചൊല്ലപ്പെട്ടതിനാൽസു
രവര്യരാൽ വാസുദേവൻസംഭവിച്ചുകൃഷ്ണൻകമലലോചനൻ * ദേവ
കീദേവിയിലവൻനിത്യൻനാരായണൻമുനി * ധർമ്മപുത്രൻനരസഖൻ
ഘോരമായിത്തപിച്ചവൻ * ഗംഗാതീരത്തിലപ്പുണ്യമാകുംബദരികാശ്ര

മേ ജാതൻയദുകലേവാസുദേവനെന്നപ്രസിദ്ധനായ് * ആകൃഷ്ണൻ പാപിയായുള്ള കംസനാംദുഷ്ടപുത്രനേ നിഗ്രഹിച്ചിട്ടുരാജ്യത്തെയുഗ്രസേനന്നുനല്കിനാൻ * കംസന്റെശ്വശുരൻപാപിജരാസന്ധൻ മഹാബലൻ കോപത്തോടുംമധുരയിൽചെന്നുപോർചെയ്തുമേദമായ് * മഹാബലൻജരാസന്ധൻതോല്പിക്കപ്പെട്ടുകൃഷ്ണനാൽ സൈന്യത്തോടുംയവനനേപ്പിന്നെവിട്ടാൻരണത്തിനായ് * സസേനൻയവനൻശ്ശൂരൻവരുന്നുണ്ടെന്നുകേൾക്കയാൽ കൃഷ്ണൻമധുരയേവിട്ടുദ്വാരകാപുരിയെത്തിനാൻ * ജീർണ്ണയാമതിനെക്കൂടെചെന്നുശില്പികളാലവൻ പണിയിച്ചാൻകോട്ടയോടുമങ്ങാടികൾവിളങ്ങിയും * ജീർണ്ണോദ്ധാരമതിൽചെയ്തുകൃഷ്ണൻതൻവശവർത്തിയാം ഉഗ്രസേനനെരാജാവായ് വാഴിച്ചാനാപ്രതാപവാൻ * യദുക്കളേയുംപാല്പിച്ചാൻകൃഷ്ണൻദ്വാരകയിങ്കലായ് ബന്ധുക്കളോടൊത്തീങ്കൽവാഴുന്നിന്നായദൂത്തമൻ * കൃഷ്ണാഗ്രജൻകീർത്തികേട്ടോൻബലഭദ്രൻഹലായുധൻ ശേഷാംശംവീരനെവനീനിൻസുതയ്ക്കൂത്തമൻവരൻ * നിന്റെസുന്ദരിയായുള്ളരേവതീപുത്രിയേഭവാൻ വിവാഹവിധിയോട് നബ്ബലഭദ്രന്നുനല്കണം * നല്കണം നല്കീട്ടുനീബദരികാശ്രമത്തിനായ് ഗമിക്കുക * തപംചെയ്യാൻസുരാരാമംശുദ്ധംകാമദമാക്കമേ.

വ്യാസൻ പറഞ്ഞു.

ആജ്ഞാപിക്കപ്പെട്ടിവണ്ണംരേവതൻപത്മയോനിയാൽ കന്യയോടൊത്തുവേഗത്തിൽചെന്നാൻദ്വാരകയിങ്കലാന് * കൊടുത്താൻ ബലഭദ്രന്നായ് ലക്ഷണംചേന്നപുത്രിയേ പിന്നെഗ്ഗംഗാതടത്തിൽ പോയുഗ്രമായിത്തപിച്ചവൻ * കാലാന്തരത്തിൽതൻദേഹംവിട്ടുസല്ലോകമാണ്ടുതേ.

രാജാവു പറഞ്ഞു.

ഭഗവാനേ! ഭവാൻചൊന്നകഥയത്യന്തമത്ഭുതം പുത്രിക്കായ് സത്യലോകത്തിൽക്ഷണംതാൻനിന്നമന്നവൻ * ആനേരംകൊണ്ടുനൂറെട്ടുയുഗമങ്ങുകഴിഞ്ഞുവോ വൃദ്ധതാംകന്യയാണ്ടില്ലേനരപാലനുമേററവും? * പൂർണ്ണായുസ്സുമവക്കിത്രകാലമുണ്ടായതെങ്ങനെ?.

വ്യാസൻ പറഞ്ഞു.

ജരയുംഭയവുംമൃത്യുവിശപ്പുംദാഹമായതും ക്ഷീണവുംബ്രഹ്മലോകത്തിലുണ്ടാകില്ലൊരുനേരവും * ശര്യാതിസുതനായപ്പോൾപുത്രരേവെന്നരാക്ഷസർ കശസ്ഥലിയെവിട്ടങ്ങുമിങ്ങുംചുററിനടന്നവർ * മനുവിൻതുമ്മലിൽനിന്നിട്ടുണ്ടായീവീര്യവാൻസുതൻ "ഇക്ഷ്വാകു"വെന്നുവിഖ്യാതൻസൂര്യവംശവിവർദ്ധനൻ * നാരദൻഗുരുവിൽനിന്നുപ്രാപി

ച്ചത്തമദീക്ഷയേ തപംചെയ്യാൻവംശവൃദ്ധിക്കായിട്ടംബികയേസ്സദാ*
അയോദ്ധ്യയിങ്കൽവാണാനാനൃപനിക്ഷ്വാകുവായവൻ പ്രസിദ്ധരായ
വന്നാനായ്പുത്രന്മാർനൂറുപേർനൃപ! * "വികുക്ഷി"യാംവീര്യവാനാ
ണവരിൽവച്ചുമൂത്തവൻ നൃപൻശകുനിതൊട്ടുള്ള ശകുതരൻപത്തുപുത്ര
രേ * പൂർവ്വോത്തരപ്രദേശങ്ങൾപാലിക്കാനാജ്ഞനൽകിനാൻ പടി
ഞ്ഞാറുമതിന്നെണ്ണംതെക്കേദിക്കിലുമാമഹാൻ * നാല്പത്തെട്ടുസുതന്മാ
രേരക്ഷിപ്പാനാക്കിവച്ചുതേ അബ്ഭൂപന്നരികിൽവാണുഃസവക്കായ്
മററുരണ്ടുപേർ.

ശ്രീദേവീഭാഗവതം എഴാം സ്കന്ധം

രേവതീചരിതം

എട്ടാമദ്ധ്യായം.



## ഒമ്പതാമദ്ധ്യായം.

വ്യാസൻപറഞ്ഞു.

ഒരിക്കലഷ്ടകാശ്രാദ്ധത്തിൽവികുക്ഷിയൊടോതിനാൻ ഇക്ഷ്വാ
കുമൂഢനല്ലാതെതാൻ:'മാംസംകൊണ്ടുപതുക്ഷണം * ശ്രാദ്ധത്തിന്നായ്വ
നത്തിൽപോയ് ശുദ്ധമായിട്ടുസാദരം' കൽപിച്ചുതാവാമെന്നോതിപ്പു
കികാടായുധത്തൊടും * ചെന്നുകൊന്നാനമ്പുകളാൽമൃഗമാൻപന്നി
യെയുമേ വിശപ്പുകൊണ്ടുടനവൻക്ഷീണിച്ചേററംതളൻഃപോയ് * ശ്രാ
ദ്ധംമറന്നുഭക്ഷിച്ചാൻശശത്തെക്കാട്ടിൽവച്ചുതാൻ ശേഷമുള്ളത്തമം
മാംസംപിതാവിന്നായേല്പിട്ടത്തവൻ * ശ്രാദ്ധത്തിനായ്ക്കൊണ്ടുവന്നമാം
സത്തെക്കണ്ടുമാമുനി അനർഹമെന്നറിഞ്ഞിട്ടുവസിഷ്ഠൻകോപമാൻതേ
ളുജിച്ചുഃശേഷംശ്രാദ്ധത്തിനെന്നുക്കന്നതനീതി:താൻ നൃപനോടറിയിച്ചാ
നാമാംസദോഷംമുനീശ്വരൻ * പുത്രൻചെയ്തതറിഞ്ഞാനാശ്ശുദ്ധവോ
തീട്ടമന്നവൻ അതിൽകോപിച്ചുരാജ്യത്തിൽനിന്നയച്ചാൻവികുക്ഷി
യേ * "ശശാദ"നെന്നുമാരന്നുണ്ടായ് നാമംപ്രസിദ്ധമായ് പിതൃ
കോപംഗണിക്കാതശ്ശശാദൻപൂകിനാൻവനം * ഫലമൂലങ്ങളാൽകാ
ലംകഴിച്ചാൻധർമ്മനിഷ്ഠനായ് ആമഹാത്മാവുരാജ്യത്തിൽവന്നാന
ച്ഛൻമരിക്കവേ * ശശാദൻഭൂമിരക്ഷിച്ചാനയോദ്ധ്യാപതിയായ് സ്വ
യം സരയൂക്കരയിൽചെയ്താൻബഹുയാഗങ്ങൾപൂർണ്ണമായ് * ശശാദ
ന്നു"കകുൽസ്ഥാ"ഖ്യൻപുത്രനുണ്ടായികീർത്തിമാൻ അവനെൻറനാമഭേ
ദംതാ"നിന്ദ്രവാഹൻ"പുരംജയൻ."

ജനാമജയൻപറഞ്ഞു.

ആരാജപുത്രനെറ്വണ്ണംനാമഭേദംഭവിച്ചതേ? എന്തുകൎമ്മത്തിനാലുണ്ടായോതണംകാരണംമുനേ!

വ്യാസൻപറഞ്ഞു

ശശാദൻമൃതനായപ്പോൾകകൽസ്ഥൻഭൂമിപാലനായ് പൂൎവ്വന്മാരാണരാജ്യത്തെപാലിച്ചാൻനീതിയായ് ബലാൽ * ഈക്കാലത്തസുരന്മാരാൽമതാൻപിക്കപ്പെട്ടദേവകൾ ഹരിയെച്ചെന്നുശരണംപ്രാപിച്ചാർഭൂപസത്തമ! * നിത്യനാമാരമാകാന്തനമരന്മാരൊടോതിനാൻ.

വിഷ്ണു പറഞ്ഞു

കകൽസ്ഥനോടപേക്ഷിക്കിൻരക്ഷിതാവായിരിക്കവാൻ ആനൃപൻദൈത്യരേപ്പോരിൽവധിക്കംസുരവൎയ്യരേ! * വില്ലുംകൊണ്ടുസഹായിക്കാൻവരുംധൎമ്മിഷ്ഠനാമവൻ പരാശക്തിപ്രസാദത്താലവൻസാമൎത്ഥ്യമുള്ളതാം * വിഷ്ണുവിൻവാക്കിനാലിന്ദ്രൻതൊട്ടദേവകളൊക്കയും അയോദ്ധ്യയിൽശശാദൻതൻപുത്രൻപാൎത്തുചെന്നതേ * വന്നോരസ്സുരരെക്കണ്ടുനൃപൻപൂജിച്ചുമംഗിയായ് താൽപൎയ്യമെന്തൊട്ടുചോദിച്ചാൻവരുവാനുള്ള കാരണം.

രാജാവു പറഞ്ഞു

ഇന്നെൻജന്മംസഫലമായ് ധന്യനായ് ഞാൻവിശുദ്ധനായ് എൻഗൃഹത്തിൽവന്നനല്ലിദ്ദൎശനംതന്നിമൂലമായ് * സത്യംചൊല്ലുകമൎത്ത്യൎക്കസാദ്ധ്യമല്ലാത്തവൻപെരും കാൎയ്യവുംസാദ്ധ്യമാകാംഞാൻനിങ്ങൾക്കമരരേ!ദൃഢം.

ദേവന്മാർ പറഞ്ഞു

സഹായംചെയ്കനീയിന്ദ്രസഖാവായ്‌തിൻഭൂപതേ! ദേവന്മാൎക്കംഉജ്ജയരാംദൈത്യരെപ്പോരിൽവെല്ലുക * നിനക്കദേവീകൃപയാലെങ്ങുമില്ലൊന്നസാദ്ധ്യമായ് ഹരിപ്രേരിതരായ്ഞങ്ങൾനിൻസമീപത്തിൽവന്നതേ.

രാജാവു പറഞ്ഞു

വിഷ്ണോൎഞാൻരക്ഷിതാവായ്ഭവിച്ചീടാംനിലിമ്പരേ! എനിക്കിന്ദ്രൻവാഹനമായ്തീരുമെങ്കിൽസുരാധിപൻ * പോർചെയ്യാംദേവകൾക്കായിട്ടസുരന്മാരൊടിന്നുഞാൻ ഇന്ദ്രനിൽകയറിപ്പോകാംഞാനിച്ചോൽവതുസത്യമാം * ദേവന്മാരിന്ദ്രനോടോതി:'യിക്കാൎയ്യംനീനടത്തണം നൃപന്നുനീവാഹനമായ് തീരണംലജ്ജയെന്നിയേ' * ലജ്ജിച്ചാനിന്ദ്രനടനേവിഷ്ണുവുംചൊൽകയാലവൻ മഹാവൃഷഭമായ് തീൎന്നാൻശിവവാഹനമെന്നപോൽ * പോരിന്നുപോകവാനായിട്ടതിലാ

ഷ്ഠപനേറിനാൻ ഇരിക്കയാൽകകുത്തിങ്കൽപേരവന്നു "കകുൽസ്ഥ"നായ് * ഇന്ദ്രൻവാഹനമായ്തീന്നി"ട്ടിന്ദ്രവാഹന"നായവൻ "പുരംജയാ"ഖ്യദൈത്ത്യർതൻപുരത്തെ വിജയിക്കയാൽ * ദൈത്ത്യരെവെന്നു ദേവന്മാക്കൊക്കതൻവിത്തമേകിനാൻ ഇന്ദ്രസഖ്യമവനോടുവന്നു,യാത്രപറഞ്ഞുപോയ് * കകുൽസ്ഥനതിവിഖ്യാതനവൻവംശജരാംനൃപർ കാകുൽസ്ഥരെന്നുഭൂവികൽകീത്തികേട്ടവരായിതേ * ഉണ്ടായ് കകുൽസ്ഥന്നുപുത്രൻബലവാൻധമ്മപത്നിയിൽ "കാകുൽസ്ഥ"നായവൻപുത്രൻവീയ്യവാൻ"പൃഥു"വെന്നവൻ * അവൻവിഷ്ണ്വംശമാകുന്നുദേവീഭക്തശിരോമണി പൃഥുവിൻനന്ദനൻ"വിശ്വരന്ധി"യെന്നു നരാധിപൻ * അവന്നുനന്ദനൻശ്രീമാൻ"ചന്ദ്രൻ"വംശകരൻനൃപൻ "യുവനാശ്വ"നവൻപുത്രൻകാന്തിമാൻബഹുശക്തിമാൻ * യുവനാശ്വന്നു"ശാവന്തൻ"സുതൻപരമധാമ്മികൻ ശാവന്തിപുരിയുണ്ടാക്കിയിന്ദ്രന്റെപുരിപോലവൻ * "ബൃഹദശ്വൻ"മഹാത്മാവാം ശാവന്തൻതന്റെനന്ദനൻ അവന്നുപുത്രൻ"കുവലയാശ്വ"നാംനരപാലകൻ * നിഗ്രഹിച്ചാൻധുന്ധുവെന്നദൈത്ത്യനേയവനാകയാൽ "ധുന്ധുമാരാ"ഖ്യയോടേററംകീത്തിപ്പെട്ടാൻധരിത്രിയിൽ * "ദൃഢാശ്വ"നാണവൻപുത്രൻ അവൻപാലിച്ചുഭൂമിയേ ദൃഢാശ്വന്റെസുതൻശ്രീമാൻ"ഹയ്യശ്വൻ"ധരണീപതി * "നികുംഭ"നാണവൻപുത്രനായ്ഭൂപാലകൻനൃപ! "ബഹണാശ്വ"നവൻപുത്രനവൻപുത്രൻ "കൃശാശ്വനും" * "പ്രസേനജിത്തു"ബലവാൻകൃശാശ്വനൃപനന്ദനൻ അവൻപുത്രൻമഹാഭാഗൻ"യൌവനാശ്വൻ"പുകഴ്ന്നവൻ * യൌവനാശ്വസുതൻശ്രീമാൻ"മാന്ധാതാ"വാംമഹീപതി നൂററെട്ടുദേവീക്ഷേത്രങ്ങൾമഹാതീത്ഥങ്ങൾതന്നിലായ് * ഉണ്ടാക്കിച്ചാനവൻദേവീപ്രസാദത്തിനുമന്നവ! മാതൃഗഭ്ഭജനിച്ചാനല്ലവൻതാതസമുത്ഭവൻ * പിതാവിന്നുദരംഭേദിച്ചുണ്ടായനരപാലകൻ.

രാജാവു പറഞ്ഞു

കണ്ടിട്ടുമില്ലകേട്ടിട്ടുമില്ലീയോതിയരീതിയിൽ അവന്നുജന്മമീവണ്ണംസംഭവിക്കുന്നതെങ്ങനേ? * ചൊൽകവിസ്തരമായ് മാന്ധാതാവിൻജനനകാരണം നൃപോദരത്തിലെമ്മട്ടുജനിച്ചാൻസുമുഖൻസുതൻ?

വ്യാസൻ പറഞ്ഞു

ധമ്മിഷ്ഠനാംയൌവനാശ്വനൃപന്നില്ലൊരുപുത്രനും നൂറുപേർ ഭാര്യമാരായിട്ടവന്നുണ്ടെന്നിരിക്കിലും * സന്താനത്തെനിനച്ചന്വം ചിന്തകൊണ്ടുതളന്നവൻ ദുഃഖത്തോടൊത്തൊരുമിച്ചുവനത്തിന്നായ്

ഗമിച്ചുതേ * പുണ്യാശ്രമമതിൽവച്ചാമുനിമാർകണ്ടിരിക്കവേ വിഷാദിച്ചതിദുഃഖത്താൽദീർഘശ്വാസങ്ങൾവിട്ടവൻ * നൃപൻെറദുഃഖം കണ്ടിട്ടാകൃപയുള്ളമുനീശ്വരർ ചോദിച്ചാരവനോടെന്തുദുഃഖിച്ചീടുന്ന നീനൃപ! * നിൻദുഃഖമെന്തുമൂലംനീപറഞ്ഞീടുകസത്യമായ് നിവൃത്തിഞങ്ങളുണ്ടാക്കാമദ്ദുഃഖത്തിന്നനിശ്ചയം.

യൌവനാശ്വൻ പറഞ്ഞു

രാജ്യംധനംവാഹനവുമുണ്ടെനിക്കമുനീന്ദ്രരേ! നല്ലസുന്ദരിമാർഭാര്യമാരുമൊണ്ടൊരുനൂറുപേർ * എനിക്കുബലവാൻവൈരിയില്ലമൂവുലകിങ്കലും സാമന്തരുംമന്ത്രിമാരുമെൻെറചൊൽപടിനില്പവർ * സന്താനദുഃഖമൊന്നല്ലാതില്ലമററാരുദുഃഖവും അപുത്രനില്ലഗതിയും സ്വർഗ്ഗവുംമുനിവീരരേ! * അതുകൊണ്ടിന്നപുത്രന്നവേണ്ടിദുഃഖിച്ചിട്ടുഞാൻ വേദശാസ്ത്രജ്ഞരാംനിങ്ങൾതാപസന്മാർശ്രമിപ്പവർ * സന്താനാർത്ഥംയാഗമെനിക്കൊന്നുചെയ്യുതരേണമേ കൃപതോന്നീട്ടെൻെറകാര്യംസാധിപ്പിക്കമുനീന്ദ്രരേ!.

വ്യാസൻ പറഞ്ഞു

നൃപൻതൻവാക്കുകേട്ടാറംകൃപയോടാമുനീശ്വരർ ശ്രദ്ധയോടൊത്തുചെയ്യിച്ചാരിന്ദ്രദൈവതമാംമഖം * ജലംനിറച്ചകലശംവച്ചാനാഗത്തിലാദ്വിജർ നൃപന്നപുത്രനായ് വേദമന്ത്രമെല്ലാംജപിച്ചുതേ * രാവിലെയ്ക്കാലത്തിൽപെന്നാമന്നൻദാഹംനിമിത്തമായ് ഉറങ്ങുംദ്വിജരേക്കണ്ടജ്ജലംതാനേകുടിച്ചുതേ * മന്ത്രക്കൊൻസംസ്കരിച്ചുജപിച്ചകലശോദകം അറിവില്ലാതെഭൂപാലൻദാഹംമൂലംകുടിച്ചുപോയ് * ഒഴിഞ്ഞകലശംകണ്ടുസംശയിച്ചാമുനീശ്വരർ ജലംകുടിച്ചതാരെന്നുചോദിച്ചാർനൃപനോട്ടതാൻ * അറിഞ്ഞവൻകുടിച്ചെന്നായെയാത്താവൻദൈവശക്തിയേ യാഗംമുഴുവനാക്കീട്ടുഗൃഹങ്ങൾക്കായ് ഗമിച്ചവർ * ഉടൻഗർഭംധരിച്ചാനാമന്നവൻമന്ത്രശക്തിയാൽ ജനിച്ചാൻപൂർണ്ണമായപ്പോൾഭേദിച്ചുദക്ഷിണോദരം * പുത്രനെക്കൊണ്ടുചെന്നങ്ങുകളഞ്ഞുരാജമന്ത്രിമാർ അതിൽമരിച്ചില്ലവനാവാസനായ്ക്കള്ളനകമ്പയാൽ * ഇന്ദ്രാലൻ"കംധാസ്യതി"യെന്നമാത്യൻവിളിക്കൂട്ടിനാർ "മാംധാതാ"വെന്നിന്ദ്രനോതിച്ചുതണ്ടാനിവിരലേകിനാൻ * അവൻകരുത്തനാംമാംധാതാവെന്നനൃപനായിതേ അവൻെറയുത്ഭവംനിന്നോടോതിവിസ്താരമായിഞാൻ.

ശ്രീമദ്ദേവീഭാഗവതം ഏഴാംസ്കന്ധം

ഒകൽസ്ഥാംശ്യൻപത്തി

രൻപതമദ്ധ്യായം.

## പത്താമദ്ധ്യായം

വ്യാസൻ പറഞ്ഞു.

സത്യവാനായ ഭൂപാലൻ മാന്ധാതാ ചക്രവർത്തിയായ് എല്ലാരാജ്യങ്ങളുമവൻ ജയിച്ചു നൃപതീശ്വരൻ * ത്രസിച്ചു ദസ്യുക്കളെല്ലാം ഗൃഹംതോറും ഗമിക്കയാൽ പേരിട്ടാനാനൃപനിന്ദ്രൻ "ത്രസദസ്യു"വിതെന്നതായ് * ശശബിന്ദുസുതാ "ബിന്ദുമതി"യെ വേട്ടു മന്നവൻ അവളും പതിവ്രതാസർവ്വലക്ഷണങ്ങളുമൊത്തവൾ * ജനിപ്പിച്ചാനവളിലായ് രണ്ടുപുത്രരെയാനൃപൻ "പുരുകുത്സൻ" കീർത്തികേട്ട "മുചുകുന്ദ"നുമാണവർ * "അനരണ്യൻ" മഹാധർമ്മനിഷ്ഠനാം പുരുകുത്സജൻ ബൃഹദശ്വനമാണനറ്റം പിതൃഭക്തനമാണവൻ * "ഹര്യശ്വ"നാണവൻപുത്രൻ തൽപ്രാജ്ഞൻ ബഹുധാർമ്മികൻ "ത്രിധന്വാ"വാണവൻപുത്രനവ "ന്നരുണ"നാം സുതൻ * അരുണന്നു സുതൻ ശ്രീമാനായ "സത്യവ്രതൻ" നൃപൻ തോന്നുംപോൽ സഞ്ചരിക്കുന്ന കാമിമൂഢനവൻ വിടൻ * അപ്പാപിയാം രാജപുത്രൻ ഹരിച്ചാൻ കാമമാലിനാൽ വിവാഹത്തിലതിൻ വിഘ്നം ചെയ്തിട്ടാ വിപ്രപത്നിയെ * അരുണൻനൃപനോടായാ വിപ്രന്മാരൊരുമിച്ചു പോയ് നശിച്ചു ഞങ്ങളെന്നായിട്ടതിദുഃഖത്തൊടോതിനാർ * ദുഃഖിക്കും പൌരരാം വിപ്രരോടു ചോദിച്ചു മന്നവൻ എൻപുത്രനെന്തു ദോഷത്തെ ചെയ്തു നിങ്ങൾക്കു വിപ്രരേ!? * അതുകേട്ടാ മന്നവനോടോതിനാർ ബ്രാഹ്മണോത്തമർ ആശീർവ്വാദങ്ങളെ മുമ്പിൽ ചെയ്തിട്ടതിവിനീതരായ്.

ബ്രാഹ്മണർ പറഞ്ഞു

ദ്വിജകന്യാവിവാഹത്തിൽ വച്ചു നിന്നുടെ നന്ദനൻ ബലമായ് കൊണ്ടുപോയാനക്കന്യയേയിന്നു മന്നവ.

വ്യാസൻ പറഞ്ഞു.

വിപ്രർതൻ സത്യവചനം കേട്ടു ധർമ്മിഷ്ഠനാം നൃപൻ സുതനോടോതി:'ദുഷ്ടൻ നീ നിൻനാമം വ്യർത്ഥമായിതേ * ദുർവൃത്തൻ നീയെൻ ഗൃഹത്തിൽനിന്നു ദൂരെ ഗമിക്കുക. നീ പാപി എന്റെ രാജ്യത്തിൽ പാർത്തീടരുതു നിശ്ചയം' * താതൻ കോപിക്കവേ കേട്ടാനെങ്ങു പോകേണ്ടതെന്നവൻ അരുണൻ ചൊല്ലിനാൻ:'പോക ചണ്ഡാലന്മാരൊടൊത്തു നീ നീചകൃത്യം വിപ്രപത്നീഹരണം ചെയ്തയാളോൻ ചണ്ഡാലരോടു സംസർഗ്ഗം ചെയ്തു വാഴുക സൌഖ്യമായ് * കുലപാംസനനാം നിന്നെക്കൊണ്ടു പുത്രാർത്ഥിയല്ല ഞാൻ ഇഷ്ടംപോൽ പോക നീ ദുഷ്ടൻ കീർത്തിനാശം വരുത്തിയോൻ' * കോപിച്ചീടും മഹാത്മാവാം പിതാവിൻ വാക്കു കേട്ടവൻ

അപ്പുറംവിട്ടുപോയിട്ടു ചണ്ഡാളന്മാർവാണു ഹന്ത * അവരോടൊത്തരണ്യത്തിൽപാർത്താൻ സത്യവ്രതൻനൃപൻ ദയയുള്ളാൻ ചട്ടയിട്ടാൻ ശ്രീമാൻപില്പനൃമാണവൻ * കോപത്തോടോമഹാൻ താതനവനേയങ്ങയക്കവാൻ പ്രേരിപ്പിച്ചാൻനൃപനെ മാവസിഷ്ഠൻ ഗുരുവായവൻ * വസിഷ്ഠൻശാസ്ത്രമറിവോൻവിശേഷാധികാസ്തുമായ് അവനിൽകോപമുള്ളോനായ്തീർന്നാൻ സത്യവ്രതൻനൃപ! * ഏതൊരുകാരണമുണ്ടായിട്ടിവൻ താതൻനരാധിപൻ പുത്രനായിത്തപം ചെയ്യാൻ പുറംവിട്ടെത്തിനാൻവനം * പന്ത്രണ്ടുവർഷമക്കാലമാരാജ്യത്തിങ്കൽ വാസവൻ മഴപെയ്തില്ലതില്ലോട്ടുമധർമ്മത്തിൻനിമിത്തമായ് * ഭാര്യയെവിട്ടന്നുവിശ്വാമിത്രനങ്ങിക്കലിൽമന്നവ! കൌശികിക്കരയിൽ സന്ന്യസിച്ചു ചെയ്യാൻ മഹാതപം * കുഡുംബഭരണം ചെയ്യാൻ ശക്തിയില്ലാഞ്ഞുകാരണം അഴകേറുമവൻഭാര്യ ദുഃഖിച്ചേറ്റം തളർന്നവൻ * നന്നായ് വിശന്നുനീവാരായാചിക്കുംപുത്രരെസ്സതി കണ്ടിട്ടത്യന്തദുഃഖത്തിനൊരു ഭാജനമായിതേ * വിശന്നുവാടുംസുതരെക്കണ്ടു ചിന്തിച്ചിതായവൾ നൃപനില്ലിങ്ങൊരാപത്പ്രതാരൊടെന്തിനി ചെയ്‌വു ഞാൻ * ഭർത്താവരികിലില്ലില്ലപുത്രരക്ഷകനായൊരാൾ കരയുന്നസുതൻകഷ്ടംകളയാം ജീവനിന്നു ഞാൻ * ദരിദ്രയാമെന്നെവിട്ടെൻകാന്തൻപോയിതപസ്സിനായ് അറിയുന്നില്ലസ്സുമത്തൻദുഃഖിക്കുന്നീദരിദ്രയെ * എല്ലാന്നുംപതിയെന്യെ ഞാൻഭരിച്ചീടന്നുബാലരെ വിശന്നാറാം തളർന്നല്ലാപുത്രന്മാരും മരിച്ചുപോം * ഒരു പുത്രനെവിറ്റാൽ ധനം വാങ്ങീട്ടനന്തരം മറ്റുപുത്രരെരക്ഷിക്കാമിതാണെൻദൈവകൽപിതം * അല്ലെങ്കിൽ ചാകുമെല്ലാരുമതയുക്തവുമാസ്സുതം വില്ക്കാം ഞാൻസുതനെക്കാലഗതിയാണെന്തു ചെയ്തിടാം * കടപ്പമായുള്ളീവംചിന്തിച്ചിട്ടപ്പതിവ്രതാ താൻ പെറ്റമദ്ധ്യമൻപുത്രൻതൻകഴുത്തിങ്കലായവൾ * ദർഭയറ്റും കെട്ടിപ്പിടിച്ചുംകൊണ്ടു തൽക്ഷണം മറ്റപ്പുത്രരെരക്ഷിപ്പാൻഗൃഹംവിട്ടുതിരിച്ചുത * സത്യവ്രതൻകണ്ടീവണ്ണംപോകുന്നതാപസനാരിയെ ചോദിച്ചാനവളോടെന്തു ചെയ്യുന്നതു നീ? വരാനനേ! * കരയുംബാലനെക്കെട്ടിവലിക്കുന്നവളാരു നീ? എന്തിനാണന്നസത്യമേ ചൊല്ലുകെന്നോടു സുന്ദരി!

ഋഷിപത്നിപറഞ്ഞു

വിശ്വാമിത്രകളത്രം ഞാനിവനെന്നൌരസൻസുതൻ ഇട്ടിക്കിൽ വിൽക്കാൻപോയീടുന്നിവനെ ഞാൻ നൃപാത്മജ! * അന്നമില്ല, തപ ചെയ്യാനെവിടോപോയിവല്ലഭൻ വിശന്നുവിൽക്കുന്നിവനെമറ്റുള്ളോരെപ്പുലർത്തുവാൻ.

രാജാവു പറഞ്ഞു

രക്ഷിക്കപുത്രനേകാന്തൻകാട്ടിൽനിന്നുവരുംവരെ പതിവ്രതെ! നിൻകുഡുംബമെല്ലാമിഞ്ഞാൻഭരിച്ചിടാം * നിന്നാശ്രമസമീപത്തിൽ നിൽക്കുംവൃക്ഷത്തിലെന്നുമെ ഭക്ഷ്യംകെട്ടിത്തൂക്കിയിട്ടുപോരാംഞാൻ സത്യമാണിതു * നൃപനാലിതുചൊല്ലപ്പെട്ടടൻകൌശികഭാൎയ്യയും പുത്രന്റെകെട്ടഴിച്ചാശ്രമത്തിന്നായിനടന്നുതേ * ഗളബന്ധാലാമഹാനു പേരു"ഗാലവനെ"ന്നുമായ് ആശ്രമത്തിൽച്ചെന്നവളുംമോദിച്ചാൾ സുതരോടുമായ് * കൃപയോടുംഭക്തിയോടുംക്രുടിസ്സത്യവ്രതൻനൃപൻ വിശ്വാമിത്രമുനീന്ദ്രന്റെകളത്രത്തേഭരിച്ചുതേ * മഹിഷംപന്നിമൃതലായെന്നാമാംസമെടുത്തവൻ· വിശ്വാമിത്രവനത്തിൽപോയ്മരത്തിൽ കെട്ടിവച്ചിടും *ഋഷിപത്നിയെടുത്തിട്ടുപുത്രന്മാൎക്കുനൽകുമേ നൽ ഭക്ഷണംകിട്ടുകയാൽസുഖിച്ചാരവരേററവും * തപസ്സിന്നായരണ്ണനാം ഭൂപാലൻപോയവേളയിൽ അയോദ്ധ്യയന്തഃപുരവുംവസിഷ്ഠൻരക്ഷചെയ്തുതേ* പുരത്തിൻവെളിയിൽകാട്ടിൽധൎമ്മിഷ്ഠൻനൃപനന്ദനൻ ശാപവ്രതമോടൊത്തുപാൎത്തുരാജാജ്ഞമൂലമായ് *സത്യവ്രതൻഹേതുവില്ലാതൊരുകാൎയ്യംനിമിത്തമായ് സദാവസിഷ്ഠനിൽകോപമധികംപൂണ്ടുവാണുതേ * അച്ഛൻകാട്ടിൽവിടും,യോഗ്യനിഷ്ഠനായുള്ളപുത്രനേ തടുക്കാൻഹേതുവുണ്ടായുംചെയ്തില്ലതിനെയാമുനി * പാണിഗ്രഹണമന്ത്രാന്തമെസ്സപ്തപദികത്തിലാം വിപ്രപത്നീഹരണമില്ലതിനാലെന്നറിഞ്ഞുമെ * ഒരുനാളിൽവനത്തിങ്കൽമൃഗമില്ലായ്കയാൽനൃപൻ വസിഷ്ഠന്റെ കറക്കുന്നപശുവേക്കണ്ടുകാട്ടിലായ് *കോപമോഹക്ഷുധകളാലതിനേ കൊന്നുവൈരിപോൽ വൃക്ഷത്തിൽകെട്ടിയാമാംസംതാനുംശേഷംഭുജിച്ചുതേ * ആമാംസത്തേസുതന്മാൎക്കായേകിനാളൃഷിപത്നിയും ഗോവിന്റെയെന്നോൎത്തിടാതെനിനച്ചുമൃഗമാംസമായ് * പശുഹത്തിയറിഞ്ഞിട്ടുകോപിച്ചുമുനിചൊല്ലിനാൻ! 'ദുഷ്ട!ഗോഹത്തിയാലെന്തുപാപംചെയ്തുപിശാചുപോൽ മൂന്നാണികൾക്രൂരമായിട്ടുണ്ടാകമതുകൊണ്ടുതേ * ഗോവധം,ദാരഹരണം,പിതൃകോപ,മിവററയാൽ ത്രിശങ്കുവെന്നലോകത്തിൽപേരുമുണ്ടാംപ്രസിദ്ധമായ് * പിശാചരൂപിയാമാരുംകാണത്തക്കവിധത്തിൽനീ.'

വ്യാസൻപറഞ്ഞു.

വസിഷ്ഠനാൽശപിക്കപ്പെട്ടേവംസത്യവ്രതൻനൃപൻ ആയാശ്രമത്തിൽതാൻവാണുതപംചെയ്തതിഘോരമായ് * ഒരുതാപസനിൽനിന്നുംമൂലപ്രകൃതിയായിടും പരയാംശിവതൻമന്ത്രംവാങ്ങീട്ടുധ്യാനമോടുമേ.

ശ്രീദേവീഭാഗവതം ഏഴാംസ്കന്ധം സത്യവ്രതകഥ പത്താമദ്ധ്യായം.



## പതിനൊന്നാമദ്ധ്യായം

ജനമേജയൻപറഞ്ഞു

**വസിഷ്ഠനാൽശപിക്കപ്പെട്ടത്രിശങ്കുനൃപാത്മജൻ എന്മട്ടതിൽ നിന്നുമുക്തനായിതു ചൊല്ലുകമാമുനേ!**

വ്യാസൻപറഞ്ഞു

**ശപിക്കപ്പെട്ടപ്രകാരംപിശാചവടിവാണവൻ ശ്രീദേവിയിൽ** ഭക്തിയോടായാശ്രമത്തിങ്കൽവാണതേ * അവൻനവാക്ഷരംമന്ത്രംജപിച്ചിട്ടൊരുനാളതിൽ ഹോമത്തിനായ്സ്സ്വപുരേപ്പോയ്നമിച്ചിട്ടതിങ്കതിയായ്: * 'നമിക്കുമെൻവാക്കു ഭൂമിദേവരേ!നിങ്ങൾകേൾക്കുവിൻ എനിക്കുരാജകന്മാരായ്ത്തീരണംനിങ്ങളൊക്കയും * വിധിപോൽചെയ്യണംഹോമംജപത്തിൽപത്തിലൊന്നതാൻ മറയോതുംദയാലുക്കൾനിങ്ങളെൻകാര്യസാദ്ധ്യമായ് * സത്യവ്രതൻഭൂപപുത്രനാണഞാൻവിപ്രവര്യരേ! എൻസുഖത്തിന്നുവേണ്ടീട്ടീക്കാര്യംനിങ്ങൾനടത്തണം' * അതുകേട്ടബ്രാഹ്മണരന്നൃപപുത്രനോടോതിനാർ: 'ശപിക്കപ്പെട്ടതുമൂലംപിശാചവടിവാണുനീ * വേദാധികാരിയല്ലിന്നുയാഗാർഹനുമല്ലെടോ സർവ്വലോകത്തിലുംനിന്ദ്യംപിശാചത്വമതാണ്ടുനീ.'

വ്യാസൻപറഞ്ഞു

അവർതന്നാവാക്കുകേട്ടുദുഃഖംപൂണ്ടുനൃപാത്മജൻ എന്റെയീജ്ജീവിതംകഷ്ടംകാട്ടിൽവാണെന്തുചെയ്വുഞാൻ * അച്ഛനെന്നെവെടിഞ്ഞുവൻശാപംഗുരുവുമേകിനാൻ രാജ്യഭ്രഷ്ടംപിശാചത്വമത്തുംവന്നൊന്നുചെയ്യട്ടും * നൃപാത്മജൻവിറകിനാൽതീക്കൂട്ടീട്ടതികേമമായ് അതിൽചാടുവന്നതിന്നൊരുങ്ങിനിനച്ചാൻചണ്ഡികാംബയെ * മുമ്പിൽതീയുംജ്വലിപ്പിച്ചിട്ടോർത്തിട്ടുജഗദംബയെ സ്നാനവുംചെയ്തുചാടാനായൊരുങ്ങിക്കൊണ്ടുനിന്നതേ * നൃപൻമരിപ്പാനൊരുങ്ങുന്നതറിഞ്ഞിട്ടഖിലേശ്വരി അവന്റെമുൻപിലാസ്ഥാനിൽപ്രത്യക്ഷത്തിങ്കൽവന്നതേ * ദർശനംനൽകിയിട്ടംബയവനോടോതിനാളുടൻ സിംഹവാഹനയായുമ്മേളിടിവെട്ടുന്നൊരൊച്ചയിൽ.

ദേവി പറഞ്ഞു

**സാധോ!നിൻശ്രമമെന്തഗ്നിയിങ്കൽവീണുമരിക്കൊലാ സ്ഥിരനായ് വാഴ്കനിന്നച്ഛൻവൃദ്ധനായ്മരുവുന്നതേ * രാജ്യംനിനക്കേകിയവൻ തപിക്കാൻകാട്ടുപൂകിടും മററന്നാൾ,നീവിഷാദത്തെക്കളഞ്ഞീടുകമന്നവ! * പിതാവിൻമന്ത്രിമാർനിന്നെക്കൊണ്ടുപോകാൻവരുന്നതേ എൻപ്രസാദത്തിനാൽനിന്നെനൃപനാക്കീട്ടുനിൻപിതാ * വിരക്തനായ് ബ്രഹ്മലോകംഗമിക്കുമതുനിശ്ചയം.**

വരത്തിനാൽസർവതീർത്ഥങ്ങളിൽനിന്നുംജലങ്ങളും ജനങ്ങളേയുംസാമന്തഭൂപരേയുംക്ഷണിച്ചിതേ * നൽദിനത്തിങ്കൽവിധിപോലവനാസനമേകിനാൻ അഭിഷേകംചെയ്തു പുത്രനാത്രിശങ്കുവിനു നൃപൻ * വാനപ്രസ്ഥാശ്രമംഭാര്യയോടുംകൂടിഗ്രഹിച്ചവൻ കാട്ടിൽചെന്നുതപം ചെയ്താൻഗംഗക്കരയിലുഗ്രമായ് * പ്രാപിച്ചാൻസ്വർഗ്ഗമൊടുവിൽ, പൂജിക്കപ്പെട്ടു വിണ്ണവരാൽ ഇന്ദ്രനരികിൽവാണിട്ടുശോഭിച്ചാൻരവിപോൽസദാ.

രാജാവു പറഞ്ഞു

മൻപിൽകഥിച്ചിക്കഥയിൽഭവാനഗ്ഗാധത്തിനാൽ ശപിക്കപ്പെട്ടുകോപത്താൽഗുരുവായവസിഷ്ഠനാൽ * സത്യവ്രതൻപിശാചത്വംപ്രാപിച്ചാനെന്നുമാമുനേ! എവ്വണ്ണമപ്പിശാചത്വമില്ലാതായെന്നുസംശയം * ശാപത്തോടൊത്തവൻസിംഹാസനത്തിന്നർഹനല്ലതാൻ മുനിയാലോമററു കർമ്മംകൊണ്ടോശാപംനശിച്ചതും? * ഈശാപംതീരുവാൻമൂലമെന്നോടോതുകമാമുനേ! പിശാചവടിവിൽതാതൻഗൃഹംപൂകിച്ചതെങ്ങനേ?.



വ്യാസൻ പറഞ്ഞു

ശപിക്കപ്പെട്ടൻതന്നെപിശാചുവടിവാർന്നവൻ വിരൂപനായ് ക്രൂരനായിബ്ഭയങ്കരനായിതേ * സത്യവ്രതൻഭക്തിയോടുംദേവിതൻസേവചെയ്കയാൽ അവൾപ്രസന്നയായുടൻദിവ്യദേഹത്തെ നൽകിനാൾ * പിശാചത്വമതുപോയ്തൽപാപവുംനഷ്ടമായിതേ നിഷ്പാപനായ്കാന്തിമാനായ് ദേവിതൻകൃപാമൂലമായ്, * ശ്രീദേവിതൻപ്രസാദത്താൽതുഷ്ടനായാൻവസിഷ്ഠനും പിതാവുംപ്രിയമുള്ളോനായംബാതൻറെയനുഗ്രഹാൽ * പിതാവുംതനയനെപ്പാലവൻരാജ്യം ഭരിച്ചുതേ പലയാഗങ്ങളുംചെയ്താൻദേവിപ്രീതിക്കുമന്നവൻ * അവന്നുപുത്രനുണ്ടായിഹരിശ്ചന്ദ്രൻസുശോഭനൻ ശാസ്ത്രോക്തലക്ഷണംചേർന്നോനതിസുന്ദരനായവൻ * അവനെയുവരാജാവായ്കല്പിച്ചിട്ടുത്രിശങ്കുവും ഉടലോടുംസ്വർഗ്ഗലോകമാളുവാനാഗ്രഹിച്ചുതേ * വസിഷ്ഠനാശ്രമത്തിൽപോയ് വിധിപോൽപ്രണമിച്ചവൻ തൊഴുതുംകൊണ്ടിപ്രകാരംപറഞ്ഞുപ്രീതിയോടുടൻ.

രാജാവു പറഞ്ഞു

ബ്രഹ്മപുത്ര!മഹാഭാഗ!സർവ്വമന്ത്രവിശാരദ! എൻറയീയറിയിപ്പുകളെളിവോടുംശ്രവിക്കണം * എനിക്കിന്നിച്ഛയുണ്ടേററംസ്വർഗ്ഗലോകസുഖത്തിനായ് ഇദ്ദേഹത്തോടൊത്തുതന്നെദിവ്യഭോഗംഭുജിക്കവാൻ * നന്ദനത്തിൽകളിപ്പാനപ്സരസ്ത്രീകളോടുമായ് ദേവഗന്ധ

ർവ്വർതൻഗാനംകേൾപ്പാനുംകൊതിയുണ്ടുമേ * എവ്വണ്ണമായാലുമലോടൊത്തെസ്സ്വർഗ്ഗത്തിൽവാണിടാം അതിനുതക്കതാംയാഗംചെയ്യിച്ചീടുകനീമുനേ! * മുനിശ്രേഷ്ഠൻസമർത്ഥൻനീയെൻകാര്യംസാദ്ധ്യമാക്കണം വേഗംയാഗത്തിനാൽദേവലോകത്തെന്നെയയക്കണം.

വസിഷ്ഠൻ പറഞ്ഞു

ഉടലോടൊസ്വർഗ്ഗവാസംദുർലഭംതന്നെമന്നവ! മരിച്ചാൽപുണ്യകർമ്മത്താൽസ്വർഗ്ഗമെന്നോതിടുംവേദം * ബോധപ്പെടുന്നാകയാൽഞാൻ സാദ്ധ്യമല്ലാത്തോരാശയാൽ ദേവസ്ത്രീകളോടുംവാസംജീവനുള്ളോർക്കുംദുർലഭം * യാഗംചെയ്യു,മരിക്കുമ്പോൾസ്വർഗ്ഗംകിട്ടുംമഹാമതേ!

വ്യാസൻ പറഞ്ഞു

എന്നവൻവാക്കുകേട്ടിട്ടാമന്നവൻദുർമ്മനസ്സോടും ആദ്യംകോപിച്ചുമുനിയോടായിപ്പിന്നയുമോതിനാൻ: * 'നീയെന്നോടുഗർവ്വിനാൽയാഗംചെയ്യിച്ചീടായ്കിലോമുനേ! അന്യനെഗ്ഗുരുവാക്കീട്ടുയാഗംചെയ്യിക്കീടുമിന്നുഞാൻ' * അവന്റെയാവാക്കുകേട്ടുവസിഷ്ഠൻകോപമാർന്നുടൻ നൃപനേ'ദുഷ്ട!നീചണ്ഡാലനാകെന്നുശപിച്ചുതേ * ഇപ്പോൾശ്വപചനായ്ത്തീരുമിശ്ശരീരത്തോടുംഭവാൻ സ്വർഗ്ഗനാശന!പാപിഷ്ഠ!ഗുരുനിഗ്രഹദൂഷിത! * വിപ്രസ്ത്രീഹര!ദുർബ്ബുദ്ധേ!ധർമ്മമാർഗ്ഗവിദൂഷക! നിനക്കാസ്വർഗ്ഗഗമനംമരിച്ചാലുംഭവിച്ചിടാ.'

വ്യാസൻ പറഞ്ഞു

ഗുരുവാലിത്തരംചൊല്ലപ്പെട്ടത്രിശങ്കുനൃപൻക്ഷണം ചണ്ഡാലനായവിടെശ്ശരീരത്തോടുകൂടവേ * അവന്റെകുണ്ഡലംരണ്ടുംകല്ലായ്ത്തീർന്നുടനേനൃപ! ചന്ദനത്തിൻമണംപോയശ്ശരീരംമലഗന്ധമായ് * ദിവ്യപീതാംബരംരണ്ടുംനീലവർണ്ണങ്ങളായുടൻ ദേഹംകറുത്തനിറമായ് മഹാൻമുനിശപിക്കയാൽ * ദേവീഭക്തന്റെകോപത്താലീഫലംവന്നു മന്നവ ശക്തിതൻഭക്തനെയെന്നുംനിന്ദിച്ചീടരുതാകയാൽ * ഗായത്രീജപസന്നിഷ്ഠൻവസിഷ്ഠൻമുനിസത്തമൻ നിന്ദ്യമാംതൻശരീരത്തെക്കണ്ടുദുഃഖിച്ചുമന്നവൻ * ദീനൻഗൃഹത്തിൽപോയില്ലകാട്ടിലെല്ലാംനടന്നതേ അതിദുഃഖത്തോടീവണ്ണംചിന്തിച്ചാനാത്രിശങ്കുവും * 'ചെയ്‌വതെന്തിങ്ങുപോകേണ്ടതെൻദേഹംബഹുനിന്ദിതം എന്തീദുഃഖനിവൃത്തിക്കായ് ചെയ്യേണ്ടതറിവില്ലമേ * ഗൃഹത്തിൽപോകിലെൻപുത്രൻദുഃഖിയായിബ്ഭവിച്ചിടും ചണ്ഡാലനായ്ക്കണ്ടുകൈക്കൊണ്ടീടുകില്ലെന്റെഭാര്യയും * അമാത്യന്മാരുമീമട്ടിൽക്കണ്ടെന്നേയാദരിച്ചിടാ ബന്ധുക്കളുംസ്വജനവുംസേവിക്കില്ലങ്ങുചെല്ലുകിൽ * ഏവരുംത്യജിക്കും ഞാൻജീവിപ്പതിൽനന്നുമരിപ്പതാം വിഷംകുടിച്ചോഞാനിപ്പോൾ

യവനാൽവിശന്നേററംതളൎന്നുഞാൻ ചോരനേൻതൊണ്ടവിറച്ചുംകൊണ്ടവനോടായിവല്ലഭേ!: * ‘ബ്രാഹ്മണൻഞാൻമഹാഭാഗ!മുനിയേറെ വിശപ്പിനാൽ കള്ളനേപ്പോലെപാത്രത്തിൽഭക്ഷ്യമേതറിയുന്നതേ * നിനക്കതിഥിഞാൻശ്രേഷ്ഠ!കള്ളനേപ്പോലെവന്നവൻ ആജ്ഞതാപിക്കവിശക്കുന്നീനല്ലമാംസംഭുജിച്ചിടാം.’

വിശ്വാമിത്രൻപറഞ്ഞു

ഉറപ്പാമെൻവാക്കുകേട്ടിട്ടവനെന്നോടുചൊല്ലിനാൻ: ‘ഭക്ഷിക്കരുതുവിപ്രേന്ദ്ര!ചണ്ഡാലഗൃഹമാണിതു * നരജന്മങ്ങളിൽമോശമാണതിൽവച്ചിദ്വിജത്വവും ദ്വിജത്വത്തിൽബ്രാഹ്മണത്വംമെല്ലി, സത്യമല്ലയോ? * ദുർഭക്ഷണംചെയ്യരുതീലോകനീതിക്കനിശ്ചയം കർമ്മാഹരല്ലേഴമട്ടന്ത്യജത്വംമന്നവാക്കിനാൽ * ശപ്പവൻഞാൻകർമ്മയോഗ്യനല്ലസംശയമില്ലതിൽ അതതിഭക്ഷണംലുബ്ധുകൊണ്ടുചെയ്യുന്നതല്ലഞാൻ * ജാതിഭ്രഷ്ടനിനക്കുണ്ടാകൊലാബ്രാഹ്മണസത്തമ!

വിശ്വാമിത്രൻപറഞ്ഞു

സത്യമോതുന്നധർമ്മജ്ഞ!ബുദ്ധിമാൻനീയുമന്ത്യജ! എന്നാലുമാപദ്ധർമ്മത്തിൻതത്വംഞാനറച്ചിടാം * ദേഹരക്ഷണമെമ്മട്ടുംചെയ്തുകൊണ്ടാലനന്തരം പാപാന്തത്തിൽവിശുദ്ധിക്കായ് പ്രായശ്ചിത്തംകഴിച്ചിടാം * “അനാപത്തിൽദുഷ്കൃതിതാൻപാപത്താ,ലില്ലതാപദി” വിശപ്പിനാൽമരിച്ചെന്നാൽനരകംതാനസംശയം * അതിനാൽശ്രമമിച്ചിപ്പോൻതീക്ഷ്ണംതൻവിശപ്പിനെ മോഷണംചെയ്തുമതിനാൽ ദേഹംരക്ഷിച്ചിടുന്നുഞാൻ * മഴയില്ലാതെമോഷ്ടിച്ചാൽപാപമെന്നോതുമോബുധർ അപ്പാപംമഴപെയ്യിക്കാത്തവനേസംഭവിച്ചിടൂ.

വിശ്വാമിത്രൻ പറഞ്ഞു

ഈവണ്ണംഞാനരച്ചപ്പോൾകൊതിച്ചീടുന്നവൻമഴ വാനിൽനിന്നാനതൻതുമ്പിക്കൈപോലുണ്ടായിധാരയായ് * ഞാൻമിന്നലോടുംവർഷിക്കുംമേഘത്തെക്കണ്ടുതുഷ്ടനായ് ഉടനേയാഗൃഹംവിട്ടുസന്തോഷത്തോടുപോയിതേ * പ്രാണിനാശനമത്യന്തംക്രൂരമക്കാലമെങ്ങനേ നീകഴിച്ചുവനത്തിങ്കൽപറഞ്ഞാലുംപതിവ്രതേ?.

വ്യാസൻ പറഞ്ഞു

എന്നവൻവാക്കുകേട്ടോതീപതിയോടാപ്രിയംവദ: ‘കേൾക്കുഞാനീക്കൊടുംകാലംകഴിച്ചവിധമിന്നുനീ * നീപോകവേമുനിശ്രേഷ്ഠ!വൻക്ഷാമംവന്നുചേർന്നതേ * അന്നംകിട്ടാഞ്ഞുപുത്രന്മാരെല്ലാംദുഃഖിച്ചിതേററവും * തളരുംപുത്രരേക്കണ്ടീവനമെല്ലാംവരിക്കഞാൻ ഏററംദുഃഖിച്ചലഞ്ഞിട്ടുകരച്ചവരിലബ്ദമായ് * കുറേമാസങ്ങളീവണ്ണംവരി

നെല്ലാൽകഴിച്ചുഞാൻ അത്രംകിട്ടാതെയായ് പിന്നെ ചിന്തിച്ചേൻ
ള്ളിൽവല്ലഭ! * വനത്തിൽവരിനെല്ലില്ലീക്ഷാമത്തിൽ ഭിക്ഷയെന്നതും
ഫലങ്ങളില്ലവൃക്ഷത്തിന് ഭ്രമിതമൂലങ്ങളുമായതും * വിശന്നുദുഃഖിച്ചുധി
കംകരഞ്ഞീടുന്നു ബാലകർ എന്തുചെയ്യുന്നതെങ്ങുപോകുന്നതെന്നോർത്തുഞാനി
വരോടുഞാൻ * ഇവ്വണ്ണം ചിന്തചെയ്തിട്ടെന്നുള്ളകൊണ്ടൊന്നുറച്ചു
തേ ധനവാനൊരുവനെന്റെപുത്രനേകനെവിറ്റിടാം * അതിന്നുവി
ലവാങ്ങീട്ടുധനംകൊണ്ടുവിശപ്പിനാൽ തളരുംബാലരേപാലിച്ചിടാം
മറ്റില്ലുപായവും * എന്നോർത്തുനിശ്ചയിക്കപ്പെട്ടെന്നാൽവിൽപതി
നിസ്സതൻ അതിദുഃഖത്തോടുമനേകരഞ്ഞാനിവനെന്നുവും * കരയു
ന്നിവനെക്കൊണ്ടുപോയ് ഞാൻലജ്ജയെന്നിയേ ദുഃഖത്തോടെന്നവ
ഴിയിൽകണ്ടസ്സത്യവ്രതൻനൃപൻ * ചോദിച്ചു:'നെന്തിനാണേറെക്ക
രയുന്നതുബാലകൻ' ഉടനേഞാനവനോടായ് പറഞ്ഞേനിതുവല്ലഭ!: *
'വിൽക്കാനായ് ഞാൻകൊണ്ടുപോകുന്നിവനേയിന്നുമന്നവ!' എൻവാ
ക്കുകേട്ടാത്തപുത്രൻദയയുമേറ്റമുള്ളവനെന്നെ * 'ഗൃഹത്തിന്നിവനേക്കൊ
ണ്ടുപോക'യെന്നെന്നോടോതിനാൻ 'നിൻപുത്രന്മാർക്കുഭക്ഷിപ്പാൻവേ
ണ്ടമാംസംദിനംപ്രതി * മുനിവന്നീടുവോളം ഞാൻകൊണ്ടുവന്നുതരാമ
ന്ദ്രേ!' കൃപയോടെന്നുമബ് ഭൂപൻകൊന്നുപന്നിമൃഗാദിയെ ഈവൃക്ഷ
ത്തിൽകൊണ്ടുവന്നുകെട്ടിത്തൂക്കിട്ടുപോയിടും * പാപാഴിയിൽനിന്നു
വൻതാൻപാലിച്ചാനിവരെപ്രിയ! വസിഷ്ഠനാൽശപിക്കപ്പെട്ടാമന്ന
ൻഞാൻനിമിത്തമായ് * അവന്നുമാംസമൊരുനാൾകാട്ടിൽ കിട്ടായ്ക
കാരണം വസിഷ്ഠപശുവെക്കൊന്നാൻകോപിച്ചാനതിനാൽമുനി *
ത്രിശങ്കുവെന്നുബ് ഭൂപനുപേരിട്ടിട്ടാവധത്തിനാൽ * കോപത്തോ
ടായവന്നേകീചണ്ഡാളത്വവുമാമഹാൻ അതിനാൽഞാൻദുഃഖിതയാ
യവൻദുഃഖിക്കയാൽമുനേ! * ചണ്ഡാളത്വംഞാൻനിമിത്തംപ്രാപി
ച്ചാൻനൃപനന്ദനൻ ഏതുപായമെടുത്തുംനീബലമായതപസ്സിനാൽ *
അവന്റെ ചണ്ഡാളത്വത്തെമാററിരക്ഷിക്കണം ദൃഢം.

വ്യാസൻ പറഞ്ഞു

ഓയ്യാവാക്കീവിധംകേട്ടകൌശികൻമുനിസത്തമൻ ദീനയാമവ
ളോടോതിസമാധാനപ്പെട്ടുംപെടി.

വിശ്വാമിത്രൻ പറഞ്ഞു

ശാപത്തിൽനിന്നുമോചിപ്പിച്ചീടാമാനൃപനേപ്രിയേ! ഉഗ്രമാ
രമേ പക്ഷ്ട്ടകാട്ടിൽവച്ചുരക്ഷിക്കകാരണം * ദിവ്യബ്രഹ്മബലംകൊണ്ടേകതിയാ
ലുഞാൻദുഃഖമാററിടാം എന്നാശ്വസിപ്പിച്ചുവള്ളെപ്പരമതേജസാം
മുനി * ചിന്തിച്ചാൻനൃപനെവ്വണ്ണംദുഃഖനാശംവരിച്ചിടും എന്നോർത്തു

പോയാത്രിശങ്കുഭൂപൻ ചണ്ഡാലരൂപനായ് * ദീനനായിവസിച്ചീടും ശ്വപചഗ്രാമമായതിൽ മുനിതൻവരവുകണ്ടുവിസ്മയിച്ചാനരാധിപൻ * വേഗംപാദങ്ങളിൽവീണുസാഷ്ടാംഗംപ്രണമിച്ചഥ നമിക്കും ഭൂപനെക്കയ്യാൽപിടിച്ചുടനെയാമുനി * എഴീപ്പിച്ചിട്ടവനോടായ് സാവധാനത്തോടോതിനാൻ: 'എൻമൂലംനീശപിക്കപ്പെട്ടതിനാലാ വസിഷ്ഠനാൽ * നിന്നിഷ്ടംസാദ്ധ്യമാക്കാംഞാനെന്തുചെയ്യണമോതുക'

രാജാവു പറഞ്ഞു

ഒരുയാഗംകഴിപ്പിക്കാനപേക്ഷിച്ചേനിതേവിധം സുഖമേകുന്ന വിണ്ണിൽഞാനിദ്ദേഹത്തോടുകൂടെച്ചെല്ലുവാൻ * ഇപ്പോൾശ്രേഷ്ഠമാം യാഗംനീചെയ്യിക്കുകമാമുനേ! എന്നാവസിഷ്ഠനോടായിമുൻപപേക്ഷിച്ചുഞാൻമഖം * എന്നോടോതിയുടൻകോപിച്ചവൻ:'ദുർബ്ബുദ്ധിയാംനൃപ! നരദേഹത്തോടുംസ്വർഗ്ഗവാസമുണ്ടാകയില്ലതേ' * സ്വർഗ്ഗാശയാൽപിന്നയുംഞാനാമഹാത്മാവോടോതിനേൻ: 'അന്യനേഗ്ഗുരുവാക്കീട്ടുചെയ്യുംഞാൻയാഗമുത്തമം' * ഉടൻമുനിശപിച്ചേന്നേ'മൂഢ! ചണ്ഡാലനാകനീ' ശാപമുണ്ടാകുവാൻമൂലമെല്ലാമീവണ്ണമോതിനേൻ* എൻദുഃഖത്തെനശിപ്പിക്കാൻസമർത്ഥൻനീമുനീശ്വര!; എന്നോതിയതിദുഃഖത്തോടബ് ഭൂപൻവിരമിച്ചതേ * അവന്റെശാപംനീക്കാനായ് ചിന്തിച്ചാനാമുനീന്ദ്രനും.

ശ്രീദേവീഭാഗവതം ഏഴാംസ്കന്ധം
വിശ്വാമിത്രസമാഗമം
പതിമൂന്നാമദ്ധ്യായം.

---

## പതിനാലാമദ്ധ്യായം

---

വ്യാസൻ പറഞ്ഞു.

തപഃക്രുദ്ധംഗാധിപുത്രൻ,കൃത്യമോർത്തുമനസ്സിനാൽ യാഗവട്ടങ്ങളുംകൂട്ടിമുനിമാരേക്ഷണിച്ചുടൻ * ക്ഷണിക്കപ്പെട്ടാമുനിയാലറിഞ്ഞായാഗമായവർ വസിഷ്ഠനാൽതടുക്കപ്പെട്ടാഗമിച്ചില്ലൊരുത്തരും * അതറിഞ്ഞഗ്ഗാധിപുത്രൻവിമനസ്സോടുദുഃഖിയായ് ത്രിശങ്കുവാംനൃപൻ വാഴുമാശ്രമത്തിങ്കലെത്തിനാൻ * കോപത്തോടവനോടോതീ:'വസിഷ്ഠൻപോയ് തടുക്കയാൽ യാഗത്തിനായിമുനിമാരാരുംവന്നില്ലമന്നവ! * എൻതപസ്സിദ്ധികണ്ടാലുംനിന്നേസ്വർഗ്ഗത്തിലാക്കിഞാൻ നിന്നാഗ്രഹംസാദ്ധ്യമാക്കാംരാജവംശശിഖാമണേ!' * എന്നോതീട്ടുജലംകയ്യിലെടുത്താമുനിസത്തമൻ അർഘ്യംനൽകിനാൻപുണ്യംഗായത്രീജ

പസംഭവം * നൃപന്നു പുണ്യമേകീട്ടായവനോടു പറഞ്ഞിതേ: 'മടിച്ചീടേണ്ട പോയാലും സ്വർഗ്ഗത്തിന്നായി നീ നൃപ!, * ബഹുകാലം കൊണ്ടു സമ്പാദിച്ചോരെൻ സുകൃതത്തിനാൽ ഇന്ദ്രലോകത്തു പോയാലുമങ്ങേ തേ മംഗലം വരും'.

വ്യാസൻ പറഞ്ഞു.

എന്നോതവേ മുനിശ്രേഷ്ഠൻ ത്രിശങ്കു നരപാലകൻ ഉല്പതിച്ചാൻ പക്ഷിയെപ്പോൽ തപസ്സിൻ ശക്തിയാലുടൻ * വാനിലായുല്പതിച്ചിട്ടാ നൃപൻ സ്വർഗ്ഗത്തിലെത്തവേ കാണപ്പെട്ടു വിണ്ണവരാൽ ക്രൂരൻ ചണ്ഡാളരൂപവാൻ * ഇന്ദ്രനോടോതിനാരിങ്ങു വേഗം വന്നവനാരിവൻ? ദേവനെപ്പോലെ, ചണ്ഡാളരൂപിയാം ക്രൂരനായവൻ * ആ നരാധിപനെയിന്ദ്രൻ ചെന്നു നോക്കീട്ടു തൽക്ഷണം ത്രിശങ്കുവെന്നറിഞ്ഞാക്ഷേപിച്ചു വേഗമുച്ചൈസ്തദാ: * 'നിന്ദ്യൻ നീ ശ്വപചൻ സ്വർഗ്ഗത്തിങ്കൽ വന്നതുമെങ്ങനെ? വേഗം ഭുവിൽ ഗമിച്ചാലും നിൻ വാസം യുക്തമല്ലിഹ' * എന്നോതപ്പെട്ടാ നരേന്ദ്രൻ സ്വർഗ്ഗം വിട്ടിളകീട്ടുടൻ പുണ്യം നശിച്ച ദേവൻ പോൽ കീഴ്പ്പോട്ടേക്കു പതിച്ചിതേ * ദുഃഖാർത്തനായ് വിണ്ണിൽ നിന്നും വേഗം വീഴുന്നു ഞാൻ മുനേ! എന്നേറ്റം വിലപിക്കുന്നിയെന്നു വിളിച്ചാനേറ്റമാ നൃപൻ * കീഴ്പ്പതിക്കുന്ന ഭൂപന്റെ വിളി കേട്ടിട്ടു ഗാധിജൻ വീഴുന്ന ഭൂപനെ നോക്കി 'നില്ല നില്ലെ'ന്നു ചൊല്ലിനാൻ * ആ വാക്കിനാലവൻ വാനിലവിടത്തന്നെ നിന്നതേ സ്വർഗ്ഗം വിട്ടു പതിച്ചിട്ടും മുനി തന്റെ തപോബലാൽ * ആചമിച്ചിട്ടൊരു മഹായാഗം ചെയ്യാനുടൻ മുനി പുതുതായന്യമാം സ്വർഗ്ഗലോകം സൃഷ്ടിപ്പതിന്നു താൻ * അറിഞ്ഞിട്ടുടനേയിന്ദ്രൻ വിശ്വാമിത്രന്റെയുദ്യമം വേഗത്തിലാ മുനീന്ദ്രന്റെ സമീപത്തിങ്കലെത്തിനാൻ * മുനേ! നീയെന്തു ചെയ്യുന്നു കോപിക്കാനെന്തു കാരണം? മതിയാക്കീടുകീ സൃഷ്ടി ഞാൻ നിനക്കെന്തു ചെയ്യണം.

വിശ്വാമിത്രൻ പറഞ്ഞു

നിന്റെ ലോകത്തിലാക്കേണമതിൽ നിന്നു പതിക്കയാൽ ദുഃഖിക്കുമീ ഭൂപതിയെ പ്രീതിയോടൊത്തു നീ വിഭോ!

വ്യാസൻ പറഞ്ഞു

അവന്റെയാ നിശ്ചയത്തെയറിഞ്ഞിട്ടിന്ദ്രനുഗ്രമാം തപോബലവുമോർത്തേറ്റം ശങ്കയാൽ സമ്മതിച്ചുടൻ * ദിവ്യദേഹം നൃപനേകി വിമാനത്തിൽ കരേറിനാൻ മോദിച്ചും കൊണ്ടു മുനിയോടിന്ദ്രൻ വിണ്ണിൽ ഗമിച്ചിതേ * ത്രിശങ്കുവോടൊത്തു ശക്രൻ സ്വർഗ്ഗത്തിങ്കൽ ഗമിക്കവേ വിശ്വാമിത്രൻ സ്വാശ്രമത്തിൽ സുഖമായ് ചെന്നു പാർത്തിതേ * വിശ്വാമിത്രസഹായത്താലച്ഛൻ വിണ്ണിൽ ഗമിച്ചതായ് ഹരിശ്ചന്ദ്രൻ

കേട്ടു സന്തോഷിച്ചു പാലിച്ചു ഭൂമിയെ * രൂപയൌവനചാതുര്യയുക്ത യായി വിളങ്ങിടും ഭാര്യയോടൊത്തു ക്രീഡിച്ചാനയോദ്ധ്യാധിപനാമ വൻ * കാലമായീടിലും ഗർഭം ധരിച്ചീലാ സ്ത്രീയാലവൾ ചിന്തയോടും ഹ രിശ്ചന്ദ്രൻ ദുഃഖിയായ് തീർന്നിതേററവും * വസിഷ്ഠാശ്രമമാണ്ടിട്ടാമുനി യെ പ്രണമിച്ചവൻ പുത്രനില്ലാത്ത സന്താപമറിയിച്ചാൻ വസിഷ്ഠനോടു: * 'ദൈവജ്ഞൻ നീ മുനിശ്രേഷ്ഠ! മന്ത്രവിദ്യാവിശാരദൻ ഉപായം ചെയ്ക ധർമ്മജ്ഞ! സന്തതിക്കായെനിക്കു നീ * അപുത്രന്നില്ല ഗതിയെന്നറിയുന്ന ഭവാൻ മുനേ എന്തുപേക്ഷിപ്പതെൻ ദുഃഖം കണ്ടും ശക്തിയെഴുന്ന നീ? * ശിശുലാളനയാൽ ധന്യങ്ങളീക്കുരുവിവർഗ്ഗവും ദുഃഖിക്കുന്നീ ഭാഗ്യമററ ഞാൻ രാവും പകലും മുനേ!'

വ്യാസൻ പറഞ്ഞു

ഏവം ഭൂപതി തൻ ദുഃഖവാക്കു കേട്ടാ വസിഷ്ഠനും മനസ്സുകൊണ്ടു നന്നായി ചിന്തിച്ചവനോടോതിനാൻ.

വസിഷ്ഠൻ പറഞ്ഞു

സത്യം ചൊല്ലുന്നു നീയോർത്താൽ, സംസാരത്തിങ്കൽ മന്നവ! പുത്ര നില്ലാത്ത ദുഃഖം പോലില്ല മററാതു ദുഃഖവും * യാദസാംപതിയായീ ടും പാശിയെ യത്നംകൊണ്ടു നീ ആരാധിക്കുക നന്നായിട്ടവൻ നിന്നിഷ്ടമേ കിടും * സന്താനം തരുവാൻ പാശിയെക്കാളില്ലൊരു ദേവനും അവനേ നീ ഭജിച്ചെന്നാൽ നിൻ കാര്യം സാദ്ധ്യമാം ധ്രുവം * ദൈവം പൌരുഷമീ രണ്ടിനേയും മാനിക്കുന്നോർ ഉത്സാഹമില്ലാതെവ്വണ്ണം കാര്യസിദ്ധിഭ വിച്ചിടും? ഉത്സാഹിച്ചീടണം തത്വജ്ഞന്മാരാം മാനുഷർ നീതിയായ് ശ്ര മിച്ചാൽ സാദ്ധ്യമാം കാര്യമല്ലെന്നാകില്ല മന്നവ! * തേജസ്സേറും വസി ഷ്ഠന്റെ വാക്കീവണ്ണം ശ്രവിച്ചവൻ നമിച്ചിട്ടു തപം ചെയ്വാനെഴുന്നു ഗമിച്ചുതേ * ഗംഗാതീരത്തിൽ നൽസ്ഥാനത്തവൻ പത്മാസനസ്ഥ നായ് ധ്യാനിച്ചിട്ടാ വരുണനെച്ചെയ്താനുഗ്രതപം നൃപൻ * ഏവം ത പസ്സു ചെയ്യുമ്പോൾ കൃപയോടൊത്തു പാശിയും പ്രസന്നമുഖനായ് ഭൂ പൻ തൻ പ്രത്യക്ഷത്തിൽ വന്നുതേ * ഹരിശ്ചന്ദ്രനൊടായിട്ടീവാക്യം വ രുണനോതിനാൻ 'വരം വരിക്ക ധർമ്മജ്ഞ! തപസ്സാൽ തുഷ്ടനായി ഞാൻ'

രാജാവു പറഞ്ഞു

സന്താനമില്ലെനിക്കേകീടണം നീ നല്ലപുത്രനേ മുക്കടം വീട്ടുവാനാ യിട്ടീശ്രമം ചെയ്തിടുന്നു ഞാൻ * ദുഃഖിച്ചീടും ഭൂപതി തന്നേറെപ്പാം വാക്കു കേട്ടവൻ മുമ്പിൽ നിൽക്കുന്നാവനോടായ് ചിരിച്ചു പാശി ചൊല്ലി നാൻ.

വരുണൻ പറഞ്ഞു

നിന്നിഷ്ടമ്പോൽ ഞാനൊരു പുത്രനെത്തരാം ഉപേക്ഷിക്കുകിൽ കാൎയ്യം സാധിച്ചെനിക്കെന്തു പ്രിയം ചെയ്യുമന്നതും? * അപ്പുത്രനേക്കൊണ്ടന്യോപശുവാക്കീട്ടെനിക്കു നീ യാഗം ചെയ്തീടുമെന്നാകിൽ നിനക്കു വരമേകിടാം.

രാജാവു പറഞ്ഞു

തീരട്ടെയെന്റെ വന്ധ്യതാപം മാറട്ടെ ഞാൻ ജലാധിപ! പുത്രനെ പ്പശുവാക്കീട്ടിയാഗം ചെയ്തുകൊള്ളാം സത്യമാം * അസഹ്യാധികഷ്ടമാം വന്ധ്യതാപം ഭുവിൽ മാനദ! അങ്ങുതന്നീടുകിൽ ഞാനതു പുത്രനെത്തരണം ദേവാൻ.

വരുണൻ പറഞ്ഞു

രാജാവേ! പുത്രനുണ്ടാകും ഗൃഹത്തിന്നായ് ഗമിക്കുക എന്റെ മുമ്പിൽ ചൊന്നൊരു വാക്കു സത്യമായ്ത്തീരിക്കണം.

വ്യാസൻ പറഞ്ഞു

പാശിയാലിത്ഥം ചൊല്ലപ്പെട്ടവൻ പത്തനമെത്തിനാൻ വരം ലഭിച്ച വൃത്താന്തമെല്ലാം ഭാൎയ്യയോടോതിനാൻ * അവന്നഴകെഴും നൂറു നാരിമാരുണ്ടു ഭാൎയ്യമാർ പട്ടരാജ്ഞി ശിബിസുതാ ധൎമ്മപത്നി പതിവ്രതാ * കാലക്രമേണ ദേവിക്കു ഗൎഭമുണ്ടായ് മുഖ്യമാം ഗൎഭം വ്യക്തമായെന്നു കേട്ടു സന്തോഷിച്ചാൻ നരാധിപൻ * ഗൎഭസംസ്കാരമൊക്കെ ഭൂപൻ വിധിപോലെ നടത്തിനാൻ പത്തുമാസം തികഞ്ഞപ്പോൾ പെറ്റാളംഗനാ ദേവസുതോപമൻ സുതനെ ഗ്രഹനക്ഷത്രബലമുള്ള ദിനേ * പുത്രജനിക്കവേ ഭൂപൻ കുളിച്ചുറക്കെ ഘോഷിച്ചിട്ടാ ജാതകൎമ്മം ചെയ്തു പിന്നെ ചെയ്താൻ ദാനങ്ങളും ബഹു * പുത്രജന്മം കൊണ്ടു നൃപനുണ്ടായീ ബഹു മോദവും പരമോദാരനായ് തീൎന്നാൻ ധനധാന്യങ്ങളാലവൻ * വിശേഷദാനവും ചെയ്താൻ പാട്ടുകൊട്ടിവരോത്സവമായ്.

ശ്രീമദ്ദേവീഭാഗവതം ഏഴാം സ്കന്ധം

ഹരിശ്ചന്ദ്രകഥ

പതിന്നാലാമദ്ധ്യായം.



## പതിനഞ്ചാമദ്ധ്യായം.

വ്യാസൻ പറഞ്ഞു.

പുത്രോത്സവം നടക്കുമ്പോളാനൃപന്റെ ഗൃഹത്തിലായ് വന്നു വരുണനന്നു നല്ല വിപ്രവേഷം ധരിച്ചുടൻ * സ്വസ്തിയെന്നോതി: 'വരുണൻ ഞാൻ; നീ കേൾക്കെന്നു ചൊല്ലിനാൻ പുത്രനുണ്ടായ് നിനക്കെന്റെ യാ

ഗംചെയ്യിവനാൽഭവാൻ * നീപറഞ്ഞോതിയൊരാവാക്കുസത്യമാക്കുക ഭൂപതേ! എൻവരത്താൽഭവാനുള്ള വന്ധ്യത്വംപോയതില്ലയോ?' * എന്നവൻ വാക്കുകേട്ടിട്ടു ചിന്തിച്ചാനാനരാധിപൻ മഹാസുന്ദരനാമെൻറസുതനെക്കൊൽവതെങ്ങനെ * വീണ്ടുമാംവരുണൻവിപ്രവേഷത്തോടാഗമിച്ചുതേ ശുദ്ധമില്ലിപ്പവൻദേവനിന്നുചെയ്യരുതെന്നുമേ * ജന്തുക്കൾക്കു പദ:പുത്രസ്സൂതകം ദുസ്സഹ്യമേററവും ചെയ്യതെന്നുള്ളവിധമിസ്സുതനാലെൻസുഖംവരും * ധൈര്യംപൂണ്ടുനമിച്ചിട്ടുപൂജചെയ്തവനോന്നൃപൻ യുക്തമായ് താഴ്മയായ് മാധുര്യമായിവാക്കുചൊല്ലിനാൻ.

രാജാവു പറഞ്ഞു

ദേവേശ!നിന്നാജ്ഞയെ ഞാൻകേട്ടീടാംകരുണാനിധേ! ബഹുദക്ഷിണമാംയാഗമതുംചെയ്യാംവിധിപ്പടി * കർമ്മാനർഹൻപിതാപത്തുദിനംപുത്രൻജനിക്കുകിൽ മാസമൊന്നായ്ശുദ്ധമമ്മയ്ക്കിവർതാനകർമ്മകാരണർ * സർവ്വജ്ഞൻനീപ്രഭോതത്സാംനിത്യധർമ്മമറിഞ്ഞവൻ കൃപചെയ്യുജലാധീശ!ക്ഷമിക്കപരമേശ്വര!.

വ്യാസൻ പറഞ്ഞു

നൃപനാലേവമോതപ്പെട്ടുത്തരംചൊല്ലിയപ്പതി: 'ശുഭംവരും നമിക്കുന്നോൻനിൻകാര്യംനീനടത്തുക * ഒരുമാസംകഴിഞ്ഞെത്തുചെയ്യണംയാഗമന്നുതാൻ പുത്രന്നുജാതകർമ്മംതൊട്ടെല്ലാംചെയ്തിട്ടുമന്നവ!' * ഭൂപനോടീവിധംസാമവാക്കുചൊല്ലിഗ്ഗമിച്ചവൻ സന്തോഷിച്ചാൻഹരിശ്ചന്ദ്രൻ വരുണൻപോയവേളയിൽ * കടാക്ഷപാലകിടായ് കോടിപ്പൊന്നണിഞ്ഞപശുക്കളെ മറയോർക്കേകിനാൻചെയ്താൻതിലപർവ്വതദാനവും * നൃപൻപുത്രമുഖംനോക്കീട്ടധികംസുഖമാർന്നുതേ അവന്നുവിധിപോൽപേരുമിട്ടാൻ"രോഹിത"നെന്നതായ് * ഒരുമാസംകഴിഞ്ഞിട്ടാവരുണൻവിപ്രവേഷമായ് പിന്നെയുംചെയ്യനീയാഗമെന്നോതിക്കൊണ്ടുവന്നതേ * പാശിനേക്കണ്ടുയാൽഭൂപൻദുഃഖസാഗരമഗ്നനായ് നമിച്ചാതിഥ്യവുംചെയ്തുതാഴ്ത്തുംകൊണ്ടുചൊല്ലിനാൻ: * 'നീയാഗമിച്ചതെൻഭാഗ്യമെൻഗൃഹംശുദ്ധമായ്വിഭോ! നിന്നിഷ്ടയാഗംചെയ്യാംഞാൻവിധിപോലെജലാധിപ! * പല്ലില്ലാപ്പശുവശ്ശ്യമല്ലെന്നോരാവേദവാദികൾ പല്ലുണ്ടായിട്ടതിന്മുഖംചെയ്യാം ഞാനാമഹാമഖം'.

വ്യാസൻപറഞ്ഞു

എന്നോതപ്പെട്ടുനൃപനാൽസമ്മതിച്ചങ്ങുപോയവൻ ഹരിശ്ചന്ദ്രൻമോദമോടുംവസിച്ചാൻതൻഗൃഹത്തിലായ് * പിന്നെപ്പല്ലുകിളിച്ചപ്പോൾദ്വിജവേഷത്തൊടപ്പതി യാഗംചെയ്യെന്നുചൊല്ലിക്കൊ

ണെത്തിനാൻനൃപപത്തനെ * ദ്വിജവേഷത്തിൽവന്നോരപ്പാശിയെ
കണ്ടുമന്നവൻ നമിച്ചാസനമേകീട്ടാദരംപൂജചെയ്തുടൻ * സ്തുതി
ച്ചിട്ടു പറഞ്ഞാനീവചനംവെച്ചുതാഴ്മയായ്: 'ഏറ്റംദക്ഷിണയോടും
ഞാൻയാഗംചെയ്യാംവിധിപ്പടി * മൌഢ്യംചെയ്കില്ലിവനിപ്പോഴം
ഗർഭകേശനിവർദ്ധം യാഗപ്പശുവിനാകായെന്നായ്കേട്ടുവ്യഥരാ
തിഞ്ഞാൻ * നിത്യധർമ്മമറിഞ്ഞോരാനീയത്രത്തോളംക്ഷമിക്കുക മൌ
ഢ്യംകഴിഞ്ഞുടൻ ഞാനാനരമേധംകഴിച്ചിടാം' * അവന്റെയീവാക്കു
കേട്ടപിന്നയുംചൊല്ലിയപ്പതി: 'പലവട്ടംചൊല്ലിയവംനീ പതിക്ഷ
ണമാംനൃപ! * നിനക്കവേണ്ടത്സൌഖ്യംയാഗംതന്നിൽനിന്നിരിക്കിലും
പുത്രസ്നേഹംകൊണ്ടുചുട്ടുപിഴച്ചിക്കുന്നു സാമ്പ്രതം * മൌഢ്യംകഴിഞ്ഞു
നീയാഗംചെയ്തിടാതെയിരിക്കുകിൽ അന്നുഞാൻകോപമാണ്ടൊത്തു
കൊടുംശാപത്തെയേകിടും * ഇന്നുപോകുന്നുഞാൻനിന്റെവാക്കുകേ
ട്ടുമഹീപതേ! അസത്യമാക്കൊലാനിൻവാക്കിക്ഷ്വാകുകുലസംഭവ!' *
ഇത്ഥമോതിയനുഗ്രഹംവിട്ടുപോയ്പാശിതൻക്ഷണം രാജാവുമാഗൃ
ഹത്തിങ്കൽവസിച്ചാനതിദുഃഖിതനായ് * മഹോത്സവംചൌളകാല
ത്തിങ്കലങ്ങുനടക്കവേ പിന്നെയുംവേഗമബ്ഭൂപഗൃഹത്തിൽപാശി
വന്നിതാൻ * സുതനെമടിയിൽവച്ചുരാജനാംഭൂപസമീപമായ് ക്രി
യകാലത്തിരിക്കുമ്പോൾവരുണൻവന്നുചേർന്നത * സ്പഷ്ടമായ്നൃപ
നോടോതികൊണ്ടുയാഗംനടത്തുവാൻ ദ്വിജരൂപധരൻശ്രീമാൻപ്ര
ത്യക്ഷപ്പെട്ടൊരഗ്നിപോൽ * അവനെക്കണ്ടുഭൂപാലനതിവിഹ്വലനാ
യുടൻ മുമ്പിൽവീണുനമിച്ചിട്ടുതൊഴുതുവണക്കമായ് * വിധിപോൽ
പൂജയുംചെയ്തിട്ടവനോടേവമോതിനാൻ: 'നരമേധംവിധിക്കൊത്തു
ചെയ്തീടാംഞാനമഹാമതേ * പറയാനുണ്ടതിൽസ്വല്പംശ്രദ്ധയായ്
കേൾക്കണംവിഭോ! യുക്തമെന്നോർക്കിലതുഞാൻനിന്റെമുമ്പിൽപറ
ഞ്ഞിടാം* ബ്രാഹ്മണർക്ഷത്രിയർവൈശ്യർസംസ്കാരാർഹദ്വിജാതികൾ
തന്നിൽജാതികളല്ലെങ്കിൽ ശൂദ്രർതാൻവേദവാക്കിതു് * ഇപ്പുത്രനതി
നാലിന്നുശൂദ്രനെന്നോർക്കവാചകൻ ഉപനിച്ചാൽകർമ്മയോഗ്യനെ
ന്നാണാവേദനിശ്ചയം * പതിനൊന്നുവയസ്സായാൽക്ഷത്രിയക്കുപനി
ക്കണം എട്ടാംവയസ്സിൽവിപ്രക്കുംപന്ത്രണ്ടിൽവൈശ്യനംവിഭോ *
നിൻദാസനാംദീനനൊന്നിൽദയതോന്നുന്നുവെങ്കിലോ ഉപനിച്ചിട്ടു
ചെയ്യാംഞാൻപുത്രവാല്യത്തമാമഖം * നീലോകപാലൻധർമ്മജ്ഞൻ!
സർവ്വശാസ്ത്രവിശാരദൻ ഇതുവാക്കുസത്യമെന്നോർക്കിൽവനത്തിന്നു
പോകണം.'

വ്യാസൻ പറഞ്ഞു.

എന്നവൻവാക്കുകേട്ടിട്ടു കൃപയുള്ള ജലാധിപൻ അതും പ്രസന്ന
മുഖനായ് സമ്മതിച്ചിട്ടുപോയ് നൃപ! * വരുണൻപോകവേ ഭൂപനതി
സന്തോഷയുക്തനായ് പുത്രസൌഖ്യത്തെയിങ്ങനെ പ്രാപിച്ചിട്ടുസുഖി
ച്ചുതേ * രാജകാൎയ്യങ്ങളെയെല്ലാമവനപ്പോൾ നടത്തിനാൻ വയസ്സുപ
ത്തും പുത്രനു കാലംകൊണ്ടുതികഞ്ഞുതേ * ഉപനീതിക്കുവേണ്ടുന്നം
കൂട്ടിനാൻ വട്ടമൊക്കയും ശ്രേഷ്ഠബ്രാഹ്മണരോടും തൻമന്ത്രിമാരോടുംകൂ
ടിയും * പതിനൊന്നാംവയസ്സിങ്കലുപനീതിയുമാനൃപൻ വിധിപോ
ലെ നടത്തീട്ടു ചിന്തകൊണ്ടുതളൎന്നുപോയ് * പുത്രോപനയനം ചെയ്താ
ഭൂപനമ്മട്ടിരിക്കവേ വിപ്രവേഷത്തോടുംകൂടി വരുണൻവന്നു വേഗമാ
യ് * അവനേക്കണ്ടുടൻ ഭൂപൻനമിച്ചു തൊഴുകയ്യോടും പ്രീതനായ്
മുമ്പിൽനിന്നിട്ടുസ്സുരോത്തമനോടോതിനാൻ: * ‘ദത്തോപവീതനെൻ
പുത്രൻ പശുയോഗ്യൻ ജലാധിപ! വന്ധ്യാപവാദശോകം നിൻപ്രസാ
ദത്താലെനിക്കുപോയ് * ബഹുദക്ഷിണമാം യാഗം ചെയ്യാനിപ്പോളിച്ഛി
ട്ടുന്നു ഞാൻ സമയത്തിൽ, കേൾക്കവിഭോ! സത്യമിന്നോതിടുന്നതേ* സ
മാവൎത്തനവും ചെയ്തു നരമേധം നടത്തിടാം കൃപചെയ്തെന്നിലത്തുനാൾ
വരെയ്ക്കും നീ ക്ഷമിക്കണം’.

വരുണൻ പറഞ്ഞു

പുത്രസ്നേഹത്തിനാലെന്നെച്ചതിച്ചീടുന്നു നീ നൃപ! പിന്നെയും പി
ന്നെയും യുക്തിയുക്തമാം നല്ലവാക്കിനാൽ * നിൻവാക്കാലൊന്നുമേ മാ
താതെയിന്നും പോകുന്നു മന്നവ! സമാവൎത്തനകാലത്തിലാഗമിച്ചീടുമി
ങ്ങു ഞാൻ * എന്നോതിപ്പോയ് ഭൂപനോടു പാശിച്ചുകൊണ്ടു പാശി
യും മോദത്തോടൊത്തു ഭൂപൻ വേൾവേണ്ടും കാൎയ്യം നടത്തിനാൻ * പാ
ശിവന്നതു കണ്ടിട്ടും യാഗകാലമറിഞ്ഞുമേ വിഷാദാതുരനായ് തീൎന്നാൻ
മിടുക്കുള്ള കുമാരകൻ * ചോദിച്ചിട്ടങ്ങു മിക്കതും ഭൂപതിതൻ ദുഃഖകാര
ണം അറിഞ്ഞാൻ തൻവധം ബാലൻ നിനച്ചാൻ ഗമനത്തിനായ് * മ
ന്ത്രിപുത്രരൊടാലോചിച്ചുറച്ചു ബലമായവൻ നഗരംവിട്ടിറങ്ങീട്ടു വന
ത്തിൽ ചെന്നു ചേൎന്നുതേ * പുത്രൻപോയീടവേ ഭൂമിപാലൻ ദുഃഖിച്ചി
തേറവും അന്വേഷിപ്പാനായവനേയയച്ചാൻ തന്റെ ദൂതരെ * കാല
മീട്ടപാകുമ്പോളെത്തിനാൻ പാശിയാഗ്രഹ ദുഃഖിക്കുന്നു നൃപനോ
ടോതിക്കൊണ്ടു യാഗം കഴിക്കുവാൻ * നശിച്ചോതീ ഭൂപനെത്തുടിക്കിലോ
മമനന്ദനൻ പോയ് മറപ്പെട്ടു, റിഞ്ഞില്ല ചെയ്യുന്നതെന്തിനി ഞാൻ വി
ഭോ! * ആശ്രമങ്ങളിലോരോരോ ഗിരിദുൎഗ്ഗങ്ങളിൽ തന്നിലും അന്വേഷി
ച്ചാരെന്റെ ദൂതർ കണ്ടതില്ല ജലാധിപ! * പൊയ്ക്കുളത്തു സുതൻ ഞാ

നിന്നെന്തു ചെയ്യുന്നു ചൊല്ലുക ഇതിലെൻദോഷമില്ലൊട്ടുംഭാഗ്യദോഷമസംശയം .

വ്യാസൻപറഞ്ഞു.

ഏവംഭൂപഗിരംകേട്ടു വരുണൻബഹുരുഷ്ടനായ് പിന്നയുംപിന്നയുംവഞ്ചിക്കയാൽകോപാൽശപിച്ചുതേ: * 'രാജാവേ!ഞാൻവഞ്ചിതനായ്തീർന്നേറ്റംനിന്റെവാക്കിനാൽ ജലോദരംമഹാവ്യാധിനിന്നെബാധിക്കുമാകയാൽ'.

വ്യാസൻ പറഞ്ഞു

കപിതൻപാശിയാലേവംശപിക്കപ്പെട്ടമന്നവൻ ദുഃഖമേകും വ്യാധിമൂലമതിപീഡിതനായുടൻ * നൃപനപ്പാശിയാംവരുണൻശപിച്ചിട്ടാണ്ടുതൻഗൃഹം മഹാവ്യാധിഭവിച്ചിട്ടാരാജാവുംബഹുദുഃഖിയായ്.

ശ്രീദേവീഭാഗവതം ഏഴാംസ്കന്ധം

വരുണവഞ്ചനം

പതിനഞ്ചാമദ്ധ്യായം.

---

## പതിനാറാമദ്ധ്യായം.

---

വ്യാസൻപറഞ്ഞു

വരുണൻപോകവേഭൂപൻരോഗപീഡിതനായ്ത്തുലോം ദുഃഖത്തിന്മേൽദുഃഖമാണ്ടുമഹാദുഃഖിതനായ് നൃപ! * രോഗപീഡിതനായ്താതനെന്നുകേട്ടുരോഹിതൻ സ്നേഹംമൂലംവനംവിട്ടുഗമിപ്പാനായ് നിനച്ചുതേ * ഒരുവർഷംകഴിഞ്ഞച്ഛൻതന്നെക്കാണ്മതിനാദരാൽ പോകാനിച്ഛിച്ചതുമറിഞ്ഞവിടേയ്ക്കെത്തിവാസവൻ * വിപ്രവേഷംധരിച്ചിട്ടുവേഗമസ്സുരനായകൻ പോകാൻനിനയ്ക്കുമവനെത്തടുത്താൻയുക്തിവാക്കിനാൽ.

ഇന്ദ്രൻപറഞ്ഞു

അപൂർവ്വമാംരാജനീതിയറിയാനിനൃപാത്മജ! മൂഢൻനീയതിനാൽപോകാനാഗ്രഹിയ്ക്കുന്നവ്യർത്ഥമായ് * വേദജ്ഞരാംബ്രാഹ്മണരെക്കൊണ്ടുനിൻതാതനാംനൃപൻ ഭവാനെപ്പശുവാക്കീട്ടുഹോമംചെയ്യിക്കുമഗ്നിയിൽ * ആത്മാവെല്ലാപ്രാണികൾക്കുംപ്രിയമാകുന്നനിശ്ചയം അതിനുവേണ്ടീട്ടിഷ്ടങ്ങൾപുത്രദാരധനാദികൾ * ആത്മരക്ഷയ്ക്കിപ്പുത്രനാംനിന്നെവധിച്ചവൻ ഹോമംചെയ്യിച്ചിട്ടുരോഗമുക്തനായ്ഭവിച്ചിടും * പിതാവിൻഗൃഹത്തിങ്കലതിനാൽപോകൊലാഭവാൻ അച്ഛൻമരിച്ചശേഷംനീരാജ്യത്തിന്നായ് ഗമിക്കണം * തടുക്ക

പ്പെട്ടിപ്രകാരമിന്ദ്രനാൽക്ഷിതിപാത്മജൻ പിന്നെയുംവനമദ്ധ്യത്തിലൊരു വൎഷംവസിച്ചുതേ * അതിദുഃഖിതനാണച്ഛനെന്നുകേട്ടിട്ടുരോഹിതൻ പോകുവാനാസ്ഥിചാരിച്ചാൻമരണംനിശ്ചയിച്ചുതാൻ * ഇന്ദ്രൻബ്രാഹ്മണരൂപത്തോടവിടെച്ചെന്നുപിന്നെയും യുക്തിവാക്യകൾകൊണ്ടുററംതടുത്താനക്കുമാരനേ * ദുഃഖാൎത്തനാംഹരിശ്ചന്ദ്രൻവസിഷ്ഠഗുരുവോടുടൻ ചോദിച്ചാൻരോഗശാന്തിക്കുള്ളുപായംനല്ലഭംഗിയായ് * വസിഷ്ഠനവനോടോതി:'യാഗംചെയ്കനൃപോത്തമ! വിലവാങ്ങിസ്സുതനേശ്ശാപമോക്ഷംഭവിച്ചിടും * പുത്രന്മാർപത്തുവിധമെന്നോതിനാർ വേദപാരഗർ ദ്രവ്യത്താൽപുത്രനേവാങ്ങീട്ടുവനാൽചെയ്കനീമഖം * പ്രസാദിച്ചിട്ടുവരുണൻനിനക്കസുഖമേകിടും ലോഭത്താൽപുത്രനേനൽകുമിട്ടിക്കിലൊരുഭൂസുരൻ' * മഹാൻവസിഷ്ഠനീവണ്ണംസന്തോഷിപ്പിക്കമൂലമായ് അതന്വേഷിപ്പതിന്നായിട്ടയച്ചാൻമന്ത്രിയായവൻ * അദ്ദേശത്തിങ്കലുണ്ടേക"നജീഗൎത്താഭിധൻദ്വിജൻ മഹാദരിദ്രനീവിപ്രന്നുണ്ടുനന്ദനർമൂന്നുപേർ * ഇസ്സാധുദ്വിജനോടായിമന്ത്രിചോദിച്ചുപുത്രനേ: 'നൂറുഗോവേത്തരാംയാഗസിദ്ധിന്നായ്പുത്രനെയേകുക * "ശുനഃപുച്ഛൻ""ശുനശേഫൻശുനോലാംഗൂല"നെന്നതിൽ ഒരാളേനൽകിയാലുംനീനൂറുഗോക്കളെയേകിടാം * അതുകേട്ടിട്ടജീഗൎത്തൻക്ഷുത്തുകൊണ്ടതിപീഡിതൻ നിനച്ചാൻവില്ക്കുവാനായിട്ടവരിൽവച്ചാരുതന്നെ കുമാരനെന്നുചിന്തിച്ചുജ്യേഷ്ഠനെനൽകിയില്ലവൻ ഇവനെൻറയിതെന്നോതീട്ടേകീലമ്മകനിഷ്ഠനേ * ശുനശ്ശേപൻമദ്ധ്യമനേന്നൂറുഗോക്കൾക്കുനൽകിനാർ കൊണ്ടുപോയ് നരമേധത്തിൽപശുവാക്കിനരാധിപൻ * ഭയപ്പെട്ടുവിറച്ചുററംദുഃഖംകൊണ്ടുകരഞ്ഞുമേ യൂപത്തിൽ കെട്ടിയവനേക്കണ്ടിട്ടൃഷികൾക്കന്നുടൻ * ഏല്പിച്ചാനവനേയാഗവധത്തിന്നായിമന്നവൻ വധിപ്പവൻവാളെടുത്തില്ലബ്ബാലനെവധിക്കവാൻ * ദീനൻദയവരുംവണ്ണംകരയുംദ്വിജനന്ദനൻ വധിക്കയില്ലിവനെഞാൻലോഭംകൊണ്ടെന്നുചൊല്ലിനാൻ അടങ്ങിനാനിതോതീട്ടാക്രൂരകൎമ്മത്തിൽനിന്നവൻ * സഭ്യരോടെന്തുചെയ്യേണ്ടതെന്നുചോദിച്ചുമന്നവൻ ഉണ്ടായുടൻകളകളംദുഃഖിച്ചപരവേജനം * സമയിങ്കൽശുനഃശേഫൻകരയുന്നേരമേററവും എഴീററുടനജീഗൎത്തനബ്ഭൂപനോടുചൊല്ലിനാൻ: * 'നിൻകാൎയ്യംഞാൻസാധ്യമാക്കാംസ്ഥിരനായ്‌വാഴ്കഭൂപതേ! ഇരട്ടിക്കൂലിതന്നീട്ടിൽപശുവെഞാൻവധിച്ചിടാം * ധനാൎത്ഥിയാകുംഞാനിന്നീയാഗകാൎയ്യംനടത്തിടാം ദുഃഖിയാകുംധനാൎത്ഥനുണ്ടാമസൂയയതെപ്പൊഴും.

വ്യാസൻപറഞ്ഞു

അവൻെറവാക്കുകേട്ടുസന്തോഷത്തോടുമന്നവൻ അവനോടോതി:'യിന്നേകാം നല്ലതായ് നൂറുഗോക്കളേ' * അതുകേട്ടപ്പിതാപുത്രവധത്തിന്നായൊരുങ്ങിനാൻ ലോഭംബാധിച്ചവൻപുത്രവധത്തിന്നുമുറച്ചുതേ * അതിന്നൊരുങ്ങുമവനെക്കണ്ടുസ്സഭ്യജനങ്ങളും ദുഃഖത്തോടും കഷ്ടമെന്നവാക്കചൊല്ലിവിളിച്ചുതേ * മഹാപാപിയവൻക്രൂരൻപിശാചിതുപിജരൂപനായ് കുലാധമനിവൻപുത്രനിഗ്രഹോത്സാഹിയാകയാൽ * പറയന്നൊത്തനിൻപാപകർമ്മമത്യന്തനിന്ദിതം പുത്രനേക്കൊന്നവാങ്ങീടിൽധനമെന്തുസുഖംവരും? * ആത്മാ,വംശത്തിൽനിന്നങ്ങുസ്സുതനായെന്നുതാൻശ്രുതി അതിനാൽപാപബുദ്ധേ!നീയെപ്പൊക്കുന്നതാത്മഹത്തിയേ * ഏവമുണ്ടാകവേകോലാഹലമക്കൗശികൻമുനി രാജാവിന്നരികിൽചെന്നുചൊല്ലിനാൻകരുണാനിധി.

വിശ്വാമിത്രൻപറഞ്ഞു

ശുനഃശേപനെവിട്ടാലുംകരയുന്നതിമാലിനാൽ നിൻയാഗംപൂർണ്ണമാംരോഗനാശവുംവന്നിടുംനൃപ! * ദയയ്ക്കൊപ്പംപുണ്യമില്ലഹിംസപോലില്ലപാപവും രാഗികൾക്കുരുചിക്കാർക്കു,പ്രേരിപ്പിക്കുന്നുഹിംസയെ * ആത്മദേഹത്തെരക്ഷിപ്പാൻപരദേഹവിനാശനം ഒരിക്കലും ചെയ്യരുതാശുഭമിച്ഛിപ്പവൻനൃപ! * സർവ്വഭൂതദയാ,കിട്ടുന്നതുകൊണ്ടിട്ടുതൃപ്തിയും ജിതേന്ദ്രിയതയുംകൊണ്ടുതോഷിച്ചീടുംജഗൽപതി * തന്നേപ്പോലെന്നിനയ്ക്കണംസർവ്വഭൂതങ്ങളേയുമേ ജീവിപ്പതെന്നുമെല്ലാക്കുംപ്രിയമാണതുനിശ്ചയം * നീയീബ്ബുദ്ധമനനേക്കൊന്നിട്ടിച്ഛിക്കുന്നു സുഖിക്കുവാൻ തൻസുഖാസ്ഥമാംദേഹരക്ഷയെന്തോർക്കില്ലവൻ? * മുജ്ജന്മത്തിൽചെയ്തവൈരമിക്കുമാരനൊടില്ലതേ കുററംചെയ്യാത്തൊരിവനേവധിപ്പാനാശയെന്തിനായ്? * സകാമനായെയ്തുമെന്ന്യേ കൊല്ലുന്നവനെയായവൻ ജന്മാന്തരത്തിൽജന്മത്തെയെടുത്തുനിഹനിച്ചിടും * ഇവൻെറയച്ഛൻദുർബ്ബുദ്ധിനിനക്കിവനേയേകിനാൻ പാപഞ്ചെയ്വാൻമഹാദുഷ്ടൻധനലോഭംനിമിത്തമായ് * ബഹുപുത്രേച്ഛതാൻവേണംഗംഗയിൽപോമൊരാളതിൽ അശ്വമേധംചെയ്യുമൊരാൾ വിടുംനീലവൃഷംപരൻ * സദ്ദേശത്തിൽപാപകർമ്മമൊരുവൻചെയ്കിലോ രാജാവപ്പാപഷഷ്ഠാംശഭുജിക്കുംശങ്കയില്ലതിൽ * പാപംചെയ്യാനൊരുങ്ങുമ്പോൾവിരോധിച്ചീടണംനൃപൻ തൻപുത്രനേവിററിടുമ്പോൾവിരോധിക്കാതെതെന്തുനീ * സൂര്യവംശോത്ഭവൻനീയത്രശങ്കതനയൻശുഭൻ ശ്രേഷ്ഠനാന്നീയയോഗ്യൻെറതൊഴിൽചെയ്യുന്നതെന്തുവാൻ * ഇവൻെറമോചനംകൊണ്ടുമൻവാക്കുപ്പീകാരമുഖവും

ശരീരസൗഖ്യമുണ്ടാകുംനിനക്കില്ലൊരുസംശയം * ശാപംമൂലംനിന്റെയ
ച്ഛൻ ദണ്ഡധാരവടിവായ് നൃപ! ആഭേദത്തൊടവനെഞാൻവിട്ടി
ല്ലാക്കിയതില്ലയോ? * ഞാനന്ദിയോർത്തുനീയെന്റെവാക്കുകേൾക്കുകമന്ന
വ! എന്റെയത്തളന്നൊരിട്ടിനബാലനെവിട്ടയക്കനീ * ഈരാജസൂയയാഗ
ത്തിലപേക്ഷിക്കുന്നതിവൻ ഞാൻ അപേക്ഷകേട്ടിടാദ്ദോഷംനിനക്കെ
ന്തറിവില്ലയോ? * പ്രാർത്ഥിച്ചതേകണംഞാനമീയാഗത്തിങ്കൽമന്നവ!
അല്ലെങ്കിൽപാപമുണ്ടാകുംനിനക്കെന്നുനിശ്ചയം.

വ്യാസൻപറഞ്ഞു

വിശ്വാമിത്രന്റെവാക്കേവംകേട്ടുനൃപസത്തമൻ മഹാരാജാ
വാമുനിയോടുത്തരംചൊല്ലിയിങ്ങനെ: * 'ജലോദരംകൊണ്ടുഞാനുമ
ത്യർദ്ദുഃഖിതനാകയാൽ വിടുകില്ലിവനെവരെയൊന്നപേക്ഷിക്കകൗ
ശിക! * എന്നീക്കായ്‌സമാധാനത്തിന്നാളാകാതേവാൻദ്രവം' നൃപൻ
തന്നാവാക്കുകേട്ടിട്ടേറെക്കോപിച്ചകൗശികൻ * ദീനനാംബാലനെ
ക്കണ്ടിട്ടതിദുഃഖിയുമായിതേ

ശ്രീദേവീഭാഗവതം ഏഴാംസ്കന്ധം

ശുനഃശേപകഥ

പതിനാറാമദ്ധ്യായം

-൦-

## പതിനേഴാമദ്ധ്യായം.

---

വ്യാസൻപറഞ്ഞു

കരയുംബാലനെക്കണ്ടുകൗശികൻകൃപയാർന്നവൻ ദേവിച്ചീടും
ശുനശ്ശേപനരികിൽചെന്നിതോതിനാൻ: * 'ഞാൻചൊല്ലുംപാശി
തൻമന്ത്രംമനസ്സിങ്കൽസ്മരിച്ചുനീ ജപിക്കശുഭമുണ്ടാകുംനിനക്കെന്നാ
ണ്ടവാൽസുത!' * വിശ്വാമിത്രഗിരംകേട്ടുശുനശ്ശേപൻസുദുഃഖിതൻ
ജപിച്ചാൻമനസാമന്ത്രംമുനിപ്രോക്തംസ്ഫുടാക്ഷരം * ജപിക്കുന്നോര
വൻമുൻപിൽക്ഷണംപാശിദയാനിധി പ്രസന്നനായബ്ജാലങ്കൽപ്രത്യ
ക്ഷപ്പെട്ടുമന്നവ! * അവൻവന്നതുകണ്ടേറെമത്തുപ്പെട്ടശേഷരും ദേ
നവുംകാണ്ടുമോദിച്ചാപ്പാശിയെസ്തുതിചെയ്തുതേ * രാജാവുംവിസ്മയ
ത്തോട്ടുനമിച്ചാൻവ്യാധിപീഡിതൻ സ്തുതിച്ചാൻതൊഴുതുംകൊണ്ടു,മുൻ
നിൽക്കുംപാശിദേവനെ.

ഹരിശ്ചന്ദ്രൻപറഞ്ഞു

ദേവദേവ!കൃപാസിന്ധോ!മന്ദൻഞാൻപാപിയായവൻ അപ
രാധങ്ങൾചെയ്തദീനൻപാലിച്ചീടണമെന്നനീ * നിന്നേനിന്ദിച്ചപോല്ലു

ത്രസ്സഹത്താലെഴലാണ്ടുഞാൻ ക്ഷമിക്കണംമഹാനാംനീദുർബ്ബുദ്ധിക്കെന്തുകുററമായ്? * അറിയാതെദോഷമത്ര്യാശ,പുത്രാശയതുകൊണ്ടുഞാൻ നിന്നെവഞ്ചിച്ചുദേവേശ!വിഭോ!നരകഭീതിയാൽ * സ്വർഗ്ഗവുംഗതിയുംപുത്രനില്ലാത്തോനില്ലനിശ്ചയം എന്നവാക്യംകൊണ്ടുഭയപ്പെട്ടുനിന്ദിച്ചനിന്നെഞാൻ * മൂഢനെൻറദ്ദോഷം വിടപാൻവിഷാദിക്കേണ്ടതല്ലതാൻ വ്യാധിപീഡിതനാമെന്നെപാലിച്ചാലുമെൻറപുത്രനും * എൻപുത്രനെങ്ങുപോയെന്നായറിയുന്നില്ലഞാൻപ്രഭോ! എന്നെവഞ്ചിച്ചുകാട്ടിൽപോയവൻമരണഭീതിയാൽ * ദ്രവ്യംകൊടുത്തുവാങ്ങീതൊരുനൊരുവിപ്രകുമാരനെ അപ്പുത്രനെക്കൊണ്ടുയാഗംചെയ്യുന്നുനിൻപ്രിയത്തിനായ് * പ്രസന്നനായനിന്നെക്കണ്ടെൻജലോദരസംഭവം ദുഃഖമെല്ലാംനശിച്ചിപ്പോളത്ഭുതംജലനായക!

വ്യാസൻപറഞ്ഞു

രോഗാതുരൻഹരിശ്ചന്ദ്രൻതൻെറയീവാക്കുകേട്ടുടൻ കൃപയേറുംവരുണനാരാജാവിനോടുചൊല്ലിനാൻ.

വരുണൻപറഞ്ഞു

ശുനശ്ശേപനെവിട്ടാലുംസ്തുതിക്കുന്നെന്നെയാർത്തനായ് നിൻയാഗംപൂർണ്ണമാംനിൻെറരോഗവുംപോയിടുംനൃപ! * എന്നോതിവരുണൻവേഗംസ്വപദേരോഗമെന്നിയേ സ്വസ്ഥനാക്കീടിനാൻജനസ്സദസ്യർകണ്ടിരിക്കവേ * മഹാനാംപാശിയാൽവിപ്രൻബന്ധനംവിട്ടുമുക്തനായ് ജയശബ്ദവുമുണ്ടായീയാഗശാലയിലക്ഷണം * മോദിച്ചുമന്നവൻവേഗം മഹാവ്യാധിശമിക്കയാൽ രൂപമുക്തൻശുനശ്ശേപൻതാനുംസന്തുഷ്ടനായ്നൃപ! * ഈയാഗത്തെപൂർണ്ണമാക്കിവിനയത്തോടുഭൂപതി സഭ്യരോടുടനഞ്ജലിതൊഴുതുംകൊണ്ടിരുത്താതിനാൻ: * 'ധർമ്മജ്ഞസഭ്യരേ!നിങ്ങൾവാസ്തവംപറയുന്നവർ വേദശാസ്ത്രങ്ങളെല്ലാപ്പിച്ചിധർമ്മനിർണ്ണയമോതുവിൻ * ഞാനാക്കപുത്രനാരാരണൻപ്രധാനപ്പെട്ടതാതനും? സർവ്വജ്ഞന്മാർനിങ്ങളോതീടിലവ്വണ്ണംഞാൻനടന്നിടാം' * എന്നവാക്കോതവേസഭ്യരന്യോന്യമുരചെയ്തുതേ.

സഭ്യൻപറഞ്ഞു

അജീഗർത്തൻെറപുത്രൻതാനെമ്മട്ടന്യൻെറയാമിവൻ അംഗങ്ങളിൽനിന്നുണ്ടായോ,നവൻനന്നാസ്സ്വളത്തിനാൻ * അന്യനാകുമാരവൻതൻെറപുത്രനാവില്ലനിശ്ചയം അതുകേട്ടാസ്സഭ്യരോടുവാമദേവൻപറഞ്ഞുടൻ: * 'അത്താതൻധനലോഭത്താൽവിററില്ലേ?തൻെറപുത്രനെ ധനമേകിയരാജാവിൻപുത്രൻതാനീയിവൻദൃഢം * അഥവാപാശിതൻപുത്രൻപാലിച്ചാൻപ്രാണനേയവൻ അന്നം,വിദ്യാ,വിത്ത,മെ

ന്നീടയാരോന്നുംനാംകിടന്നവർ * ഭയത്രാതാ,ജന്മദാതാ,പിതാക്കളി
വരെവരും' ചിലരച്ഛന്റെയെന്നോതീചിലർഭൂപന്റെയെന്നുടൻ *
വരുണന്റെസുതൻതാനെന്നാർതർക്കംതീർന്നതില്ലതിൽ ഇവ്വണ്ണംസം
ശയിക്കുമ്പോൾവസിഷ്ഠൻമുനിചൊല്ലിനാൻ: * വാദിക്കുംസഭ്യരോടാ
യിസ്സർവ്വജ്ഞൻസർവ്വപൂജിതൻ: 'മഹാന്മാരേ!കേട്ടുകൊൾവിൻവേദസ
മ്മതനിർണ്ണയം* സ്നേഹമെന്യേവിലയ്ക്കുവിക്കിയെന്നച്ഛനിവനേയുടൻ അ
വന്റെസംബന്ധംപോയീധനത്തേസ്വീകരിക്കയാൽ * ഹരിശ്ചന്ദ്ര
ന്റെസുതനായ്ത്തിലവാങ്ങുകമൂലമായ് യൂപത്തിൽകെട്ടവേപുത്രനല്ല
ന്നായുംഭവിച്ചിവൻ * ഇവൻസ്തുതിക്കയാൽപാശിതുഷ്ടനായ്ത്തീട്ടുവിച്ചു
ത്ത അതുകൊണ്ടല്ലിക്കുമാരൻപ്രചേതസ്സിന്റെപുത്രനും * മന്ത്രങ്ങ
ളാൽസ്തുതിച്ചീടിൽപ്രസാദിച്ചേതുദേവനും ധനം,ഗോ,പ്രാണ,ഭൂ,മോ
ക്ഷമെന്തുമേകിടുമിച്ഛപോൽ * സങ്കടത്തിങ്കൽപാശിതന്റെദിവ്യമന്ത്രം
കൊടുത്തുടൻ മൃതിയിൽനിന്നുരക്ഷിച്ചവിശ്വാമിത്രന്നിവൻസുതൻ.

വ്യാസൻപറഞ്ഞു

വസിഷ്ഠവചനംകേട്ടുശരിയെന്നാർസദസ്യരും സ്നേഹമന്തിങ്ങിവ
ളുപുത്ര!ഗൃഹത്തിന്നെന്നുരച്ചുടൻ * കൗശികൻതൻവലങ്കയ്യാൽപി
ടിച്ചാനക്കുമാരനെ ഉടനേയാശ്രമശ്രേഷ്ഠൻഗമിച്ചാനവനോടുമായ് *
മോദത്തോടാവരുണനുംപ്രാപിച്ചാൻതന്റെമന്ദിരം സഭ്യരുംയാജക
ന്മാരുംസ്വഗൃഹങ്ങൾക്കുപോയുടൻ * അതിസന്തുഷ്ടനായ്ത്തീർന്നാൻനൃപ
നുംരോഗമുക്തനായ് പ്രസന്നഹൃദയത്തോടുംചെയ്താനജ്ജനരക്ഷയേ
വരുണൻതന്റെവൃത്താന്തംകേട്ടിട്ടാരോഹിതാഖ്യനും ഘോരമാംഗ്രഹ
വിട്ടിട്ടാഗൃഹത്തിൽവന്നുമോദമായ് * പുത്രൻവന്നതുദൂതന്മാർപോയ്
ധരിപ്പിച്ചുഭൂപനെ മോദത്തോടക്കോസലേശനവനെയെതിരേറ്റുടൻ *
അച്ഛന്റെവരവുംകണ്ടുസംഭ്രമപ്രീതിയുക്തനായ് സന്താപാശ്രുക്കളോ
ടൊത്തുസാഷ്ടാംഗംപ്രണമിച്ചവൻ * എഴീപ്പിച്ചവനേഭൂപൻപുണ
ർന്നിട്ടതിമുത്തോടും ആഘ്രാണിച്ചാൻശിരസ്സിങ്കൽചോദിച്ചാൻകുശല
ത്തെയും * മോദത്തോടവനേതന്റെമടിയിൽവച്ചുഭൂപതി മൂർദ്ധാവി
ലഭിഷേകംചെയ്തുകണ്ണനേത്രജലങ്ങളാൽ * പ്രിയനാംപുത്രനോടൊത്തുരാ
ജ്യംരക്ഷിച്ചുമന്നവൻ വിസ്തരിച്ചുചെയ്താനാനരമേധചരിത്രവും *
രാജസൂയമഹായാഗംചെയ്താനാനൃപസത്തമൻ ഹോതാവാക്കീട്ടുപൂജി
ച്ചാൻവസിഷ്ഠമുനിയേയുമേ * പൂജിക്കപ്പെട്ടധികമായാഗാന്തത്തിങ്കലാ
മുനി വസിഷ്ഠൻരമ്യമാംസ്വർഗ്ഗലോകത്തിൽചെന്നിതാദരാൽ * അവ
നോടൊത്തുപോയ്വിശ്വാമിത്രനാംമുനിയുംനൃപ! മഹാന്മാരവരൊന്നു

ച്ചാസപഗ്ഗത്തിങ്കലിരിക്കവേ * മോടിച്ചു പൂജ്യനായുള്ള വസിഷ്ഠനോടു കൌശികൻ സുധമ്മയിൽവച്ചു പനേകണ്ടുവിസ്മയചിത്തനായ്.

വിശ്വാമിത്രൻ പറഞ്ഞു

ഈമഹാപൂജയെന്തിക്കിൽ വിച്ചുകങ്ങളും മാമുനേ! ആരയെ ചെയ്തുമഹാത്മാവേ! ചൊല്ലുകെന്നോടു സത്യമായ്.

വസിഷ്ഠൻ പറഞ്ഞു

യജമാനനെനിക്കുണ്ടു ഹരിശ്ചന്ദ്രൻപ്രതാപവാൻ രാജസൂയമവൻചെയ്താൻഭൂരിദക്ഷിണയോടുമായ് * ഈവണ്ണമില്ലനൃപൻസത്യവാദിധൃതവ്രതൻ ധമ്മശീലൻ, മഹാദാതാ, പ്രജാപാലനതല്പരൻ * ആനൃപൻചെയ്തയാഗത്തിലെന്നെ പൂജിച്ചു കൌശിക! പിന്നയും ചോദ്യമെന്തിനായ്? സത്യം താൻചൊല്ലിടുന്നു ഞാൻ * ഹരിശ്ചന്ദ്രോപമൻ രാജാവില്ലുണ്ടാകയുമില്ല താൻ സത്യവാദീ, മഹാദാതാ, ശൂരൻ പരമധാമ്മികൻ.

വ്യാസൻ പറഞ്ഞു

എന്നവൻ വാക്കുകേട്ടേറെക്കോപിച്ചുൻ കൌശികൻമുനി ക്രോധത്താൽ കൺചുവപ്പിച്ചാവസിഷ്ഠനോടു ചൊല്ലിനാൻ.

വിശ്വാമിത്രൻ പറഞ്ഞു

ഏവം വാക്കു, നവൻ വ്യാജമോതുവോൻ കപടപ്രിയൻ വരംവാങ്ങീടുവാൻ പിന്നെവഞ്ചിച്ചാൻ പാശിദേവനേ * ഞാനിജ്ജന്മത്തിലാജ്ജിച്ചതപസ്സിൻപുണ്യമൊക്കയും നിൻതപഃഫലവുംവയ്ക്കു പണമായി മഹാമതേ! * സത്യം, ദാനം, ജ്ഞാന, മെന്നീഗ്ഗുണമില്ലാത്തൊരുത്തനായ് നീപുകഴ്ത്തുന്നൊരവനേ വേഗം ഞാനാക്കിടായ്കിലോ * നശിക്കട്ടെൻറ യീജന്മത്തിങ്കലേപ്പുണ്യമൊക്കയും അല്ലെങ്കിൽനിൻപുണ്യമെല്ലാ, മെന്നുവാദിച്ചിടുന്നു ഞാൻ * വാദിച്ചു പന്തയം വച്ചിട്ടുടനേ യാമുനീശ്വരർ അതികോപത്തോടും കൂടിയാശ്രമങ്ങൾക്കു പോയ് നൃപ.

ശ്രീദേവീഭാഗവതം ഏഴാം സ്കന്ധം

ശുനശ്ശേപമോചനം

പതിനേഴാമദ്ധ്യായം

## പതിനെട്ടാമദ്ധ്യായം

വ്യാസൻ പറഞ്ഞു

ഒരിക്കലാഹരിശ്ചന്ദ്രൻവേട്ടയ്ക്കായ്ക്കാടുപൂകിനാൻ അഴകേറു ന്നൊരേണാക്ഷികരയുന്നതു കാണ്കെയാൽ * ചോദിച്ചാനാനാരിന്ദ യാരടോ

യവൻകരുണയുള്ളവൻ: 'പത്മപത്രേക്ഷണേ! ബാലേ! കരഞ്ഞീടുന്നതെന്തു നീ! * നിന്നോടു ദ്രോഹിച്ചതാരെന്തു നിൻദുഃഖം ചൊല്ലു, സുന്ദരി? ഇൗ വൻകാടാണല്ലോ നീയാരാരപ്പുത്രി നിൻപതിയാരു താൻ? * രാക്ഷസൻപോലുമെൻനാട്ടിൽ ബാധിക്കില്ലന്യനാരിയേ അവനേക്കൊല്ലുമുടനേ, നിന്നോ ബാധിപ്പതാരെടോ? * ചൊൽക ദുഃഖം വരാതോ? ഹോ! കരയായ്ക കൃശോദരി! പാപഞ്ചെയ്വോനെൻറനാട്ടിൽ വാഴുന്നില്ലേണലോചനേ! * എന്നവൻവാക്കുകേട്ടിട്ടുമുഖത്തിൽനിന്നു കണ്ണുനീർ തുടച്ചിട്ടാഹരിശ്ചന്ദ്രനൃപേന്ദ്രനോടിതോതിനാൾ.

നാരി പറഞ്ഞു

ബാധിക്കുന്നെന്നെയധികം കൌശികൻമുനിമന്നവ! എനിക്കുവേണ്ടിയാണുഗ്രതപം ചെയ്വതുമാമുനി * നിൻരാജ്യത്തുള്ളകൊണ്ടീഞാൻ ദുഃഖിച്ചീടുന്നു സുവ്രത! അവൻകാമിക്കകൊണ്ടാണു സങ്കടം നീ ധരിക്കുക.

രാജാവു പറഞ്ഞു.

സ്വസ്ഥയായ് വാഴ്കിനിമേൽ ദുഃഖമുണ്ടാകയില്ലതേ നിനക്കു ദുഃഖമുണ്ടാക്കുമവനേ ഞാൻ തടുത്തിടാം * എന്നാശ്വസിപ്പിച്ചവളേ നൃപൻ കൌശികനേക്ഷണം പ്രാപിച്ചു നമനം ചെയ്തിട്ടവനോടു പറഞ്ഞുതേ: * 'സ്വാമിൻ തപസ്സാലെത്രയേററം ചെയ്യുന്നു ദേഹപീഡനം നിന്നാരംഭമിതെന്തിനായ് ചൊല്ലു, സത്യം മഹാമതേ! * സാഫല്യമാക്കാം ഞാൻ നിൻറയാഗ്രഹം മുനിസത്തമ! എഴീക്കെഴീക്കവേഗം നിൻതപസ്സിനി നിറുത്തണം * എൻറരാജ്യത്തു സർവ്വജ്ഞ! ലോകപീഡവരുംപടി മഹാഘോരതപസ്സാരും ചെയ്തീടരുതോരിക്കലും' * ഏവം വിരോധിച്ചവനേ നൃപൻ പ്രാപിച്ചു തൻഗൃഹം ഉള്ളിൽ കോപത്തോടും ക്രുദ്ധിച്ചപ്പോയീ കൌശികനും നൃപ! * നീതിവിട്ടു നൃപൻ ചെയ്ത തപസ്സിൻപ്രതിഷേധവും വസിഷ്ഠസംവാദമെല്ലാം ചിന്തിച്ചിട്ടാമഹാമുനി * അവന്നപകാരം ചെയ്യാൻ, കോപം ബാധിക്കമൂലമായ് വിചാരിച്ചിട്ടു പലതും ഘോരനാമൊരു ദൈത്യനേ * പന്നിയാക്കീട്ടയച്ചാനാനൃപൻ വാഴുന്ന ദിക്കിനായ് ഉഗ്രനാദം മുഴക്കീട്ടപ്പന്നിത്താടിയനായവൻ * നൃപാരാമത്തിലപ്പാലകർക്കു ഭീതിയേകിയെത്തിനാൻ മാലതീമല്ലികാമല്ലനൽകടമ്പിൻറക്കൂട്ടവും * നൽപൂവുണ്ടാം കൈതകളും കരവീരസമൂഹവും രാമച്ചങ്ങളുമോരോനൽപൂച്ചെടിക്കൂട്ടമൊക്കെയും * ഭംഗ്യാനട്ടു വളർത്തീട്ടു ശോഭിക്കുന്ന തരുക്കളും അസ്സൂകരം തേററകൊണ്ടു കുഴിച്ചു ചുവടോടുമായ് * പിന്നെയും പിന്നെയും നന്നായിളക്കിപ്പിഴുതേററവും ഉന്മൂലനാശം ചെയ്താനപ്പൂങ്കാവനമശേഷവും * ആയുധത്തോടുമോടിച്ചെന്നാരാമര

കാത്തിടുന്നവർ ഹാഹായെന്നോതിനാർമാലാകാരരാതുരരായ് ത്തു ലോം * ശരമെയ്തിട്ടാക്കാലതുല്യനായൊരുസൂകരം ഉപദ്രവിച്ചാനവ രേയൊക്കയും ഭയമെന്നിയേ * അവരെല്ലാം ഭയപ്പെട്ടു നൃപനേയാശ്ര യിച്ചുടൻ വിറപൂണ്ടാതിയവനോടായിരക്ഷിക്കയെന്നതായ് * ഭയാ ർത്താ യിവന്നുള്ളോരവരേക്കണ്ടുടൻ നൃപൻ ചോദിച്ചാൻ:'ഭയമെന്താ രിൽനിന്നുനിങ്ങളുരയ്ക്കുവിൻ * ദേവാസുരരെയും ഭീതിയില്ലരക്ഷകരേ! മമ എന്നോട്ടൊ ചൊല്ലുകാരിൽനിന്നുണ്ടായിഭയമെന്നതായ് * കൊല്ലാ തൊന്നൊരുബാണത്താലിപ്പോളദൃഷ്ടവൈരിയേ ലോകത്തിലെൻവൈ രിയായിട്ടൈദേവദൈത്യരിലിന്നാരാം * ഉണ്ടാകിലപ്പാപിയേഞാൻ കൊല്ലുംക്രൂരമ്പെയ്തുടൻ ബലമെന്തെന്തു വാൻരൂപമെങ്ങുവാഴുന്നിതാ യവൻ?

മാലാകാരന്മാർ പറഞ്ഞു.

ദേവനല്ലല്ലദനുജൻയക്ഷനല്ലല്ലകിന്നരൻ ആരാമത്തിങ്കൽവാ ണീടുന്നൊരുപന്നിതടിച്ചവൻ * പുഷ്പവൃക്ഷങ്ങളെയെല്ലാം നശിപ്പിക്ക ന്നുതേററയാൽ പൂങ്കാവെല്ലാം ക്രൂരനവൻകിളച്ചങ്ങുമറിച്ചുതേ * ഞ ങ്ങളും കണ്ടിട്ടസ്ത്രമെയ്തുവടികൊണ്ടുമടിച്ചുടൻ ഭയമെന്യേവധിപ്പാനാ യോടിച്ചുഞങ്ങളേനൃപ!

വ്യാസൻ പറഞ്ഞു

അവർതന്നീവാക്കുകേട്ടുകോപത്തോടൊത്തുമന്നവൻ വേഗമശ്വ ത്തിലേറീട്ടാവനത്തിന്നായ് തിരിച്ചുതേ * അസംഖ്യമാനതേരശ്വംകാ ലാളെന്നിവചേർന്നിട്ടും മഹാസൈന്യത്തോട്ടുംകൂടീട്ടാരാമത്തിങ്കലെത്തി നാൻ * അതിങ്കൽഘോരമായ് ചീററുംപന്നിവീരനെയുംനൃപൻ ന ശിപ്പിച്ചവനത്തേയുംകണ്ടുകോപിഷ്ഠനായ് നൃപ! * വില്ലിൽബാണം തൊടുത്തിട്ടുവലിച്ചപ്പാപിയായിട്ടും സൂകരത്തെവധിപ്പാനായ് തുടങ്ങി യുടനേയവൻ * കോപത്തോടമ്പെയ്കുന്നഭൂപനേക്കണ്ടുസൂകരം അല റിക്കൊണ്ടവൻനേരേയോടിനാനതിവേഗമായ് * വിരൂപനാം പന്നി നേരിട്ടെത്തീടുന്നതുകാണ്കയാൽ അതിനേക്കൊല്ലുവാനായ്ശരത്തെവി ട്ടുമന്നവൻ * ബലാലേല്ക്കാതെയമ്പൊന്നമുടനേപന്നിയാമവൻ ഓടി നാൻനൃപനേലംഘിച്ചതിവേഗത്തോടൊത്തുതാൻ * ഓടുന്നപന്നി യേക്കണ്ടുനൃപൻകോപസമേതനായ് വലിച്ചുബലമായ്‌വിട്ടാൻമൂർച്ച യുള്ളശരങ്ങളേ * ക്ഷണംനൃപൻകാണാമപ്പന്നികാണാതെയായുടൻ പലമട്ടലറുംപിന്നെയേവമോടിക്കളഞ്ഞുതേ * അതികോപേനഭൂപാ ലൻവായുവേഗാശ്വമേറിയോൻ അമ്പുംവില്ലിൽതൊടുത്തുംകൊണ്ട തിൻപിന്നിൽഗമിച്ചുതേ * സൈന്യങ്ങളുംകാടുതോറുമങ്ങുമിങ്ങുമങ്ങു

ന്നവൻ നൃപനേകാകിയായ് തീൎന്നാപ്പന്നിയേപ്പിൻതുടൎന്നപ്പോഴ് * മദ്ധ്യാഹ്നസമയത്തെത്തീ ജനമററൊരുകാട്ടിലായ് വിശപ്പുംദാഹവുംകൊണ്ടുതളൎന്നൃപ,നശ്വവും * കണ്ടതില്ലപ്പന്നിയേയുംവിചാരാതുരനായുളൻ വഴിതെററിക്കൊടുംകാട്ടിൽദീനനേപ്പോൽവസിച്ചവൻ * ചിന്തതെന്തെങ്ങുപോകേണ്ടു തുണയില്ലീവനത്തിൽമേ എൻമാൎഗ്ഗമറിവില്ലങ്ങുപോകുന്നെന്നോൎത്തു മന്നവൻ * ഏവം ചിന്തിക്കവേ ഭൂപനാനിൎജ്ജനവനത്തിലായ് വിചാരാതുരനായ് കണ്ടാനൊരു നിൎമ്മലയാംനദീ* മോദത്തോടതുകണ്ടശ്വത്തിന്നുവെള്ളംകൊടുത്തവൻ ഇറങ്ങീട്ടതിൽ നിന്നാനൽജലംതാനുംകുടിച്ചുതേ * ജലപാനംകൊണ്ടുസുഖിച്ചു ഭൂപനവിടത്തിലായ് ദിക്ഭ്രമംകൊണ്ടുമോഹിച്ചുപുരിക്കുവഴിതേടിനാൻ* ഉടനങ്ങെത്തിനാൻവൃദ്ധവിപ്രനായ് കൗശികൻമുനി അവ്വൃദ്ധനേക്കണ്ടുഭൂപൻനമിച്ചാനതിഭക്തിയായ് * നമിക്കുന്നവനോടായിപ്പറഞ്ഞു ഗാധിജൻമുനി: 'രാജാവേ!ശുഭമുണ്ടാകുമിവിടെയ്ക്കെന്തു വന്നു നീ? * ഈ വനത്തിങ്കലേകാകിയാകുംതേ കാൎയ്യമെന്തുവാൻ? എല്ലാംപരിഭ്രമിക്കാതെ ചൊല്ലണംനീനൃപോത്തമ!'

രാജാവു പറഞ്ഞു

ശക്തനാമൊരുവൻപന്നിവന്നെൻപൂങ്കാവശേഷവും നശിപ്പിച്ചു കോമളങ്ങളായൊരാപ്പൂമരങ്ങളും * അദ്ദുഷ്ടനേത്തടുപ്പാനായ് സൈന്യത്തോടൊത്തുവില്ലുമായ് ഞാനെൻനഗരവുംവിട്ടുപുറപ്പെട്ടുമുനീശ്വര! * എൻകൺവട്ടംവിട്ടുപോയപ്പാപിമായാവിവേഗമായ് പുറകേ ഞാനുമെത്തീമൽസൈന്യംപോയേതുദിക്കിലോ * വിശന്നുദാഹിച്ചിക്കാട്ടിൽവന്നുഞാൻസൈന്യമെന്നിയേ അറിവില്ലെൻറവഴിയുംസൈന്യംവാഴുന്നദേശവും * നഗരത്തിന്നുപോകുന്നേൻവഴിനീചൊല്ലണം വിഭോ! ഇക്കൊടുംകാട്ടിൽനീയെൻറഭാഗ്യത്താൽവന്നുചേൎന്നതേ * അയോദ്ധ്യാധിപനാണീഞാൻഹരിശ്ചന്ദ്രൻപ്രസിദ്ധിമാൻ രാജസൂയമതുചെയ്യാനെന്നുമിഷ്ടംകൊടുപ്പവൻ * യാഗഞ്ചെയ്യാൻധനത്തിന്നായ് നിനക്കിച്ഛയിരിക്കുകിൽ അയോദ്ധ്യക്കുവരുവേണ്ടുവിത്തംനല്കാം ദ്വിജോത്തമ!

ശ്രീദേവീഭാഗവതം ഏഴാംസ്കന്ധം
വിശ്വാമിത്രവൈരം
പതിനെട്ടാമദ്ധ്യായം.

## പത്തൊൻപതാമദ്ധ്യായം

വ്യാസൻപറഞ്ഞു

ഏവംഭൂപതിതൻവാക്യംകേട്ടകൌശികനാംമുനി ഹരിശ്ചന്ദ്രനോടായൊന്നുചിരിച്ചുത്തരമോതിനാൻ: * 'ഈതീൎത്ഥംപാവനംഭൂപ! പുണ്യംപാപവിനാശനം സ്നാനംചെയ്തുപിതൃക്കൾക്കുതൎപ്പണംചെയ്യണംഭവാൻ * ഈകാലംശുഭമാകുന്നീതീൎത്ഥസ്നാനംകഴിച്ചുനീ ശുദ്ധതീൎത്ഥമതിൽവച്ചുശക്തിപോൽചെയ്കദാനവും * പുണ്യതീൎത്ഥത്തിൽവന്നിട്ടുഗമിക്കിൽസ്നാനമെന്നിയേ ആത്മഹത്തിസമംപാപമെന്നാണുമനുവിൻമൊഴി * ഇത്തീൎത്ഥത്തിലതിന്നുഖംപുണ്യംചെയ്യുകശക്തിപോൽ വഴികാട്ടിത്തരാംപിന്നെനഗരത്തിന്നുപോകനീ * നിനക്കുവഴികാട്ടീടാൻഞാനുംകൂടിവരാംനൃപ! നിന്നോടൊന്നിച്ചുനിൻദാനംകൊണ്ടുസന്തോഷയുക്തനായ് * ചതിക്കാനായവൻചൊല്ലുംവചനംകേട്ടമന്നവൻ വസ്ത്രംധരിച്ചുവിധിപോൽസ്നാനാൎത്ഥംനദിയാണ്ടുതേ * കെട്ടീട്ടശപഥത്തെവൃക്ഷത്തിൽമോഹിച്ചുമുനിവാക്കിനാൽ വരേണ്ടതുവരാനായാമുനിതൻവശമായവൻ * സ്നാനംചെയ്തുപിതൃക്കൾക്കുതൎപ്പണംചെയ്തുഭൂപതി മുനിയോടോതിനാൻസ്വാമിൻദാനംചെയ്യുന്നുഞാനിതാ * എന്തിച്ഛിക്കുന്നുനീയെന്നാലതങ്ങേയ്ക്കിന്നുഞാൻ തരാം ഗോഭൂമിപൊൻഗജാശ്വങ്ങൾതേരോവാഹനമോവിഭോ! * തരാൻവയ്യാത്തതില്ലൊന്നുമെനിക്കെൻവ്രതമാണിതു അനുഷ്ഠിച്ചിതുഞാൻരാജസൂയത്തിൽമുനിസന്നിധൌ * വന്നുചേൎന്നുഭവാനിന്നീപുണ്യതീൎത്ഥത്തിൽമാമുനേ! എന്തുനിനിഷ്ടമെന്നായിച്ചൊല്ലു,ഞാനതുതന്നിടാം.

വിശ്വാമിത്രൻ പറഞ്ഞു.

നിൻമഹാകീൎത്തിഞാൻപണ്ടുകേട്ടിട്ടുണ്ടുധരാപതേ! ഭൂവിൽദാതാവില്ലിതുപോലെന്നുരച്ചുവസിഷ്ഠനും * സൂൎയ്യവംശത്തിലുണ്ടായഹരിശ്ചന്ദ്രൻനൃപോത്തമൻ ത്രിശങ്കുതനയൻഭൂവിൽപരമോദാരനാണവൻ * അവന്നുതുല്യനായ് ദാതാവില്ലുണ്ടാകയുമില്ലതാൻ അൎത്ഥിക്കുന്നതിനാലുണ്ടുവിവാഹംപുത്രനീയിടെ * അതിന്നുവേണ്ടിവിത്തംനീതന്നാലും രാജസത്തമ!.

രാജാവു പറഞ്ഞു.

വിവാഹംചെയ്തുവിപ്രേന്ദ്ര!നീചോദിപ്പതുഞാൻതരാം വല്ലതും ധനമിച്ഛിക്കിലതുഞാൻ തന്നിടാംദൃഢം.

വ്യാസൻ പറഞ്ഞു.

നൃപനോടേവമോതീട്ടാവഞ്ചനാതല്പരൻമുനി ഗാന്ധൎവ്വമായയേ നിൎമ്മിച്ചവനേകാട്ടിനാനുടൻ * കോമളൻബാലനേപ്പത്തുവയസ്സാം കന്യയേയുമേ വിവാഹമീയിവൎക്കിന്നു ചെയ്യിക്ക നൃപസത്തമ! * രാജസൂയാധികംപുണ്യംഗൃഹസ്ഥനീവിവാഹമാം വിപ്രബാലവിവാഹങ്ങൊണ്ടുണ്ടായീട്ടംഭവാനത്ര * ആവാക്കുകേട്ടവൻമായകൊണ്ടുമോഹിച്ചമന്നവൻ പ്രതിജ്ഞചെയ്താനവ്വണ്ണമോതീലൊന്നുമുടൻമുനി * വഴികാട്ടിക്കൊടുത്താനാനൃപൻപോയ്പുരിപൂകിനാൻ ചതിച്ചിട്ടവനേവേഗംമുനിയുംപൂകിയാശ്രമം * വിവാഹംവിധിപോൽചെയ്തിട്ടബ്ഭൂപനരികിൽമുനി ചെന്നുഹോമപ്പുരയിൽവച്ചൎത്ഥിച്ചാൻദാനമിച്ഛപോൽ.

രാജാവു പറഞ്ഞു

നിനക്കഭീഷ്ടമെന്തെന്നാലതുഞാൻതന്നിടാംദ്വിജ! അസാദ്ധ്യമെങ്കിലും,കീൎത്തിയിച്ഛിക്കുന്നിന്നുഞാനാളുവി * ധനമുണ്ടായിരുന്നിട്ടുംപരലോകസുഖത്തിനായ് സൽകീൎത്തിസമ്പാദിക്കായ്കിൽജീവിതംനിഷ്പ്രയോജനം.

വിശ്വാമിത്രൻ പറഞ്ഞു

ഗജാശ്വരഥരത്നാഢ്യംനിന്റെരാജ്യമശേഷവും ഈഹോമപ്പുരയിൽവച്ചിന്നെനിക്കായിട്ടുനല്കുക.

വ്യാസൻപറഞ്ഞു

മുനിവാക്യംകേട്ടുമായകൊണ്ടുമോഹിച്ചമന്നവൻ വിചാരിക്കാതെപെട്ടെന്നുതന്നേനെന്നുപറഞ്ഞുതേ * സ്വീകരിച്ചേനെന്നാവനോടോതിനാൻക്രൂരനാമുനി ദാനദക്ഷിണതന്നാലുംരാജൻ!ദക്ഷിണയെന്നിയേ * ദാനംചെയ്താലൊട്ടുമില്ലഫലമെന്നോതിനാൻമന്നൻ അതുകൊണ്ടുഫലത്തിന്നായ് വേണ്ടദക്ഷിണചെയ്കനീ * എന്നോതപ്പെട്ടുടൻഭൂപൻവിസ്മയിച്ചേവമോതിനാൻ: 'എത്രത്തോളംധനംഞാനിന്നങ്ങേയ്ക്കായിട്ടുനല്കണം * പറഞ്ഞാലുംഭവാൻസ്വാമിൻ!വിധിപോലുള്ള ദക്ഷിണ ദാനപൂൎത്തിക്കുതകീടാംസ്വസ്ഥനായ്വാഴ്കമാമുനേ!' * അതുകേട്ടാബ്ഭൂപനോടുപറഞ്ഞുമുനികൌശികൻ: 'കനകംരണ്ടരബ്ഭാരമിന്നുദക്ഷിണനല്കണം' * തരാമെന്നായ്സമ്മതിച്ചിട്ടുത്തുതപ്പെട്ടുഭൂപതി കാടെല്ലാംനൃപനേനോക്കീട്ടുടൻസൈന്യങ്ങൾവന്നുതേ * ഭൂപനേദുഃഖിതായ് കണ്ടുംമോദമോടൊത്തുവാഴ്ത്തിനാർ.

വ്യാസൻ പറഞ്ഞു:

അവർതൻവാക്കുകേട്ടൊന്നുമുരച്ചീടാതെമന്നവൻ താൻചെയ്തകാൎയ്യമോൎത്തന്തഃപുരത്തിങ്കൽഗമിച്ചുതേ * സൎവ്വസ്വദാനഞ്ചെയ്യാമെ

ന്നെന്നു വാൻസമ്മതിച്ചതും മുനിയെന്നേക്കാട്ടിൽവച്ചു ചതിച്ചാൻക ള്ളനെന്നപോൽ * സാംഗമാംരാജ്യമെല്ലാംഞാനേകുവാൻസമ്മതിച്ചുപോയ് സുവൎണ്ണംരണ്ടരബ്ഭാരം,ദക്ഷിണയ്ക്കുമതേവിധം * മോഹത്താൽമുനിതൻവ്യാജമറിഞ്ഞില്ലെന്തുചെയ്വുഞാൻ തപസ്വിയാംവിപ്രനെന്നോക്ഷണംകൊണ്ടുചതിച്ചഹോ * ദൈവസങ്കല്പമറിവില്ലന്തെല്ലാംവരുമോവിഭോ! എന്നോൎത്തഴലൊടുംക്രൂടിട്ടബ്ഭൂപൻ പൂകിനാൻഗൃഹം * ചിന്തിക്കുംപതിയേക്കണ്ടാരാജ്ഞിചോദിച്ചുകാരണം: ദുഃഖമുണ്ടെന്നതോന്നുന്നു ചിന്തയെന്തോതണംവിഭോ! * വന്നംവിട്ടെത്തിനാൻപുത്രൻകഴിഞ്ഞൂരാജസൂയവും ദുഃഖിക്കുന്നെന്തുനീകാന്ത!പറഞ്ഞീടുകകാരണം * ബലവാനോദുൎബ്ബലനോശത്രുവില്ലെങ്ങുമേതവ വരുണൻതുഷ്ടനായേററംഭൂവിൽനീകൃതകൃത്യനായ് * ക്ഷയിക്കുംചിന്തയാൽദേഹംചിന്തപോൽനാശമില്ലതാൻ ഉപേക്ഷിച്ചാലുമിതിനേധീരൻനീവാഴ്ക സ്വസ്ഥനായ് * ഭാൎയ്യതൻവാക്കുകേട്ടിട്ടാമന്നവൻപ്രീതിയോടുടൻ ശുഭാശുഭമതാംദുഃഖകാരണംസ്വല്പമോതിനാൻ * ചിന്തകൊണ്ടുതളൎന്നിട്ടുഭക്ഷിച്ചില്ലാനരോത്തമൻ നൻമെത്തയിൽകിടന്നിട്ടുമുറങ്ങീലൊരുലേശവും * നേരത്തെഴീററുഭൂപാലൻചിന്തകൊണ്ടേററമന്ധനായ് നിത്യകൎമ്മങ്ങൾചെയ്യുമ്പോളെത്തിനാൻമുനികൌശികൻ * ദ്വാസ്ഥൻപോയറിയിച്ചിങ്ങുവന്നിട്ടുപലവട്ടവും നമിക്കുംനൃപനോടോതീമുനിസൎവ്വസ്വഹാരകൻ.

വിശ്വാമിത്രൻ പറഞ്ഞു.

രാജ്യംവെടിഞ്ഞെനിക്കേകുവാക്കേകൊന്നതുപോൽഭവാൻ സ്വൎണ്ണവുംനൽകിയിട്ടിപ്പോൾസത്യവാനായ് ഭവിക്കുക.

ഹരിശ്ചന്ദ്രൻ പറഞ്ഞു,

സ്വാമിൻ!ഭവാനഞാനിന്നെൻരാജ്യംനൽകിയതില്ലയോ ഗമിക്കാമിട്ടിക്കവിട്ടുംചിന്തവേണ്ടാമഹാമുനേ! * സൎവ്വസ്വവുംഭവാൻവാങ്ങീവിധിപോൽബ്രാഹ്മണോത്തമ! സ്വൎണ്ണദക്ഷിണചെയ്വാൻഞാനിന്നശക്തൻമഹാമുനേ! * രാജ്യമിന്നുതരാമല്പകാലംകൊണ്ടുധനംമമ ഉണ്ടാകുമ്പോൾദക്ഷിണയുംതന്നുതീക്കാംമുനീശ്വര! * ഇതോതിമാധവീഭാൎയ്യയോടുംപുത്രനോടുംനൃപൻ പറഞ്ഞുവേദിയിൽവച്ചെൻരാജ്യമിദ്വിജനേകിഞാൻ * രത്നംപൊന്നാനതേരശ്വമിവയോടുമശേഷവും നമ്മളീമൂവരെന്ന്യേമററെല്ലാമിവനുനൽകിനേൻ * അയോദ്ധ്യയേയുപേക്ഷിച്ചുപോകുന്നുകാട്ടിലേക്കുഞാൻ ഐശ്വൎയ്യപൂൎണ്ണമീരാജ്യംസ്വീകരിക്കട്ടെമാമുനി * അവരോടിതുചൊല്ലിത്തൻഗൃഹവുംവിട്ടുമന്നവൻ ധൎമ്മനിഷ്ഠൻപുറപ്പെട്ടാൻമാനിച്ചിട്ടാദ്വിജേന്ദ്രനെ * നൃപൻപോകുന്ന

തെകണ്ടുദുഃഖത്താൽവാടിയാനനം ഭാൎയ്യയുംപുത്രനുംകൂടിപുറകേതാൻ തിരിച്ചിതേ * അയോദ്ധ്യാപുരിയിൽവാഴുംജനമൊക്കെയുമക്ഷണം അവരെയാവിധംകണ്ടുഹാഹാകാരംമുഴക്കിനാർ * എന്തുകൎമ്മംചെയ്തതെന്തുമൂലംദുഃഖംഭവിച്ചിതേ വൻപനാംവിധിതാൻനിങ്ങളെവഞ്ചിച്ചു മന്നവോത്തമ! * ഭാൎയ്യയോടുംമഹാത്മാവാംപുത്രനോടുംക്ഷിതീശനെ കണ്ടു നാനാജാതികളുംദുഃഖിച്ചാർജനമേജയ! * ദുഷ്ടനാമാബ്രാഹ്മണനെനിന്ദിച്ചാർപുരവാസികൾ ധൃതിതാനിയന്നെന്നാതീട്ടാൎത്തരായ് വിപ്രർതൊട്ടവർ * നഗരംവിട്ടുപോകുന്നഭൂപനോടൊത്തുപോയ്മുനി അവനോടീനിഷ്ഠുരമായുള്ളവാക്കുപറഞ്ഞുതേ: * 'സ്വൎണ്ണദക്ഷിണതന്നിട്ടുപോകനീഭൂമിപാലക! അല്ലെങ്കിൽചൊല്ലുതരികില്ലെന്നപേക്ഷിച്ചിടാമതെ * നിനക്കത്യാശയുണ്ടെങ്കിൽവാങ്ങിക്കൊള്ളുകരാജ്യവും ഭത്തമെന്നോൎത്തിട്ടെന്നെങ്കിൽതരണംസമ്മതിച്ചപോൽ' * ഏവമോതുന്നമുനിയെനമിച്ചിട്ടതിദീനനായ് തൊഴുതുംകൊണ്ടുരച്ചാനാഹരിശ്ചന്ദ്രമഹീപതി.

ശ്രീദേവീഭാഗവതം ഏഴാംസ്കന്ധം

രാജ്യവിധ്വംസം

പത്തൊൻപതാമദ്ധ്യായം.



## ഇരുപതാമദ്ധ്യായം

ഹരിശ്ചന്ദ്രൻപറഞ്ഞു

സ്വൎണ്ണമങ്ങേക്കുനൽകാതെഭോജനംചെയ്കയില്ലഞാൻ ഇതെൻ പ്രതിജ്ഞയാകുന്നുവിഷാദിക്കേണ്ടമാമുനേ! * സൂൎയ്യവംശസമുൽഭൂതൻ ക്ഷത്രിയൻഞാൻമഹീപതി രാജസൂയംകഴിച്ചോനേതിഷ്ടവുംനൽകിടുന്നവൻ * സ്വാമിൻ!യദ്ദ്രവ്യംനൽകീട്ടില്ലെന്നൊവ്വണ്ണമാതിടും എൻ കടംഞാൻനിശ്ചയമായിത്തീൎത്തിടാംവിപ്രസത്തമ! * നിന്നിച്ഛപോൽസ്വൎണ്ണംഞാൻതരാംനീവാഴ്കസ്വസ്ഥനായ് എനിക്കുധനമുണ്ടാകുംവരെയല്പംക്ഷമിക്കണം.

വിശ്വാമിത്രൻപറഞ്ഞു

എങ്ങനിന്നുനിനക്കുണ്ടാംധനംമേലിൽനരാധിപ! ഭൂവുംഭണ്ഡാരവുംപോയിദ്രവ്യസാധനസൈന്യവും * നിന്നാഗ്രഹംവൃഥാതന്നെയെന്തുചെയ്യേണ്ടുഞാൻനൃപ! നിൎദ്ധനൻനിന്നെലോഭത്താൽഞാൻപീഡിപ്പിപ്പതെന്തിനായ് * അതിനാൽതരികില്ലെന്നുനീയിപ്പോളുരചെയ്യുക ഇനിയെൻവലുതാമാശവിട്ടുഞാനങ്ങുപോയിടാം * ഇഷ്ടമായോൽ

പോകനീഭാൎയ്യയോടും പുത്രനോടും നൃപ! സ്വൎണ്ണമില്ലാനിനക്കിന്നുതരികില്ലെന്നുചൊല്ലുക.

വ്യാസൻപറഞ്ഞു

പോകുമ്പോൾ ഭൂപനാവിപ്രവാക്യമിങ്ങനെകേൾക്കയാൽ ഉത്തരംചൊല്ലിനാൻ:'ധൈൎയ്യപ്പെട്ടാലുമത്തുഞാൻതരാം * നല്ലദേഹമെനിക്കുണ്ടെൻഭാൎയ്യയ്ക്കുംപുത്രനുംമുനേ! അതുവിററുതരാംനിൻെറകടമിദ്ദിക്കിൽവാങ്ങുവാൻ * ആളുണ്ടോനോക്കുക,ല്ലെങ്കിൽകാശിയിൽചെന്നുഞാൻപ്രഭോ! ഭാൎയ്യാപുത്രരോടുംകൂടിദാസനായിട്ടുതീൎന്നിടാം * കനകംരണ്ടരബ് ഭാരംഞങ്ങളെമൂന്നുപേരെയും വിലയ്ക്കുവിററുവാങ്ങിട്ടുഭവാൻസന്തുഷ്ടനാകുക' * ഏവംചൊല്ലീട്ടുപോയാനാബ് ഭാൎയ്യാപുത്രരോടാനൃപൻ ശ്രീവിശ്വനാഥനമയോടൊത്തുവാഴുന്നകാശിയിൽ * ആഹ്ലാദമേകുമാനല്ലപട്ടണംകണ്ടുമന്നവൻ കൃതാൎത്ഥനായ്ഞാനീനല്ലപുരികണ്ടെന്നുചൊല്ലിനാൻ * ഗംഗാസ്നാനംചെയ്തുപിന്നെദേവതൎപ്പണമായതും ദേവാൎച്ചനമതുംചെയ്തുദിക്കെല്ലാംനോക്കിനാനവൻ * വാരാണസീപുരിയിലായ്പ്രവേശിച്ചിട്ടുമന്നവൻ ഇതുമൎത്ത്യൻരക്ഷചെയ്യുംപുരിയല്ല.മഹേശ്വരൻ * പാലിപ്പതെന്നോൎത്തുദുഃഖിച്ചുലഞ്ഞാൻഭാൎയ്യയോടതിൽ വേലയ്ക്കാകാതെന്നെവാങ്ങുമീശൻതാനെന്നുറച്ചുടൻ* കണ്ടാൻ ദക്ഷിണചോദിക്കുംമുനിയേയവിടത്തിലായ് അവൻവന്നതുകണ്ടിട്ടാ ഹരിശ്ചന്ദ്രൻവണക്കമായ് * തൊഴുതുംകൊണ്ടിപ്രകാരമവനോടുരചെയ്തുതേ: 'ഈഭാൎയ്യയുംപുത്രനുമെൻപ്രാണങ്ങൾവിപ്രസത്തമ! * ഇവരേ സ്വീകരിച്ചാലുംകാൎയ്യമുണ്ടെങ്കിലിന്നുനീവേറെകാൎയ്യംഞങ്ങളേക്കൊണ്ടുണ്ടെന്നാലതുമോതുക.'

വിശ്വാമിത്രൻപറഞ്ഞു

ഒരുമാസംതികഞ്ഞിപ്പോളെൻെറദക്ഷിണനൾകുക ഇതിനേപ്പററിനീമുൻപുചൊന്നതോൎക്കുന്നുവെങ്കിലോ.

രാജാവുപറഞ്ഞു

ഇന്നോളംപൂൎണ്ണമായിട്ടില്ലൊരുമാസംമഹാമുനേ! പാതിനാളുണ്ടതുംകൂടിനോക്കണംപിന്നെവേണ്ടതാൻ.

വിശ്വാമിത്രൻപറഞ്ഞു

ആകട്ടെയാവിധംപിന്നെവരാംഞാൻരാജസത്തമ! അന്നുതന്നില്ലയെന്നാകിൽശപിക്കുംനിന്നെഞാൻദൃഢം * ഏവമോതീട്ടുപോയ്വിപ്രനുടൻചിന്തിച്ചുമന്നവൻ മുനിക്കെവ്വണ്ണമേകുംഞാൻസമ്മതിച്ചോരുദക്ഷിണ * ബന്ധുക്കളുംദ്രവ്യമുള്ളോരിങ്ങില്ലില്ലൎത്ഥവുംമമ പ്രതിഗ്രഹംരാജവൃത്തിയല്ല,യാചിപ്പതെങ്ങനെ? * ത്രികൎമ്മംതാൻക്ഷത്രിയൎക്കു

ധൎമ്മശാസ്ത്രംവിധിച്ചതാണ് മന്നിതൻധനമേകാതിപ്രാണനേന്താൻത്യജിക്കുകിൽ * ബ്രഹ്മസ്വഹാരി,കൃമിഭായധമാധമപാപിയാം അല്ലെങ്കിൽപ്രേതമാം,ശ്രേഷ്ഠമെന്നോവില്ലതുതാൻദ്രവ്യം.

സൂതൻ പറഞ്ഞു

ചിന്താൎത്തനായ് മുഖംതാഴ്ത്തിഭൂമിശശംഭൂപനോട്ടടൻ ചൊല്ലിനാൾതൊണ്ടയിടറിക്കൊണ്ടുതൻെറകുടുംബിനി: * 'ത്യജിക്കചിന്തനീ ഭൂപ! സ്വധൎമ്മംരക്ഷചെയ്യുക സത്യഹീനൻനരൻവൎജ്ജിക്കേണ്ടവൻ പ്രേതമെന്നപോൽ * സ്വധൎമ്മത്തെരക്ഷചെയ്യുന്നതിനേക്കാൾവിശേഷമായ് ഒരുധൎമ്മവുമീമൎത്ത്യന്നില്ലെന്നുപറയുന്നതേ * അഗ്നിഹോത്രം, വേദപാഠം, ദാനം, കൎമ്മങ്ങളൊക്കയും ഫലമില്ലാതെയായീടുമസത്യം ചൊല്ലിലാക്കുമേ * ധീമാന്മാൎക്കുതമംസത്യമെന്നോതീധൎമ്മശാസ്ത്രവും മോക്ഷത്തിന്നു,ഇപ്പോൽമന്ദൎക്കസത്യംനരകത്തിനും * നൂറശ്വമേധവുംരാജസൂയവുംചെയ്തമന്നവൻ യയാതിയാമസത്യത്താൽസ്വൎഗ്ഗംവിട്ടുപതിച്ചുപോയി.

രാജാവു പറഞ്ഞു

ഇപ്പുത്രനുണ്ടിവൻബാലൻവംശവൃദ്ധികരൻപ്രിയേ! ഭാഷിച്ചതെന്തുചൊൽവാൻനീയതുചൊല്ലുകസുന്ദരി!

ഭാൎയ്യ പറഞ്ഞു

സത്യംവിടാതെയെന്തുഫലംഭാൎയ്യയാൽപുത്രനെന്നിയേ? അതിനാലെന്നെവിററിട്ടുധനത്താൽചെയ്കദക്ഷിണ.

വ്യാസൻപറഞ്ഞു

മോഹാലസ്യപ്പെട്ടുപോയാനാവാക്യംകേട്ടുഭൂപതി ബോധംവന്നിട്ടധികമാംദുഃഖംതൊട്ടുംകരഞ്ഞുതേ * നീയെന്നോടിതുചൊല്ലുന്നതതിസങ്കടമെൻപ്രിയേ! നിൻപുഞ്ചിരികൊണ്ടുൾവാക്കീപ്പാപിയാം ഞാൻമറക്കുമോ? * കഷ്ടമെവ്വണ്ണമീവാക്കുനീയുരയ്ക്കുന്നുസുന്ദരി! ചൊല്ലാൻവയ്യാത്തൊരീവാക്കുനീചൊല്ലീടുന്നതെങ്ങനെ? * എന്നോതിബ് ഭാൎയ്യയെവില്ക്കാൻധൈൎയ്യമില്ലാതെമന്നവൻ മൂൎച്ഛിച്ചേററംതളൎന്നിട്ടാഭൂതലത്തിൽപതിച്ചുപോയ് * ആവിധംഭൂമിയിൽവീണുകിടക്കുംപ്രാണനാഥനെ കണ്ടേററംദുഃഖമോടേവമോതീകരുണയാന്നവൾ: * 'കഷ്ടമാൎത്തന്നകൃത്യത്താലിതുവന്നുപോതമ!! നൻമെത്തയിൽകിടക്കുംനീമരംപോൽഭൂവിൽവീണുതേ * വിപ്രൎക്കായേകിനാൻകോടിദ്രവ്യം പണ്ടീനരോത്തമൻ എൻകാന്തനാച്ചക്രവൎത്തിഭൂവിൽമൂൎച്ഛിച്ചുവീണുപോയ് * ഹാകഷ്ടംദൈവമേ!നിന്നോടെന്തുചെയ്തീക്ഷിതീശ്വരൻ ഇന്ദ്രോപേന്ദ്രൎക്കൊക്കുമിവന്നീക്കഷ്ടതവരുത്തുവാൻ' * എന്നോതീട്ടസ്സു

ന്ദരിയുമത്യന്തദുഃഖംസഹിക്കവാൻ ശക്തിയില്ലാതെഭൂവികൻമൂർച്ഛിച്ചങ്ങുപതിച്ചുടപ്പായ് * വിശപ്പുകൊണ്ടുദുഃഖിച്ചിട്ടവരോടോതിബാലകൻ: 'അന്നംനൽകുകമേതാത!മാതാവേ!ഭോജനംതരു * എനിക്കേറെവിശക്കുന്നു വരളുന്നെൻറനാവുള്ളം.'

ശ്രീദേവീഭാഗവതം ഏഴാംസ്കന്ധം

ഹരിശ്ചന്ദ്രോപാഖ്യാനം

ഇരുപതാമദ്ധ്യായം

## ഇരുപത്തൊന്നാമദ്ധ്യായം

കൌശികൻവൻതപസ്സുള്ളോനെത്തിയീയന്തരത്തിലായ് കാലന്തുല്യൻകോപിച്ചുതൻെറദക്ഷിണവാങ്ങുവാൻ * അവനെക്കണ്ടുഭൂപാലൻവീണുമൂർച്ഛിച്ചുഭൂമിയിൽ വെള്ളംതളിച്ചുപ്രകാരമവനോടോതികൌശികൻ: * 'രാജാവേ!നീയെഴീററിട്ടെൻധനംവേഗത്തിൽനൽകുക കടമുള്ളോൎക്കു സന്താപംവൎദ്ധിക്കുംദിവസംപ്രതി' * ഏററവുംശീതമായുള്ള വെള്ളംകോരിത്തളിക്കയാൽ ബോധമാന്നഹരിശ്ചന്ദ്രൻവിശ്വാമിത്രനെക്കണ്ടവൻ * മോഹിച്ചാൻപിന്നെയുംഭൂപൻകോപിച്ചാനുടനേമുനി നൃപനേയാശ്വസിപ്പിച്ചിട്ടീവണ്ണംചൊല്ലിനാനവൻ.

വിശ്വാമിത്രൻപറഞ്ഞു

സത്യമുണ്ടെങ്കിൽനീയെൻെറയജ്ഞദക്ഷിണയെനൽകുക സത്യത്തിൽഭൂമിനില്ക്കുന്നു തപിക്കുന്നതിലക്കനും * സത്യത്തിൽതാൻസ്വൎഗ്ഗലോകംസത്യംതാൻശ്രേഷ്ഠധൎമ്മവും അശ്വമേധസഹസ്രത്തോടൊക്കുംസത്യംനരോത്തമ! * സഹസ്രമശ്വമേധത്തെക്കാൾശ്രേഷ്ഠമൊരുസത്യമാം അഥവാസാദ്ധ്യമെന്താണീഞാൻചൊല്ലീടുന്നവാക്കിനാൽ * സൂൎയ്യനിന്നസ്തമിക്കുംമുമ്പെൻെറവിത്തംതരായ്കിലോ അസ്തമിച്ചാലുടൻനിന്നേശപിക്കുംഞാനസംശയം * ഏവമോതീട്ടുപോയ്വിപ്രൻഭയംകൊണ്ടാൎത്തനായ് നൃപൻ സ്വതന്ത്രന്യസത്യരക്ഷയ്ക്കായ് ദുഃഖിച്ചാൻക്രൂരപീഡയാൽ * വേദജ്ഞനൊരുവിപ്രേന്ദ്രൻബഹുവിപ്രരൊടൊത്തുടൻ തൻഗൃഹത്തിൽനിന്നിറങ്ങീട്ടപ്പോളവിടെവന്നുതേ * തപസ്വിയാമവൻതൻെറവരവാരാജ്ഞികണ്ടുടൻ അൎത്ഥവുംധൎമ്മവുംചേരുംവാക്കാനൃപനൊടോതിനാൾ: * വിപ്രൻതാൻമൂന്നുജാതിക്കുംപിതാവെന്നോതിടുന്നുതേ പുത്രന്മാൎക്കുപിതൃദ്രവ്യംഗ്രഹിക്കാമില്ലസംശയം * അതുകൊണ്ടിവനോടൎത്ഥമൎത്ഥിക്കാമെന്നുമന്മതം.

രാജാവുപറഞ്ഞു

വാചഷിക്കയില്ലഞാൻഭൂപനാകകൊണ്ടുപ്രതിഗ്രഹം യാചനം ബ്രാഹ്മണക്കാവാംക്ഷത്രിയക്കരുതെൻപ്രിയേ! * വിപ്രൻജാതിശ്രേഷ്ഠനാണവപൂജിക്കേണ്ടവനെപ്പോഴും അതിനാലവനോടൊട്ടുംയാചിച്ചീടരുതീനൃപൻ * ദാനംകൊടുക്ക,യാഗങ്ങൾചെയ്ക,വേദംപഠിക്കയും ആപ്തരക്ഷ,പ്രജാരക്ഷ,നൃപന്മാക്കിവതാൻവിധി * തരുകയെന്നാകൃപണവാക്കിവനോടോതുകില്ലഞാൻ തരാമെന്നുള്ള വാക്കാണെന്നുള്ളിലുള്ളതുവല്ലഭേ! * എമ്മട്ടുംധനമാജ്ജിച്ചുഞാനീവിപ്രന്നേകിടാം.

ഭാൎയ്യ പറഞ്ഞു.

കാലംസമവിഷമകരം। പരിഭവസമ്മാനമാനദംകാലം ॥ കാലംചെയ്യുന്നനരനേ। ദാതാവായ് യാചിതാവായും ॥

വിദ്വാനായ് ക്രുദ്ധനായേററംബലവാനായവിപ്രനാൽ നൃപന്മാരായ് ഭ്രഷ്ടരായ് സുഖവുംകാലത്തിൻചേഷ്ടനോക്കുക.

രാജാവു പറഞ്ഞു.

മൂച്ചയുള്ളൊരുവാളാലെൻനാവുരണ്ടായ്മുറിക്കിലും തരുതരു എന്നവാക്യംമാനംവിട്ടോതുകില്ലഞാൻ * ക്ഷത്രിയൻഞാൻമഹാഭാഗേ!യാചിക്കില്ലൊന്നുമിന്നുഞാൻ കൊടുക്കുമെന്റെകയ്യുക്കാൽനേടീട്ടുധനമെന്നുമേ.

ഭാൎയ്യ പറഞ്ഞു.

യാചിപ്പാനായ്മനശ്ശക്തിനിനക്കില്ലെങ്കിൽമന്നവ! എന്നെവിററുപണംവാങ്ങിഗ്ഗുരുവിൻധനമേകുക * നിനക്കെന്നേറ്റീതിയായിട്ടേകിയിന്ദ്രാദിദേവകൾ രക്ഷിക്കിലുംഭവാൻശിക്ഷിക്കിലുംഞാനൊരുഭാജനം * ഇവവണ്ണംവാക്കുകേട്ടിട്ടാഹരിശ്ചന്ദ്രൻമഹീപതി ഹാകഷ്ടംകഷ്ടമെന്നോതിക്കരഞ്ഞാനതിദുഃഖിയായ് * പിന്നെയുംചൊല്ലിനാൾപതീചെയ്യുകെന്നുടെവാക്കുപോൽ വിപ്രശാപാഗ്നിയിൽപെട്ടനീചനാമല്ലയെങ്കിൽനീ.

രാജ്യാത്ഥമല്ലല്ലസുഖത്തിനായും। മദ്യാത്ഥമല്ലല്ലിതുഭൂതിനായും! ഗുവ്വത്ഥമായെന്നെവിലയ്ക്കുനൾകി - സ്സത്യവ്രതത്തെസഫലീകരിക്കു॥

ശ്രീദേവീഭാഗവതം ഏഴാം സ്കന്ധം

നൃപശോകം

ഇരുപത്തൊന്നാം അദ്ധ്യായം.

## ഇരുപത്തിരണ്ടാമദ്ധ്യായം.

വ്യാസൻ പറഞ്ഞു.

പിന്നെയും പിന്നെയും ഭാൎയ്യ പ്രേരിപ്പിക്കുകയാലവൻ ഭദ്രേ! നിൎണ്ണിഷ്കൃപനാസ്ഥില്ലാ ഞാനെന്നു ചൊല്ലിനാൻ * ഇതു ചെയ്തില്ലകഠിനന്മാരും ഞാനതു ചെയ്തിടാം ഇക്രൂരവാക്കോതുവാൻ നിൻ നാവു പൊങ്ങുന്നതെങ്കിലോ * എന്നോതി ദുഃഖിയായ് ഭൂപൻ നഗരത്തിൽ ഗമിച്ചുടൻ തൻപത്നിയെ രാജമാൎഗ്ഗത്തിങ്കലേക്കായിറക്കിനാൻ * ഉടനേ തൊണ്ടയിടറിക്കൊണ്ടീവണ്ണമുരച്ചവൻ: 'ഹേ ഹേ നാഗരികന്മാരേ! നിങ്ങളെൻ വാക്കുകൾ കേൾപ്പിൻ * ഞാൻ ചൊല്ലുന്നവിചാരമെന്റെ ഭാൎയ്യയെ ദാസിയാക്കുവാൻ ആവശ്യമുള്ളോരുണ്ടെങ്കിലുരച്ചീടട്ടെ തൽക്ഷണം' * ഭാൎയ്യയെ വില്ക്കുവാൻ വന്നനീ യാരെന്നവർ കേട്ടതേ.

രാജാവു പറഞ്ഞു.

ആരെന്ന ചോദ്യമെന്തിന്നായ് ക്രൂരൻ ഞാനൊരു മാനുഷൻ കഠിനൻ രാക്ഷസൻ തന്നെ ചെയ്യുന്നു പാപമാകയാൽ.

വ്യാസൻ പറഞ്ഞു.

അതു കേട്ടുടൻ തന്നെ വൃദ്ധബ്രാഹ്മണവേഷമായ് വിശ്വാമിത്രൻ ഹരിശ്ചന്ദ്രഭൂപനോടു പറഞ്ഞുതേ * ദാസിയായിതു തന്നാലും ഞാൻ വാങ്ങാം ധനവും തരാം എനിക്കുണ്ടധികം വിത്തം ബാല്യമാണെന്റെ ഭാൎയ്യയും * വേല ചെയ്വാൻ ശക്തി പോരാതെന്നീടുകതിനാൽ ഭവാൻ ദാസിയായിട്ടു വാങ്ങാം ഞാൻ ധനമിന്നെത്ര നല്കണം * ആ വിപ്രനിതുരച്ചപ്പോൾ ഹരിശ്ചന്ദ്രന്റെ മാനസം ദുഃഖം കൊണ്ടുതകൎന്നൊന്നുമവനോടോതിയില്ലുടൻ * വേലയ്ക്കുമീവയോരൂപശീലങ്ങൾക്കും സമാനമായ് ഇവൾക്കു വിലതന്നീടാമിവളെയിങ്ങു നല്കുക * ധൎമ്മശാസ്ത്രങ്ങളിൽ സ്ത്രീക്കും പുമാനും വില ചൊല്ലിടും ലക്ഷണം മുപ്പത്തുരണ്ടും, സാമൎത്ഥ്യം നല്ലശീലവും * ചെറുനാരിക്കു ചാൻ കോടി പഞ്ചകോടി പുമാനുമാം എന്നവൻ വാക്കു കേട്ടിട്ടും ഹരിശ്ചന്ദ്രൻ മഹീപതി * വല്യതായുള്ള ദുഃഖത്താലോതീലവനൊടൊന്നുമേ ആ വിപ്രനുടനേ ഭൂപൻ മുമ്പിൽ ചീരം വിരിച്ചതിൽ പണം വച്ചാരാജ്ഞി തന്റെ വേണി ചുറ്റിപ്പിടിച്ചുതേ.

രാജ്ഞി പറഞ്ഞു.

എൻപുത്രനേയൊന്നു നോക്കും വരയ്ക്കും വിടേണം വിഭോ! ഇവന്റെ കാഴ്ചയിനിമേൽ സാദ്ധ്യമാകില്ലെളുപ്പമായ് * ഈ ദാസിയായ മാതാവാമെന്നെ നോക്കുണ്ണിന്നു നന്ദന! തൊടായ്കനീ രാജപുത്രൻ തൊടുവാൻ

യോഗ്യയല്ലഞാൻ * ദാസിയാമംബയേക്കണ്ടിട്ടനേയകുമാരകൻ അംബേ!യെന്നുവിളിച്ചശ്രുനേത്രനായ് കൂടെയോടിനാൻ * കാകപക്ഷധരൻകാലുവെച്ചുംവസ്ത്രംവലിച്ചുമേ അബ്ബാലനേദ്വിജൻകോപിച്ചുടനേയൊന്നടിച്ചുതേ * എന്നിട്ടുമംബേയെന്നോതിയവളേവിട്ടതില്ലവൻ.

രാജ്ഞി പറഞ്ഞു.

ഇബ്ബാലനേക്കൂടിവാങ്ങാൻപ്രസാദിക്കുകനീവിഭോ! ഞാൻവിശ്ലേഷപ്പെട്ടമിവൻനേവിട്ടെൻകാര്യങ്ങൾസാധിയാ * നിർഭാഗ്യയാമെന്നിലേവംദയചെയ്തീടണംഭവാൻ.

ബ്രാഹ്മണൻ പറഞ്ഞു.

ഈവിത്തവുംവാങ്ങുകനീതരുബാലനെയുംമമ സ്ത്രീപുമാന്മാരുടെ ശാസ്ത്രത്തിലോതുന്നവിലനീതിയായ് * നൂറാ,യിരം,കോടി,ലക്ഷം, തരത്തിന്നൊപ്പമാംവില ലക്ഷണംമപ്പുതുംരണ്ടുംമിട്ടുകൾനല്ലശീലവും* ഉള്ളോർക്കുകോടിയെന്നോതീപത്തുകോടിപുമാനുമേ.

സൂതൻ പറഞ്ഞു.

ബാലനുവിലയുംമുണ്ടിൽവച്ചിട്ടുടനെയങ്ങനേ പിടിച്ചവനെയാമാതാവോടുചേർത്തങ്ങുകെട്ടിനാൻ * ഗൃഹത്തിന്നായ് പുറപ്പെട്ടാനവളോടൊത്തവൻമുദാ പ്രദക്ഷിണംവച്ചാരാജ്ഞിമുട്ടുകുത്തിനമിച്ചുടൻ * കണ്ണീരുംകയ്യുമായ് ദുഃഖിച്ചീവണ്ണമുരചെയ്തുതേ: 'ദാനവുംഹോമവുംവിപ്രപൂജയുംചെയ്തിരിക്കിൽഞാൻ * ആപുണ്യത്താൽഹരിശ്ചന്ദ്രൻമേലുമെൻപതിയാകണം' പാദത്തിൽവീണൊരാപ്രാണനാഥയേക്കണ്ടുമന്നവൻ * ഹാഹായെന്നോതിയംഗങ്ങൾതളന്നാവിലപിച്ചുതേ ഈസ്സത്യശീലഗുണമുള്ളവൾവേർപെട്ടതെങ്ങനേ * നിഴൽമരത്തെ വേർപെട്ടുപോകുന്നില്ലൊരുനേരവും എന്നോതീട്ടുഭാര്യയിങ്കൽചെന്നായിട്ടുനിന്നിടും * തൻപുത്രനോടുചോദിച്ചാൻപോവതെങ്ങെന്നെവിട്ടുനീ ഏതുദിക്കിന്നുപോകുന്നെൻദുഃഖംപോക്കുവതാരുവാൻ? * രാജ്യദുഃഖമതുംകാട്ടിൽവാഴുംദുഃഖവുമുണ്ടുമേ പുത്രദുഃഖമതുംവന്നുവെന്നോതീവിപ്രനോടവൻ * ലോകത്തിൽപതിയിൽനിന്നുസുഖംനേടുന്നഭാര്യമാർ നീയെന്നാൽത്യക്തയായിട്ടുദുഃഖിച്ചീടുന്നുമംഗലേ! * ഇക്ഷ്വാകുകലസംഭൂതൻഞാനാരാജ്യസുഖോചിതൻ ഈയെന്നേപ്പതിയാക്കീട്ടുദാസിയായ് തീന്നാനീശുഭേ! * വലുതായുള്ളൊരീശ്ശോകക്കടലിൽമുങ്ങിടുന്നമാം പണ്ടത്തേക്കഥകൾചൊല്ലിക്കരകേററുന്നതാരുവാൻ.

സൂതൻ പറഞ്ഞു.

ആനൃപൻനോക്കിനില്ക്കുമ്പോൾ ചാട്ടകൊണ്ടതിഘോരമായ് അടിച്ചിട്ടവരേവിപ്രൻകൊണ്ടുപോകാൻതുടങ്ങിനാൻ * ഭാൎയ്യയേയുംപുത്രനേയുംകൊണ്ടുപോവതുകണ്ടവൻ പിന്നയുംപിന്നയുംദീൎഘശ്വാസം വിട്ടുകരഞ്ഞുതേ * ജനങ്ങൾസൂൎയ്യചന്ദ്രന്മാർകാററുംപണ്ടാവരാംഗിയെ കണ്ടിട്ടില്ലാരാജപത്നിദാസിയായ്തീൎന്നുപോയഹോ * സൂൎയ്യവംശത്തിലുണ്ടായോന്നിപ്പോഴിനതികോമളൻ വില്ക്കപ്പെട്ടിവനംനിന്ദ്യൻതാനിദ്ദുർബുദ്ധിയായഞാൻ * ഹാപ്രിയേ!ഹാശിശോ!കഷ്ടംനിന്ദ്യനാമെന്റെദുൎന്നയം കഷ്ടംദൈവബലത്താൽഞാൻമരിച്ചീടാതിരിപ്പതും.

വ്യാസൻ പറഞ്ഞു.

ഏവംകേഴുംനൃപൻമുൻപിൽതുംഗവൃക്ഷഗൃഹങ്ങളിൽ മറഞ്ഞാനവരേക്കൊണ്ടുപോകുമാബ്രാഹ്മണൻക്ഷണം * ഉടൻതാനാനിഷ്ഠുരനാംതപംക്രൂരംമുനീശ്വരൻ കൌശികൻശിഷ്യരോടൊന്നിച്ചെത്തിനാൻക്രൂരദൎശനൻ

വിശ്വാമിത്രൻപറഞ്ഞു

നീമുൻപുരച്ചോരാരാജസൂയദക്ഷിണനൽകുക സത്യത്തേമുൻനിറുത്തിട്ടുവസിച്ചീടുകിൽനീനൃപ!.

ഹരിശ്ചന്ദ്രൻപറഞ്ഞു

രാജഋഷേ!ഞാൻനമിച്ചീടാംഭോനദക്ഷിണവാങ്ങുക ഞാൻപണ്ടുചൊന്നതായുള്ള രാജസൂയത്തിനുള്ളതും.

വിശ്വാമിത്രൻപറഞ്ഞു

ഇദ്ദക്ഷിണതരംദ്രവ്യമെങ്ങുനിനക്കുലഭിച്ചതേ ഏതുമട്ടാൎജ്ജിച്ചുനീയെന്നുചൊല്ലീടുകനരോത്തമ!.

രാജാവു പറഞ്ഞു

നിനക്കിന്നതുഞാൻചൊല്ലിക്കൊൾകയെന്തുമഹാമുനേ! അതുകേട്ടിടുകിൽദുഃഖംവൎദ്ധിക്കുംവിപ്രസത്തമ!.

ഋഷി പറഞ്ഞു

അശുദ്ധവിത്തംവാങ്ങാഞാൻശുദ്ധമായ് തന്നൊനൽകണം ദ്രവ്യമുണ്ടായതെവ്വണ്ണംപറഞ്ഞീടുകവാസ്തവം?

രാജാവുപറഞ്ഞു

ഒരുകോടിപ്പൊന്നിനായെൻഭാൎയ്യയേവിററുഞാൻമുനേ! അവ്വണ്ണംപത്തുകോടിക്കെൻപുത്രൻരോഹിതനേയുമേ * പത്തുമൊന്നുംസുവൎണ്ണത്തിൻകോടിവാങ്ങുകനീവിഭോ!.

സൂതൻപറഞ്ഞു

ഭാൎയ്യയേവിററൊരുദ്രവ്യംസ്വല്പമായുണ്ടുകൌശികൻ പറഞ്ഞുദുഃഖമോടൊത്തഭൂപനോടതികോപിയായ്.

ഋഷി പറഞ്ഞു

ഇതല്ലാ രാജസൂയത്തിന്നുള്ള ദക്ഷിണ മന്നവ! വേറെയാജ്ഞിച്ചായത്തു നീ തികച്ചുതരണം ക്ഷണം * മൂഢൻ നീയെൻ യോഗ്യതയ്ക്കു ചേരാമീധനമെന്നതായ് നിനക്കിൽ ശ്രദ്ധ വിപ്രൻ ഞാൻ ഘോരമായിട്ടു ചെയ്തതാം * തപസ്സിൻ വലുതായുള്ള ഫലം കാട്ടിത്തരാം ക്ഷണം എൻ മാഹാത്മ്യത്തിന്റെയും നൽ വേദപാഠമതിന്റെയും.

രാജാവു പറഞ്ഞു

അത്രാംതരാമൽപ്പനേരം ക്ഷമിക്കുക മഹാമതേ! ഇപ്പോഴാം താൻ വിററതെൻ ബാലപുത്രനോടൊത്തു ഭാര്യയെ.

വിശ്വാമിത്രൻ പറഞ്ഞു

ഇദ്ദിനത്തിന്റെ കാൽഭാഗമിന്നുണ്ടിനിയുമേ നൃപ! അത്രയും ഞാൻ ക്ഷമിച്ചീടാം പിന്നീടവധി ചൊല്ലൊലാ.

ശ്രീദേവീഭാഗവതം ഏഴാം സ്കന്ധം

ഭാര്യാവിക്രയം

ഇരുപത്തിരണ്ടാമദ്ധ്യായം.

## ഇരുപത്തിമൂന്നാമദ്ധ്യായം.

വ്യാസൻ പറഞ്ഞു.

കൃപയെന്യേ കഠിനമായ് നൃപനോടോതിയീവിധം ആവിത്തമെല്ലാം കൊണ്ടങ്ങു പോയീ കുപിതനായ് മുനി * വിശ്വാമിത്രൻ ഗമിച്ചപ്പോൾ ദുഃഖത്തോടൊത്തു മന്നവൻ ദീർഘശ്വാസം വിട്ടുരച്ചാൻ മുഖം താഴ്ത്തിയുറക്കവേ: * 'പാപിയെന്നെ വിലയ്ക്കായി വാങ്ങീട്ടാവശ്യമാർക്കു വന്നു? പറയട്ടെ'യവൻ വേഗം യാമമേയുള്ളിനിപ്പകൽ ധർമ്മൻ ചണ്ഡാലരൂപത്തോടവിടെയ്ക്കുടനെത്തിനാൻ * ക്രൂരൻ വിരൂപൻ ദുർഗ്ഗന്ധമുള്ളവൻ മീശനീണ്ടവൻ ഘോരൻ ലംബോദരൻ സ്തബ്ധൻ കറുത്ത പുരുഷാധമൻ * ജീർണ്ണദണ്ഡധരൻ വീരൻ ശവമാലയണിഞ്ഞവൻ.

ചണ്ഡാലൻ പറഞ്ഞു

ഞാൻ വാങ്ങാമധികാവശ്യമുണ്ടെനിക്കൊരു ഭൃത്യനാൽ വിലയെന്തെന്നു വേഗത്തിൽ ചൊല്ലുകിന്നു തന്നിടാം.

വ്യാസൻ പറഞ്ഞു

ദുശ്ശീലൻ കഠിനൻ ക്രൂരദൃഷ്ടിയീവണ്ണമോതുവോൻ അവനേക്കണ്ടു ചോദിച്ചാനാരു നീയെന്നു മന്നവൻ.

ചണ്ഡാലൻ പറഞ്ഞു

"പ്രവീര"നെന്നു പേർ കേട്ട ചണ്ഡാലൻ ഞാൻ നൃപോത്തമ! എൻ ചൊൽപ്പടിക്കു വാഴ്കെന്നും ശവവസ്ത്രാദികൾ വാങ്ങുവാൻ * ഈവണ്ണം നൃ

പനോതപ്പെട്ടവനോടിത്ഥം ചൊല്ലിനാൻ: 'ഭൂപനോ ബ്രാഹ്മണൻതാനോ വാങ്ങാനാളെന്റെ സമ്മതം ഉത്തമന്നുത്തമധർമ്മം മദ്ധ്യമം മദ്ധ്യമന്നുമാം അധമന്നധമധർമ്മമെന്നോർത്തു മനീഷികൾ.'

ചണ്ഡാലൻപറഞ്ഞു

രാജവര്യ! ഭവാൻ ചൊന്നവണ്ണം താൻ ധർമ്മലക്ഷണം അതോർത്തീടാതെ നീയെന്റെ മുൻപിലിപ്പോൾ പറഞ്ഞുപോയ് * വിചാരിച്ചു പറഞ്ഞാലാഗ്രഹം സാദ്ധ്യമായിട്ടും വിചാരിക്കാതെ പൊളിവായ്ത്തന്നെ നീയിതുരച്ചതേ * നിനക്കു സത്യമുണ്ടെങ്കിൽ ഗ്രഹിച്ചേൻ നിന്നെ ഞാൻ ദൃഢം.

ഹരിശ്ചന്ദ്രൻപറഞ്ഞു

അസത്യത്താൽ നരൻ ക്രൂരനരകത്തിൽ പതിച്ചിടും ചണ്ഡാലതാമതിൽ ശ്ലാഘ്യമസത്യം നല്ലതല്ലമേ.

വ്യാസൻപറഞ്ഞു

അവനിങ്ങനെ ചൊല്ലുമ്പോളെത്തിനാൻ കൗശികൻമുനി കോപത്താൽ കൺചുവപ്പിച്ചു ഹരിശ്ചന്ദ്രനോടോതിനാൻ: * ഇച്ചണ്ഡാലനിരിക്കുന്നു നിന്നിഷ്ടമ്പോൽ ധനം തരും യാഗദക്ഷിണയെല്ലാം നീ തരുന്നില്ലെന്തുകൊണ്ടുമേ?

രാജാവു പറഞ്ഞു

ഭഗവൻ! സൂര്യവംശത്തിൽ ജനിച്ചോൻ ഞാൻ ധരിക്കുക വിത്താശയാലിച്ചണ്ഡാലദാസനാകുന്നതെങ്ങനേ?

വിശ്വാമിത്രൻപറഞ്ഞു

നിന്നെ വിററവനിൽനിന്നെൻ പണം വാങ്ങിത്തരായ്കിലോ ശപിക്കുംനിന്നെ ഞാനൊട്ടും ശങ്കയില്ല നരാധിപ! * ഇവങ്കൽനിന്നോ വിപ്രങ്കൽനിന്നോ നീ ധനമേകുക ചണ്ഡാലനല്ലാതില്ല മററാരും ധനമേകുവാൻ * ധനമെന്യേ പോകയില്ല നൃപതേ! ഞാനസംശയം ഇപ്പോൾ താനെൻധനം ഭൂപ! നീ തരുന്നില്ലയെങ്കിലോ * നിന്നേസ്സന്ധ്യയടുക്കുമ്പോൾ ശാപത്താൽ ചാമ്പലാക്കിടും.

വ്യാസൻപറഞ്ഞു

ജീവിച്ചിരിക്കിലും ചത്തതിന്നൊപ്പമുടനാനൃപൻ പ്രസീദയെന്നാർത്തനായാമുനിതൻകാല്ക്കൽ വീണുതേ.

ഹരിശ്ചന്ദ്രൻപറഞ്ഞു

ആർത്തൻ, ദീനൻ, ദാസനീ, ഞാൻ വിശേഷാൽ നിന്റെ ഭക്തനും പ്രസാദിക്കുക വിപ്രർഷേ! കഷ്ടം ചണ്ഡാലസങ്കരം * ധനശേഷത്തിനീ നിന്റെ വശത്താസ്സേവ ചെയ്തിടാം നിൻചിത്തമനുവർത്തിക്കും ഭൃത്യനായ്ത്തീർന്നമാമുനേ!

വിശ്വാമിത്രൻ പറഞ്ഞു

ഹാ! വണ്ണംതാൻ നൃപശ്രേഷ്ഠ! ഭവാനെൻഭൃത്യനാകുക എന്നാൽ ഞാൻ പറയുംവണ്ണം കേൾക്കണം സർവ്വദാ നൃപ!

വ്യാസൻ പറഞ്ഞു

ഇവണ്ണം വാക്കുരച്ചപ്പോൾ സന്തോഷത്തോടു മന്നവൻ വീണ്ടും ജനിച്ചു താനെന്നു ചിന്തിച്ചു പനൊടോതിനാൻ: * 'ഉപകാരമേ നിന്നാ ജ്ഞകേൾക്കാമെന്നു ഞാൻ ശങ്കയില്ലതിൽ കല്പിച്ചാലും നിനക്കായ് ഞാനെന്തു ചെയ്യേണ്ടു മാമുനേ!'

വിശ്വാമിത്രൻ പറഞ്ഞു.

വന്ന ചണ്ഡാല! നീയെന്തെൻ ഭൃത്യനാം വിലനൽകിടും ഞാൻ നിനക്കു വിലയ്ക്കിപ്പോൾ തരാം ദാസനെ വാങ്ങുക * എനിക്കു ദാസനാൽ കാര്യമില്ല വിത്താശയുണ്ടു മേ.

വ്യാസൻ പറഞ്ഞു

ഇതോതപ്പെട്ടു മുനിയാൽ ചണ്ഡാലൻ തുഷ്ടചിത്തനായ് അരികിൽ ചെന്നു വേഗത്തിൽ വിശ്വാമിത്രനൊടോതിനാൻ.

ചണ്ഡാലൻ പറഞ്ഞു

പത്തുയോജനവിസ്താരം രത്നം വിളയുമാനിലം പ്രയാഗാമണ്ഡലത്തിങ്കൽ നിനക്കേകാം ദ്വിജോത്തമ! * ഇവനേ വിററതിൻ മൂലം തീർന്നു വന്നുള്ള ദുഃഖവും.

വ്യാസൻ പറഞ്ഞു:

രത്നങ്ങളും മുത്തുകളും സ്വർണ്ണവും സംഖ്യയെന്നിയെ ചണ്ഡാലൻ നൽകിനാൻ വിപ്രനതെല്ലാം സ്വീകരിച്ചഥ * നിർവ്വികാരമുഖത്തോടു നിന്നാനാ ഭൂപനങ്ങനേ എന്റെ സ്വാമിയീ ഹീനജൻ താനെന്നവൻ ചിന്തിച്ചു ധൈര്യമായ് * ഇവൻ ചെയ്യിപ്പതെല്ലാം ഞാൻ ചെയ്തീടണമെന്നമേ ആകാശത്തിങ്കലുടനേ വാക്കുണ്ടായശരീരിണി * അനൃണൻ താൻ മഹാഭാഗ! നീ ദക്ഷിണ കൊടുക്കയാൽ വാനിൽനിന്നുടനേ ഭൂപമൌലിയിൽ പെയ്തു പൂമഴ * നന്നു നന്നെന്നോതിയോജസ്സേറുമിന്ദ്രാദിദേവകൾ അതിമോദത്തോടാ ഭൂപൻ മുനിയോടിതു ചൊല്ലിനാൻ.

രാജാവു പറഞ്ഞു

നീ താനെൻ ബന്ധു മാതാവും പിതാവും നീ മഹാമതേ! ഋണത്തിൽ നിന്നു നീയെന്നേ മോചിപ്പിക്കുകയാൽ ക്ഷണം * ശ്രേയസ്സേനിക്കു നിൻ വാക്യമെന്തു ചെയ്യേണ്ടു ഞാൻ മുനേ! നൃപനീ വാക്കുരച്ചപ്പോൾ വിശ്വാമിത്രൻ പറഞ്ഞുഥ.

വിശ്വാമിത്രൻപറഞ്ഞു

നീയിന്നതൊട്ടിച്ചണ്ഡാലൻപറയുന്നതുകേൾക്കണം ഭദ്രമെങ്ങാക്കമെന്നോതിഗമനംചെയ്താങ്കൊണ്ടുപോയ് മുനി.

ശ്രീദേവീഭാഗവതം ഏഴാംസ്കന്ധം

ആത്മവിക്രയം

ഇരുപത്തിമൂന്നാമദ്ധ്യായം.

---

## ഇരുപത്തിനാലാമദ്ധ്യായം.

ശൌനകൻപറഞ്ഞു

പിന്നെച്ചണ്ഡാലഗേഹംപുക്കെന്തുചെയ്തു നരാധിപൻ? ചൊദിക്കുമെന്നോടതുനീസ്സൂതവര്യ! കഥിക്കണം.

സൂതൻപറഞ്ഞു

വിശ്വാമിത്രൻഗമിച്ചപ്പോൾ ചണ്ഡാലൻ ഹൃഷ്ടചിത്തനായ് ധനംമുനിക്കേകുകയാൽ ബന്ധിച്ചിട്ടാനരേന്ദ്രനെ * കള്ളൻനീപോകമെന്നോതിവടികൊണ്ടൊന്നടിച്ചുടൻ അടിയേററുഭ്രമിച്ചേററംവ്യാകുലേന്ദ്രിയനാസ്ഥലാം * ബന്ധുവററാത്തനായീട്ടുമവനെക്കൊണ്ടുപോയ്ഗൃഹേ സമീപത്തിൽനിരുത്തീട്ടുസുഖമായ് നിദ്രചെയ്തവൻ * നൃപൻചണ്ഡാലഗേഹത്തിലവനരികിലിങ്ങനേ അന്നപാനങ്ങൾകൂടാതെസദാ ദുഃഖിച്ചുനിന്നതേ * ദുഃഖിച്ചേൻഭാര്യാസുതന്മാരെമുമ്പിൽകണ്ടിട്ടുദീനനായ് എന്നേയോർക്കും, കരഞ്ഞീടുമവരെന്നോടോത്തുമിങ്ങനെ * ധനമാർജ്ജിച്ചുനിൻതാതൻതീർത്തിട്ടാമുനിതൻകടം നമ്മളെരണ്ടുപേരെയുംവിട്ടുവിക്കമുടൻസുത! * അച്ഛന്റെയരികിൽപോവാനബ്ബാലൻകരയുമ്പഴം അച്ഛ! അച്ഛ! എന്നുവിളിക്കുമ്പഴംചൊല്ലുമാവിധം * ആമൃഗാക്ഷിധരിക്കുന്നില്ലീഞാൻചണ്ഡാലനായതായ് രാജ്യനാശംസുഹൃന്നാശംഭാര്യാപുത്രവിററലും * പിന്നെച്ചണ്ഡാലദാസത്വംകഷ്ടംദുഃഖപരമ്പരാ ഈവണ്ണംനാലുദിവസംദൈവപീഡനിമിത്തമായ് * ഭാര്യാപുത്രരെയും ചിന്തിച്ചിരുന്നങ്ങുകഴിച്ചവൻ അഞ്ചാംദിനത്തിൽചണ്ഡാലനരികിൽ നിന്നുഭൂപനേ * ശവവസ്ത്രാദികൾവാങ്ങാനായ് നിയോഗിച്ചിട്ടയച്ചതേ ക്രുദ്ധനായ് ക്രൂരവാക്യങ്ങൾകൊണ്ടുഭർത്സിച്ചനേകധാ * മഹാശ്മശാനംകാശിക്കുതെക്കുഭാഗത്തിലുണ്ടെടോ വിട്ടുമാറാതതിനെനീരക്ഷിച്ചീടുകനീതിയായ് * ജർജ്ജരംദണ്ഡിതുംകൊണ്ടിന്നതിവേഗംഗമിക്കുക ചൊല്ലുകെങ്ങുമിതാവീരബാഹുവിൻദണ്ഡിതെന്നതായ്.

സൂതൻപറഞ്ഞു

ഒരേക്കാലംശവക്കൂലിവാങ്ങുവാൻപിന്നെയാനൃപൻ ഹരിശ്ചന്ദ്രൻശ്മശാനത്തിലവൻചൊല്പടിവാണതേ * ചണ്ഡാലഭൃത്യനായിട്ടുശവത്തിൻക്കൂലിവാങ്ങുവാൻ വീരബാഹുവുരച്ചിട്ടാശ്മശാനത്തിങ്കലെത്തിനാൻ * കാശിയ്ക്കുതെക്കുഭാഗത്തിൽചുടുകാടുഭയങ്കരം ശവക്കൂട്ടങ്ങളാൽവ്യാപ്തംദുർഗ്ഗന്ധപ്പുകചേന്നതു് * ഘോരശബ്ദങ്ങളാൽപൂർണ്ണംജംബുകങ്ങൾനിറഞ്ഞതു് കഴുകൻപട്ടിചെന്നായുമങ്ങുമിങ്ങുംനടപ്പതു് *ബഹുദുർഗ്ഗന്ധമാംസസ്ഥിക്കൂട്ടംവ്യാപിച്ചിരിപ്പതു് ചിതയിൽപാതിവെന്തീട്ടുംശവംപല്ലുകിരിക്കയാൽ * ചിരിക്കയോയെന്നുതോന്നുമേവമാണാശവസ്ഥിതി മരിച്ചോർതൻബന്ധുനാദംമുഴങ്ങുന്നതുമിക്കിലും * ഹാപുത്ര!മിത്ര!ഹാബന്ധോ!പ്രിയ!വത്സ!സഹോദര! വിട്ടന്നെന്തെൻഭാഗിനേയ!മാതാമഹ!പിതാമഹ! * അച്ഛ!മാതുല!ഹാപൌത്ര!ബന്ധുനീയെങ്ങുപോയ്,വത്സ മുഴക്കിക്കൊണ്ടിരുന്നോവംക്രൂരശബ്ദങ്ങളേവരും * മാംസാദികൾദഹിക്കുമ്പോൾ ച്ഛമെന്നരവമോട്ടടൻ തീതൻചടചടാശബ്ദമതിലുണ്ടായ് ഭയങ്കരം * കൽപാന്താഗ്നിയൊക്കടാത്തീട്ടുംശ്മശാനമതിഭീഷണം അതിൽചെന്നാനൃപൻദുഃഖത്തോടുംചിന്തിച്ചിതിങ്ങനേ * ഹാഭൃത്യരേ!മന്ത്രിമാരെ!നിങ്ങളെങ്ങെൻറരാജ്യവും ഹാപുത്ര! മൽപ്രിയേ!നിങ്ങൾവിപ്രകോപത്തൊടൊത്തുതാൻ ഈമന്ദഭാഗ്യനേ വിട്ടിട്ടെങ്ങുപോയ്പ്പാണിട്ടുന്നുവോ * ധമ്മമെന്യേനരക്കുണ്ടായീടുകില്ലെന്നുമേശുഭം യതിച്ചുമതിനാൽധമ്മമാചരിച്ചീടണംപുമാൻ * ഏവ ചിന്തിച്ചു,ചണ്ഡാലൻദൃഢമായിപ്പറഞ്ഞപോൽ ശവങ്ങളേനോക്കുവാനായ്പ്പോയാൻമലിനവേഷമായ് ഭൃത്യനേപ്പോലങ്ങുമിങ്ങുമോടിനാനനാരോത്തമൻ*ഇതാശവമിതിൻക്കൂലിമുഴവൻമുമ്പുവാങ്ങിടാം ഇതെനിക്കില്ലരാജാവിന്നിതുചണ്ഡാലവീരനും എന്നോത്തിട്ടാഹരിശ്ചന്ദ്രൻകഷ്ടാവസ്ഥയിൽവാണതേ * ജീർണ്ണമാമേകവസ്ത്രത്തോടുത്തരീയവുമെന്നിയേ ശവഭസ്മംമുഖംകൈകാലുദരത്തിലുമാണ്ടവൻ * മേദോമജ്ജാവസാജാലംകയ്യിൽപററീട്ടുദുഃഖിയായ് വായ്ക്കുരിച്ചാറുഭക്ഷിച്ചുവിശപ്പുംതീർത്തുകേവലം * ശവമാലകൾകൈക്കൊണ്ടുശിരസ്സിങ്കലണിഞ്ഞുമേ ഹാഹാഎന്നോതിയിട്ടല്ലുംപകലുംനിദ്രയെന്നിയേ * നൂറുവഷംപോലിവണ്ണംകഴിച്ചാനൊരുവത്സരം.

ശ്രീദേവീഭാഗവതം ഏഴാംസ്കന്ധം

ശ്മശാനവാസം

ഇരുപത്തിനാലാമദ്ധ്യായം



# ഇരുപത്തഞ്ചാമദ്ധ്യായം

---

സൂതൻ പറഞ്ഞു

ഒരിക്കലാരോഹിതാഖ്യൻബാലകൻബാലരോടുമായ് വാരാണസിക്കരികിലായ് കളിക്കാനായ് ഗമിച്ചുതേ * കളിച്ചിട്ടനേയഗ്രമുള്ളതാംനല്ലദർഭകൾ ചുവടോടുമറുപ്പാനായ് തുടങ്ങീതന്റെ ശക്തിപോൽ * ആയ്യപ്രീതിക്കെന്നുചൊല്ലിപ്പണിപ്പെട്ടിരുകൈകളാൽ വിറകുംലക്ഷണമൊത്തസമിത്തുംവെട്ടിനാനവൻ * പ്ലാശിൻചമതയുംഹോമത്തിന്നനന്നായെടുത്തുതേ നടന്നാനതിദുഃഖേലച്ചുമടുംകൊണ്ടുബാലകൻ * ജലാശയംകണ്ടു,ദാഹംനിമിത്തമുടനേയവൻ ഇറക്കിനാൻചുമടിനേയതിന്നരികിലായുടൻ * വെള്ളംകുടിച്ചല്പനേരംവിശ്രമിച്ചിട്ടനന്തരം പുററിൽനിന്നാച്ചുമടിനേയെടുക്കാനായ് തുടങ്ങിനാൻ * വിശ്വാമിത്രാജ്ഞയാലപ്പോൾകൃഷ്ണസർപ്പംഭയങ്കരം മഹാവിഷംമഹാഘോരംപുററിൽനിന്നിട്ടുവന്നുതേ * കടിച്ചിതബ്ബാലകനേയുടനേവീണുപോയവൻ രോഹിതൻമൃതനായപ്പോൾ ബാലർപുക്കാദ്വിജാലയം * ഭയത്തോടൊത്തുവേഗത്തിലവർമാതാവൊടോതിനാർ: 'ഹേവിപ്രദാസി!നിൻപുത്രൻഞങ്ങളോടുംകളിക്കുവാൻ * വെളിയിൽവന്നുവച്ചുപാമ്പുതൊട്ടുമരിച്ചുപോയ്' അവളപ്പോളിടിക്കൊത്തൊരവർതൻവാക്കുകേൾക്കയാൽ * മൂർച്ഛിച്ചുഭൂമിയിൽവീണാൾവെട്ടിയിട്ടൊരുവാഴപോൽ കോപത്തോടവളിൽവിപ്രൻജലംകോരിതളിച്ചുടൻ * മുഹൂർത്തംകൊണ്ടെഴീററപ്പോളവളോടോതിയിങ്ങനെ.

ബ്രാഹ്മണൻ പറഞ്ഞു

നിന്ദ്യമശ്രീകരംസന്ധ്യക്കറിവുള്ളവളായനീ കരയുന്നതുനിന്നുള്ളിൽലജ്ജയില്ലാത്തതെന്തെടോ? * ദ്വിജനേവംപറഞ്ഞിട്ടുമരച്ചില്ലൊന്നുമായവൾ പുത്രദുഃഖത്തിനാൽദീനയായിട്ടേററംകരഞ്ഞുതേ * കണ്ണീരോടുംമലിനയായഴിഞ്ഞകചമോടുമേ കോപത്തോടുടനാവിപ്രൻരാജപത്നിയോടോതിനാൻ: * 'കഷ്ടമെൻവിലയുംവാങ്ങിവേലചെയ്യാത്തതെന്തുനീ വേലയ്ക്കുശക്തിയില്ലെങ്കിലെന്തിനായ് വാങ്ങിയെൻധനം'? * ക്രൂരവാക്കേവമാവിപ്രൻപലവട്ടംകഥിക്കയാൽ കരഞ്ഞുംകൊണ്ടതിൻഹേതുവോതിനാൾഗൽഗദത്തൊടും: * 'സ്വാമിൻ! ബാലകനെൻപുത്രൻപാമ്പുതൊട്ടുമരിച്ചുപോയ് അങ്ങുചെന്നവനേക്കാണ്മാനാജ്ഞനൽകീടണംഭവാൻ * ദുർല്ലഭംമേലിലവനേക്കാണ്മതുംമമസുവ്രത!' ഇതോതീട്ടവൾപിന്നീടുംകൃപയോടുകരഞ്ഞുതേ * കോപിച്ചുപിന്നെയുംവിപ്രനാരാജസ്ത്രീയൊടോതിനാൻ.

ബ്രാഹ്മണൻ പറഞ്ഞു

ദുഷ്ടേ!ദുശ്ചരിതേ!പാപംവിചാരിക്കാത്തതെന്തുനീ? സ്വാമി
തൻശമ്പളംവാങ്ങിവേലചെയ്യാതിരിക്കകിൽ * മഹാരൌരവമെന്നു
ള്ള നരകംപൂകുമായവൻ കല്പകാലമതിൽവാണുപിന്നെക്കോഴിയുമാ
യിട്ടും * അഥവാഞാനമീധർമ്മമുരച്ചിട്ടെന്തുമേഫലം? ഭൂപൻപാപര
തൻമൂർഖൻക്രൂരൻനീചൻശഠൻദൃഢം * അവൻവാക്യംനിഷ്ഫലമായ്
മരുഭൂമിയിൽവിത്തുപോൽ വന്നാലുംപരലോകത്തെഭയമുണ്ടെങ്കിലി
ങ്ങുനീ * എന്നോതപ്പെട്ടവൾചൊന്നാൾവിറപൂണ്ടവനോടുടൻ: 'എ
ന്നിൽനീകൃപചെയ്താലുംപ്രസാദിക്കുകതുഷ്ടനായ് * ബാലനേക്കാണു
വാൻമാത്രംനേരമെന്നെയയക്കുക' എന്നോതീട്ടവളാവിപ്രപാദങ്ങ
ളിൽനമിച്ചുടൻ * കരഞ്ഞുകരുണംപുത്രദുഃഖത്താൽദീനയായവൾ
അപ്പോൾകോപിച്ചോതിവിപ്രൻകോപത്താൽകൺചുവന്നവൻ.

വിപ്രൻ പറഞ്ഞു

നിൻപുത്രനാലെന്തെനിക്കുകാര്യംനീവേലചെയ്യുക പാട്ടുകൊ
ണ്ടടികിട്ടുന്നോരെൻകോപമറിവില്ലയോ? * ഇതോതപ്പെട്ടുവൈദേഹി
ണ:ഗൃഹകാര്യങ്ങൾചെയ്തവൾ കാൽതലോട്ടുകതാട്ടോരോരോജോലി
യാൽപാതിരാവുമായ് * ബാലൻറയരികിൽപോകുകെന്നപ്പോൾ
ചൊല്ലിനാൻദ്വിജൻ 'ശയനാദികൾചെയ്തിട്ടുവേഗമിന്നാഗമിക്കണം *
നേരത്തെൻഗൃഹകാര്യങ്ങൾക്കൊന്തിക്കരുതൊട്ടുമേ' ഉടനേതനിയേരാ
വിൽകരഞ്ഞുംകൊണ്ടുപോയവൾ * ചത്തതൻപുത്രനേക്കണ്ടിട്ടത്യ
ന്തമഴലാണ്ടുതേ കൂട്ടംപിരിഞ്ഞമാനിനംകൂവില്ലാപ്പയ്യൊപ്പമായ് *
കാശിക്കുവെളിയിൽഭൂവിൽകാഷ്ഠംദർഭവറ്റിലായ് ചത്തുവീണുകി
ടക്കുംതൻപുത്രനേക്കാണ്കെകാരണം * ക്രൂരമായതിദുഃഖത്തോടുച്ചത്തിൽ
വിലപിച്ചുതേ എൻനേരേവരികെന്തിപ്പോൾകോപിച്ചീടുന്നുചൊൽ
കനീ * എൻനേരേവരുമെല്ലോയെന്നമ്മയെന്നോതിനീസദാ കാൽ
തട്ടിച്ചെന്നവൻമീതിലവൾമൂർച്ഛിച്ചുവീണുപോയ് * മൂർച്ഛവിട്ടവ
ന്നേക്കെട്ടിപിടച്ചുകൈകൾകൊണ്ടുടൻ തന്മുഖത്തിൽമുഖംവച്ചുകര
ഞ്ഞാളാർത്തനാദമായ് * കൈകൊണ്ടടിച്ചാൾതന്നേത്താൻശിരസ്സി
ലുദരത്തിലും ഹാബാല!ഹാശിശോ!വത്സ!ഹാകുമാരക!സുന്ദര! * ഹാ
രാജാവേ?യെങ്ങുപോയ് നീനോക്കുകീനിൻറപുത്രനേ .മൃതനായിക്കി
ടക്കുന്നുപ്രാണനേക്കാൾപ്രിയൻഭുവി * ജീവനുണ്ടോയെന്നുനോക്കീ
പിന്നെയുംസംശയിച്ചവൾ നിർജ്ജീവമാംമുഖംകണ്ടുമൂർച്ഛിച്ചങ്ങുപതി
ച്ചുടൻ * മുഖംകൈകൊണ്ടുയർത്തീട്ടുപിന്നെയിങ്ങനെചൊല്ലിനാൾ:
'ശയനംകഠിനംബാല!ക്ഷണംനീയെഴുനീൽക്കുക * നരികൾകൂകിട്ടു

ന്നോരുപാതിരാവായിനേരവും ഭൂതപ്രേതപിശാചാദികളുംശബ്ദിച്ചി
ടുന്നതേ * നിന്നിഷ്ടർവന്നുസന്ധ്യക്കുനീമാത്രംവാഴ്വതെന്തിഹ?'.

സൂതൻ പറഞ്ഞു

ഇതോതീട്ടവൾപിന്നീടുംസദയംവിലപിച്ചുതേ ഹാശിശോ!ബാ
ല!ഹാവത്സ!രോഹിതാഖ്യ!കുമാരക! * പുത്ര!നീയെന്തിനാലോതീടുന്ന
തില്ലെന്നോടുത്തരം? നിന്നമ്മഞാൻനോക്കുകെന്നെയറിയുന്നില്ലയോ
സുത! * ദേശവുംരാജ്യവുംപോയുംദാസിയായ്പിരിവുമെൻപതി കേ
വലംനിൻമുഖംനോക്കിക്കൊണ്ടുജീവിച്ചിരുന്നുഞാൻ * വ്യർത്ഥമായ്നീ
ജനിച്ചപ്പോൾദ്വിജന്മാരുരചെയ്തതും ദീർഘായുസ്സായ്ഭൂപതിയായ്പു
ത്രപൌത്രസമേതനായ് * ദേവദ്വിജഗുരുപ്രീതനായ്ശൌര്യബലയു
ക്തനായ് പിതാക്കൾക്കിഷ്ടനായ്സത്യവാക്കായിട്ടതിശക്തനായ് *
ഉദാരനായ്തീരുമെന്നതെല്ലാമിപ്പോളസത്യമായ് ചക്രംമത്സ്യംകൂട
യത്തുംശ്രീവത്സംസ്വസ്തികംധ്വജം * കലശംചാമരംനിൻ്റെകയ്യിലീ
രേഖയൊക്കയും ലക്ഷണംചൊന്നതാംമററുകൈകരേഖകളശേഷവും *
എല്ലാമിപ്പോൾനിഷ്ഫലമായ്ഭവിച്ചുമമനന്ദന! ഹാഭൂപതെ!നിൻ്റെ
രാജ്യമെങ്ങെങ്ങാമന്ത്രിവീരരും * കുടയുംസിംഹാസനവുംവാളുംധനവു
മെങ്ങുവാൻ അയോധ്യയെങ്ങെങ്ങുമേടപ്രജതേരശ്വമാനയും * എ
ന്നോടുമിവയേവിട്ടെൻപുത്ര!നീയെങ്ങുപോയിതോ ഹാകാന്ത!നീവ
ന്നുകണ്ടുകൊൾപ്രിയനാംനിൻ്റെപുത്രനേ * ബാല്യത്തിങ്കലിവൻനിൻ്റെകു
ങ്കുമംതേച്ചമാറിടം തൻ്റെദേഹപ്പൊടികളാലഴുക്കാക്കിയതില്ലയോ?*
ബാല്യത്തിലീനിൻ്റെമകൻമടിയിൽവാണുനിന്നുടെ നെററിയിൽചെ
ത്തുകസ്തൂരീതിലകംമാച്ചതില്ലയോ? * ചുംബിച്ചു പണ്ടുഞാൻസ്നേ
ഹാൽമണ്ണുചെന്നോരിവൻമുഖം ഈച്ചയുംപുഴുവുംപററിക്കാണുന്നാമു
ഖമിന്നുഞാൻ * കിടക്കുന്നസ്സുതൻചത്തുതടിപോൽ,കാണ്കഹാപാപ!
മുജ്ജന്മത്തിങ്കൽഞാനെന്തുപാതകംചെയ്തുദൈവമേ! * അപ്പാതകഫ
ലത്തിനൊരററംകാണുന്നതില്ലഞാൻ ഹാപുത്ര!ഹാശിശോ!വത്സ!
ഹാകുമാരക!സുന്ദര! * അവൾവിലാപമീവണ്ണംകേട്ടാനഗരപാലകർ
ഉണർന്നുവേഗമാശ്ചര്യത്തോടുമട്ടിക്കിടിലെത്തിനാർ.

ജനങ്ങൾ പറഞ്ഞു

നീയാരിബ്ബാലനാക്കുള്ളോൻനിൻ്റെവല്ലഭനെങ്ങുപോയ് തനി
ച്ചുഭയമെന്നിയേകരയുന്നിങ്ങുരാവിൽനീ? * ചോദിക്കപ്പെട്ടുമീവണ്ണമൊ
തിരില്ലൊന്നുമായവൾ ചോദിച്ചപിന്നെയുംസ്തംഭിച്ചുപോയുടനെയേ
ററവും * കണ്ണുനീരണ്ടുദുഃഖാർത്തയായിട്ടുവിലപിച്ചുതേ ഭയപ്പെട്ടിട്ടു

രോമാഞ്ചംപൂണ്ടിട്ടന്യോന്യമോതിനാർ * അവളിൽസംശയത്തോട്ടായുധങ്ങൾധരിച്ചവർ: 'ഒന്നുംചൊല്ലാത്തത് മൂലംനാരിയല്ലവൾനിശ്ചയം * യതിച്ചുമതിനാൽവധ്യയാകുന്നീബാലഘാതിനീ ഇപ്പാതിരാവിലിട്ടിക്കിൽവരുമോശുഭയാകകിൽ * ഭക്ഷിപ്പാനായാരുടെയോശിശുവേകൊണ്ടുവന്നിവൾ' എന്നോതി ഗാഢമാശുവേഗംവേണിയിങ്കൽ പിടിച്ചവർ * കൈകളിൽചിലരവ്വണ്ണംപിടിച്ചന്യർകഴുത്തിലും ഇവൾ ഖേചരിപോമെന്നാർശസ്ത്രപാണികളൊട്ടുപേർ * വലിച്ചുതെരുവിൽ കൊണ്ടുവന്നിച്ചണ്ഡാലനേകിനാർ ചണ്ഡാല! ഹേ ഞങ്ങൾകണ്ടീട്ടു ബാലഘാതിനിനാരിയേ * വധമോബന്ധനന്താനോചെയ്കവേഗംബഹിസ്ഥലേ ചണ്ഡാലനവളെനോക്കീട്ട,റിഞ്ഞിവൾപ്രസിദ്ധതാൻ * മുൻപാക്കംകണ്ടുകിട്ടാതെത്താൾഭക്ഷിച്ചാൾബഹുബാലരേ നിങ്ങൾകണ്ടു പിടിച്ചല്ലോപുണ്യമുണ്ടെന്നുചൊല്ലിനാൻ * സുഖമായ്പ്പോകുവിൻനിങ്ങൾക്കുണ്ടാംകീർത്തിലോകംഭുവി ദ്വിജസ്ത്രീബാലഗോഘാതീസന്നം മോഷ്ടിച്ചീടുംനരൻ * മാർഗ്ഗഘാതീമദ്യപൻതീവച്ചോൻഗുരുതൽപഗൻ മഹാജനദ്രോഹിയിവർവധംപുണ്യത്തിനാൾകിട്ടും * സ്ത്രീയായാലുംബ്രാഹ്മണനായീടിലുംദോഷമില്ലതിൽ എനിക്കുയോഗ്യമിവൾതൻ വധമെന്നോതിയിട്ടവൻ * താഡിച്ചാൻവേണിയിൽപാശംനന്നായ്ക്കെട്ടിവലിച്ചവൻ ഉടനെയാഹരിശ്ചന്ദ്രനോടുരച്ചാൻകഠോരമായ് * 'ദുഷ്ടയെദാസ! വിശങ്കംനീവധിക്കുക ഇടിവെട്ടുന്നപോലുള്ളോരാ വാക്യംകേട്ടമന്നവൻ * വിറപൂണ്ടവനോടോതിയുടൻസ്ത്രീവധശങ്കയാൽ: 'ശക്തനല്ലിതുചെയ്വാനെൻഭൃത്യനായ്ത്തദികേകനെ * അസാധുമായതുംചെയ്വാനിനിക്കേറ്റവാക്കാലിതെന്നിയേ' നൃപൻചൊല്ലിയവാക്യത്തെക്കേട്ടാശ്വപചനോതിനാൻ * 'ഭയംവേണ്ടാവാളെടുക്കുകിവളെക്കൊൽകപുണ്യമാം ബാലകൾക്കുഭയമേകുന്നോൾരക്ഷ്യയല്ലൊരുനാളുമേ' അവന്റെയാവാക്കുകേട്ടമന്നവൻചൊല്ലിനാൻഗിരം: * 'രക്ഷിക്കണംനാരിമാരെവധിക്കരുതൊരിക്കലും സ്ത്രീവധംപാപമെന്നാരാമുനിമാർധർമ്മതൽപരർ * അറിഞ്ഞുമറിയാതെയുംസ്ത്രീയേക്കൊല്ലുകിലാന്നരൻ മഹാരൗരവമെന്നുള്ളനരകത്തിൽപതിച്ചിടും.'

ചണ്ഡാലൻപറഞ്ഞു.

ചൊല്ലായ്കനീനല്ലവാൾവാങ്ങുമിന്നൽകൊടിയൊടൊത്തിടും ഇതുയേകയേനിഗ്രഹിച്ചാൽബഹുക്കൾക്കുസുഖംവരും * ഭുവിലിട്ടിഷ്ടംഭക്ഷിച്ചാളൊട്ടനേകംശിശുക്കളെ ഇവൾതൻഹിംസനാലുണ്ടാമതിപുണ്യമസംശയം * കൊന്നാലുമതിനാൽവേഗംസുസ്ഥരാകട്ടെമാനുഷർ.

രാജാവു പറഞ്ഞു

ജന്മംമുതൽസ്ത്രീവധം ഞാൻ ചെയ്കയില്ലെന്നു ശീഘ്രമാം വ്രതമുണ്ടതിനാലിന്നു ചെയ്കയില്ലിതു ഞാൻ പ്രഭോ!

ചണ്ഡാലൻ പറഞ്ഞു

സ്വാമികാര്യത്തിനേക്കാളും വ്രതമെന്തന്യമായ് ശഠ! വാങ്ങിക്കൊണ്ടെൻ ശമ്പളം നീ മടിക്കുന്നെന്തു വേലയിൽ? * ശമ്പളം വാങ്ങിയും കൊണ്ടാ വേല ചെയ്യാത്ത വന്നുകേൾ ബഹുകൽപം കഴിഞ്ഞാലും നരകം താനൊരാശ്രയം.

രാജാവു പറഞ്ഞു

വേറെ കർമ്മം ഘോരമായ് നീ യോജനീ നിയുള്ള താന്ത് നിൻ ശത്രുവല്ലോ ൽ കവേഗം കൊന്നിടാം ഞാനസംശയം * അന്യത്തു വേ ഞാൻ കൊന്നിട്ടു നിനക്കായ് ഭൂമി നൽകിടാം ഉരഗങ്ങൾ ദേവർ ഗന്ധർവ്വന്മാരും ചേർന്നിരിക്കിലും * ദേവേന്ദ്രനെയും ഞാനിന്നെൻ ക്രമമ്പാൽ വിജയിച്ചിടാം ഹരിശ്ചന്ദ്രന്റെയീ വാക്കുകേട്ടു ചണ്ഡാലനാമവൻ * വിറയ്ക്കുന്നന്ത്യപനോടു ഹാസ്യോപത്തോടൊത്തു ചൊല്ലിനാൻ.

ചണ്ഡാലൻ പറഞ്ഞു

ഈ വാക്യമൊരു ദാസൻ ചൊല്ലുവാൻ ചേർച്ചയില്ലെടോ! ചണ്ഡാലദാസനായും നീ ശുദ്ധർ വാക്കോതിടുന്നതേ * ഏറെയെന്തിനു രയ്ക്കുന്നെൻ വാക്കുകൾ കേൾക്കുക ദാസ! നീ നിർല്ലജ്ജ! നിന്നുള്ളിലൽപം പാപഭീതി ഭവിക്കുകിൽ * ചണ്ഡാലന്റെ ഗൃഹത്തിങ്കൽ ദാസനായതുമെന്തിനായ് ഈ വാൾ വാങ്ങുക പിന്നീടീയിവൾ തൻ തലകൊയ്യുക * എന്നോതിട്ടു നേഭ്രപന്നായവൻ ഖഡ്ഗമേകിനാൻ.

ശ്രീദേവീഭാഗവതം ഏഴാം സ്കന്ധം
ഹരിശ്ചന്ദ്രോപാഖ്യാനം
ഇരുപത്താറാമദ്ധ്യായം



## ഇരുപത്താറാമദ്ധ്യായം

സൂതൻ പറഞ്ഞു.

മുഖന്താഴ്ത്തീട്ടു ഭൂപാലൻ രാജ്ഞിയോടു പറഞ്ഞുടൻ പാപിയാമെൻ മുൻപിലിങ്ങു ബാലികേ! നീയിരിക്കുക * വധിക്കാൻ ശക്തികയ്ക്കുണ്ടെന്നാകിൽ നിൻ തല വെട്ടിടാം എന്നോതി വാളു മോങ്ങിക്കൊണ്ടടുത്താൻ കൊല്ലുവാൻ നൃപൻ * ഭാര്യയെന്നാവനം ഭർത്താവെന്നറിഞ്ഞില്ല രാജ്ഞിയും തന്റെ യാമൃതിയോർത്തേറ്റെദുഃഖിച്ചിട്ടവളോതിനാൾ,

സ്ത്രീ പറഞ്ഞു.

ചണ്ഡാല! കേൾക്ക കല്പാന്നീ നിനയ്ക്കുന്നെങ്കി, ചെൻമൊഴി ഇപ്പുരിക്കവെളിക്കിങ്ങെൻപുത്രൻ ചത്തുകിടക്കയാൽ * അവനെക്കൊണ്ടു വന്നിങ്ങുദഹിപ്പിച്ചിട്ടുവോളവും ക്ഷമിക്കണംപിന്നെയെന്നെ നിഗ്രഹിക്കുകവാളിനാൽ * ആകട്ടെയെന്നോതിയവൻ ബാലൻ ചാരത്തയച്ചുടൻ ദുഃഖാർത്തയായ് ഘോരമായിക്കരഞ്ഞുംകൊണ്ടുപോയിതേ * സർപ്പം കടിച്ചപുത്രൻതന്നരികിൽഭൂപവല്ലഭാ ഹാപുത്ര! ഹാവത്സ! കുഞ്ഞേയെന്നോതിക്കൊണ്ടനേകധാ * കൃശാവിവർണ്ണാമലിനാപൊടിയേണിയിലാണ്ടവൾ ശ്മശാനത്തിൽപുത്രനെക്കൊണ്ടിട്ടാഭൂമിയിൽവീണുപോയ് * ഇഷ്ടരോട്ടുംകളിക്കുമ്പോൾസർപ്പംതൊട്ടുമരിക്കയാൽ കാണുന്നിന്നീപുത്രനെയിബ് ഭൂതലത്തിങ്കൽമന്നവ! * ആനാരിതൻവിലാപത്തെക്കേട്ടിട്ടാനരപാലകൻ ശവത്തിന്നരികിൽചെന്നാമൂടുവസ്ത്രമെടുത്തുടൻ * ചിരംവേർപെട്ടദുഃഖത്താൽപിന്നീടുണ്ടായനാരിപോൽ അവ്വണ്ണംകരയുംസ്ത്രീയെഭാര്യയെന്നറിയാതെതാൻ * സുകേശൻനൃപനേയന്നുജടയോടൊത്തുകാണുകയാൽ അറിഞ്ഞില്ലവളുംശുഷ്കവൃക്ഷത്തിൻതൊലിയെന്നപോൽ * സർപ്പംകടിച്ചുഭൂവികൽകിടക്കുന്നകുമാരനെ രാജലക്ഷണമോടൊത്തുകണ്ടു ചിന്തിച്ചിതാനൃപൻ * ചന്ദ്രനെപ്പോലീവദനംവൻമൂക്കോടൊത്തതവ്രണം കണ്ണാടിപോൽവിളങ്ങുന്നീതടിച്ചുള്ളകവിൾത്തടം * കേശങ്ങൾനീലമായറ്റംചുരുണ്ടൊപ്പത്തിൽനീണ്ടവ പത്മംപോൽകണ്ണുകൾചുണ്ടാകെത്തൊണ്ടിതൻപഴമെന്നപോൽ * വിശാലംമാറുന്നതാംസൻദീർഘാക്ഷൻദീർഘബാഹുകൻ വിശാലപാദൻഗംഭീരൻസൂക്ഷ്മാംഗുലിനരാധിപൻ * മൃണാളപാദൻഗംഭീരനാഭിയുന്നതകന്ധരൻ കഷ്ടമേതോനരേന്ദ്രന്റെകുലത്തിൽജാതനാണിവൻ * ദുഷ്ടനാമന്തകൻകാലപാശത്താൽകൊണ്ടുപോയിതേ.

സൂതൻപറഞ്ഞു

മാതാവിൻമടിയിൽവച്ചാബ്ബാലനെനോക്കിയിങ്ങനെ ഉടൻതൻപുത്രനെന്നോർത്തു കഷ്ടമെന്നുകരഞ്ഞവൻ * കഥിക്കയുംചെയ്തെൻപുത്രനീയവസ്ഥയിലായിതോ? അവനെഘോരനാംകാലൻതന്നധീനത്തിലാക്കിയോ * ഹരിശ്ചന്ദ്രൻവിചാരത്തോടങ്ങവ്വണ്ണമിരുന്നുപോയ് രാജ്ഞിയപ്പോൾമഹാദുഃഖാവേശത്താലിതുചൊല്ലിനാൾ.

രാജ്ഞി പറഞ്ഞു.

ആരുചെയ്താരുപാപത്താലീമഹാഘോരമായിട്ടും ദുഃഖംകഷ്ടം നിനക്കുണ്ടായെന്നറിഞ്ഞില്ലഞാൻസുത! * ഹാനാഥ! ഭൂപനീയേററം

ദുഃഖിക്കുന്നെന്നെവിട്ടുപോയ് എങ്ങുദേശത്തുവാഴുന്നു സമാധാനവുമെ
ന്നുമേ * രാജ്യനാശം സുഹൃത്ത്യാഗം ഭാര്യാതനയവിക്രയം രാജർഷി
യാം ഹരിശ്ചന്ദ്രന്നെന്താപത്തേകി നീ വിധേ? * എന്നാവലംവാക്കുകേട്ട
പ്പോൾ സ്ഥാനഭ്രഷ്ടൻ നരാധിപൻ അവൾ ഭാര്യമരിച്ചോൻ തൻ സുത
നെന്നുമറിഞ്ഞുടനേ, * കഷ്ടമെൻ ഭാര്യയിവളിപ്പോലനെന്നുടെ നന്ദനൻ
അറിഞ്ഞിട്ടുഴലാൽ വീണു പ്രാപിച്ചാൻ മൂർച്ഛയേററവും * ആമട്ടിൽ
വാഴുമവനേയറിഞ്ഞിട്ടവളും ഭൂവി ആർത്തയായിട്ടു മൂർച്ഛിച്ചു ചേഷ്ടയെ
ന്യേ പതിച്ചുതേ * രാജാവും രാജ്ഞിയും ബോധംവന്നൊന്നിച്ചെഴുന്നേ
റവുടൻ കരഞ്ഞാർ തപ്തരായേററം ശോകഭാരനിമിത്തമായ്.

രാജാവു പറഞ്ഞു.

ഹാ വത്സ! നിൻ മോഹനമാം കുടിലാളകമാം മുഖം ദീനമായ് ക
ണ്ടെൻ ഹൃദയം നശിച്ചീടാത്തതെന്തു വാൻ? * അച്ഛ! അച്ഛ! എന്നു മം
ഗ്യാവിളിച്ചു തനിയേ വരും നിന്നെ പുണർന്നു കുഞ്ഞേ കുഞ്ഞേയെ
ന്നോതുമെന്നു ഞാൻ * ആർത്തൻ ജാനുകളിൽ ചേർന്ന പിംഗമാം പൂഴി
മൂലമായ് മേലെന്നുതസംഗവും വസ്ത്രമതും മലിനമായിടും * ഇന്നോളവും
പുത്രസുഖം തൃപ്തിയായില്ല നന്ദന! വസ്തുവേപ്പോൾ നിന്നെ വിറെറാരച്ഛ
നാൽ പിതൃവാൻ ഭവാൻ * നഷ്ടമായെൻ വൻധനവും രാജ്യവും ബന്ധുവ
ർഗ്ഗവും ക്രൂരനാം ദുഷ്ടദൈവത്താൽ കാണപ്പെട്ടേവമെൻ സുതൻ * സ
ർപ്പം കടിച്ചോരെൻ പുത്രമുഖപത്മത്തെയിന്നു ഞാൻ: കാണ്കെയാൽ ഘോ
രമാം ശോകവിഷം വ്യാപിച്ചിതെന്നിലും * എന്നോതിത്തൊണ്ടവിറ
യലോടെടുത്തക്കുമാരനേ പുണർന്നു നിശ്ചേഷ്ടനായി മൂർച്ഛയോടു പതി
ച്ചുതേ * അവൻ വീണതു കണ്ടിട്ടാരാജ്ഞി ചിന്തിച്ചിതിങ്ങനേ വിദ
ജ്ജനമനശ്ചന്ദ്രൻ ഹരിശ്ചന്ദ്രൻ നരോത്തമൻ * തന്നെയിപ്പുരുഷവ്യാ
ഘ്രൻ സ്വരംകൊണ്ടറിയുന്നു ഞാൻ അച്ചോൽ പൊങ്ങും മഹാത്മാ
വിൻ മുല്ലമൊട്ടൊത്ത പല്ലുകൾ * എള്ളിൻപൂപോലുന്നതമാം മൂക്കും
കാണുന്നു ഭംഗിയായ് അബ്ഭൂപനീശ്മശാനത്തിലിന്നു വന്നതുമെങ്ങ
നേ? * വീണൊരാപ്പതിയേക്കണ്ടു പുത്രദുഃഖം വെടിഞ്ഞവൾ തുഷ്ട
യായ് വിസ്മയിച്ചാളബ് ഭർത്തൃപുത്രാർത്തിദീനയായ് * നൃപനേനോക്കി
യുടനേ ഉവി മൂർച്ഛിച്ചു വീണുപോയ് കുറേ കഴിഞ്ഞു മോഹം തീർന്നുര
ച്ചാൾ ഗൽഗദത്തോടും * 'ധിക്കരിക്കുന്നു നിന്നെ ഞാൻ നിന്ദ്യനാം ക്രൂര
ദൈവമേ ശ്വപചാകനാക്കി നീയിന്ദ്രതുല്യനാമീനൃപാലനേ * രാജ്യനാ
ശം സുഹൃത്ത്യാഗം, ഭാര്യാതനയവിക്രയം അവയും വിട്ടിവന്നേകിയി
ല്ലേ നീ ശ്വപചതാവും * സിംഹാസനം കാണ്മതില്ലാ വെൺകൊററക്കു
ടയായതും ആലവട്ടം ചാമരവുമെന്തു നിർഭാഗ്യമാണിതു * ഇവൻ പോ

യീടവേപണ്ടട്ടഭൃത്യന്മാരായിമന്നവർ പൊടിപററാതെഭൂവിങ്കലുത്തരീയംവിരിച്ചിട്ടും * ആയിവൻതലയോടോട്ടക്കലംമുണ്ടുംനിറഞ്ഞതായ് ശവമാലാസൂത്രയുക്തകേശത്താൽഭീകൊട്ടപ്പതായ് * അങ്ങുമിങ്ങും ശുഷ്കമാംസംകൊണ്ടുശോഭിച്ചിടുന്നതായ് കരിചാരംപാതിവെന്തൊരെല്ലുമജ്ജയുമുള്ളതായ് * നരിയുംകഴുവുംക്ഷുദ്രപക്ഷിയുംക്രുകിടുന്നതായ് പുകയാംവൻപടകൊണ്ടിട്ടെങ്ങുമേനീലവർണ്ണമായ് * ശവംതിന്നീടുമോരോരോപിശാചുക്കൾനിറഞ്ഞതായ് ഉള്ളീക്ഷ്ണശ്മശാനത്തിൽചരിച്ചീടുന്നുദുഃഖിയായ് * എന്നോതീട്ടാബ്ഭൂപകണ്ഠത്തിങ്കൽ കെട്ടിപ്പിടിച്ചവൾ ദുഃഖത്തോടുംകഷ്ടമാത്തനാദയായിക്കരഞ്ഞുതേ * സ്വപ്നമെന്നോസത്യമെന്നോനീയോക്കുന്നിതുമന്നവ! അതുചൊൽക മഹാഭാഗ!ഭ്രമിക്കുന്നെൻറമാനസം * ഇതെല്ലാംസത്യമാണെങ്കിൽ ധമ്മത്തിൻഫലമില്ലതാൻ സത്യരക്ഷയിലവ്വണ്ണംദേവവിപ്രാച്ച്നത്തിലും * ധമ്മമില്ലെ,ങ്ങുവാൻ സത്യംനേരുംകള്ളവുമില്ലതാൻ നീരാജ്യഭ്രഷ്ടനായ്തീൻമഹാധമ്മിഷ്ഠനാകയാൽ.

സൂതൻ പറഞ്ഞു.

എന്നവൾവാക്കുകേട്ടേങ്ങലോടുംതൊണ്ടവിറച്ചവൻ അവളോടോതിനാൻചണ്ഡാലത്വംവന്നൊരുകാരണം * ഏങ്ങലോടുംകുറെനേരംകരഞ്ഞഴലൊടായവൾഉണ്ടായോണംധരിപ്പിച്ചാൾതൻപുത്രമരണത്തിനേ * രാജാവാവാക്കുകേട്ടിട്ടുഭൂമിയിങ്കൽപതിച്ചുപോയ് എടുത്തുപുത്രനേനാവാൽനക്കിനാൻപലവട്ടവും * അബ്ഭൂപനോടുടൻരാജ്ഞിയുരച്ചാൾഗൽഗദത്തോടും എൻശിരസ്സുമുറിച്ചാനിൻസ്വാമിതന്നാജ്ഞകേൾക്കണം * സ്വാമിദ്രോഹംചെയ്യോലാനീയരുതൊട്ടുമസത്യവും അസത്യാവുംപരദ്രോഹദോഷവുംനിന്നിലില്ലതാൻ * ഇതുകേട്ടുനൃപൻഭ്രമിതന്നിൽമൂർച്ഛിച്ചുവീണുതേ ക്ഷണാംബോധംവന്നുദുഃഖത്തോടൊത്തുവിലപിച്ചവൻ.

രാജാവു പറഞ്ഞു.

അതിക്രൂരംനീയുരച്ചകാര്യമെവ്വണ്ണമെൻപ്രിയേ! ചെയ്തീടുംഞാൻ കഥിക്കാനുംശക്തിയില്ലതെനിക്കുകേൾ.

ഭാര്യപറഞ്ഞു

ഞാൻപൂജിച്ചുഗൌരിയേയുംദേവബ്രാഹ്മണരേയുമേ അന്യജന്മത്തിലുംനീതാനെൻഭത്താവായ്വരുംപ്രഭോ! * ഹരിശ്ചന്ദ്രനമാവാക്യംകേട്ടുഭൂമിയിൽവീണുടൻ മൃതപുത്രൻറവദനം ചുംബിച്ചാൻസങ്കടത്തൊടും.

രാജാവുപറഞ്ഞു

ഇദ്ദുഃഖംവളരെക്കാലംഭുജിപ്പാനിഷ്ടമില്ലമേ എന്നാത്മാവെൻ വശത്തല്ലനോക്കുകെൻഭാഗ്യഹീനതാ * ചണ്ഡാലാനുജ്ഞയെന്നിയേഞാ നഗ്നിയിൽചെന്നുചാടുകിൽ ചണ്ഡാലദാസനായിട്ടുമന്യജന്മത്തിലും പ്രിയേ! * ഘോരമാംനരകത്തിങ്കൽവീണുദുഃഖിക്കുമേററവും മഹത്താം രൗരവത്തിങ്കൽപതിച്ചുദുഃഖമാർന്നിട്ടും * ദുഃഖക്കടലിൽമുങ്ങീട്ടുമാവ സമൃതിയുത്തമം എനിക്കിപ്പോളൊരുവൻവംശവൃദ്ധികരൻസുതൻ * അവനുംവല്ലാതാമെന്റെനിർഭാഗ്യത്താൽമരിച്ചുപോയ് ഭ്രഷ്ടൻപരാധീ നനെമ്മട്ടെൻപ്രാണൻകളയുന്നുഞാൻ * എന്നാലുംദുഃഖഭാരത്താലെൻ ദേഹത്തെവെടിഞ്ഞിട്ടും പുത്രദുഃഖസമംദുഃഖമാകവെതരുന്നിതന്നിലും * ത്രൈലോക്യത്തിലുമില്ലില്ലഅസിപത്രവനത്തിലും ആഞാൻസുതശരീ രത്തോടൊത്തുകാളുന്നോരഗ്നിയിൽ * ചാടുമിന്നെന്റെഅക്കുററംക്ഷ മിക്കേണമതുതാൻപ്രിയേ! എന്റെയീവാക്കുകേട്ടിട്ടുസഹിക്കാത്തവളാ യിനി * ഇതിനെപ്പററിയൊന്നുംതാൻപറഞ്ഞീടായ്കസുന്ദരി! ഞാൻ സമ്മതിച്ചുനീവിപ്രഗേഹത്തിങ്കൽഗമിക്കുക * പൂജിക്കപൂജ്യരേദാ നംഹോമവുംചെയ്യുകെങ്കിൽഞാൻ പരലോകത്തിലെൻഭാര്യാപുത്ര രോടൊത്തുചേർന്നിടും * ഈയാശയിഹലോകത്തിൽഫലിക്കുന്നതുമെ ങ്ങനെ? ഗൂഢമായ്ഞാൻസഹിക്കാതെനിന്നോടോതിയതൊക്കെയും * സഹിക്കണംചാരുനേത്രേ!,ഞാൻപോകുന്നതുകൊണ്ടു,നീ രാജ്ഞിഞാ നെന്നഗർവ്വാലെന്നെൻവിപ്രനെനിന്ദചെയ്യൊല്ല * ശ്രമപ്പെട്ടുംതുഷ്ടനാ ക്കുസ്വാമിയീശ്വരസന്നിഭൻ.

രാജ്ഞിപറഞ്ഞു

ഞാനുംകാളുന്നൊരഗ്നിയിൽപതിക്കുംരാജസത്തമ! ദുഃഖഭാരമ സഹ്യമേവരുന്നുനിന്നോടൊത്തുഞാൻ * നിന്നോടെൻഗമനംശ്രേയ സ്സന്യഥാശുഭമില്ലമേ സ്വർഗ്ഗമോനരകംതാനോനിന്നോടൊത്തുഭുജിച്ചി ടാം * അതുകേട്ടോതിനാൻഭൂപൻസാധ്വി! അവ്വണ്ണമെന്തുതാൻ.

ശ്രീദേവീഭാഗവതം ഏഴാംസ്കന്ധം
ഹരിശ്ചന്ദ്രോപാഖ്യാനം
ഇരുപത്താറാമദ്ധ്യായം

## ഇരുപത്തേഴാമദ്ധ്യായം

സൂതൻപറഞ്ഞു

ചിതനിർമ്മിച്ചതിൽതന്റെപുത്രനെവെച്ചുമന്നവൻ ഭാര്യയോടൊ

ത്തുതൊഴുതുംകൊണ്ടുടൻചിന്തചെയ്തുതേ * പരമേശാനിയായ് ലോകേശ്വരിയായശതാക്ഷിയേ പഞ്ചകോശാന്തരഗതാ,പുച്ഛബ്രഹ്മസ്വരൂപിണി * രക്തവസ്ത്രംധരിച്ചുള്ളോരുകരുണാരസസാഗരാ നാനായുധധരാദേവിജഗൽപാലനതൽപരാ * അവളെച്ചിന്തചെയ്യുമ്പോളിന്ദ്രൻതൊട്ടുള്ളദേവകൾ ധർമ്മമാംദേവനെമുൻപിലാക്കിവേഗത്തിൽ വന്നതേ * അവർവന്നേതിനാർ,കേൾക്കമഹാത്മാവേ!നൃപോത്തമ! സാക്ഷാൽപിതാമഹൻധർമ്മഭഗവാൻതന്നെയാണുഞാൻ * സാദ്ധ്യർ, വിശ്വർ,മരുത്തുക്കൾ,ലോകപാലകർ,ചാരണർനാഗങ്ങൾ,സിദ്ധർ,ഗന്ധർവ്വ,രശ്വിനീദേവർ,രുദ്രരും * ഇവരുംമററുപലരുംവിശ്വാമിത്രനുമങ്ങനെ വിശ്വത്രയത്തോടാർമൈത്രിചെയ്യാനൊക്കുന്നുധർമ്മമായ് * നിന്റെയിഷ്ടത്തിനിച്ഛിക്കുന്നാവിശ്വാമിത്രനേററവും.

ധർമ്മൻപറഞ്ഞു

സാഹസംചെയ്യൊല്ലാധർമ്മൻഞാൻനിന്നെപ്രാപ്തനായ് നൃപ! ജിതേന്ദ്രിയൻസത്യവാൻനീനിൻഗുണംകൊണ്ടുതുഷ്ടനായ്.

ഇന്ദ്രൻപറഞ്ഞു

ദേവേന്ദ്രൻഞാൻഹരിശ്ചന്ദ്ര!നിൻസമീപത്തിൽവന്നുതേ നിത്യലോകങ്ങളെവെന്നു,ഭാര്യാപുത്രരൊടൊത്തുനീ * അവരോടുംസ്വർഗ്ഗലോകംപ്രവേശിക്കുകമന്നവ! അന്യന്മാർക്കുസുദുഷ്പ്രാപംനിൻകർമ്മത്താൽജയിച്ചുനീ.

സൂതൻപറഞ്ഞു

അപമൃത്യുനശിപ്പാനായമൃതംവാനിൽനിന്നവൻ വർഷിച്ചാൻചിതയിൽചെന്നബാലനിൽദേവനായകൻ * പുഷ്പവർഷംഭവിച്ചേററംഭേരിതൻറനിനാദവും എഴീററാനാമഹാത്മാവാംഭൂപൻറമൃതനാംസുതൻ * പ്രസന്നനായ്സുന്ദരനായ് സ്വസ്ഥനായ് പ്രീതചിത്തനായ് ഹരിശ്ചന്ദ്രൻഭൂപനപ്പോൾഭാര്യയോടക്കുമാരനെ * പുണർന്നു,രാജശ്രീയോടുംദിവ്യമാല്യാംബരത്തോടും സ്വസ്ഥനായതിമുത്തോടുമൊത്തുസമ്പൂർണ്ണചിത്തനായ് * ഭവിച്ചാ,നവനോടപ്പോൾചൊല്ലിനാനിന്ദ്രനിങ്ങനെ സത്തുക്കളോളംസ്വർല്ലോകംപ്രാപിച്ചീടുകമന്നവ? * നിൻകർമ്മത്തിന്റെഫലമായ് ഭാര്യാപുത്രരോടൊത്തുനീ.

ഹരിശ്ചന്ദ്രൻപറഞ്ഞു.

സ്വാമിയാംശ്വപചൻതന്റെയാജ്ഞവിട്ടമ്പർനായക! അവനുപകരംചെയ്യാതസ്സ്വർഗ്ഗത്തിൽവരില്ലഞാൻ.

ധർമ്മൻപറഞ്ഞു.

നിന്റെയീവിധദുഃഖത്തെയറിഞ്ഞിട്ടെന്റമായയാൽ ഞാൻതാൻപറയനായ്തീർന്നുകാട്ടിനേൻഉതരുവുംതവ.

ഇന്ദ്രൻപറഞ്ഞു

ഭൂവിലെല്ലാംവരുംപ്രാർത്ഥിച്ചീടുമുത്തമമാംപദം പുണ്യമേറുംനരക്കുള്ള താസ്ഥാനത്തിൽ ഗമിക്കനീ.

ഹരിശ്ചന്ദ്രൻപറഞ്ഞു

ദേവരാജൻ!നമിച്ചീടാമെന്റെയീവാക്കുകേൾക്കനീ പ്രജകൾ കോസലത്തിങ്കലെന്നോടൊത്തതിദുഃഖമായ് * വാഴുന്നവരെവിട്ടീഞാനെവ്വണ്ണംസ്വർഗ്ഗമാണ്ടിടും? ബ്രഹ്മഹത്തി,സുരാപാനം,സ്ത്രീവധം,ഗോവുതൻവധം * ഇവയേക്കാൾ സമംഭക്തത്യാഗത്തിൽപാപമോതിടും ഭജിക്കുംഭക്തനായൊരുത്തനെത്യജിക്കിൽസുഖമെന്തുവാൻ? * അവരെന്യേവരില്ലിന്ദ്ര!പോകനീയിങ്ങില്ലാകയാൽ ഏതുനോടൊത്തവരേ സ്വർഗ്ഗംപ്രാപിച്ചീടിൽസുരേശ്വര! * ഞാനുംവരാമായവരോടൊന്നിച്ചുനരകത്തിലോ.

ഇന്ദ്രൻപറഞ്ഞു

അവർക്കുപുണ്യപാപങ്ങളധികംഭേദമുള്ളവ ന്നിമ്മെല്ലാമട്ടുസ്വ ർല്ലോകംപൂകാനാശിച്ചിടുന്നുനീ.

ഹരിശ്ചന്ദ്രൻപറഞ്ഞു

ജനപ്രഭാവംമൂലംഞാൻരാജ്യമാളുന്നുനിശ്ചയം മഹായാഗങ്ങൾ ചെയ്തീടുന്നോരോകർമ്മങ്ങളും പ്രഭോ! * പ്രജാസാമർത്ഥ്യമാണീ ഞാൻചെയ്തീടുന്നതശേഷവും സ്വർഗ്ഗാശയാൽകരംനൾകുമവരേഞാൻ വെടിഞ്ഞിടാ * യാഗംദാനംജപംകൊണ്ടുമതിനാൽപുണ്യമൽപവും എനിക്കുണ്ടെങ്കിലതങ്ങൾക്കുസമമായ്ത്തീർന്നിടട്ടെ * എൻകർമ്മഫലമായ് സ്വർഗ്ഗഭോഗംനീണാളിരിക്കുകിൽ അവരോടൊത്തതാരുന്നാൾ മതിനിൻപ്രീതിമൂലമായ്.

സൂതൻപറഞ്ഞു

ഏവംഭവിക്കുമെന്നോതീയിന്ദ്രൻത്രിഭുവനേശ്വരൻ പ്രസന്നൻധർമ്മനുംവിശ്വാമിത്രൻഗാധിജനന്ദനും * ചെന്നുജാതികൾനാലുംപാർപ്പുള്ളയോദ്ധ്യയിലെത്തിനാർ ഹരിശ്ചന്ദ്രൻകേൾക്കമാറായ്പറഞ്ഞാൻ വിബുധാധിപൻ: * 'ജനങ്ങളേ!ദുർല്ലഭമാംസ്വർഗ്ഗത്തിൽവരുവിൻക്ഷണം ധർമ്മദേവപ്രസാദത്താൽനിങ്ങൾക്കിന്നതുലഭ്യമായ്';*ധർമ്മിഷ്ഠനായഭൂപാലൻഹരിശ്ചന്ദ്രനമോതിനാൻ പൌരരോടായ് സ്വർഗ്ഗലോകം പ്രാപിച്ചീടുവിനെന്നതായ്.

സൂതൻപറഞ്ഞു

ഇന്ദ്രനുംഭൂപനുംചൊല്ലുംവാക്കുകേട്ടവർതുഷ്ടരായ് സംസാരത്തിൽവിരക്തന്മാർസുതരിൽഭാരമൊക്കയും * വച്ചുമോദത്തൊടുംക്രമിസ്വർഗ്ഗത്തിന്നായ് ഗമിച്ചുതേ ദിവ്യദേഹത്തൊടെല്ലാരുമതിസന്തോ

ഷട്കതരാഢ് * ഏറിനാൻ പൊൻവിമാനത്തിലുടനേയാനരാധിപൻ ഹൃഷ്ടപുഷ്ടജനാംഗമെല്ലാംനല്ലയോദ്ധ്യാപുരത്തിലായ് * രാജ്യാഭിഷേകം സുതനാംരോഹിതാഖ്യനുചെയ്തുവൻ പൂജിച്ചിട്ടഭിനന്ദിച്ചാൻബന്ധുക്കളെല്ലാരെയുംതദാ ദേവന്മാർക്കുമില്ലാത്തൈശ്വര്യംകൊണ്ടുലഭിച്ചതാം * മഹാകീർത്തിയെയുമക്കാലംഹരിശ്ചന്ദ്രമന്നവൻ ക്ഷേമംഗംകിങ്കിണീരമ്യവിമാനമേറിൽവാണരേതോ * ശ്ലോകമൊന്നു പറച്ചാനന്നേരമായത്തുകാണോയാൽ ദൈത്യാചാര്യൻമഹാഭാഗൻസർവ്വശാസ്ത്രജ്ഞനാംകവി.

ശുക്രൻപറഞ്ഞു

സത്യമാഹാത്മ്യമാശ്ചര്യംദാനത്തിൻഫലമത്ഭുതം ഹരിശ്ചന്ദ്രനു ദേവേന്ദ്രസാലോക്യംസംഭവിക്കയാൽ.

സൂതൻപറഞ്ഞു

ഹരിശ്ചന്ദ്രചരിത്രംഞാനെല്ലാമുള്ളവൻനിന്നോടോതിനേൻ ദുഃഖാർത്തൻകേൾക്കിലുടനാകുംസുഖമായവനെന്നുമേ * സ്വർഗ്ഗാർത്ഥികൾക്കുമപുത്രാർത്ഥികൾക്കുമതുമപുത്രനാം ഭാര്യാർത്ഥികൾക്കുംപോലെ രാജ്യാർത്ഥികൾക്കു രാജ്യവും.

ശ്രീദേവീഭാഗവതം ഏഴാംസ്കന്ധം
ഹരിശ്ചന്ദ്രോപാഖ്യാനം
ഇരുപത്തേഴാമദ്ധ്യായം

---

## ഇരുപത്തെട്ടാമദ്ധ്യായം

---

ജനമേജയൻപറഞ്ഞു

ശതാക്ഷിതൻപാദഭക്തനത്യന്തധാർമ്മികൻ ഹരിശ്ചന്ദ്രൻതൽചരിതംനീയുരച്ചുതുവസ്സമം * ശതാക്ഷിയെന്തിനായുണ്ടായ് ദേവീഭഗവതീശിവാ അതുരച്ചമുനേ!ഹീയെൻജന്മംസഫലമാക്കുക * പലനേരവുംനശിച്ചീടാത്തശതാക്ഷിയുടെ ഫലംതരും ദേവീഗുണങ്ങൾകേട്ടേ തൃപ്തിവരാചിത്തമെനിക്കില്ലിയാം.

വ്യാസൻപറഞ്ഞു

രാജാവേ!കേൾക്കചൊല്ലീടാംശതാക്ഷീസംഭവംശുഭം ദേവിതൻ ഭക്തനാംനിന്നോടൊന്നുമില്ലിന്നവാച്യമായ് * ദുർഗ്ഗമാഖ്യൻമഹാദൈത്യനതിഘോരൻമഹാബലൻ ഹിരണ്യാക്ഷന്റെവംശത്തിൽപണ്ടുണ്ടായ് രുരുപുത്രനായ് * ദേവന്മാർക്കുബലംവേദമതിൻനാശത്തിലായവർ നശിക്കുംനിശ്ചയംവേദനാശംചെയ്യുന്നതാകയാൽ * എന്നോർത്തവൻതപംചെയ്യാൻഹിമവാനിൽഗമിച്ചുടൻ ധ്യാനിച്ചുംകൊണ്ടുവിധി

യേ,വസിച്ചാൻവായുഭക്ഷനായ് * ഉഗ്രമായിത്തപംചെയ്താനായിരം
വർഷമിങ്ങനെ സന്തപ്തരായിതെപ്പാരമാരാസുരമാനുഷർ * ഹംസത്തി
ലേറിയുടനേ സന്തോഷത്തോടന്നാമുഖൻ പ്രസന്നമുഖനായ്ത്താനവന്നു
വരമേകുവാൻ * സമാധിയിൽക്കണ്ണടച്ചിരിക്കുന്നവനോടമ്പുജയോനി സ്പഷ്ടമാ
യോതി:'നിന്നിഷ്ടവരംവാങ്ങുക സുവ്രത! * തപസ്സാൽ തുഷ്ടനായിനീവര
ദേശത്തിൽവന്നു ഞാൻ' ബ്രഹ്മാവിൻവാക്കുകേട്ടുദ്ധ്യാനനിഷ്ഠനെഴുന്നേററു
ടൻ * പൂജിച്ചു,കമലഭവപാദങ്ങളെന്നചൊല്ലിനാൻ വരം മന്നലോകത്തി
ലുംവിപ്രർക്കിന്നുമറിയുന്നതാം * മന്ത്രങ്ങളെല്ലാമെൻസന്നിധാന
ത്തിൽവരണം വിധേ! ദേവന്മാരെജയിപ്പിക്കാൻബലവുംമമനൽകണം *
എന്നവൻവാക്കുകേട്ടിട്ടന്നതാകട്ടെന്നോതി താവിധി ചതുർവ്വക്ത്രദേ
വൻസത്യലോകത്തിനായ് ഗമിച്ചിതേ * അപ്പോൾമുതൽ ബ്രാഹ്മണ
ർക്കുവേദമെല്ലാംമറന്നുപോയ് സ്നാനംഹോമംനിത്യകർമ്മം ശ്രാദ്ധദാനയാഗ
ജപാദിയും * കറന്നു,ഭൂവിലുണ്ടായീ ഹാഹാകാരവുമാറവും ഇതെ
ന്തിതെന്തെന്നന്യോന്യംചോദിച്ചുവിപ്രരൊക്കയും * വേദംനശിക്ക
യാൽനമ്മൾമേലാൽചെയ്യുന്നതെന്തുവാൻ? ഭൂവിലേവംമഹാനർത്ഥം
ഘോരമായിഭവിക്കവേ * നമ്മൾസജ്ജന്മാരായ് ഹവിർഭാഗാദിയെന്നി
യേ അദ്ദൈത്യന്മാരെന്നുരോധിച്ചാനമരാവതിയെയുടൻ * ആവജ്രദേ
ഹനോടേററുപോർചെയ്‌വാൻശക്തിയെന്നിയേ അമരന്മാരുമൊട്ടപ്പോ
യോരോടിക്കുകരംതന്നിലായ് * പരാംബയാം പരാശക്തിതന്നെ ധ്യാ
നിച്ചുകൊണ്ടവർ ഗിരിശൃംഗങ്ങളിൽപാർത്തു മേരുവിൻഗുഹയിങ്കലും *
ഹോമഞ്ചെയ്യായ്കയാലന്നായനാവൃഷ്ടിയുണ്ടായി നൃപ! മഴയില്ലാതെഭൂവെ
ല്ലാമന്നങ്ങിജ്ജലഹീനയായ് * ഉന്നങ്ങിപ്പോയ് കുളംവാപീകൂപത
ടാകവും ഇങ്ങനാവൃഷ്ടിയുണ്ടായിതുപതിനാറുവത്സരം * ജനങ്ങൾമൂ
തരായേററമമ്മട്ടെമരിച്ചുപോയ് ഗൃഹംതോറുംനരന്മാർതൻശവക്കൂ
ട്ടംനിറഞ്ഞുതേ * ഏവംകഷ്ടംഭവിച്ചപ്പോൾ ശാന്തരാം ധരണീസുരർ
ദേവീസേവയ്ക്കുഹിമവാൻതന്റെപാർശ്വത്തിലെത്തിനാർ ധ്യാനപൂജ
കളാലെന്നുംദേവിയെയവർവാഴ്ത്തിനാർ * ആഹാരംവിട്ടാശ്രയിച്ചാര
വളെത്തന്നേഭക്തിയായ് കൃപചെയ്കമഹേശാനി! മൂഢരാമിജ്ജനങ്ങ
ളിൽ * അപരാധികളെന്നാലും,ശ്ലാഘ്യമല്ലിതുമതേശിവേ! കോപംകള
കദേവേശി! സർവ്വാന്തര്യാമിരൂപിണി! * നീപ്രേരിപ്പിപ്പതെവ്വണ്ണംചെ
യ്യുന്നവ്വണ്ണമിജ്ജനം കണ്ടില്ലേപലനാൾ? ഞങ്ങൾക്കില്ലന്യഗതിയെന്ന
നീ * ഇച്ഛിക്കുമ്പോൾചെയ്‌വതിന്നും നീസാമർത്ഥ്യമെഴുന്നവൾ ഇമ്മഹാ
സങ്കടത്തിങ്കൽനിന്നുരക്ഷിക്കതെങ്ങളെ * ജലമില്ലാതെയീഞങ്ങൾജീ

വിച്ചീടുന്നതെങ്ങനെ? ജഗദംബേ! പ്രസാദിക്കപ്രസാദിക്കമഹേശ്വരി! * അനന്തകോടിബ്രഹ്മാണ്ഡനാഥേ! നിന്നേനമിച്ചിടാം കൂടസ്ഥരൂപയാം ചിദ്രൂപിക്കായ്ക്കെന്നെനമിച്ചിടാം * വേദാന്തവേദ്യയാംലോകനാഥേ! നിന്നേനമിച്ചിടാം ഇതല്ലിതല്ലെന്നുവേദമെല്ലാംചൊല്ലുന്നതാരെയോ * സർവ്വകാരണയദ്ദേവിതന്നേബ്ഭക്ത്യാനമിച്ചിടാം ഏവംപ്രാത്ഥിതയായിട്ടാലോകേശിജഗദംബിക * പാറ്റ്തീബഹുനേത്രങ്ങളുള്ളൊരാകൃതികാട്ടിനാൾ നീലാഞ്ജനംപോൽ, നേത്രങ്ങൾ നീലത്തണ്ടാരിതൾപ്പടി * ഒന്നുപോൽപൊങ്ങിവൃത്തത്തിൽതടിച്ചകഠിനസ്തനം ശരം, പത്മം, ജരാമഹം ക്ഷുത്തുമാററുന്നപൂക്കളും * തളിരും ഫലമൂലങ്ങൾശാകാദികളുമങ്ങനേ അനന്തരസമോടൊത്തും, വില്ലും, കൈകളിലാണ്ടമേ * സർവ്വസൌന്ദര്യസാരത്തോടതിലാവണ്യശോഭിതം കോടിസൂര്യപ്രഭയേറ്റാക്കം, കരുണാരസസാഗരം * ഈരൂപംകാട്ടിയിട്ടെല്ലാനയനങ്ങളിൽനിന്നുമേ വഷിച്ചാൾഭൂമിയിൽദേവീജലധാരകളേററവും * നവരാത്രംമഹാവൃഷ്ടിയുണ്ടായ് നേത്രജങ്ങളാൽ എല്ലാവരേയുംദുഃഖത്തോടീക്ഷിച്ചശ്രുക്കളാലവൾ * തോഷിപ്പിച്ചാളോഷധികളേയുംലോകങ്ങളേയുമേ നദീനദപ്രവാഹങ്ങളജ്ജലത്താൽഭവിച്ചതേ * മുൻപൊളിച്ചവസിച്ചോരാവിണ്ണോർവെളിയിൽവന്നുടൻ സുരരുംവിപ്രരുംചേൻവാഴ്ത്തിനാരാമഹേശിയേ * നമോവേദാന്തസംവേദ്യേ! നമോബ്രഹ്മസ്വരൂപിണി! മായകൊണ്ടുജഗൽസൃഷ്ടിചെയ്യുമംബേ! നമോനമഃ * ഭക്തവിൺമരമേ! ദേവി! ഭക്തക്കായ് ദേഹധാരിണി! നിത്യതൃപ്തേ! നിരുപമേ! ഭുവനേശ്വരി! തേനമഃ * ഞങ്ങൾക്കമുന്തിനൊട്ടേറെക്കണ്ണുകൾനീധരിക്കയാൽ "ശതാക്ഷി"യെന്നുനിൻനാമംഭവിച്ചീടട്ടെസുന്ദരി! * സ്തുതിപ്പാൻശക്തിയില്ലംബേ! ക്ഷുധാപീഡിതരാകയാൽ കൃപചെയ്യുക വേദങ്ങളേയുംനീകൊണ്ടുവരിക.

വ്യാസൻ പറഞ്ഞു

എന്നവർവാക്കുകേട്ടംബഭക്ഷിപ്പാനായിനൾകിനാൾ കയ്യിലുള്ളൊരുശാകങ്ങൾ സ്വാദേറുംഫലമൂലവും * അന്നങ്ങളുംപലവിധംപശുഭോജ്യങ്ങളായതും അനന്തരസമോടൊത്തുപുതുതായുത്ഭവിച്ചവ * ഉണ്ടായന്നുമുതൽ "ശാകംഭരി"യെന്നുള്ളനാമവും അപ്പോളുണ്ടായ് കളകളം, ദൂതൻചൊല്ലിക്കേൾക്കയാൽ * സസൈന്യനായ് പോരിനെത്തീ സായുധൻദുർഗ്ഗമാസുരൻ വേഗത്തിൽശരമെയ്തക്ഷൌഹിണിയായിരമൊത്തവൻ * ആദ്യംതടുത്താൻദേവ്യഗ്രനിൽക്കമാദേവസേനയേ എല്ലാവിപ്രഗണത്തേയുമവ്വണ്ണംതാൻതടുത്തവൻ * വിണ്ണോർസംഘത്തിലുണ്ടായിതപ്പോൾകിലികിലാരവം സുരരുംപിജരുംപാഹിപാഹി

യെന്നുവിളിച്ചതേ * അവക്കുചുററുംരക്ഷയ്ക്കായ് ചക്രംതേജോമയം ക്ഷണം നിമ്മിച്ചതിൻവെളിയിലായ് നിന്നാളാജഗദംബിക * ദേവിക്കുംദൈത്യനുംതമ്മിലപ്പോളുണ്ടായിസംഗരം ശരവഷംകൊണ്ടുസൂയ്യ ബിംബാമ്മൂടിട്ടുമുത്തം * പരസ്പരംശരംതട്ടിട്ടുണ്ടാംതീജ്വാലയോടുമേ കഠോരമാംഞാണൊലിയാലെല്ലാദിക്കുംമുഴക്കിയും * ദേവീദേഹത്തിൽ നിന്നുണ്ടായുടനേഘോരശക്തികൾ കാളികാ,താരിണീ,ബാലാ,ത്രിപുരാ,ഭൈരവി,രമാ * ബഗളാ,പിന്നെമാതംഗി,സാക്ഷാൽത്രിപുരസുന്ദരീ കാമാക്ഷീ,തുലജാ,ദേവീ,ജംഭിനീ,മോഹിനീ,തഥാ * ഛിന്നമസ്താ,ഗുഹ്യകാളികൈപത്തായിരമുള്ളവൾ മുപ്പത്തിരണ്ടു,പതിനാലുംശക്തികൾവേറയും * പിന്നെയുംദേവിമാരുണ്ടായാരധപൃണ്ടസംഖ്യമായ് മൃദംഗശംഖവീണാദിനാദപൂരിതമായ് രണം * ശക്തികൾ കൊന്നുതേന്റുദൈത്യാക്ഷൌഹിണിയേയുടൻ സേനാനായകനായ് മുൻപിൽവന്നുനിന്നിട്ടുദുഗ്ഗമൻ * അശ്ശക്തികളൊടൊന്നിച്ചുപോർ ചെയ്താനാദ്യമാരിപു മഹത്താംയുദ്ധമുണ്ടായങ്ങുണ്ടായ്ഘോരപ്പെരുമ്പുഴ * അക്ഷൌഹിണികളെല്ലാംതാൻനശിച്ചുപത്തുനാളിനാൽ പതിനൊന്നാംദിനംഘോരമുടനേചണ്ഡചോരവെ * ചുവന്നാഹന്ദനമാലവസ്ത്രവുംപൂണ്ടുദുഗ്ഗമൻ മഹോത്സവംചെയ്തുയുദ്ധത്തിന്നായിത്തേരിലേറിനാൻ * മഹാവേഗത്തൊടാശ്ശക്തികളേയെല്ലാംജയിച്ചവൻ ദേവിതൻതേരിനഗ്രേതൻതേരുകൊണ്ടുനിറുത്തിനാൻ * ദേവിക്കുംദൈത്യനുംതമ്മിലുണ്ടായ്‌വൻപോരുതൽക്ഷണം രണ്ടുയാമംവരയുമുൾഭീതിയുണ്ടായിട്ടംപെടി * അയച്ചുപതിനഞ്ചുഗ്രശരങ്ങളുടനംബിക നാലുകൈകളെനാലമ്പാൽതേരാളിയെയൊരമ്പിനാൽ * രണ്ടമ്പാൽക്കണ്ണുതോറുംരണ്ടാലൊരമ്പാൽ ധ്വജമായതും അഞ്ചമ്പാൽദൈത്യഹൃത്തും താൻഭേദിച്ചുജഗദംബിക * ഛോരയക്കീട്ടംബികതൻമുമ്പിൽവീണ് മരിച്ചവൻ അവൻതേജസ്സുവന്നിട്ടാദേവിയിൽചെന്നുചേന്നുതേ * ആ വീരൻഹതനായപ്പോൾശാന്തമായിജ്ജഗത്രയം ബ്രഹ്മാദിവിഷ്ണ്വാദ്യരെല്ലാരുംവാഴ്ത്തിനാരുടനംബയേ * ഹരിശങ്കരരുമുൻപിലാക്കിക്കൊണ്ടു സഗൽഗദം.

ദേവന്മാർ പറഞ്ഞു

ജഗൽഭ്രമാ,ന്ത്യഹാഭാവകാരണേ!പരമേശ്വരി! ശാകംഭരി!നമസ്കാരംശതനേത്രേ!ശിവേ!നമഃ * സർവ്വോപനിഷദ്ഘുഷ്ടേ!ദുഗ്ഗമാസുരനാശിനി! നമോമായേശ്വരിശിവേ!പഞ്ചകോശാന്തരസ്ഥിതേ! * ധ്യാനിക്കുന്നോരെമുനിമാർനിവ്വികല്പമനസ്സിനാൽ ഭജിക്കാംപ്രണവാത്ഥത്തിൻരൂപയബ്ഭുവനേശിയേ * അനന്തകോടിബ്രഹ്മാണ്ഡംസൃ

ഷ്ടിക്കുംദിവ്യരൂപയാം ബ്രഹ്മവിഷ്ണ്വാദിമാതാവേവമനഃപൂർവ്വംനമിച്ചിടാം * ശതാക്ഷിപരമശാന്തികൃപയുള്ളംബയെന്തിയേ ഇതുമൂലമേ കൊണ്ടുകരുതീടുംസർവ്വേശനേതവൻ?

വ്യാസൻ പറഞ്ഞു

ബ്രഹ്മവിഷ്ണ്വാദിസുരരാൽവാഴ്ത്തപ്പെട്ടേവമംബിക പൂജിക്കപ്പെട്ടോരാദ്രവ്യങ്ങളാൽ, സന്തുഷ്ടയായുടൻ * വേദങ്ങളേകൊണ്ടുവന്നുമോദാവിഷ്ടക്കനൽകിനാൾ വിശേഷിച്ചുരചെയ്താളപ്പികഭാഷിണിയീശ്വരി * 'എന്റെയീത്തനുവുൽകൃഷ്ടാപാലിക്കുകവിശേഷമായ് ഇന്നതെന്ന്യവർണ്ണീയനർത്ഥംകണ്ടില്ലേ?നിങ്ങളിന്നുതാൻ * പൂജ്യഞാൻനിങ്ങളാലെന്നുംസദാസംസേവ്യയായവൾ മംഗലത്തിന്നിതിന്നീതെയില്ലാന്യംഞാനുരയ്ക്കുവാൻ * എന്നീയുത്തമമാഹാത്മ്യംപഠിച്ചീടുകസാദ്ധ്വസം അതിനാൽതുഷ്ടയായാപത്തെല്ലാംഞാൻസംഹരിച്ചിടാം * ദുർഗ്ഗമാസുരസംഹാരാൽ"ദുർഗ്ഗ"യെന്നാണിനിക്കുപേർ ശതാക്ഷിയെന്നുമിവ്വയെഗ്രഹിപ്പോൻമുക്തനായിടും * ഏറെയെന്തിന്നുരയ്ക്കുന്നതതത്ത്വമായ് സാരമോതിടാം എല്ലാദ്ദേവാസുരന്മാരാലുംഞാൻസംസേവ്യയാണെപ്പോഴും'.

വ്യാസൻ പറഞ്ഞു

ഇതോതീട്ടുമറഞ്ഞാളദ്ദേവിവാനവർകാണ്കവേ തോഷമീമട്ടുനൽകീട്ടസ്സച്ചിദാനന്ദരൂപിണി * ശ്രേഷ്ഠംമഹാരഹസ്യംഞാനിതെല്ലാംനിന്നോടോതിനേൻ ഗൂഢമായ് വയ്ക്കണംനന്നായ് സൽകല്യാണമേകിടും * ഇതദ്ധ്യായംഭക്തിയോടുമാരുകേൾക്കുന്നുനിത്യവും സർവ്വേഷ്ടസിദ്ധിയോടവൻദേവീലോകേസുഖിച്ചിടും.

ശ്രീദേവീഭാഗവതം ഏഴാംസ്കന്ധം

ശതാക്ഷീമഹിമ

ഇരുപത്തെട്ടാമദ്ധ്യായം.



## ഇരുപത്തൊൻപതാമദ്ധ്യായം.



വ്യാസൻപറഞ്ഞു

സൂര്യവംശനൃപന്മാർതൻശ്രേഷ്ഠംചരിതമിങ്ങനേ സോമവംശജർതൻവൃത്തംഞാനെത്രത്തോളമോതിടും * പരാശക്തിപ്രസാദത്താൽവൻപുള്ളോരായ്ഭവിച്ചവർ എന്നതന്നെയറിഞ്ഞാലുംബുദ്ധമാഹിട്ടുമന്നവ! * ഐശ്വര്യംശ്രീയൂർജ്ജിതവുംപെട്ടജന്തുക്കളൊക്കയും പരാശക്ത്യംശമായുണ്ടായവയെന്നുധരിക്കനീ * ഇവരുംമററുനൃപരു

ശക്ത്യുപാസകരായവർ സംസാരവൃക്ഷവേരിന്നുകോടാലികളുമായ് ഭൂ
പ! * അതുകൊണ്ടുപണിപ്പെട്ടുംസേവ്യയാണാമഹേശ്വരി ഉമയേ
യറിയിച്ചുകേൾപ്പോൻപോലയ്വിട്ടുമററുസേവകൾ * പരാശക്തിപദാം
ഭോജമായരത്നമെടുത്തു ഞാനു വേദമാംപാല്ക്കടൽകടഞ്ഞതിനാൽ
താൻകൃതാർത്ഥനായ് * പഞ്ചബ്രഹ്മാസനാരൂഢയായ്മററില്ലൊരു
ദേവത സർവ്വോൽകൃഷ്ടതയാൽപഞ്ചബ്രഹ്മങ്ങളെന്നുയാണവൾ *
അഞ്ചിൽനിന്നധികംവസ്തുവവ്യക്തംവേദവാക്കിനാൽ ജഗത്തെല്ലാമ
തിൽക്കോർത്തുള്ളപരമേശ്വരി * അവളെയറിയാത്തോരുംമുക്തരാ
വില്ലനിശ്ചയം വാസനാശേഷാത്തുകലിന്നേവിരിച്ചീടുന്നമാനവർ * ദേവീ
രൂപംധരിക്കാത്തമുക്തരായിബ്ഭവിച്ചിട്ടും അതിനാൽതാനാരയ്യക്കന്നാ
ദ്രോപാസനശാഖയിൽ.

"ധ്യാനത്തിലായവർ,തൻഗുണത്തിൽ
മറഞ്ഞ ചിച്ഛക്തിയെയങ്ങുകണ്ടോർ".

അതുകൊണ്ടുപണിപ്പെട്ടുംജന്മംസഫലമാകുവാൻ പ്രേമംപോ
ലംഭക്തിയോടോ,ലജ്ജയോടോ,ഭയത്തോടോ * സംഗമെല്ലാംവിട്ടു
വിരോധിച്ചുള്ളവർതൻമനസ്സിന്നേ ശ്രീദേവീനിഷ്ഠനായ് വാഴ്കെന്നാ
ണോർപ്പതാണഭേദവും * നടപ്പിരിപ്പുറക്കത്തിങ്കലുംവ്യാജേനയെങ്കിലും
സങ്കീർത്തിക്കിലവളെബ്ബന്ധനംവിട്ടുമുക്തനാം * നന്നായ് പണിപ്പെ
ട്ടുതന്നാൽഭജിച്ചീടുകദേവിയെ വിരാഡ്രൂപാ,സൂത്രരൂപ,യന്തര്യാമി
സ്വരൂപിണീ * പടിപ്പടിയ്ക്കതായ് ചിത്തംശുദ്ധമാക്കിട്ടുമമ്പിലായ്
സച്ചിദാനന്ദലക്ഷ്യാത്മരൂപാബ്രഹ്മസ്വരൂപിണീ * ആരാദ്ധ്യയപ്പരാ
ശക്തിപ്രപഞ്ചോല്ലാസവർജ്ജിതാ മനംലയിക്കിലവളിലതംബാരാധ
നംനൃപ! * ദേവീഭക്തർസ്യയ്യസാമവാർജർധർമ്മതല്പരർ മനസ്വി
കൾനൃപരവർചരിതംബഹുപാവനം * മോക്ഷം,പുണ്യം,ധർമ്മബു
ദ്ധി,കീർത്തിയുംനൽകുമക്കഥ അതുഞാനോതിനീവേറെയെന്തിച്ഛിക്ക
ന്നുകേൾക്കുവാൻ.

ജനമേജയൻ പറഞ്ഞു.

ബ്രഹ്മാവിഷ്ണുവിന്നുമതുപോലെമഹേശനും വാണീലക്ഷ്മീ
ഗൌരികളെന്നുകീപണ്ടുപ്പരാംബിക * പ്രസിദ്ധംഗൌരിദക്ഷന്നുമ
കളാഹിമവാന്നമേ പാലാഴിതൻമകൾമഹാലക്ഷ്മിയെന്നുംപറഞ്ഞി
ട്ടും * മൂലദേവിയിലുണ്ടോ,യെമ്മട്ടന്യക്കവർകന്യകൾ? ഇതസംഭാവ്യമാ
കുന്നുമുനേ!സംശയമുണ്ടിതിൽ * സംശയച്ഛേദി,നീജ്ഞാനവാളാലതു
മുറിക്കണം.

വ്യാസൻ പറഞ്ഞു:

രാജാവേ! കേൾക്ക ചൊല്ലീടാം രഹസ്യം പരമാത്ഭുതം ശ്രീദേവീഭക്തനാം നിന്നോടില്ലൊന്നും താനവാച്യമായ് * ത്രിമൂർത്തികൾക്കെന്നു ദേവീത്രയത്തെ നൽകിയപ്പുരാ അന്നുതൊട്ടവർ മൂന്നാളും സൃഷ്ട്യാദികൾ നടത്തിനാർ * ഹാലാഹലാഭിധർ ദൈത്യരൊരു കാലത്തു മന്നവ! മഹാപരാക്രമികളായ് ലോകം മൂന്നും ജയിച്ചതേ * ബ്രഹ്മാവിൻ വരദാനത്താൽ മദിച്ചിട്ടു സസൈന്യരായ് തടുത്താർ ചെന്നു കൈലാസവൈകുണ്ഠങ്ങളെയായവർ * ഹരനും ഹരിയും ഘോരമായിട്ടറുവതായിരം വത്സരം മുഴുവൻ പോരു ചെയ്താര ദൈത്യരോട്ടമാസ് * ഹാഹാകാരത്തെലോമുണ്ടായ് ദേവദാനവസേനയിൽ പണിപ്പെട്ടു വധിച്ചാര ദൈത്യരെ ഹരിശങ്കരർ * സ്വസ്ഥാനങ്ങളിലെത്തീട്ടു നടിച്ചാരഭിമാനവും ദൈത്യരെക്കൊല്ലുവാൻ മൂലമായ ശക്തികൾ മുൻപിലായ് * അവർ തന്നഭിമാനം കണ്ടിപ്പർവ്യാജാൽ ചിരിച്ചതേ ഗൌരിയും ലക്ഷ്മിയും വ്യാജാൽ ചിരിക്കുന്നതു കാണ്കയാൽ * ആദിമായയിൽ മോഹിച്ചു കോപിച്ചാ ഹരിശങ്കരർ പറഞ്ഞാരവമാനത്താലവരോട്ടുരുത്തരം * അപ്പോളായവരെവിട്ടു ദേവിമാർ രണ്ടുപേരുമായ് മറഞ്ഞാരുടനേ ഹാഹാകാരവും സംഭവിച്ചതേ * അവരെയവമാനിക്കകൊണ്ടിട്ടാ ഹരിശങ്കരർ ത്യക്തരായിട്ടു തേജസ്സു ശക്തിബോധവുമറ്റുപോയ് * ഇതെന്തു സംഭവിച്ചെന്നാവിധാ ചിന്തതുടങ്ങിനാൻ ഇദ്ദേവശ്രേഷ്ഠരെവ്വണ്ണം സ്വകാര്യങ്ങൾക്കശക്തരായ് * ഹേതുവില്ലാതെയെന്താണിസ്സങ്കടം വന്നു ചേരുവാൻ? കുററമില്ലാജ്ജഗത്തിന്നാ പ്രളയം സംഭവിക്കയോ * അറിയുന്നില്ലിതിൻ മൂലം പകരം ചെയ്യുതെങ്ങനെ? ഇച്ചിന്തയാൽ തളർന്നേററം കണ്ണടച്ചോർത്തു നോക്കിനാൻ * ഇതു വന്നാപ്പരാശക്തി കോപത്താലെന്നറിഞ്ഞുടൻ സാവധാനനതായ് തീർന്നാൻ പത്മജൻ നൃപസത്തമ! * അവർ ചെയ്യേണ്ട കാര്യങ്ങളുടൻ താന്താൻ നടത്തിനാൻ സ്വശക്തിതൻ പ്രഭാവത്താൽ കുറേക്കാലം തപോനിധി * വിഷ്ണുശർക്കു സുഖത്തിന്നായ് മനുതൊട്ടവരെക്ഷണം സനകാദികളാം തൻെറ പുത്രരോട്ടും വരുത്തിനാൻ * നമിച്ചോരവരോടീവാക്കോതിനാനത്ത പോധനൻ ഞാൻ കാര്യാസക്തനാണിപ്പോൾ തപം ചെയ്യുതിനക്ഷമൻ * ജഗൽക്കാര്യം നടത്തുന്ന പരാശക്തിക്ഷമത്തിനായ് ശിവനും വിഷ്ണുവും വീണാർ ദേവികോപിക്ക കാരണം * അതിഭക്തിയൊടാശ്ചര്യതപം ചെയ്തു മൂലമായ് അപ്പരാശക്തിയെ നിങ്ങൾ പ്രസാദിപ്പിക്കണം ക്ഷണം * ശക്തിയോടവരെവ്വണ്ണം മുൻപിലേപ്പോലെയാകുമോ അവ്വണ്ണം ചെയ്യ്കനി

ങ്ങൾക്കവർദ്ധിക്കുംകീർത്തിയേററവും * എവൻകുലത്തിലുണ്ടാകുമശ്ശക്തി
കളവൻകുലം ജഗത്തെല്ലാംശുദ്ധമാക്കുംകൃതകൃത്യവുമായിടും.

വ്യാസൻപറഞ്ഞു

ബ്രഹ്മാവിൻവാക്കുകേട്ടിട്ടുദക്ഷൻതൊട്ടവരൊക്കയും ദേവീസേവ
യ്ക്കരണ്യത്തെപ്രാപിച്ചാർശുദ്ധമാനസർ.

ശ്രീദേവീഭാഗവതം ഏഴാംസ്കന്ധം

ഗൌര്യവതാരകാരണം

ഇരുപത്തൊൻപതാമദ്ധ്യായം

## മുപ്പതാമദ്ധ്യായം

വ്യാസൻപറഞ്ഞു

അവർപിന്നെവനത്തിങ്കൽഹിമവാന്റെ തടത്തിലായ് മായാ
ബീജജപത്തോടുംതപംചെയ്താർസമാഹിതർ * ലക്ഷംവർഷംവരാംബ
പരാശക്തിധ്യാനത്തോടാനവർ അപ്പോൾദേവിപ്രസാദിച്ചുപ്രത്യ
ക്ഷപ്പെട്ടുമന്നവ! * പാശാങ്കുശവരാഭീതിനാലുകൈമൂന്നുകണ്ണുമായ് ക
രുണാരസസമ്പൂർണ്ണാസച്ചിദാനന്ദരൂപിണി * ശുദ്ധരാംമുനിമാർലോ
കാംബികയേക്കണ്ടുവാഴ്ത്തിനാർ: 'വിശ്വരൂപസ്വരൂപമാംവൈശ്വാനരമൂർത്തി
ക്കായ്നമഃ * നമസ്തൈജസരൂപസ്ഥ്യൈ,ലിംഗദേഹങ്ങളൊക്കയും എ
ന്തിൽബന്ധിച്ചിരിക്കുന്നാസൂത്രാത്മവപുഷേനമഃ * നമഃപ്രാജ്ഞസ്വ
രൂപസ്ഥായ് നമോവ്യാകൃതമൂർത്തയേ നമഃപ്രത്യക്സ്വരൂപസ്ഥായ്നമസ്തേ
ബ്രഹ്മമൂർത്തയേ * നമസ്സർവ്വസ്വരൂപക്കായ് സർവ്വലക്ഷ്യാത്മമൂർത്തയേ' ഭ
ക്തിയാൽതൊണ്ടയിടറിസ്തുതിച്ചീമട്ടുദേവിയേ * നമിച്ചാർപാദപത്മ
ത്തിൽദക്ഷാദികളൃഷീന്ദ്രരുംഉടൻപ്രസാദിച്ചുദേവിചൊല്ലിനാൾപിക
ഭാഷിണീ: * 'മഹാന്മാരേ!വരംകേൾക്കകെന്നുംതാൻവരദാമതാ' അ
വൾതൻവാക്കുകേട്ടിട്ടുവിഷ്ണ്വീശർക്കുശാന്തിയും * ശക്തിലാഭമതും
സ്വീകരിച്ചാർമന്നവസത്തമ! ദക്ഷനപ്പോളെൻകുലത്തിൽദേവി!നീ
ജാതയാകണം * കൃതാർത്ഥനാകുമെന്നാൽഞാനംബികയെന്നുചൊ
ല്ലിനാൻ ജപം,ധ്യാനം,പൂജയതും,സ്ഥാനങ്ങൾവിവിധങ്ങളും * എനി
ക്കനിൻമുഖംകൊണ്ടുതാൻചൊല്ലീടണമെന്നമേ.

ദേവിപറഞ്ഞു

അവർക്കീസ്ഥിതിയെൻശക്തികളെനിന്ദിച്ചുവന്നതേ എനിക്കൊ
രിക്കലുംചെയ്യായ്കപരാധമിതേവിധം*ഇപ്പോളവർക്കെൻകൃപയാൽശരീ
രംസ്വസ്ഥമായിട്ടും ഉണ്ടാമശ്ശക്തികൾപാലാഴിയിലുംനിൻഗൃഹത്തിലും

എന്നാജ്ഞകൊണ്ടുവിഷ്ണ്വീശന്മാരേപ്പോലെ ഉപാസിക്കുമായവർ മായാബീജംമന്ത്രമെനിക്കേറ്റമുഖ്യംപ്രിയംത്രൈലോ * ധ്യാനിക്കകെൻവിരാഡ്രൂപമല്ലെന്നാലീസ്വരൂപമോ സച്ചിദാനന്ദമാംരൂപമോ,മൽസ്ഥാനംജഗത്തുതാൻ * എന്നെധ്യാനിക്കണംനിങ്ങൾസദാ,പൂജിക്കസർവ്വദാ.

വ്യാസൻപറഞ്ഞു

എന്നോതീട്ടുമറഞ്ഞാളാരത്നദ്വീപനിവാസിനി ദക്ഷാദികൾമുനികളുംബ്രഹ്മാവിന്നരികെത്തിനാർ * വിനയത്തോടുവൃത്താന്തമെല്ലാം വിധിയോടോതിനാർ ഹരീശരുംസ്വസ്ഥരായിസ്വകാര്യക്ഷമരായ് നൃപ! * ഗർവ്വുംപോയ് പരാശക്തിപ്രസാദത്താലവർക്കുടൻ കാലാന്തരേ പരാശക്തിതേജസ്സവതരിച്ചതേ * അക്കാലത്തിങ്കലുണ്ടായീത്രൈലോക്യത്തിലുമുത്സവം സന്തോഷത്താൽപുഷ്പവർഷംചെയ്തു ദേവകളൊക്കെയും * പെരുമ്പറകൾവിണ്ണിങ്കൽക്കെയ്യാൽകൊട്ടിമുഴക്കിനാർ ശുദ്ധാത്മാക്കളതാംസാധുക്കൾക്കചിത്തംപ്രസന്നമായ് * ഒഴുകീപുഴകൾ ഭംഗ്യാസൂര്യൻസുപ്രഭനായിതേ ആ മംഗലജനിച്ചപ്പോളുണ്ടായ് സർവ്വത്രമംഗലം * പേരിട്ടുസതിയെന്നായബ്രഹ്മരൂപഭവിക്കയാൽ ശിവന്നു താനേകി,മുന്നംശിവൻതൻശക്തിയാകയാൽ * ദക്ഷൻതൻദൈവയോഗത്താൽദഹിച്ചുതീയ്യിലായവൾ.

ജനമേജയൻ പറഞ്ഞു

അനർത്ഥകരമീവാക്യംകേൾപ്പിച്ചു നീമുനീശ്വര! ഈമഹാദേവ്യെങ്ങനെയഗ്നിയിങ്കൽദഹിച്ചുപോയ്? * തന്നാമമോർക്കിൽമർത്ത്യർക്കിസ്സംസാരാഗ്നിഭയംകെടും ദക്ഷൻതന്നേതുകർമ്മത്തിൻഫലത്താലതുദഗ്ദ്ധമായ്.

വ്യാസൻപറഞ്ഞു

കേൾക്കരാജൻ!പുരാവൃത്തംസതീദഹനകാരണം ദുർവ്വാസസ്സോരുനാൾജാംബൂനദത്തിൽവാഴുമംബയേ * ചെന്നുദർശിച്ചുടൻമായാബീജംമന്ത്രംജപിച്ചവൻ പ്രസാദിച്ചുടനേദേവിവണ്ടിനങ്ങൾനിറഞ്ഞിടും * പൂന്തേനൊലിക്കുംതൻകണ്ഠമാലയേയവനേകിനാൾ പ്രസാദിച്ചേകമതിനേഗ്രഹിച്ചാൻശിരസാമുനി * ആകാശമാർഗ്ഗമായ്പിന്നെവേഗംചെന്നത്തപോധനൻ സതിതന്നച്ഛനാംദക്ഷൻവസിക്കുംദിക്കിലെത്തിനാൻ * സതിയേക്കാണ്മതിന്നാ,യദ്ദേവീപാദംവണങ്ങിനാൻ ദക്ഷൻ മുനിയൊടിദ്ദിവ്യമാലയാർക്കുള്ളതെങ്ങനേ * കിട്ടീ?ഭൂമിയിൽമർത്ത്യർക്കുകിട്ടാത്തതാണെന്നുകേട്ടുടൻ ദക്ഷൻതന്നായവാക്കുകേട്ടുമുനികണ്ണീരൊടോതിനാൻ * അതുല്യമാംദേവിതന്റെപ്രസാദത്തേസ്സുഗൽഗദം ആമാലയെമുനിയൊടായ് പ്രാർത്ഥിച്ചുസതിതൻപിതാ * മൂന്നുലോകത്തുമില്ലും

നംദേവീഭക്തനാദേയമായ് എന്നോർത്തവന്നായർപ്പിച്ചാനാമാലമുനിസത്തമൻ * ദക്ഷനാമാലയേവാങ്ങിവച്ചാൻതന്നുടെമന്ദിരേ ഭാര്യാഭർത്താക്കളൊന്നിച്ചുശയിക്കുന്നോരുദിക്കിലായ് * മാലാഗന്ധത്തിൽമോഹിച്ചുരാവിൽസംഗമാസക്തനായ് ആ പാപത്താലവൻശങ്കരങ്കലുംദേവിയായിട്ടും * സതിയിങ്കലുമവ്വണ്ണംഭവിച്ചാൻദ്വേഷബുദ്ധിയായ് ആ ദ്വേഷത്താലവനിൽനിന്നുണ്ടായൊരുടലസ്സതി * ദഹിപ്പിച്ചു സതീധർമ്മമോർത്തുയോഗാഗ്നിയിങ്കലായ് ഹിമവാനിൽനിന്നുപിന്നീടാമഹസ്സുത്ഭവിച്ചതേ.

ജനമേജയൻപറഞ്ഞു

തൻപ്രാണപ്രിയയാംദേവിയുടൽവിട്ടളവാശ്ശിവൻ വേർപാടിനാൽദുഃഖിതനായിട്ടെന്തുചെയ്തുമഹാമുനേ!

വ്യാസൻപറഞ്ഞു

പിന്നീടുണ്ടായകാര്യംഞാൻചൊല്ലുവാൻശക്തനല്ലതാൻ ശിവകോപത്തിനാലുണ്ടായ് ത്രൈലോക്യപ്രളയംനൃപ! * ഉണ്ടായ് ഗണത്തോടുംവീരഭദ്രനാംഭദ്രകാളിയും ആരംഭിച്ചാൻവീരഭദ്രൻത്രൈലോക്യത്തെമുടിക്കുവാൻ * ബ്രഹ്മാദിവാനോർശരണംപ്രാപിച്ചുശിവനെയുടൻ സർവ്വസ്വനാശംവന്നപ്പോൾകരുണാനിധിയീശ്വരൻ * അയക്കെയമേകീട്ടൊരാട്ടിന്റെതലചേർത്തുടൻ ജീവിപ്പിച്ചാൻദക്ഷനേ, താൻ ഖിന്നനായാനന്തരം * യാഗശാലയതിൽചെന്നുകരഞ്ഞാൻബഹുദുഃഖിയായ് കണ്ടാൻതീയിൽദഹിക്കുംചിൽകലയാംസതിദേഹശ്ശിവൻ * താളിൽകയററിനാൻകഷ്ടാസതി! എന്നോതിനാൻബഹു നാനാദേശങ്ങളിൽചുററിയലഞ്ഞാൻഭ്രാന്തചിത്തനായ് * അപ്പോൾബ്രഹ്മാദിദേവന്മാരേററംചിന്തതുടങ്ങിനാർ ഹരിയപ്പോൾവില്ലെടുത്തുമുറിച്ചാൻനൽശരങ്ങളാൽ * സതിക്കുള്ളംഗമെല്ലാം,പോയ്വീണോരോദിക്കിലായവ നാനാമൂർത്തിയൊടദ്ദിക്കിലെല്ലാംവാണാൻമഹേശനും * സുരരോടോതിനാനീശനീസ്ഥാനങ്ങളിലംബയേ അതിഭക്ത്യാഭജിപ്പോർക്കില്ലൊന്നുംദുർല്ലഭമായ്ദൃഢം * തന്നംഗങ്ങളിലായ്വാഴുന്നീസ്ഥാനങ്ങളിലംബിക ഈ സ്ഥാനങ്ങളിൽമർത്ത്യന്മാർപുരശ്ചരണംചെയ്യുകിൽ * വേഗംമന്ത്രാസിദ്ധിയാകുംമായാബീജംവിശേഷമായ് എന്നോതീട്ടാദിക്കിലെല്ലാം വിരഹാതുരനായ്ശിവൻ * ജപധ്യാനങ്ങളോടൊത്തുവാണുകാലംകഴിച്ചതേ.

ജനമേജയൻപറഞ്ഞു

സ്ഥാനങ്ങളവയേതെല്ലാംസിദ്ധപീഠങ്ങളായവ എത്രയുണ്ടെന്നുനാമങ്ങളവ,യെന്നോടുചൊല്ലുക * ആസ്ഥാനങ്ങളിലേദേവീനാമങ്ങളുമറിയേണം കൃതാർത്ഥനാംഞാനതിനാൽകൃപാബ്ധേ! മുനിപുംഗവ!

വ്യാസൻപറഞ്ഞു

രാജാവേ! കേൾക്കചൊല്ലീടാം ദേവീപീഠങ്ങളിന്നു ഞാൻ അവ
ന്നുകേൾക്കിലുടൻ നാനരൻ പാപവിഹീനനാം * ഭുക്തിക്കും മന്ത്രസിദ്ധിക്കു
മംബാ ദേയസ്സേവ ചെയ്യുവാൻ ഉള്ളോരാപ്പീഠമെല്ലാം ഞാൻ സൂക്ഷ്മമായി
ട്ടുചൊല്ലിടാം * കാശിയിങ്കൽ വിശാലാക്ഷി ഗൌരീമുഖനിവാസിനി
നൈമിശാരണ്യമാം ക്ഷേത്രേ ലിംഗധാരിണിയെന്നവൾ * പ്രയാഗ
യിൽ ശ്രീലളിതാ, കാമുകീ ഗന്ധമാദനേ തെൻമാനസത്തിൽ കുമുദാ,
സർവ്വകാമവുമേകിടും * വിശ്വകാമാ ഭഗവതീ വടക്കേമാനസത്തിലും
ഗോമതീ ഗോമതത്തിങ്കൽ, മന്ദരേ കാമചാരിണി * മദോൽകടാ
ചൈത്രരഥേ ജയന്തീ ഹസ്തിനാപുരേ കാന്യകുബ്ജമതിൽ ഗൌരീ മല
യാദ്രിയിൽ രംഭയും * ഏകാമ്രപീഠമതിലദ്ദേവി കീർത്തിമതീ നൃപ! വി
ശ്വേശ്വരീ വിശ്വമതിൽ, പുഷ്കരേ പുരുഹൂതയും * കേദാരപീഠമതി
ലദ്ദേവി സന്മാർഗ്ഗദായിനീ മന്ദയാ ഹിമനൽപൃഷ്ഠേ, ഗോകർണ്ണേ ഭദ്രക
ർണ്ണിക * സ്ഥാനേശ്വരീ ശ്രീഭവാനീ, വില്വകേ വില്വപത്രിക ശ്രീശൈ
ലേ മാധവീ ദേവി, ഭദ്രാ ഭദ്രേശ്വരത്തിലും * ജയാ വരാഹഗിരിയിൽ, കമ
ലാ കമലാലയേ രുദ്രകോടിയിൽ രുദ്രാണീ, കാളി കാളംജരത്തിലും * സാ
ളഗ്രാമേ മഹാദേവീ, ശിവലിംഗേ ജലപ്രിയ മഹാലിംഗേ കപിലയാം, മാ
കോടേ മുകുടേശ്വരീ * കുമാരി മായാപുരിയിൽ, സന്താനേ ലളിതാംബി
ക * ഗംഗയിൽ മംഗലാദേവി, വിമലാ പുരുഷോത്തമേ ഉല്പലാക്ഷി സ
ഹസ്രാക്ഷേ, ഹിരണ്യാക്ഷേ മഹോല്പല * വിപാശയിലമോഘാക്ഷീ,
പാടലാ പുണ്ഡ്രവർദ്ധനേ നാരായണീ സുപാർശ്വത്തിൽ, ത്രികൂടേ രുദ്ര
സുന്ദരീ * വിപുലേ വിപുലാദേവീ, കല്യാണീ മലയാദ്രിയിൽ ഏകവീരാ
സഹ്യഗിരൌ, ഹരിശ്ചന്ദ്രേ സുചന്ദ്രിക * രമണാ രാമതീർത്ഥത്തിൽ, യമു
നായാം മൃഗാവതി കോടവീ കോടതീർത്ഥത്തിൽ, സുഗന്ധാ മാധവേ വനേ
ത്രിസന്ധ്യാ ഗോദാവരിയിൽ, ഗംഗാദ്വാരേ രതിപ്രിയ * ശിവകുണ്ഡേ ശു
ഭാനന്ദാ, നന്ദിനീ ദേവികാതടേ രുക്മിണീ ദ്വാരവതിയിൽ, രാധാ വൃന്ദാ
വനത്തിലും * ദേവകീ നൻമധുരയിൽ, പാതാളേ പരമേശ്വരീ ചിത്രകൂ
ടമതിൽ സീത, വിന്ധ്യനിൽ വിന്ധ്യവാസിനീ * കരവീരേ മഹാലക്ഷ്മി,
യുമാദേവി വിനായകേ ആരോഗ്യാ വൈദ്യനാഥത്തിൽ, മഹാകാളേ മ
ഹേശ്വരി * ഉഷ്ണതീർത്ഥത്തിലഭയാ, നിതംബാ വിന്ധ്യപർവ്വതേ മാണ്ഡ
വ്യ മാണ്ഡവീ ദേവീ, സ്വാഹാ മാഹേശ്വരീപുരേ * ഛാഗലണ്ഡേ പ്രച
ണ്ഡാഖ്യാ, ചണ്ഡികാ മരകണ്ടകേ സോമേശ്വരേ വരാരോഹാ, പ്രഭാസേ
പുഷ്കരാവതി * ദേവമാതാ സരസ്വത്യാം, പാരാവാരാബ്ധിതൻതടെ മ

ഹാലയെമഹാഭാഗ,പയോഷ്ണ്യാംപിംഗലേശ്വരീ * സിംഹികാകൃത
ശൗചത്തി,ലതിശാങ്കരികാർത്തികേ ഉല്പലാവൎത്തകേലോലാ,സുഭദ്രാ
ശോണസംഗമെ * മാതാസിദ്ധവനേലക്ഷ്മി,യനംഗാഭരതാശ്രമേ ജാല
ന്ധരേവിശ്വമുഖീ,താരാകിഷ്കിന്ധപൎവ്വതേ * ദേവദാരുവനേപുഷ്ടി,മേ
ധാകാശ്മീരമണ്ഡലേ ഹിമവാനിൽദേവിഭീമ,തുഷ്ടിവിശ്വേശ്വരത്തിലും
കപാലമോചനേശുദ്ധി,മാതാകായാവരോഹണേ ശംഖോദ്ധാരേധരാ
ദേവി,ധൃതിപിണ്ഡാരകത്തിലും, * ശിവധാരിണിയച്ഛോദേ,ചന്ദ്രഭാഗ
യതിൽകല വേണനിൽദേവിയമൃതാ,ബദര്യാമൂർവ്വശീനൃപ! * ഔഷധി
ശ്ചോത്തരകുരൗ,കുശദ്വീപിൽകുശോദക മന്മഥാഹേമകൂടത്തിൽ,കുമു
ദേസത്യവാദിനി അശ്വത്ഥേവന്ദനീയാംബാനിധിംവൈശ്രവണാലയേ
ഗായത്രീവേദവദനേ,പാർവ്വതിശിവസന്നിധൌ ദേവലോകത്തിലിന്ദ്രാ
ണി,ബ്രഹ്മാസ്യത്തിൽസരസ്വതി * സൂൎയ്യബിംബെപ്രഭാദേവി,മാതൃക
ളതിൽവൈഷ്ണവി അരുന്ധതീസതികളിൽനാരിമാരിൽതിലോത്തമ *
ചിത്തെബ്രഹ്മകലാദേഹികൾക്കെല്ലാംശക്തിയായവൾ നൂററിയെട്ടാ
ണപീഠങ്ങളിവഭൂപശിഖാമണേ! * അവയ്ക്കുനാഥമാർപോരേനന്ത
യുംദേവിമാരെയും സൎവ്വീദേവ്യംഗഭൂതങ്ങൾപീഠങ്ങളുരചെയ്തുഞാൻ *
പ്രസംഗാൽമറവുംചൊല്ലുമുള്ളമുഖ്യസ്ഥലങ്ങളും ശ്രേഷ്ഠമീനൂറെറട്ടു
നാമമാർകേൾക്കനേരത്തിട്ടുനാവൻ * പാപങ്ങളെല്ലാംപോയ്ശോ
ഭീപിലെത്തീടുമദ്ദേഹം ആരിപ്പീഠങ്ങളിൽമുറവിധിപോലുള്ള
യാത്രയായ് * പിതൃാദികൾക്കുതൎപ്പിച്ചുചെയ്തുശ്രാദ്ധാദികൎമ്മവും ശ്രീ
ദേവിതൻമഹാപൂജകളുംചെയ്തുവിധിപ്പടി * പിന്നയുംപിന്നെയുംദേ
വിയോടപേക്ഷിക്കമായവൻ താനംകൃതാൎത്ഥനായ്തീരുമെന്നോൎക്കനൃ
പോത്തമ! * ഭക്ഷ്യഭോജ്യങ്ങളെവിപ്രർ,സുവാസിനികൾ,കന്യകൾ വ
ടുകാദ്യാരിവൎക്കൊക്കിബ്ഭുജിപ്പിച്ചീടണംനൃപ! * ഇക്ഷേത്രങ്ങളിൽവാഴ
ന്നോർചണ്ഡാലാദികളെങ്കിലും ദേവീസ്വരൂപരാണെല്ലാംപൂജിച്ചീട
ണമാകയാൽ * പ്രതിഗ്രഹാദിയട്ടിക്കിലെല്ലാംവൎജ്ജിക്കണംനൃപ! പുര
ശ്ചരണമന്ത്രജ്ഞൻചെയ്യണംശക്തിപോലവേ * മായാബീജംകൊണ്ട
താത്രപീഠത്തിൽവാഴുമംബയെ പൂജിക്കിലാവവന്നൊരാമന്ത്രസിദ്ധിയ
സംശയം * വിത്തശാഠ്യംചെയ്യാക്രൂടാദേവീഭക്തനതാംനരൻ ദേവി
യിൽപ്രീതനായവംയാത്രചെയ്യുന്നതാരുവാൻ * ആയവൻശ്രേഷ്ഠമാ
യുള്ളബ്രഹ്മലോകത്തിലായിരം കല്പകാലംവാഴുമവൻപിതൃക്കൾശ്രീ
പുരത്തിലും * ഒടുവിൽജ്ഞാനിയായ്തീൎന്നുമുക്തനായുംഭവിച്ചിടും ഇരു
നൂററിയെട്ടുനാമങ്ങൾജപിച്ചോർപലർസിദ്ധരായ് * ഇവയെല്ലാമെഴു
തിയെസ്ഥലത്തുണ്ടൊരുപുസ്തകം ഗ്രഹമാരീഭയംചെററുമാസ്ഥലത്തിൽ

ഭവിച്ചിടാ * സൌഭാഗ്യമെന്നും വർദ്ധിക്കും പൌർണ്ണമാസിയിലാഴി ചേരൽ ഈനാമങ്ങൾ ജപിപ്പോനില്ലാന്നുമെല്ലുമോയ് നൃപ! * ദേവി തൻഭക്തനാം കൃതകൃത്യനാമവൻ നമിക്കുമവനേ വാനോർഭേ വീതരൂപനാവൻ ധ്രുവം * എന്നും ദേവകൾ പൂജിക്കപ്പെടുന്നവനതിന്നമാ ത്തമർ ശ്രാദ്ധകാലത്തിലീനൂറിയെട്ടു നാമം ജപിക്കുകിൽ * പിതൃക്കൾ തൃപ്തരായിട്ടു പരമാം ഗതിയാണ്ടിടും * മുക്തിക്ഷേത്രങ്ങളാണെല്ലാം സാ ക്ഷാൽ ജ്ഞാനമന്ത്രങ്ങളും * സിദ്ധപീഠങ്ങളുമാണോ വേ! ബുദ്ധിമാൻ പോയ് ഭജിക്കണം ശ്രീദേവിതൻ രഹസ്യാതിരഹസ്യങ്ങളശേഷവും * നീയഥാ ഡിച്ചിതുരച്ചേൻ മേലെന്തിച്ഛിക്കുന്നു കേൾക്കുവാൻ?

ശ്രീദേവീഭാഗവതം ഏഴാംസ്കന്ധം
അഷ്ടോത്തരശതപീഠവർണ്ണനം
മുപ്പതാമദ്ധ്യായം.

## മുപ്പത്തൊന്നാമദ്ധ്യായം

ജനമേജയൻ പറഞ്ഞു

ഹിമവാനിൽ നിന്നു ദേവീമഹസ്സുണ്ടായിതെന്നു നീ മുൻപുരച്ചതു നികഴിപ്പോൾ വിസ്തരിച്ചുരചെയ്യണം * വിരക്തനാമെവൻ ദേവീകഥാ സുധ കുടിക്കുകിൽ? സുധാപാനേ മൃത്യുവുണ്ടാമില്ലതിക്കഥ കേൾക്കുകിൽ.

വ്യാസൻ പറഞ്ഞു

കൃതാർത്ഥൻ, ഭാഗ്യവാൻ, ധന്യൻ വമ്പരാൽ ശിക്ഷിതൻ ഭവാൻ നിർവ്യാജമാം ഭക്തി പരാശക്തിയിൽ തേടിടുന്നോൻ * കേൾക്ക ഭൂപ! പുരാവൃത്തം സതീദേഹം ദഹിക്കവേ ഭ്രാന്തനായ് ചുറ്റിയൊരിടത്തിലന്നാൻ സ്ഥിരനായ് ശിവൻ * പ്രപഞ്ചത്തിൻ ചിന്ത വിട്ടു സമാധിയോടു കൂടവേ ധ്യാനിച്ചംബികയെ താത്മവാനായ്ക്കാലം കഴിച്ചതേ * ഐശ്വര്യമില്ലാതായ്ത്തീർന്നു ത്രൈലോക്യത്തിങ്കലൊക്കയും മലയാഴികളോടെല്ലാ ജഗത്തും ശക്തിഹീനമായ് * അശേഷക്കും ചിത്തതാരിലാനന്ദം കുറവായ് നൃപ! ചിന്താതുരന്മാരാസീനന്മാരായോരുമെങ്ങുമേ * ദുഃഖാഗ്നിമഗ്നരായെന്നും രോഗഗ്രസ്തരുമായിതേ ഗ്രഹങ്ങൾ ദേവതകളും വിപരീതത്തിലായുടൻ * ദേവിയെന്യേ ദ്രുതദൈവങ്ങളാൽ മന്നവർ ഖിന്നരായ് ഇക്കാലത്തിങ്കലുണ്ടായി താരകാഖ്യൻ മഹാസുരൻ * ത്രൈലോക്യനാഥനായ്ത്തീർന്നു ബ്രഹ്മാവിൻ്റെ വരത്തിനാൽ ശിവപുത്രനൊഴിച്ചാരും കൊല്ലുകില്ലെന്നതാൻ വരം * വിധിയേവമവൻ മൃത്യു കല്പിച്ചീടുകയാലവൻ ശിവന്നു പുത്രനില്ലാത്തതോർത്തു മോദത്തോടലറീടിനാൻ * അസുരോപദ്രവം

ഭൂഷംപാസ്സോലിഞ്ഞവൾ * നൽത്തങ്കത്തോടശോഭിപ്പിച്ചീടുംവക്ത്രാബ്ജമുള്ളവൾ അഷ്ടമിച്ചന്ദ്രനെപ്പോലെനെററി,നീണ്ടുള്ള ചില്ലികൾ * രക്താംബുജാക്ഷികൾ,നല്ലനാസികാ,മധുരാധരം മുല്ലമൊട്ടൊത്തദന്തങ്ങൾ,ശോഭിക്കുംമുത്തുമാലകൾ * ചന്ദ്രക്കലയെഴുംരത്നകിരീടവുമണിഞ്ഞവൾ കേശത്തിൽമല്ലികാപിച്ചിമാലയാലുംലസിപ്പവൾ * കസ്തൂരീതിലകംനേത്രത്രയംകൊണ്ടുംവിളങ്ങുവോൾ പാശാങ്കുശവരാഭീതിനാലുകൈകളിലാണ്ടവൾ * രക്തവസ്ത്രംധരിച്ചുള്ളോൾമാതളപ്പൂവിനൊത്തവൾ സർവ്വശൃംഗാരവേഷാഢ്യാവാനോരെല്ലാംനമിപ്പവൾ * സർവ്വാശാപൂരികാസർവ്വമാതാസർവ്വവിമോഹിനീ പ്രസാദസുമുഖീദേവിമന്ദസ്മിതമുഖാംബുജ * അവ്യാജകരുണാമൂർത്തിയവളെക്കണ്ടുമുൻപിലായ് ആകൃപാമൂർത്തിയെക്കണ്ടുനമിച്ചാർസുരരൊക്കയും * ശക്തരായില്ലൊന്നുമോതാൻബാഷ്പസംരുദ്ധകണ്ഠരായ് പണിപ്പെട്ടാണ്ടുധൈര്യത്തെകത്ത്യാതലകുനിച്ചുടൻ * പ്രേമാശ്രുപൂർണ്ണനേത്രന്മാർസ്തുതിച്ചാർജഗദംബയെ.

ദേവന്മാർപറഞ്ഞു

നമോദേവി!മഹാദേവി!ശിവേ!തേസതതംനമഃ പ്രകൃതിക്കായ് നമസ്കാരംഭദ്രക്കായ് നമനംസദാ.

സർവ്വജ്ഞയാമീശ്വരി!ഹേ നിർവ്വണ്ണേ! । സുശോഭനേ!കർമ്മഫലപ്രദാത്രി! ।। ഭവാബ്ധിതന്നക്കരെയാക്കവേണമേ । ദുർഗ്ഗാംബികേ!ഞങ്ങൾനമിച്ചിടുന്നു ।। പ്രാണങ്ങൾശോഭിപ്പൊരുവാക്സ്വരൂപിയെ । ഉണ്ടാക്കി,യേന്തുന്നതുമൂഢർതെല്ലും ।। മദാന്നശക്തപ്രദകാമധേനുവാം । വാഗ്ദേവിഞങ്ങൾക്കുതകട്ടെപുഷ്ടിയായ് ।। വിധിസ്തുതാ,വൈഷ്ണവി,ലോകനാശിനീ । ഗിരീന്ദ്രജാ,വാണി,സുരാംബിക,സതി ।। നമിച്ചിടാമേവമനേകരൂപമായ് । വിളങ്ങിടുംപാവനകാംപരാംബയെ ।। മഹാലക്ഷ്മിയെയോർക്കുന്നു । ധ്യാനിക്കാംസർവ്വശക്തിയെ ।। തോന്നിക്കട്ടെവരംബുദ്ധിയെ ।

നമോവിരാട്സ്വരൂപക്കായ് നമഃസൂത്രാത്മരൂപിണി! നമോവ്യാകൃതരൂപക്കായ് നമഃശ്രീബ്രഹ്മരൂപിണി! * യദജ്ഞാനാദ്രജ്ജുസർപ്പംപോൽശോഭിക്കുന്നുവിശ്വംയൽജ്ഞാനത്താലതില്ലാതാമദ്രൂപിക്കായ് നമിച്ചിടാം * നമസ്തൽപദലക്ഷ്യാർത്ഥ!ചിദേകരസരൂപിണി! അഖണ്ഡാനന്ദരൂപേ!വേദാന്തപ്പൊഴുഭൂമികേ! * പഞ്ചകോശാതിരിക്തേശി!അവസ്ഥാത്രയസാക്ഷിണി! ദേവി!ത്വംപദലക്ഷ്യാർത്ഥേ!പ്രത്യഗാത്മസ്വരൂപിണി!* ഹ്രീങ്കാരമൂർത്തേ!പ്രണവസ്വരൂപേ!തേനമോനമഃ നാനാമന്ത്രാത്മികേ!ദേവികരുണേ!തേനമോനമഃ * വാഴ്ത്തപ്പെട്ടവരാലേ

ഭക്തിയോടുകൂടിയതാംയോഗംജ്ഞാനവുംവേദസമ്മതം ചൊല്ലുകംബ മഹേശാനി!നീതാൻഞാനായ്ഭവിക്കുവാൻ.

വ്യാസൻപറഞ്ഞു

എന്നവൻവാക്കുകേട്ടിട്ടുപ്രസന്നമുഖപത്മയായ് വേദത്തിന്റെ രഹസ്യത്തെപ്പറവാനായ്ത്തുടങ്ങിനാൾ.

ശ്രീദേവീഭാഗവതം ഏഴാംസ്കന്ധം

പാർവ്വതീജന്മഹേതു

മുപ്പത്തൊന്നാമദ്ധ്യായം.



## മുപ്പത്തിരണ്ടാമദ്ധ്യായം.

ശ്രീദേവിപറഞ്ഞു.

ഞാൻചൊല്ലുന്നൊരുവാക്കെല്ലാംദേവന്മാരുംശ്രവിക്കുവിൻ പ്രാപിക്കാമെന്റെ രൂപത്തെയിതുകേൾക്കുന്നമാത്രയിൽ * ഞാൻതാനിതുന്നാദ്യമന്യമൊന്നുമില്ലനഗാധിപ! അതാത്മരൂപം,ചിൽ,സംവിൽ, പരബ്രഹ്മൈകനാമകം * അപ്രതർക്ക്യമനിർദ്ദേശ്യമനൌപമ്യമനാമയം അതിന്നുണ്ടായ് സ്വതമാമായെന്നാൽശക്തിവിശ്രുത * സത്തല്ലത്തസത്തല്ലുഭേദത്താൽസദസത്തും ഈലക്ഷണങ്ങൾചേരാത്തൊരവാച്യംവസ്തുവാണതു * ഇതഗ്നിക്കുച്ചൂടുപോലെസൂര്യന്നുകിരണങ്ങൾ പോൽ ചന്ദ്രനുചന്ദ്രികക്കൊപ്പമെന്നോടൊത്തുജനിച്ചവൾ * അവളിൽ,പ്രളയേജീവാത്മാക്കൾ,കർമ്മങ്ങൾ,കാലവും സുഷുപ്തൌവ്യവഹാരമ്പോൽലയിച്ചീടുന്നഭേദമായ് * എൻമായാശക്തിചേർന്നിട്ടാൻജഗൽകാരണഭൂതയായ് മായക്കുദോഷമാധാരമാമാത്മാവേമറയ്ക്കുതാൻ * ചൈതന്യംചേർന്നമായക്കുനിമിത്തത്വംപറഞ്ഞിടും പ്രപഞ്ചപരിണാമാലുപാദാനവുമതായിടും * തപം,തമസ്സു,ജം,ജ്ഞാനംജഡം,പ്രകൃതി, ശക്തിയുംപ്രധാനമെന്നുമോതീടുംമായയേചിലതായ്ചിലർ*വിമർശമായെന്നോതുംശൈവശാസ്ത്രവിശാരദർ അവിദ്യതാൻമായയെന്നോതുവേദതത്ത്വാർത്ഥചിന്തകർ* വേദാദികളിലീവണ്ണംചൊല്ലീടുംപലനാമവും ദൃശ്യത്വത്താൽജഡമതാംജ്ഞാനനാശാലസത്യമാം* ദൃശ്യത്വമില്ലചൈതന്യത്തിന്നുണ്ടെന്നാലതാംജഡം സ്വയംപ്രകാശംചൈതന്യ,മല്ലതന്യപ്രകാശിതം* അനവസ്ഥയിനാൽതന്നാലുംപ്രകാശിതമല്ലതു കർത്താകർമ്മവുമൊന്നാകാ,ദീപംപോലതിനാലതു * സ്വയംപ്രകാശമന്യത്തെപ്രകാശിപ്പിച്ചിടുന്നതും നിത്യത്വമതിനാൽതന്നാബാധ്യരൂപിണി

യാംമമ * ജാഗ്രൽസ്വപ്നസുഷുപ്ത്യാദ്യൈത്രൈരൂപ്യംവ്യത്യാസമെങ്കിലും ബോധവ്യത്യാസാനുഭവംലേശമില്ലാക്കമെന്റമ * ഉണ്ടെന്നോതീടിലുതിനേസാക്ഷിയായ്കണ്ടറിഞ്ഞിട്ടും ജ്ഞാനരൂപംതന്നെശേഷിച്ചിട്ടും പിന്നയുമോക്ക * അതിനാൽതന്നെനിത്യത്വംചൊല്ലുന്നുശാസ്ത്രവാദികൾ പരപ്രേമാസ്പദത്വത്താലതിന്നാനന്ദരൂപവും * ഭവിച്ചില്ലെന്നല്ല സുഖംമേൽഭവിച്ചിടുമെന്നതായ് അന്യമെല്ലാംവ്യാജമാകകൊണ്ടസംഗത്വവുംദൃഢം * അതുകൊണ്ടപരിച്ഛിന്നത്വവുമുണ്ടിയിനിക്കതാൻ ആ ജ്ഞാന,മല്ലാത്മധർമ്മാധർമ്മികണ്ടാംജഡത്വവും * ജഡാധീനത്വവും ജ്ഞാനത്തിന്നില്ലുണ്ടാവതും നഹി ചിദ്ധർമ്മത്വവുമില്ലല്ലോചിത്തു ചിത്തിന്നഭേദിയാ * ആത്മാ ജ്ഞാനസ്വരൂപൻതാൻസുഖരൂപനമെപ്പോഴും നിത്യൻപൂർണ്ണൻപേച്ചുവിട്ടോൻദ്വൈതജാലവിവർജ്ജിതൻ * അവനക്കാമകർമ്മാദിചെരുംതന്നുടെമായയാൽ പൂർവ്വവാസനയാൽകർമ്മകാലങ്ങൾപാകമാകവേ * തത്വങ്ങളെപ്പിരിപ്പാനായ്സ്രഷ്ടികാമനതായിട്ടും അബുധിപൂർവ്വമീസൃഷ്ടി,യംഭ്ര! നിന്നോടുരച്ചുഞാൻ * എൻലോകാതീതമായുള്ള രൂപവുംഞാൻപറഞ്ഞുതേ അവ്യാകൃത"മതവ്യക്തം"സർവ്വകാരണകാരണം * മായാശബളമെന്നുംചൊല്ലീടുന്നുശാസ്ത്രമൊക്കയും തത്വങ്ങൾക്കാദ്യമുണ്ടായസച്ചിദാനന്ദവിഗ്രഹം * സർവ്വകർമ്മത്തിനുംസാക്ഷിയിച്ഛാജ്ഞാനക്രിയാശ്രയം ഹ്രീങ്കാരമന്ത്രവാച്യം താൻതത്വങ്ങൾക്കാദിയായതും * അതിലാകാശമുണ്ടായീശബ്ദതന്മാത്രരൂപകം സ്പർശാത്മകംവായുവതുംരൂപാത്മാവായൊരഗ്നിയും * രസാത്മകംജലംപിന്നെഗന്ധാത്മികയതാംധര ശബ്ദൈകഗുണമാകാശം വായുസ്പർശവാനപിതൻ * ശബ്ദംസ്പർശംരൂപമതുംചൊല്ലുമഗ്നിഗുണങ്ങളായ് ശബ്ദംസ്പർശംരൂപമതുംരസവുംഗുണമപ്പിനു * ശബ്ദംസ്പർശംസംരൂപംഗന്ധവുംഭൂഗുണങ്ങളാം അഭൂതങ്ങളിൽനിന്നുണ്ടായ് സൂത്രം, ലിംഗമതിന്നുപേർ * സർവ്വാത്മകമതാത്മാവിൻസൂക്ഷ്മദേഹംഹിമാലയ! മുൻചൊന്നേൻഞാനവ്യക്തമതുകാരണദേഹമാം * ലിംഗോത്ഭവമതിൽ,ബീജരൂപമായ്‌വാഴ്‌വതുംജഗൽ സൂക്ഷ്മഭൂതങ്ങൾപിന്നീടപ്പഞ്ചീകരണമാർന്നുമായ് * അഞ്ചെണ്ണമായ്ത്തീർന്നിടുന്നാവിധംഞാനുരചെയ്തിടാം മുൻചൊന്നോരപ്പഞ്ചഭൂതങ്ങളേരണ്ടായ്പ്പകുത്തതിൽ * എല്ലാത്തിലുമൊരോരോഭാഗംനാലാക്കിയവനാലുമേ അതാതുവിട്ടന്യയിൽചേർത്താലഞ്ചിലുമഞ്ചുമാം * തൽകാര്യംതാൻവിരാട്ദേഹമീയെൻസ്ഥൂലശരീരവും വെവ്വേറെയാപ്പഞ്ചഭൂതസത്വാംശങ്ങളിൽനിന്നുതാൻ * ജ്ഞാനേന്ദ്രിയങ്ങളഞ്ചുണ്ടായ്,പിന്നന്തഃകരണംഗിരേ! അതൊന്നാണെങ്കിലുംവൃത്തിഭേദത്താൽനാലുമാതിരി. അതിന്നുസങ്കല്പ

വികല്പകൃത്യം । ചെയ്തിട്ടുമ്പോൾ മനമെന്നു നാമം ॥ പേർബുദ്ധിയെ ന്നാമെന്നാശങ്കയെന്യേ । സുനിശ്ചയത്തോടറിയുന്നനേരം ॥ ചിന്തയെ ന്നോത്തുമതിന്നനുസന്ധാനവേളയിൽ അഹങ്കാരംവൃത്തിയാകിൽ പേരഹങ്കാരമെന്നുമാം* ഭൂതങ്ങൾതൻരജാംശങ്ങളോരോന്നിൽനിന്നു ഭിന്നമായ് കർമ്മേന്ദ്രിയങ്ങളുണ്ടായീചൊന്നാപ്രാണങ്ങളഞ്ചുമേ. * ഹൃത്തിൽപ്രാണൻഗുദേപാനൻസമനേൻനാഭിയിങ്കലും ഉദാനൻകണ്ഠദേശത്തിൽ,വ്യാനൻദേഹത്തിലൊക്കയും * ജ്ഞാനേന്ദ്രിയങ്ങളാഞ്ചുമഞ്ചു കർമ്മേന്ദ്രിയങ്ങളും അഞ്ചാപ്രാണങ്ങളുംബുദ്ധിമനസ്സിപ്പതിനേഴുമാത്‌ * വ്യൻസൂക്ഷ്മദേഹ,മതിനെലിംഗമെന്നുംപറഞ്ഞിട്ടും ആയതിൻ പ്രകൃതിരണ്ടുവിധമായ്ചൊല്ലിട്ടുന്നതേ * ശുദ്ധസത്വാത്മികാമായ,യവിദ്യ,ഗുണമിശ്രിതാ സ്വാശ്രയത്തെമറയ്ക്കാതിരിക്കുന്നതുമായയാം * അതിൽസത്വപനാത്മാപ്രതിബിംബിക്കമായവൻ താനേ യീശാനനെന്നോത്തുമനാത്മസംപരൻ * സർവ്വകർത്താവുസർവ്വജ്ഞൻസർവ്വാനുഗ്രഹകാരകൻ അവിദ്യയിലുമാത്മാവുപ്രതിബിംബിക്കമല്ലമാം * ജീവനെന്നാണതിൻനാമംസർവ്വദുഃഖാശ്രയംഗിരേ! വിദ്യാവിദ്യകൾ കൊണ്ടുണ്ടിവന്നിവർക്കുമൂന്നുദേഹവും * ദേഹത്രയാഭിമാനത്താലുണ്ടായ് മൂന്നുനാമവും കാരണത്തിന്റപ്രാജ്ഞൻതാൻസൂക്ഷ്മത്തിന്നതൈജസൻ * സ്ഥൂലാഭിമാനിയാംവിശ്വൻമൂന്നായിച്ചൊല്ലിടുന്നതേ ഈശ,സൂത്ര,വിരാട്,നാമംചൊല്ലുമീശന്നുമിങ്ങനെ * വ്യഷ്ടിസ്വരൂപൻതാൻജീവൻസമഷ്ട്യാത്മകനീശ്വരൻ സർവ്വേശ്വരനവൻ ജീവാനുഗ്രഹത്തിനിച്ഛതാൻ * നാനാഭോഗാസ്പദംനാനാവിധംവിരചിക്കുന്നിടും അവരൊന്നിൽകല്പിതനെൻശക്തിപ്രേരിതനെപ്പൊഴും.

ശ്രീദേവീഭാഗവതം ഏഴാംസ്കന്ധം.
ദേവിഗീതയിലാത്മതത്വനിരൂപണം
മുപ്പത്തിരണ്ടാമദ്ധ്യായം.



## മുപ്പത്തിമൂന്നാമദ്ധ്യായം.



ശ്രീദേവി പറഞ്ഞു

ചരാചരജഗത്തെല്ലാമെൻമായാശക്തികല്പിതം പരമാത്മത്തിലാമായയെന്നിൽനിന്നന്യമല്ലതാൻ * വ്യവഹാരാവസ്ഥയിങ്കൽ മായാവിദ്യകളെന്നുചൊല്ലിടും അതില്ലവാസ്തവത്തിങ്കൽകേവലംതത്വമൊന്നുതാൻ * മമായാകർമ്മാദിയുതയാംഞാൻസൃഷ്ടിച്ചീജഗത്തിനെ പ്ര

വേശിക്കുന്നതിന്നുള്ളിൽപ്രാണനെന്നുൾപ്പിടാക്കിഞാൻ * പ്രാണനെന്ന ന്യവ്യാപകത്തിന്നുണ്ടാകുമെന്നാകയാൽ മായാഭേദങ്ങളെപ്പൂണ്ണു ണ്ടാകുന്നതുപോലവെ * ഉപാധിയാൽ ഭിന്നയീഞാൻഘടാകാശത്തി നൊപ്പമായ് നിദ്ര്യാനന്ദ്യത്ത്വയെന്നപോലെ ഭിന്നിക്കുന്നഭാസ്കരൻദോ ഷിയല്ലയുള്ളപോൽദോഷമല്ലനിക്കൊരിക്കലും ആരോപിക്കുന്നബു ദ്ധ്യാദികർത്തൃത്വംചിലരെന്നിലായ് * കർത്താവാത്മാവെന്നുമോതുന്നറി വററ്റബുദ്ധികൾ അജ്ഞാനഭേദവുംമായാഭേദവുംകൊണ്ടതുവിധം * ജീവേശ്വരവിഭാഗത്തെകല്പിച്ചീടുന്നമായയാൽ ഘടാകാശമഹാ കാശഭേദംകല്പിച്ചിടുന്നപോൽ * കല്പിതംജീവപരമാത്മാക്കളിൽ ഭേദമങ്ങനേ ജീവരൈക്യവുമായാകല്പിതംസ്വയമല്ലതാൻ * അതുപോൽതാനീശ്വരന്മാർക്കുമെല്ലാംബദ്ധതാവും ദേഹേന്ദ്രിയാദി സംഘത്തിൻവാസനാഭേദത്തിനായും * അവിദ്യതാൻജീവഭേദഹേതുവ ല്ലന്യമൊന്നുമേ ഗുണത്തിൻവാസനാഭേദത്തിനായുള്ളമായതാൻ * പരാഭേദത്തിന്നുഹേതുവന്യമല്ലായെന്നാകുകെ എന്നിലാണീജഗത്തെ ല്ലാംകോർത്തിരിപ്പതുപർവ്വത! * ഞാനീശ്വരൻഞാൻസൂത്രാത്മാഞാനാ കുന്നാവിരാട്ടതും ഞാൻബ്രഹ്മാവിഷ്ണുവുംരുദ്രൻവാണീലക്ഷ്മീഭവാനി യും * ഞാൻസൂര്യൻഞാൻതാരകകൾഞാൻതാനചന്ദ്രനായതും പശ്വ പക്ഷിസ്വരൂപംഞാൻചണ്ഡാലൻ, കള്ളനുഗ്രനും * വ്യാധൻഞാൻ ക്രൂരവൃത്തൻഞാൻസൽവൃത്തൻഞാൻമഹാജനം സ്ത്രീപുന്നപുംസകാകാ രവുംഞാൻതാനസംശയം * അത്പ്രമാണംസ്ഥൂലവസ്തുക്കൾകാണുന്നതു കേട്ടിടുന്നതും ഉള്ളിൽവെളിയിലുംഞാനതെല്ലാംവ്യാപിച്ചിരിപ്പവൾ ചരാചരത്തിലെന്നോവിട്ടില്ലല്ലോമാമകസ്വത്വം ഉണ്ടെങ്കിലതുശൂന്യംതാ ൻവന്ധ്യാപുത്രനതുല്യമായ് * സർപ്പമാലാദിഭേദങ്ങളുംതോന്നുമ്പോ ലൊരുരജ്ജുവിൽ ഏകനിൽതോന്നുന്നതാണീശ്വരാദിരൂപങ്ങളൊക്ക യും * അധിഷ്ഠാനമില്ലാതെതോന്നില്ലകല്പിതം അവ്വണ്ണമെൻസ ത്തയാൽതാൻവിളങ്ങുന്നിതുസത്തപോൽ.

ഹിമവാൻ പറഞ്ഞു.

ഈസമഷ്ട്യാത്മകംദേഹംനീകല്പിച്ചതുപോലവെ കാണ്മാനിച്ഛി ച്ചിടുന്നെന്നിൽകൃപയുണ്ടെങ്കിലംബികേ!

വ്യാസൻ പറഞ്ഞു

എന്നവൻവാക്കുകേട്ടിട്ടാഹരിതൊട്ടുള്ളവാനവർ തുഷ്ടരായിട്ടുമോ ദിച്ചാർകൊണ്ടാടീട്ടായവചസ്സിനെ * അറിഞ്ഞിട്ടവർതന്നിഷ്ടംകാമദോ ന്നസമാശിവ തൻരൂപംകാട്ടിനാൾഭക്തകാമപൂരിണിയംബിക *. പ രമാമാവിരാട്ട്രൂപംകണ്ടാർദേവകളൊക്കെയും സ്വർല്ലോകംമസ്തകംന്യ

ര്യ്യചന്ദ്രന്മാർതങ്ങൾകണ്ണുകൾ * ദിക്ശ്രോത്രമമരർവാക്കാപ്രാണനാകുന്നു
വായുവും വിശാലഹൃദയമെന്നോർത്തും ഭ്രുവജ്ജ്വലനമാമത്രം നഭസ്സ്ഥ
ലംനാഭിദേശംജ്യോതിശ്ചക്രംഖസ്ഥലം മഹർല്ലോകംകണ്ഠദേശംജന
ലോകംമുഖംമതം * സത്യലോകാധസ്ഥിതമാംതപോലോകംലലാടവും
ഇന്ദ്രൻതൊട്ടവർബാഹുക്കൾശബ്ദംശ്രോത്രേന്ദ്രിയംതഥാ * നാസത്യർ
നാസകൾഗന്ധംഘ്രാണമെന്നോതിടുംബുധർ അഗ്നിവക്ത്രമഹോരാത്ര
ങ്ങൾതാൻപക്ഷ്മങ്ങളായവ * ബ്രഹ്മസ്ഥാനംഭ്രൂവികാസമപ്പുകൾതാലു
വായത്തും രസംനാവെന്നുചൊല്ലുന്നു കാലൻദംഷ്ട്രങ്ങളെന്നുമേ * സ്നേ
ഹലേശങ്ങൾദന്തങ്ങൾമായയാകുന്നുപുഞ്ചിരി സർഗ്ഗംകടാക്ഷംതാൻല
ജ്ജയാകുന്നുമേലോഷ്ഠമായത്ത് * ലോഭംകീഴ്ചുണ്ടധർമ്മംതാൻപൃഷ്ഠമെ
ന്നോതിടുന്നതേ പ്രജാപതിയതാംമേഢ്റംലോകംസൃഷ്ടിച്ചിടുന്നവൻ *
സമുദ്രങ്ങൾകുക്ഷിയാണമലകൾതന്നെയസ്ഥികൾ നദികൾനാഡികൾ
വൃക്ഷങ്ങളാണംഗരുഹങ്ങളും * കൌമാരയൌവ്വനജരാവസ്ഥകൾ
താൻവയോഗതി മേഘങ്ങൾതന്നെകേശങ്ങൾസന്ധ്യകൾരണ്ടുമംബ
രം * രാജൻ! ശ്രീജഗദംബക്കുചന്ദ്രനാകുന്നുമാനസം ഹരിബുദ്ധിയവൾ
ക്കന്തഃകരണംരുദ്രനായവൻ * നാനാജാത്യശ്വങ്ങളവൾശ്രോണീദേ
ശസ്ഥിതങ്ങൾതാൻ അതലംതൊട്ടലോകങ്ങൾകട്യധോഭാഗഗങ്ങളാം *
ഈവണ്ണമാമഹാരൂപംകണ്ടമരപുംഗവർ ജ്വാലാകുലംജഗത്തെല്ലാം
നാവുകൊണ്ടിട്ടുനക്കിയും * ദംഷ്ട്രാകടകടാശബ്ദംപൊഴിച്ചുംനേത്രവ
ഹ്നിയും പൂണ്ടുംനാനായുധംബ്രഹ്മക്ഷത്രമോദനമായുമേ * ആയിരംത
ലനേത്രങ്ങളായിരംകാലുമായിരം കോടിസൂര്യ്യപ്രഭംമിന്നൽകോടിപോൽ
ശോഭയുള്ളതു് * ഭയങ്കരംമഹാഘോരംഹൃന്നേത്രങ്ങൾക്കഭീതിദം ക
ണ്ടിട്ടമരരെല്ലാരുംഹാഹാകാരംമുഴക്കിനാർ * മനസ്സിളകിയത്യന്തംമൂർ
ച്ഛിച്ചോരവരൊക്കയും ഇവളംബികയാണെന്നോരോർമ്മയുംകൂടിമാ
ഞ്ഞുപോയ് * ദേവിതൻനാലുഭാഗത്തുംനില്ക്കുംവേദങ്ങൾതൽക്ഷ
ണം ഏററംമൂർച്ഛിച്ചോരവരെയതിൽനിന്നുമുണർത്തിനാർ * ധൈ
ര്യ്യമാർന്നവരന്നേരംശ്രേഷ്ഠശ്രുതിലഭിക്കയാൽ പ്രേമാശ്രുപൂർണ്ണനയനന്മാ
രായ് തൊണ്ടയടച്ചുമേ * ബാഷ്പഗൽഗദയാംവാക്കാൽസ്തുതിപ്പാനാ
യ്ത്തുടങ്ങിനാർ.

ദേവന്മാർ പറഞ്ഞു

നിൻകേന്നുണ്ടായഞങ്ങൾക്കുള്ളപരാധംക്ഷമിക്കനീ കോപംക
ളയുകീരൂപംകണ്ടുഞങ്ങൾഭയന്നുപോയ് * മൂഢരാംവാനവർഞങ്ങൾ
നിന്നേവാഴ്ത്തുന്നതെങ്ങനേ? അറിയാഞങ്ങളേഞങ്ങൾനിന്നെയെമ്മട്ട
റിഞ്ഞിടും * പിന്നീടുണ്ടായവക്കെമ്മട്ടറിവാംനിൻപരാക്രമം? നമ

സ്ഥൂലഭുവനേശാനി! നമസ്തേ പ്രണവാത്മികേ! * സർവ്വവേദാന്തസംസി
ദ്ധേ! നമോ ഹ്രീങ്കാരരൂപിണി! എതിൽനിന്നാണുത്ഭവിച്ചതഗ്നിയും സൂ
ര്യചന്ദ്രരും * ഓഷധിക്കൂട്ടമുമസ്സർവ്വാത്മാവേ നമിച്ചിടാം എതീന്നു
ണ്ടായ് ദേവകളും സാദ്ധ്യരും പക്ഷിവർഗ്ഗവും * പശുക്കളും മർത്ത്യരുമാസ്സ
ർവ്വാത്മാവേ നമിച്ചിടാം പ്രാണാപാനവ്രീഹിയവതപഃശ്രദ്ധകളും സ
ത്യവും * ബ്രഹ്മചര്യം വിധിയുമിങ്ങെതിൽനിന്നതിനായ് നമഃ സമി
ത്ത്, പ്രാണ, നച്ചിസ്സ്, ഹോമം, ലോകമിതൊക്കയും * ഏഴേഴെതിൽനി
ന്നുമുണ്ടായസ്സർവ്വാത്മാവിനായ് നമഃ സമുദ്രങ്ങൾ മലകളും നദീനദസമൂ
ഹവും * എതിൽനിന്നോഷധിരസങ്ങളുമായതിനായ് നമഃ യജ്ഞം,
ദീക്ഷാ, യൂപ, മോരോവിധ ദക്ഷിണയൊക്കയും * സാമം യജ്ജുസ്സൃക്ക
മെതിന്നസ്സർവ്വാത്മാവിനായ് നമഃ മുൻപിലും പിൻപിലും രണ്ടുപാർശ്വ
ങ്ങളിലുമായ് നമഃ * കീഴിലും മേലിലും നാലുദിക്കിലും തേ നമോ നമഃ അ
ലൌകികമതാം നിന്നീരൂപത്തെ നീ മറയ്ക്കണം * അതിസുന്ദരമാം നിൻ
മുൻരൂപത്തെത്തന്നെ കാട്ടുക.

വ്യാസൻ പറഞ്ഞു

ഏവം ഭയന്ന സുരരെക്കണ്ടു കരുണയുള്ളവൾ ഘോരരൂപം മറ
ച്ചിട്ടു കാട്ടിനാൾ സുന്ദരാകൃതി * പാശാങ്കുശവരാഭീതിധരം സർവ്വാംഗ
കോമളം കരുണാപൂർണ്ണനയനം മന്ദസ്മിതമുഖാംബുജം * കണ്ടസ്സുന്ദര
രൂപത്തെ ഭയമില്ലാതെ ദേവകൾ അതിമോദത്തൊടും കൂടി നമിച്ചാർ ശാ
ന്തചിത്തരായ്.

ശ്രീദേവീഭാഗവതം ഏഴാംസ്കന്ധം
വിശ്വരൂപദർശനം
മുപ്പത്തിമൂന്നാമദ്ധ്യായം.

---

## മുപ്പത്തിനാലാമദ്ധ്യായം

---

ശ്രീദേവി പറഞ്ഞു

നിർഭാഗ്യരാം നിങ്ങളെങ്ങിങ്ങീയെൻ രൂപം മഹാത്ഭുതം എങ്കിലും
ഭക്തവാത്സല്യാലിതു നിങ്ങൾക്കു കാട്ടിനേൻ * യാഗം ദാനം, തപം വേദ
പാഠം യോഗമിതൊക്കയും കൊണ്ടും കാണ്മാൻ ശക്യമല്ലീരൂപമെൻ കൃ
പയെന്നിയേ * പ്രകൃതം കേൾക്ക ശൈലേന്ദ്ര! പരമാത്മാവു ജീവനായ്
ഉപാധിമൂലം കർത്തൃത്വാദികളും വന്നു പെട്ടവൻ * ഓരോ ക്രിയകൾ ചെ
യ്യുന്നു ധർമ്മാധർമ്മനിദാനമായ് നാനായോനികളെ പ്രാപിച്ചുള്ളനുസു
ഖദുഃഖവും * അതിൽ വാസനയാൽ നാനാകർമ്മതൽപരനായ് സദാ നാ

ധിയുംസൂക്ഷ്മദേഹമെന്നാർമഹത്തുക്കൾ * അപഞ്ചീകൃതഭൂതോത്ഥം സൂക്ഷ്മദേഹം,ദ്വിതീയമാം ആത്മോപാധിയിതാകുന്നു സുഖദുഃഖാദി ബോധകം * അവാച്യമായാദിയറെറാരജ്ഞാനംതാൻതൃതീയമാം ആത്മോപാധി,വിളങ്ങീടുന്നിതുകാരണദേഹമായ് * കേവലാത്മാവുദേഹികളുപാധികളവയിക്കവെപഞ്ചകോശങ്ങളീദേഹത്രയങ്ങൾക്കുള്ളിലുണ്ടുകേൾ * പഞ്ചകോശങ്ങളെ വിട്ടാൽ ധ്രുവമപ്പോൾ ലഭിച്ചിടും എൻസ്വരൂപംനേതിനേതിതിവാക്യങ്ങൾകൊണ്ടുചൊല്ലും * ജനിക്കില്ലമരിക്കില്ലുണ്ടാകില്ലനാശമില്ലവൻ * പുരാണൻശാശ്വതൻനിത്യനജൻദേഹാന്തസുസ്ഥിതൻ * ഹന്താവെന്നോർത്തിടുംകൊൽവോൻഹതൻചത്തെന്നുമോർത്തിടാ * രണ്ടുംമൂഢർകൊന്നുമില്ല ചത്തുമില്ലപരൻധ്രുവം.

അന്നാദ്യന്തോപാധിഹേതാമദേഹപഞ്ചാ മാത്മാപി നിർമ്മുക്തവഹാസഹനാത്മാ ।। വികല്പമററാമഹിമാവുമോടാൾ । നിരീക്ഷ്യനാംശമുക്തവിശോകനാകാം. ।।

ശരീരംതേരതിൽസ്വാമിയാത്മാവെന്നു ധരിക്കനീ ബുദ്ധിതേരാളിയാകുന്നകടിഞ്ഞാണെന്മനസ്സുതാൻ * ഇന്ദ്രിയങ്ങൾകുതിരകൾമാർഗ്ഗങ്ങൾ വിഷയങ്ങളാം ക്രമസ്ഥനാണാരഥത്തിൻനാഥനെന്നാർമനീഷികൾ * സങ്കല്പരഹിതൻ വിദ്വാനല്ലാതൊന്നജിതേന്ദ്രിയൻ ഇവക്കാത്മപദം കിട്ടില്ലസംസാരമതേഗതി * സങ്കല്പമൊഴുവോൻവിദ്വാൻജിതേന്ദ്രിയനമപ്പദം പ്രാപിക്കമേതിൽനിന്നിട്ടുപിന്നെജ്ജനനമില്ലയോ? * വിജ്ഞാനസാരഥിയവൻമനഃപ്രഗ്രഹവാൻനരൻ അവൻവഴികടന്നെത്തും പരമാംപദമാണിദം * ശ്രവിച്ചുംമനനംചെയ്തുമറിഞ്ഞാത്മാവെയാത്മനാനിദിധ്യാസനമായാത്മരൂപയാമെന്നെയോക്കണം * നിശ്ശേഷമുൻപുള്ളീൽമൂന്നക്ഷരത്തെച്ചിന്തചെയ്യണം മായാബീജമതിൻമന്ത്രവാച്യധ്യാനത്തിനാണത് * ഹകാരംതാൻസ്ഥൂലദേഹംരകാരംസൂക്ഷ്മദേഹവും ഈകാരംകാരണംനാലാമതാംഹ്രീങ്കാരമാണഞാൻ * സമഷ്ടിദേഹമീവണ്ണമറിഞ്ഞാത്ര്യക്ഷരങ്ങളെ സമഷ്ടിവ്യഷ്ടിയൊന്നാക്കിബുദ്ധിമാൻ ചിന്തചെയ്യണം * സമാധിവന്നിടുംമുമ്പീവണ്ണംഭാവിച്ചാദരം ധ്യാനിക്കണംജഗന്മാതാവാകുമെന്നെയനന്തരം * നാസാഗ്രങ്ങളാംപ്രാണാപാനനയുമൊന്നപോൽ ആക്കീട്ടു,വിഷയഗ്രാമാദികളേവിട്ടുവിശുദ്ധനായ് * നിർവ്യാജഭക്ത്യാഗുഹയിൽനിശ്ശബ്ദസ്ഥലവാസിയായ് വിശ്വാത്മാവാംഹകാരത്തെരകാരത്തിലടക്കണം * തൈജസാത്മാരകാരത്തെഈകാരത്തിലമാക്കണം പ്രാജ്ഞാത്മാവീകാരമതാംഹ്രീങ്കാരത്തിലടക്കണം * അചൈതന്യശിഖാഗ്രത്തിൽവാച്യവാചകഹീനമാം അഖണ്ഡസച്ചിദാനന്ദമേകമായ് ചിന്തചെയ്യു

ന്നം * ധ്യാനിച്ചിട്ടെന്നെയീവണ്ണംനരൻപ്രത്യക്ഷമാക്കുകിൽ രണ്ടുമൊന്നാകയാൽമദ്രൂപനായ്താൻതീരുമായവൻ * യോഗത്താൽപരമാത്മാവാമെന്നെക്കാൺകിലപ്പൊഴേ സകാര്യമാകുമജ്ഞാനമെല്ലാംതന്നെനശിച്ചുപോം.

ശ്രീദേവീഭാഗവതം ഏഴാംസ്കന്ധം
ദേവീഗീതമായമ്പിജധ്യാനം
മുപ്പത്തിനാലാമദ്ധ്യായം.

---

## മുപ്പത്തിഅഞ്ചാമദ്ധ്യായം.

---

ഹിമവാൻ പറഞ്ഞു.

ജ്ഞാനദംസാംഗയോഗംനീചൊല്ലണംഭുവനേശ്വരി! തത്വംകാണ്മാനെന്തുചെയ്താൽയോഗ്യനാംഞാനതേവിധം.

ശ്രീദേവി പറഞ്ഞു.

യോഗംരസാതലംഭൂമിസ്വർഗ്ഗങ്ങളിലുമല്ലത്ര് യോഗജ്ഞർ,ജീവാപരർതമ്മിലൈക്യംതാനെന്നുചൊല്ലിനാർ * യോഗത്തിന്നാറുശത്രുക്കൾവിഘ്നംചെയ്തീടുമായവ കാമംക്രോധംലോഭമോഹംമദംമത്സരമെന്നതും * അഷ്ടാംഗങ്ങൾകൊണ്ടവയെവെന്നുയോഗികളാം,ബുധർ യമം,നിയമവും,പ്രാണായാമ,മാസനമായതും * പ്രത്യാഹാരം,ധാരണയും,ധ്യാനം,പിന്നെസ്സമാധിയും അഷ്ടാംഗമിവയോഗിക്കുയോഗംസാധിച്ചുകൊള്ളുവാൻ * അഹിംസാ,സത്യ,മസ്തേയംബ്രഹ്മചര്യംദയാർജ്ജവം ക്ഷമ,ധൈര്യം,മിതാഹാരംശൌച,മീപ്പത്തുതാൻയമം * തപം,സന്തോഷ,മാസ്തിക്യം,ദാന,മദ്ദേവപൂജനം വേദാന്തശ്രവണം,ലജ്ജ,മതി,ഹോമം,ജപങ്ങളും * ഇപ്പത്തുംനിയമങ്ങൾ ഞാനുരച്ചേൻ ഗിരിനായക! പത്മാസനം,സ്വസ്തികവും,ഭദ്രം,വജ്രാസനംതഥാ * വീരാസനവു;മീവണ്ണംചൊല്ലുന്നഞ്ചാസനങ്ങളേ തുടകൾരണ്ടിലുംഭംഗ്യാവച്ചുപാദതലങ്ങളേ * അംഗുഷ്ഠങ്ങൾവ്യുൽക്രമമായ്കൈകൾകൊണ്ടുപിടിക്കണം യോഗികൾക്കിഷ്ടമായുള്ളപത്മാസനമതായതും * തുടയ്ക്കുംമുട്ടിനുംമദ്ധ്യേവച്ചുപാദതലങ്ങളേ ഋജുദേഹത്തൊടുംവാഴുന്നതുതാൻസ്വസ്തികാസനം * ഗുൽഫങ്ങൾവൃഷണത്തിൻകീഴ് സീവിനിക്കിരികാക്കണം പാദപാർഷ്ണികൾകൈകൊണ്ടുദൃഢമായിപ്പിടിക്കണം * യോഗികൾബഹുമാനിക്കുംഭദ്രാസനമിതായതും കാലുകൾതുടമേൽവച്ചുകൈകൾമുട്ടിൽതിരിച്ചുമേ * വച്ചിരിക്കുന്നതാകുന്നുവജ്രാസനമനന്തമം ഒരുപാദംതാഴെവച്ചിട്ടന്യംതുടയിൽവച്ചുമേ * ഋജുകായനതാ

യ് വാഴന്നതുവീരാസനം ഗിരേ! ഉൾവലിച്ചിഡയാൽ ബാഹ്യവായു ഷോഡശമാത്രയാൽ * പൂരണം ചെയ്യണം യോഗിയറുവത് നാലുമാത്രയാൽ ദ്വാത്രിംശന്മാത്രയാ കുംഭം സുഷുമ്നാമദ്ധ്യവായുവേ * പിംഗലാനാഡിയിൽകൂടിവിടണം യോഗവിത്തമൻ പ്രാണായാമമിതെന്നോതും യോഗശാസ്ത്രവിശാരദർ * ബാഹ്യവായുവിനാലേവം ചെയ്യണം പലവട്ടവും പന്ത്രണ്ടാപതിനാറോ താൻ ക്രമമായ് മാത്ര കൂട്ടണം * ജപധ്യാനങ്ങളോടൊത്താ പ്രാണായാമം സഗർഭമാം വിഗർഭമവ ചേരാത്തതെന്നും ചിലർ പറഞ്ഞിട്ടും * ക്രമാഭ്യാസം കൊണ്ടു ദേഹം വിയർക്കമധമത്തിന്ന വിറയ്ക്കും മദ്ധ്യമത്തിന്നുത്തമം ഭൂവിട്ടു പൊങ്ങിടും * ഭൂമിവിട്ടുകിളന്നീട്ടുവോളം ശീലിക്കണം ക്രമാൽ വിഷയങ്ങളതിൽ ചെല്ലുമിന്ദ്രിയങ്ങളെയൊന്നുപോൽ * ബലാൽ പിടിച്ചടക്കൽ താൻ പ്രത്യാഹാരമതെന്നത്രേ അംഗുഷ്ഠം കാൽമുട്ടുതുടമൂലലിംഗസുനാഭികൾ * ഹൃൽകണ്ഠം നാഡികൾ രണ്ടു ചേർന്നിട്ടുള്ളൊരു നാസിക നെററി മൂർദ്ധാ ദ്വാദശാന്തം വരയും വിധിപോലവേ * പ്രാണവായുവതിൻ ധാരണം താൻ ധാരണയായത്രേ ചൈതന്യത്തിങ്കൽ വർത്തിക്കും സമാഹിതമനസ്സിനാൽ * ഇഷ്ടദേവതതൻ ധ്യാനം ധ്യാനമെന്നു പറഞ്ഞിടും സദാ ജീവപരന്മാർക്കുള്ളൈക്യഭാവന യോഗികൾ * സമാധിയെന്നോതുമോതീടുന്നൻ ഞാനഷ്ടാംഗലക്ഷണം ശ്രേഷ്ഠമാം മന്ത്രയോഗം ഞാൻ നിന്നോടിനിയുമോതിടാം * പഞ്ചഭൂതാത്മകം ചന്ദ്രസൂര്യവഹ്നിസമന്വിതം ജീവബ്രഹ്മൈക്യസഹിതം വിശ്വംതാനിശ്ശരീരവും * നാഡികൾ മൂന്നരക്കോടിയിശ്ശരീരത്തിലുണ്ടു കേൾ പത്താണവയിൽ മുഖ്യങ്ങൾ മൂന്നാണവയിൽ വെച്ചുമേ * മുഖ്യങ്ങളവനട്ടെല്ലിൽ സൂര്യചന്ദ്രാഗ്നിരൂപികൾ ഇടത്തിഡാനാഡി ശുഭ്രാ ചന്ദ്രരൂപിണിയാണത് * ശക്തിസ്വരൂപമാനാഡി സാക്ഷാദമൃതവിഗ്രഹ വലത്തു പിംഗലാനാഡീ പുംരൂപാ സൂര്യരൂപിണീ * സർവ്വതേജോമയീ നാഡീ സുഷുമ്നാ വഹ്നിരൂപിണീ തൻമദ്ധ്യേ ചിത്രാഖ്യനാഡിയിച്ഛാജ്ഞാനക്രിയാത്മികാ * മദ്ധ്യേ സ്വയംഭൂവാം ലിംഗം കോടിസൂര്യസമപ്രഭം സബിന്ദുനാദം ഹ്രീങ്കാരം മായാബീജം തദൂർദ്ധ്വമായ് * അതിന്നുമേൽ കുണ്ഡലിനീ രക്താ ദീപശിഖാസമാ ദേവ്യാത്മികയിതെന്നോതുമെന്നിൽനിന്നതഭിന്നയാം * അതിന്റെ വെളിയിൽ തപ്തസ്വർണ്ണശോലിതൾനാലൊട്ടും വാദിസാന്താക്ഷരം ചേർന്ന പത്മത്തെ ച്ചിന്ത ചെയ്യണം * അതിൻമേലനലപ്രഖ്യം ഹീരാഭം ദളമാറൊട്ടു ബാദിലാന്താക്ഷരം ചേർന്നും സ്വാധിഷ്ഠാനമനുത്തമം * മൂലമായ് തീർന്നു ഷൾകോണം മൂലാധാരമതിന്നു പേർ പരാധിഷ്ഠാനമതിനാൽ സ്വാധിഷ്ഠാനമതിന്നു

പേർ * അതിന്റെമേൽനാഭിയിങ്കൽമണിപൂരംമഹാപ്രഭം മേഘപ്രഭം
വിദ്യുദാഭംപത്മംതേജോമയംത്തുലോം * മണികൾപോൽപ്രകാശിക്കു
ന്നതിനാൽമണിപൂരകം ഡാദിഫാന്താക്ഷരംചേരുംദളങ്ങൾപത്തുമെ
ന്നുള്ളൂ * വൈകുണ്ഠൻവാണിടുംപത്മംവിഷ്ണുദർശനകാരണം അനാഹ
തം പത്മമതിൻമുകളിൽസൂര്യസന്നിഭം * കാദിഠാന്താക്ഷരംചേർന്ന പ
ന്ത്രണ്ടുദളമുള്ളതു് തന്മദ്ധ്യത്തിൽബാണലിംഗംസൂര്യായുതസമപ്രഭം *
ശബ്ദബ്രഹ്മമയം,ശബ്ദംതാഡിക്കാതെതിൽവായ്ക്കയാൽ അനാഹതംപ
ത്മമെന്നുമുനിമാർപറയുന്നതേ * രുദ്രൻവാഴുന്നതാണാനന്ദത്തിനു
തൊരിരിപ്പിടം വിശുദ്ധിയാണതിൻമീതെസ്വരങ്ങൾപതിനാറോ
ടും * പതിനാറുദളംധൂമ്രവർണ്ണംപത്മംമഹാപ്രഭം വിശുദ്ധനാക്കുമാ
ത്മാവേക്കാട്ടിജ്ജീവനെയാകയാൽ * വിശുദ്ധിയെന്നതിൻനാമമാ
കാശാഖ്യംമഹാത്ഭുതം ആജ്ഞാചക്രമതിന്മേലെ ആത്മാവാഴുന്നതാ
ണതു് * ആജ്ഞയെല്ലാമതിൽചെയ്യുമീശനാജ്ഞാഖ്യയാകയാൽ ഹ
ക്ഷാക്ഷരംരണ്ടുദളംപത്മമേററംമനോഹരം * കൈലാസാഖ്യമതിന്നും
മേലതിൻമുകളിൽരോധിനി എവമാധാരചക്രങ്ങളുരച്ചുതവസുവ്രതേ!*
ബിന്ദുസ്ഥാനമതിന്നുംമേലായിരംദളമുള്ളതു് ഇതുവണ്ണംശ്രേഷ്ഠമാംയോ
ഗമാർഗ്ഗംഞാനുരചെയ്തതേ * വായുവോട്ടുംമനസ്സാലേമൂലാധാരത്തിലാ
ക്കണം പീഡിപ്പിച്ചാക്കുണ്ഡലിനീശക്തിയെ ഉടനുണർത്തണം * ലിംഗ
ഭേദക്രമാൽബിന്ദുചക്രത്തിങ്കലുമാക്കണം ശിവനോടൈക്യമായിട്ടു ശ
ക്തിയേച്ചിന്തചെയ്യണം * അതിലുണ്ടായിടുംലാക്ഷാരസതുല്യാമൃത
ത്തിനെ പാനംചെയ്യിക്കുകൊണ്ടുസിദ്ധിയേകുംമായാഖ്യശക്തിയെ * ഷൾ
ചക്രദേവതകളെത്തൃപ്തിപ്പെടുത്തിയമൃതത്തിനാൽ ആമാർഗ്ഗമായ് തന്നെമൂലാ
ധാരത്തിൽചേർക്കണംബുധൻ * ഇതുവണ്ണംദിവസന്തോറുമഭ്യസിക്കു
കിൽനിശ്ചയം ദുഷ്ടമന്ത്രങ്ങളുംസിദ്ധിച്ചീടു,മില്ലന്യഥാഗിരേ! * സം
സാരദുഃഖമററീടുംജരാമരണദുഃഖവും ജഗന്മാതാവതാംദേവിയാമെൻ
ഗുണമശേഷവും * അസ്സാധകനില്ലുണ്ടാകമതിനില്ലൊരുസംശയം ഇതു
വണ്ണംശ്രേഷ്ഠമാംവായുധാരണംഞാനുരച്ചുതേ * ചിത്തധാരണചൊ
ല്ലീടാമിനിയുംകേൾക്കശ്രദ്ധയായ് ദിക്കാലാദ്യനവച്ഛിന്നദേവിയിൽ
ചിത്തമാക്കണം * ജീവബ്രഹ്മൈക്യമായ് വേഗംതന്മയത്വംഭവിച്ചി
ടും അശുദ്ധംചിത്തമെന്നാകിൽവേഗംസിദ്ധിഭവിച്ചിടാ * അപ്പോ
ളെന്നഴകേറുംകൈകാൽതൊട്ടോരോരോഭാഗവും പ്രത്യേകംചിന്തചെ
യ്തഭ്യസിക്കണംയോഗിയായവൻ* മന്ത്രത്തോടംഗമോരോന്നായോർത്തു
ചിത്തമുറയ്ക്കണം ശുദ്ധരൂപംമുഴുവനുംപിന്നെ ധ്യാനിക്കുകവിശുദ്ധനായ് *
ലയിക്കുമെന്നുമനമാസ്സംവിത്തായുള്ളദേവിയിൽ അന്നോളമിഷ്ടമന്ത്ര

ത്തിൻപുരശ്ചരണം ചെയ്യണം * സന്മന്ത്രാഭ്യാസയോഗത്താൽ ജ്ഞേയജ്ഞാനംലഭിച്ചിടാം യോഗമെന്യെമന്ത്രമൊക്കാമന്ത്രമില്ലാതെയോഗവും * രണ്ടുംചേർന്നീടിന്നാൽ ബ്രഹ്മസംസിദ്ധിവന്നിടും ദീപംകൊണ്ടിരുട്ടറയിൽ കണ്ടിടുന്നപോൽ * മായമൂടീടുമാത്മാവെമന്ത്രംകൊണ്ടിട്ടുകണ്ടിടാം സാംഗയോഗംമുഴുവനുംപറഞ്ഞീവണ്ണമിന്നത്താൻ * ഗുരൂപദേശമില്ലെങ്കിൽ ഫലിക്കാകോടിശാസ്ത്രവും.

ശ്രീദേവീഭാഗവതം ഏഴാംസ്കന്ധം.
മന്ത്രസിദ്ധിസാധനം
മുപ്പത്തഞ്ചാമദ്ധ്യായം.

## മുപ്പത്താറാമദ്ധ്യായം.

ശ്രീദേവി പറഞ്ഞു.

ഇത്ഥംയോഗംസാദ്ധ്യമായെന്നാലാസനേവാണ്ഭക്തിയായ് ബ്രഹ്മരൂപിണിയാമെന്നെധ്യാനംചെയ്തിടണംഗിരേ * പ്രകാശമന്തികസ്ഥം ഹൃൽപരം, യോഗിപദമേഹൽ അതിൽനിമേഷക്രിയപോൽനരപക്ഷ്യാദി, കൽപിതം.

ബ്രഹ്മംധരിക്ക, സദസത്തുകളിൽവരേണ്യം । ബുദ്ധിക്കഗോചരമതാംവിധമായ് വരിഷ്ഠം । തേജസ്വരൂപ, മണുവീനാണു, വാണതിങ്കൽ ॥ ലോകങ്ങൾലോകികളുമങ്ങനെകൽപിതംതാൻ ॥

അതക്ഷരംബ്രഹ്മമതപ്രാണൻവാക്കുമനസ്സുമും അതുതാൻസത്യമമൃതംഹൃദ്ബാണത്താൽ മുറിക്കുക * ധ്യാനമൂച്ചയോടെഭക്ത്യാലുമദ്വൈതജ്ഞാനവില്ലിനാൽ വിഷയങ്ങളിൽനിന്നിന്ദ്രിയങ്ങളെയുമുവലിപ്പതാം * ധ്യേയത്തോടാബ്രഹ്മലക്ഷ്യംകാഗ്രഹൃത്തായ് മുറിക്കണം പ്രണവംവില്ലമ്പുചിത്തംബ്രഹ്മംലാക്കെന്നുചൊല്ലിനാർ * ഏകാഗ്രചിത്തനായ് ലാക്കുഭേദിച്ചാൽതന്മയത്വമാം.

ദ്യോവും, പ്രാണൻ, ഭൂ, മനസ്സും, വിയത്തും । വാഴുന്നതൊന്നിങ്കലാത്മാവതോർക്ക ॥ മറ്റൊരോന്നായ് ചൊൽവതെല്ലാംത്യജിക്കി । സംസാരാബ്ധിക്കൊന്നതേസേതുവോളൂ ॥

തേരിന്റെവണ്ടികൾപോലും । നാഡികളൊട്ടേറെയുണ്ടുഹൃദയത്തിൽ ॥ ആത്മാവവയിൽവസിച്ചിട്ടന്തഃകരണംമുതൽക്കുപാധികളായ് ॥

പ്രണവത്തെയാത്മാവായ് । ധ്യാനിക്കകമുക്തിയുംവരുംശുഭവും ॥ ദിവ്യമതാകുംഹൃദയാ । കാശത്തിൽതാനിരുന്നിടുന്നാത്മാ ॥

മനോമയൻപ്രാണശരീരനേതാ । വസിപ്പവൻബുദ്ധിയെയന്നമദ്ധ്യേ ॥ അതങ്ങറിഞ്ഞിട്ടതിധീരർകാണു । ന്നാനന്ദമായുള്ളമൃതസ്വരൂപം ।

ഹൃദയഗ്രന്ഥിപൊട്ടീടുംശങ്കയെല്ലാമകന്നിടും । കർമ്മമെല്ലാംക്ഷയിച്ചീടുമാത്മാപ്രത്യക്ഷമാകുകിൽ ॥ ആനന്ദമയകോശത്തിൽനിഷ്കളംനിർഗ്ഗുണംപരം । ശുഭ്രംജ്യോതിസ്സിനുംജ്യോതിസ്സാത്മാവെന്നാർമഹത്തുകൾ ॥

ആത്മാവിന,ർക്ക,ന്ദു,ഭ,വിദ്യുദാദികൾ । പ്രകാശമേകാ,പുനരഗ്നിയെന്തുവാൻ? ॥ അതിൻപ്രകാശാലിവയൊക്കെയൊന്നുപോൽ । പ്രകാശമോടൊത്തുവിളങ്ങിടുന്നതേ ॥

മുൽപിലുംപിമ്പിലുംബ്രഹ്മമിടത്തുംതാൻവലത്തുമേ കീഴിലുംമേലിലുംബ്രഹ്മംബ്രഹ്മമീലോകമൊക്കയും * എവനുണ്ടീയനുഭവംകൃതകൃത്യനവൻദൃഢം അവൻബ്രഹ്മംസുപ്രസന്നൻകാമംദുഃഖവുമററവൻ * രണ്ടെന്നോർത്താൽഭീതിയുണ്ടാമല്ലെന്നാൽഭയമില്ലതാൻ അവൻവേർപാടെനിക്കില്ലെൻവേർപാടായവനുംഗിരേ! * ഞാൻതാൻജ്ഞാനിയവൻഞാനുംദൃഢമായ്നീധരിക്കുക എൻജ്ഞാനിയെങ്ങുവാഴുന്നാലിക്കിൽകണ്ടീടുമെന്നെയും * തീർത്ഥകൈലാസവൈകുണ്ഠങ്ങളിലൊന്നിലുമല്ലഞാൻ വസിച്ചിടുന്നതെൻജ്ഞാനിതൻഹൃൽപത്മത്തിനുള്ളിലായ് * എൻജ്ഞാനിതന്നേകപൂജയെൻപൂജാകോടിതൻഫലം ചിത്തംചിത്തിൽലയിപ്പോൻതൻമാതാവുകൃതകൃത്യയാം * കുലവുംശുദ്ധമാംപുണ്യവതിയാമവനാൽക്ഷിതി നീചോദിച്ചുള്ളതാംബ്രഹ്മജ്ഞാനമെല്ലാംനിനക്കുഞാൻ * ഓതി,യില്ലിതിനേക്കാളൊന്നുരക്കാൻഗിരിസത്തമ സച്ഛീലനായ്ഭക്തനാകുംജ്യേഷ്ഠപുത്രനിതോതിടാം * ശിഷ്യോത്തമനുമവ്വണ്ണം,മററാർക്കുമിതുരയ്ക്കൊലാ ദേവങ്കലാർക്കററഭക്തിയതുപോൽഗുരുവിങ്കലും * ആമഹാനുപ്രകാശിക്കുമിച്ചൊന്നോരർത്ഥമൊക്കയും ഈവിദ്യയുപദേശിക്കുന്നവൻതാൻപരമേശ്വരൻ * അവനുപകരംചെയ്യാൻശിഷ്യനക്കടമാണ്ടവൻ ബ്രഹ്മജ്ഞാനോപദേഷ്ടാവപ്പിതാക്കളിലുമുത്തമൻ * പിതാക്കളേകുംജന്മംപോം,മിജ്ജന്മംനഷ്ടമായിടാ ഗുരുദ്രോഹംചെയ്യരുതെന്നോതുന്നുവേദവുംനഗ! * ബ്രഹ്മദാതാഗുരുശ്രേഷ്ഠനെന്നാണാശാസ്ത്രവാക്യവും ശിവകോപേഗുരുത്രാതാഗുരുകോപേവൃഥാശിവൻ * നന്നായ്ശ്രമിച്ചുമതിനാൽഗുരുപ്രീതിവരുത്തണം ദേഹംവാക്കുമനസ്സാലുംഗുരുതൽപരനായ്സദാ * കൃതഘ്നനാകുമല്ലങ്കിൽപ്രായശ്ചിത്തവുമില്ലതിൽ അഥർവ്വന്നിന്ദ്രനാതീശിര

ച്ഛേദപ്രതിജ്ഞയാൽ * അവൻസപത്ന്യൈശ്വര്യരോദാതി, ഇന്ദ്രൻവെട്ടീ ശിരസ്സതും അവരാമുനിതന്നാശാപശിരശ്ച്ഛേദംനിമിത്തമായ് * ജീവിപ്പിച്ചാരവൻതൻമുൻശിരസ്സുംചേർത്തനന്തരം ഏവംകഷ്ടംസഹിച്ചിട്ടും വാങ്ങന്നുബ്രഹ്മവിദ്യയേ * ലഭിച്ചീടിലവൻധന്യൻകൃതകൃത്യനുമാണവൻ.

ശ്രീദേവിഭാഗവതം ഏഴാംസ്കന്ധം

ദേവീഗീതബ്രഹ്മസ്വരൂപവർണ്ണനം

മുപ്പത്താറാമദ്ധ്യായം.

---

## മുപ്പത്തേഴാമദ്ധ്യായം

ഹിമവാൻപറഞ്ഞു

നിൻഭക്തിലക്ഷണംചൊല്ലുകെവ്വണ്ണംഭക്തിഹീനനാം മർത്ത്യമന്നരനംഭക്തനായീടുംജഗദംബികേ!

ശ്രീദേവിപറഞ്ഞു

മോക്ഷപ്രാപ്തിക്കുമാർഗ്ഗങ്ങൾമൂന്നാകുന്നുപ്രസിദ്ധമായ് കർമ്മയോഗം, ജ്ഞാനയോഗം, ഭക്തിയോഗവുമിങ്ങനെ * ഈമൂന്നിലുംഭക്തിയോഗാനുഷ്ഠാനംതന്നെയുത്തമം സുലഭംമാനസംദേഹചിത്തപീഡകളററു * മർത്ത്യർക്കുഗുണഭേദത്താൽഭക്തിമൂന്നുവിധംവരും മത്സരംകോപവുംചേർന്നിട്ടഹങ്കാരത്തൊടൊത്തുടൻ *പരപീഡകചെയ്തീടിൽതാമസീഭക്തിയാണത് പരപീഡകളോർക്കാതെതൻെറശ്രേയസ്സിനായ്സദാ * സകാമനായ്സുഖത്തിനുംയശസ്സിനുംകൊതിക്കയാൽ അവയെല്ലാംലഭിപ്പാനായുപാസിക്കുന്നഭക്തിയായ് * തന്നിൽനിന്നന്യയെന്നെന്നേയാമൂഢൻചിന്തചെയ്കയാൽ രാജസീഭക്തിയെന്നോതുമവന്നുള്ളോരുഭക്തിയേ * ഈശാർപ്പണമായ്കർമ്മംപാപമെല്ലാംനശിക്കുവാൻ വേദോക്തിയാൽചെയ്യണംഞാനിതിനേയെന്നുറച്ചുടൻ * ഭേദബുദ്ധിയൊടെന്നാലുംദേവപ്രീതിക്കുചെയ്യുകിൽ ആഭക്തിയേ സാത്വികിയാംഭക്തിയെന്നുപറഞ്ഞിട്ടും * പരഭക്തിയിതാണന്യംരണ്ടുമാഭേദബുദ്ധിയാൽ പരഭക്തികളായ്തീരുകില്ലപർവ്വതസത്തമ! * പരഭക്തിയതിപ്പോൾഞാൻപറയാംനീധരിക്കുക എൻഗുണംകേൾക്കയും നിത്യമെൻെറനാമംജപിക്കയും * സൽഗ്ഗുണാകരയാമെന്നേതൈലധാരയ്ക്കുതുല്യമായ് ചിത്തംമുറിഞ്ഞിടാധ്യാനംചെയ്കയുംചെയ്യണംഗിരേ! ഫലാപേക്ഷകളൊന്നുംതാനതിന്നരുതോരിക്കലും സാമീപ്യസാർഷ്ടി

സായൂജ്യസാലോക്യങ്ങളുമോക്കാലാ * എൻസേവാധികമായൊന്നും
ചിന്തിച്ചീടരുതെങ്ങുമേ സേവ്യസേവകഭാവത്തിലിച്ഛിക്കെത്രമാകണ
വും * എന്നെ സ്വാഭേദമായ് ഭാവിച്ചീടുന്നതാൻ ഭേദമെന്നിയേ അതി
ഭക്തിയോടെന്നെത്താൻ ശ്രദ്ധയായ് ചിന്തചെയ്യണം * എൻരൂപ
മായ് ജീവികളെയെല്ലാം താനോർത്തുകൊള്ളണം സ്വാത്മാവെപ്പോലെ
യന്യാത്മാവിങ്കലും പ്രീതിവായ്ക്കണം * ചൈതന്യം തുല്യമെന്നോർത്തു ഭേദം
ഭാവിച്ചിടാത്തവൻ സദാസർവ്വത്ര വാണീടും സർവ്വരൂപിണിയായമാം *
പൂജിച്ചേറ്റം നമിച്ചീടുമാ ചണ്ഡാലമഹേശ്വര! ദ്രോഹിച്ചീടില്ലാരെയും
താനേകചൈതന്യമാകയാൽ * എൻക്ഷേത്രമെന്ന ഭക്തരെയും ദർശിപ്പാ
നതികൗതുകം എൻശാസ്ത്രമെൻമന്ത്രതന്ത്രങ്ങളിലും ശ്രദ്ധയങ്ങനേ *
എന്നിൽ പ്രേമാകുലം ചിത്തം രോമാഞ്ചമുടലിൽ സദാ നേത്രം പ്രേമാശ്രു
സമ്പൂർണ്ണം ഗൽഗദസ്വരമേറ്റവും * ജഗദ്യോനിയതായ് സർവ്വഹേതുവി
നും നിദാനയാം എന്നെയനന്യഭാവേന ഭാവിച്ചുള്ളോരു പൂജയും * ശ്രേ
ഷ്ഠങ്ങളാമെൻവ്രതങ്ങളും നിത്യനൈമിത്തികങ്ങളും വിത്തശാഠ്യം വിട്ട
സദാ ഭക്തിയോടാചരിക്കയും * എന്നുത്സവം കാണ്മാനെന്റെയു
ത്സവങ്ങൾ കഴിക്കയും സ്വഭാവമായ്ത്തന്നെയിസ്സാൻ ദൃഢബുദ്ധിഭവി
ക്കയും * എൻനാമമുച്ചമായ്പാടീട്ടുന്നതംചെയ്തുമങ്ങനേ ദേഹം
ഞാനെന്ന ഭാവം വിട്ടഹങ്കാരവിഹീനനായ് വരുന്നതെല്ലാം പ്രാരബ്ധം ദേ
ഹസംരക്ഷണാദിയിൽ * വിചാരമില്ലെനിക്കെന്നു നിനച്ചുംകൊണ്ടിരി
ക്കയും പരഭക്തിയതിവണ്ണമെല്ലാമുള്ളോരു ഭക്തിതാൻ * അതിൽ ഭാ
വിക്കയില്ലൊന്നും ദേവിയിൽനിന്നന്യനായ് പരഭക്തിയെവരുന്നവനു
ണ്ടായിടുന്നു സൂക്ഷ്മമായ് * ചിദ്രൂപത്തിലവനപ്പോളുളവാകും വിലയം ഗി
രേ! ജ്ഞാനമെന്നോതപ്പെടും ഭക്തതന്നാപ്പരമകാഷ്ഠയെ * വൈരാഗ്യസീ
മയുമതീരണ്ടും ജ്ഞാനത്തിൽ വന്നിടും എൻ ജ്ഞാനം ഭക്തിവന്നിട്ടും പ്രാ
രബ്ധത്തിൻബലത്തിനാൽ * മുക്തിവന്നില്ലയൊരതദ്വീപം പ്രാപിക്ക
മായവൻ ഇച്ഛയില്ലെങ്കിലുമതിൽപോയ് ഭോഗങ്ങൾ ഭുജിച്ചിടും * ദേ
വിൽ ഭംഗിയായെന്റെ ചിദ്രൂപജ്ഞാനവും വരും അതിനാൽ മുക്തനാം
ജ്ഞാനംകൊണ്ടന്യമുക്തിവന്നിടാ * ഇവിടെത്തന്നെയാകിൽ എന്റെ
സംവിദ്രൂപമതായിടും ആത്മാവിൻ ജ്ഞാനമുണ്ടാകുന്നവൻ മരണം വരാ
ബ്രഹ്മമായ്ത്താനതുണ്ടാകും ബ്രഹ്മംതാൻ ബ്രഹ്മവിത്ത് കേൾ കണ്ഠാഭരണ
മെവ്വണ്ണമജ്ഞാനത്താൽ മറന്നുപോം * അജ്ഞാനം പോയ് ജ്ഞാനമു
ണ്ടായിട്ടും കിട്ടിയതായ്പ്പോമേ വിദിതാവിദിതങ്ങൾ വിട്ടന്യമാണെന്റെയാ
തനു * കണ്ണാടിയിൽ പോലാത്മാവിൽ പിതൃലോകേ ജലേയഥാവെയിലും
നിഴലും പോലെ വ്യത്യാസപ്പെട്ടതേ വിധം * അദ്വൈതജ്ഞാനാനുഭവം
മണിദ്വീപിൽ ഭവിച്ചിടും ജ്ഞാനമില്ലാതെ വൈരാഗ്യത്തോട്ടുകൂടി മരി

പ്പവൻ * കല്പകാലംവരെബ്രഹ്മലോകത്തിൽതാൻ വസിക്കണം അവൻപിന്നെജനിക്കുംനൽശ്രീമാന്മാർതൻഗൃഹത്തിലായ് * സാധകം ചെയ്തിടുംപിന്നെജ്ഞാനിയായുംഭവിച്ചിടും പലജന്മങ്ങൾകൊണ്ടുണ്ടാം ജ്ഞാനം,മില്ലേകജന്മനാ * അതുകൊണ്ടുപണ്ടേപ്പട്ടുംജ്ഞാനത്തിനായ് ശ്രമിക്കണം അല്ലെന്നാകിൽവിനാശംതാൻ,ദുർല്ലഭംനരജന്മവും * അതിലുംദുർല്ലഭംവിപ്രജന്മവുംവേദസിദ്ധിയും ശമാദിഷൾകസമ്പത്തി യോഗസിദ്ധിയുമങ്ങനെ * ഇന്ദ്രിയങ്ങൾക്കസാമർത്ഥ്യംകർമ്മസംസ്കൃതദേഹവും അതിലുംസൽഗുരുപ്രാപ്തി,ഇവയെല്ലാംസുദുർല്ലഭം * അനേകജന്മപുണ്യങ്ങൾകൊണ്ടേമോക്ഷസ്പൃഹയുംവരൂ ഏവമെല്ലാസ്സാധനവും ഭവിച്ചീടിലുമതവൻ * മോക്ഷത്തിന്നായ് ശ്രമിക്കുന്നില്ലവൻജന്മംനിരർത്ഥകം അതിനാൽശക്തിപോൽ ഭൂപ! ജ്ഞാനത്തിന്നായ് ശ്രമിക്കണം അശ്വമേധഫലംകിട്ടുമോരോപടിയിലുംദൃഢം.

വ്യാസമുനിപറയുന്നു: ധീമാനാകുമരചൻ ജ്ഞാനമാർഗ്ഗം സതതംമഥനംചെയ്ത് ഹൃദയംമഞ്ഞാക്കിയിട്ടേററം!!

ജ്ഞാനാൽകൃതാർത്ഥനാമെന്നാണാവേദാന്തപ്പൊരുളൊക്കെ എല്ലാം പൂർണ്ണമായോതിയിനിയെന്തുചെയ്യണം?



ശ്രീദേവീഭാഗവതം ഏഴാംസ്കന്ധം
ഭക്തിയോഗം
മുപ്പത്തേഴാമദ്ധ്യായം

## മുപ്പത്തെട്ടാമദ്ധ്യായം

ഹിമവാൻപറഞ്ഞു

ഭൂവിൽമുഖ്യങ്ങളായ് ശുദ്ധങ്ങളായ് ദേവീപ്രിയങ്ങളായ് സ്ഥാനങ്ങളെത്രയാകുന്നതുകാണേണ്ടുന്നവയംബികേ! * വ്രതങ്ങളേതെല്ലാംമോദംനൽകുന്നുത്സവങ്ങളും കൃതാർത്ഥനാകുവാനെന്നോടിനാതെല്ലാംകഥിക്കണം.

ശ്രീദേവിപറഞ്ഞു

കാണുന്നതെല്ലാമെൻസ്ഥാനംകാലമെല്ലാംവ്രതങ്ങളും ഉത്സവങ്ങൾസദാതാനസ്സർവ്വരൂപിണിയാകയാൽ * എന്നാലുംഭക്തവാത്സല്യാലല്പമല്പംപറഞ്ഞിടാം ശ്രദ്ധയോടൊത്തുകേട്ടാലുമെൻവാക്യംപർവ്വതോത്തമ! * കോലാപുരംമഹാസ്ഥാനം,ലക്ഷ്മിവാഴുന്നതിൽസദാ സഹ്യാദ്രിയതിലായ്മാതുഃപുരം,രേണുകവാഴ്വതു * മൂന്നാമത്തേതുതുലജാപുരം,സപ്തശൃംഗവും ഹിംഗുലാസ്ഥാനവും,ജ്വാലാമുഖീസ്ഥാനവുമങ്ങ

മന * ശാകംഭരീസ്ഥാനവും,നൽഭ്രാമരീസ്ഥാനമായതും ശ്രീരക്തദന്തികാസ്ഥാനം,ദുർഗ്ഗാസ്ഥാനമതേവിധം * വിന്ധ്യാദ്രിയിൽവസിപ്പാം തൻസ്ഥാനംസർവ്വോത്തമോത്തമം അന്നപൂർണ്ണാമഹാസ്ഥാനം, കാഞ്ചീപുരമനുത്തമം * ഭീമാദേവീമഹാസ്ഥാനം,വിമലാസ്ഥാനമായതും കർണ്ണാടേ ചന്ദ്രലാസ്ഥാനം,കൌശികാസ്ഥാനമായതും * നീലാംബരീമഹാസ്ഥാനം,നീലപർവ്വതമദ്ധ്യമായ് ജാംബൂനദേശ്വരീസ്ഥാനം,ശ്രേഷ്ഠംശ്രീനഗരംശുഭം * ഗുഹ്യകാളീമഹാസ്ഥാനംനേപ്പാളത്തിങ്കലാണത് ചിദംബരത്തിൽമീനാക്ഷീദേവിതൻസ്ഥാനമുത്തമം * വേദാരണ്യംമഹാസ്ഥാനംസുന്ദരീദേവിവാഴ്വത് * ഏകാംബരംമഹാസ്ഥാനംപരശക്തിവസിപ്പത് മഹാലസാമഹാസ്ഥാനംയോഗേശ്വരിവസിപ്പതാം * ചീനദേശേനീലസരസ്വതീസ്ഥാനംപ്രസിദ്ധമാം വൈദ്യനാഥേബഗളതൻസ്ഥാനംസർവ്വോത്തമംമതം * ശ്രീലോകേശ്വരിയെൻസ്ഥാനംമണിദ്വീപംമനോഹരം ത്രിപുരാഭൈരവീസ്ഥാനംകാമാഖ്യായോനിമണ്ഡലം * ഭൂമിയിങ്കൽക്ഷേത്രരത്നംമഹാമായാധിവാസിതം ഇതിനേക്കാളുത്തമമാംസ്ഥാനമില്ലധരിത്രിയിൽ * രജസ്വലമാംദേവിയതിങ്കൽപ്രതിമാസവും അതിൽവാഴുന്നദേവന്മാരെല്ലാംപർവ്വതരൂപമായ് * മുഖ്യദേവതമാരുംവാണീടുന്നപർവ്വതങ്ങളിൽ ആഭൂമിയൊക്കെയുംദേവീരൂപമെന്നാർമഹത്തുകൾ * ഇക്കാമാഖ്യായോനിമണ്ഡലത്തേക്കാൾശ്രേഷ്ഠമില്ലതാൻ ഗായത്രിതൻമഹാസ്ഥാനംശ്രീമൽപുഷ്കരമാസ്ഥലം * അമരേശേചണ്ഡികയപ്രഭാസേപുഷ്കരേക്ഷിണീ നൈമിശാരണ്യമാംസ്ഥാനേലിംഗധാരിണിയംബിക * പുരുഹൂതാപുഷ്കരാക്ഷേആഷാഢേരതിസ്ഥിവാ ചണ്ഡമുണ്ഡീമഹാസ്ഥാനേദണ്ഡിനീപരമേശ്വരീ * ഭാരഭൂതിയതിൽഭൂതി,നാകുലേനകുലേശ്വരീ ഹരിശ്ചന്ദ്രേചന്ദ്രികയാംശ്രീഗിരൌശാംകരീഗിരേ! * ജപ്യേശ്വരെത്രിശൂലാംബാസൂക്ഷ്മാചാമ്രാതകേശ്വരേ മഹാകാളേശാങ്കരിയാംശർവ്വാണീമദ്ധ്യമത്തിലും * കേദാരമാം മഹാക്ഷേത്രേമാർഗ്ഗദായിനിയംബിക ഭൈരവത്തിൽഭൈരവിയാംഗയയിൽമംഗലാംബിക * സ്ഥാണുപ്രിയാകുരുക്ഷേത്രേസ്വായംഭുവികനാകുലെ ഉഗ്രാദേവീകനഖലേവിശ്വേശാവിശ്വലേശ്വരേ * അട്ടഹാസേമഹാനന്ദാമഹേന്ദ്രത്തിൽമഹാന്തകാ ഭീമേഭീമേശ്വരീദേവീവസ്ത്രാപഥമതിങ്കലായ് * ഭവാനീശാങ്കരീ,രുദ്രാണിയാകുന്നല്കോടിയിൽ അവിമുക്തവിശാലാക്ഷീമഹാഭാഗാമഹാലയേ * ഗോകർണ്ണേശ്രീഭദ്രകർണ്ണീഭദ്രാംബാഭദ്രകർണ്ണകേ ഉൽപലാക്ഷീസുവർണ്ണാക്ഷേസ്ഥാണ്വീശാസ്ഥാണുവിങ്കലും * പ്രചണ്ഡാച്ഛഗലണ്ഡത്തിൽകമലാകമലാലയേ കണ്ഡലെത്രിസന്ധ്യാംബാമാക്കോടേമുകുടേശ്വരീ * ശാണ്ഡകീമണ്ഡ

ദേശത്തിൽകാളികാളംജരത്തിലുംധ്വനിയാംശങ്കുകർണ്ണത്തിൽസ്ഥൂലാം ബാസ്ഥൂലകേശ്വരേ * ജ്ഞാനികൾതൻഹൃൽപത്മേഹൃല്ലേഖാദേവതേശ്വരീ ദേവീപ്രിയങ്ങളായുള്ളോരീസ്ഥാനങ്ങളുരച്ചുഞാൻ * അതാതിനുള്ള മാഹാത്മ്യമാദ്യന്തന്നേയറിഞ്ഞുടൻ അതിൽചൊല്ലുന്നവിധിപോൽപൂജിച്ചീടണമംബയെ * അഥവാകാശിയിൽതന്നെയുണ്ടീക്ഷേത്രങ്ങളൊക്കയും അതിൽദേവീഭക്തിയോടുംവസിച്ചീടുകനിത്യവും * കണ്ടറിഞ്ഞവയെദ്ദേവീമന്ത്രപാരായണത്തോടും ദേവീപദധ്യാനമോടും,മുക്തനായ്തീർന്നിടുംദൃഢം * പ്രാതഃകാലത്തിലിദ്ദേവീനാമമെല്ലാംപഠിക്കുകിൽ പാപങ്ങളെല്ലാമുടനേഭസ്മമായ് തീർന്നിടുംനഗ! * ശ്രാദ്ധകാലേദ്വിജാഗ്രത്തിലിന്നാമങ്ങൾപഠിക്കുകിൽ പിതൃക്കളെല്ലാംമുക്തന്മാരായിസൽഗതിസ്സയന്നിടും * നാരിമാർനാശംനോററീടേണ്ടതാമവ്രതങ്ങളെ നിന്നോടിപ്പോൾപറഞ്ഞീടാംകേട്ടുകൊള്ളുകസുവ്രത! * കേൾക്കനന്തതൃതീയാഖ്യംരസകല്യാണിനീവ്രതം ആർദ്രാനന്ദകരംപേരത്തൃതീയക്കതുനോൽക്കണം * ശുക്രവാരവ്രതംകൃഷ്ണചതുർദ്ദശിവ്രതംശുഭം കുജവാരവ്രതംപിന്നെപ്രദോഷവ്രതമായതും * പ്രദോഷത്തിൽമഹാദേവൻപീഠത്തിൽവച്ചുദേവിയെ മുൻപിൽദേവകളോടെനൃത്തംചെയ്യുന്നസന്ധ്യയിൽ * അന്നുപോസിച്ചുസന്ധ്യക്കുദേവിയെപൂജചെയ്യണം വിശേഷമായിപ്പക്ഷങ്ങൾതോറുംദേവീപ്രിയത്തിനായ് * എനിക്കേററംപ്രിയംസോമവാരവ്രതമതുംഗിരേ! അന്നുപൂജിച്ചംബികയെരാവിൽഭക്ഷിച്ചുകൊള്ളണം * നവരാത്രിവ്രതംരണ്ടുമെനിക്കേററംപ്രിയംദൃഢം ഏവമന്യങ്ങളായുള്ളനിത്യനൈമിത്തികങ്ങളാം * വ്രതങ്ങളുംനോററിടുന്നോനെൻപ്രീതിക്കായ് വിമത്സരം എൻഭക്തനെൻപ്രിയനമായെൻസായൂജ്യമണഞ്ഞിടും * ഡോളോത്സവംതൊട്ടുള്ളോരോരുത്സവങ്ങൾനടത്തണം ശയനോത്സവമവ്വണ്ണംതന്നെ ജാഗരണോത്സവം * രഥോത്സവമതുംചെയ്കദമനോത്സവവുംമമ പവിത്രോത്സവമെൻപ്രീതിക്കായിട്ടാശ്രാവണത്തിലും * എൻഭക്തനായോൻചെയ്യേണമേവംമററുത്സവങ്ങളും സുവാസിനികളോടെൻഭക്തർക്കുകഭക്തിയും * കുമാരികൾക്കുംവടുകന്മാർക്കുംമൽബുദ്ധിയോടുതാൻ! ധനലുബ്ധതയെന്നിയെപുഷ്പാദികളാൽപൂജചെയ്യുക * ഈവണ്ണം വത്സരന്തോറുമാരുചെയ്യുന്നുഭക്തിയാൽ കൃതകൃത്യനവൻധന്യനെൻ പ്രീതിക്കൊരുപാത്രമാം * എൻപ്രീതികരമായുള്ളതെല്ലാംനിന്നോടുരച്ചുഞാൻ ശിഷ്യനോതാംഭക്തിഹീനനഹങ്കൃതനൊരിക്കലും.

ശ്രീദേവീഭാഗവതം ഏഴാംസ്കന്ധം

സ്ഥാനോത്സവവ്രതകഥനം

മുപ്പത്തെട്ടാമദ്ധ്യായം.

## മുപ്പത്തൊമ്പതാമദ്ധ്യായം

ഹിമവാൻപറഞ്ഞു

ദേവദേവി!മഹാമായേ! കരുണാരസസാഗരേ! നിൻപൂജാവിധിയെന്നോടുചൊന്നാലുംവിധിപോലവേ.

ശ്രീദേവിപറഞ്ഞു

അത്യന്തശ്രദ്ധയോടൊത്തുകേൾക്കപർവ്വതപുംഗവ! ദേവീപൂജാവിധിയെഞാൻപ്രീയമ്പോലെപറഞ്ഞിടാം * ബാഹ്യയാഭ്യന്തരാരണ്ടുവിധമാകണന്റെപൂജയും വൈദികീതാന്ത്രികീയെന്നുരണ്ടാണാബാഹ്യപൂജയും * വൈദികപൂജയുംമൂർത്തിഭേദത്താൽപലവിധംഗിരേ! വൈദകീവൈദികർചെയ്യുംവേദദീക്ഷയൊടൊത്തവർ * താന്ത്രികീപൂജചെയ്തീടുംതന്ത്രദീക്ഷയോടൊത്തവർ പൂജാരഹസ്യമീവണ്ണമറിയാതെതമറിച്ചെവൻ * പൂജിച്ചീടുന്നവൻനൂനംനരകത്തിൽപതിച്ചിടും ആദ്യംചൊന്നോരുവൈദികപൂജയേഞാൻപറഞ്ഞിടാം * എന്റെസാക്ഷാൽപരംരൂപമതിനാൽകണ്ടിടാംഗിരേ! മഹത്ത,സംഖ്യാതലകൈകാലക്ഷികളുമുള്ളതു് * പരാൽപരംസർവ്വശക്തിയുക്താംപ്രേരകമായതു് പൂജിക്കയതിനേയെന്നുംധ്യാനിക്കുകനമിക്കുക * ഇതുതാൻവൈദികീപൂജാസ്വരൂപംഞാൻപറഞ്ഞുതേ ഏകാഗ്രചിത്തനായ്ശാന്ത്യാഢംഭാഹങ്കാരഹീനനായ് * തദ്യാജിവായ്ത്തൽപരനായതിനേയാശ്രയിക്കുക മനസ്സാലതിനേക്കണ്ടുജപധ്യാനങ്ങൾചെയ്യുക * ഭക്ത്യാമൽഭാവഭാവത്തോടനന്യപ്രേമയുക്തനായ് യാഗദാനംതപംകൊണ്ടുമെൻപ്രീതിക്കായ്ശ്രമിക്കുക * എന്നനുഗ്രഹമീവണ്ണമുണ്ടായാൽമുക്തനായിടും സക്തിയേറുംമൽപരരാംഭക്തരെന്നറിവാകുകിൽ * അവരേക്കരകേറ്റുംഞാൻസംസാരാബ്ധിയിൽനിന്നുടൻ സകർമ്മധ്യാനമതിനാൽഭക്തിജ്ഞാനംനിമിത്തവും * പ്രാപ്യയാകുന്നുഞാ,നല്ലവെറുംകർമ്മങ്ങൾകൊണ്ടുതാൻ കർമ്മത്താൽഭക്തിയുണ്ടാകുംഭക്തിയാൽജ്ഞാനവുംവരും * ശ്രുതിസ്മൃതികൾചൊല്ലുന്നതേതതാകുന്നുകർമ്മവും കർമ്മാഭാസമിതെന്നോത്തുമന്യശാസ്ത്രങ്ങൾചൊല്ലുകിൽ * സർവ്വജ്ഞയാംശർവ്വശക്തിയെന്നെങ്കേന്നുണ്ടായിവേദവും പ്രമാണന്താന,തജ്ജ്ഞാനമെനിക്കില്ലായ്കകാരണം * മനാദിസ്മൃതിയെല്ലാമാവേദാർത്ഥങ്ങളുരയ്ക്കയാൽ വേദങ്ങളേപ്പോലവയ്ക്കുംപ്രാമാണ്യംതാനതിങ്കലായ് * ചിലപ്പോൾചിലടത്തെല്ലാംതന്ത്രാർത്ഥംപോലെയന്യമാം ധർമ്മവുംചൊല്ലുമതിനേസ്വീകരിക്കില്ലവൈദികർ * മററുള്ളശാസ്ത്രകർത്താക്കൾക്കജ്ഞാനംചേരുമാകയാൽ പ്രമാണ

മാസ്തീരുകില്ലായവർചൊല്ലുന്നഭാഷിതം * മൂഢക്കുവതിനാൽ, വേദധൎമ്മ
ത്തിന്നാശ്രയിക്കേണം രാജാജ്ഞരാജ്യത്തെവൎണ്ണാചാരഘാതികരുതതിൻപ
ടി * സൎവ്വേശിയാകുമെന്നാജ്ഞയാംവേദത്തെക്കടക്കൊല്ലാ എന്നാജ്ഞ
യെരക്ഷചെയ്യാൻബ്രഹ്മക്ഷത്രിയജാതിയെ * സൃഷ്ടിച്ചുഞാനെൻരഹ
സ്യംവേദവാക്യംധരിക്കനീ എപ്പോഴെപ്പോൾധൎമ്മഹാനിയധൎമ്മത്തി
ന്നുവൃദ്ധിയും * ഉണ്ടാമപ്പോഴൊക്കയുംഞാനവതാരമെടുത്തിടും വേദം
രക്ഷിപ്പവർദേവർനശിപ്പിപ്പവർദൈത്യരും * വേദധൎമ്മംത്യജിപ്പോ
രെശിക്ഷിപ്പാൻനരകങ്ങളെ ഉണ്ടാക്കിനേൻഞാനവരെകേൾക്കിലുംഭ
യമായിടും * വേദത്തെവിട്ടന്യധൎമ്മംചെയ്യുംധൎമ്മവിഹീനരെ രാജാവുംത
ന്റെരാജ്യത്തിൽനിന്നുനാടുകടത്തിടും * ഭക്തിക്കുപന്തിയിൽചേക്കി
ല്ലില്ലഭാഷിക്കയുംദ്വിജർശ്രുതിസ്മൃതിവിരുദ്ധങ്ങളന്യശാസ്ത്രങ്ങളെത്രയോ
ലോകത്തിലുണ്ടായവയെച്ചൊല്ലിടാംതാമസങ്ങളായ് വാമം, കാപാലി
കം, കൗളം, ഭൈരവാഗമമെന്നതും * മോഹിപ്പിക്കാൻശിവൻനിൎമ്മി
ച്ചുവയില്ലന്യകാരണം ദധീചദക്ഷൻഭൃഗു, വിമിവരേററംശപിക്കയാൽ
വേദധൎമ്മംവെടിഞ്ഞുള്ളവിപ്രരെക്കരകേററുവാൻ പടിപ്പടിയതായിട്ടു
നിൎമ്മിച്ചാൻശങ്കരൻവിഭു * ശൈവംവൈഷ്ണവമല്ലുണ്ണംസൌരവുംശാ
ക്തമായതുംഗാണാപത്യമതുംപിന്നെ, യാഗമങ്ങളിവയുക്കപേർ * വേദധ
ൎമ്മംപോലവയിൽചിലടത്തുപറഞ്ഞിടും സ്വീകരിച്ചാൽവൈദികർ
ക്കാഗമില്ലല്പദോഷവും * വേദംവിട്ടുള്ളധൎമ്മത്തിന്നൎഹനല്ലദ്വിജംദ്വി
ജൻ വേദാധികാരമില്ലാത്തോനതിന്നൎഹനമസ്സുരം * പണിപ്പെട്ടും
വൈദികരാവേദധൎമ്മംനടത്തണം ധൎമ്മംചെയ്യുന്നതാംജ്ഞാനംബ്രഹ്മ
ത്തെവെളിവാക്കിടും * എന്നെത്താൻശരണംപ്രാപിച്ചിട്ടുയെല്ലാം
വെടിഞ്ഞുടൻ ഭൂതങ്ങളിൽദയവൊട്ടുംമാനാഹങ്കാരഹീനരായ് * ചി
ത്തപ്രാണങ്ങളെന്നിൽചേൎത്തെൻസ്ഥാനങ്ങളുരച്ചുമെ * ബ്രഹ്മചാരി
ഗൃഹി, വാനപ്രസ്ഥൻസന്യാസിയുംസദാവിരാഡ്രൂപോപാസനയെച
യ്യുന്നുഭക്തിപൂൎവ്വമായ് * നിത്യമീമട്ടുചെയ്യുന്നോൎക്കുള്ളജ്ഞാനതമസ്സു
ഞാൻ ജ്ഞാനസൂൎയ്യപ്രകാശത്താൽനശിപ്പിക്കുമസംശയം * ഒന്നാമതാ
യ്യൈദികപൂജാലക്ഷണമിങ്ങനെചുരുക്കമായുരച്ചു ഞാൻരണ്ടാമത്തെത്തു
മോതിടാം * ബിംബം, നൽനിലമാദിത്യബിംബം, മച്ചന്ദ്രമണ്ഡലംബാണ
ലിംഗം, ജലം, യന്ത്രം, വസ്ത്രം, ശ്രീഹൃദയാംബുജം * ധ്യാനിക്കപ്പെട്ടിവയി
ലെതിങ്കലുംശ്രീപരാംബിക സഗുണാകരുണാപൂൎണ്ണാതരുണീയരുണാ
രുണാ * സൌന്ദൎയ്യസാരസീമാനൽസൎവ്വാവയവസുന്ദരി ശൃംഗാരരസ
സംപൂൎണ്ണാസദാഭക്താൎത്തിനാശിനി * പ്രസാദസുമുഖീദേവീചന്ദ്രക്കല
ധരിച്ചവൾ പാശാങ്കുശവരാഭീതിധരയാനന്ദരൂപിണീ * അവളെയു

പചാരങ്ങൾകൊണ്ടുപൂജിക്കശക്തിപോൽ എന്നില്ലാന്തരപൂജയ്ക്കുള്ളധികാരമതോർകേ * ബാഹ്യപൂജചെയ്യേണമതുപിന്നെ വെടിഞ്ഞിടാം സംവിത്തിൻലയമാണെന്നായോക്കന്നാന്തരപൂജയെ * ഉപാധിയററൊരാസംവിത്തുതാൻപരരൂപവും അതിനാൽശുദ്ധഹൃത്തെന്നസ്സംവിദ്രൂപത്തിലാക്കണം * സംവിദ്രൂപംവിട്ടജഗത്തെല്ലാംമായയസത്യമാം മോക്ഷത്തിന്നതിനാൽസർവ്വസാക്ഷിയാമാത്മരൂപയേ * നിർവ്വികല്പമനസ്സോടുംഭാവിച്ചീടുകഭക്തിയായ് * വിസ്താരമായിട്ടിനിമേൽബാഹ്യപൂജപറഞ്ഞിടാം സാവധാനമനസ്സോടുംകേൾക്കപർവ്വതസത്തമ!.

ശ്രീദേവീഭാഗവതം ഏഴാംസ്കന്ധം
ദേവിപൂജനം
മുപ്പത്തെട്ടാംപതാമദ്ധ്യായം;

---

## നാല്പതാമദ്ധ്യായം

---



ശ്രീദേവി പറഞ്ഞു

നേരത്തെഴീററുനൽപത്മംശിരസ്സിൽചിന്തചെയ്യതിൽ കർപ്പൂരാഭൻസുപ്രസന്നൻഭൂഷണങ്ങളണിഞ്ഞവൻ * സചരൂപൻശക്തിസംയുക്തൻഗുരുവേച്ചിന്തചെയ്യണം നമിച്ചിട്ടാക്കുണ്ഡലിനീശക്തിയേയും സ്മരിക്കണം.

ശോഭിപ്പവരംബ്രഹ്മബിലപ്രിയാണേ! പ്രതിപ്രിയാണേസുധയോടുചേരുന്നോരു !! സുഷുമ്നയിൽതന്നെചരിച്ചിടുന്നോരു ! വൻശക്തിയാനന്ദമതാശ്രയംമേ. ||

ഏവമാത്മസ്ഥിതാമദ്ധ്യേസച്ചിദാനന്ദരൂപയാം എന്നെദ്ധ്യാനിച്ചു,ശൌചാദിക്രിയയെല്ലാംകഴിച്ചുടൻ * എൻപ്രീതിക്കായഗ്നിഹോത്രമത്തുംചെയ്തദ്വിജോത്തമൻ സ്വാസനത്തിൽവാണുപൂജാസംകല്പംചെയ്യണംഗിരേ! * ഭൂതശുദ്ധികഴിച്ചാദ്യംമാതൃകാന്യാസമായതും ഹൃല്ലേഖാമാതൃകാന്യാസംദിനന്തോറുംന്യസിക്കണം * മൂലാധാരേഹകാരംതാൻരകാരംഹൃദയത്തിലും ഭ്രൂമദ്ധ്യത്തിങ്കലീകാരംഹ്രീംകാരംമസ്തകത്തിലും * അന്യന്യാസങ്ങളുമതിൻമന്ത്രംകൊണ്ടുകഴിക്കണം കല്പിക്കണം സ്വദേഹത്തിൽപീഠംധർമ്മാദിയാലുടൻ * പ്രാണായാമാൽവിടുന്നോരെൻസ്ഥാനമാംഹൃദയാംബുജേ പഞ്ചപ്രേതാസനത്തിങ്കൽപരയാമെന്നെയോക്കണം * ബ്രഹ്മാവുംവിഷ്ണുവുംരുദ്രനീശ്വരൻശ്രീസദാശിവൻ ഇവരഞ്ചുമഹാപ്രേതന്മാരെൻകാല്ക്കീഴിൽവാഴവോർ * പഞ്ചഭൂതാത്മ

കർപഞ്ചാവസ്ഥാത്മകരമാണിവർ അവ്യക്തവിഗ്രഹിണിഞാനവരേ
യുംകടന്നവരം * അതിനാൽ പീഠമായ് തീന്നാർശക്തിതന്ത്രങ്ങളിൽ
സദാ ഏവംമനസ്സിൽദ്ധ്യാനിച്ചുപൂജിച്ചിട്ടുജപിച്ചവൻ * ജപംദേവി
യിലപ്പിച്ചിട്ടൎഘ്യസ്ഥാപനംചെയ്യണം പാത്രസാദനവും,പൂജാദ്രവ്യശോ
ധനയുംതഥാ * ജലത്താൽമൂലമന്ത്രാസ്ത്രമന്ത്രങ്ങൾകൊണ്ടുദേശികൻ
ദിഗ്ബന്ധനംചെയ്തശേഷംഗുരുവന്ദനംചെയ്യണം * ഗുരുവിന്നാജ്ഞ
വാങ്ങീട്ടാബാഹ്യപീഠത്തിലായുടൻ ഉള്ളിൽഭാവിച്ചോരെൻദിവ്യമാം
മനോഹരമൂർത്തിയേ * ആവാഹിച്ചീടണംപ്രാണപ്രതിഷ്ഠാമന്ത്രമോ
തിയും നല്ലാസനാൎഘ്യപാദ്യാചമനങ്ങളുമതേവിധം * സ്നാനംവസ്ത്ര
ദ്വയംപിന്നെഭൂഷണങ്ങളശേഷവും ഗന്ധപുഷ്പങ്ങളുംദേവിക്കേകിയി
ട്ടതിഭക്തിയായ് * യന്ത്രാവരണപൂജകളായാരംഭിച്ചീടണംബുധൻ ദി
നന്തോറുമശക്തക്കുശുക്രവാരംവിധിച്ചതേ * മൂലദേവീപ്രഭകളാണം
ഗദേവികളെന്നതും ത്രൈലോക്യമപ്രഭാജാലവ്യാപ്തമെന്നുനിനയ്ക്കണം*
പിന്നെപ്പൂജിക്കണംസാംഗയാകുമാമൂലദേവിയേ സുഗന്ധമേറുംഗന്ധം
നൽപുഷ്പംനൈവേദ്യമങ്ങനെ * തർപ്പണംനല്ലതാംബൂലംദക്ഷിണാദി
കൾകൊണ്ടുമേ തച്ചിത്തംനാമസാഹസ്രംകൊണ്ടുംമത്തോഷമേക
ക * കവചംകൊണ്ടഹംരുദ്രമിതെന്നസൂക്തമോതിയും ദേവ്യഥർവ്വശി
രോമന്ത്രംഹൃല്ലേഖോപനിഷത്തേവം * മഹാവിദ്യാമഹാമന്ത്രങ്ങളുമേ
റെജ്ജപിക്കണം പ്രേമാർദ്രഹൃദയത്തോടുംഭക്തിയാൽഗദ്ഗദത്തോ
ടും * രോമാഞ്ചത്തോടുമൊന്നിൽക്ഷമയായാചനചെയ്യണം നൃത്ത
ഗീതാദിഘോഷങ്ങൾകൊണ്ടുംപ്രീതിവരുത്തണം* പുരാണപഠനംവേ
ദജപമീവകയാലുമേ ഞാനെന്നുംപ്രീതയാകുംതോഷിപ്പിക്കണമങ്ങ
നേ * സദാസർവ്വസ്വവുംദേഹമതുമർപ്പിക്കുകെങ്കലായ് ഹോമംചെയ്താ
വിപ്രരേയുംസുവാസിനികളേയുമേ * ദേവീബുദ്ധ്യാഭുജിപ്പിക്കവടുകാദി
കളേയുമേ നമിച്ചുഹൃദയത്തിങ്കൽവിസജ്ജിക്കുകമുദ്രയാൽ * എൻപൂ
ജയെല്ലാംഹൃല്ലേഖകൊണ്ടുചെയ്കസുവ്രത! ഹൃല്ലേഖയാണെൻമന്ത്ര
ങ്ങൾക്കെല്ലാമുത്തമമായതു * ഹൃല്ലേഖാദർപ്പണത്തിലെന്റെ പ്രതിബിം
ബിച്ചുവൾസദാ ആത്മമന്ത്രത്താൽചെയ്തിലെല്ലാമന്ത്രങ്ങൾകൊണ്ടുചെയ്ത
പോൽ * ഗുരുവിൻപൂജയുംചെയ്തിട്ടാത്തുകൊൾകകൃതാർത്ഥനായ് ആ
രേവംശ്രീമഹാദേവീപൂജചെയ്യുന്നവന്മാർകൾ * എങ്ങുംദുർല്ലഭമായൊ
ന്നുമൊരുനാളുംഭവിച്ചിടാ ദേഹാന്തത്തിൽമണിദ്വീപംപ്രാപിക്കുംദ്ധ്രുവ
മായവൻ * ദേവീരൂപനവൻനിത്യംദേവന്മാരുംനമിച്ചിടും ശ്രീദേവീ
പൂജയീവണ്ണംനിനക്കായിട്ടുരച്ചുഞാൻ * അറിഞ്ഞിട്ടിവയെല്ലാംനീയധി
കാരാനുരൂപമായ് എൻപൂജയെച്ചെയ്യുകവെന്നാൽഭവിച്ചീടുംകൃതാർത്ഥത

നായ് * എൻ ഗീതാശാസ്ത്രമിതിനേശിഷ്യന്നല്ലാതുരയ്ക്കൊലാ ദുർബ്ബുദ്ധിക്കും ധൂർത്തനും നീ ഭക്തിഹീനനുമാതൊലാ * ഇതിൻപ്രകാശനം മാതൃസ്തനാലിംഗനമെന്നപോൽ അതുകൊണ്ടിത പ്രയത്നാൽ ഗൂഢമാക്കിവെച്ചു കൊള്ളണം * ഭക്തനാം ശിഷ്യനും ജ്യേഷ്ഠപുത്രനും താൻ സുവേഷനും സുശീലനും മഹാദേവീഭക്തനും ചൊല്ലിടാമിതു് * ശ്രാദ്ധകാലത്തിതാ വിപ്രർകേൾക്കുമാറായുരയ്ക്കിൽ പിതൃക്കൾ തൃപ്തരായ് പ്രാപിച്ചീടുമക്ഷരമംപദം.

വ്യാസൻ പറഞ്ഞു.

എന്നോതീട്ടപ്പരാദേവിയവിടെത്താൻ മറഞ്ഞിതേ തുഷ്ടരായാർ വാനവരും ദേവിതൻ ദർശനത്തിനാൽ * ഹിമവൽപുത്രിയായുണ്ടായ്വന്നൈഹൈമവതീനൃപ! ഗൗരിയെന്നുള്ള പേരോടും നൽകപ്പെട്ടു ശിവന്നവൾ * അദ്ദേവിയിൽ സ്കന്ദനുണ്ടായിട്ടാന്ത്യ താരകൻ തന്നെ പാലാഴിമഥനത്തിങ്കലുണ്ടായ് രത്നങ്ങളാദിയിൽ * ലക്ഷ്മീപ്രാപ്തിക്കുടൻ ഭക്ത്യാ സ്തുതിച്ചാർ ദേവിയെസ്സുരർ അവർക്കനുഗ്രഹത്തിനായുണ്ടായി ലക്ഷ്മീദേവിയും * വിഷ്ണുവിനേകിനാർ വാരോരതിനാൽ സുഖമാർന്നവൻ ദേവീമാഹാത്മ്യമീവണ്ണം നിനക്കോതിയുത്തമം * ഗൗരീലക്ഷ്മീസമുൽപത്തിവിഷയം സർവ്വകാമദം രഹസ്യമായ് ചൊന്നതിനാലിതന്യന്മാർക്കുരക്കൊലാ * ഗീതാരഹസ്യമാണേററം ഗോപ്യമാക്കിച്ചു കൊള്ളണം പാപഹീനൻ ഭഗവാൻ കേട്ടതെല്ലാം ചൊല്ലിച്ചുരുക്കി ഞാൻ * പവിത്രം പാവനം ദിവ്യാ കേൾപ്പാനെന്തിച്ഛയിന്നിമേൽ.

ശ്രീദേവി ഭാഗവതം ഏഴാംസ്കന്ധം

ദേവിഗീത

നാല്പതാമദ്ധ്യായം.

---

ഏഴാംസ്കന്ധം സമാപ്തം

ശ്രീലളിതാംബികായൈ നമഃ

ശുഭം.



# എട്ടാംസ്കന്ധം.

## ഒന്നാമദ്ധ്യായം.

ജനമേജയൻ പറഞ്ഞു.

സൂൎയ്യചന്ദ്രകുലോൽഭൂതനൃപർതൻസല്ക്കഥാശ്രിതം ചരിതംനീയുരച്ചിട്ടുകേട്ടേനതുമൊസ്സതം * ഇപ്പോൾകേൾപ്പാനിച്ഛയുണ്ടുദേവിയാംജഗദംബിക മന്വന്തരംതോറുമേതുരൂപത്തിൽപൂജ്യയെന്നതായ് * ഏതേതുകൎമ്മംകൊണ്ടതെല്ലാമാതാവിൻസ്ഥാനവുംമുനേ! ശരീരമെന്താട്ടു പൂജിച്ചാൽഫലമേകീടുമീശ്വരി * ഏതുമന്ത്രംകൊണ്ടു പൂജിക്കേണമേതേതുദിക്കിലായ് ദേവിയിൽപാട് സ്വരൂപത്തിൻസ്വഭാവമെന്തെന്നതേ? * ധ്യാനമേതുമട്ടു ചെയ്യാംസ്ഥൂലസൂക്ഷ്മരൂപത്തിലാംപ്രനം? ശ്രോതുമസ്മനിക്കവയശേഷമതെല്ലാംചൊല്ലു,മാമുനേ!

വ്യാസൻ പറഞ്ഞു

രാജാവേ!കേൾക്കചൊല്ലീടാംദേവ്യാരാധനമുത്തമം നരന്മാർക്കുചെയ്യുന്നാൽകേൾക്കിലുംമംഗലംവരും * നാരായണനോടീചോദ്യം ചോദിച്ചുപണ്ടുനാരദൻ ആയോഗീശനവന്നോതിയതു ഞാനുരചെയ്തീടാം * ഒരിക്കൽനാരദൻശ്രീമാൻസഞ്ചരിച്ചീധരിത്രിയിൽ നാരായണാശ്രമത്തിൽചെന്നു,മുനാൻഖേദമെന്നിയേ * ആയോഗിയെനമിച്ചിട്ടാനാരദൻമുനിസത്തമൻ നീചോദിച്ചോരുചോദ്യംതാൻചോദിച്ചുജനമേജയ!

നാരദൻ പറഞ്ഞു.

ദേവദേവ!മഹാദേവ!പുരാണപുരുഷോത്തമ! ജഗദാധാര!സൎവ്വജ്ഞ!മഹാസൽഗുണവാരിധേ! * ജഗത്തിന്നാദ്യമാംതത്വമെന്തോയീടുകനിൻമതം ഏതിൽനിന്നുണ്ടാവിതെതിൽനിന്നീടുന്നിതശേഷവും?* അവസാനമെതിലാസൎവ്വംഫലോദയവുമേതിൽവാൻ എന്നറിഞ്ഞീടിലീമോഹഹേതുവാംമായപോയിടും? * പൂജാജപംധ്യാനവുമെവ്വണ്ണം ചെയ്യാൽമനസ്സിലായ് വെളിച്ചമുണ്ടാമിതുള്ളിൽദിവാകരനുദിച്ചപോൽ * അജ്ഞാനമേതക്ഷണംമൎത്ത്യർകടന്നീടുംപടിയതാൻ ഇതുചോദ്യങ്ങൾക്കശേഷംനീയുരച്ചീടണമുത്തരം.

വ്യാസൻ പറഞ്ഞു

ഏവംനാരദനാൽകേൾക്കപ്പെട്ടാപ്രാചീനനാംമുനി നാരായണൻമഹായോഗികൊണ്ടാടിക്കൊണ്ടുചൊല്ലിനാൻ.

നാരായണൻ പറഞ്ഞു.

ദേവർഷിവൎയ്യ!കേട്ടാലുംജഗത്തിൻതത്വമുത്തമം അതറിഞ്ഞാൽ

മൂഢന്മാർമർത്ത്യന്മാർക്കില്ലജഗൽഭ്രമം * ജഗത്തിൻതത്വമദ്ദേവിയാണെന്നോർത്തുന്നൊരാൻമൂഢം ഋഷിമാർദേവർഗന്ധർവ്വർമററുള്ള ബുധരും മുനേ! * ജഗത്തദ്ദേവിസൃഷ്ടിക്കുന്നവളും താൻ രക്ഷചെയ്യുന്നതും സംഹരിപ്പതും,മെന്നോതപ്പെട്ടനന്തു,മദ്ഗുണങ്ങളാൽ * സിദ്ധേഷ്ടിവന്ദ്യമദ്ദേവീസ്വരൂപം ഞാൻ പറഞ്ഞിടാം സ്മരിച്ചാൽ പാപമെല്ലാംപോം കാമമോക്ഷങ്ങളും വന്നിടും * പുരാതപോവാൻ ബ്രഹ്മപുത്രനാദ്യൻ സ്വായംഭുവൻ മനു ശതരൂപാപതി ശ്രീമാൻ സർവ്വമന്വന്തരാധിപൻ * അവൻ പിതാവാം വിധിയെ ഭക്ത്യാ ശുശ്രൂഷചെയ്യവേ ശുദ്ധൻ ബ്രഹ്മാവുതൻപുത്രൻ മനുവോടിതു ചൊല്ലിനാൻ: * "പുത്ര! നീ ചെയ്യണം ഭക്ത്യാ ദേവ്യാരാധനമുത്തമം നിനക്കംബാപ്രസാദത്താൽ പ്രജാസൃഷ്ടി പ്രസിദ്ധമാം" * വിധിയാലിതു ചൊല്ലപ്പെട്ടാസ്വായംഭുവനാം മനു ജഗന്മാതാവീശ്വരിയെ തോഷിപ്പിച്ചാൻ തപസ്സിനാൽ * ആദ്യാമായാ സർവ്വശക്തി സർവ്വകാരണകാരണം ആദ്ദേവിയെ സ്തുതിച്ചാനാമനുവേകാഗ്രചിത്തനായ്.

മനു പറഞ്ഞു.

നമോ നമസ്തേ ദേവേശ! സർവ്വകാരണകാരണേ! ശംഖചക്രഗദാപത്മഹസ്തേ! വിഷ്ണുഹൃദിസ്ഥിതേ! * ജഗദംബേ! വേദമൂർത്തേ! മായാസ്ഥാനസ്വരൂപിണി! വേദത്രയപ്രമാണാജ്ഞേ! സർവ്വദേവനതേ! ശിവേ! * മഹേശ്വരി! മഹാഭാഗേ! മഹാമായേ! മഹോദയേ! മഹാദേവാർദ്ധാംഗവാസേ! മഹാദേവപ്രിയങ്കരി! * മഹോത്സവേ! മഹാനന്ദേ! ജ്യേഷ്ഠേ! വിന്ധ്യാദ്രിവാസിനി! മഹാമാരീഭയഹരേ! നമോ ദേവാദിപൂജിതേ! * സർവ്വമംഗലമാംഗല്യേ! ശിവേ! സർവ്വാർത്ഥസാധികേ! ശരണ്യേ! ത്ര്യംബകേ! ഗൌരി! നാരായണി! നമോസ്തുതേ * ഏതിൽനിന്നീവിശ്വമേതിനാൽ വ്യാപ്തം, കോർത്തിരിപ്പതും ഏകം ചൈതന്യമാദ്യന്തരഹിതാ തേജസാംനിധി * ബ്രഹ്മാവാർതൻ കരുണയാൽ സൃഷ്ടിച്ചീടുന്നിതൊക്കയും പാലിപ്പതും വിഷ്ണു, വെല്ലാം സംഹരിപ്പതുമീശ്വരൻ * മധുകൈടഭരിൽനിന്നു ഭയപ്പെട്ടിട്ടു പത്മജൻ ആരെ സ്തുതിച്ചാവല്ലതാം ഭയത്തിൽനിന്നു മുക്തനായ്? * ഹ്രീ, കാന്തി, ഓർമ്മയും, കീർത്തി, രമാ, ശ്രീ ഗൌരിയും സതി ദാക്ഷായണി, വേദഗർഭാ, ബുദ്ധിദാ, ഭയഹീനയും * ആ നിന്നെ വാഴ്ത്താം പൂജിക്കാം ജപിക്കാം ഞാൻ നമിച്ചിടാം ധ്യാനിക്കാം ഭാവനം ചെയ്യാം നോക്കാം കേൾക്കാം പ്രസീദ മേ * വേദത്തിൻനിധിയായ് ബ്രഹ്മാ ലക്ഷ്മീപതിയായ് ഹരി ത്രൈലോക്യാധിപനായിന്ദ്രൻ വരുണൻ ജലനാഥനായ് * നിധീശനായ് വൈശ്രവണൻ കാലൻ പിതൃനാഥനായ് രക്ഷോനാഥൻ നിരൃതിയായ് ചന്ദ്രൻ ത്രൈലോക്യവന്ദ്യനായ് * നിൻകൃപാബലമാണെല്ലാം ലോകേശി! ശുഭരൂപിണി! അനേകം ഞാൻ നമിച്ചീടാം ജഗദംബേ! നമോ നമഃ.

നാരായണൻ പറഞ്ഞു.

സ്തുതിക്കപ്പെട്ടവളായ് ഭാഗ്യനാരായണീ പരാ പ്രസന്നയായ് ബ്രഹ്മപുത്രൻമനുവോടിതു ചൊല്ലിനാൾ.

ശ്രീദേവി പറഞ്ഞു.

ബ്രഹ്മപുത്ര നിനക്കിഷ്ടമാം വരം നീ വരിക്കുക ഈസ്തോത്രത്താൽതുഷ്ടയായ് ഞാൻ ഭക്ത്യാസേവിക്കകൊണ്ടുമേ.

മനു പറഞ്ഞു

പ്രസാദിച്ചെങ്കിലീയെന്റെ ഭക്തികൊണ്ടു കൃപാംബുധേ! നിർവ്വിഘ്നമായ് പ്രജാസൃഷ്ടി ചെയ്യാൻ നീയാജ്ഞനൽകണം.

ശ്രീദേവി പറഞ്ഞു

പ്രജാസൃഷ്ടി ഭവിച്ചീടും നിനക്കെന്റെയനുഗ്രഹാൽ നിർവ്വിഘ്നമായ് നൃപശ്രേഷ്ഠ മേല്ക്കുമേലഭിവൃദ്ധിയായ് * നീ ചെയ്തോരീസ്തോത്രമാരെൻഭക്തിയോടോതുമെപ്പോഴും അവനുണ്ടാംസന്തതിയും കീർത്തിയും കാന്തിയും ദൃഢം * ധനധാന്യങ്ങൾ വർദ്ധിക്കും നശിച്ചീടാത്ത ശക്തിയും എങ്ങും വിജയവും ശത്രുനാശവും സൌഖ്യവും വരും.

നാരായണൻ പറഞ്ഞു.

ബ്രഹ്മപുത്രൻമനുവിനീവരങ്ങളൊന്നു നൽകിയിട്ടവൾ അന്തർദ്ധാനം ചെയ്തു ബുദ്ധിമാനവൻ നോക്കിനില്ക്കവേ * വരംലഭിച്ചിട്ടാ ബ്രഹ്മപുത്രൻ മനുപ്രതാപവാൻ വിധിയോടോതി വിജനംസ്ഥാനം നൽകുക താതിമേ * അതിൽ വാണിട്ടു ഞാൻ നന്നായ് പ്രജാസൃഷ്ടി നടത്തിടാം യാഗങ്ങൾ ചെയ്യാം ദേവേശ നന്നതിനാലാജ്ഞ നൽകണം * പുത്രന്റെയീവാക്കുകേട്ടു പ്രഭുവാം പത്മസംഭവൻ ഓർത്താൻ സുചിരമിക്കാര്യമെവ്വണ്ണം സാദ്ധ്യമെന്നതായ് * അനേകംകാലമായ് സൃഷ്ടിയില്ലാതായിട്ടെനിക്കതാൻ ഭൂമി വെള്ളത്തിൽ മുങ്ങിപ്പോയ് സർവ്വത്രജലമായിതേ * ഞാൻ ചിന്തിച്ചിട്ടുമിക്കാര്യം ഭഗവാനാദിപൂരുഷൻ സഹായിച്ചിട്ടു സാധിക്കും ഞാനവനാജ്ഞ കേൾപ്പവൻ.

ശ്രീദേവീഭാഗവതം എട്ടാംസ്കന്ധം

മനുവരദാനം

ഒന്നാമദ്ധ്യായം.

---

## രണ്ടാമദ്ധ്യായം.

---

നാരായണൻ പറഞ്ഞു.

മനുവാദികൾ, മുനിശ്രേഷ്ഠർ മരീചിമു... ലെവരും ചൂഴവേ, വിധിയീവണ്ണം ചിന്തിച്ചുംകൊണ്ടിരിക്കവേ * ... ബ്രഹ്മാവിന്റെ മൂക്കിൽനി

നാംഗുഷ്ഠത്തിന്നുതുല്യമായ് ഒരുപന്നിക്കുട്ടിയുണ്ടായായവൻനോക്കിനി
ല്ക്കവേ * ആകാശദേശമതിലായ്നിന്നുവേഗേനനാരദ! അത്യാശ്ചര്യ
മോരാനയ്ക്കുതുല്യമായ്തീന്നതപ്പോഴേ * മരീച്യാദിദ്വിജരൊടുംസന
കാദികളോടുമായ് ബ്രഹ്മാവാപ്പന്നിരൂപത്തെക്കണ്ടുസംശയമാന്നു
തേ * അദ്ദിവ്യസത്വംതാനിപ്പോൾപന്നിവ്യാജേനവന്നുവോ? അത്യ
ത്ഭുതമിതെൻമൂക്കിൻനിന്നീവണ്ണംഭവിച്ചതും * അംഗുഷ്ഠമാത്രനായ്
കണ്ടതൽക്ഷണംമലപോലെയായ് യജ്ഞനാംഭഗവാനെന്നോഖേദി
പ്പിപ്പതിന്നായിത്ത് * ഈവണ്ണംസംശയിക്കുമ്പോളാപരബ്രഹ്മസന്നി
ധൌ മലയ്ക്കൊത്തപ്പന്നിരൂപൻഹരിയൊന്നലറീടിനാൻ * ആമുനീ
ന്ദ്രരോടുംബ്രഹ്മാവിന്നുമോദംവരുമ്പടി പ്രതിധ്വനിവരുംവണ്ണംദിക്കെ
ല്ലാംതന്നലച്ചുതാൽ * ജനസ്തപസ്സത്യലോകവാസികൾസുരനായകർ
ഖേദംപോക്കിട്ടമാധുര്യംരാരവത്തെശ്രവിച്ചുടൻ * സ്തുതിച്ചാരൃഗ്യജു
സ്സാമാഥർവ്വങ്ങളതായിട്ടും വേദസ്തോത്രങ്ങൾകൊണ്ടാദ്യനാമപ്പുരുഷ
നെമുദാ * അവർതൻസ്തുതികേട്ടാദ്യൻഭഗവാൻഹരിയീശ്വരൻ കൃപാ
കടാക്ഷംചെയ്തിട്ടുപ്രവേശിച്ചു ജലത്തിലായ് * പ്രവേശിച്ചളവിൽക്രൂര
സ്കന്ധരോമപ്രപീഡയാൽ ഭക്തവത്സലനീയെന്നോരക്ഷിക്കെന്നബ്ധി
യോതിനാൻ*ഏവംസമുദ്രവചനംകേട്ടിട്ടാബ് ഭഗവാൻഹരി ജലജന്തു
ക്കളേഭേദിച്ചാഴിക്കുള്ളിൽകടന്നുതേ * അങ്ങുമിങ്ങുംനടന്നന്വേഷി
ച്ചാൻഭൂമിയെയാവിഭു കണ്ടെത്തീമന്ദമാഘ്രാണിച്ചു ഘ്രാണിച്ചുതിന്നേ
ഹരി * സർവ്വസത്വാശ്രയത്തോടുംജലത്തിന്നുള്ളിൽമേവിടും ഭൂമിയെ
ദേവദേവേശൻപൊക്കിനാൻതേറ്റകൊണ്ടുടൻ * തേറ്റയിങ്കലത്തും
കൊണ്ടായജ്ഞേശൻയജ്ഞപൂരുഷൻ ശോഭിച്ചാൻദിഗ്ഗജംതുമ്പിക്ക
യ്യിൽപത്മിനിയോടുപോൽ * തേറ്റയാൽഭൂമിപൊക്കുന്നദേവദേ
വേശനെയുടൻ മനുവാദികളോടുംകണ്ടുവാഴ്ത്തിനാൻവിധിയീവിധം.

ബ്രഹ്മാവു പറഞ്ഞു

ജയിക്കപുണ്ഡരീകാക്ഷ!ഭക്തർതന്നാർത്തിനാശന! ഖൽപീകൃത
സ്വർഗ്ഗലോകിസർവ്വകാമഫലപ്രദ! * ഇബ്ഭൂമിയാനതൻതുമ്പിക്ക
യ്യിൽപത്മാഢ്യയായിട്ടും പത്മിനിക്കൊപ്പമായ്നിന്നിൽശോഭിക്കു
ന്നുസുരേശ്വര * ഈനിൻശരീരവുംഭൂമിചേർന്നിട്ടിന്നൊരുപങ്കജം ക
യ്യിലേന്തുംകരീന്ദ്രന്റെദേഹംപോൽശോഭയാന്നുതേ * നമോനമസ്തേ
ദേവേശ!സൃഷ്ടിസംഹാരകാരക! ദൈത്യനാശത്തിനായ്നാനാരൂപമാ
ളുംമഹാപ്രഭോ! * മുൻപിൽനമിച്ചിടാംനിന്റെപിൻപിലുംഞാൻന
മിച്ചിടാം വരനോക്കാധാരഭൂതൻനീബ്രഹ്മധാമ!നമോസ്തുതേ * പ്രജാ
സൃഷ്ടിക്കുനീയെന്നെനിയോഗിച്ചുസശക്തനായ് നിന്നാജ്ഞാവശനാ

ദേവ! തേജസ്സേറുന്ന നന്ദന! ഭൂഭാഗത്തിൽവാണു നീയും പ്രജാസൃഷ്ടിനടത്തു[illegible] * ശ്രേഷ്ഠങ്ങളാം യജ്ഞസാധനങ്ങളാൽ നീ യജിക്കുക യജ്ഞങ്ങളെ നാശ[illegible]നേദ്ദേശകാലാനുരൂപമായ് * വർണ്ണാശ്രമമതാം ധർമ്മം ശാസ്ത്ര[illegible]ചാചരിക്കുക ക്രമമായതനുഷ്ഠിച്ചാൽ പ്രജാവൃദ്ധിഭവിച്ചിടും * വിദ്യ[illegible]നയവും, നല്ലാചാരവും, കാന്തി, കീർത്തിയും ഗുണവും ചന്ദ്രാത്തുല്യ[illegible]രയുളവാക്കിനീ * ചൊല്ലൊണ്ണമായവർക്കേകിയിട്ടു കന്യകമാരെ[illegible]നായ് മനസ്സടക്കീട്ടു പരം പുരുഷനിൽ സദാ * പരിചര്യാഭക്തികളോ[illegible]വന്ദ്യയായിട്ടും യോഗികൾക്കിഷ്ടയാകും സൽഗതിയെനീ ഗമി[illegible] * ഇവ്വണ്ണമാശാസിപ്പിച്ചു വിധി, തൻപുത്രനേയുടൻ പ്രജാസൃഷ്ടിക്കാജ്ഞനൾകി സ്സത്യലോകം ഗമിച്ചുതേ * പിതാവിന്റെ നിയോഗത്താൽ നൃപൻ സ്വായംഭുവൻ മനു നല്ലവണ്ണം പ്രജാസൃഷ്ടി ചെയ്യുവാനായ് തുടങ്ങിനാൻ * "പ്രിയവ്രതോത്താനപാദർ" മഹാന്മാർ മനുനന്ദനർ പുത്രിമാർ മൂന്നവർക്കുള്ള നാമവും നീ ശ്രവിക്കുക * ഒന്നാമത്തെവ "ളാകൂതി" പിന്നെയ "ദ്ദേവഹൂതി"യും പിന്നെ "പ്രസൂതി" ലോകത്തിൽ പ്രസിദ്ധാശുദ്ധതായവൾ * "രുചി"ക്കാകൂതിയേ ദ്ദേവഹൂതിയേ "കർദ്ദമന്നു" മേ പ്രസൂതിയേ "ദക്ഷനേ"കിയവർ സന്താനമീ പ്രജ * ആകൂതിയിൽ നിന്നു "യജ്ഞൻ" ഭഗവാനാദിപൂരുഷൻ ജനിച്ചാൻ "കപിലൻ" ദേവഹൂതിയിങ്കലുമങ്ങനേ * സാംഖ്യാചാര്യൻ സർവ്വലോകപ്രസിദ്ധൻ കപിലൻ പ്രഭു അസംഖ്യം കന്യമാരുണ്ടായ് പ്രജകൾ ദക്ഷഭാര്യയിൽ * അവർതൻ സന്താനമാണീ ദ്ദേവതിര്യങ്ങ്നരാദികൾ ലോകവിഖ്യാതരായ് തീർന്നോർ സർവ്വസൃഷ്ടിപ്രവർത്തകർ * രക്ഷസ്സുകളിൽ നിന്നാണ്ണാമനുവേ യജ്ഞനാം വിഭു രക്ഷിച്ചാൻ യാമാഖ്യദേവഗണങ്ങളോടൊത്തുനാരദ! * കപിലൻ ഭഗവാൻ യോഗീ സ്വാശ്രമത്തിങ്കൽ വാണവൻ ദേവഹൂതിക്കേകി ജ്ഞാനം സർവ്വവിദ്യാവിനാശനം * വിശേഷമായ് ധ്യാനയോഗമദ്ധ്യാത്മജ്ഞാനനിഷ്ഠയും അജ്ഞാനമെല്ലാം പോക്കീട്ടു കാപിലം ശാസ്ത്രമൊക്കെയും * ഉപദേശിച്ചതിൻശേഷം പുലഹാശ്രമമാണ്ടുതേ ഇന്നും വാഴുന്നു ഭഗവാൻ സാംഖ്യാചാര്യൻ മഹാശയൻ * സിദ്ധിയാം സാംഖ്യമാം യോഗം തന്നാമസ്മരണത്തിലും വർദ്ധിക്കുന്നാവരം നർക്കും കപിലാചാര്യയോഗിയേ * മനുകന്യാവംശമതിൻ നൻവിസ്താരമിതോതിനേൻ കേൾപ്പവർക്കും പഠിപ്പോർക്കും പാപമെല്ലാം നശിച്ചുപോം * ഇനിമേൽ മനുവിൻ പുത്രവംശശുഭമതോതിടാം പ്രാപിക്കാമതുകേട്ടീടിൽ പരമാം പദമേവനും * വ്യവഹാരപ്രസിദ്ധിക്കും സർവ്വഭൂതസുഖത്തിനും അദ്രിദ്വീപസമുദ്രാദിവ്യവസ്ഥയവർ ചെയ്തുതേ.

ശ്രീദേവീഭാഗവതം എട്ടാംസ്കന്ധം
മനുവംശവർണ്ണനം മൂന്നാമദ്ധ്യായം.

## നാലാമദ്ധ്യായം

നാരായണൻ പറഞ്ഞു

മനുവാംസ്വായംഭുവന്നുമൂത്തപുത്രൻപ്രിയവ്രതൻ പിതൃസേവാ പരൻനിത്യംസത്യധർമ്മപരായണൻ * വിശ്വകർമ്മനന്ദനയായീടുംപ്രജാ പതിസുതാവരാ തുല്യശീലഗുണാ "ബർഹിഷ്മതി"യെന്നവളെയവൻ * ജനിപ്പിച്ചാനായവളിൽയോഗ്യരാംപത്തുപുത്രരേ അവർക്കിളയതായു "ഊർജ്ജസ്വതി"യാംകന്യയേയുമേ *"അഗ്നീധ്ര"ൻപിന്നിദ്ധ്മജി ഹ്വൻ,മൂന്നാമൻയജ്ഞബാഹുവും നാലാമനാംമഹാവീരൻ,ഹിരണ്യരേ തസ്സു,പഞ്ചമൻ ഘൃതപൃഷ്ഠൻ,സവനനും,മേധാതിഥി,യഷ്ടമൻ വീ തിഹോത്രൻ,കവിയുമെല്ലാർക്കുമഗ്നിതന്റെപേർ * ഇപ്പുത്രന്മാർപ ത്തുപേരിൽമൂന്നുപുത്രർവിരക്തരായ് കവിയുംസവനൻതാനുംമഹാ വീരനുമീയിവർ * ആത്മവിദ്യാതല്പരന്മാരൂർദ്ധ്വരേതസ്സുകൾമുനേ! മൂ ദാവാണാർപരമഹംസാശ്രമത്തിൽ,നിരീഹരായ് * അന്യയാകംഭാര്യ യിങ്കലുണ്ടായ് നന്ദനർമൂന്നുപേർ ഉത്തമൻ,താമസൻ,രൈവതനെ ന്നുംകീർത്തികേട്ടവർ * മന്വന്തരാധിപതിമാരോജസ്സേറുന്നൊരീസുതർ പ്രിയവ്രതൻരാജവര്യൻഭരിച്ചാൻഭൂമിയൊക്കയും * നന്നായ് നൂററി പ്പത്തുകോടിവത്സരംക്ഷീണമെന്നിയേ ഭൂമിതന്നാദ്യഭാഗത്തിലാദിത്യൻ സഞ്ചരിക്കവേ * ഉണ്ടായിട്ടന്ധകാരംമററഭാഗത്തിലന്നുമേ ഇത വ്യത്യാസംഹേതുകൊണ്ടിട്ടോർത്താനധികമാനൃപൻ * ഇരുട്ടെല്ലുണ്ണമു ണ്ടാകുംതാനീഭൂമിഭരിക്കവേ ഇല്ലാതാക്കീട്ടമതിന്നേതാനെൻയോഗബ ലത്തിനാൽ * എന്നതിന്നായ് ശ്രമിച്ചാനസ്വായംഭുവസുതൻനൃപൻ ഏഴുവട്ടംസൂര്യനേപ്പോൽപ്രകാശിക്കുന്നതേരതിൽ * ഭൂപ്രദക്ഷി ണംചെയ്തോരഥചക്രങ്ങൾഭൂമിയിൽ കുഴിഞ്ഞിട്ടേഴാഴികളായ് തീർന്നുപോ കഥിതത്തിനായ് * അതിൻമദ്ധ്യപ്രദേശങ്ങൾസപ്തദ്വീപുകളായി തേ അത്തേർവണ്ടിത്തടങ്ങൾതാനേഴാഴികളുമായതിൻ * മദ്ധ്യപ്രദേ ശങ്ങൾതന്നെസപ്തദ്വീപുകളുംമുനേ! ജംബു,പ്ലക്ഷം,ശാൽമലിയും,കു ശം,ക്രൌഞ്ചവുമങ്ങനേ * ശാകദ്വീപം,പുഷ്കരവുംദ്വീപുകൾക്കുള്ള പേരുകൾ വിസ്താരമതിരട്ടിച്ചാണിവകൾക്കുത്തരോത്തരം * [illegible] വെളിയായ് ചുററുമാണീദ്വീപുകളൊക്കയും ലവണേ,ക്ഷു,സുരാ,സ ർപ്പി,ദധി,ക്ഷീരമയങ്ങളും * ശുദ്ധോദകവു,മായേഴാഴികളെപ്പറയുന്ന തേ അന്നീയേഴാഴിയുംഭുവിൽകീർത്തികേട്ടവയായ്മുനേ! * ക്ഷാരാബ്ധി ചൂഴുമാദ്യത്തേജംബുദ്വീപമതിങ്കലായ് പ്രിയവ്രതൻനാഥനായിട്ടാ

ആറാമദ്ധ്യായം.

ശ്രീനാരായണൻ പറഞ്ഞു.

അങ്ങൊരാമ്രമതൊരുച്ചനഗിരിമന്ദരാദ്രിയിൽ നിന്നിളാവൃതവർഷത്തിൻകിഴക്കായൊഴുകുന്നതേ * അരുണോദപാനംകൊണ്ടിട്ടായക്ഷഗന്ധർവ്വപത്നികൾ ദേവീദാസികൾതൻദേഹങ്ങളിൽതട്ടിയവായുവും * സൌരഭ്യത്തോടുവീശ്ശുന്നുപത്തുയോജനചുററിലും ജാംബൂഫലങ്ങളും പൊക്കത്തിൽനിന്നാനകളെന്നപോൽ * കുരുവെന്യേവീണുപൊട്ടിച്ചിതറീട്ടാരസത്തിനാൽ ഉണ്ടാകുന്നുജംബൂവെന്നനദിയാമേരുമന്ദരാൽ * പതിച്ചിളാവൃതത്തിൻറതെക്കായിട്ടൊഴുകുന്നതേ ജംബൂഫലാസ്വാദതുഷ്ടാജംബ്വാദിനിമഹേശ്വരിയെ * അസ്ഥലത്തുള്ള വാനോരും യക്ഷനാഗർഷിമുഖ്യരും ഭക്ത്യാപൂജിച്ചിട്ടനേററംകൃപയുള്ള വള്ളാണവൾ * പാപംകെടുന്നഭക്തൎക്കുംരോഗമാററുന്നപാവനി കീൎത്തിക്കിൽവിഘ്നംപോക്കുന്നോൾവാനോർമാനിച്ചിട്ടനാവൾ * കോകിലാക്ഷീകാമകലാകരുണാകാമപൂജിത കൃത്തേപാരദേവപൂജ്യാധന്യാകാന്തികലന്നവൾ * സ്തുതിക്കുന്നെന്നമീനാമങ്ങളെക്കൊണ്ടവളെനരർ ജംബൂനദിക്കരയിലെമണ്ണാജംബൂരസത്തൊടും * കാററുമാവെയിലുംതട്ടീട്ടൊരുപാകത്തിലാകയാൽ വിദ്യാധരാമരസ്ത്രീകൾക്കേററമനൽഭൂഷണങ്ങളായ് * തീരുന്നസ്വരരുണ്ടാക്കുംജാംബൂനദസുവൎണ്ണവും ആത്തങ്കത്താൽ കാമുകന്മാർസ്ത്രീകൾക്കായിട്ടസന്തതം മകുടംകങ്കണംതൊട്ടതെല്ലാം നിൎമ്മിച്ചിട്ടുന്നതേ * ഞാനോതിയസുപാൎശ്വാദ്രിയിങ്കലേവൻകടമ്പതിൽ കോടരങ്ങളിൽനിന്നഞ്ചുവഴിയായിട്ടതിൻരസം * സുപാൎശ്വഗിരിയിൽവീണുഭൂമിയിങ്കലൊലിച്ചുടൻ അഞ്ചായിളാവൃതത്തിൻറപടിഞ്ഞാറൊഴുകുന്നതേ * ആരസത്തെഭുജിക്കുന്നവാനോർതൻമുഖഗന്ധവാൻ കാററുംചുററുംചരിക്കുന്നനൂറുയോജനയോളവും * ഭക്തന്മാൎക്കിഷ്ടമേകീട്ടുംധരേശ്വരിമഹേശ്വരി ദേവപൂജ്യാമഹോത്സാഹാകാലരൂപാമഹാനന * വാഴുന്നുകൎമ്മഫലദാകാന്താരഗ്രഹണേശ്വരി കരാളദേഹാകാളാംഗീകാമകോടിപ്രവൎത്തിനീ * ഈനാമങ്ങൾകൊണ്ടുപൂജ്യാദേവിസൎവ്വസുരേശ്വരി! കുമുദത്തിൽശതബലംപേരാൽനില്പുന്നതിന്നുടെ ശാഖകൾതൊട്ടുവീഴുന്നുനദങ്ങൾകുമുദാദ്രിയിൽ * പാൽ,തയിർ,തേൻ,നെയ്യ,ഗുളാന്നം,മെത്ത,വസ്ത്രാ,സനങ്ങളും ഭൂഷണങ്ങളുമുണ്ടാകനിച്ചിക്കുന്നവയൊക്കയും * ഇളാവൃതത്തിൻവടക്കുഭാഗത്തായൊഴുകുന്നവ അതിൻതടത്തിൽമീനാക്ഷീദേവീദേവാസുരസ്തുത * നീലാംബരാരൌദ്രമുഖീനീലാളകസമന്വിത വിണ്ണിൽവസിപ്പവൎക്കെല്ലാം ഫലംവരവുമേകവോൾ * അതിമാന്യാമഹാപൂജ്യാമത്തമാതംഗഗാമി

നീ മദനോന്മാദിനീ,മാനപ്രിയാമാനപ്രിയാന്തരാ * മാരവേഗധരാ, മാരപൂജിതാമാരമാദിനീ മയൂരവരശോഭാഢ്യാഗ്ഗുണനേകപ്പേററാരീശപരി * ആമീനാക്ഷിദേവിയെയീനാമങ്ങൾകൊണ്ടുവാഴ്ത്തുകിൽ സ്മരിക്കിലുംകാമമോക്ഷങ്ങളേനൽകീട്ടമായവൾ * ആനദങ്ങളിലേതോയംപാനംചെയ്യുന്നവൎക്കഹോ ഭവിക്കില്ലൊരുകാലത്തുംജരാനരകളൊട്ടുമേ * സ്വേദംദുൎഗ്ഗന്ധവുംബുദ്ധിഭ്രമംമൃതിയുമങ്ങനെ ശീതമുഷ്ണംകൊററുകൊണ്ടുംവൈവൎണ്ണ്യം,മുഖരോഗവും * ആപത്തൊന്നുംചേൎന്നിടാതെസുഖിക്കാംമരണംവരെ ഉണ്ടായിടവിടാതുള്ളസുഖമത്യുത്തമത്തൊട്ടും * ഇനിയുംഞാനുരച്ചിടാംമഹാമേരുവതിന്നുടെ സ്ഥിതിയുംപാദാദ്രികൾതൻസ്ഥിതിയുംമുനിസത്തമ! * കൎണ്ണികാരൂപമാംമേരുവിൽചൂഴ്ന്നിരുവതദ്രികൾ കേസരങ്ങൾക്കൊപ്പമായാമേരുവിൻമൂലഭാഗമായ് * നില്പുന്നചുററുമവതൻനാമങ്ങൾകേട്ടുകൊള്ളുക കരംഗംകരഗംപിന്നെകസ്ത്രംഭംതാൻവികംകതം * ത്രികൂടം,ശിശിരം,പിന്നെപ്പതംഗം,രുചകംമുനേ! നിഷധം,നൽശിതീ,വാസം,കപിലം,ശംഖമെന്നതും * വൈഡൂൎയ്യ,മാരുധി,യതുംഹംസം,ഋഷഭമെന്നതും നാഗംകരളംഷരം,പിന്നെനാരദംരണ്ടുപത്തിവ.

ശ്രീദേവീഭാഗവതം എട്ടാംസ്കന്ധം

ഷോഡശോദ്ധ്യായം

സമാപ്തം.

---

൧൭ാമദ്ധ്യായം.

---

ശ്രീനാരായണൻ പറഞ്ഞു.

മേരുവിൻറകിഴക്കായ് രണ്ടദ്രിയീരൊൻപതായിരം യോജനാവരഭാഗംനീണ്ടു,ള്ളതിൽപതിസഹസ്രകം * ജഠരംദേവകൂടം,രണ്ടദ്രിപശ്ചിമഭാഗമായ് പവമാനംപാരിയാത്രംപൊക്കംവിസ്താരമായതും * മുൻപുരച്ചതുപോൽതന്നെയാണെന്നോൎക്കനാരദ! മേരുവിൻതെക്കുഭാഗത്തായ് കൈലാസംകരവീരവും * അദ്രിശ്രേഷ്ഠങ്ങൾമുൻപോൽതാൻകിഴക്കോട്ടേയ്ക്കുനീണ്ടവ വടക്കുഭാഗത്തീവണ്ണംത്രിശൃംഗമകരാദ്രികൾ * ഈയെട്ടദ്രികളാൽചുററപ്പെട്ടിട്ടാദിത്യനെന്നപോൽ സുമേരുവാംസുവൎണ്ണാദ്രിയേററംശോഭിച്ചിടുന്നതേ * അതിൻമുകളിലായ്മദ്ധ്യഭാഗത്താവിധിതൻപുരി വിളങ്ങിടുന്നുപതിനായിരംയോജനവിസ്തരം * സമാനചതുരശ്രത്തിൽതങ്കത്താലുള്ളതെന്നതായ് വൎണ്ണിച്ചീടന്നിതതിനെതത്വജ്ഞന്മാരാം ബുധർ * അതേതുടൎന്നതാണെട്ടി

സ്നാനത്തിനായ്പോകുംമനുഷ്യൎക്കുപെടുംപ്രീതി * രാജസൂയാശ്വമേധാദിഫലംദുൎല്ലഭമല്ലതാൻ പിന്നെനാലാംകൈവഴിയാംഭദ്രാഖ്യാഗംഗയാം നദീ * ശൃംഗവൽപൎവ്വതത്തിങ്കൽനിന്നുത്തരകുരുക്കളെ കടന്നുചെന്നുചേരുന്നുവടക്കേസ്സാഗരത്തിലായ് * നദീനദങ്ങൾവേറേയുമുണ്ടുവൎഷത്തിലൊക്കയും മേരുതൊട്ടുള്ളദ്രികളിൽനിന്നുണ്ടായിട്ടനേകമായ് * ഇവയിൽഭാരതംവൎഷംമാത്രംതാൻകൎമ്മഭൂമിയായ് മറ്റെട്ടുവൎഷംഭൂവിൽതാൻസ്വൎഗ്ഗഭോഗംകൊടുപ്പവ * സ്വൎഗ്ഗപുണ്യോച്ഛിഷ്ടമെല്ലാം ഭുജിക്കേണ്ടുന്നിടങ്ങളാം പതിനായിരമായുസ്സവർവജ്രദേഹർസുരോപമർ * പതിനായിരമാനയ്ക്കുതുല്യരായ്ബലമുള്ളവർ ഭാൎയ്യമാരോടുസുരതക്രീഡചെയ്തുസുഖിപ്പവർ * വയസ്സൊന്നാംമുൻപുഗൎഭംധരിക്കുംസ്ത്രീകളായതിൽ ത്രേതായുഗംപോലെയാണുകാലമെല്ലായ്പ്പോഴുംമുനേ!

ശ്രീഭാഗവതം എട്ടാംസ്കന്ധം

മഹാമേരുവൎണ്ണനം

ഏഴാമദ്ധ്യായം.

---

## എട്ടാമദ്ധ്യായം

---

ശ്രീനാരായണൻ പറഞ്ഞു

മുൻചൊന്നവൎഷങ്ങളിൽ ശ്രീദേവിയെസ്സദാ സേവിച്ചുന്നാസ്തുതികളാൽജപധ്യാനങ്ങളോടുമായ് * സൎവ്വൎത്തുകുസുമശ്രേണിശോഭിക്കുംവനരാജികൾ ഫലപല്ലവസംഘാതത്തോടുണ്ടെല്ലാത്തിലുമൊന്നുപോൽ * വൎഷാദ്രികളതിൻമേലക്കാനനങ്ങളിലൊക്കയും സാനുപ്രദേശമതിലുംനിൎമ്മലപ്പൊയ്കതോറുമായ് * കമലോല്പലപുഷ്പങ്ങൾവിടൎന്നുവിലസുന്നതിൽ കളിക്കുന്നരയന്നങ്ങളോരോരോപക്ഷിവൎഗ്ഗവും ര ജലക്രീഡയവററിൽ ചെയ്തേണാക്ഷീമണിമാരൊടും നൽഗൃഹങ്ങളിലും മോദാൽകളിച്ചീടുന്നഭംഗിയായ് * നാരിമാരോടുമാവൎഷങ്ങളിൽവാഴുന്നവാനവർ നവവൎഷങ്ങളിലുമാണ്ഭഗവാനാദിപൂരുഷൻ * നാരായണനാഖ്യൻലോകാനുഗ്രഹത്തിനായ്മഹേശിയെ സേവിച്ചുംകൊണ്ടുവാഴുന്നുപൂജ്യനായഖിലകൎമ്മേ * മൂൎത്തിഭേദസാന്നിദ്ധ്യംകാട്ടുന്നുലോകപൂജയാൽ ഇളാവൃതത്തിൻ ബ്രഹ്മാവിൻഭ്രൂമദ്ധ്യാൽസംഭവിച്ചവൻ * രുദ്രനാംഭഗവാൻമാത്രംവാഴുന്നുനാരിമാരൊടും അവിടെപ്പാൎവ്വതീദേവിതൻശാപംകൊണ്ടുപൂരുഷർ * പ്രവേശിക്കില്ലപോയീടിലുടൻനാരികളാമവർ ഭവാനിനാഥനാംനാരീഗണകോടികളാലവൻ * ചുററപ്പെട്ടുഭജിച്ചുംകൊണ്ടസ്സങ്കൎഷണമൂൎത്തിയെ തൻഹേതുവാം താമസി

യായീടുന്നൊരുതുരീയമാം * മൂർത്തിയേയുംഭദ്രധാസേവിക്കുന്നുലോകഹിതത്തിനായ് ഏകാഗ്രമാംമനസ്സോടുമരികിൽവാണുസന്തതം.

ശ്രീഭഗവാൻ പറഞ്ഞു

"മഹാപുരുഷനായ് സർവ്വഗുണപ്രകാശനായ് അനന്തനായ് അവ്യക്തനായിരിക്കുന്ന ശ്രീഭഗവാനായിക്കൊണ്ടു നമസ്കാരം."

ഭക്തേഷ്ടഫലംഭാവിതഭൂതഭാവനൻ । ഭഗത്തിന്നെല്ലാമൊരുമുഖ്യകാരണൻ ॥ ശരണ്യപാദൻഭവനാശനനജ,ഭവം । രചിക്കുമാവന്ദ്യനെ ഞാൻഭജിച്ചിടാം ॥ അവനുമായാഗുണവൃത്തിലേശവും । ജഗത്തിനേനോക്കിലുമുതടവിച്ചിടാ ॥ നമുക്കുകാമാദികൾപോയുമാവിധം പ്രയാസ,മദ്ദേവനെയർഭജിച്ചിടാ ॥ അജ്ഞാനമുള്ളോർക്കൊരുമദ്യമത്തനാം । ഭയങ്കരൻപോൽവിലസുന്നിതായവൻ ॥ തദംഘ്രിതൊട്ടുള്ള ചലിച്ചുലജ്ജയാ । ലശക്തകൾ,പൂജയിൽനാഗകന്യകൾ ॥ മന്ത്രങ്ങളോതുന്നെവനേയനന്തനായ് । സൃഷ്ട്യാദികൃത്തായവയോടുഹീനനായ് ॥ സഹസ്രശീർഷങ്ങളിലെങ്ങുവാനുമഹിതാം । ധരിപ്പതില്ല,ക്കടുകൊത്തതാം ധരാ ॥ അവൻകലസ്സതപഗുണപ്രധാനനാം । മഹാ,നവനങ്കനാജനനംഭവിച്ചതേ ॥ അവൻകൽ ഞാ,നെൻഗുണശക്തികൊണ്ടു ഞാൻ । രചിച്ചിടുന്നിന്ദ്രിയ,ഭൂത,ദേവരേ ॥ ഈരങ്ങളുബന്ധനമാന്നപക്ഷികൾ । കണക്കവൻകീഴിൽവസിച്ചിടുന്നതേ ॥ സൃഷ്ടിച്ചിടുന്നു തദനുഗ്രഹത്തിലാ । മുൻചൊന്നവർഗ്ഗങ്ങളുഞങ്ങൾമൂവരും ॥ ഭ്രമിച്ചുസൃഷ്ട്യാ,തവകർമ്മഹേതുവാം । മാമായയേലോകരറിഞ്ഞിടുന്നതേ ॥ ധരിപ്പതില്ലാരുമതിൻനിവാരണം । നമിച്ചിടാമപ്രളയോദയാത്മനെ.

നാരായണൻ പറഞ്ഞു

ഈവണ്ണംഭഗവാൻരുദ്രനസ്സങ്കർഷണമൂർത്തിയേ ഇളാവൃതത്തിൽ സേവിച്ചീടുന്നദ്ദേവീഗണത്തൊടും * ഭദ്രശ്രവസ്സെന്നപേരാംധർമ്മപുത്രനമങ്ങനേ തൻകുലത്തിൽജനിച്ചുള്ളതന്റെസേവകരോടുമായ് * ഭദ്രാശ്വവർഷമതിലവാസുദേവന്റെവന്ദ്യയാം ഹയഗ്രീവാഖ്യയാംഭേപ്പെട്ടൊരാശ്രേഷ്ഠമൂർത്തിയേ * ഏകാഗ്രമാംമനസ്സിങ്കലാക്കിപ്പൂജിച്ചുചഞ്ചലം സ്തുതിച്ചുംകൊണ്ടിരിക്കുന്നുസന്തതംതത്സമീപമായ്.

ഭദ്രശ്രവസ്സുകൾ പറഞ്ഞു

ധർമ്മനായ് ആത്മവിശോധനനായിരിക്കുന്ന ശ്രീഭഗവാനായിക്കൊണ്ടു നമസ്കാരം."

ഹാശ്ചര്യമേകണ്ടുമറിഞ്ഞിടാജനം । മഹാവിചിത്രംഭഗവദ്വിചേഷ്ടിതം ॥ പാപത്തിനായ്താൻവിഷയസുഖിച്ചിട്ടു । ന്നച്ഛൻസുതൻചത്തുടൽചുട്ടുവന്നമേ ॥ ചൊല്ലുന്നുവിശപ്തംകവികൾനശിപ്പതാ

യ് । കാണുന്നു സത്തുക്കളതസ്സമാധിയിൽ ॥ എന്നാകിലും മോഹിതർ നിന്റെ മായയാൽ । നിൻ ചേഷ്ടചിത്രം നമനം ഭവാനിതാ ॥ ഈ ലോകസൃഷ്ട്യാദികൾ നിന്റെ വേലനീ । കർത്താവുമല്ലില്ല നിനക്കു ബന്ധവും ॥ കാര്യത്തിനും കാരണമാത്മവസ്തുവാം । നിനക്കു ചേരുന്നത, തല്ലോരത്ഭുതം ॥ വേദങ്ങൾ കല്പേ ദനുജൻ ഹരിച്ചതു । രസാതലാദശേ മുഖത്തൊടൊത്തു നീ ॥ എടുത്തതർത്ഥിച്ചു വിധിക്കു നൽകിയ । സ്സ്വസത്യസങ്കല്പനു ഞാൻ നമിച്ചിടാം ॥

വാഴ്ത്തുന്നോ ഹയഗ്രീവമൂർത്തിയാം ലോകനാഥനെ തൽഗുണങ്ങളെയും ഭദ്രശ്രവസ്സുകളതാമവർ * ഇച്ചരിത്രം ചൊല്ലുകയും കേൾക്കയും ചെയ്തിടുന്നവൻ പാപച്ചുട്ടവെടിഞ്ഞിട്ടാദ്ദേവീലോകത്തിലെത്തിടും.

ശ്രീദേവീഭാഗവതം എട്ടാംസ്കന്ധം

ഇളാവൃതസമാചാരം

എട്ടാമദ്ധ്യായം.

---

## ഒൻപതാമദ്ധ്യായം.

---

ശ്രീനാരായണൻ പറഞ്ഞു

ഹരിവർഷമതിൽ പാപനാശനൻ ഭഗവാൻ ഹരി യോഗത്തോടുവസിക്കുന്നു ഭക്തന്മാർക്കു ഹിതത്തിനായ് * അവന്റെ കോമളം രൂപം പ്രഹ്ളാദൻ ഭക്തസത്തമൻ ഭക്ത്യാ നോക്കി സ്തുതിക്കുന്നു തൽഗുണങ്ങളറിഞ്ഞവൻ.

പ്രഹ്ളാദൻ പറഞ്ഞു

"നരസിംഹസ്വരൂപനായ് തേജസ്സുകൾക്കും തേജസ്സായിരിക്കുന്ന ശ്രീഭഗവാനായിക്കൊണ്ടു നമസ്കാരം. അതി പ്രകടമായിരിക്കുന്ന സംസാരത്തിന് വജ്രദംഷ്ട്രകളായിരിക്കുന്ന കർമ്മവാസനകളെ ദഹിപ്പിച്ചാലും, ദഹിപ്പിച്ചാലും. അജ്ഞാനത്തെ നശിപ്പിച്ചാലും. എന്റെ ആത്മാവിൽ അഭയം ഭവിക്കട്ടെ."

ശുഭം ജഗത്തിന്നഖിലന്നു ശാന്തിയും । വരട്ടെയോർക്കട്ടെ വരും പരാംബയെ ॥ മനസ്സടങ്ങട്ടെ മുകുന്ദനിൽ സദാ । വരട്ടെ ഞങ്ങൾക്കകളങ്കഭക്തിയും ॥ ഭവിക്കൊലാ ദാരഗൃഹാദിസക്തി, സം । ഭവിക്കണം മാധവഭക്തസംഗമം ॥ വിരക്തിയാൽ ഭക്തനടൻ വിമുക്തനാം । ഗൃഹേ സുഖിപ്പോനതുപോലെയായിടാ ॥ ഭക്തന്റെ സംഗാൽ ഭഗവൽകഥാമൃതം ശ്രവിപ്പവർക്കും മലമാത്മരൂപി താൻ ॥ കളഞ്ഞിടും, തീർത്ഥമതിൽ കുളിച്ചിടു । ന്നവർക്കു ബാഹ്യമലത്തെയെന്നപോൽ ॥ നിഷ്കാമയാകും ഹരിഭക്തിവായ്ക്കിലാ । യവങ്കൽ വാഴും സുരർ സൽഗുണത്തൊടും ॥ അ

ബ് ഭക്തിയേറെറാൻ വിഷയങ്ങളിൽ ഭ്രമി | ച്ചിടുന്നവനില്ലൊരു, വൻ ഗുണങ്ങളും || ശരീരികൾക്കാഹരിയാം പരൻ പുമാ | നാത്മാവുമത്യത്തിനശേഷമപ്പോൾ || അദ്ദേവനെവിട്ടു, ഗൃഹാദിസക്തനാ | വയസ്സുകൊണ്ടുള്ള വലിപ്പമൊന്നുതാൻ || കാമാദിചെന്നജ്ജനിമൃത്യുഹേതുവാം | ഗൃഹം വെടിഞ്ഞിട്ടു കൊണ്ടുനിങ്ങളും || ഒരിക്കലും ഭീതിവരുത്തിടാത്തതാം | നൃസിംഹപാദങ്ങൾ ഭജിച്ചുകൊള്ളുവിൻ.

ആ പ്രഹ്ലാദനമീവണ്ണം ഭജിക്കുന്നുള്ളിൽ നിത്യവും വാഴുന്നു, പാപമാതംഗസിംഹമാം മാനൃസിംഹനെ * കേതുമാലമതാം വർഷേ ഭഗവാൻ കാമരൂപിയായ് വാഴുന്നു വർഷനാഥന്മാർക്കെപ്പോഴും പൂജനീയനായ് * ഈ സ്തോത്രജാലംകൊണ്ടെന്നും സേവിച്ചീടുന്നു താർമകൾ ആ വർഷത്തിൻ നായികയാൾ മഹതാം മാനദായിക.

രമ പറഞ്ഞു.

"ഹൃഷീകേശനായ് എല്ലാ ശ്രേഷ്ഠവസ്തുക്കളാലും ലക്ഷീകൃതമായിരിക്കുന്ന ആത്മാവോടുകൂടിയവനായ് ക്രിയകൾക്കും ജ്ഞാനങ്ങൾക്കും സങ്കല്പാദ്ധ്യവസായാദികൾക്കും അവയുടെ വിഷയങ്ങൾക്കും അധിപതിയായ് ഏകാദശേന്ദ്രിയപഞ്ചവിഷയലക്ഷണനായ് ഛന്ദോമയനായ് അന്നമയനായ് അമൃതമയനായ് സർവ്വമയനായ് സഹസ്സായ് ഓജസ്സായ് ബലമായ് കാന്തനായ് കാമനായിരിക്കുന്ന ശ്രീഭഗവാനായിക്കൊണ്ടു എന്റെ നമസ്കാരം രണ്ടു പുറത്തും ഭവിക്കട്ടെ".

വ്രതങ്ങളാൽ സ്ത്രീകൾ ഭജിച്ചു നിൻപദം | ലഭിച്ചിടുന്നു വരരേയവക്കവർ || സ്വാതന്ത്ര്യമില്ലാത്തതിനാൽ സമത്സര | ല്ലപത്യവിത്താദികൾ രക്ഷ ചെയ്യുവാൻ || നീതാനൊരുത്തൻ പതി, ഭീതിയററവൻ | ഭയപ്പെട്ടും ലോകരെരക്ഷ ചെയ്യുവൻ || നീയാത്മലാഭാൽ പരമോത്തിടാത്തവൻ | സ്വാതന്ത്ര്യനേകൻ പ്രഭുവായിരിപ്പവൻ || നിഷ്കാമമാം നിൻചരണം ഭജിപ്പവൾ | ക്കശേഷകാമങ്ങളുമസ്തു സാദ്ധ്യമാം || ഒരാശയുണ്ടെങ്കിലതേകിടും ഭവാ | നനന്തരം ദുഃഖിയുമാകുമായവൾ || സുഖത്തിനായ് ദേവകളെന്നെയാളുവാൻ | കൊതിച്ചു ചെയ്യുന്നതിഘോരമാം തപം || നിന്നിഷ്ടമാക്കുന്നവളാകുമെന്നെ ൻ | പദാശ്രയം വിട്ടെ വർത്താനണഞ്ഞിടും || നിൻ വന്ദ്യമാം ഭക്തശിരസ്സിൽ വച്ചിടും | കരത്തെ വച്ചീടുകയെൻ ശിരസ്സിലും || ധരിച്ചുമാം വക്ഷസി ലക്ഷ്മമായി നിൻ | വിചാരമാരിന്നറിയുന്നു മായയാൽ.

സ്തുതിക്കുന്നേവമാലോകബന്ധുവാം കാമദേവനെ പ്രജാപതിമു

തൽകാമസിദ്ധിക്കായ്‌വഷ നായകർ * എന്നംരമ്യകവഷത്തിൽദേ വാസുരർവണങ്ങിടും ഭഗവാൻതൻമത്സ്യമൂത്തിതന്നേവാഴ്ത്തുന്നിതാ മനു.

മനുപറഞ്ഞു

"മുഖ്യതമനായിക്കൊണ്ടു നമസ്കാരം. സത്വപ്രധാനനായ് സൂത്രാത്മാവായ് ഓജസ്സായ് ബലമായിരിക്കുന്ന മഹാമത്സ്യത്തിന്നായിക്കൊണ്ടു നമസ്കാരം."

അദൃഷ്ടനായ്ദിക്പതികൾക്കു,മുള്ളിലും। വെളിക്കുമാവേദമവൻ ചരിപ്പനീ॥ ദ്വിജാദിയാൽകീഴിലടക്കിവിശ്വവും। നരൻമരപ്പാവയെയെന്നപോലവെ॥ നരൻമൃഗംസ്ഥാവരജംഗമങ്ങളി। ക്കാണുന്നതൊന്നുംപരിരക്ഷചെയ്യുവാൻ॥ നീയെന്നിയേയില്ലൊരുലോകപാലരും। ചെന്നാചരിഞ്ഞുംവളരെശ്രമിക്കിലും। മഹായുഗാന്താബ്ധിയിലത്തൊന്നുമോഷധി। ലതാദിയുംചേർന്നിട്ടമിദ്ധരിത്രിയേ॥ ബലത്തിനാൽകൊണ്ടുനടന്നുരക്ഷചെ। യ്യൊരാജ്ജഗൽപ്രാണഗണാത്മനേനമഃ॥

മത്സ്യാവതാരമാർന്നുള്ളഭഗവാൻശങ്കപോക്കുവാൻ അവനേ വാഴ്ത്തിടുന്നോ സംമനുവാംപാത്ഥിവോത്തമൻ * ധ്യാനയോഗത്തിനാൽ പാപമശേഷംവേർപെട്ടുള്ളവൻ ശുശ്രൂഷിച്ചുവസിക്കുന്നുഭക്ത്യാഭാഗവതോത്തമൻ.

ശ്രീമദ്ഭാഗവതം എട്ടാംസ്കന്ധം
ഹരിവഷാദിവണ്ണനം
ഒമ്പതാമദ്ധ്യായം

## പത്താമദ്ധ്യായം.

ശ്രീനാരായണൻപറഞ്ഞു.

ഹിരണ്മയമതാംവഷേഭഗവാൻകൂമ്മരൂപകൻ യോഗത്തോടും വസിക്കുന്നുത്സവിച്ചീടുന്നിതര്യമാ.

അയ്യമാവുപറഞ്ഞു

"കൂമ്മസ്വരൂപനായി സമ്പൂണ്ണസത്വഗുണവിശേഷണനായിരിക്കുന്ന നോപലക്ഷിതസ്ഥാനനായിക്കൊണ്ടുനമസ്കാരം. വഷ്മീയനായി ക്കൊണ്ടു നമസ്കാരം. സവ്വഗതന്നായിക്കൊണ്ടു നമസ്കാരം. സവ്വാധാരനായിരിക്കുന്ന അങ്ങേയ്ക്കു നമസ്കാരം."

നിൻമായനിമ്മിച്ചൊരുദൃശ്യമിതൊട്ടൊരി। നിൻരൂപമോക്കുന്നിതനേകരൂപമായ്॥ അതെണ്ണമററുള്ളതുമിഥ്യയാകയാ। ലവാച്യനാം

ന്നിന്നെനമിച്ചീടുന്നിതാ !! ജരായുജംസ്വേദജമണ്ഡജോൽഭിദം । ചരാചരംഭൂപിതൃദേവവർഗ്ഗവും ।। മുനീന്ദ്രർവാനദ്രിസരിത്തുതൊട്ടതും । വിഭോ! ഭവാനേകനെഴുന്നപേരുകൾ ।। വിശേഷനാമങ്ങളനേകരൂപവും രചിച്ചിടുന്നു കവികൾഭവാങ്കലായ് ।। തത്വജ്ഞർതള്ളുന്നിവയൊക്കയുംനമി । ച്ചിടുന്നു ഞാനപ്പരമാത്മരൂപിയെ.

വർഷപാലരൊടക്രമമരൂപിയായുള്ള വിഷ്ണുവെ സ്തുതിച്ചുപൂജചെയ്തീടുന്നുമാവതിഭക്തിയായ് * ഉത്തരകുരുവർഷത്തിൽഭഗവാൻയജ്ഞപൂരുഷൻ വരാഹമൂർത്തിയെസേവിച്ചിടുന്നുഭൂമിയെപ്പൊഴും * മനസ്സലിഞ്ഞുവിധിപോലതിഭക്തികലർന്നവൾ ദൈത്യാന്തകനതാമദ്ദേഹത്തെവാഴ്ത്തുന്നനാരദ!.

ഭൂമി പറഞ്ഞു

"മന്ത്രതത്വലിംഗനായ് യജ്ഞനായ് ക്രതുവായ് മഹാദ്ധ്വരാവയവനായ് മഹാവരാഹനായിരിക്കുന്ന ശ്രീ ഭഗവാനായിക്കൊണ്ടു നമസ്കാരം. കർമ്മശുക്ലനായ് ത്രിയുഗനായിരിക്കുന്ന അങ്ങേയ്ക്കു നമസ്കാരം."

തെട്ടന്നുനിന്നെബ്ബുധർശ്ശുദ്ധഹൃത്തിനാൽ । ദേഹാദിയിൽതീയെമരത്തിലെന്നപോൽ !! അദൃഷ്ടനായ് കർമ്മഫലേന,കാണവാ । നുടൻപ്രകാശിപ്പവനായ് നമിച്ചിടാം ।। ഇദ്ദേഹകാലാദികളായമായതൻ । ഗുണങ്ങൾചേർന്നിങ്ങനെദൃഷ്ടനെങ്കിലും ।। ജ്ഞാനംപെടുംയോഗിയിൽനിശ്ചയാത്മനാ । കളഞ്ഞിടുംമായനമസ്സുവന്നിതാ ।। നീസാക്ഷിസൃഷ്ട്യാദികൾനിന്റെയിച്ഛയാ । ല്ലിരുമ്പുലോഹേനചലിച്ചിടുന്നപോൽ ।। നിൻസന്നിധാനാലവമായതൻഗുണം । നമിച്ചിടാമഗ്ഗുണകർമ്മസാക്ഷിയെ ।। വരാഹരൂപേണരസാതലാൽഭവാ । നുയർത്തിമാംതേററയിനാൽഗജോപമൻ ।। മഹാസുരൻതന്നെവധിച്ചു,കഞ്ജരം കളിച്ചിടുമ്പോൾതവഞാൻനമിച്ചിടാം ।। കിമ്പുരുഷംവർഷത്തിൽ । ഭഗവാൻസർവ്വേശനായദാശരഥി ।। സീതാരാമൻദേവൻ । ശ്രീഹനുമാനാംമഹാനെവാഴ്ത്തുന്നു.

ഹനുമാൻ പറഞ്ഞു.

"ഉത്തമശ്ലോകനായ ശ്രീ ഭഗവാനായിക്കൊണ്ടു നമസ്കാരം. 'എന.' ആര്യലക്ഷണശീലവ്രതനായിക്കൊണ്ടു നമസ്കാരം. സംയതചിത്തനായിരിക്കുന്ന ഉപാസിത ലോകനായിക്കൊണ്ടു നമസ്കാരം. സാധുവാദത്തിന്റെ പരമസീമാവായിരിക്കുന്ന അങ്ങേയ്ക്കായിക്കൊണ്ടു നമസ്കാരം. ബ്രഹ്മണ്യദേവനായ് മഹാപുരുഷനായിരിക്കുന്ന മഹാഭാഗനായിക്കൊണ്ടു നമസ്കാരം," "എന്ന്"

സാക്ഷാദവിശുദ്ധാനുഭവസ്വരൂപം । സ്വതേജസാധ്വസ്തഗുണവ്യവസ്ഥം ॥ തത്വംപ്രശാന്തം സുധിയോപലംഭനം । വിനാമരൂപം നിരഹംപ്രപദ്യേ ॥ മർത്ത്യാവതാരംതവമർത്ത്യശിക്ഷണം । രക്ഷോവധം മാത്രവുമല്ലതിൻഫലം ॥ അല്ലായ്കിലാത്മാപരനീശ്വരങ്കലാ । സ്ത്രീതാനിമിത്തംവ്യഥവന്നതെങ്ങനെ? ॥ ധീരക്കാരാത്മാവുസുഹൃത്തമൻഭവാ । നീമൂന്നുലോകത്തിലുമല്ലസക്തനും ॥ അയുക്തമസ്സോദരനേവെടിഞ്ഞതും । തപിച്ചതുംവൈദേഹിമൂലമായ്ഭവാൻ ॥ പ്രപഞ്ചംവാക്കിനുമംഗിജാതിയും । വിനാ,വനംചെന്നോരുവാനരങ്ങളെ ॥ നിൻഭക്തിമാത്രംകലരുന്നമൂലമായ് । സഖാക്കളാക്കീകൃപയേറിടുംവിഭോ! ॥ സുരാസുരർവാനരരുംമനുഷ്യരും । സർവ്വാത്മനാനല്ലകൃതജ്ഞനുത്തമൻ ॥ നയിച്ചവൻവിണ്ണിലയോദ്ധ്യയിൽപെട്ടും । ജനത്തെയാരാഘവനേഭജിക്കണം.

നാരായണൻ പറഞ്ഞു.

ഏവംകിംപുരുഷേവർഷ സത്യസന്ധൻദൃഢവ്രതൻ പത്മാക്ഷൻ രാമനേശ്രീമാൻഹനുമാൻവാനരോത്തമൻ * ഭക്ത്യാസ്തുതിച്ചുപാടീട്ടു പൂജിക്കുന്നുസദാമുനേ! ഈരാമചന്ദ്രചരിതംഭക്ത്യാകേൾക്കുന്നപൂരുഷൻ * സർവ്വപാപങ്ങളുംപോയ് ശ്രീരാമലോകംഗമിച്ചിടും.

ശ്രീദേവീഭാഗവതം എട്ടാംസ്കന്ധം
ഹിരണ്മയാദിവർഷവർണ്ണനം പത്താമദ്ധ്യായം

---

## പതിനൊന്നാമദ്ധ്യായം.

---

ശ്രീനാരായണൻ പറഞ്ഞു

ഭാരതവർഷത്തിൽവസിക്കുന്നാദിപൂരുഷൻ എന്നോനീതാൻ സദാകാലംസ്തുതിച്ചീടുന്നുനാരദ!.

നാരദൻപറഞ്ഞു

"ഉപശമശീലനായ് നിരഹങ്കാരിയായിരിക്കുന്ന ശ്രീഭഗവാനായിക്കൊണ്ടു നമസ്കാരം. ദരിദ്രർക്കു ധനമായ് ഋഷിശ്രേഷ്ഠനായ് നരനാരായണനായ് പരമഹംസപരമഗുരുവായിരിക്കുന്ന ആത്മാരാമാധിപതിക്കായിക്കൊണ്ടു നമസ്കാരം നമസ്കാരം." "എന്നു"

സർഗ്ഗാദിചെയ്തീടിലുമില്ലബന്ധമാ । ക്കുദ്ദ്രാഹമൊന്നുംനഹിദേഹിയെങ്കിലും ॥ ദ്രഷ്ടാവുതാൻദൃഷ്ടിഗുണൈർദ്ദൂഷിച്ചിടാ । തസ്മൈനമോസക്തവിവിക്തസാക്ഷിണേ ॥ ഉരച്ചുയോഗേശ!സമർത്ഥമാകുമീ । യോഗംമഹാനാംഭഗവാൻപ്രജാപതി ॥ ഭക്ത്യാന്തകാലേപര!നിൻകലായ്ക്ക

നം । ജഡാഭിമാനംകലരാതെവസ്സുവാൻ ॥ സുതാത്മദാരങ്ങളെയോത്തുമിങ്ങമാ । പ്പുരത്തിലുംഭോഗസുഖംകൊതിച്ചുമെ ॥ മരിപ്പതോത്തുള്ളുലയുംബുധന്മാ । രവന്റെയത്നംശ്രമമാണുകേവലം ॥ നിൻമായകൊണ്ടിജ്ജഡമാന്ന്തായഞാ । നെന്റേതിതെന്നുള്ളഭിമാനശത്രുവേ ॥ വെന്നീട്ടവാനേകകനിൻകലായ് ഭവാൻ । സ്വഭാവമായുള്ളൊരുയോഗമുത്തമം ॥

സ്തുതിച്ചീടുന്നിപ്രകാരംനാരദൻസവ്വവിത്തമൻ അനാമയനതായീടുംശ്രീനാരായണമൂത്തിയേ * ഉണ്ടിബ് ഭാരതവഷത്തിൽനദികൾ പവ്വതങ്ങളും അവയേഞാൻപറഞ്ഞീടാംശ്രദ്ധയാകേട്ടുകൊൾകനീ * മലയം,മംഗലപ്രസ്ഥം,മൈനാകം, ചിത്രകൂടവും ഋഷഭം,കൂടകം,കൊല്ലംസഹ്യൻ,ദേവാദ്രിയങ്ങനെ* ശ്രീശൈലം,നൽഋശ്യമൂകം,വെങ്കിടാദ്രി,മഹേന്ദ്രവും വാരിധാരം,വിന്ധ്യനംതാൻ,ശുക്തിമാനൃക്ഷപവ്വതം * പാരിയാത്രം,ദ്രോണവും,നൽചിത്രകൂടാദ്രിയായതും ഗോവദ്ധനം,രൈവതകം,കകുഭം,നീലപവ്വതം * ഇന്ദ്രകീലംഗൌരമുഖം,കാമശൈലവുമങ്ങനെ ഇവയുംമററുമുണ്ടേറെപ്പുണ്യമേകീടുമദ്രികൾ * അസംഖ്യമുണ്ടിവയിൽനിന്നുണ്ടാംനദികളുംമുനേ! പാനാവഗാഹനസ്നാനദശ്നോൽകീത്തനങ്ങളാൽ * ദേഹികൾക്കാമൂന്നുവിധംപാപവുംപോക്കിടുന്നവ താമ്രപൎണ്ണീ,ചന്ദ്രവശാ,കൃതമാലാ,വടോദക * വൈഹായസീ,നൽകാവേരീ,വേണാ,പിന്നെപ്പയസ്വിനി തുംഗഭദ്രാ,കൃഷ്ണവേണാ,ശക്കരാവത്തകാനദി * ഗോദാവരീ,ഭീമരഥീ,വിവ്വിന്ധ്യാ,നൽപയോഷ്ണിക താപീ,രേവാസുരസയും,നമ്മദാ,നൽസരസ്വതി * ചമ്മണ്വതീ,സിന്ധുനദി,അന്ധശോണനദങ്ങളും ഋഷികല്യാ,ത്രിസാമാവും,വേദസ്മൃതി,മഹാനദി* കൌശികീ,യമുനാ,പിന്നെമന്ദാകിനി,ദൃഷദ്വതി ഗോമതീ, സരയൂ രോധവതീ,സപ്തവതീനദി * ശതദ്രുവും,സുഷോമാവും, ചന്ദ്രഭാഗാ,മരുദ്വൃധാ വിതസ്താ,നല്ലസിക്നീ,കേൾവിശ്വ,യെന്നുപറഞ്ഞിടും * സ്വധാദികമ്മങ്ങൾകൊണ്ടീവഷത്തിൽജാതരായവർ സ്വഗ്ഗലോകനരകഭോഗമെല്ലാംഭുജിച്ചിട്ടും * പലമട്ടായഭോഗങ്ങൾഭവിക്കുന്നിവിടാക്കുമേ വണ്ണാശ്രമാനുഷ്ഠാനത്താൽ ഭവിച്ചീടുന്നുമോക്ഷവും * പ്രധാനമായീവഷത്തിൽകമ്മസിദ്ധിയതൊന്നുതാൻ എന്നോതുന്നാവാനവരുംവേദജ്ഞർമുനിമാരുമേ.

അഹോ ഇവർചെയ്യോരുപുണ്യമെന്തുവാ? । നിവക്കുസാക്ഷാൽ ഭഗവാൻപ്രസന്നനായ് ॥ കൊതിച്ചുഞങ്ങൾമരുവുന്നമത്ത്യരായ് । ജനിച്ചിവർഭാരതവഷമായതിൽ ॥ യജ്ഞാദികൾകൊണ്ടുലഭിച്ചതുസ്ഥിരാം । സ്വഗ്ഗ്ലോകമാളുന്നതിലെന്തുവാൻഫലം? ॥ ഇതിങ്കലില്ലാഹരി

പാദസേവയിന്ദ്രിയങ്ങൾതൻനൽസുഖമൊന്നുമാത്രമാം ॥ ഇതിൽ
ചിരംവാണുജനിപ്പതിന്നർഹണം । ക്ഷണംവസിക്കുന്നതുഭാരതത്തിലാ
യ് ॥ അരംഗുണഭേദത്തൊടുകർമ്മമൊക്കെയും । വെടിഞ്ഞവർവിഷ്ണുപദ
ത്തെയാണ്ടിടും ॥ ഇല്ലിങ്ങുവൈകുണ്ഠകഥാസുധാഘവം । കഥാരതർ,
ഭാഗവതപ്രധാനരും ॥ ശ്രീവിഷ്ണുയാഗങ്ങളുമുത്സവങ്ങളും । പോകാമ
തി,ന്നെന്തിനുസത്യലോകവും ॥ മനുഷ്യരായ്ഭാരതവർഷമാർന്നവർ ।
ജ്ഞാനക്രിയാദ്രവ്യസമൂഹസംയുതർ ॥ മോക്ഷത്തിനായിട്ടുശ്രമിച്ചിടാ
ഞ്ഞിലോ । പ്രാപിച്ചിടുംപക്ഷികൾപോലെബന്ധനം ॥ ഹവിസ്സുഭ
ക്ത്യാവിധിപോൽസമന്ത്രകം । സ്വദേവതയ്ക്കാക്കിതിചെയ്യുവോരവർ ॥
അനേകനാമങ്ങൾവിളിക്കുമേകനാം । മഹാൻഗ്രഹിക്കുന്നതു,പൂർണ്ണനാ
കയാൽ ॥ അർത്ഥിപ്രവക്ത്രർത്ഥമശേഷമേകു,മി । ല്ലർത്ഥിച്ചിടാത്തുള്ള വി
ധത്തിൽമേലിലും ॥ നിഷ്കാമഭക്തർക്കു വരാശയേക്കള । ഞ്ഞേകുന്നുതൻ
പാദസരോരുഹംഹരി ॥ നമുക്കിതിൽസ്വർഗ്ഗസുഖാവശിഷ്ടമാ । യിരി
ക്കിൽമുൻചെയ്തോരുപുണ്യസഞ്ചയം ॥ ജനിക്കണംഭക്തിയൊടൊത്തു
ഭാരതേ । ഭജിപ്പവർക്ക്ക്ഷേമമതിൽസുഖംഹരി.

നാരായണൻ പറഞ്ഞു

സ്വർഗ്ഗത്തിലേവംദേവന്മാർസിദ്ധരുംമുനിവര്യരും ഭാരതത്തിന്റെ
ശ്രേഷ്ഠമാംമാഹാത്മ്യംപറയുന്നതേ * ജംബുദ്വീപിന്നുവേറേയെട്ടുപ
ദ്വീപുകൾമുനേ! യാഗാശ്വാന്വേഷണംചെയ്തിട്ടുണ്ടാക്കിയവസാഗ
രർ * സ്വർണ്ണപ്രസ്ഥം,ചന്ദ്രശുക്ലം,ആവർത്തന,രമണകം മന്ദഹാരണ
വും,പിന്നെപ്പാഞ്ചജന്യവുമങ്ങനേ* സിംഹളം,ലങ്കയീവണ്ണമുപദ്വീപെ
ട്ടുമോതിടും ജാംബുദ്വീപിന്നളവുഞാൻവിസ്താരത്തോടുചൊല്ലിനേൻ *
പ്ലക്ഷദ്വീപംതൊട്ടുചൊല്ലാംദ്വീപമാറിന്നിയുംതവ.

ശ്രീമദ്ഭാഗവതം എട്ടാംസ്കന്ധം
ഭാരതവർഷവർണ്ണനം
പതിനൊന്നാമദ്ധ്യായം.

---

## പന്ത്രണ്ടാമദ്ധ്യായം.

---

ശ്രീനാരായണൻ പറഞ്ഞു

മുൻജംബുദ്വീപതിന്നുള്ള വിസ്താരമുരചെയ്തപോൽ ലക്ഷംയോ
ജനയുള്ളപ്പുകടലാൽചൂഴ്ന്നതാണതു * ജാംബുദ്വീപപ്പുകടലീയിവ
യാൽമേളവന്നപോൽ രണ്ടുലക്ഷമതാംപ്ലക്ഷദ്വീപാൽക്ഷാരാബ്ധി
ചൂഴ്ന്നതാം * പരിഖാ,ബാഹ്യോപവനംകൊണ്ടുചുറ്റപ്പെട്ടുന്ന

പോൽ തൻനാമമേറ്റുവായ് നില്ക്കുന്നതിപൊന്മയമായതിൻ * ഞാ
വൽപോലെ,യതിൻകീഴിൽസപ്തജിഹ്വാഖ്യനെന്നിട്ടും മൂർത്തിമാന
ഗ്നി[illegible]ൻ,പ്രിയവ്രതസുതൻവിഭു * ദ്വീപത്തിൻനാഥനിദ്ധ്മജി
ഹ്വനദ്വീ[illegible]നേയവൻ ഏഴുവർഷങ്ങളായ്ഭാഗിച്ചേഴുപുത്രർക്കേകി
നാൻ [illegible]നാമവിത്തുകൾമാനിക്കുംയോഗചര്യയെയാണ്ടവൻ ആത്മാ
ത്മമായ്[illegible]ൻപരമാംഭഗവൽപദം * ശിവം,യവസവും,ഭദ്രം,
ശാന്തം,ക്ഷേ[illegible]ങ്ങളും അഭയം,സപ്തവർഷങ്ങളിവയെന്നോർത്തു
കൊൾക[illegible]ൽ ചൊല്ലുമേഴേഴുനദികൾ പർവ്വതങ്ങളും അരു
ണാ,നൃമ്ണാ,[illegible]ത്രി,സുപ്രഭാതയും * ഋതംഭരാ,കേൾ
ക്കസത്യംഭരയും,ന[illegible]നേ! മണിക്കൂടം,വജ്രക്കൂട,മിന്ദ്രസേനവുമങ്ങ
നെ * ജ്യോതിഷ്മാനും,സുവർണ്ണാദ്രി,ഹിരണ്യഷ്ഠീവമെന്നതും മേഘമാ
ലവു,മെന്നതുംപ്ലക്ഷദ്വീപിങ്കലദ്രികൾ * നദീജലംകാണ്കതൊട്ടിട്ടു
കതൊട്ടതുമൂലമായ് രജസ്തമോഹീനങ്ങൾപോയവരാണതിൽവാഴു
വോർ * ഹംസർ,പതംഗരും,ചിന്നൊളുമൂർദ്ധ്വായനരുമങ്ങനെ സത്യാം
ഗരുംനാലുജാതിയപ്ലക്ഷദ്വീപവാസികൾ * ആയിരംവർഷമായുസ്സു
ണ്ടെല്ലാരുംദേവസന്നിഭർ സ്വർഗ്ഗദ്വാരാഖ്യനായ്വിഷ്ണുരൂപനായ്പല
മട്ടിലും * ധർമ്മാധർമ്മങ്ങളെബ്ബോധിപ്പിക്കുംവേദത്തിനൊക്കയും ആ
ത്മാവാംസൂര്യനെവേദരീത്യാസേവിച്ചിടുന്നവർ * പ്ലക്ഷദ്വീപമുതല്ക്കു
ള്ളദ്വീപിലഞ്ചിലുമേമുനേ! ആയുസ്സിന്ദ്രിയമോജസ്സുംബലവുംബുദ്ധി
ശക്തിയും * പരാക്രമംസിദ്ധിയതുംസമമാകുന്നുസർവ്വദാ പ്ലക്ഷദ്വീപി
ന്നപ്പുറമായ്ശർക്കരാംബുധിചുററുമായ് * പ്ലക്ഷദ്വീപത്തിനെച്ചുററി
ക്കിടന്നീടുന്നനന്തരം ശാല്മലദ്വീപതുംനാലുലക്ഷംയോജനവിസ്തരം*
അക്കണക്കാംസുരാസിന്ധുവിനാലദ്വീപുചൂഴുന്നു അത്തിയെപ്പോല
തിൽനിന്നീടുന്നൊരുശാല്മലവാംമരം * മഹാനാംഗരുഡൻപക്ഷിരാ
ജൻവാഴുന്നതാണതു പ്രിയവ്രതാത്മജൻയജ്ഞബാഹുവാദ്വീപനായ
കൻ * അതുമേഴായ്പകുത്തേഴുപുത്രർക്കായിക്കൊടുത്തുതേ ആവർഷ
ങ്ങൾക്കുള്ളനാമമെല്ലാംചൊല്ലാംശ്രവിക്കനീ * സുരോചനം,സൌമ
നസ്യം,രമണം,ദേവവർഷകം പാരിഭദ്രം,കേൾക്കകാപ്യായനം,വി
ജ്ഞാതമെന്നതും * അതിലുന്നേഴുനദികൾപർവ്വതങ്ങളുമേഴുതാൻ സ
രസംശതശൃംഗം,കേൾകണ്ഠകംവാമദേവവും * കുമുദാപുഷ്പവർഷംനൽ
സഹസ്രശ്രുതിയിങ്ങനെ ഏഴദ്രികൾനദികൾതൻപേരുമെല്ലാംപറ
ഞ്ഞിടാം * സിനീവാലി,അനുമതി,കുഹു,നല്ലസരസ്വതി രജനീ,നന്ദ
യും,രാകാ,യെന്നുംകീർത്തിയെഴുന്നവ * ആവർഷപുരുഷന്മാരുംനാലുജാ
തിയൊടൊത്തവർ ശ്രുതധരർ,വീര്യധരർ,വസുംധര,രിഷുംധരർ * ഭ

ഗവാൻ വേദമയനാം സാമമന്ത്രസ്വരപ്പൂവർ പിതൃദേവകന്നവനാ കൃഷ്ണശുക്ലസപക്ഷങ്ങളാൽ * പ്രസാദിക്കപ്പെട്ടവനെല്ലാക്കും രാജാവാം സോമനായവൻ സുരാബ്ധിക്കുപുറത്തെട്ടുലക്ഷം യോജനയോടുമേ * കശദ്വീപുവിളങ്ങുന്നു ഘൃതാബ്ധിചുഴന്നതായ് നൽകശസ്തംബമൊന്നങ്ങായതിൽതന്നാമഹേതുവായ് * തൻപ്രഭാലതുണ്ണങ്ങരോചിസ്സാൽശോഭിപ്പിക്കുന്നു ദിക്കുകൾ ഹിരണ്യരേതസ്സധിപൻപ്രിയവ്രതനന്ദനൻ * തൻപുത്രരേഴുപേർക്കായിട്ടാദ്വീപുപകുത്തിനാൻ വസു, നൽവസുദാനം, ദൃഢരുചി യായതും * നാഭിഗുപ്തം, സ്തുത്യവ്രതം, വിവിക്തം വാമദേവകം ഈ വർഷങ്ങളിലുണ്ടേഴു സീമാദ്രികളുമങ്ങനെ * ഏഴുണ്ടു കേൾ നദികളും പേരുകൾ നീ ധരിക്കുക ചക്രം, ചിന്നെ ചതുശ്ശൃംഗം, കപിലം, ചിത്രകൂടവും * ദേവാനികോ, ർദ്ധ്വരോമാക്കൾ ദ്രവിണം മലയേഴിവ രസകുല്യാ, മിത്രവിന്ദാ, മധുകുല്യാ, ഘൃതച്യുതാ * ശ്രുതവിന്ദാ, ദേവഗർഭാ, മന്ദമാലികയായതും കശദ്വീപികളെല്ലാക്കുമിവതൻജലമേതിനാം * കശലർ, കോവിദർ, പിന്നെയഭിയുക്തരുമങ്ങനേ കുളകർ, ജാതികൾ നാലീയിവരാണെന്നുരച്ചിടും * സൽകമ്മംകൊണ്ടഗ്നിരൂപനാകും ദേവനെയായവർ ഭജിച്ചീടുന്നു സർവ്വജ്ഞനെൻനിർജ്ജരന്മാരൊടൊത്തവൻ * ജാതവേദസ്സ് നീ സാക്ഷാൽബ്രഹ്മത്തിൻഹവ്യവാഹനാം അംഗമാം നിൻയജ്ഞമതാബ്രഹ്മത്തിനായജ്ഞമാണുതാൻ * യജിക്കുന്നേവമദ്വീപിലുള്ളോരൊക്കെയുമഗ്നിയെ.

ശ്രീദേവീഭാഗവതം എട്ടാംസ്കന്ധം
ജംബുദ്വീപവർണ്ണനം
പന്ത്രണ്ടാമദ്ധ്യായം

## പതിമൂന്നാമദ്ധ്യായം.

നാരദൻ പറഞ്ഞു

ശേഷംദ്വീപിൻലക്ഷണവും ചൊൽകസർവ്വജ്ഞനോടു ഞാൻ ഏതറിഞ്ഞാൽപരാനന്ദമെനിക്കുണ്ടാമതേവിധം.

ശ്രീനാരായണൻ പറഞ്ഞു

കശദ്വീപിൻ ചുററുമായിഘൃതാബ്ധിചുഴലുന്നതേ ക്രൌഞ്ചദ്വീപാം പിന്നെയതിന്നളവിരട്ടുലക്ഷമാം * ക്ഷീരാബ്ധിചൂഴ്ന്നതതിലാ ക്രൌഞ്ചാദ്രിവിലസുന്നതേ അതിന്മൂലം ക്രൌഞ്ചമെന്നദ്വീപിന്നുണ്ടായിനാമവും * ഗുഹന്റെ ശക്തിയാൽ ഭിന്നകക്ഷിയായ് പണ്ടതെങ്കിലും ക്ഷീരാബ്ധിയാൽനനച്ചെന്നു രക്ഷിക്കുന്നു ജലാധിപൻ * ഘൃതപൃഷ്ഠൻമ

ഹാഭാഗൻ സർവ്വലോകനമസ്കൃതൻ പ്രിയവ്രതസുതൻ ശ്രീമാനദ്വീപിന്നധിപൻ മുനേ! * ഏഴായ ദ്വീപു ഭാഗിച്ചു പുത്രന്മാർക്കായി നല്കിനാൻ അവർതൻ പേരെഴും വർഷങ്ങളിൽ പാലകരാക്കിനാൻ * ആയവൻ പരമാം വിഷ്ണുപദത്തേയാശ്രയിച്ചുതേ ആമം, മധുരുഹം, പിന്നെ മേഘപൃഷ്ഠം, സുധാമകം * ഭ്രാജിഷ്ഠം, ലോഹിതാർണ്ണം, കേൾ വനസ്പതിയുമിങ്ങനെ നദിയേഴദ്രികളും ഭൂവിങ്കൽ കീർത്തിക്കേട്ടവ * ഉപബർഹണവും, ശുക്ലം, ഭോജനം, വർദ്ധമാനവും നന്ദനം, സർവ്വതോഭദ്രം, നന്ദാ, ശൈലങ്ങളീയിവ * അമൃതൌഘാ തീർത്ഥവതി, അഭയാ, പിന്നെയായുർദ്യയും വൃത്തിരൂപവതീ, ശുക്ലാ, പവിത്രവതിയങ്ങനെ * ഇവതൻ നൽജലം പാനം ചെയ്യുന്നു നാലു ജാതിയും പുരുഷർ, ഋഷഭർ, പിന്നെ ദ്രവിണർ, ദേവകർ തഥാ * നാലു ജാതികളീവർണ്ണാവസിക്കുന്നായതിങ്കലായ് ആപോമയൻ ദേവനാമപ്പതിയേ യജ്ഞനങ്ങളും * പൂർണ്ണാഞ്ജലിയിനാൽ ഭക്ത്യാ ഭജിക്കുന്നു പലേ വിധം അപ്പേ! നീ ഭഗവദ്ദീയ്യം ത്രൈലോക്യം ശുദ്ധമാക്കുവോൻ * നീ പാപഹാരി നിൻസ്പർശാൽ ദേഹത്തെ ശുദ്ധമാക്കുക എന്നേവം ചൊല്ലി സ്തുതിക്കുന്നു പലമട്ടാസ്തവങ്ങളാൽ * ക്ഷീരാബ്ധിക്കപ്പുറം ചുററും ശാകദ്വീപം മുനീശ്വര! യോജനാനാമെട്ടുലക്ഷം വിസ്താരത്തോടുമേ വന്നു * ആഹന്തക്കിൽ ദധിമയക്കടലാൽ ചൂഴ്ന്നതാണതും അതിൽ നില്ക്കുന്നത്തമമാമേമാരു ശാകം മഹാമരം * അതിൻ മൂലമതിന്നുണ്ടായ് ശാകദ്വീപെന്നു നാമവും പ്രിയവ്രതാത്മജൻ മേധാതിഥിയാം നാഥനായതേ * സുതർനാമങ്ങളായേഴു വർഷമാക്കിട്ടവററയിൽ തനേഴു പുത്രരേസ്ഥാപിച്ചിട്ടവൻ യോഗിയായിതേ * പുരോജവം, പിന്നെ മനോജവവും, പവമാനവും ധൂമ്രാനീകം, ചിത്രരേഫം, വിശ്വധൃക്, ബഹുരൂപവും * മർയ്യാദാദ്രികളേഴേഴു നദിയും ചൊല്ലിടുന്നതേ ഈശാന, മുരുശൃംഗം, ബലഭദ്രാ, ശതകേസരം * സഹസ്രസ്രോതകം, ദേവപാലം, പിന്നെ മഹാസനം ഇവയേഴദ്രികൾ ചൊല്ലാം നദീനാമങ്ങളത്രയും * അനഘാ, പിന്നെയായുർദ്ദാ, ഉഭയസ്പൃഷ്ടിയായതും സഹസ്രശ്രുതിയും പഞ്ചനദി നല്ലപരാജിതാ * കേൾ ക്രൂനിജദ്ധ്യതിസ്സപ്തനദികൾ ഭംഗിയുള്ളവ സത്യവ്രതർ, ക്രതുവ്രതർ, ദാനവ്രതരുമങ്ങനെ * അനുവ്രതരുമീ നാലു ജാതിയാം ദ്വീപവാസികൾ പ്രാണായാമത്തൊടും പ്രാണവായുവാം ഭഗവാൻ പരൻ * ഹരിയേസ്സേവ ചെയ്യുന്നോർ പാപമെല്ലാമകന്നവർ ഭൂതങ്ങൾക്കുള്ളിൽ വാണന്തര്യാമിയായ് പ്രാണവൃത്തിയാൽ * ഭൂതങ്ങളെ ഭരിക്കുന്നോൻ രക്ഷിക്കട്ടെ ജഗല്പതി ശാകദ്വീപതിരട്ടിച്ചു വിസ്താരത്തോടുകൂടവേ * പുഷ്കരദ്വീപുണ്ടു ദധിക്കടലിന്നപ്പുറം മുനേ! ആ, കണ്ണെക്കാത്ത ശുദ്ധജലക്കടലാൽ ചൂഴ്ന്നതാണതു * തീർപ്പാൽ ശോഭിച്ചതിൽ സ്വ

ണ്ണമയമാംപതിനായിരം യോജനകളോട്ടംരാജിച്ചുനില്ക്കുന്നുണ്ടൊരുപുഷ്കരം ∗ ഇതിനേലോകഗുരുവാവിധിയാംഭഗവാനുടെ പീഠമായിട്ടുകല്പിച്ചുലോകസൃഷ്ടിക്കമാമുനേ! ∗ ഇദ്വീപിലൊന്നുതാനദ്രിമാനസോത്തരമെന്നത്രേ മദ്ധ്യേനിന്നുതിരിക്കുന്നുകിഴമേൽരണ്ടുവർഷമായ് ∗ പരപ്പും പൊക്കവുമതിന്നയുതംയോജനാമുനേ! ഇന്ദ്രാദികൾക്കുപുരികൾനാലുദിക്കിലുമുണ്ടതിൽ ∗ ആദിത്യൻസഞ്ചരിക്കുന്നതതിൻമേൽഭാഗമാണല്ലോ മേരുപ്രദക്ഷിണംചെയ്തുചുററുന്നവിടെയാരവി ∗ അയനം രണ്ടൊട്ടാസംവത്സരചക്രംകറങ്ങവേ പ്രിയവ്രതസുതൻവീതിഹോത്രനാംദ്വീപനായകൻ ∗ രമണൻ,ധാതകിയുമാംവർഷനാമങ്ങൾചേർന്നിട്ടു രണ്ടുപുത്രരെയുംരണ്ടുവർഷങ്ങളിലുമാക്കിനാൻ ∗ പിന്നെപ്പൂർവ്വജരെപ്പോലെയവനുംചരിതകൃതനായ് ആവർഷപൂരുഷർബ്രഹ്മാവായീടുംപരമേശനെ∗ കർമ്മയോഗംകൊണ്ടുതന്നെഭജിച്ചീടുന്നുസർവ്വദാ കർമ്മത്തിൻ ഫലരൂപംതാൻശാന്തമേകാന്തമദ്വയം ∗ ബ്രഹ്മമെന്നായ് ഭജിക്കുന്നാഭഗവാനായ് നമിച്ചിടാം.

ശ്രീദേവീഭാഗവതം എട്ടാംസ്കന്ധം
ക്രൌഞ്ചദ്വീപാദിവർണ്ണനം
പതിമൂന്നാമദ്ധ്യായം.

---

## പതിന്നാലാമദ്ധ്യായം.

---

ശ്രീനാരായണൻ പറഞ്ഞു.

ശുദ്ധോദധിക്കപ്പുറമായ് ലോകാലോകാഖ്യപർവ്വതം ലോകാലോകങ്ങൾക്കുമദ്ധ്യേനില്ക്കുന്നൂമുനിസത്തമ! ∗ മാനസോത്തരമാമദ്രിമുതലാമേരുവോളവും മദ്ധ്യസ്ഥലംസ്വർണ്ണഭൂമിയാകുന്നുശുദ്ധമാണത്രേ ∗ കണ്ണാടിക്കുള്ളപോലുള്ളതില്ലാത്തതൊരുജന്തുവും ഉണ്ടാകില്ലാസ്ഥലത്തിങ്കൽനൽപദാർത്ഥങ്ങളൊന്നുമേ ∗ അതിനാൽപ്രാണിവർഗ്ഗങ്ങളൊന്നുമില്ലവിടത്തിലായ് പ്രാണിയുള്ളത,തില്ലാത്തതിപ്രദേശങ്ങൾക്കുമദ്ധ്യമായ് ∗ നിന്നീടുന്നതിനാൽലോകാലോകമെന്നായതിന്നുപേർ അമ്മട്ടീശ്വരനാൽത്രൈലോക്യാന്തത്തിലതുനിർമ്മിതം∗ സൂർയ്യാദിധ്രുവപര്യന്തമുള്ളവർക്കുള്ളരശ്മികൾ ലോകമെല്ലാംപ്രകാശിപ്പിച്ചീടുന്നവയൊരിക്കലും ∗ അതിനപ്പുറംവ്യാപിച്ചീടാതുള്ളവിധത്തിലായ് പൊക്കം വിസ്താരമത്രമുണ്ടാമഹാദ്രിക്കുനാരദ! ∗ ഭൂഗോളത്തിന്റെവിസ്താരംകോടിയൻപതിതന്നതായ് പുരാതനന്മാരായുള്ള വിദ്വാന്മാർ പറയുന്നതേ ∗ അതിൻനാലൊന്നുവിസ്താരംലോകാലോകമതാംഗിരി അതി

ഒൻറവകളിൽനാലുദിക്കിലുംപാരമേഷ്ഠിയാൽ * സ്ഥാപിക്കപ്പെട്ടതാം ദിഗ്ഗജേന്ദ്രന്മാരെപ്പോലെകേൾക്കനീ ഋഷഭൻ,പുഷ്കരചൂഡൻ,വാമനൻ, നല്ലപരാജിതൻ * ചൊല്ലുന്നിവർസർവ്വലോകസ്ഥിതിഹേതുക്കളെന്നതായ് അവർക്കുംലോകപാലർക്കുംവീര്യവുംബ്രഹ്മസത്വവും * ഐശ്വര്യ്യവുംവൃദ്ധിയായീടുവാനായ്ഭഗവാൻഹരി വിഷ്വക്സേനാദികളോടൊത്തഷ്ടസിദ്ധികളോടുമായ് * സ്വായുധങ്ങളേന്തുംകൈകളോടുകൂടിട്ടുചുററിലും സർവ്വലോകഹിതത്തിനായ് വാഴുന്നുപരമേശ്വരൻ * ആകല്പമീവേഷമോടാവിഷ്ണുവാംസനാതനൻ സ്വമായാമയമാംവിശ്വാരക്ഷിപ്പാൻവാണീടുന്നതേ * മദ്ധ്യവിസ്താരമിതിനാലലോകപരിമാണമായ് പറഞ്ഞുതാന,മീലോകാലോകമെന്നോതുമദ്രിതൻ * വെളിയിൽകൃത്സ്നജ്ഞന്മാർമാത്രംപോയെന്നുരച്ചിട്ടും സൂര്യ്യാണ്ഡഗോളമദ്ധ്യംകേളിരുപത്തഞ്ചുകോടിയാം * ഭൂസ്വർഗ്ഗമദ്ധ്യമാമണ്ഡമദ്ധ്യത്തിൽനില്പവൻരവി മാർത്താണ്ഡനാമമൃതമാമീയണ്ഡത്തിൽഭവിക്കയാൽ * ഹിരണ്യഗർഭാഖ്യനതാഹിരണ്യാണ്ഡസമുത്ഭവാൽ ദിക്ക്,സ്വർഗ്ഗം,ഭൂ,ദ്യോ,വിതെല്ലാംവേർതിരിക്കുന്നിതാരവി * സ്വർഗ്ഗാപവർഗ്ഗദേശങ്ങളെതലംമുതലായതും ദേവതിര്യ്യങ്നരന്മാർക്കുംചരാചരജഗത്തിനും * സർവ്വപ്രാണികൾക്കുമേസൂര്യ്യനാത്മാനേത്രമതിൽനില്പവൻ ഭൂഗോളസ്ഥിതിയീവർണ്ണനചെയ്യപ്പെട്ടതേ * ഇതുപോൽതാൻസ്വർഗ്ഗമതുംവർണ്ണിക്കുന്നറിവുള്ളവർ ബീജാർദ്ധമാംദളംരണ്ടിലൊന്നാൽമററതുപോലവേ * അന്തരിക്ഷം,ദ്യോവുഭൂമിരണ്ടുതൊട്ടോരുമദ്ധ്യമാം അതിൻമദ്ധ്യത്തിലാകന്നുഭഗവാൻതപനൻരവി * ആതപത്താൽമൂവുലകുംപ്രകാശിപ്പിച്ചിടുന്നവൻ ഉത്തരായണമാകുമ്പോഴുംഗതിമാന്ദ്യംവരുംമുനേ! * കേറിപ്പോകേണ്ടതാംസ്ഥാനംപകലൊട്ടേറുമാകയാൽ ദക്ഷിണായനമാകുമ്പോഴുംഗതിവേഗത്തിലാസ്സുരം * ഇറങ്ങേണ്ടുംസ്ഥാനമതാപ്പകലൊട്ടുകുറഞ്ഞുപോം വിഷുവത്തിങ്കൽവരുന്നേരംസാമ്യമായ് തീർന്നിട്ടുംഗതി * സമമാംസ്ഥാനമതതാപ്പകലുംസമമായ് വരും മേടംതുലാംരണ്ടുമാസംസഞ്ചരിച്ചീടവേരവി * പകലുംരാത്രിയുംതുല്യമായിത്തീരുംമുനീശ്വര! ഇടവംതൊട്ടഞ്ചുരാശികളിൽസൂര്യ്യൻചരിക്കവേ * പകലെല്ലാമേറുമൊട്ടുകുറയുംരാത്രിയൊക്കയും വൃശ്ചികാദികളിൽസൂര്യ്യൻസഞ്ചരിക്കുന്നവേളയിൽ * രാത്രിയെല്ലാമേറുമൽപംപകലുംകുറവായ്വരും.

ശ്രീദേവീഭാഗവതം എട്ടാംസ്കന്ധം

ലോകാലോകവ്യവസ്ഥ

പതിന്നാലാമദ്ധ്യായം

## പതിനഞ്ചാമദ്ധ്യായം

ശ്രീനാരായണൻ പറഞ്ഞു

ഇനിയും ഞാൻ പറഞ്ഞീടാം സൂൎയ്യൻതന്റെ ഗതിയുത്തമം ശീഘ്രമന്ദാദിഗതികൾകൊണ്ടു മൂന്നു വിധത്തിലാം * ഗ്രഹങ്ങൾക്കൊക്കയും സ്ഥാനം മൂന്നു താൻ മുനിസത്തമ! ജാരൽഗവം മദ്ധ്യമാകുന്നൈരാവതമത്യുത്തരം * വൈശ്വാനരം ദക്ഷിണവും സൂക്ഷ്മമായ് നിശ്ചയിച്ചുവ അശ്വിനീതൊട്ടു താം മൂന്നു നക്ഷത്രം നാഗവീഥിയാം * രോഹിണ്യാദികളാം മൂന്നും പറയും ഗജവീഥിയായ് പുനൎവ്വതം തൊട്ടു മൂന്നൈരാവതവീഥി മുനീശ്വര! * ഈ മൂന്നു വീഥിയും ചൊല്ലീടുന്നിതുത്തരമാൎഗ്ഗമായ് മകമാദികളാം മൂന്നു മൂന്നും വീഥിയാൎഷഭി * ഹസ്തം ചിത്തിരയും സ്വാതിയതും ഗോവീഥിയസ്തു വിശാഖാദികൾ മൂന്നൃക്ഷം വീഥി ജാരൽഗവീ മുനേ! * ഈ മൂന്നു വീഥിയും ചൊല്ലീടുന്നു മദ്ധ്യമമാൎഗ്ഗമായ് മൂലം പൂരാടമുത്രാടമൃക്ഷം മൂന്നജവീഥിയാം * തിരുവോണം മുതൽ മൂന്നു മൃഗവീഥിയുമസ്തു പൂരുരുട്ടാതി തൊട്ടുള്ള മൂന്നു വൈശ്വാനരീ മുനേ! * ഈ മൂന്നു വീഥിയും ചൊല്ലീടുന്നു ദക്ഷിണമാൎഗ്ഗമായ് അച്ചുതണ്ടായതിൽ ചേൎന്ന വായുവാം രണ്ടു പാശവും * ഉൾവലിപ്പതിനാൽ കേറീടേണ്ടതാണുത്തരായണം അതിനുള്ളിൽ പെടും സൂൎയ്യരഥത്തിൻ ഗതിയാകയാൽ * മാന്ദ്യവും പകലേറീട്ടും രാത്രി ചെറ്റു കുറഞ്ഞുമേ ഭാവിച്ചീടുന്നു, ത്തരായണത്തിന്റെ ക്രമമാണിതു * ദക്ഷിണായനമാം പാശമയക്കമതിറക്കമാം വെളിയിൽ പോയിടുന്നപ്പോളതിനാൽ ഗതിവേഗമാം * പകൽ കുറഞ്ഞിട്ടു രാത്രിയേറുമെന്നുമുരച്ചിടും വിഷുവത്തിൽ സൂൎയ്യനുണ്ടാം സമമാം സ്ഥിതിയാകയാൽ * മദ്ധ്യത്തിലാമിനൻ, രാവും പകലും സമമാമസ്തു പാശങ്ങളേയുള്ളിലേക്കായ് വലിക്കുന്നോൾ ധ്രുവം മുനേ! * അതിൽ പെട്ടിട്ടിനൻ മണ്ഡലങ്ങളോട്ടം വലിഞ്ഞിടും അവയെത്താനയച്ചുവിട്ടും കാലത്തിലാധ്രുവം * അതുപോൽ വെളിയിൽ പോമാസൂൎയ്യനും മണ്ഡലങ്ങളും മേരുവിന്റെ കിഴക്കിന്ദ്രപുരിയാം ദേവധാനിക * തെക്കു സംയമനീയെന്നു കാലനുള്ള മഹാപുരി നിമ്ലോചനി പടിഞ്ഞാറു വരുണനുള്ളതാം പുരി * വടക്കായിട്ടു സോമന്റെ വിഭാവരിയതാം പുരി ബ്രഹ്മജ്ഞരെല്ലാരിതിൽ സൂൎയ്യനുദിക്കുന്നെന്നു ചൊല്ലിനാർ * മദ്ധ്യാഹ്നം സംയമനിയിൽ നിമ്ലോചനിയിലാം ലയം സൂൎയ്യൻ വിഭാവരിയിലാകുമ്പോളാണു രാത്രിയും * ഭൂതങ്ങൾ തൻ പ്രവൃത്തിക്കുമുപരമത്തിനും താൻ സൂൎയ്യന്റെ ഗതിയോതീടാൻ മേരുവിൻ നാലുദിക്കിലും * മേരുവിങ്കൽ വസിപ്പോൎക്കു സദാ മദ്ധ്യാഹ്നമാം മുനേ! സൂൎയ്യനാമേരുവിൽ നിന്നു വലം ചുറ്റുന്നു നിത്യവും * ഉദയത്തിൻ മറുപുറത്തസ്തമിക്കുന്നിതെന്നു മേ

ദിഗ്വിദിക്കുകളെല്ലാത്തിങ്കലുമാദിത്യനായവൻ * ആരെങ്ങുസൂര്യനേക്കാ
ണുന്നതവർക്കുദയം മുനേ! മറഞ്ഞീടുന്നതെദ്ദിക്കിലതു താനസ്തമിപ്പതും *
ഉദയാസ്തമനം രണ്ടും രവിക്കില്ലെന്നവൻ സദാ അവനേക്കാണുക കാണാതെ
യാകയീരണ്ടുമാണവ * സ്പർശിക്കുന്നു പുരം മൂന്നമൈന്ദ്ര്യാദികളിൽനിന്നി
നൻ കോണിൽനിന്നാൽതൊട്ടും മൂന്നു കോണും രണ്ടു പുരങ്ങളും * ദ്വീ
പവർഷങ്ങൾക്കശേഷം വടക്കാമേരുവിൻ സ്ഥിതി ആരെങ്ങുസൂര്യനേ
ക്കാണും കിഴക്കെന്നതു ചൊല്ലിടും * അതിന്നിടത്തുഭാഗത്താം മേരുവിൻ
സ്ഥിതിന്നിശ്ചയം പത്തുമഞ്ചും നാഴികകൊണ്ടൈന്ദ്രിവിട്ടിളകീട്ടിനൻ
രണ്ടുകോടിയതും മുപ്പത്തേഴലക്ഷവു,മായിരം ആറുപത്തുമായീടും
യോജനാ,യാമ്യയാം പുരി * അതിങ്കൽ ചെല്ലു,മവിടം വിട്ടുമീക്രമമോട
വൻ വാരുണി,സൌമ്യ,യിന്ദ്രന്റെ പുരിയിങ്കലുമെത്തിടും * കാലച
ക്രാത്മകൻ കാലം ബോധിപ്പിപ്പാൻ കറങ്ങുവോൻ ദ്യോവിൽ ചരിക്കും
ചന്ദ്രൻ തൊട്ടുള്ള മററു ഗ്രഹങ്ങളും * നക്ഷത്രങ്ങളുമീവണ്ണമുദിച്ചിട്ടസ്ത
മിച്ചിടും മുഹൂർത്തം കൊണ്ടിപ്രകാരം രഥത്തോടൊത്തു ഭാസ്കരൻ * ല
ക്ഷം നാലുമ്മുപ്പത്തുമെണ്ണൂറും യോജന ചുററുമേ പുരിനാലും നാലുടിക്കം പ്ര
വഹാച്യൻ സമീരണൻ * നിമിത്തം കാലചക്രത്തിൽ കറങ്ങുന്നാത്രയീ
മയൻ അത്തേരിന്നൊരു ചക്രം പന്ത്രണ്ടരം മൂന്നു നാഭിയും * നേമിയാ
റതിനെച്ചൊല്ലും വത്സരാത്മകമെന്നതായ് അച്ചുതണ്ടാമേരുവിങ്കൽ
മാനസോത്തരമെന്നതിൽ * മറേറയററം രഥത്തിന്റെ ചക്രം ചുററു
ന്നതിങ്കലായ് എണ്ണയാട്ടുന്ന ചക്കിന്റെ ചക്രത്തിന്നു സമാനമായ് *
മാനസോത്തരമെന്നുള്ളോരദ്രിയിൽ ചുററിടുന്നിനൻ അന്യാക്ഷത്തിൽ
ചുവടൊട്ടും "രണ്ടാമക്ഷം" ധ്രുവത്തിലായ് * നാലിലൊന്നളവിൽ തൈ
ലയന്ത്രത്തിന്നച്ചുതണ്ടുപോൽ മുകൾഭാഗവുമാം, സൂര്യൻ തൻ രഥത്തി
ങ്കലുള്ളതാം * നീളവും മുപ്പത്തിയാറു ലക്ഷം യോജനവിസ്തരം അതിൻ
നാലൊന്നു നീളത്തിലാകുന്നാത്തേരുതൻ നൊകം * അതിൽ കെട്ടീടുവാ
നായിട്ടുണ്ടു നല്ലേഴു വാജികൾ അവയേയരുണൻ സൂര്യൻ തന്റെ തേരാ
ളിയായവൻ * ചേർത്തു തേരു വഹിക്കുന്നു ലോകങ്ങൾക്കു സുഖത്തിനാ
യ് സൂര്യന്റെ തേരിലരുണൻ മുൻഭാഗം നോക്കിവാണിടും * സദാതേ
രാളിയായിട്ടു ഗരുഡാഗ്രജനായവൻ അംഗുഷ്ഠപർവ്വമാത്രന്മാർ ബാലഖി
ല്യൠഷീശ്വരർ * ആറുപത്തായിരം പേരായിട്ടു ചൊല്ലപ്പെടുന്നവർ സ്തു
തിക്കുന്നു സൂക്തവാക്യങ്ങളെക്കൊണ്ടാദ്ദിനേശനെ * അതുപോൽ മ
ററൃഷികളാഗന്ധർവ്വോരഗരാക്ഷസർ സുരർ, ഗ്രാമണികൾ പിന്നെയപ്സ
രസ്സുകളായവർ, * ഈരേഴു കൂട്ടങ്ങൾ രണ്ടായ് മാസംതോറും ഭജിച്ചിടും

ക്കോടിയൊൻപത്തുമൻപത്തിയൊന്നുലക്ഷവുമായിട്ടും * ഭൂമണ്ഡലംര
ണ്ടുമപ്പതാകുംനാഴികകൊണ്ടുതാൻ ചുററുന്നദേവദേവേശൻവിശ്വ
വ്യാപിനിരന്തരം.

ശ്രീമദ്ദേവീഭാഗവതം എട്ടാംസ്കന്ധം
സൂര്യഗമനം
പതിനഞ്ചാമദ്ധ്യായം.

---

## പതിനാറാമദ്ധ്യായം.

---

ശ്രീനാരായണൻ പറഞ്ഞു

ചന്ദ്രാദികൾ ഗമിച്ചീടുംസ്ഥാനംകേട്ടീടുകിന്നിയും അവയെക്കൊ
ണ്ടറിഞ്ഞീടാംനരന്മാർതൻശുഭാശുഭം * കുലാലചക്രംചുററുമ്പോളതി
ങ്കൽമേന്നിരുന്നിട്ടും കീടാദികൾക്കന്യയായഗതി,വരുന്നപോലെ
താൻ * രാശിവൃന്ദത്തോടൊത്തീടുംകാലചക്രത്തിലൂടവേ മേരുധ്രുവ
ങ്ങളെച്ചുററിയെപ്പോഴുംസഞ്ചരിച്ചിട്ടും * ആദിത്യാദിഗ്രഹങ്ങൾക്കകൊ
ണ്ടന്നുഭേദമായ്ഗതി രാശിനക്ഷത്രമിവയിൽഭേദപ്പെട്ടുഗമിക്കയാൽ *
സ്വ,ചക്രഗതികൾരണ്ടുംഭേദമില്ലസന്ദേഹം അസ്സാക്ഷാൽഭഗവാനാ
ദിപൂരുഷൻലോകഭാവനൻ * നാരായണൻജഗൽശ്രേയസ്സിന്നായിസ്സ
ഞ്ചരിപ്പവൻ വേദംകൊണ്ടുകവികളാൽജിജ്ഞാസ്യൻവേദരൂപകൻ *
ആത്മാവേകർമ്മശുദ്ധിക്കായ് പന്ത്രണ്ടായ്വിഭജിച്ചവൻ വസന്താമു
തലായുള്ളൊരാറൃതുക്കളിലുംസ്വയം * ശീതോഷ്ണാദികളെയെല്ലാംചെ
യ്യുന്നുകർമ്മഭോഗമായ് ആയിപ്പുരുഷനെലോകർസദാവേദങ്ങളാലെ
യും * വർണ്ണാശ്രമാചാരമാർഗ്ഗമോരോകർമ്മങ്ങൾകൊണ്ടുമേ യോഗാഭ്യാ
സങ്ങളെക്കൊണ്ടുമധികംശ്രദ്ധയോടുമായ് * സേവിച്ചീടുന്നിഷ്ടമെല്ലാം
സാധിച്ചീടുന്നിതായവർ ലോകാത്മാവാമവൻദ്യോഭൂവിവരത്തിൻമദ്ധ്യവ
ർത്തിയായ് * ഭുജിക്കുന്നുകാലചക്രേവത്സരാവയവങ്ങളാം മാസങ്ങളെ
രാശികളാൽ,പക്ഷംരണ്ടൊരുമാസമാം * പിതൃക്കൾക്കുദിനംചാന്ദ്രംസ
പാദക്ഷദ്വയത്തിനാൽ രണ്ടുമാസം,വത്സരത്തിന്നാറിലൊന്നുഭുജിക്ക
വേ * ഋതുവെന്നുരചെയ്യുന്നുപണ്ടുള്ളോരത്രനാരദ! ഋതുക്കൾമൂന്നമാ
ദിത്യൻവ്യോമത്തിങ്കൽചരിക്കവേ * പറഞ്ഞീടുന്നയനമെന്നതിനെയ
പ്പുരാതനർ അന്തരിക്ഷത്തിലാദിത്യൻനഭോമണ്ഡലമൊക്കയും * ചു
ററീടുന്നൊരുകാലത്തെച്ചൊല്ലുംവത്സരമെന്നതായ് സംവത്സരമിഡാ
വത്സരംപിന്നെപ്പരിവത്സരം * അനുവത്സരമിദ്വത്സരമെന്നായഞ്ചു
ഭാനുവിൻ മന്ദാദിഗതികൾകൊണ്ടുചൊല്ലുന്നുകാലവിത്തമർ * സൂര്യ

ന്റെഗതിയീവണ്ണംകേൾക്ക ചന്ദ്രാദ്യർതൻഗതി ആദിത്യമണ്ഡലംവി
ട്ടുലക്ഷംയോജനമേൽശശി * സൂര്യന്റെവർഷഗതിയെരണ്ടുപക്ഷങ്ങളാ
യിട്ടും ഒരുമാസംകൊണ്ടുതന്നെസാധിച്ചീടുന്നിന്നന്റെയാ* മാസത്തിൽ
ഗതിയെരണ്ടുകാല്യക്ഷംകൊണ്ടുമങ്ങനെ രാശിചക്രത്തെയീവണ്ണംശീ
ഘ്രം ചുററുന്നു ചന്ദ്രനും * വർദ്ധിച്ചീടുംകലകളാൽസുരർതൻപ്രീതിയേ
കിയും ക്ഷയിച്ചീടുംകലകളാൽപിതൃക്കൾക്കേകിയുംമുദാ* അവക്കരാ
വുംപകലുംപക്ഷങ്ങൾകൊണ്ടുചെയ്യുമേ പ്രാണികൾക്കൊക്കെയുംപ്രാ
ണൻസർവ്വജീവനകാരണൻ * മുഹൂർത്തംമുപ്പതാച്ചോരോരാശിയെല്ലാംഭു
ജിപ്പവൻ ആയിവൻഷോഡശകലൻപുരുഷൻനിത്യനായവൻ * മ
നോമയൻഅന്നമയൻസുധാനിധിസുധാകരൻ പിതൃദേവനരന്മാരും
ചരാചരമശേഷവും * ജീവിപ്പാൻകാരണൻ,സർവ്വമയനെന്നോതുമാക
യാൽ നക്ഷത്രചക്രംകേൾമൂന്നുലക്ഷയോജനമേലിലായ് * ഈശ്വരൻ
കാലചക്രത്തിനോടുമായ് ചേർത്തിരിപ്പതാം നക്ഷത്രമിരുപത്തെട്ടുണ്ട
ഭിജിത്തോടുകൂടവേ * പിന്നെശ്ശുക്രൻരണ്ടുലക്ഷംയോജനയ്ക്കൂർദ്ധ്വഭാ
ഗമായ് സൂര്യനുമുൻപിലുംപിൻപുംകൂടിയുംസഞ്ചരിപ്പവൻ * ശീഘ്ര
മന്ദസമാനങ്ങളാകുംഗതികൾമൂലമായ് ലോകങ്ങൾക്കനുകൂലൻതാൻ
മിക്കവാറു,മിവൻശുഭൻ * മഴപെയ്യിച്ചിടുന്നോനീഭാർഗ്ഗവൻസർവ്വദാമു
നേ! ശുക്രനുമേൽരണ്ടുലക്ഷംമേൽഭാഗത്താബുധസ്ഥിതി * ശീഘ്രാ
ദിഗതികൾകൊണ്ടുശുക്രനോടൊത്തവൻബുധൻ സൂര്യനിൽനിന്നുവ്യ
ത്യാസപ്പെട്ടുംകാലത്തിലായവൻ * സൂചിപ്പിക്കുംകൊടുങ്കാററുമനാവൃ
ഷ്ട്യാദിയായതും അതിനുംമേൽരണ്ടുലക്ഷംയോജനക്കപ്പുറംകുജൻ * മു
മ്മൂന്നുപക്ഷങ്ങൾകൊണ്ടിട്ടിവനോരോരുരാശിയെ കടക്കുംവക്രനായ്
തീരാതിരുന്നീടിൽമഹാമുനേ! * ദോഷംചെയ്യാൻമിക്കവാറുമീയി
വൻപാപസൂചകൻ അതിനുംമേൽരണ്ടുലക്ഷംയോജനക്കപ്പുറംഗുരു *
ഓരോരാശിയുമോരോരോവത്സരത്താൽകടപ്പവൻ വക്രനാകായ്കിലോ
ബ്രഹ്മവാദികൾക്കനുകൂലനാം * പിന്നെശ്ശനൈശ്ചരൻരണ്ടുലക്ഷം
യോജനമേലിലായ് ഘോരൻസൂര്യസുതൻമൂന്നുപത്തുമാസങ്ങൾകൊ
ണ്ടവൻ * ഒരുരാശികടക്കുന്നോൻമഹാഗ്രഹമവൻമുനേ! സർവ്വർക്കശു
ഭൻമന്ദനെന്നോതുംകാലവിത്തമർ * അതിനുമേൽപത്തുമൊന്നുംല
ക്ഷംയോജനമേലിലായ് സപ്തർഷികൾസഞ്ചരിക്കുംമണ്ഡലംമുനിസത്ത
മ! * ലോകങ്ങൾക്കശുഭത്തിന്നാമുനിമാരേഴുപേരുമേ പരംവിഷ്ണുപദ
സ്ഥാനംവലംവയ്ക്കുന്നുനാരദ!

ശ്രീദേവീഭാഗവതം എട്ടാംസ്കന്ധം

സോമാദിഗതി

പതിനാറാമദ്ധ്യായം.



## പതിനേഴാമദ്ധ്യായം

ശ്രീനാരായണൻ പറഞ്ഞു

ഋഷിസ്ഥാനാൽപതിമൂന്നുലക്ഷംയോജനമീതിലായ് പരമാകം വിഷ്ണുപദസ്ഥാനമെന്നോതിടുന്നതേ * മഹാഭാഗവതൻശ്രീമാൻലോകവന്ദിതനാംധ്രുവൻ വഹ്നിയിന്ദ്രൻകശ്യപനാധമ്മനീയിവരോടവൻ സമകാലൻവസിക്കുന്നുത്താനപാദൻറനന്ദനൻ സദാനോക്കീട്ടുമാനിച്ചായവർതൻതെക്കുഭാഗമായ് * ആകൽപജീവിഭഗവൽപദംസേവിച്ചിട്ടുന്നവൻ ചിരമവ്യക്തവേഗത്തിൽഭഗവാൻതാൻകറക്കിടും * ഗ്രഹനക്ഷത്രാദികളാംജ്യോതിസ്സിന്നൊക്കയുംധ്രുവൻ അവഷ്ടംഭക്കുററിപോലെചെയ്യപ്പെട്ടവനീശനാൽ * ഭാസിപ്പിപ്പോൻതൻറഭാസ്സാൽ ഭാസിപ്പോൻദേവപൂജിതൻ തിരുകററിയതിൽധാന്യംതിരിക്കുംവൈയ്ക്കോൽപോലവേ * ത്രികാലവുംമണ്ഡലങ്ങൾധ്രുവനേച്ചുററീടുന്നതേ ഗ്രഹനക്ഷത്രാദിയെല്ലാമീവണ്ണംതാൻയഥാക്രമം * കാലചക്രത്തിന്നകത്തുംപുറത്തുംകല്പിതങ്ങളായ് ധ്രുവനേതാനാശ്രയിച്ചുകറങ്ങിക്കാററുമൂലമായ് *കൽപത്തോളംചരിക്കുന്നുവാനിൽപക്ഷികളെന്നപോൽ സഹായംവായുവക്കാററിൻവശത്താണിവയൊക്കയും * ഈജ്യോതിസ്സിൻക്കൂട്ടമെല്ലാംഭൂവിൽവീഴാതിരിപ്പതും അനുഗ്രഹിക്കയാലാണസ്സാക്ഷാൽബ്രഹ്മസ്വരൂപിണി * ജ്യോതിശ്ചക്രംചിലർചൊല്ലുംശിംശുമാരസ്വരൂപമായ് നില്ക്കുന്നുഭഗവദ്യോഗധാരണാത്മകമെന്നതായ് * വളഞ്ഞുതലകീഴായിനിന്നീടുന്നൊരതിന്നുടെ പുച്ഛാഗ്രത്തിൻകല്പിതനാംധ്രുവനുത്താനപാദജൻ അതിൻവാലിൽ ശുഭനായപ്രജാപതിയുമഗ്നിയും * ഇന്ദ്രനുംധമ്മനുംവാണീടുന്നുവെന്നോതിടുന്നതേ ധാതാ,വിധാതാ,പുച്ഛാന്തേ,മദ്ധ്യേസപ്തഷികൾമുനേ! * വലത്തുഭാഗമായിട്ടുവളഞ്ഞുള്ളോരതിന്നുടെ ദക്ഷപാർശ്വത്തിലായുത്തരായനർക്ഷങ്ങളൊക്കയും * വാമപാർശ്വത്തിലാംദക്ഷിണായനർക്ഷങ്ങളായവ കുണ്ഡലീഭൂതനാംശിംശുമാരൻതന്നിരുഭാഗവും * നക്ഷത്രങ്ങൾപതിന്നാലുവീതമാകുന്നുനാരദ! അജവീഥീപൃഷ്ഠഭാഗേസ്വർഗ്ഗംഗയുദരത്തിലും * ഇടംവലംശ്രോണികളിൽപൂയംപുണർതമായതും തിരുവാതിരയായില്യംരണ്ടും പാദങ്ങൾരണ്ടിലും * ഇടംവലംമൂക്കുകളിലുത്രാടമഭിജിത്തുമാം പൂരാടംശ്രവണംരണ്ടുംഇടംവലവുമായിടും * നേത്രങ്ങളിൽപറഞ്ഞീടുന്നറിക്കേറുംമഹത്തുകൾ അവിട്ടംമൂലവുംദക്ഷവാമകർണ്ണങ്ങളിൽമുനേ! * മകംമുതല്ലെട്ടങ്ങൾദക്ഷിണായനഭാക്കുകൾ മുഖത്തിൻവാമപാർശ്വത്തിൽ ക്രമമായ്ച്ചേർന്നിരുന്നിടും * മകൈരംതൊട്ടുത്തരായണർക്ഷങ്ങൾപി

ന്നെയെട്ടമേ മുഖത്തിന്റെ പാർശ്വത്തിൽ പ്രതിലോമേനയെന്നു * പാതയംകേട്ടുകൊൾക വാമേതരാധങ്ങളിൽ മുനേ! അഗസ്ത്യനുത്തരോഷ്ഠത്തിലധരോഷ്ഠത്തിലായമൻ * മുഖത്തിൽ കുജനായിട്ടുപസ്ഥത്തിൽ ശനൈശ്ചരൻ പിൻകഴുത്തിൽ സുരാചാര്യൻ വക്ഷസ്സിങ്കൽ ദിവാകരൻ ഹൃത്തിൽ നാരായണൻ ചന്ദ്രൻ മനസ്സിൽ മരുവുന്നതേ സ്തനങ്ങളിൽ നാസത്യർ ശുക്രൻ നാഭിയതിൽ, ബുധൻ * പ്രാണാപാനങ്ങളിൽ, കണ്ഠേ രാഹു, കേതുക്കളായവർ സർവ്വാംഗങ്ങളിലും, രോമകൂപേ താരാഗണങ്ങൾ താൻ * വൈകുണ്ഠൻ തൻ സർവ്വദേവമയമാം രൂപമാണിതു് ശുദ്ധനായ് മൌനിയായെന്നും സന്ധ്യയിങ്കൽ സ്മരിക്കണം * അതു നോക്കി പൂജിച്ചീടേവേണമീ മന്ത്രമോതിയും ജ്യോതിസ്സുകൾക്കാശ്രയനായ്ക്കാലചക്രസ്വരൂപിയായ് * സുരേശനായുള്ള മഹാപുരുഷനായി നമിച്ചിടാം.

ഗ്രഹർക്ഷതാരാമയമാധിദൈവതം । ത്രികാലമീമന്ത്രമുരപ്പവനും ॥ നമിപ്പവർക്കാപ്പവനും ത്രികാലം । നശിക്കുമക്കാലജമായ പാപം ॥



ശ്രീദേവീഭാഗവതം എട്ടാംസ്കന്ധം
ധ്രുവമണ്ഡലസംസ്ഥാനം
പതിനേഴാമദ്ധ്യായം

## പതിനെട്ടാമദ്ധ്യായം

ശ്രീനാരായണൻ പറഞ്ഞു

ഇനർക്കെന്നയുതം യോജനയ്ക്കു കീഴ് രാഹുമണ്ഡലം നക്ഷത്രംപോൽ ചരിക്കുന്നു സൈംഹികേയനനീതിമാൻ * സൂര്യചന്ദ്രന്മാരെയെന്നും ദ്രോഹിക്കുന്നവനാണവൻ വിഷ്ണുവിൻ കൃപയാൽ കിട്ടിയമരത്വം ഗ്രഹത്വവും * യോജനായുതമാകുന്നു സൂര്യൻ തന്നുടെ മണ്ഡലം പന്തീരായിരമാം സോമമണ്ഡലത്തിന്റെ വിസ്താരം * മറയ്ക്കുന്നു പതിമ്മൂവായിരം യോജനരാഹുവും വിരോധത്താൽ വാവുകളിൽ മറച്ചീടുന്നിതായവൻ * ദൂരത്തിങ്കൽ നിന്നു സൂര്യചന്ദ്രന്മാരെ മുനീശ്വര! അതു കേട്ടാരങ്ങിടത്തും സ്ഥാപിക്കപ്പെട്ടു വിഷ്ണുവാൽ * തൻ സുദർശനമാം ചക്രം ജ്വാലാമാലാതിഭീഷണം അതിൻ ദുസ്സഹതേജസ്സു ചുറ്റും വ്യാപിക്കകാരണം * ക്ഷണം മറച്ചു ദുഃഖിച്ചു ശങ്കയോടൊത്തു ദൂരവേ പിൻമാറീടുന്നറിഞ്ഞാലും ജനം "ഗ്രഹണ"മെന്നതായ് * ഇതിനെത്താൻ കഥിക്കുന്നു ലോകമദ്ധ്യത്തിൽ നാരദ! രാഹുവിൻ കീഴിലായ് ചൊല്ലു ലോകങ്ങൾ പാവനങ്ങളായ് * സിദ്ധചാരണവിദ്യാധരന്മാർക്കുള്ളവയാണവ യോജനായുതമാ രാഹുവി

കൾനിന്നിട്ടുകീഴിലായ് * പിശാചപ്രേതഭൂതങ്ങൾയക്ഷരക്ഷോഗണ
ങ്ങളും വസിച്ചീടുംസ്ഥാനമതിൻകീഴിലാകുന്നു നാരദ! * അന്തരിക്ഷമ
തിൻനാമംതീവ്രമായിട്ടുവായുവും മേഘവുംസഞ്ചരിച്ചീടുന്നദ്ദിക്കിലവി
ടംവരെ * ഭൂലോകമായതിൽനിന്നു നൂറുയോജനതാഴയായ് പരുന്തു
കൾകഴുകുകൾഹംസങ്ങൾസാരസാദികൾ * ഭൂവികാരങ്ങൾമേൽപ്പോ
ട്ടുപറക്കുന്നിടംമാളവും വഴിപോൽമുമ്പിലോതീഞാൻഭൂമണ്ഡലമതിൻ
സ്ഥിതി * ഭൂവിസ്തൃംകീഴിലുണ്ടേഴുവിവരങ്ങളോരോന്നിനും പൊക്കംവി
സ്താരവുംയോജനായുതംകേൾക്കനാരദ * സർവ്വർത്തുസുഖമേകീടുന്നവയാം
ണവയൊക്കയും ഒന്നാമത്തേതതലമാവിതലംപിന്നെയുള്ളതു് * തൃതീ
യംസുതലംപിന്നെച്ചതുർത്ഥംതാൻതലാതലം മഹാതലംപഞ്ചമമാംഷ
ഷ്ഠമാണുരസാതലം* സപ്തമംകേൾക്കപാതാളംവിവരങ്ങളതേഴിവസ്വ
ർഗ്ഗത്തെക്കാളധികമീബിലസ്വർഗ്ഗങ്ങളേഴിലും* കാമഭോഗൈശ്വര്യവൃദ്ധി
ചേർന്നീടുന്നഗൃഹങ്ങളിൽ ഉദ്യാനങ്ങളിലുംനന്നായ് ക്രീഡിച്ചുംകൊണ്ടു
സൌഖ്യമായ് * വാഴുന്നുശക്തിയേറീടുംദൈത്യരുംസർപ്പസംഘവും സ
ദാഭാര്യാപുത്രബന്ധുവർഗ്ഗത്തോടനുരക്തരായ് * ഭൃത്യാദികളൊടുംകൂടിഗൃ
ഹനായകരായവർ ഈശനാലുംകാമവില്ലാവരാത്തോർമായയുള്ളവർ
വസിക്കുന്നു സദാതൃപ്തർ സർവ്വർത്തുസുഖമാർന്നവർ മായയേറുന്നമയനാ
ലവയിൽനിർമ്മിതങ്ങളാം* ശോഭയേറുന്നരത്നങ്ങൾകൊണ്ടുള്ളപുരികൾ
ബഹു വിചിത്രമാംമന്ദിരങ്ങൾമേടകൾഗോപുരങ്ങളും * പ്രാസാദ
ങ്ങൾസഭകളുംവാനോക്കുംദ്ദേല്ല്ഭങ്ങൾതാൻ നാഗാസുരസ്ത്രീപുരുഷർ
പ്രാക്കളുംനൽശുകങ്ങളും * ചേർന്നകൃത്രിമഭൂഭാഗംവിവരേശഗൃഹങ്ങ
ളാൽ ശോഭിച്ചങ്ങുവിളങ്ങുന്നു നല്ലാരാമങ്ങളോടുമായ് * മനഃപ്രസാദ
മുണ്ടാക്കുംഫലപുഷ്പങ്ങൾതിങ്ങിടും സ്ത്രീകൾകളിക്കുംസ്ഥാനങ്ങൾകൊ
ണ്ടുംശോഭിച്ചിടുന്നതേ * പലപക്ഷികളുംവാഴുംജലരാശികളങ്ങനേ ന
ല്ലതാംജലവുംമത്സ്യങ്ങളുംചേരുംകയങ്ങളും * ജലജന്തുക്കളുംനല്ലനീര
ജത്തിൻസമൂഹവും കുമുദോല്പലകൽഹാരനീലരക്തോൽപലങ്ങളും *
നിറയുന്നവയിൽക്രീഡയ്ക്കായിരത്നഗൃഹങ്ങളും ഇന്ദ്രിയാനന്ദമുണ്ടാക്കും
ശൃംഗാരാവങ്ങൾതൊട്ടതും * സുരലോകമതിൻശ്രീയെ ജയിച്ചീടുന്നു
നാരദ! ദിനരാത്രികളാൽഭീതിയില്ലദ്ദിക്കിലങ്ങുമേ * അഹിപ്രവരർ
തൻമൌലിയിങ്കലേകാന്തിയേറിടും രത്നഭാസ്സുകളാലെന്നുമന്ധകാരം
വരായ്കയാൽ * അവയിൽപാർത്തിടുന്നോർക്കുദിവ്യൌഷധിരസായനം
മൂലംസ്നാനാന്നപാനങ്ങളാലില്ലാധികൾവ്യാധിയും * ജരാനരകൾവൈ
വർണ്ണ്യംസ്വേദദുർഗ്ഗന്ധമായതും അന്തസാഹംവയോഭേദമതുംബാധി
ച്ചിടാദ്ധ്രുവം * മംഗലന്മാരവർക്കില്ലാമൃത്യുവിൽനിന്നുഭീതിയും സുദർ

നംവിഷ്ണുതേജസ്സിവയിൽനിന്നുമെന്നിയേ * അതിൽചെന്നാൽദൈത്യനാരിമാർതൻഗർഭങ്ങൾനാരദ! മിക്കവാറുംഭയംമൂലംസ്രവിച്ചില്ലാതെവന്നുപോം.

ശ്രീദേവീഭാഗവതം എട്ടാംസ്കന്ധം

ഗ്രഹണലക്ഷണം

പതിനെട്ടാമദ്ധ്യായം.

---

## പത്തൊൻപതാമദ്ധ്യായം.

---

ശ്രീനാരായണൻ പറഞ്ഞു

അതലാഖ്യമതാമാദ്യവിവരത്തിങ്കൽനാരദ! മയപുത്രൻബലൻവാഴുന്നതിഗർവ്വിഷ്ഠനാമവൻ * തൊണ്ണൂറ്ററാറുമഹാമായകളെസ്സൃഷ്ടിച്ചു, വറ്റയിൽ ചിലതെല്ലാംധരിച്ചീടുന്നിന്നുംമായാവികൾചിലർ * ജൃംഭമാണനവൻതന്റെമുഖത്തിലുള്ളവായിതേ ലോകമോഹിനികൾമൂന്നുംനാരീവർഗ്ഗങ്ങൾപുംശ്ചലീ * സ്വൈരിണീകാമിനികളെന്നേറ്റവുംകീർത്തികേട്ടവർ അവരെല്ലാംബിലംപ്രാപിച്ചീടുംപുരുഷനെമുദാ * ഹാടകാഖ്യരസംകൊണ്ടുബലവാനാക്കിയേറ്റവും വിലാസാലോകാനുരാഗസ്മിതാശ്ലേഷങ്ങളാലെയും * സല്ലാപാദികൾകൊണ്ടിട്ടുംരമിപ്പിക്കുംനിരന്തരം രസായനാസ്വാദനാലാപുമാന്മാരോർക്കമിങ്ങനെ * സിദ്ധൻഞാനീശ്വരൻഞാൻതാൻപതിനായിരമാനതൻ ബലമുള്ളവനെന്നോർത്തുകയുംചെയ്യുംമദിച്ചപോൽ * അതലത്തിൻവിധംനിന്നോടീവണ്ണമുരചെയ്തുഞാൻ രണ്ടാംവിവരമായീടുംവിതലത്തെധരിക്കനീ * ഭൂവിൻകീഴ് വിതലത്തിങ്കൽഭഗവാൻഭവനായവൻ ഹാടകേശാഖ്യയോടൊത്തുവാണീടുന്നസപാർഷദൻ * ബ്രഹ്മാവുചെയ്യുമീലോകസൃഷ്ടിതൻമംഗലത്തിനായ് ഭവാനീദേവിയോടൊത്തുക്രീഡിച്ചാദേവപൂജിതൻ * അവർവീര്യത്തിൽനിന്നുണ്ടായ്ഹാടകീനദിയുത്തമാ കാറ്റോടൊത്തഗ്നിതേജസ്സാൽവററിച്ചീടുന്നൊരാനദി * തീരുന്നുടനെജന്മാക്കുമതേകുന്നസുവർണ്ണമായ് ദൈത്യസ്ത്രീകൾധരിക്കുന്നുസദാനൽഭൂഷണങ്ങളായ് * അതിൻകീഴായ് ചൊല്ലുന്നുസുതലാഖ്യംമഹാബിലം വിരോചനസുതൻവാഴുന്നതിങ്കൽപുണ്യവാൻബലി * ദേവേന്ദ്രൻതൻപ്രിയംചെയ്വാനവനേഭഗവാൻമുരാരി ത്രിവിക്രമൻസുതലമാംവിവരത്തിങ്കലാക്കിനാൻ * അദ്ദൈത്യരാട്ടിൻത്രൈലോക്യശ്രീയശേഷംകളഞ്ഞുതാൻ ഇന്ദ്രാദികൾക്കുംകിട്ടീട്ടാശ്രീവർത്തിക്കുന്നവങ്കലായ് * ഭക്തിയോടൊത്തുഹരിയേയാരാധിക്കുന്നവൻസദാ ഇന്നുംവാഴുന്നുസുതലാധിപനായ് ശ്രീ

തിയെന്നിയേ * പാത്രമാംവിഷ്ണുവിൽ ഭൂമിദാനംചെയ്തഫലത്തിനാൽ
എന്തൊരത്ഭുതമഹാത്മാക്കൾക്കുയുക്തമല്ലിതുനാരദ! * പുരുഷാർത്ഥപ്രദൻ
സാക്ഷാൽഭഗവാനായ് മഹാബലി ഇട്ടാന... ...യ്തഫലമീബിലൈശ്വ
ര്യമതല്പകേൾ * അദ്ദേവദേവനാമങ്ങളാ... ...യാന്തരസ്സുകിലും കർമ്മ
ബന്ധംനശിച്ചീടുമുടനേതന്നെനിശ്ചയം * ...കർമ്മബന്ധംനീക്കീ
ടാൻസാംഖ്യയോഗാദിയായതും അനുഷ്ഠിക്കുന്നയ... ...ഭഗവൽപര
മായ് സദാ * സർവ്വക്ലേശത്തിൻമൂലംഹരിസ്മൃതിവിനാശനം മായാമ
യംബിലൈശ്വര്യഭോഗമെന്ന് ഭഗവാൻപരൻ * തന്നനുഗ്രഹമായ് നൽ
കീട്ടുള്ളതല്ലിതുനിശ്ചയം സർവ്വോപായജ്ഞനാംവിഷ്ണുവുപായാന്തരമെ
ന്നിയേ * യാച്ഞാവ്യാജേനത്രൈലോക്യംഹരിച്ചീദേഹശേഷമായ്
ബന്ധിച്ചിട്ടാവരുണമാംപാശത്താൽ,ഗിരിഗഹ്വരേ * ആക്കിനാനെ
ങ്കിലുംദുഃഖംവിട്ടേവംചൊല്ലിനാൻബലി: കഷ്ടമിന്ദ്രൻമഹാമൂഢൻസ
ഹായിയവനഗ്ഗുരു * ലോകസമ്പത്തിനെത്തുഷ്ട്യായാചിച്ചാനവനേറ്റ
വും എത്രയോതുച്ഛമാകുന്നുത്രൈലോക്യൈശ്വര്യമാക്കിൽ * മോ
ക്ഷത്തേവിട്ടതിൽസക്തനായാനാമൂഢനാമവൻ എൻപിതാമഹനാം
ശ്രീമാൻപ്രഹ്ളാദൻഭഗവൽപ്രിയൻ * വിഷ്ണുദാസ്യംവരിച്ചാൻസ്സർവ്വ
ലോകോപകാരകൻ പിതൃവൈശ്വര്യമതുലമവനുഹരിയേകിയും *
ഭഗവൽപ്രിയനിച്ഛിച്ചില്ലവൻതാതൻമരിക്കവേ മഹാനുഭാവനാംലോ
കോപാധിമാൻഹരിതന്നുടെ * അന്തംപാകംവരാതുള്ളൊരെൻതുല്യ
രറികില്ലതാൻ പൂജ്യൻദൈത്യേശനായുള്ള മഹാബലിയുമിങ്ങനേ * സു
തലത്തിൽവസിക്കുന്നു ഹരിതാൻദ്വാരപാലനായ് ഒരിക്കൽദിഗ്ജയ
ത്തിങ്കൽരാവണൻലോകരാവണൻ * സുതലത്തിൽവന്നുഭക്തവത്സ
ലൻഹരിതൽക്ഷണം പാദാംഗുഷ്ഠംകൊണ്ടയുതംയോജനപ്പാടെറി
ഞ്ഞുതേ * ഏവംമാഹാത്മ്യമോടൊത്തുസുഖമായിമഹാബലി ദേവദേ
വപ്രസാദത്താൽവാഴുന്നുസുതലത്തിലായ്.

ശ്രീദേവീഭാഗവതം എട്ടാംസ്കന്ധം
സുതലവർണ്ണനം
പത്തൊൻപതാമദ്ധ്യായം.

---

## ഇരുപതാമദ്ധ്യായം.

---

ശ്രീനാരായണൻ പറഞ്ഞു

അതിന്നുകീഴിലുള്ളോരുവിവരംതാൻതലാതലം മയനാംദാനവ
ശ്രേഷ്ഠൻത്രിപുരാധിപനാംമഹാൻ * ശിവനാൽപാലിതൻദക്ഷപുര

ത്രിതയനായവൻ തൽപ്രീത്യാലബ്ധമായുള്ള രാജ്യശ്രീയോടുംചേർന്നവ
ൻ * മായകൾക്കൊക്കെയാചാര്യൻനാനാമായാവിശാരദൻ വാഴുന്ന
രക്കരാൽകാര്യസിദ്ധിക്കായ്പൂജ്യനായതിൽ * അതിന്നുകീഴിൽവിഖ്യാ
തമായുള്ളൊരുമഹാതലം കദ്രുപെററുള്ള സർപ്പങ്ങളനേകംഫണമുള്ള
വ * വാഴുന്നതില്പരശ്രേഷ്ഠാംഞാൻപ്രധാനികളെയൊക്കയും കുഹകൻ,ത
ക്ഷകൻ,ചിന്നൊസ്സുഷേണൻ,കാളിയൻ,മുനേ! * മഹാഫണങ്ങളോ
ടൊത്തോർശക്തന്മാർകോപമേറിയോർ ഇവരെല്ലാംഗരുഡനെഭയ
പ്പെട്ടുവസിപ്പവർ * ബന്ധുപുത്രകളത്രങ്ങളോടുംചേർന്നുകുടുംബികൾ
പ്രമത്തരായ്കളിക്കുന്നുസമത്സരകളികൾക്കിവർ * രസാതലംവിവര
മാണതിൻകീഴിലതിൽമുനേ! ദൈത്യന്മാരാംപണികളെന്നോതുംദാന
വവീരരും * കാലകേയരുമവ്വണ്ണംഹിരണ്യപുരവാസികൾ നിവാത
കവചന്മാരുമെല്ലാരുംസുരവൈരികൾ * ജനനാൽതാൻസാഹസികൾ
മഹൌജസ്സുകളായവർ വിഷ്ണുവിൻതേജസാവിക്രമങ്ങളെല്ലാംനശിച്ചു
വർ * സർപ്പങ്ങളെപ്പോൽവാഴുന്നാവിവരത്തിങ്കലെപ്പൊഴും അവരി
ന്ദ്രൻചൊല്ലിവിട്ടസരമാദൂതിയാൽസദാ * ചൊല്ലപ്പെട്ടുംവാക്കുകളാൽ
സഭയംവാണിടുന്നതേ പാതാളമാണതിൻകീഴിൽനാഗങ്ങളതിൽനാ
യകർ * വാസുകിപ്രമുഖർ,ശംഖൻ,കുലികൻ,ശ്വേതനായവൻ ധന
ഞ്ജയൻ,മഹാശംഖൻ,ധൃതരാഷ്ട്രനമങ്ങനെ * ശംഖചൂഡൻകംബലാ
ശ്വതരൻ,കേൾദേവദത്തനും മഹാഫണികൾകോപിഷ്ഠർവാണീടുന്നു
വിഷോജ്വലർ *ഫണമഞ്ചുള്ളവർചിലർചിലർക്കുണ്ടേഴുപത്തികൾ പ
ത്തുപത്തിചിലർക്കെല്ലാംനൂറുപത്തിചിലർക്കുകേൾ * രത്നംവിളങ്ങുംഫ
ണമുണ്ടൊട്ടുചേർക്കായിരംമുനേ! പാതാളധ്വാന്ധകാരംഫണത്തിൻ
രത്നകാന്തിയാൽ * കോപത്തോടുസദാകാലമില്ലാതാക്കുന്നിതായവർ
ഇതിൽനിന്നുംമുപ്പതിനായിരംയോജനതാഴെയായ് * വർത്തിച്ചീടുന്ന
നന്താഖ്യാസത്വദേവപ്രപൂജിതാ ഭഗവാൻതൻതാമസിയാംകല,നൽ
ഭക്തരൊക്കയും * ഞാനെന്നുള്ളഭിമാനത്താൽദൃഷ്ടൃദൃശ്യങ്ങൾതന്നു
ടെ സമ്യക്കാംകർഷണംമൂലംചൊല്ലുംസംകർഷണാഖ്യയും * ആയിരം
ഫണമുള്ളോനാമനന്തൻപ്രഭുതന്നുടെ ഫണമൊന്നിൽധരിച്ചീടുന്നി
ബ്ഭൂമണ്ഡലമൊക്കയും * കാണപ്പെടുന്നുകടുകിന്നൊപ്പമീബ്ഭൂമി
യായതിൽ ചരാചരംസംഹരിപ്പാനോർത്തീടുന്നാളവാമഹാൻ * തൻ
ഭ്രൂമദ്ധ്യത്തിൽനിന്നിട്ടാരുദ്രൻസാങ്കർഷണാഭിധൻ ഏകാദശരതായുള്ള
രുദ്രൻതൻമൂർത്തിയോടുമായ് * മുനമൂന്നുള്ളതാംശൂലംധരിച്ചീടുംത്രി
ലോചനൻ ഉണ്ടാകുന്നുമഹാസന്തപൻമഹാഭൂതക്ഷയംകരൻ * അന
ന്താംഘ്രികളിൽരത്നക്കണ്ണാടികളോടൊപ്പമായ്, ചുവന്നനൽകാന്തി

പൻ ‖ തന്നാമസ്മരണമാത്രംകൊണ്ടുപതിതന്മാൻ । താനോടുപതിക്കപ്പെട്ട നമസ്കരിച്ചുമെന്നും । പാപംപോംനരന്മാരുടെമുമുക്ഷുക്കളെ । യാതൊന്നായവനവെടിഞ്ഞുതന്നവനംചെയ്യും ‖ മൂൎദ്ധാവിൽകടുകത്തുപോലെ വഹിച്ചുധരിക്ക । നിസ്പൃഹഹവമനമാരിയാഴിയാവോടും ‖ വണ്ണിപ്പാനവ നതിവിക്രമത്തോടൊക്കം । ശേഷൻതൻമഹിമ്യയനേകനാവൊക്കൊ ത്തും ‖ ഏവംപ്രഭാവൻഭഗവാനനന്തൻ । ഭൂതന്തവീൎയ്യൻസുഗുണാന്തരോ വൻ ‖ രസാതലകീഴ്ത്തണ്ടുസ്വതന്ത്രനിവിഷ്ട്രൻ । വഹിച്ചിട്ടുന്നുജനരക്ഷ ചെയ്യാൻ.

കൎമ്മനിൎമ്മിതരാംകാമകാമികൾക്കൊവിടംവരെ ഗമിച്ചീടാമപ്പുറ മായ്ഗതിയില്ലാക്കുമെമുനേ! * ശാസ്ത്രോക്തന്മാലെസ്ഥാകാമങ്ങളെകാമി ച്ചിരുന്നിട്ടും ധൎമ്മമറുംരാജമൎത്ത്യമൃഗപക്ഷിഗണത്തിനും * കൎമ്മത്തിൻ ഫലമായിട്ടുംഗതിയിവിധംപലം ഭവിച്ചിട്ടുന്നറിഞ്ഞാലുംനീയോതി ച്ചതുരച്ചുഞാൻ.

നരേൻപറഞ്ഞു

ലോകത്തിനുള്ളീവൈചിത്ര്യമീശൻനിൎമ്മിച്ചതെങ്ങനെ? സൂക്ഷ്മം ചൊല്ലുകകൎമ്മങ്ങൾസമമായിട്ടിരിക്കവേ.

നാരായണൻപറഞ്ഞു.

കൎത്താവിൻശ്രദ്ധപോൽകൎമ്മഗതികൾപലമട്ടിലാം ത്രിഗുണ ത്താലവസ്ഥയുള്ളഫലങ്ങളുമതേവിധം * സാത്വികശ്രദ്ധയാൽകൎമ്മിക്കു ണ്ടാകുംസുഖമെപ്പോഴും രാജസശ്രദ്ധയാൽദുഃഖംകൎമ്മിക്കുണ്ടാകുമങ്ങ നേ * താമസശ്രദ്ധയാലുണ്ടാംദുഃഖാമൂഢതമായതും ശ്രദ്ധതൻതാരത മ്യത്താൽ ഫലംവ്യത്യാസമായതും * അനാദ്യവിദ്യയാൽചെയ്യുംകൎമ്മ ത്തിൻപരിണാമമായ് അനേകംഗതിഭേദങ്ങളുണ്ടായിടുന്നുനാരദ! * അ ഭേദങ്ങളെയെല്ലാംഞാൻവിസ്തരിച്ചുപറഞ്ഞിടാം ത്രിലോകത്തി ന്നന്തരാളേതെക്കുദിക്കിലായ്മുനേ! * ഭൂമിക്കുകീഴിലായിട്ടുജലത്തി ന്നുമേലിലായ് അഗ്നിഷ്വാത്തർപിതൃക്കൾതൻഗണങ്ങൾവാണി ടുന്നതേ * അവർതൻവംശജൎക്കെല്ലാമാശിസ്സുകളശേഷവും പ്രാൎത്ഥി ച്ചുംകൊണ്ടിരിക്കുന്നുപരമായസമാധിയാൽ * ഭഗവാൻപിതൃരാജാ വുംപ്രാണിവൎഗ്ഗംസ്വഭൃത്യരാൽ മരിച്ചുതൻപുരത്തിങ്കൽനയിക്കപ്പെട്ട വേളയിൽ * ബന്ധിക്കുന്നുഗണത്തോടുഭഗവാൻതന്റെയാജ്ഞയാൽ കൎമ്മദോഷങ്ങളെയെല്ലാംവിചാരിച്ചിട്ടുഭംഗിയായ് * ധൎമ്മതല്പജ്ഞ രാംതന്റെഭൃത്യന്മാരെയശേഷവും പ്രേരിപ്പിക്കുന്നുസതതംനീതിപോ ൽശിക്ഷചെയ്യുവാൻ * ഭതിങ്കലിരുപത്തൊന്നുനരകംചിലർചൊല്ലു മേ ഇരുപത്തെട്ടെന്നുചിലർപറയാംഞാനതൊക്കയും * താമിസ്രമ

ന്ധതാമിസ്രം മൂന്നാമതത്രേ രൌരവമാം മഹാരൌരവമാം പിന്നെക്കുംഭീപാകമനന്തരം * കാലസൂത്രമതാം, പിന്നീടസിപത്രവനംമുനേ! സൂകരാസ്യമതും, അന്ധകൂപം, കൃമിഭോജനം * സന്ദംശം, തപ്തസൂർമ്മി, വജ്രകണ്ടകമായിടാം ശാല്മലി, യെകൾക്കവൈതരണി, പിന്നെ വൈതരണീ പിന്നെ * പൂയോദം പ്രാണരോധം കേൾ തഥാ വിശസനംമുനേ ലാലാഭക്ഷം സാരമേയാദനം, അവീചിയുമതാം * അവീചികളേതഃപാനം, ക്ഷാരകർദ്ദമം എന്നിതും രക്ഷോഗണാദ്യസംഭോജനം ശൂലപ്രോതമനന്തരം * ദന്ദശൂകം, അവടരോധം, പര്യാവർത്തനകംമുനേ! സൂചീമുഖവുമീവണ്ണമുള്ള നരകങ്ങൾ മുനേ! * ഇവതാൻ നരകങ്ങൾ കേൾ യാതനാഭൂമികൾ ഭൂരിയാം പ്രാണികൾ കർമ്മഗതിയാൽ പ്രാപിച്ചീടുന്നവററയേ *

ശ്രീദേവീഭാഗവതം എട്ടാം സ്കന്ധം

നരകസ്വരൂപം

ഇരുപത്തൊന്നാമദ്ധ്യായം

---

## ഇരുപത്തിരണ്ടാമദ്ധ്യായം



നാരദൻ പറഞ്ഞു

ഏതെല്ലാം കർമ്മഭേദത്താൽ നരകത്തിൽ പതിച്ചീടും അതൊക്കയും ഭവാൻ ചൊല്ലിക്കേൾപ്പാനാഗ്രഹമുണ്ടുമേ.

ശ്രീനാരായണൻ പറഞ്ഞു

പരദ്രവ്യാപത്യദാരങ്ങളെബ്ബലമോടേതവൻ ഹരിച്ചീടുന്നിതിദ്ദുഷ്ടൻതന്നേക്കാലന്റെകിങ്കർ * ഭയങ്കരന്മാർപാശത്താൽകെട്ടിവേഗനേയേറിടും താമിസ്രനരകത്തിങ്കൽപതിപ്പിച്ചിട്ടനന്തരം * അടിച്ചിടിച്ചുദണ്ഡിപ്പിച്ചതിദുഃഖംവളർത്തിടും യമകിങ്കരർചെയ്യുന്നപീഡകൊണ്ടുതളരുന്നവർ * മൂർച്ഛിച്ചുവിവശന്മാരായ്തീർന്നീടുന്നുമുനീശ്വര! പതിച്ചപതിയേയവൻഭജിച്ചീടുന്നദോഷ്യയേ * അവനേയന്ധതാമിസ്രത്തിങ്കൽതള്ളുന്നുകിങ്കരർ അതിൽപതിപ്പവന്നുണ്ടായീടുന്നത്യന്തവേദന * നശിച്ചീടുംകണ്ണുകളും ബുദ്ധിയുംനഷ്ടമാമുടൻ പതിക്കുംവേരററായവൃക്ഷത്തിന്നുസമാനമായ് * അതിനാലന്ധതാമിസ്രമെന്നോതുന്നതിനെബുധർ ഇതെന്റെഞാനെന്നബുദ്ധ്യാപരദ്രോഹത്തൊടേതവൻ * എന്നുംകാത്തുസ്ഥനായ്തന്റെകുടുംബത്തെപുലർത്തിടും അവൻമരിക്കവേദുഷ്ടജന്തുക്കൾനിറയുന്നതാം * രൌരവാഖ്യകമന്നീടുംനരകത്തിൽപതിച്ചിടും അവൻഭുവിൽപണ്ടുഹിംസിച്ചോരജന്തുക്കളൊക്കയും * രുരുക്കളായ്തീർന്നവനെപീഡിപ്പിക്കുന്നതിങ്കലായ് അതിനാൽരൌരവംനാമ

മതിയെന്നോത്തുംപുരാതനർ * സൎപ്പത്തെക്കാളതിക്രൂരജന്തുവാകുന്നതാരുരു
ഏറ്റംമഹാരൌരവാഖ്യമത്രേ,പുരുഷനായവൻ അതിൽപതിച്ചാൽക്രൂ
വ്യാദരെന്നുള്ളോരു രുരുക്കളും * ദേഹത്തിലുണ്ടായ്ഭക്ഷിക്കുമവൻ
മാംസങ്ങളേറ്റവും ക്രൂരനായിട്ടുമൂഢൻപശുപക്ഷിഗണങ്ങളെ *
ഹിംസിച്ചാനവനെക്കുംഭീപാകത്തിൽകാലകിങ്കരർ തിളയ്ക്കുന്നെണ്ണ
യിൽനന്നായെയ്യോരോരോപശുരോമവും * കണക്കാക്കീട്ടത്രവൎഷംവറത്തീ
ടുന്നു നാരദ! പിതൃവിപ്രദ്രോഹിയേ,ക്കീഴഗ്നിമേലെക്കുന്നുംസദാ * തപി
പ്പിക്കുംകാലസൂത്രനരകത്തിങ്കലിട്ടിട്ടുംപൈദാഹമുള്ളിൽവെളിയിലിച്ചൂ
ട്ടുംസഹിയാഞ്ഞവൻ * എഴീറ്റിരുന്നോടിനിന്നുകിടന്നുംമരുവുന്നതോ
അനാപത്തിൽവേദധൎമ്മംവിട്ടപാഷണ്ഡനായിട്ടും * പാപിയെയസി
പത്രാരണ്യത്തിലന്തകകിങ്കരർ തള്ളിയിട്ടിട്ടമ്മട്ടിലെയടുത്തുപലമട്ടി
ലും * ദണ്ഡിപ്പിക്കുമതിൽതന്നെയുടനേയവനേയവർ അങ്ങുമിങ്ങും നട
ത്തീട്ടുദുഃഖിപ്പിച്ചീടുമേറ്റവും * അസിപത്രമതിൻധാരകൊണ്ടുവെട്ടിമു
റിച്ചിട്ടും സൎവ്വാംഗവുംമുറിഞ്ഞിട്ടുപതിക്കുംമൂർച്ഛയോടവൻ* എഴിക്കു
പിന്നയുംവീഴുമതിവേദനമൂലമായ് താൻചെയ്തോരാവേദനിന്ദാപാപ
മെല്ലാംഭുജിച്ചിട്ടും * നീതിവിനാന്യേശിക്ഷയുംനൽദ്വിജർതൻദേഹദ
ണ്ഡവും ചെയ്തീടുന്നൃപനുംമറ്റുംകേൾസൂകരമുഖാഖ്യമാം * നരകത്തി
ൽപതിച്ചീടുംയമകിങ്കരർമൂലമായ് ബലമായിച്ചതച്ചീടുംദേഹമെല്ലാം
കരിമ്പുപോൽ * മൂർച്ഛിച്ചുപോമാൎത്തനാദത്തൊടു ദുഃഖിക്കുമേറ്റവും
ബഹുപീഡകളാലുണ്ടാമതിവേദനയായതും * ദൈവംസൃഷ്ടിച്ചോര
റിവില്ലാത്തജന്തുക്കൾപോലവേ അറിവുള്ളോൻപരദ്രോഹംചെയ്തീടി
ലതുകൊണ്ടവൻ * അന്ധകൂപാഖ്യമാമൊരാനരകത്തിൽപതിച്ചി
ട്ടും അതിൽക്രൂരങ്ങളായീടുംപശുപക്ഷിമൃഗാദിയും * അട്ടയുംകൊതുകും
പേനുംമൂട്ടക്കൂട്ടവുമങ്ങനെ ഈച്ചയുംവൻപാമ്പുകളുംപീഡിപ്പിക്കുന്നി
രുട്ടിലായ് * അവൻകരണമതിലക്കദേഹ,ജീവനെന്നപോൽ തനി
ക്കുള്ളനാവുംസപത്തുംകാകൻപോൽ,ശാസ്ത്രരീതിയായ് *പഞ്ചയജ്ഞ
ത്തിനാൽവാനോക്കേകീടാതെ ഭുജിച്ചിട്ടും പാപിയെകാലദൂതന്മാർബ
ഹുദണ്ഡങ്ങൾചെയ്തുടൻ * കൃമിഭോജനമെന്നുള്ളനരകത്തിങ്കലാക്കിടും
ലക്ഷംയോജനവിസ്താരംകൃമികുണ്ഡംഭയങ്കരം * കൃമിയായീട്ടുമുടനേഭ
ക്ഷിക്കുംകൃമിവൎഗ്ഗവും ദേവാതിഥികളെസൽക്കരിക്കാത്തോനതിൽവീ
ണിടും * വിപ്രാദികൾക്കുള്ളധനംമോഷ്ടിക്കയുമങ്ങനേ ആപത്തിങ്ക
ലുമല്ലാതെബലമാപഹരിക്കയും * ചെയ്തോരോസന്ദംശമാകുംനരകേയ
മകിങ്കരർ കടിൽചുട്ടുപഴുപ്പിച്ചുതൊലിയെല്ലാംപറിച്ചിടും * വൃളി

ചാരം ചെയ്തിടുന്നനരരേനാരിമാരെയും * യമകിങ്കരർദണ്ഡിച്ചുലോഹം
കൊണ്ടുള്ള പാവയെ ഉഴിപ്പിച്ചതിനെയാലിംഗനം ചെയ്യിച്ചിടുംത്രു
ലോം * നാരികപുരുഷപ്പ്രാവപുമാനപ്പ്രാവനരിയും മഹാവിടതയോ
ടെന്നുംനടന്നിടുന്നാപാപിയെ * വജ്രതുല്യനിറമഞ്ഞമാറാമിരുമ്പാലു
ള്ളതാരഗ്രമാം ഇലവിൻകൊമ്പുകളതിന്മേൽമധ്യേവച്ചുവലിച്ചിടും *
രാജാവോരാജപുരുഷന്മാരോപാഷണ്ഡരെന്നപോൽ ധർമ്മാത്മതി
വെടിഞ്ഞീടുന്നവരിവരുമരിക്കവേ * അദ്ദുഷ്ടരെവൈതരണീനരകത്തി
ങ്കലിട്ടിടും ദുർഗ്ഗന്ധവസ്തുസമ്പൂർണ്ണമായീടുംനദിയാണത് * യാദോഗണ
ങ്ങൾ ഭക്ഷിക്കമൊറാനദിയിലൊരുവനെയും കൊല്ലാതെകൊന്നധികമായ്‌വ
ലച്ചിട്ടുമവരങ്ങുമെ * മുൻചെയ്യ്താർമഹാപാപംമൂലമായ്മുനിപുംഗ
വ! മലംമൂത്രംചലംരക്തംകേശാസ്ഥിനഖസാഖ്യവും * കൊഴുപ്പുംനെ
വലയുമുള്ളതിൽകഷ്ടപ്പെട്ടത്തിടും വൃഷലീപതികളംവിപ്രർവിലജ്ജർ
പാപമററവർ * ആചാരനിയമംവിട്ടിട്ടിഷ്ടംപോലെനടപ്പവർ അദ്ദു
ഷ്ടരെച്ചലംരക്തംമലമൂത്രങ്ങളായതും * കഫവുംനിറയുംപൂയോദത്തി
ലിട്ടുന്നകാശ്രിതർ അവരെല്ലാംഭജിപ്പിക്കുന്നദുർബുദ്ധികളെയവർ *
ഗർദ്ദഭശ്വാവിവിശസ്തംനായന്മാരായിവിപ്രരും വേട്ടയാടീട്ടുവിംഹി
രംമൃഗങ്ങളെവധിക്കുകിൽ * അവർമരിക്കവേക്രൂരമ്പുകളാൽകാലകി
ങ്കരർ അദ്ദുഷ്ടരെലക്ഷ്യമാക്കിപ്രയോഗിച്ചുമറിച്ചിടും * ഡാംഭികർഡം
ഭനായ്യാഗംഗഹിംസിച്ചീടിൽപശുക്കളെ വൈശസംനരകത്തിങ്കല
വരെകാലകിങ്കരർ * പതിപ്പിച്ചിട്ടുനൽപാട്ടുകൊണ്ടടിച്ചീടുമേററവും
സജാതിബ്ഭാര്യയെക്കൊണ്ടുകാമത്താൽമൂഢനാംദ്വിജൻ * രേത
സ്സുപാനംചെയ്യിക്കിലവനെക്കാലകിങ്കരർ രേതഃകുണ്ഡത്തിലിട്ടിട്ടുഭജി
പ്പിക്കുമതേററവും * ചെവരിക്കായ്കൈവിഷംനാംകീടകയോഗ്യപർ
ഭൃത്യരും തീവച്ചുകൊൽകഗ്രാമങ്ങൾനശിപ്പിക്കുകയോമുനേ! * ചെ
യ്തീടുകിൽമരിക്കുമ്പോളവരെകാലകിങ്കരർ പതിപ്പിച്ചീടുമാശ്വാനാദ
നമാംനരകത്തിലായ് * എഴുനൂറൊരുത്തിരുപതുമ്പതിൽപട്ടി,കളായ
വബലമായിക്കടിച്ചീടുമതേററംകേൾനാംമുനേ! * ഇനിയുംഞാൻപറ
ഞ്ഞീടാമവീചിമുതലുള്ളതും.

ശ്രീദേവീഭാഗവതം എട്ടാംസ്കന്ധം

ഉപപലക്ഷണം

ഇരുപത്തിരണ്ടാമദ്ധ്യായം.



# ഇരുപത്തിമൂന്നാമധ്യായം

ശ്രീനാരായണൻ പറഞ്ഞു

ക്രയവിക്രയകാര്യങ്ങൾ സാക്ഷിയായ് കണ്ടുനിന്നവർ ദുർബ്ബുദ്ധി
കൾ കണ്ടതില്ലയെന്നസത്യമുരയ്ക്കുകിൽ * മരിക്കുമ്പോൾ ചെന്നുവീഴു
മവീചിനരകത്തിലായ് നൂറുയോജനപൊക്കത്തിൽ ഗിരിമൂർദ്ധാവിൽ
നിന്നവർ * തലകീഴായതിൽവീഴുമൊരാലംബവുമെന്നിയേ വീചി
യോടൊത്തജലമാണിതെന്നാലസ്ഥാനമാസ്ഥലം *വീചിയറ്റോരതിൽ
വീണെന്നാൽ മണിപോൽ തകരുംതന്ന മരിക്കയില്ലപിന്നീട്ടമീവണ്ണംത
ന്നവീഴണം * ദ്വിജനും പത്നിയും മദ്യപാനവും, സ്വപവൈശ്യരും വ്രത
സ്ഥരായ് സോമപാനമത്തും ചെയ്താൽ പ്രമാദമായ് * അവരേനിരയ
ത്തിങ്കലിട്ടിട്ടു യമകിങ്കരർ കാരിരുമ്പുലയിൽവച്ചിട്ടുരുക്കിജ്ജലമെന്ന
പോൽ * ആക്കീട്ടുള്ളകുടിപ്പിക്കുമധികം വിധിനന്ദന! ഏതുമർത്ത്യാധമൻ
തന്റെ സദ്ഭാവനനിമിത്തമായ് * വിദ്യാജന്മം തപം വർണ്ണാശ്രമാചാ
രമിവറ്റയാൽ അധികംശ്രേഷ്ഠനേയൊട്ടും ബഹുമാനിച്ചതില്ലയോ *
അവനേയമദൂതന്മാർ ക്ഷാരകർദ്ദമമെന്നതിൽ തലകീഴായ് നിറുത്തീട്ടു
പീഡിപ്പിച്ചീടുമേറ്റവും * നരനേയാന്നാരിയേയോ പശുവാക്കീട്ടുകാ
മിയായ് ഏതവർ നരമേധത്തെച്ചെയ്തീടുന്നവരേമുനേ! * കലപ്പെട്ടപ
ശുക്കൾ താൻ ചെന്നിട്ടക്കാലമന്ദിരേ രക്ഷോഗണങ്ങളായ് തീർന്നവാ
ളാൽ വെട്ടിമുറിച്ചുടൻ * രക്തപാനമതു ചെയ്തും പാടിയാടീട്ടുമേറ്റ
വും മാംസംഭുജിച്ചിട്ടും ക്രൂരന്മാരായ പുരുഷാധമർ * സാധുക്കളായ് കാ
ട്ടുകളിൽ ഗ്രാമങ്ങളിലുമങ്ങനെ ജീവിക്കും ജന്തുവർഗ്ഗത്തെച്ചതിയാലെപി
ടിച്ചുടൻ * ശൂലസൂത്രാദിയിൽ കോർത്തുകളിച്ചുഴൽവളർത്തുകിൽ അവരേ
ച്ചേർത്തിട്ടും ശൂലപ്രോതത്തിങ്കൽ മരിക്കവേ * ശൂലത്തിൽ കോർത്തിട്ടും
പൈദാഹങ്ങൾ കൊണ്ടും വലച്ചിട്ടും കൊക്കും കഴുകനും കൊക്കുകൊണ്ടു
കൊത്തിപ്പറിച്ചിട്ടും * പീഡയാൽ തൻപാപമെല്ലാമപ്പോളോർത്തീടു
മേമുനേ! സർപ്പങ്ങൾ പോൽ ക്രൂരരായിജ്ജന്തുവർഗ്ഗത്തെയെപ്പോഴും *
പീഡിപ്പിക്കുന്നവരുമാദ്ദന്ദശൂകാഖ്യമായിടും നരകത്തിൽ പതിച്ചീടും
സർപ്പങ്ങളതിലൊക്കയും * അഞ്ചുമേഴും ഫണം ചേർന്നതിക്രൂരങ്ങളാമ
വ മൂഷികങ്ങളെയെന്നോണം വിഴുങ്ങുമവരേമുനേ! * പൊട്ടക്കിണറ്റിൽ
ഗുഹയിലിരുട്ടുമുറിതന്നിലും ജന്തുക്കളേയിട്ടടയ്ക്കുന്നവരേയമകിങ്കരർ * അ
വയിൽതാനടച്ചിട്ടു വിഷം ചേർന്നുള്ളൊരഗ്നിയാൽ പുകച്ചു ബുദ്ധിമുട്ടി
ക്കും മരിച്ചിട്ടങ്ങു ചെല്ലവേ * ഗൃഹസ്ഥരാം ദ്വിജർ കാലത്തെത്തീടും വഴി
പോക്കരെ ഹേളിക്കും പോലെ പാപദൃഷ്ട്യാ നോക്കുകിലബ്ഭടർ *

പശ്ചാത്താപമേതുമില്ലാതവർക്കെല്ലാരുകണ്ണുകൾ കഴുകംകാകന്മാരും വജ്രംപോലുള്ള കൊക്കിനാൽ * കൊത്തിപ്പറിച്ചുഭക്ഷിച്ചീടും,ക്രൂരസ്വഭാവികൾ അഹങ്കാരംദ്രവ്യഗർവ്വമിവയാലൊന്നുനോക്കുവാൻ * പോലും ദ്രവ്യവ്യയംചിന്തിച്ചതുംചെയ്യാതെകേവലം വ്യർത്ഥംചിലവുംതന്നെസദാചിന്തിച്ചുദുഃഖിയായ് * മനസ്സുംമുഖവുംവാടികരിഞ്ഞുംചിന്തമൂലമായ് ഭൂതംപോലെപണംകാക്കുന്നവനങ്ങുമരിക്കുകിൽ * ദുഷ്കർമ്മത്താലിട്ടംസൂചീമുഖത്തിൽകാലകിങ്കരർ അവനെത്തന്തുവായന്മാർപോലെസൂചികൾകൊണ്ടവർ * അംഗങ്ങളെല്ലാംകുത്തിപ്പോറ്റുന്നെയ്തുകഷ്ടപ്പെടുത്തിടും പാപംചെയ്യുംനരന്മാർക്കിവ്വിധത്തിൽതന്നെയുണ്ടുകേൾ * തീവ്രവേദനയേകീടുംനരകങ്ങളസംഖ്യമായ് ചിലപാപികളെല്ലാമൊന്നൊന്നേവംപാപികളന്യരും * പതിച്ചീടുന്നുഘോരനരകങ്ങളിലങ്ങനെ പുണ്യവാന്മാർപുണ്യലോകങ്ങളിലുംചെല്ലുമിവ്വിധം * സ്വർഗ്ഗലോകംഗമിച്ചീടാൻഹേതുവാംദേവിതന്നുടെ പൂജാദികളശേഷംഞാൻബഹുധാ നിന്നോടോതിനേൻ * അവയെച്ചെയ്യുവെന്നാകിൽനരകംവരികില്ല താൻ സംസാരാബ്ധികടത്തീടുംപൂജിക്കിലവൾമർത്ത്യരേ.

ശ്രീദേവീഭാഗവതം എട്ടാംസ്കന്ധം
നരകവർണ്ണന
ഇരുപത്തിമൂന്നാമദ്ധ്യായം.

---

## ഇരുപത്തിനാലാമദ്ധ്യായം

---

നാരദൻ പറഞ്ഞു

ദേവ്യാരാധനതൻധർമ്മലക്ഷണംചൊല്ലുകെങ്ങനെ പരമാംപദമെന്നെണ്ണംസേവിച്ചാലവളേകിടും * സേവാവിധിയുമെന്താണെന്നാരാധിച്ചതുമോതുക എന്തിനാൽഘോരനരകംപോകാതെരക്ഷിക്കുമായവൾ?

ശ്രീനാരായണൻപറഞ്ഞു

ശ്രദ്ധയോടെ കേട്ടുകൊണ്ടാലുംദേവർഷേ!ഞാൻപറഞ്ഞിടാം ധർമ്മാരാധനയാൽദേവിപ്രസാദിക്കുന്നരീതിയെ * സ്വധർമ്മമിന്നതെന്നും ഞാൻപറഞ്ഞീടാംധരിക്കനീ അനാദിയാമിസ്സംസാരേദേവിയെപ്പൂജ ചെയ്യുകിൽ * ഘോരദുഃഖങ്ങളിൽനിന്നുരക്ഷിച്ചീടുമവൾമുനേ! അവളെലോകർപൂജിക്കുംവിധിയേകേട്ടുകൊൾകനീ * പ്രഥമാതിഥിയിൽ നെയ്യാൽദേവിയെപൂജചെയ്യണം ഏകണംവിപ്രനായ്നെയ്താൻരോഗശാന്തിവരുംദൃഢം * ദ്വിതീയയിൽശർക്കരയാൽപൂജിക്കജഗദംബയെ ശർക്കരാദാനവുംചെയ്കദീർഘായുസ്സായ്വരുംനരൻ * തൃതീയയിൽ

പൂജചെയ്യാൻക്ഷീരമാകുന്നനാരദ! പാൽദാനംചെയ്തു വിപ്രനായ്ദുഃ
ഖമെല്ലാംനശിച്ചീടും * ചതുർത്ഥിയിങ്കൽപൂജയ്ക്കപ്പൂപ്പംതന്നെ
യുത്തമം ദ്വിജദാനത്തിനും,വിഘ്നമുണ്ടാകില്ലതുകാരണം * പഞ്ചമീ
തിഥിയിൽവാഴപ്പഴംനൈവേദ്യമാക്കണം ഫലംതാൻദാനവുംചെയ്ക
ബുദ്ധിമാനായ്‌വരുംനരൻ * ദേവീപൂജയ്ക്കുതാൻചൊല്ലീടുന്നുഷഷ്ഠി
യിൽനാരദ! ദാനത്തിനുമതാകുന്നു കാന്തിമാനായ് ഭവിക്കുവാൻ * ഗു
ളംദേവിക്കുനൈവേദ്യംസപ്തമീതിഥിയിങ്കലായ് ഗുളംതാൻദാനവും
ചെയ്താൽദുഃഖമെല്ലാംനശിച്ചിടും * നൈവേദ്യമാക്കണംനാളികേര
മഷ്ടമിയിൽമുനേ! ദ്വിജനായതുതാൻദാനംചെയ്യണംതാപഹീന
നാം * മലരംബക്കനവമീതിഥിക്കർപ്പിച്ചുദാനവും ചെയ്താലിഹപരം
രണ്ടുലോകത്തുംസുഖമേറുമേ * കാരെള്ളുതാൻദശമിയാംതിഥിക്കംബി
യ്ക്കുവിപ്രനും കാലലോകഭയംചെറവുംസംഭവിക്കാതിരിക്കുവാൻ *
ഏകാദശിക്കുദേവിക്കുദധിവിപ്രനുദാനവും അതുതാൻചെയ്കിൽദേ
വിക്കധികംപ്രീതിനായാമവൻ * ദ്വാദശിക്കവലംബെയ്ക്കുനൽകിവിപ്രനു
മേകുകിൽ അതുതാനാ,യവൻദേവീപ്രിയനായിബ്ഭവിച്ചിടും * ത്ര
യോദശിക്കുകടലനൈവേദ്യംചൊല്ലീടുന്നുതേ അതുതാൻദാനവുംചെ
യ്യോൻസന്താനത്തെലഭിച്ചിടും * ചതുർദ്ദശിക്കുസക്തുക്കളംബാനൈ
വേദ്യമാകണം അവർക്കേദാനവുംചെയ്കിൽ ശിവപ്രിയനാമവൻ *
പായസംപൌർണ്ണമിയ്ക്കംബാനൈവേദ്യംവിപ്രദാനവും ചെയ്താൽപി
തൃക്കളെല്ലാരുംകരകേറുമവന്നുകേൾ * ദേവീപ്രീതിക്കുതത്തിഥിയിൽ
ചെയ്യണംഹോമവും മുനേ! തിഥിദ്രവ്യങ്ങളെല്ലാംകൊണ്ടു,ശേഷാരിഷ്ട
നാശനം * പായസംഞായറാഴ്ചയ്ക്കുനൈവേദ്യംപറയുന്നുതേ തിങ്ക
ളാഴ്ചയ്ക്കുപാലോടുംചൊവ്വയ്ക്കുകദളിപ്പഴം * ബുധനാഴ്ചയ്ക്കുയ്ക്കന
പുതുവെണ്ണനിവേദ്യമായ് വ്യാഴാഴ്ചയ്ക്കുശുക്രനുതാൻവെള്ളയിൽപഞ്ച
സാരയും * ശനിയാഴ്ചയ്ക്കുപശുവിൻനെയ്യെനൈവേദ്യംപറഞ്ഞിടും ഇ
രുപത്തേഴുനക്ഷത്രനൈവേദ്യംകേൾക്കനീമുനേ! * ഘൃതം,തിലം,ശർക്ക
രയും,ദധി,ദുഗ്ദ്ധം,കിലാടകം ദധികൂർച്ചി,മോദകവും,ഫേണിയും,ഘൃതാ
മണ്ഡകം * കംസാരം,വടപത്രം,കേൾഘൃതപൂരവുമങ്ങനെ വടകം,
കോകരസവും,പൂരണം,മധുസൂരണം * ഗുളം,ശൃംഗകവും,ദ്രാക്ഷാ,ഖ
ർജ്ജൂരം,കേൾചാരകം അപൂപം,നവനീതം,കേൾമുദ്ഗം,മോദകമാ
യതും * മാതുലിംഗവുമെന്നാതുള്ളൊരുനൈവേദ്യമൊക്കയും വിഷ്ണുദേ
വികളാംദേവാഗണങ്ങളിൽനൈവേദ്യമതിടാം * ഇതുപദാർത്ഥങ്ങൾകേദി
ച്ചാൽപ്രനാളിക്കുമൊരോദശാരി ഗുളംതന്നെപാൽതയിരുംമാതുമ
പ്പവുമങ്ങനേ * വെണ്ണയുംവെള്ളരിക്കായുംകമ്പളങ്ങാസുമോദകം പ

കപ്പഴംപഴംഞാവൽപഴംമാമ്പഴമെല്ലത്തും * നാരങ്ങാമാതളങ്ങായും
നല്ലെവന്തപ്പഴങ്ങളും നെല്ലിക്കാപായസംനെല്ലൊരവൽകടലയായതും *
നാളികേരംസുജംബീരംകാച്ചിലുംനല്ലചേനയും ക്രമമായിച്ചൊന്നതെ
ല്ലാംനൽനൈവേദ്യങ്ങളാസ്സൂതം * വിഷ്കംഭാദികളാംയോഗങ്ങളിൽ സ
ത്തുക്കൾചൊന്നവ കരണങ്ങൾക്കുനൈവേദ്യംചൊല്ലുവേൻപറയാമിനി *
കംസാരം,മണ്ഡകം,ഫേണി,മോദകം,വടപത്രകം ലഡ്ഡുകം ഘൃത
പൂരം,കർണതിലം,ദധിഘൃതം,മധു * ദേവികരണങ്ങൾക്കുനൈവേദ്യ
ങ്ങളതീയിവ ദേവീപ്രീതിക്കവേറെയുംവിധാനംപറയാമതും * ശ്രദ്ധ
യായിട്ടുനീകേട്ടുകൊൾകനാരദമാമുനേ! ചൈത്രശുക്ലതൃതീയയ്ക്കു
നരൻമധുകശാഖിയെ * പൂജിച്ചുപഞ്ചഗവ്യാദിനിവേദിക്കകദളിയ
യായ് തൃതീയയാകഴിയുന്നമാസംപന്ത്രണ്ടിലു ക്രമാൽ * വിധിപോൽ
ശുക്ലപക്ഷത്തിൽനൈവേദ്യംഞാൻപറഞ്ഞിടാം വൈശാഖമാസേ
നൈവേദ്യ ഗുളാന്നംമുനിസത്തമ! * ജ്യേഷ്ഠമാസമതിൽദേവീപ്രീതിക്ക
മധുവസ്ത്രകം ആഷാഢത്തിന്നുനൈവേദ്യമാഷാപൂപവെണ്ണതാൻ *
ശ്രാവണേദധിനൈവേദ്യംഭാദ്രത്തിൽനല്ലശർക്കര ആശ്വിനത്തിൽ
പായസംതാൻപാലക്കാർത്തികയിങ്കലും * മാർഗ്ഗത്തിൽഫേണിയെന്നോ
തും പൌഷത്തിൽദധികൂർച്ചിക മാഘമാസത്തിൽനൈവേദ്യംപശു
വിൻനെയ്യരുളീടും * ഫാൽഗുനത്തിൽപറഞ്ഞിടുംനാരികേളംനിവേദ്യ
മായ് ക്രമാലീട്ടുപന്ത്രണ്ടുനൈവേദ്യങ്ങൾകഴിക്കണം * മംഗലാ,
വൈഷ്ണവീ,മായാ,കാളരാത്രി,ദുരത്യയാ മഹാമായാ,സുമാതംഗീ,കാ
ളീ,കമലവാസിനീ * ശിവാ,സഹസ്രചരണാ,സർവമംഗളരൂപിണീ മധൂ
കത്തിങ്കലീനാമങ്ങളാൽപൂജിക്കദേവിയെ * സ്തുതിക്കണംപിന്നെമധു
ദ്രുമത്തിൽവാഴമംബയെ ഇഷ്ടസാദ്ധ്യത്തിനായിട്ടുവ്രതപൂർത്തിക്കമായ്
ശൃണു! * നമഃപുഷ്കരനേത്രയ്ക്കായ് ജഗദ്ധാത്രിനമോസ്തുതേ മഹേ
ശ്വരി!മഹാദേവി!മഹാമംഗലരൂപിണി! * പരമേ!പാപസംഹർത്രി!
പരമാർഗ്ഗപ്രദായിനി! പരമേശി!ജഗത്കർത്രി!പരബ്രഹ്മസ്വരൂപി
ണി! * മദദാത്രി!മദോന്മത്തേ!മാനഗമ്യേ!മഹോന്നതേ! മനസ്വിനി!
മുനിധ്യേയ!സൂര്യമണ്ഡലവാസിനി! * ജയലോകേശ്വരി!പ്രാജ്ഞേ!
പ്രളയാംബുദസന്നിഭേ! മഹാമോഹനാശിപ്പാനായ്ദേവദാനവപൂജി
തേ! * യമലോകംനശിപ്പിക്കുംയമപൂജ്യേ!യമാഗ്രജ! യമനെയുംനിഗ്ര
ഹിക്കുംസർവപൂജ്യനമോനമഃ * സമസ്വഭാവ!സർവേശി! സർവ്വസംഗ
വിവർജ്ജിതേ! സംഗനാശിനി!ഹേകാമ്യരൂപേ!കാരുണ്യവിഗ്രഹേ! *
കങ്കാളഘോരേ!കാമാക്ഷി!മീനാക്ഷി!മർമ്മഭേദിനി! മാധുര്യരൂപശീ
ലേനൽപ്രണവകൊണ്ടുപൂജിതേ! * മഹാമന്ത്രതന്ത്രഗമ്യേ!നിദിധ്യാ

സപ്രിയങ്കരി! മനുഷ്യമാനസഗേ!മന്മഥാരിപ്രിയംകരി! * അരയാൽ വേപ്പുപേരാൽമാവെന്നുകണവീരവും പ്ലാവെരുക്കംവില്വാമരവുമീ പ്ലാശ്‌വൃക്ഷസ്വരൂപിണി! * ദുഗ്ദ്ധവല്ലിയിൽവാണീടുംദയനീയേദയാധികേ! ദാക്ഷിണ്യകരുണാരൂപേ!ജയസവ്വജ്ഞെവല്ലഭേ! * പൂജിച്ചശേഷമിസ്തോത്രംകൊണ്ടുമനന്നായ്സ്തുതിക്കണം ആവ്രതത്തിൻപുണ്യമെല്ലാംലഭിക്കുമുടനേദ്ധ്രുവം * ഇന്ദ്രവീപ്രിയമാംസ്തോത്രമെന്നുമാരുജപിക്കുമോ അവന്നാധിവ്യാധികളുംശത്രുപീഡയുമററുപോം * അത്ഥാത്ഥിക്കത്ഥമുണ്ടാകുംധനാത്ഥിക്കുധനംവരും കാമിക്കുകാമംസാധിക്കും മോക്ഷാത്ഥിക്കാശുമോക്ഷവും * ബ്രാഹ്മണൻവേദവിത്താകുംജയിക്കും ക്ഷത്രിയൻമുനേ ധനധാന്യാഢ്യനാംവൈശ്യൻശൂദ്രൻസുഖിയുമായിട്ടും * ശ്രാദ്ധകാലത്തിലിസ്തോത്രംശ്രദ്ധനായിജ്ജപിക്കുകിൽ കല്പത്തോളംപിതൃക്കൾക്കനശിക്കാതൃപ്തിവന്നിടും * അംബാരാധനമേവംഞാനരച്ചസുരപൂജിതം ഭക്ത്യാചെയ്യുന്നവൻദേവീലോകത്തിങ്കൽഗമിച്ചിടും * ശ്രീദേവീപൂജയാൽസവ്വകാമവുംസാദ്ധ്യമാംമുനേ അന്ത്യകാലേവരുംപാപഹാനിയുംശുദ്ധബുദ്ധിയും * സവ്വത്രപൂജ്യനായ്മാനധനങ്ങൾകൊണ്ടുമാന്യനായ് തീരുംപൂജിപ്പവൻദേവിപ്രസാദംകൊണ്ടു നാരദ! * സ്വപ്നത്തിലുംഭവിച്ചീടില്ലവന്നുനരകാൽഭയം മഹാമായാപ്രസാദത്താൽപുത്രപൌത്രാദിപൂണ്ണനായ് * ഭവിക്കുംദേവിതൻഭക്തൻവിചാരിക്കേണ്ടതില്ലതിൽ ഏവംനിന്നോടുരച്ചേൻഞാൻനരകോദ്ധാരലക്ഷണം * സവ്വമംഗളമേകീടുംമഹാദേവീപ്രപൂജനം മധൂകപൂജയുംമാസങ്ങളിൽചെയ്യുന്നപൂജയും * മധൂകാഹ്വയമാംപൂജയെല്ലാംചെയ്യുന്നതാരുവാൻ അവന്നുരോഗബാധാദിഭയമുണ്ടാകയില്ലതാൻ * ഇനിയുംഞാൻപറഞ്ഞീടാംപ്രകൃതിക്കുള്ളപഞ്ചകം നാമരൂപോല്പത്തികളാൽജഗദാനന്ദദംപരം * മാഹാത്മ്യാഖ്യാനങ്ങൾചേരുന്നതു,കൌതുകമേകിടും മോക്ഷവുംസംഭവിച്ചീടുംകേട്ടുകൊള്ളുക നാരദ!.

ശ്രീദേവീഭാഗവതം എട്ടാംസ്കന്ധം

ഭൂരാധനംഭേദം

ഇരുപതിനാലാമദ്ധ്യായം.

---

എട്ടാംസ്കന്ധം സമാപ്തം.

ശ്രീലളിതാംബികായൈനമഃ ·

# ഒമ്പതാംസ്കന്ധം

## ഒന്നാമദ്ധ്യായം.

ശ്രീനാരായണൻപറഞ്ഞു

ഗണേശന്നമ്മയാംദുർഗ്ഗാ, രാധാ, ലക്ഷ്മീ, സരസ്വതീ സാവിത്രീ, സൃഷ്ടിയിൽപഞ്ചവിധംപ്രകൃതിനാരദ!

നാരദൻപറഞ്ഞു

എന്തിനുണ്ടായ് പ്രകൃതിയാരാകുന്നു ജ്ഞാനവിത്തമ! എന്തുലക്ഷണമഞ്ചായിതീർന്നതെന്തിനു ചൊല്ലുക? * അവർതൻചരിതംപൂജാവിധിയുംതൽഫലങ്ങളും എന്തിനെങ്ങവതാരങ്ങളതും ചൊല്ലുക നീവിഭോ!

നാരായണൻപറഞ്ഞു

എവൻസമർത്ഥനായീടും ചൊല്ലാൻപ്രകൃതിലക്ഷണം കുറച്ചോതാമെങ്കിലുംഞാൻധർമ്മനിൽനിന്നുകേട്ടപോൽ * പ്രകൃഷ്ടവാചകം താൻ"പ്ര""കൃതി"യസ്സൃഷ്ടിവാചകം സൃഷ്ടിക്കുമുഖ്യയെന്നർത്ഥംപ്രകൃതിക്കമുനീശ്വര! * മുഖ്യസത്വഗുണത്തിന്നും"പ്ര"ശബ്ദംപറയുന്നതേ "കൃ"യെന്നോതുംരജസ്സിന്നു"തി"യെന്നോതുംതമസ്സിനും * ത്രിഗുണാത്മികയായുള്ള ശക്തിയോടുകൂടിയിട്ടും പ്രധാനസൃഷ്ടികർത്രിക്കുചൊല്ലുംപ്രകൃതിയെന്നുപേർ "പ്ര"യ്ക്കർത്ഥംപ്രഥമന്തിങ്കൽ"കൃതി"യസ്സൃഷ്ടിവാചകം സൃഷ്ടിക്കമാദ്യമുള്ളാളെന്നർത്ഥമാംപ്രകൃതിക്കുടൻ * സൃഷ്ടിക്കാത്മാപ്രകൃതിയോടൊത്തുരണ്ടുവിധത്തിലായ് വലത്തുപാതിപുരുഷനിടത്തുപ്രകൃതിഃപരാ * അനാദിയായ് ബ്രഹ്മരൂപയായീട്ടുനിത്യയാണവൾ ആത്മാവപ്പോലെയഗ്നിക്കതിതീയിൽ ദഹനശക്തിപോൽ * സ്ത്രീപുംഭാവംനിനയ്ക്കാത്തതിനാൽതന്നെയോഗികൾ രണ്ടുംബ്രഹ്മമയം ബ്രഹ്മൻ! നിത്യങ്ങളവയെന്നുമേ * സ്വേച്ഛക്കുചേരുംശ്രീകൃഷ്ണനിച്ഛപോൽസൃഷ്ടിചെയ്യുവാൻ വേഗത്തിലുണ്ടായിതീർന്നാള് മൂലപ്രകൃതിയീശ്വരി * സ്വേച്ഛയാപഞ്ചവിധമായ് ഭേദിച്ചാൾസൃഷ്ടികാര്യമായ് ഭക്താനുഗ്രഹത്തിന്നും ഭക്തവത്സലയാകയാൽ * ഗണേശന്നമ്മയാംദുർഗ്ഗാ ശിവരൂപാശിവപ്രിയാ നാരായണീവിഷ്ണുമായാപൂർണ്ണാബ്രഹ്മസ്വരൂപിണീ * മനുക്കൾദേവർമുനിമാരിവരാൽപൂജ്യയായവൾ സർവ്വാധിഷ്ഠാത്രിയാംദേവീസർവ്വരൂപാസനാതനീ * ധർമ്മസത്യയുതാസ്തുത്യായശോമംഗലദായിനീ ദുഃഖങ്ങളെല്ലാംപോക്കുന്നോൾ ബ്രഹ്മാനന്ദംകൊടുപ്പവൾ * ശരണാഗതദീനാർത്തപരിത്രാണപരായണ തേജോരൂപാപരാകൃഷ്ണ

ബുദ്ധ്യധിഷ്ഠാതൃദേവത * സർവ്വശക്തിസദാസാക്ഷാൽബ്രഹ്മത്തിൻശക്തിയായവൾ സിദ്ധേശ്വരീസിദ്ധിരൂപാസിദ്ധിദാസിദ്ധിയീശ്വരി * ബുദ്ധി,നിദ്രാ,ക്ഷുൽപ്പിപാസാ,ഛായാ,തന്ദ്രാ,ദയാസ്മൃതി,ജാതി,ക്ഷമാ,ഭ്രാന്തി,ശാന്തി,കാന്തി,ചേതനയായതും * തുഷ്ടി,പുഷ്ടിയതും,ലക്ഷ്മി,ധൈര്യ്യം,മായയുമങ്ങനെ കൃഷ്ണനാംപരമാത്മാവിൻസർവ്വശക്തിയുമാണവൾ* വേദാഗമങ്ങളിൽദുർഗ്ഗാഗുണങ്ങൾവിസ്തരിച്ചിട്ടും അനന്തമതോരല്പം ഞാൻപറഞ്ഞു,കേൾക്കകന്യയേ * ശുദ്ധസത്വസ്വരൂപയാംലക്ഷ്മീപരമാത്മാവുതന്നുടെ സർവ്വസമ്പദ്രൂപസമ്പദധിഷ്ഠാത്രിയുമായവൾ * കാന്താശാന്താ,ദാന്തയേററം,സുശീലാസർവ്വമംഗല ലോഭംമോഹംകാമകോപാഹങ്കാരങ്ങളുമററവൾ * മഹാപതിവ്രതാഭക്തവത്സലാ,പതിയായിട്ടും ഭഗവാൻതൻപ്രാണതുല്യാസ്നേഹപാത്രംപ്രിയംവദ * സർവ്വധാന്യാത്മികാദേവീജീവനോപായരൂപിണീ വൈകുണ്ഠത്തിൽവസിക്കുന്നു പതിസേവയൊടാരമ * സ്വർഗ്ഗത്തിങ്കൽസ്വർഗ്ഗലക്ഷ്മിഭൂപക്കാരാജലക്ഷ്മിയും ഗൃഹലക്ഷ്മിഗൃഹത്തോരുംഗൃഹസ്ഥന്മാക്കതേവിധം * ദ്രവ്യങ്ങൾക്കുപ്രാണികൾക്കുമെല്ലാംസൌന്ദര്യ്യലക്ഷ്മിയും കീർത്തിലക്ഷ്മീസുകൃതികൾക്കാഭാലക്ഷ്മിനൃപക്കവൾ * വണിക്കുകൾക്കുവാണിജ്യശ്രീ,ജ്യേഷ്ഠാപാപികൾക്കവൾ കരുണാശാലിനീവേദംഘോഷിക്കുംസർവ്വസമ്മതാ * സർവ്വപൂജ്യാസർവ്വവന്ദ്യ,യന്യയേക്കേൾക്കചൊല്ലിടാം ആത്മാവിൻവാഗ്ബുദ്ധിവിദ്യാജ്ഞാനാധിഷ്ഠാത്രിയാംപര * സർവ്വവിദ്യാരൂപിണിയാംസരസ്വതിമഹാമുനേ! മേധാനൽബുദ്ധികവിതാപ്രതിഭാസ്മൃതിദായിനീ * നാനാസിദ്ധാന്തഭേദാർത്ഥങ്ങളെല്ലാംചെയ്തിട്ടുനവൾ സർവ്വസന്ദേഹവുംപോക്കുംവ്യാഖ്യാബോധസ്വരൂപിണീ * വിചാരകാരിണീഗ്രന്ഥകാരിണീശക്തിരൂപിണീ സ്വരഗീതാനുസന്ധാനതാളകാരണരൂപിണീ*വിഷയജ്ഞാനവാഗ്രൂപാസർവ്വജീവോപജീവിനീ വ്യാഖ്യാവാദകരീശാന്താവീണാപുസ്തകധാരിണീ * ശുദ്ധസത്വസ്വരൂപാകേൾസുശീലാശ്രീഹരിപ്രിയാ ശുക്ലപ്പൂമഞ്ഞിന്ദുപത്മമിവതൻ കാന്തിയാന്നവൾ * ആത്മാവാംകൃഷ്ണനെരത്നമാലയാൽപൂജചെയ്യവൾ തപോരൂപാതപിപ്പോക്കുതപസ്സിൻഫലമേകുമവൾ * സിദ്ധിവിദ്യാരൂപിണിയാൾസർവ്വസിദ്ധിപ്രദായിനി ജനങ്ങളവളില്ലാഞ്ഞാൽ മൂകന്മാർശവസന്നിഭർ * വേദാഗമങ്ങൾഘോഷിക്കുംമൂന്നാംപ്രകൃതിദേവിയെ ചുരുക്കിച്ചൊല്ലിനേൻ,ബോധിച്ചാലുംനീയിനിയന്യയേ * സന്ധ്യാവന്ദനമന്ത്രങ്ങൾതന്ത്രങ്ങൾനാലുജാതികൾ സാംഗവേദങ്ങൾ ഛന്ദസ്സുകൾക്കുംജനനിയായവൾ * വിപ്രജാതിസ്വരൂപാനൽജപരൂപാതപസ്വിനീ ബ്രഹ്മണ്യതേജോരൂപാകേൾസർവ്വസംസ്കാരരൂപി

ണീ* ശുദ്ധസത്വരൂപാ സാവിത്രീഗായത്രീവിധിതൻപ്രിയ ഓക്കുന്നാത്മ
വിശുദ്ധിക്കായ് തൻസ്പർശം തീർത്ഥമാക്കയും* ശുദ്ധസ്ഫടികസംകാശാ ശു
ദ്ധസത്വസ്വരൂപിണീ പരമാനന്ദരൂപാ സർവ്വോൽകൃഷ്ടാ നിത്യയായവ
ൾ* നിർവ്വാണപദമേകീടും പരബ്രഹ്മസ്വരൂപിണീ ബ്രഹ്മതേജോമയീ
ബ്രഹ്മതേജോധിഷ്ഠാതൃദേവത* ജഗത്തെല്ലാം ശുദ്ധമായിതവൾ തൻപാ
ദധൂളിയാൽ നാലാംപ്രകൃതിയെച്ചൊല്ലീ നന്നഞ്ചാമത്തെയുരച്ചീടാം ഞാ
പ്രാണനധിഷ്ഠാത്രി പഞ്ചപ്രാണസ്വരൂപിണീ പ്രാണാധികാ പരന്നവ
ൾ മഹാസുന്ദരിയായവൾ* ഗൌരവത്തോടുയർന്നുള്ളോൾ സർവ്വസൌഭാ
ഗ്യമാനിനീ ഗുണകാന്തികളാൽ തുല്യയാം വാമാംഗാർദ്ധസ്വരൂപിണീ* പരാവ
രാസാരഭൂതാ പരമാദ്യാ സനാതനീ ധന്യാ മാന്യാ സർവ്വപൂജ്യാ പരമാനന്ദ
ദായിനീ* ശ്രീകൃഷ്ണപരമാത്മാവിൻ രാസക്രീഡക്കധീശ്വരീ രാസമണ്ഡ
ലസംഭൂതാ രാസമണ്ഡലമണ്ഡിതാ * രാസേശ്വരീ സുരസികാ രാസാവാ
സനിവാസിനീ ഗോപസ്ത്രീകൾക്കീശാനീ ഗോലോകത്തിൽ വസിപ്പവ
ൾ * ആഹ്ലാദരൂപിണീ ദേവീ മഹാസന്തോഷരൂപിണീ ഗുണാതീതാ നി
രാകാരാ നിഷ്കാമാ ബ്രഹ്മരൂപിണീ* നിരീഹാ നിരഹങ്കാരാ ഭക്താനുഗ്രഹ
കാരണീ വേദോക്തമാകും ധ്യാനത്താൽ ധ്യാനിക്കപ്പെട്ടവൾ മുനേ! *
സുരേശമുനിമാരാലും കണ്ണാൽ കാണപ്പെടാത്തവൾ തീയും ദഹിപ്പിക്കാ
ത്താട ഭൂഷണങ്ങളുമാണ്ടവൾ * കോടിചന്ദ്രപ്രഭാപൂർണ്ണാ സർവ്വസൌന്ദ
ര്യവിഗ്രഹ! ശ്രീകൃഷ്ണഭക്തിയും സർവ്വസമ്പത്തുകളുമേകുവോൾ* വാരാഹ
കല്പേ "വൃഷഭാന"വിന്നു സുതയായവൾ അവൾ തൻ പാദപത്മത്തിൻ
സ്പർശത്താൽ ഭൂമി ശുദ്ധയായ് * ബ്രഹ്മാദ്യൈക്കദൃഷ്ടാ വൃന്ദാവനേ സർവ്വദൃഷ്ട
യായ് സ്ത്രീരത്നസാരഭൂതാ ശ്രീകൃഷ്ണവക്ഷസ്സിൽ വാഴുവോൾ * വാനിൽ
കാർമേഘമദ്ധ്യത്തിൽ മിന്നൽകൊടിയതെന്നപോൽ ആറുപത്തായി
രംവർഷം ചെയ്തിതാൻ പണ്ടു പത്മജൻ * തൽപാദദർശനത്തിന്നായാത്മ
ശുദ്ധിക്കവേണ്ടിയും കിനാവിലും കണ്ടതില്ല പ്രത്യക്ഷകഥയെന്തുവാൻ!*
അത്തപസ്സിൻ ബലംകൊണ്ടു കണ്ടാൻ വൃന്ദാവനത്തിലായ് അഞ്ചാമ
ത്തെപ്രകൃതിയാം രാധയേയും പറഞ്ഞു ഞാൻ * അംശങ്ങളായ് കലകളാ
യ് കലാംശാംശങ്ങളായുമേ ജഗത്തിൽ സ്ത്രീകളായ്ത്തീർന്നതെല്ലാം പ്രകൃ
തി താൻ ധ്രുവം * പൂർണ്ണാവതാരമവരിൽ വച്ചിട്ടീയഞ്ചു ദേവിമാർ പ്രകൃ
ത്യംശങ്ങളാം ദേവിമാരെ ഞാനുരചെയ്തിടാം* തദംശതാൻ ജഗൽശുദ്ധി
വരുത്തും ഗംഗയായവൾ പ്രകൃത്യംശനാം വിഷ്ണുവിൻകൽനിന്നൊഴുകു
ന്നവൾ!* പാപമാം വിറകിന്നേറെ ജ്വലിക്കും തീയൊടൊത്തവൾ സ്പർശ
നസ്നാനപാനങ്ങൾ കൊണ്ടു മോക്ഷം കൊടുപ്പവൾ * ഗോലോകഗമന
ത്തിന്നു കോവേണിപ്പടിയായവൾ തീർത്ഥങ്ങളാം നദികളിൽ വച്ചുറവം

ശുദ്ധയായവൾ * ശംഭുവിൻജടയാംമേരുവിന്നുനൽഹാരമായവൾ ഭാ
രതത്തിൽതപംചെയ്താക്കതെററംവൃദ്ധിയാകവോൾ * ചന്ദ്ര,പത്മ,
ക്ഷീര,നിഭാശുദ്ധസത്വസ്വരൂപിണീ നിർമ്മലാനിരഹങ്കാരാസതീനാ
രായണപ്രിയാ * പ്രകൃത്യംശോത്ഭവാവിഷ്ണുപ്രിയാതുളസിയുംമുനേ! വി
ഷ്ണുഭൂഷണരൂപാശ്രീവിഷ്ണുപാദസ്ഥിതാസതി * തപസ്സങ്കല്പപൂജാദിഫ
ലമെല്ലാംകൊടുപ്പവൾ പുഷ്പങ്ങളിൽസാരഭൂതാശുദ്ധാപുണ്യപ്രദായി
നീ * ദർശനംസ്പർശനംകൊണ്ടുംക്ഷണംമോക്ഷത്തെനൾകുവോൾ ക
ലിയിൽപാപവിറകത്തിപോൽഭസ്മീകരിപ്പവൾ * തല്പാദസ്പർശനംമൂ
ലംവേഗമിഭൂമിശുദ്ധയായ് തീർത്ഥങ്ങളുമവൾസ്പർശംകൊണ്ടിച്ഛിക്കുന്നു
ശുദ്ധിയേ * അവളെന്ന്യേനിഷ്ഫലംതാൻലോകത്തിൽസർവ്വകർമ്മവും കാ
മദാകാമിനീദേവീമുമുക്ഷുക്കൾക്കുമോക്ഷദ * ഭാരതത്തിൽകല്പവൃക്ഷസ്വ
രൂപാവൃക്ഷരൂപിണീ പരദേവതതാനുണ്ടായ്ഭാരതീയകർമ്മത്തിനായ് *
പ്രകൃത്യംശംകശ്യപജാ"മനസാ"ദേവിയുംമുനേ! ശങ്കരൻതന്നിഷ്ടശി
ഷ്യാമഹാജ്ഞാനവിശാരദ * നാഗേശനാംവാസുകിതൻഭഗിനീനാഗ
പൂജിതാ നാഗേശ്വരീനാഗമാതാസുന്ദരീനാഗവാഹിനി * നാഗേന്ദ്രഗ
ണസംയുക്താനാഗാഭരണഭൂഷിതാ നാഗേന്ദ്രവന്ദിതാസിദ്ധായോഗിനീ
നാഗശായിനീ * വിഷ്ണുരൂപാവിഷ്ണുഭക്താവിഷ്ണുപൂജാപരായണ തപ
സ്സിൻഫലമേകുന്നോൾതപസ്സായോൾതപസ്വിനീ * മൂന്നുലക്ഷംദി
വ്യവർഷംഹരിയെസ്സേവചെയ്തവൾ ഭാരതത്തിൽതപംചെയ്യുന്നവരിൽ
വച്ചുപൂജ്യയാൾ * ബ്രാഹ്മണ്യത്താൽജ്വലിക്കുന്നോൾസർവ്വമന്ത്രാധി
ദേവത ബ്രഹ്മസ്വരൂപാപരമാബ്രഹ്മധ്യാനാതിതല്പര * കൃഷ്ണാംശമാം
ജരല്ക്കാരുമുനിതൻവല്ലഭാസതി മഹാതപസ്വിയാമാസ്തീകൻതൻജന
നിയായവൾ * പ്രകൃത്യംശഭവാദേവസേനയാംദേവിയുംമുനേ! മാ
തൃകാശ്രേഷ്ഠയാണേററംഷഷ്ഠിയെന്നുപുകഴ്ന്നവൾ * പുത്രപൌത്ര
രെയേകുന്നോൾജഗദ്ധാത്രിയതാംസതീ ഷഷ്ഠാംശമാപ്രകൃതിതൻഷ
ഷ്ഠിയെന്നോതുമാകയാൽ * മുഖ്യാശിശുക്കൾതൻസ്ഥാനേ,യോഗിനീ
വൃദ്ധയായവൾ പ്രസവംതൊട്ടുപന്ത്രണ്ടുമാസവുംപൂജചെയ്യണം * അ
ല്ലെങ്കിലിരുപത്തൊന്നാംദിനമാറാംദിനത്തിലോ സൂതികാമന്ദിരത്തി
ങ്കൽപൂജിക്കുകശുഭത്തിനായ് * മുനിവന്ദ്യയിവൾനിത്യകാമാമാതൃക
യായവൾ ജലംസ്ഥലംഗൃഹസ്ഥാനംവാനിലുംതാൻശിശുക്കളെ * ദ
യാരൂപിണിയാംദേവീസദാരക്ഷിച്ചിടുന്നവൾ പ്രകൃത്യംശംതന്നെയാ
ണദ്ദേവിമംഗലചണ്ഡിയും * മുഖത്തിൽനിന്നുത്ഭവിച്ചോൾസർവ്വമംഗ
ളദായിനീ സൃഷ്ടിയിൽമംഗലാകാരാ,സംഹാരേകോപരൂപിണീ * ശ്രേ
ഷ്ഠർമംഗലചണ്ഡ്യാഖ്യയതിനാൽചൊല്ലിടുന്നതേ പൂജിക്കുന്നുഗതി

ങ്കൽ ശ്രൂമെവാരത്തിലൊക്കയും * പുത്രപൌത്രധനൈശ്വര്യയശോമംഗ
ലദായിനി തോഷിച്ചാലിഷ്ടങ്ങളെല്ലാംസവ്സ്ത്രീകൾക്കുമേകുമവൾ *
കോപിക്കിൽസംഹരിപ്പാനംശക്തയാണിജഗത്തിനേ പ്രകൃത്യംശംത
ന്നെപത്മനേത്രയാംകാളിയുംമുനേ! * ദുർഗ്ഗാലലാടജാശുംഭനിശുംഭര
ണമായതിൽ ദുർഗ്ഗാർദ്ധാംശംഗുണംതേജസ്സാലുംദുർഗ്ഗയൊടൊത്തവൾ *
കോടിസൂര്യപ്രഭാകാന്തിവിളങ്ങുംതനുവാർന്നവൾ ശക്തികൾക്കൊക്ക
യുംമുഖ്യാശക്താസൈന്യയുതാപരാ * സർവ്വസിദ്ധിപ്രദാദേവിപരമാ
യോഗരൂപിണി കൃഷ്ണഭക്താകാന്തിവിക്രമങ്ങളാൽകൃഷ്ണനൊത്തവൾ *
കൃഷ്ണഭാവനയാലെന്നുംകൃഷ്ണവർണ്ണാസനാതനി നിശ്വാസത്താൽപ്രപ
ഞ്ചംസംഹരിപ്പാൻശക്തിയുള്ളവൾ * ലോകരീത്യാദൈത്യന്മാരോടുകളി
യായ് പോരിടുന്നവൾ പൂജിക്കിൽധർമ്മാർത്ഥകാമമോക്ഷങ്ങൾനൾകി
ടുന്നവൾ * മനുക്കൾമുനിമാർവാനോർനരരുംവാഴ്ത്തിടുന്നവൾ സർവ്വ
സസ്യങ്ങളുംചേർന്നവസുന്ധരയതുംമുനേ! * പ്രകൃതിക്കുള്ളതാമംശംത
ന്നെയെന്നോതിടുന്നതേ രത്നാകരാരത്നഗർഭാസർവ്വരത്നാകരാശ്രയാ *
പ്രജാപ്രജേശരാലെന്നുംവന്ദിതാപൂജിതാ,ധരാ സർവ്വോപജീവ്യയായു
ള്ളോൾസർവ്വസമ്പത്തുമേകുവോൾ * അവളെന്യേനിരാധാരംജഗത്തു
സചരാചരം പ്രകൃതിക്കുള്ളകലകൾചൊല്ലാംകേൾക്കമുനീശ്വര! *
എവക്കവർഭാര്യമാരെന്നതുംവർണ്ണിച്ചിടാംതവ സ്വാഹാദേവീവഹ്നി
പത്നീപൂജിതാലോകമൊക്കയും * അവളെന്യേശക്തരാകാവാങ്ങാൻ
വാനോർഹവിസ്സിനേ യജ്ഞപത്നീദക്ഷിണയാംദീക്ഷാസർവ്വത്രപൂജി
ത * ലോകത്തിലവളില്ലാത്താൽനിഷ്ഫലംസർവ്വകർമ്മവും സ്വധാപി
തൃക്കൾതൻപത്നിമനുക്കൾമുനികൾനരർ * ഇവരാൽപൂജിതാവ്യർത്ഥ
മവളെന്യേപിതൃക്രിയ സ്വസ്തിദേവീവായുപത്നീപൂജിതാലോകരാൽ
സദാ * ദാനമാദാനവുംവ്യർത്ഥമവളേവിട്ടുനാരദ! ഗണേശപത്നിയാം
പുഷ്ടിജഗത്തിൽപൂജ്യയായവൾ * സ്ത്രീകളുംപുരുഷന്മാരുംക്ഷീണരാമ
വളെന്നിയേ അനന്തപത്നിയാംതുഷ്ടിപൂജിതാവന്ദിതാസദാ * അവ
ളെന്യേതുഷ്ടരാകില്ലങ്ങമാരുംമുനീശ്വര! ഈശാനപത്നീസംപത്തി
സുരമാനുഷപൂജിത * ദാരിദ്ര്യമവളില്ലെങ്കിലുണ്ടാംലോകത്തിലൊക്ക
യും ധൃതി:കപിലപത്നീകേൾപൂജ്യയാണാക്കമെങ്ങുമേ * അവളില്ലെ
ങ്കിലീലോകരെല്ലാംധൈര്യവിഹീനരാം മുക്തക്കുംപൂജ്യയാലോകപ്രിയ
യാംസത്യശക്തികേൾ * അവളില്ലെങ്കിലീലോകരെല്ലാംബന്ധുവിഹീ
നരാം ജഗൽപ്രിയാസതീപൂജ്യാമോഹപത്നീദയാമുനേ! * ആരുമെ
ങ്ങുംനിർദ്ദയന്മാരായിടുമവളെന്നിയേ പുണ്യപത്നീപുണ്യമേകുംപ്രതി
ഷ്ഠാസർവ്വപൂജിത * ജീവച്ഛവംതന്നെയാതമവളില്ലെന്നിരിക്കുകിൽ സൽ

ക്കർമ്മപത്നീ സംസിദ്ധാ കീർത്തി, ധന്യപ്രപൂജിത * അവളെന്യേ കീർത്തി-
യററുമൃതപ്രായമതാം ജനം ക്രിയ, യത്നമതിൻ പത്നീ പൂജിതാ സർവ്വസ-
മ്മത * വിധിഹീനം ജഗത്തെല്ലാമവളല്ലെങ്കിൽ നാരദ! അധർമ്മത്തിൻ
പത്നി മിഥ്യാ സർവ്വധൂർത്തപ്രപൂജിത * ജഗത്തിലവളില്ലെങ്കിൽ ധൂർത്ത-
രില്ലെന്നു വന്നുപോം അവളില്ലാ കൃതയുഗേ, ത്രേതായാം സൂക്ഷ്മരൂപി-
ണീ * അർദ്ധരൂപിണിയാകുന്നു ദ്വാപരത്തിങ്കലായവൾ മഹാപ്രഗ-
ല്ഭയായെങ്ങും വ്യാപിക്കും കലിതൻ യുഗേ * ഭ്രാതാവാം കപടത്തോടും
ഗൃഹംതോറും ചരിച്ചിടും സുശീലത്തിന്നു നൽശാന്തലജ്ജകൾ രണ്ടു പ-
ത്നികൾ * അവരെന്ന്യേ ജഗത്തെല്ലാമുന്മത്തംപോലെയായിടും ബുദ്ധി-
മേധാധൈര്യമെന്നീ മൂന്നു പേർ ജ്ഞാനപത്നികൾ * അവരെന്ന്യേ ജ-
ഗത്തെല്ലാം മൂഢം മത്തസമം സദാ ധർമ്മപത്നീ മൂർത്തി, കാന്തിരൂപയാ-
യോൾ മനോഹര * പരമാത്മാവുമവളെ വിട്ടീടിൽ നിഷ്പ്രയോജനൻ
ലക്ഷ്മീമൂർത്തിമതീ ശോഭാരൂപയാണവളെങ്ങുമേ * ശ്രീരൂപാ മൂർത്തിരൂപാ-
കേൾ മാന്യാ ധന്യാ സുപൂജിത കാലാഗ്നിരുദ്രൻതൻ പത്നീ സിദ്ധയോഗി-
നി നിദ്രയും * ലോകരെല്ലാം രാത്രിതോറുമവളോടൊത്തുവാണിടും സ-
ന്ധ്യാരാത്രിദിനം കാലത്തിന്നിവർ മൂന്നു ഭാര്യമാർ * ഇവരെന്ന്യേ ശക്ത-
നാകാ വിധിയും കാലനിർണ്ണയേ മാന്യകൾ പൂജ്യകൾ പൈദാഹങ്ങളാ-
ലോഭപത്നികൾ * അവരാൽ വ്യാപ്തമായ് ലോകം വിചാരാതുരമായ്
സദാ പ്രഭാദാഹികയീരണ്ടുമോർ തേജസ്സിന്റെ പത്നികൾ * സൃഷ്ടി-
നാശങ്ങളിവരെ വിട്ടാകാ ജഗദീശനും ജരയും മൃത്യുവും കാലകന്യകൾ ജ-
രപത്നികൾ * ഇവരില്ലെങ്കിലീ ലോകം നഷ്ടമാകില്ല സംശയം നിദ്രതൻ
കന്യയാം തന്ദ്ര, പ്രീതിയും സുഖപത്നികൾ * സൃഷ്ടികാലം മുതൽ വ്യാപ്ത-
മവരാൽ സർവ്വലോകവും ശ്രദ്ധയും ഭക്തിയും വൈരാഗ്യത്തിൻ പത്നികൾ
പൂജ്യകൾ * ജഗത്തിലവർ താൻ ജീവന്മുക്തതൻ ഹേതുഭൂതകൾ ദേ-
വമാതാവദിതിയും ഗോമാതാ കാമധേനുവും * ദൈത്യമാതാ ദിതി, ദനു,
വിനതാ, കദ്രുവും മുനേ! പ്രകൃതിക്കുള്ള കലകൾ താൻ, സൃഷ്ടിക്കുപയുക്ത-
കൾ * മററും കലകളുണ്ടേറെച്ചൊല്ലാം ചിലതവററയിൽ ചന്ദ്രപത്നീ
രോഹിണിയും സംജ്ഞയാം സൂര്യപത്നിയും * ഇന്ദ്രാണിയാമിന്ദ്രപത്നീ
ശതരൂപാ മനുപ്രിയ വ്യാഴത്തിൻ ഭാര്യയാം താര, വസിഷ്ഠൻ തന്നരുന്ധ-
തീ * അഹല്യാ ഗൌതമൻ ഭാര്യയനസൂയാത്രിപത്നിയും ദേവഹൂതി
കർദ്ദമൻതൻ, ദക്ഷൻ തന്നാൾ പ്രസൂതിയും * പിതൃക്കൾ മാനസീകന്യാ
ഗൌരിയെപ്പെററ മേനയും ലോപാമുദ്രാ കുന്തിദേവീ കുബേരൻതന്റെ
പത്നിയും * വരുണാനീ സുപ്രസിദ്ധാ വിന്ധ്യാവലിയുമങ്ങനെ യശോ-
ദാ ദേവകീ കീർത്തിയായിടും ദമയന്തിയും * ഗാന്ധാരീ ദ്രൌപദീ ശൈബ്യ

യാദേയാൾ സത്യവതീപ്രിയ വൃഷഭാനുപ്രിയാരാധാമാതാവായ പതിവ്രത * മന്ദോദരീനൽകൌസല്യാസുഭദ്രാകൈകേയീമുനേ! രേവതീസത്യഭാമാനൽകാളിന്ദികൾകലക്ഷണ * മിത്രവിന്ദാജാംബവതീസനാഗ്നജിതീശുഭാ സാക്ഷാലാലക്ഷ്മിയെന്നോതുംസീതാരുഗ്മിണിയായവൾ * കാളീ, യോജനഗന്ധാ, ശ്രീവ്യാസമാതാ, സതീമണി ബാണപുത്രിയുഷാ, ചിത്രലേഖയാമവൾതൻസഖി * പ്രഭാവതീഭാനുമതീമായാവതിയുമങ്ങനെ രേണുകാഭൃഗുവിൻമാതാരാമമാതാവുരോഹിണി * ഏകനന്ദാദുർഗ്ഗയാകുംശ്രീകൃഷ്ണഭഗിനീസതീ പ്രകൃതിക്കുള്ള കലകൾ സതികൾ പലർഭാരതേ * ഏവമക്കലകൾതന്നോഗ്രാമദേവികളൊക്കെയും ലോകത്തിലസ്ത്രീകളെല്ലാംതൽകലാംശാംശഭൂതകാം * സ്ത്രീകളേയപമാനിച്ചാൽപ്രകൃതിക്കപമാനമാം വസ്ത്രാലങ്കാരഗന്ധങ്ങൾകൊണ്ടുനൽപതിപുത്രനും * ഉള്ളോരാബ്രാഹ്മണസ്ത്രീയെപൂജിക്കിലവൾപൂജതാൻ വസ്ത്രാലങ്കാരഗന്ധങ്ങൾകൊണ്ടിട്ടെട്ടുവയസ്സെഴും * വിപ്രകന്യകയെപ്പൂജിക്കിലുംപ്രകൃതിപൂജതാൻ ഉണ്ടായ്പ്രകൃതിയിൽസ്ത്രീകളുത്തമാധമമദ്ധ്യകൾ * സത്വാംശകൾസതികളാമുത്തമസ്ത്രീകളായവർ രജാംശകൾമദ്ധ്യമകൾവിഷയാസക്തിയുള്ളവർ * തൻകാര്യംകാണുവോർനിത്യംസുഖസംഭോഗവശ്യകൾ തമോംശകൾദുഷ്കുലത്തിലുള്ളോരധമകൾമുനേ! * കുലടകൾദുർമ്മുഖികൾധൂർത്തകൾകലഹോഷ്ടകൾ ഭുവിൽകുടകൾസ്വാതന്ത്ര്യത്തിങ്കലസ്പൃഹനാരമാർ * ഈസ്ത്രീകളുംപ്രകൃതിതൻതമോംശത്തിൽഭവിച്ചവർ പ്രകൃതിക്കുള്ളരൂപംഞാനീവണ്ണമുരചെയ്തുതേ * ഇവരെല്ലാംഭാരതമാംഭുവിൽപൂജ്യകൾതാൻദ്രവം സുരഥൻപണ്ടുപൂജിച്ചാൻദുർഗ്ഗയാംദേവിയെമുനേ! * രാമൻപിന്നീടുപൂജിച്ചാൻരാവണന്റെവധത്തിനായ് മൂന്നുലോകത്തിലുംപിന്നെപൂജിക്കപ്പെട്ടുശങ്കരീ * അവൾതാൻദക്ഷസുതയായ്തീർന്നാൾദൈത്യവധത്തിനായ് ദേഹംത്യജിച്ചാൾയാഗത്തിൽപതിയെനിന്ദചെയ്കയാൽ * ഹിമവൽപുത്രിയായ്തീർന്നുശിവനേപ്പതിയാക്കിനാൾ ശ്രീകൃഷ്ണൻതാൻഗണപതി, സ്കന്ദൻവിഷ്ണുകലോത്ഭവൻ * പിന്നെദ്ദേവിക്കിവർരണ്ടുപുത്രന്മാരായ്ഭവിച്ചുതേ ലക്ഷ്മിയെപ്പണ്ടുപൂജിച്ചാൻമംഗലാഖ്യൻധരാപതി * സുരരുംമർത്ത്യരുംപിന്നെപ്പൂജിച്ചുമൂന്നുലോകവും സാവിത്രിയശ്വപതിയാൽപൂജിക്കപ്പെട്ടിതാദ്യമായ് * പിന്നെപ്പൂജിതയായ്മൂന്നുലോകത്തുംദേവമർത്ത്യരാൽ ബ്രഹ്മാവാദ്യംപൂജചെയ്തു സരസ്വതിയെനാരദ! * ത്രൈലോക്യത്തിങ്കലുംപിന്നെപ്പൂജിച്ചാർസുരമാനുഷർ കൃഷ്ണനാംപരമാത്മാവാൽകാർത്തികാപൌർണ്ണമാസിയിൽ * ആദ്യംപൂജിത

യായ്‌രാധാഗോലോകേരാസമണ്ഡലേ ബാലികാബാലകന്മാരുംഗോപികാഗോപവർഗ്ഗവും * ഗോസമൂഹംസുരഭിയുംപിന്നെനാരായണാജ്ഞയാൽ ബ്രഹ്മാവുതൊട്ടസുരരുംമുനിമാരുമുടൻമുദാ * പുഷ്പധൂപാദികൾകൊണ്ടുപൂജിച്ചാർബഹുഭക്തിയായ് ആദ്യംസുയജ്ഞനാൽഭൂവിൽപൂജിക്കപ്പെട്ടുരാധയും * ശിവോപദേശവിധിയോടിബ്ഭാരതമതിങ്കലായ് പരമാത്മാവുതന്നാജ്ഞകൊണ്ടുടൻമൂന്നുലോകവും * ധൂപദീപാദികൾകൊണ്ടുഭക്ത്യാപൂജിച്ചൃഷീശ്വരർദേവികലകളെയെല്ലാം പൂജിച്ചീടുന്നുഭാരതെ* ഗ്രാമദേവതമാരേയുംപൂജിക്കുന്നുമുനീശ്വര! ഏവംപ്രകൃതിതൻനല്ലചരിത്രമുരചെയ്തുഞാൻ * വേദലക്ഷണമായെന്തുകേൾപ്പാനാശഭവാനിനി.

ശ്രീദേവീഭാഗവതം ഒൻപതാംസ്കന്ധം

പ്രകൃതിലക്ഷണം

ഒന്നാമദ്ധ്യായം

---

## രണ്ടാമദ്ധ്യായം

---

നാരദൻ പറഞ്ഞു.

ചുരുക്കമായ് കേട്ടുഞാനിദ്ദേവീചരിതമൊക്കെയും നല്ലവണ്ണംധരിച്ചീടാൻവിസ്തരിച്ചുരചെയ്യണം * സൃഷ്ടിക്കാദ്യാസൃഷ്ടികാലത്തുത്ഭൂതമായുന്നതുമെങ്ങനെ? അംശായ്തീർന്നതുമെവ്വണ്ണംചൊൽകനീവേദവിത്തമൻ * ത്രിഗുണാത്മികയാംദേവീകലയോടിജ്ജഗത്തതിൽ ഭവിച്ചവർതൻകഥകൾകേൾപ്പാനിന്നിച്ഛയുണ്ടുമേ * ജന്മങ്ങളുമവൎക്കുള്ളപൂജാധ്യാനക്രമങ്ങളും സ്തോത്രംകവചമൈശ്വര്യംശൌര്യവുംചൊല്ലണം വിഭോ.

ശ്രീനാരായണൻ പറഞ്ഞു.

നിത്യങ്ങൾതാൻജീവ,കാല,ദിക്ക്,നഭസ്സുകളൊക്കെയും ബ്രഹ്മാദിശേഷങ്ങളും,നിത്യംഗോലോകമായതും * ഗോലോകത്തിന്നേകഭാഗം വൈകുണ്ഠമതതിന്നുകീഴ് സനാതനീബ്രഹ്മലീലാനിത്യാപ്രകൃതിയുംതഥാ * തീയിൽജ്വാല,ശോഭചന്ദ്രപത്മങ്ങൾക്കി,നനപ്രഭ വേറാകാതിവപോലാത്മാവിങ്കൽപ്രകൃതിയുംസദാ * സ്വർണ്ണമെന്യേസ്വർണ്ണകാരൻകുണ്ഡലംചെയ്തിടാത്തപോൽ കുലാലൻമണ്ണുകൂടാതെകുടംനിർമ്മിച്ചിടാത്തപോൽ * ആത്മാവുമവളില്ലാതീസൃഷ്ടിചെയ്കില്ലനിശ്ചയം സൎവ്വശക്തിമതീദേവീശക്തിമാനവളാൽപരൻ * "ശ്ര"എ

ഐശ്വര്യവചനം "ക്തിഃ" പരാക്രമവാചകം അവതന്റെ രൂപ,യവ
യേയേകുന്നോരു ശക്തിയെന്നവരു * ജ്ഞാനംസമൃദ്ധിസമ്പത്തി
യശസ്സുംബലവുംഭഗം അതുമേവന്നോരു ഭഗവതീഭേഗരൂപയുമാണ
വരു * അവരുചേന്നീ,ടുമാത്മാവേ ഭഗവാനെന്നു ചൊല്ലിടും ദേ
വിതന്നിഷ്ടമവനുംസ്വരൂപൻരൂപമററവൻ * തേജോരൂപൻനിരാകാ
രൻയോഗികൾക്കുള്ളിൽവാഴുവോൻ പരബ്രഹ്മംപരാനന്ദമെന്നോ
തുന്നവനേമുനേ! * അദൃശ്യൻ സർവ്വദ്രഷ്ടാവുസർവ്വജ്ഞൻ സർവ്വകാര
ണൻ അസ്സർവ്വരൂപനേയേവമോത്തീടുന്നില്ലവൈഷ്ണവർ * തേജസ്വി
ക്കന്നിയേതേജസ്സാക്കെന്നോതുന്നിതായവർ തേജോമണ്ഡലമദ്ധ്യസ്ഥ
ൻബ്രഹ്മതേജസ്വിയാംപരൻ * സ്വേച്ഛാമയൻസർവ്വരൂപൻസർവ്വകാര
ണകാരണൻ അതിസുന്ദരമാംരൂപംധരിപ്പോൻസുമനോഹരൻ * ബാ
ലൻശാന്തൻസർവ്വകാന്തനായീടുന്നപരാൽപരൻ പുതുതാംകൊണ്ടലോ
ടൊത്തനിറത്തിലുടലാന്നവൻ * ശരൻമദ്ധ്യാഹ്നപത്മൌഘശോഭാ
മോചനലോചനൻ മുത്തിൻകാന്തികളെവെല്ലുംപല്ലുകൾകൊണ്ടുമോ
ഹനൻ * മയിൽപീലിയണിഞ്ഞുള്ളോൻമാലതീമാലപൂണ്ടവൻ സു
നാസൻസുസ്മിതൻകാന്തൻഭക്താനുഗ്രഹകാരണൻ * കാളുന്നഗ്നി
ക്കൊത്തപീതാംബരംകൊണ്ടുവിളങ്ങുവോൻ ദ്വിഭുജൻമുരളീഹസ്തൻ
രത്നാഭരണഭൂഷിതൻ * സർവ്വാധാരൻസർവ്വനാഥൻസർവ്വശക്തിയുതൻ
വിഭു സർവ്വൈശ്വര്യപ്രദൻസർവ്വസ്വതന്ത്രൻസർവ്വമംഗലൻ * പരിപൂ
ർണ്ണതമൻസിദ്ധൻസിദ്ധേശൻസിദ്ധികാരകൻ നിത്യനാംദേവനേയേ
വംധ്യാനിച്ചീടുന്നുവൈഷ്ണവർ * ജന്മമൃത്യുജരാവ്യാധിദുഃഖഭീതിഹരൻ
പരൻ ബ്രഹ്മാവിൻറവയസ്സാലമവന്നൊരുനിമേഷമാം * അവനാ
ത്മാപരബ്രഹ്മംകൃഷ്ണനെന്നുപറഞ്ഞിടും "കൃഷ്"ണുതൽഭക്തിവാക്യം
"ന"ത്ദാസ്യമുരപ്പു * കൃഷ്ണനാത്ഥംഭക്തിദാസ്യങ്ങളേകുന്നവനെന്നു
താൻ "കൃഷ്"പ്രപഞ്ചവചനം"ന"കാരംബീജവാചകം * അവൻകൃ
ഷ്ണൻ,സർവ്വസ്രഷ്ടാവാദിയിൽസൃഷ്ടികാമനായ് തദംശമായകാലത്താ
ലേററംപ്രേരിതനാകയാൽ * സ്വേച്ഛാമയൻസ്വേച്ഛമൂലംരണ്ടുരൂപ
ത്തിലായിതേ ഇടത്തുഭാഗംസ്ത്രീരൂപംവലത്തുപുരുഷാകൃതി * അക്കാമേ
ശ്വരനക്കാമേശ്വരിയേയൊന്നുനോക്കിനാൻ മഹാസൌന്ദര്യവതിയാ
ണായവൾസാരസാനന * ചന്ദ്രബിംബങ്ങൾതോററോടുംനിതംബയു
ഗമൊത്തവൾ കദളീസ്തംഭകുംഭങ്ങളാമൂരുക്കളെഴുന്നവൾ * ശ്രീവളക്കാ
സ്ഥലംപോൽരണ്ടുകുചംകൊണ്ടുകുനിഞ്ഞവൾ പൂവണിഞ്ഞോൾസുവാ
ലിയാൾകൃശമദ്ധ്യാമനോഹര * ഏററവുംസുന്ദരീശാന്താപുഞ്ചിരി

കൊണ്ടുനോക്കവോൾ നൻനീരാളംധരിച്ചുള്ളോൾരത്നാലങ്കാരഭൂഷിത * മൃഗാസമനേത്രചകോരങ്ങളാൽകോടിചന്ദ്രനെ വെല്ലുന്നകൃഷ്ണവദനേന്ദുവെനോക്കിബ്ഭുജിപ്പവൾ * നെററിയിൽനല്ലസിന്ദൂരപ്പൊട്ടതിൻകീഴിലായ് മുനേ! ചന്ദനപ്പൊട്ടുകസ്തൂരിപ്പൊട്ടുംഭംഗ്യാധരിച്ചുവൾ * വേണിയിൽമാലതീമാലാജാലംനന്നായണിഞ്ഞവൾ രത്നമത്തീമാലപൂണ്ടോൾകാന്തനിൽകാമമേറിയോൾ * കോടിചന്ദ്രപ്രഭയ്ക്കൊത്തശോഭകൊണ്ടുല്ലസിപ്പവൾ മരാളഗജഗർവ്വെല്ലാമടക്കുംനടചേർന്നവൾ * അവളെക്കണ്ടവളോട്ടുംരാസേശൻരാസമണ്ഡലേ രാസോല്ലാസേസുരസികൻരാസക്രീഡകഴിച്ചതേ * നാനാപ്രകാരശൃംഗാരത്തോടാശൃംഗാരിയാമവൻ സുഖസംഭോഗവുംചെയ്താബ്രഹ്മാവിൻറദിനംവരെ * തളർന്നിട്ടവളോടുള്ളചേർച്ചകൊണ്ടജ്ജഗൽപിതാ വീര്യാധാനമതുംചെയ്താൻശുഭകാലത്തിലായ് മുനേ! * സുരതാന്തേ തളർന്നോരദ്ദേവീദേഹത്തിൽനിന്നുടൻ ഒഴുകീനൽശ്രമജലംഹരിതേജസ്സിനാൽത്തുലോം * മഹാശ്ലേഷക്ലേശമൂലമുണ്ടായ് നിശ്വാസമായതും അത്തോയമെല്ലാംജഡമാംവിശ്വഗോളംവരിച്ചതേ * നിശ്വാസവായുവുംസർവ്വാധാരനായ് തീർന്നതൽക്ഷണം ജഗത്തിൽപ്രാണികൾക്കെല്ലാമവൻനിശ്വാസവായുവായ് * മൂർത്തിമാനായ് തീർന്നു,വാമാംഗത്തിൽ തല്പത്നിജാതയായ് പ്രാണികൾക്കുള്ളോരഞ്ചുപ്രാണങ്ങളവൾതൻ സുതർ * പ്രാണോപാനൻസമാനൻകേളുദാനൻവ്യാനനിങ്ങനേ ഭവിച്ചാരഞ്ജന്മാരായ് നാഗാദികളുമഞ്ചുപേർ * അഗ്ഘർമ്മതോയാധിപനായുണ്ടായ് വരുണനാംമഹാൻ വാമാംഗത്തിലവൻപത്നി"വരുണാനി"ഭവിച്ചതേ * ഗർഭംധരിച്ചാളുടനേകൃഷ്ണചിച്ഛക്തിയാമവൾ ബ്രഹ്മതേജസ്സിനോടേററംനൂറുമന്വന്തരംവരേ * കൃഷ്ണനുപ്രാണനി,ദേവീ കൃഷ്ണപ്രാണാധികപ്രിയ കൃഷ്ണനിൽചേർന്നവൾനിത്യാകൃഷ്ണവക്ഷസ്സിൽ വാഴവോൾ * നൂറാംമന്വന്തരാന്തത്തിൽസുന്ദരീരത്നമാമവൾ പെററാൾസ്വർണ്ണാഭമാമണ്ഡംവിശ്വാധാരംഭയങ്കരം * അയണ്ഡമതിനെക്കണ്ടുഭയപ്പെട്ടങ്ങുതൽക്ഷണം ബ്രഹ്മാണ്ഡഗോളതോയത്തിൽകോപത്തോടുമെറിഞ്ഞുതേ * ശ്രീകൃഷ്ണനതുകണ്ടേററംകഷ്ടമെന്നുപറഞ്ഞുടൻ ശപിച്ചാനവളെദ്ദേവദേവൻതൽകാലയുക്തമായ് * നിഷ്ഠുരേ! 'നീകോപമോടീപുത്രനെസന്ത്യജിക്കയാൽ ഇന്നുതൊട്ടനപത്യതാംനിനക്കുണ്ടായിടുംദൃഢം * നിൻറയംശങ്ങളാംദേവസ്ത്രീകളുംയൌവ്വനത്തോടും അനപത്യകളായ് തന്നെതീരുംനിന്നോടുതുല്യമായ്' * ഈയന്തരത്തിലദ്ദേവീനാവിന്നഗ്രത്തിൽനിന്നുതാൻ വെള്ളത്തനിറമായു

ണ്ടായൊരു സുന്ദരകന്യക * വെള്ളവസ്ത്രം ധരിച്ചവളാം വീണാപുസ്ത
കധാരിണി രത്നാഭരണശോഭാഢ്യാ സർവ്വശാസ്ത്രാധിദേവത * കാലാ
ന്തരത്തിലവളും രണ്ടായ്തീർന്നുപോൽ! ഇടത്തുഭാഗമായ് ലക്ഷ്മിവല
ത്താരാധയായവൾ * ഇതനന്തരത്തിലാകൃഷ്ണൻതാനും രണ്ടായ് ഭവിച്ചു
തേ വലത്തുഭാഗം ദ്വിഭുജൻ ചതുർഭുജനിടത്തുമായ് * കൃഷ്ണൻ ചൊ
ന്നാൻ വാണിയോടായ് നീയിവൻ പത്നിയാകുക രാധയെൻ ഭാര്യയാക
ട്ടെ മംഗലം തേ ഭവിച്ചിടും * നാരായണനേവമേകി ലക്ഷ്മിയേയുമവൻ
മുദാ വാണീലക്ഷ്മികളോടൊത്തു വൈകുണ്ഠത്തിന്നു പോയ് ഹരി * രാ
ധാംശമാരണ്ടുപേരുമനപത്യകളായ് മുന്നം നാരായണങ്കൽനിന്നുണ്ടായ്
നാലുകയ്യുള്ള പാർഷദർ * വയസ്സുരൂപംതേജസ്സുഗുണങ്ങളുമതേവിധം
ലക്ഷ്മിയിൽനിന്നവൾക്കൊപ്പമുണ്ടായീ ബഹുദാസികൾ * ഗോലോക
നാഥനാംകൃഷ്ണൻതൻരോമങ്ങളിൽനിന്നേറെ ഉണ്ടായസംഖ്യംഗോപ
ന്മാർ, രൂപംകാന്തി വയസ്സും * ഗുണംബലം വിക്രമവും ശ്രീകൃഷ്ണനോടു
തുല്യമായ് പ്രാണതുല്യപ്രിയരവർ പാർഷദന്മാരുമായിതേ * ഉണ്ടായ്
രാധാംഗരോമങ്ങളതിൽനിന്നിട്ടു ഗോപിമാർ രാധാതുല്യകളെല്ലാരും
രാധാദാസികളായവർ * യൌവ്വനാരമന്നവർ രത്നാഭരണങ്ങളണി
ഞ്ഞവർ അനപത്യകളാണെല്ലാവരും ശാപംനിമിത്തമായ് * ഇക്കാല
ത്തിങ്കലുണ്ടായീ ദുർഗ്ഗയാം കൃഷ്ണദേവത വിഷ്ണുവാം പരമാത്മാവിൻ മായാ
ശക്തിസ്വരൂപിണി * ദേവി നാരായണീനാമധരാ സർവ്വശക്തിസ്വരൂപി
ണീ കൃഷ്ണനാം പരമാത്മാവിൻ ബുദ്ധ്യധിഷ്ഠാത്രുദേവത * ബീജരൂപാ
ദേവികൾക്കാമൂലപ്രകൃതിയീശ്വരി പരിപൂർണ്ണതമാ തേജഃസ്വരൂപാ ത്രിഗു
ണാത്മികാ * ചെമ്പൊന്നിൻനിറം ചേർന്നാൾ കോടിസൂര്യസമപ്രഭ
പുഞ്ചിരിക്കൊഞ്ചൽമുഖിയാളായിരംകൈകളുള്ളവൾ * മുക്കണ്ണാം പ
ലശസ്ത്രാസ്ത്രങ്ങളെയെല്ലാം ധരിച്ചവൾ അഗ്നിശുദ്ധാംബരധരാ രത്നാഭര
ണഭൂഷിത * അവളംശാംശകലയാൽ ഭവിച്ച സ്ത്രീകളൊക്കെയും ബ്രഹ്മാ
വുമുതലെല്ലാരും മോഹിക്കുന്നവൾ മായയാൽ * ഗൃഹസ്ഥരാം കാമികൾ
ക്കു സർവ്വൈശ്വര്യവുമേകുവോൾ ആത്മശക്തിപ്രദാ ദേവി, വൈഷ്ണവർക്ക
വൾ വൈഷ്ണവി * മോക്ഷം മുമുക്ഷുക്കൾക്കേകും, സുഖികൾക്കു സുഖങ്ങ
ളും സ്വർഗ്ഗലക്ഷ്മിയവൾ വിണ്ണിൽ ഗൃഹലക്ഷ്മി ഗൃഹങ്ങളിൽ * തപം തപ
സ്വികൾക്കെല്ലാം ശ്രീരൂപാ നൃപാലരിൽ അഗ്നിയിൽ ദാഹികാരൂപാ
പ്രഭാരൂപാ ദിനേശനിൽ * പത്മങ്ങളിൽ ചന്ദ്രനിലും ശോഭയായതുമാ
യവൾ അവളാം താൻ പരമാത്മാവാം കൃഷ്ണനിൽ സർവ്വശക്തിയും * അ
വളാൽ ശക്തിമാനാത്മാ ശക്തിമത്തവളാൽ ജഗൽ നശിക്കുമവളില്ലാ

സ്സിൽജഗത്തെല്ലാമസംശയം * നിത്യയാമവൾസംസാരവൃക്ഷത്താസ്സ്വേ
ജനാരധി സമിതിരൂപാബുദ്ധിരൂപാഫലരൂപയുമാണവൾ * പൈദാ
ഹാന്ദാൾദയാ,നിദ്രാക്ഷമയുംമടിധൈര്യവും ശാന്തി,ലജ്ജാ,തുഷ്ടി,പു
ഷ്ടി,ഭ്രാന്തി,കാന്തിയുമാണവൾ * അവൾസർവ്വേശനെ വാഴ്ത്തീട്ടവൻമുൻ
പിലിരുന്നുരത്ന സിംഹാസനമവൾക്കേകിനാൻരാധികേശ്വരൻ *
ഇക്കാലത്തങ്ങു സാവിത്രിയോടുകൂടിച്ചതുർമ്മുഖൻ ഉണ്ടായിപത്മനാ
ഭൻതൻനാഭിപത്മത്തിൽനിന്നുകേൾ * കമണ്ഡലുധരൻശ്രീമാൻത
പസ്വീജ്ഞാനവിത്തമൻ സ്തുതിച്ചാൻകൃഷ്ണനെനാലുമുഖത്താൽകാന്തി
മാനവൻ * ഉടൻവെളിപ്പെട്ടുദേവീശരച്ചന്ദ്രസമപ്രഭ അഗ്നിശുദ്ധാം
ബരധരാരത്നാഭരണഭൂഷിത * കൃഷ്ണനാംപരമാത്മാവെസ്തുതിചെയ്തിട്ടു
മുൻപിലായ് ഇരുന്നാൾതൻനാഥനോടുംരത്നസിംഹാസനേമുദാ *
ഉടനേകൃഷ്ണനംരണ്ടുരൂപമായിബ്ഭവിച്ചതേ ഇടഭാഗംമഹാദേവൻവ
ലത്തേഗ്ഗോപികാപതി * ശുദ്ധസ്ഫടികസംകാശൻനൂറുകോടിരവി
പ്രഭൻ ത്രിശൂലപട്ടിശധരൻവ്യാഘ്രത്തോലാടചാർത്തിയോൻ * ചെ
മ്പൊൻനിറംകലർന്നുള്ളോൻജടാഭാരധരൻപരൻ ഭസ്മോദ്ധൂളിതസ
ർവ്വാംഗൻസസ്മിതൻചന്ദ്രശേഖരൻ * ദിഗംബരൻനീലകണ്ഠൻസർപ്പാ
ഭരണഭൂഷിതൻ വലംകയ്യിൽസംസ്കരിച്ചരത്നമാലധരിച്ചുടൻ * ബ്ര
ഹ്മജ്യോതിർമ്മന്ത്രമഞ്ചുമുഖംകൊണ്ടുംജപിപ്പവൻ സത്യസ്വരൂപനാംകൃ
ഷ്ണൻപരമാത്മാമഹേശ്വരൻ * കാരണൻകാരണങ്ങൾക്കുസർവ്വമംഗ
ലമംഗലൻ ജന്മമൃത്യുജരാവ്യാധിശോകഭീതിഹരൻപരൻ* സ്തുതിച്ചിട്ടാ
കാലകാലൻതന്നേമൃത്യുഞ്ജയാഖ്യനായ് മുൻപിൽഹരൻരത്നസിംഹാ
സനത്തിങ്കലിരുന്നുതേ.

ശ്രീദേവീഭാഗവതം ഒമ്പതാം സ്കന്ധം

പഞ്ചപ്രകൃതിസംഭവം

രണ്ടാമദ്ധ്യായം.

---

## മൂന്നാമദ്ധ്യായം.

---

ശ്രീനാരായണൻ പറഞ്ഞു.

ബ്രഹ്മാവിൻെറവയസ്സോളംകിടന്നിട്ടണ്ഡമജ്ജലേ കാലംസമ്പൂ
ർണ്ണമായപ്പോൾരണ്ടായിട്ടുപിളർന്നുതേ* ഉണ്ടായതിൽബാലനേകൻശത
കോടിരവിപ്രഭൻ പിതാക്കളാൽത്യക്തനായജ്ജലത്തിൽഗതിയെന്നി
യേ * സ്തന്യപാനവുമില്ലാതെവിശന്നേററംകരഞ്ഞുടൻ ബ്രഹ്മാണ്ഡ

ങ്ങൾക്കീശ,നന്ദനൻപോൽമേല്പോട്ടുമാക്കിനാൻ * സ്ഥൂലത്തിലും സ്ഥൂലതമൻ,വിരാട്ടെന്നാണവന്റെപേർ അവനിൽവെച്ചുണ്ടുലോകം സ്ഥൂലംസ്ഥൂലത്തിൽവെച്ചവൻ* കൃഷ്ണന്റെശക്തിയിൽഷോഡശാംശമാകുന്നിതാശിഷ്യ വിശ്വാധാരൻമഹാവിഷ്ണുരാധാപ്രകൃതിസംഭവൻ * ഇവന്റെയോരോരോമക്കൂപംതോറുംവിശ്വങ്ങളെല്ലാക്കയും അവറ്റിൻസംഖ്യയെച്ചൊല്ലാനശക്തൻകൃഷ്ണനുമുനേ! * എണ്ണീടിലുംപൊടികളെപ്പോണിവിശ്വങ്ങളെണ്ണുവാൻ അതുപോലറിവാൻമേലാബ്രഹ്മവിഷ്ണ്വീശസംഖ്യയും * വിശ്വത്തിലെല്ലാമുണ്ടല്ലോബ്രഹ്മവിഷ്ണുശിവാദികൾ പാതാളംതൊട്ടു'ബ്രഹ്മാണ്ഡം'സത്യലോകംവരയ്ക്കുമാൻ * അതിനുവെളിയിൽമീതെയൈവകുണ്ഠംമുനിസത്തമ! ഗോലോകമതിന്നുമീതെവിസ്താരംകോടിയൻപത്തു * നിത്യംസത്യസ്വരൂപംശ്രീകൃഷ്ണനെപ്പോലെതാനതു ദ്വീപുമാഴിയുമേഴേഴവീതമുണ്ടിദ്ധരിത്രിയിൽ * നാല്പത്തൊൻപതുപദ്വീപുംബഹുശൈലംവനങ്ങളും മേലിലുണ്ടേഴുലോകങ്ങൾബ്രഹ്മലോകംവരയ്ക്കുമായ് * ഏഴുകീഴിലുമവ്വണ്ണംബ്രഹ്മാണ്ഡമിതുതാൻമുനേ! ധരയ്ക്കുമേലിൽഭൂർലോകംഭുവർലോകമനന്തരം * അതിനുമേൽ സ്വർഗ്ഗലോകംജനലോകമതിനുമേൽ തപോലോകമതിൽപിന്നെസ്സത്യലോകമതിനുമേൽ * ബ്രഹ്മലോകമതിന്മീതെചെമ്പൊന്നിൻനിറമാണതു * അകംപുറംകണ്ടുമോർത്താൽകൃത്രിമംതാനതൊക്കയും ഇവതൻനാശകാലത്തിൽനശിച്ചീടുന്നശേഷവും * ജലക്കുമിളകൾപോലെനിത്യംവിശ്വമതൊക്കയും ഗോലോകംവൈകുണ്ഠലോകംരണ്ടുംനിത്യമകൃത്രിമം * രോമകൂപത്തോറുമോരോബ്രഹ്മാണ്ഡങ്ങളെയെണ്ണുവാൻ ശ്രീകൃഷ്ണനുംസാദ്ധ്യമാകില്ലന്യൻതൻകഥയെന്തുവാൻ? * ബ്രഹ്മാണ്ഡംതോറുമുണ്ടോരോബ്രഹ്മവിഷ്ണുശിവാദികൾ മൂന്നുകോടിസ്സുരന്മാരുമുണ്ടോരോന്നിലുമങ്ങനെ * ദിക്പാലന്മാരുമുണ്ടല്ലോനക്ഷത്രങ്ങൾ ഗ്രഹങ്ങളും ചരാചരങ്ങളെങ്ങും,കീഴ്നാഗങ്ങൾ,ജാതിനാലിഹ * ആവിരാട്ടണ്ഡമദ്ധ്യത്തിൽമേലിൽനോക്കീട്ടൊട്ടുനാൾ ശൂന്യമല്ലാതെമറ്റൊന്നുംകാണാത്തതുനിമിത്തമായ് * ചിന്തചെയ്താൻവിശന്നേററം കരഞ്ഞുംകൊണ്ടുനാരദ! ധ്യാനിച്ചാൻവാസനാജ്ഞാനംമൂലംശ്രീകൃഷ്ണനെയവൻ * കണ്ടാനങ്ങടനേബ്രഹ്മജ്യോതിസ്സാംനിത്യനെമുദാ രണ്ടുകയ്യോടുനൽകൊണ്ടൽവർണ്ണനായ്പീതവസ്ത്രനായ് * മുരളീഹസ്തനായ് ഭക്തപ്രിയനായ്സുപ്രസന്നനായ് ചിരിച്ചാൻതുഷ്ടനായ്ബാലൻകണ്ടജനകനീശനേ * വരംകൊടുത്താനവനായ് വരദൻകാലയുക്തമായ് നീയെന്നേപ്പോൽജ്ഞാനവാനായ്പൈദാഹങ്ങളുമെന്നിയെ * ബ്രഹ്മാണ്ഡങ്ങൾക്കൊക്കെവാസസ്ഥാനമാംപ്രളയംവരെ ഏക

ല്ലാവർക്കും വരദനായ് ഭയകാമവിഹീനനായ് * രോഗംജരാമൃത്യുശോക
പീഡാദികളുമെന്നിയെ എന്നരുളിച്ചെയ്തു ചെവിയിൽ മഹാമന്ത്രം ഷഡക്ഷ
രം * വേദാംഗപ്രവരൻ ശ്രേഷ്ഠം മൂന്നുവട്ടം പറഞ്ഞുതേ പ്രണവാദിച
തുർത്ഥ്യന്തം കൃഷ്ണായെന്നക്ഷരഷട്കം * വഹ്നിജായാന്തമായുള്ള തത്ത്വവി
ഘ്നഹരം പരം മന്ത്രം നന്ദകീർത്തികല്പിച്ചാനാഹ്ലാദവുമുടനവിളു * അതും
നിന്നോടു ചൊല്ലാം ഞാൻ കേട്ടുകൊള്ളുക നാരദ! ബ്രഹ്മാണ്ഡങ്ങളിൽ
നൈവേദ്യം ചെയ്യുന്നളവിൽ വൈഷ്ണവർ * വൈകുണ്ഠനാഥതിൽ ഷോ
ഡശാംശം ശേഷമിവന്നതാൻ നിത്യതൃപ്തൻ നിർഗ്ഗുണനാത്മാ ശ്രീകൃഷ്ണൻ
പൂർണ്ണനാകയാൽ * നൈവേദ്യത്താലവന്നല്പം പോലുമില്ല പ്രയോജനം
അവനാർത്തനൈവേദ്യമർപ്പിച്ചീടുന്ന മാനവർ * ഭുജിക്കുമവയെ ലക്ഷ്മീ
നാഥൻ താനും വിരാട്ടുമായ് ആ മന്ത്രവും കേട്ടിട്ടാബ്ബാലൻ ചോദി
നാൻ വിഭോ * വേറെയെന്തുവാം വേണം പോഷിക്കുകതരാമെല്ലും കൃഷ്ണൻ
തൻ വാക്കുകേട്ടിട്ടായവനോടായ് വിരാട്പുമാൻ * ബാലകൻ ചൊ
ല്ലിനാനപ്പോൾ സമ്മോദചേതസായ് മുനേ!

ബാലകൻ പറഞ്ഞു

നിൻ പാദഭക്തിയെപ്പോഴുമേവിച്ചീടണമേററവും ക്ഷണമോ
ചിരമോ ജീവിപ്പുളും പരമതാണുമേ * നിൻഭക്തിയുള്ളോൻ ലോക
ത്തിൽ ജീവന്മുക്തൻ സദാ വിഭോ. ഭക്തിയില്ലാത്തൊരു മൂർഖൻ ശവം
ജീവിക്കിലും ദൃഢം * ജപം യാഗം തപം പൂജ ഇവയാലെന്തുവാൻ ഫലം
വ്രതോപവാസപുണ്യം നൽതീർത്ഥസ്നാനങ്ങൾ കൊണ്ടുമേ * ശ്രീകൃ
ഷ്ണഭക്തിയില്ലാത്ത മൂർഖൻ തൻ ജീവിതം വൃഥാ താനേതാത്മാവിനാൽ
ജീവിക്കുന്നോർക്കുന്നില്ലതേയവൻ * ദേഹത്തിലാത്മാവെന്നോളമന്നോ
ളം ശക്തിമാനവൻ അത്മാവു പോകിൽ പോയീടും സ്വാതന്ത്ര്യം
ചെന്നശക്തികൾ * ആത്മാവു വിഭോ! നീയാൻ സർവ്വാത്മാവാം പരാ
ല്പരൻ ബ്രഹ്മജ്യോതിസ്സ് സർവ്വാദ്യൻ നിത്യൻ സ്വേച്ഛാമയൻ പ്രഭു * അ
ബ്ബാലകൻ ഈവണ്ണം പറഞ്ഞിട്ടു വിരമിച്ചിനാൻ പറഞ്ഞു കൃഷ്ണനതിനിമാ
ധുര്യം ചേരുമുത്തരം.

ശ്രീകൃഷ്ണൻ പറഞ്ഞു.

എന്നെപ്പോൽ നീ സുസ്ഥിരനായ് ബഹുകാലം വസിക്കുക നീ നശി
ക്കില്ല ബ്രഹ്മാക്കളനേകം പേർ നശിക്കിലും * വാഴ്കിനവിരാട്ടായ് നീ ബ്ര
ഹ്മാണ്ഡന്താവകാംശമായ് നിൻ നാഭിപത്മമതിൽനിന്നുണ്ടാം സൃഷ്ടിക്കു
വാൻ വിധി * ബ്രഹ്മാവിൻ നെററിയിൽ നിന്നു രുദ്രന്മാർ പതിനൊന്നു
പേർ ശിവാംശമായിട്ടുണ്ടാകും ജഗത്തെല്ലാം ഹരിക്കുവാൻ * കാലാഗ്നി
രുദ്രനവരിൽ മുഖ്യൻ സംഹാരകാരകൻ എല്ലാംശമാം വിഷ്ണുവെല്ലാം പാ
ലിക്കും വിശ്വരക്ഷകനായ് * എൻവരത്താൽ ഭക്തനായിട്ട് ഭവിക്കും

വിഷ്ണുവെപ്പോഴും ധ്യാനത്താലെന്നുമെൻ നല്ലരൂപം കാണുമവൻ ദൃഢം *
എന്റെ വക്ഷസ്സിൽ വാണിട്ടനന്ദമാതാവിനോടുമങ്ങനെ വത്സ! നീ പാർക്ക
ഞാൻ പോയ്വന്നീടുവാനായിട്ടുമറഞ്ഞവൻ * ഗോലോകത്തിൽ ചെന്നു ബ്ര-
ഹ്മശങ്കരന്മാരൊടോതിനാൻ സൃഷ്ടിപ്പാനായ് വിധിയോടും ഹരിപ്പാൻ
ഹരനോടുമേ.

ശ്രീഭഗവാൻ പറഞ്ഞു.

മഹാവിരാട്ടിൻ രോമകൂപങ്ങളിലംശവിരാട്ടുകൾ ലോകസൃഷ്ടിക്കു
വർന്നാഭിപത്മാത്തോറും ഭവിക്കുവാൻ * ബ്രഹ്മാവിന്നെന്റെ തോറും സം-
ഭവിക്കാൻ പോക നീ ശിവ! അംശമായ്ത്തീർന്നു, വളരെക്കാലം ചെയ്ക ത-
പസ്സുമും * എന്നു ചൊല്ലി ജഗന്നാഥൻ വിരമിച്ചാൻ മുനീശ്വര! നമി-
ച്ചിട്ടു പോയി ബ്രഹ്മശങ്കരന്മാർ ഗമിച്ചുതേ * മഹാവിരാട്ടല്ലോ വിരാഡ്രൂപമാ-
യിട്ടനിന്നമായ് ബ്രഹ്മാണ്ഡങ്ങളിലെല്ലാന്താനംശത്തോടു ഭവിച്ചുതേ *
ശ്യാമൻ യുവാ പീതവസ്ത്രൻ ജലത്തിങ്കൽ ശയിപ്പവൻ പുഞ്ചിരിക്കൊണ്ടു-
ൽവദനൻ വിശ്വവ്യാപി ജനാർദ്ദനൻ * അവൻ തൻ നാഭിപത്മത്തിൽ
ഭവിച്ചാൻ വിധി പത്മജൻ ലക്ഷം യുഗങ്ങളപ്പത്മനാളത്തിൽ സഞ്ചരിച്ചു-
മേ * അവനപ്പത്മനാളാന്തം കണ്ടുകിട്ടായ്കമൂലമായ് ആ പത്മത്ത-
ക്കറിച്ചുറ്റംപിന്നെയെത്തിട്ടുനിൻപിതാ * സ്വസ്ഥാനത്തിൽ വന്നുപി-
ന്നെ ധ്യാനിച്ചാൻ കൃഷ്ണനെ മുനേ! ബ്രഹ്മാണ്ഡഗോളതോയത്തിൽ കിട-
ന്നീടുന്നോരല്ലനാ * വിരാട്ടാം വിഷ്ണുവെക്കണ്ടാൻ ദിവ്യചക്ഷുസ്സുകൊണ്ടു-
ടൻ എവനുതൻ രോമകൂപത്തിൽ ബ്രഹ്മാണ്ഡങ്ങളശേഷവും * ഗോ-
ലോകത്തിൽ ഗോപഗോപീയുതനാകൃഷ്ണനെയുമേ * അവനെ വാഴ്ത്തി വര-
വും വാങ്ങി സൃഷ്ടി തുടങ്ങിനാൻ ബ്രഹ്മാവിൻ മാനസസുതർ സനകാദ്യർ ഭ-
വിച്ചുടൻ * ശിവൻ തന്നംശമായുണ്ടായ് രുദ്രന്മാർ പതിനൊന്നു പേർ
വിരാട്ടിൻ വാമപാർശ്വത്തിൽ നിന്നുണ്ടായ് പാലകൻ ഹരി * ചതുർഭുജൻ
വിഷ്ണുവവൻ ശ്വേതദ്വീപിൽ വസിച്ചുതേ * വിരാട്ടിൻ നാഭിപത്മത്തി-
ൽ വിശ്വം സൃഷ്ടിച്ചു നാന്മുഖൻ പാതാളം ഭൂ, സ്വർഗ്ഗ, മീ മൂവുലകും സച-
രാചരം * രോമകൂപം തോറുമുണ്ടു പ്രത്യേകം വിശ്വമിങ്ങിനെ വിശ്വം-
തോറും വിരാട്ടുണ്ടു ബ്രഹ്മവിഷ്ണുമഹേശരും * കൃഷ്ണസങ്കീർത്തനം ഞാനുമീ-
വണ്ണം ചൊല്ലിനേൻ തവ സുഖദം മോക്ഷദം ഭദ്രമെന്നു കേൾക്കുന്നമി-
ന്നിയും..

ശ്രീമഹാഭാഗവതം ഒൻപതാം സ്കന്ധം.

ദേവതാസൃഷ്ടി

മൂന്നാമധ്യായം.



## നാലാമദ്ധ്യായം.

നാരദൻ പറഞ്ഞു.

നിൻപ്രസാദംകൊണ്ടുകേട്ടേനെല്ലാംഞാനമൃതോപമം വേറെ വേറെപ്രകൃതികൾപൂജയിപ്പോൾകഥിക്കണം * ആരാരേപ്പൂജചെയ്തു മമട്ടതുഭ്രുവിൽപ്രചാരമായ് ഏതേതുമന്ത്രസ്തോത്രങ്ങൾകൊണ്ടാരേയാർജ്ജിച്ചതും * അവർതൻധ്യാനചരിതസ്തോത്രശക്തികളെങ്ങനേ ഏതുദേവികളാർക്കേകീവരങ്ങൾചൊല്ലുകൊക്കയും?.

ശ്രീനാരായണൻ പറഞ്ഞു.

ഗണേശന്നമ്മയാംദുൎഗ്ഗാ,രാധാ,ലക്ഷ്മി,സരസ്വതി സാവിത്രി,യീപ്രകൃതികൾസൃഷ്ടികാലത്തിലഞ്ചുപേർ * പ്രസിദ്ധമാണിവർപൂജാവിധിനല്ലാപ്രഭാവവും സൎവ്വമംഗലമേകിടുംചരിത്രമമൃതോപമം * ശുഭങ്ങൾതാൻപ്രകൃത്യംശങ്ങളായോർചരിതങ്ങളും ശ്രദ്ധയായ് കേട്ടുകൊണ്ടാലുമെല്ലാംനിന്നോടുചൊല്ലിടാം * കാളിവസുന്ധരാ,ഗംഗാ,ഷഷ്ഠീമംഗലചണ്ഡിക തുളസി,മനസാ,നിദ്രാ,സ്വധാസ്വാഹാ,സുദക്ഷിണ ഇവർതൻചരിതംപുണ്യംസംക്ഷിപ്തംമധുരംതുലോം ജീവകൎമ്മവിപാകംഞാനതുചൊല്ലാംമനോഹരം * ദുൎഗ്ഗാരാധാചരിത്രങ്ങളേറെവിസ്താരമുള്ളവ സംക്ഷേപങ്ങൾകേൾക്കകാര്യമവപിന്നെപ്പറഞ്ഞിടാം * ആദ്യംസരസ്വതീപൂജകൃഷ്ണനാലതുനിൎമ്മിത അവൾതൻകൃപയാൽമൂൎഖൻതാനുംപണ്ഡിതനായിടും * രാധതന്റെമുഖത്തിൽനിന്നുണ്ടായസമയത്തവൾ കൃഷ്ണനെപ്പതിയാക്കീടാനിച്ഛിച്ചാൾമാരമാലൊടും * സൎവ്വജ്ഞനസ്സൎവ്വമാതാവിന്റെയിച്ഛയറിഞ്ഞുടൻ പറഞ്ഞുഹിതമാംസത്യംപരിണാമസുഖപ്രദം.

ശ്രീകൃഷ്ണൻ പറഞ്ഞു.

വരിക്കകെന്നംശമാമീനാലുകയ്യുള്ളവിഷ്ണുവേ എൻതുല്യൻസുന്ദരൻസൎവ്വഗുണമുള്ളയുവാവിവൻ * സ്ത്രീകൾതൻകാമമറിവോനരെല്ലാംസാദ്ധ്യമാക്കവോൻ കോടിമന്മഥസൌന്ദൎയ്യലീലാലംകൃതനീശ്വരൻ * നീയെന്നെപ്പതിയാക്കിക്കൊണ്ടിച്ഛിച്ചാലിങ്ങുവാഴുവാൻ ശുഭംഭവിക്കില്ലീരാധനിന്നേക്കാൾബലമുള്ളവൾ * രാധയെക്കാളശക്തൻഞാൻനിന്നെരക്ഷിച്ചുകൊള്ളുവാൻ അനീശ്വരൻനിന്നെഞാനംരക്ഷിച്ചീടുന്നതെങ്ങനേ? * സൎവ്വശാസ്താവാകിലുംഞാൻജയിക്കില്ലിന്നുരാധയെ രൂപംഗുണംകാന്തിയാലുമെന്നോടൊത്തവളാണവൾ * എൻപ്രാണാധാരയവൾതാൻപ്രാണനെയാർവെടിഞ്ഞിടും? പുത്രൻപോലുംപ്രാണനേക്കാൾപ്രിയനല്ലാൎക്കുമെങ്ങുമേ * നിനക്കശുഭമുണ്ടാ

കാവൈകുണ്ഠത്തിന്നുപോക നീ വിഷ്ണുദേവപ്പതിയാക്കീട്ടു ചിരം മോദിച്ചു വാഴ്ക * കാമം ക്രോധം ലോഭമോഹമാനഹിംസകളററവൾ ത്രപംഗുണം കാന്തിയാലും നിന്നോടു സമയാരമ * പ്രീതിയോടവളോടൊത്തു പാർത്തു കാലം കഴിച്ചിടാം നിങ്ങളിരണ്ടുപേരെയും തുല്യമായോർത്തിടും ഹരി* ബ്രഹ്മാണ്ഡം തോറും മാനിച്ചു പൂജിക്കും ഗൌരവത്തോടും വിദ്യാരംഭം മാഘശുക്ലപഞ്ചമിക്കു കഴിച്ചിട്ടും * മനുക്കൾ നരർ വാനോരും മോക്ഷകാംക്ഷകൾ ശുക്കൾ മുനീന്ദ്രരും വസുക്കൾ യോഗികൾ നാഗഗന്ധർവ്വോരഗർ സിദ്ധരും * കല്പംതോറും ലയത്തോളം പൂജിക്കും മേവരത്തിനാൽ പതിനാറുപചാരങ്ങൾ കൊണ്ടേററം ഭക്തിയുക്തരായ് * കണ്വശാഖോക്തവിധിപോൽ ധ്യാനം സ്തോത്രമിവാറയാൽ പൂർണ്ണകുംഭത്തിലോ പുസ്തകത്തിലോ ജിതചിത്തരായ് * കവചം ഭൂർജ്ജപത്രത്തിൽ ഗന്ധംകൊണ്ടെഴുതീട്ടതു സ്വർണ്ണക്കൂട്ടിൽ ധരിച്ചീട്ടും വലങ്കൈയ്യിൽ കഴുത്തിലോ * വിദ്വാന്മാർ പൂജ ചെയ്യുമ്പോൾ ജപിക്കും കവചം തവ എന്നോതിക്കൃഷ്ണനാ സർവ്വപൂജ്യയെപ്പൂജ ചെയ്തുതേ * അപ്പൂജ ചെയ്തു പിന്നെ ബ്രഹ്മവിഷ്ണുശിവാദികൾ അനന്തൻ ധർമ്മനും പിന്നെസ്സനകാദിമുനീന്ദ്രരും * ദേവന്മാരും മുനികളും നൃപന്മാരും മനുഷ്യരും സരസ്വതീ സർവ്വലോകപൂജ്യയായ്തീർന്നു നാരദ!

നാരദൻ പറഞ്ഞു.

പൂജാവിധാനം, കവചം, ധ്യാനം, പിന്നെ നിരന്തരം പൂജയ്ക്കു വേണ്ട നൈവേദ്യം ഗന്ധപുഷ്പാദിയൊക്കയും * വേദവിത്താം ഭവാൻ ചൊല്ലുകേൾപ്പാൻ കൌതുകഫലം മമ വർത്തിക്കുന്നു സദാ ഹൃത്തിൽ കർണ്ണാമൃതമിതല്ലയോ?

ശ്രീനാരായണൻ പറഞ്ഞു.

ജഗന്മാതാവാണിതന്റെ പൂജാവിധിയൊടൊത്തിടും കണ്വശാഖാപദ്ധതിയെച്ചൊല്ലിടാം കേൾക്ക നാരദ! * മാഘശുക്ലപ്പഞ്ചമിയിൽ വിദ്യാരംഭദിനത്തിലായ് സങ്കല്പം തചനാളിൽ ചെയ്തിട്ടു ശുദ്ധമനസ്സോടും * കുളിച്ചു നിത്യകർമ്മങ്ങൾ ചെയ്തു കുംഭമതിങ്കലായ് വേദോക്തവിധിയായിട്ടോ താന്ത്രികവിധിപോലെയോ * ഗണേശനെ മുൻപു പൂജിച്ചർച്ചിച്ചീടുക വാണിയെ വിധിപോൽ പൂർണ്ണകുംഭത്തിലാവാഹിച്ചിട്ടു ദേവിയെ * പതിനാറുപചാരങ്ങൾ കൊണ്ടു പൂജിക്ക ഭക്തിയായ് വേദാഗമങ്ങളിൽ പൂജാനൈവേദ്യം പറയുന്നപോൽ * ചിലതെല്ലാമറിഞ്ഞതാണം പറയാം കേട്ടുകൊള്ളുക പുതുവെണ്ണ തയിർ പാൽ നൻമലർ കാരെള്ളുലഡ്ഡുകം * വെള്ളക്കരിമ്പിക്ഷുരസം ഗുളം തേൻ പഞ്ചസാരയും മംഗലദ്രവ്യമെല്ലാം താൻ നൻവെണ്മയെഴുമക്ഷതം * വെളുത്തമോദ

കംമവെണ്ണയേറ്റംപൊടിയാതെവൽ നെയ്യിന്നുപ്പംചെന്നവരമൊ
ക്കംപോലുള്ള ഹവിസ്സതും * യവംഗോതമ്പിവസ്തുക്കൾ മാവുംനെയ്യാ
ട്ടചേന്നതായ് നല്ലമാവുകളെല്ലാംതാൻ വാഴയ്ക്കാപ്പൊടിയായതും *
നൈപ്പായസംനിർമ്മലമാംശുദ്ധാന്നമതുമങ്ങനെ നാളികേരംകരിക്കും
നൽകന്നേത്രമൂലമാർദ്രകം * പഴംക്രുവളപകചംനല്ലെഘന്തപ്പഴമായതും
കാലദേശോത്ഭവംനല്ലവെളുത്തപഴമാകയും * വെളുത്തനിറമ്പുഷ്പ
മെല്ലാംസുഗന്ധംശുക്ലചന്ദനം വെളുത്തവസ്ത്രവുംനല്ലോരഴകേറുന്നാശം
ഖവും * വെളുത്തമാലകളംഹാരങ്ങളുംനൽഭൂഷണങ്ങളും വേദത്തിൽ
ചൊല്ലീടുംധ്യാനംശ്രേഷ്ഠംകണ്ണമനോഹരം * മോഹംപോക്കുന്നതായി
ട്ടമതുനീകേട്ടുകൊള്ളുക "സരസ്വതീശുക്ലവർണ്ണാസസ്മിതാസുമനോഹ
ര * കോടിചന്ദ്രപ്രഭാനല്ലപൂർണ്ണശ്രീയുക്തവിഗ്രഹ അഗ്നിശുദ്ധാംബര
ധരാവീണാപുസ്തകധാരിണി * സാരരത്നമയാശേഷഭൂഷണാത്തമഭൂ
ഷിത ബ്രഹ്മാവിഷ്ണുശിവൻതൊട്ടദേവന്മാരാൽസുപൂജിത * ന്നമർ
ത്യമുനിധ്യേയാദേകത്യാവന്ദിച്ചിട്ടുന്നുഞാൻ" ധ്യാനിച്ചവംമൂലമന്ത്രം
കൊണ്ടുനൽകീട്ടശേഷവും * കവചത്താൽസ്തുതിച്ചിട്ടുസാഷ്ടാംഗംപ്രണ
മിക്കണം വർഷന്തോറുംഭക്തരെല്ലാംപഞ്ചമീകീവിധത്തിലായ് * വിദ്യാ
രംഭംമുടങ്ങാതാദേവിപ്രീതിക്കചെയ്യണം സർവ്വത്തിന്നുംമൂലമാണീവൈദി
കാഷ്ടാക്ഷരംപരം * ആക്കുകിട്ടിയവക്കെല്ലാത്തിനുംമൂലമിതാകയാൽ
സരസ്വതീചതുർത്ഥ്യന്തംവഹ്നിജായാന്തമാമിയിൽ * ലക്ഷ്മീമായാബീജ
യുക്തമീമന്ത്രംകല്പപാദപം കൃപയേറുംവിഷ്ണുപണ്ടുവാത്മീകിക്കിതു
നൽകിനാൻ * ഭാരതത്തിൽപുണ്യമേറുംഗംഗാതീരത്തിൽവച്ചുതാൻ
പുഷ്കരേസൂര്യപർവ്വത്തിൽ ശുക്രന്നുഭൃഗുചൊല്ലിനാൻ * ചന്ദ്രപർവ്വമതിൽ
വ്യാഴത്തിന്നായ് മാരീചനുംമുനേ! ഭാഗ്വന്നേകിനാൻബ്രഹ്മാമുദാബദ
രികാശ്രമേ * ആസ്തികന്നുജരല്ക്കാരുവോതീക്ഷീരാബ്ധിസന്നിധൌ വിഭ
ണ്ഡകൻമേരുവിൽവച്ചുശൃംഗന്നമങ്ങനെ * ശിവൻഗൌതമനായീ
ട്ടംകണ്ണാദന്നാതിനാൻമുദാ യാജ്ഞവല്ക്യന്നുമവ്വണ്ണംകാത്യായനന്നു
മാരവി * പാണിനിക്കുംഭരദ്വാജമുനിക്കുംസുതലത്തിലായ് ശാകടായന
ന്നുംനൽകീശേഷനബ്ബലിസന്നിധൌ * നാലുലക്ഷംജപിച്ചെന്നാൽന
രന്മാക്കിതുസിദ്ധമാം മന്ത്രസിദ്ധിവരിച്ചീടിലവൻവാക്പതിതുല്യനാം

ശ്രീദേവീഭാഗവതം ഒൻപതാംസ്കന്ധം

സരസ്വതീപൂജ

നാലാമദ്ധ്യായം



## അഞ്ചാമദ്ധ്യായം

ശ്രീനാരായണൻ പറഞ്ഞു

സരസ്വതീമഹാദേവിസ്തോത്രംകേട്ടുകൊള്ളുക കാമദം യാജ്ഞവല്ക്യൻമുനിശ്രേഷ്ഠൻസ്തുതിച്ചനതിനാൽപുരാ * അവനു ഗുരുശാപത്താൽവിദ്യയെല്ലാംനശിക്കയാൽ ശമിപ്പാൻപുണ്യദംസൂര്യസ്ഥാനംപ്രാപിച്ചാൻ മുനി * ദുഃഖാർത്തനായ് തപംചെയ്താർക്കനോടിത്യനന്തുടൻ സ്തുതിച്ചാൻസൂര്യനേവം കരഞ്ഞുംകൊണ്ടുദ്വിയായ് * സാംഗവേദങ്ങളെല്ലാം പഠിപ്പിച്ചിട്ടുഭാസ്കരൻ ചൊന്നാൻവാഗ്ദേവിയെ വാഴ്ത്തുകെല്ലാമോർമ്മവരുംതവ * മുനിയോടിത്തുചൊല്ലീട്ടുമറഞ്ഞാനാദിവാകരൻ സ്നാനംചെയ്തിട്ടാമുനിയുംസ്തുതിച്ചാൻഭക്തിയോടുടൻ.

യാജ്ഞവല്ക്യൻപറഞ്ഞു

കൃപചെയ്ക ജഗന്മാതേ! തേജസ്സില്ലാതൊരെന്നിൽനീ ഗുരുശാപാലോർമ്മവിദ്യയും പോയുഴന്നുന്നു ഞാൻ * പഠിപ്പിക്കാൻശക്തിയോർമ്മവിദ്യയുംതരണം മമ കവിതയ്ക്കുള്ള സാമർത്ഥ്യവും നിൻശിഷ്യനാക്കി നീ * പ്രതിഭാ,സഭയിൽ തർക്കമോ ചെപ്പാനുള്ള ബുദ്ധിയും നശിച്ചെല്ലാമോർമ്മയില്ലാതായുണ്ടാക്കണമോർമ്മ നീ * അങ്കുരം ചാരവലിത് പോലും ചൈതന്യമുണ്ടാക്കിടുന്നപോൽ ബ്രഹ്മരൂപാ പരംനീയുംജ്യോതിസ്സായസനാതനീ * വിദ്യയ്ക്കെല്ലാംദേവതനീയാവാണിക്കായ്നമിച്ചിടാം അക്ഷരങ്ങൾക്കൊക്കെയാധാരംവിസർഗ്ഗംബിന്ദുമാത്രവം * അവയ്ക്കാധാരമാം നിത്യാദേവിക്കായ് ഞാൻനമിച്ചിടാം വ്യാഖ്യാസ്വരൂപയും ദ്വീവ്യാഖ്യാധിഷ്ഠാതൃരൂപയും * കണക്കുകൂട്ടാൻവിചാരമെല്ലാമിട്ടുവിട്ടശാന്തനാം കാലസംഖ്യാസ്വരൂപിണിയാമദ്ദേവിക്കായ് നമിച്ചിടാം * ഭ്രമസിദ്ധാന്തവുംതാനാമദ്ദേവിക്കായ്നമിച്ചിടാം എവള്ളാമോർമ്മയുംബുദ്ധിശക്തിയുംജ്ഞാനശക്തിയും * പ്രതിഭാ,കല്പനതാനാദ്ദേവിക്കായ് നമിച്ചിടാം സനൽക്കുമാരൻചോദിച്ചു ജ്ഞാനംബ്രഹ്മാവിനോടവൻ * തീർച്ചചൊൽവാൻശക്തിയെന്യെമൂകനെപ്പോലിരുന്നതേ പരമാത്മാവതാംകൃഷ്ണനവിടെയ്ക്കുടനെത്തിനാൻ * സ്തുതിക്കുകവിധേ!നീയാവാണിയെയെന്നു ചൊല്ലിനാൻ കൃഷ്ണാജ്ഞയാലേയവളെസ്തുതിച്ചാൻബ്രഹ്മദേവനും * തൽപ്രസാദത്തിനാൽചൊന്നാൻസിദ്ധാന്തമുടനെയവൻ * ഭൂമിയുംബ്രഹ്മസിദ്ധാന്തമനന്തനോടുചോദിക്കവേ അവനുംമൂകനെപ്പോലെവാണു തീർച്ചയ്ക്കശക്തനായ് * മന്ത്രജ്ഞനാമവൻകശ്യപാജ്ഞയാൽവാഴ്ത്തി വാണിയെ ഭൂമിക്കോതിനിർമ്മലമാംസിദ്ധാന്തമുടനെ ചെയ്തു *വ്യാസൻ

പുരാണസൂത്രത്തെ വാൽമീകിയോടു കേൾക്കവേ മൌനത്തോടവനും
വാണീദേവിയെത്തന്നെയോർക്കയാൽ * മോഹമാകും തമസ്സിന്നു ദീപമാം
ജ്ഞാനമാർന്നവൻ പുരാണസൂത്രസിദ്ധാന്തം ചെയ്താൻ ദേവീവരത്തിനാ
ൽ * ആസ്സൂത്രങ്ങൾ കേൾക്കകയാൽ വ്യാസൻ കൃഷ്ണാംശമായവൻ അദ്ദേ
വിയെ നൂറുവർഷം ധ്യാനിച്ചാൻ പുഷ്കരത്തിലായ് * സല്കവീന്ദ്രനുമായ്
തീർന്നാൻ നിൻവരംകൊണ്ടവൻ ശിവേ! വിഭാഗിച്ചാൻ വേദമെല്ലാം പു
രാണങ്ങൾ രചിച്ചതേ * തത്വജ്ഞാനം ശിവനോടായ് ചോദിച്ചാൻ പ
ണ്ടു വാസവൻ വാണിയെച്ചിന്ത ചെയ്തോതിയവന്നായ് ജ്ഞാനമീശ
നും * ചോദിച്ചാൻ ശബ്ദശാസ്ത്രത്തെ ഗുരുവോടിന്ദ്രനേകദാ ആയിരം ദി
വ്യവർഷങ്ങൾ നിന്നെസ്സേവിച്ചു പുഷ്കരേ * വ്യാഴം നിൻവരവും വാങ്ങീട്ടാ
യിരം ദിവ്യവത്സരം അർത്ഥത്തോടും ശബ്ദശാസ്ത്രമവന്നായ്പ്പറഞ്ഞു
തേ * പഠിച്ചതേറ്റു ശിഷ്യന്മാർ പഠിപ്പിച്ചേറ്റു ഋഷീശ്വരർ? പ്രവൃത്തിക്ക
ന്നു നിന്നെയോർത്തവരെല്ലാം സുരേശ്വരി! * നിന്നെപ്പൂജിച്ചുവാഴുന്നു സ്വ
തന്ത്രർ മർത്ത്യർ മനുക്കളും ദൈത്യേന്ദ്രന്മാർ മുനികളും ബ്രഹ്മവിഷ്ണുമഹേശ
രും * ചതുർമ്മുഖ സഹസ്രാസ്യപഞ്ചവക്ത്രരശക്തരാം ആനിന്നെ വാഴ്ത്തു
വാൻ ഞാനോ നാശക്തനേകമുഖനല്ലൻ * എന്നോതീട്ടായജ്ഞവല്ക്യൻ
ഭക്തികൊണ്ടുകനിഞ്ഞവൻ നിരാഹാരൻ നമിച്ചിട്ടു കരഞ്ഞാനധികം മു
നേ! * ദേവി പ്രത്യക്ഷയായിട്ടായവനോടു കവീന്ദ്രനായ് തീരും നീയെ
ന്നരച്ചിട്ടു വൈകുണ്ഠത്തിൽ ഗമിച്ചതേ * ഇയ്യാജ്ഞവല്ക്യകൃതമാം വാ
ണീസ്തോത്രം പഠിപ്പവൻ കവീന്ദ്രനായ് വാഗ്മിയായിത്തീരും ഗീഷ്പതി
യെന്നപോൽ * ദുർബ്ബുദ്ധിയാം മഹാമൂർഖനൊരുവർഷം പഠിക്കകിൽ ബു
ദ്ധിമാനായ് വിദ്വാനാം കവിശ്രേഷ്ഠനുമാം ധ്രുവം.

ശ്രീദേവീഭാഗവതം ഒൻപതാംസ്കന്ധം

സരസ്വതീസ്തോത്രം

അഞ്ചാമദ്ധ്യായം



## ആറാമദ്ധ്യായം



ശ്രീനാരായണൻ പറഞ്ഞു

സരസ്വതീ വൈകുണ്ഠത്തിൽ വാണു നാരായണാന്തികേ ഗംഗാ
ശാപംകൊണ്ടവളംനദിയായ് തീർന്നു ഭാരതേ * പുണ്യദാ പുണ്യരൂപാ
നൽപുണ്യതീർത്ഥസ്വരൂപിണീ പുണ്യവാന്മാർ സേവചെയ്തു വസിക്ക
ന്നോരു തടത്തിലായ് * തപിപ്പോർക്കു തപോരൂപാ തപസ്സിൻ ഫലമേക

വോൾ പാപമാംവിറകിന്നെല്ലാംകത്തിക്കൊള്ളുന്നരീതിയവൾ * സരസ്വതീജലത്തിങ്കൽജ്ഞാനത്തോടുമരിപ്പവർ വൈകുണ്ഠേവിഷ്ണുസഭയിൽ ചിരകാലംവസിച്ചീടും * പാപംചെയ്യുന്നതിൽചെന്നുകളിയായിക്കുളിക്കിലും പാപങ്ങളെല്ലാംപോയ്വിഷ്ണുലോകത്തിൽവാണീടുംചിരം * ചാതുർമ്മാസ്യംപൌർണ്ണമിയക്ഷയയാംനവമീതിഥി വ്യതീപാതംഗ്രഹണമിത്യാദിപുണ്യദിനങ്ങളിൽ * ശ്രദ്ധയില്ലാതെവിത്തത്തിന്നായിസ്നാനംകഴിക്കിലും വിഷ്ണുസാരൂപ്യമാർന്നീട്ടുവൈകുണ്ഠത്തിൽവസിച്ചീടും * വാണീമന്ത്രംമാസമൊന്നതീരത്തിങ്കൽജപിക്കകിൽ മൂർഖൻപോലുംകവിശ്രേഷ്ഠനാകുംസംശയമില്ലതിൽ * സരസ്വതീജലേനിത്യസ്നാനംചെയ്കിൽവിധിപ്പടി പിന്നീടവൻഗർഭപാത്രംപ്രവേശിക്കില്ലനിശ്ചയം * ഏവംപറഞ്ഞതെല്ലാംഞാൻ വാണിതൻഗുണകീർത്തനം സുഖദംകാമദംസാരമിനിക്കേൾക്കേണ്ടതെന്തുവാൻ?

സൂതൻ പറഞ്ഞു

നാരായണന്റെവചനംകേട്ടുനാരദമാമുനി ചോദിച്ചുപിന്നെയും തന്റെസന്ദേഹമിതുശൌനക!

ശ്രീനാരദൻപറഞ്ഞു

ഗംഗയാൽകലഹംമൂലംശപിക്കപ്പെട്ടുഭൂമിയിൽ എവ്വണ്ണമംശമായ്പുണ്യനദിയായസ്സരസ്വതി? * സാരങ്ങളാംകഥകളെക്കേൾപ്പാനേറുന്നകൌതുകം കഥാമൃതേതൃപ്തിയില്ലശ്രേയസ്സിൽതൃപ്തിയാകതാൻ സത്വസ്വരൂപിണീഗംഗാപുണ്യാംശുഭപ്രദമകാവേരം പൂജ്യയാംവാണിയേതെന്തുമൂലമായിശ്ശപിച്ചവൾ * രസമുണ്ടാമതികഥകളുള്ളതങ്ങുംശ്രവിക്കവാൻ പുരാണത്തിൽദുർല്ലഭമാണതെനിക്കുരചെയ്യണം.

ശ്രീനാരായണൻപറഞ്ഞു

കേൾക്കനാരദ!ചൊല്ലീടാമിച്ചരിത്രംപുരാതനം പാപമെല്ലാംനശിച്ചീടുമിതുകേൾക്കുന്നമാത്രയിൽ * ലക്ഷ്മീസരസ്വതീഗംഗാഹരിക്കീമൂന്നുഭാര്യമാർ സ്നേഹത്താൽതുല്യകൾവാണുസതതംവിഷ്ണുസന്നിധൌ ഒരിക്കൽഗംഗയാവിഷ്ണുവിൻമുഖംനോക്കിയേറ്റവും കാമത്തോടുംകടാക്ഷിച്ചുചിരിച്ചാൾമുനിസത്തമ* ഉടനേഗംഗയേനോക്കിച്ചിരിച്ചുവിഷ്ണുവുംമുദാ ക്ഷമിച്ചുകണ്ടതാലക്ഷ്മീസഹിച്ചില്ലസരസ്വതി * സത്വരൂപിണിയാംലക്ഷ്മിസമാധാനപ്പെട്ടതിയും ശാന്തയാകാതെയത്യന്തംക്രുദ്ധയായ്തീർന്നുവാണിയും * ചുവന്നമുഖവുംകണ്ണുംതുടിച്ചുചുണ്ടുമേറ്റവും വിറച്ചുകാമവേഗത്താലുരച്ചുപതിയോടുടൻ.

സരസ്വതിപറഞ്ഞു

ധർമ്മിഷ്ഠനാംനല്ലഭർത്താവിന്നുപത്നികളിൽസദാ സമബുദ്ധിഭവി

ച്ചീടുംവണ്ണമതുമറിച്ചു താൻ * ഗംഗയിൽസ്നേഹമധികംഭവാനെന്നതറിഞ്ഞു ഞാൻ അതുപോൽതാൻ ലക്ഷ്മിയിലുമെല്ലുമില്ലെങ്കൽ നിശ്ചയം ഗംഗാലക്ഷ്മികളെന്നതിൽസ്നേഹമുള്ളവർതാൻ തുലോം സഹിച്ചതല്ലു കൊണ്ടാഹി വിപരീതത്തിലുംരമ * ഭാഗ്യമില്ലാത്തതൊൻജീവിച്ചിരുന്നിട്ടെന്തു വാൻഫലം? ഭർത്താവിനിഷ്ടമില്ലാത്തോരംഗജീവിക്കുന്നതു നിഷ്ഫലം * സത്വസ്വരൂപനായ്‌ എന്നെച്ചൊല്ലീടുന്നു ഋഷികൾ നിൻ സ്വഭാവം ധരിക്കാത്തോർ ഭവദംകേൾക്കാത്ത പാമരർ * വാണീയക്രുദ്ധയായ സ്സൂണ്ടുമീവാക്യംകേൾക്കകൊണ്ടുടൻ ആലോചിച്ചിട്ടു ഭഗവാൻ ഗമിച്ചു സഭവിട്ടുടൻ * ഭയമെന്യേ കോപമോടും ഗംഗയോടു പറഞ്ഞുതേ സര സ്വതിയുമീവാക്യംകണ്ണു ചെക്കക ഘോരമായ്‌ * കാമമേറുന്ന നില്ലജ്ജേ! കാട്ടുന്നതെന്തു ഗർവ്വമീ? അറിയിക്കുന്നുവോ ഭർത്തൃസ്നേഹമത്യന്തമുള്ളതായ്‌ * വിഷ്ണു പിന്നെ മൽപ്പിൽ പച്ചീനനിർമാനം ഞാൻ കളഞ്ഞിട്ടും നിൻകാന്തനെന്തു ചെയ്തീടും മടന്നോടിതി, നവൻപ്രിയ * എന്നോതിസ്സംഗതൻ കേശം പിടിപ്പാനായ്‌ തുടങ്ങിനാൾ ഉടനേ നടുവിൽ ചെന്നു തടുത്താളവളെ രമ * ശപിച്ചാളരമയെ വാണീ മഹാബലവതീ സതീ നദിയായും വൃക്ഷമായും ഭവിക്കെന്നിയ സംശയം * വിപരീതാകാര്യങ്കിലും തെല്ലുരയ്ക്കാൻ ശക്തിയെന്നിയെ വൃക്ഷം നദിയായിവളെപ്പോലുമില്ലനം സഭയിങ്കൽനീ * ശാപം കേട്ടും ശപിക്കാതെ കോപിക്കാതെയുമാരമ വാണിയെയും പിടിച്ചുകൊണ്ടുഴലോടങ്ങു നിന്നതേ * കോപംമൂലം ശപിച്ചോരാവാണിയെക്കണ്ടു ഗംഗയും മഹാസുന്ദരിയാഭീം ലക്ഷ്മിയോടിതു ചൊല്ലിനാൾ.

ശ്രീഗംഗ പറഞ്ഞു

ഈക്രൂരയെ വിടുകയെന്തിവളെന്നോടു ചെയ്തിടും? നശിച്ചോൾ ബുദ്ധിദുഷ്ടചമഹാവാചാടിയാണിവൾ * വാഗാധാരാസ്വതന്ത്രാ കലഹപ്രിയയായവൾ ബലത്തോടിദ്ദുഷ്ടയായോളിവൾക്കുള്ളമിടുക്കുപോൽ വാദം ചെയ്യട്ടെയെന്നോടു കൂടിദ്ദുർമുഖിയായവൾ സ്വബലം മൽബലവുമിന്നിപ്പരീക്ഷിക്കുന്നറിവാനിവൾ ഞങ്ങളിൽ ബലമാർക്കാണെന്നറിയട്ടെയശേഷരും * ശപിച്ചാളിതു ചൊല്ലീട്ടു ഗംഗ വാണിയെയിങ്ങനെ നിന്നെശ്ശപിച്ചോരവളും നദിയായി ബ്ഭവിച്ചിടും * പാപികൾ വാണിടും ഭൂവിൽ ഗമിച്ചീടട്ടെ ഭാരതി ഗ്രഹിക്കട്ടെ പാപികൾ തൻ പാപങ്ങൾ കലിയിൽ ധ്രുവം * ഇതുകേട്ടാ വാണി ഗംഗാദേവിയേയും ശപിച്ചിതേ നീതന്നെ ഭൂവിൽ പോയ്‌ പാപം സ്വീകരിച്ചീടുമെന്നതായ്‌ * ഈയന്തരത്തിലദ്ദിക്കിലെത്തിനാൻ ഭഗവാൻ ഹരി നാലു ബാഹുക്കളോടൊത്ത നാലു പാർഷദരോടുമായ്‌ * കയ്യിൽ ഗ്രഹിച്ചു വക്ഷസ്സിലാക്കിനാൻ വാണിയേ

യവൻ അവർതൻശ്രേയസ്സും ശാപവാർത്തയും കേൾക്കമൂലമായ് * ദുഃഖിച്ചീടുന്നവരൊടായ് സമയോചിതമായുടൻ പുരാതനജ്ഞാനമെല്ലാമസ്സർവ്വജ്ഞൻ പറഞ്ഞുതേ.

ശ്രീഭഗവാൻ പറഞ്ഞു

ധർമ്മധ്വജഗൃഹത്തിങ്കലംശമായ്പ്പോക നീ രമേ! അയോനിജയായ് ഭൂവിൽനിന്നുണ്ടായ് പുത്രിയാകുക * നിർഭാഗ്യത്താൽ വൃക്ഷമായുമവിടന്നാൻ ഭവിക്കുക എന്നംശമസുരൻ "ശംഖചൂഡൻ" തൻഭാര്യയായിനീ * പിന്നീടെൻ പത്നിയായിത്തന്നെ ഭവിച്ചിടാം "തുളസി" എന്ന പേരോട്ടു ഭാരതത്തിൽ വിശുദ്ധയായ് * കലയാൽ നദിയായും നീ ഭവിക്ക ശോഭനാനനേ! വാണീശാപത്തിനാൽ ഭൂവിൽ "പത്മാവതി" യിതന്നതായ് * ഗംഗേ നീയും പാപികൾതൻ പാപമെല്ലാം ഹരിക്കുവാൻ അംശത്തോട്ടും ഭാരതത്തിൽ ശുദ്ധയാം നദിയായിട്ടു * ഭഗീരഥന്റെ പ്രാർത്ഥനയിങ്ങു ഭൂവിങ്കലാകവേ "ഭാഗീരഥി" നാമമോട്ടും ഭവിക്കും ശുദ്ധമായ നീ * എന്നംശമാം സമുദ്രത്തിൻ ഭാര്യയായിട്ടങ്ങനെ മല്ലാംശം ശന്തനുപിൻ പത്നിയായും ഭവിച്ചിടും * ഭാരതത്തിൽ പോകവാണി! നീയും ഗംഗ ശപിക്കയാൽ സ്വപത്നീകലഹത്തിന്റെ ഫലം നന്നായ് ഭുജിക്കുക * പൂർണ്ണാംശത്തോടു ബ്രഹ്മാവിൻ ഭാര്യയായും ഭവിക്ക നീ ശിവനും ഭാര്യയാം ഗംഗ, വാഴട്ടേ വൈകുണ്ഠമിങ്ങു താൻ * ശാന്താ ഭക്താ സ്വതന്ത്രാ സുശീലാ കോപമറ്റവൾ മഹാപതിവ്രതാ നല്ല ധർമ്മത്തെയാചരിപ്പവൾ, ഈ വകയംശങ്ങൾ താൻ ധർമ്മിഷ്ഠകളും പതിമാരുമേ സുശീലകൾ ശാന്തകളും നല്ല നാരികളാകയും * മൂന്നു ഭാര്യമാർ ഭൃത്യർ ബന്ധുക്കൾ, മിത്രബുദ്ധികൾ വേദത്തിന്നു വിരുദ്ധം താൻ ശുഭമുണ്ടാകയില്ലവർ * ആർതന്റെ ഗേഹേ സ്ത്രീ പുമാൻ പോൽ നാരിക്കു വശനാം പുമാൻ അവർജന്മം നിഷ്ഫലം താനൊന്നാകശുഭവും സദാ എവൻ ഭാര്യ ദോഷനാവിൻ ദോഷവുമുള്ളവൾ * അവൻ കാട്ടിന്നു പോകേണം ഗൃഹത്തിൽനിന്നു കാട്ടു താൻ കാട്ടിൽ ഫലങ്ങൾ കിട്ടീടും ജലവും സ്ഥലവുമുണ്ടാം * അവന്നു വഗൃഹത്തിങ്കലൊന്നുപോൽ കിട്ടിടാ ദൃഢം ശ്രേയസ്സും തീയിൽ വാഴ്ക ദുഷ്ടജന്തുസന്നിധിയും സുഖം * പുമാന്മാർക്കതിലും കഷ്ടം ദുഷ്ടനാരികൾ സന്നിധി രോഗദുഃഖം വിഷജ്വാലയതും സഹ്യം വരാനനേ! ദുഷ്ടനാരീമുഖജ്വാലമൃതിയേക്കാൾ സഹ്യമാം സ്ത്രീജിതന്മാർക്കു മരണം വരെയും ശുദ്ധിയില്ല താൻ * സൽകർമ്മം ചെയ്കിലതിന്നും ഫലമുണ്ടായിടാ ദൃഢം ഇഹവും പരവും വിട്ടു നരകം പൂകുമാമവൻ * സൽകീർത്തിയില്ലവൻ ജീവിക്കിലും മൃതനിനൊക്കുമേ ശുഭത്തിനാകില്ലൊന്നിച്ചു വാഴ്കിൽ ബഹുസപത്നികൾ * സുഖമല്ലേകപത്നീ താൻ ബഹുപത്നിതാമൊട്ടുമേ * ഗംഗേ

ശോകശിവസ്ഥാനേവാണീ!നീബ്രഹ്മസന്നിധൌ എൻഗേഹത്തിൽ വസിക്കട്ടെസുശീലാലക്ഷ്മിയാമിവൾ *സതീസുശീലാസുഭഗാഭാൎയ്യയാക്കുണവന്നതാൻ ഭുവിലുംവിണ്ണിലുംസൌഖ്യംധൎമ്മമോക്ഷങ്ങളൊക്കയും * സതിയാംഭാൎയ്യയുള്ളോൻതാൻമുക്തനുംസുഖിയുംസദാ അസതീപതിദുഃഖിപ്പോനസ്തുജീവന്മൃതസന്നിഭൻ.

ശ്രീദേവീഭാഗവതം ഒമ്പതാം സ്കന്ധം

ശാപവൃത്താന്തം

ആറാമദ്ധ്യായം.

---

## ഏഴാമദ്ധ്യായം.

---

ശ്രീനാരായണൻ പറഞ്ഞു.

ഇതോതീട്ടജഗന്നാഥൻവിരമിച്ചാൻമുനീശ്വര! ആലിംഗനംചെയ്തുദേവ്യാന്യം,കരഞ്ഞാർദേവിമാർതുലോം * ഹരിയേനോക്കിയെല്ലാരുംമുറയ്ക്കിങ്ങനെചൊല്ലിനാർ വിറച്ചുകണ്ണുനീരോട്ടുംഭയദുഃഖങ്ങളോടുമേ.

സരസ്വതി പറഞ്ഞു.

ശാപമോക്ഷംതരൂനാഥ!കഷ്ടമാജന്മമീയഴൽ നൽകാന്തനാൽത്യക്തകളാംസ്ത്രീകൾജീവിപ്പതെന്തിനായ്? * യോഗത്താൽഭുവിലെൻദേഹംത്യജിക്കുംഞാനസംശയം അതിശ്രേഷ്ഠൻനിശ്ചയമായ് പാലിപ്പാൻയോഗ്യനാണുനീ.

ഗംഗപറഞ്ഞു.

എന്തുകുറ്റത്തിനാൽനിന്നാൽത്യക്തയായ് ഞാൻജഗല്പതേ!? ദേഹംത്യജിക്കുംനിൎദ്ദോഷാവധംകൈക്കൊൾകനീവിഭോ! * നിൎദ്ദോഷിയാംനാരിയേയാർഭൂമിയിൽസന്ത്യജിച്ചിടും സൎവ്വേശനാകിലുംഘോരനരകംചേരുകമായവൻ.

ലക്ഷ്മി പറഞ്ഞു.

സത്വസത്വരൂപൻനീനാഥ!കോപമെങ്ങനെവന്നതേ? പ്രസാദിച്ചീടുകിവരിൽശ്രേഷ്ഠന്മത്തമമാംക്ഷമ * വാണീശാപേനഞാൻഭുവിൽകലയോടുംഭവിച്ചിടാം അങ്ങെത്രനാൾവാഴണംനിൻപാദമെന്നലഭിച്ചിടും? * പാപങ്ങളെന്നിലാക്കീടുംസ്നാനംകൊണ്ടിട്ടുപാപികൾ അതെല്ലാംപോയെന്നുപ്രാപിച്ചീടുംഞാൻനിൻപദത്തിനേ കലയാഞാൻതുളസിയായ് ധൎമ്മദ്ധ്വജനപുത്രിയായ് * തീൎന്നീട്ടെന്നാണുനിൻപാദംപ്രാപിക്കുന്നതുമാധവ!? വൃക്ഷമായ് തീൎന്നിടാംഭുവിൽനിന്നധി

ഷ്ടാളുദേവത * നീയെന്നുകരകേററീട്ടെന്തുചെയ്യുന്നു കൃപാനിധേ!? വാണീശാപത്തിനാൽഗംഗഭാരതത്തിൽഭവിക്കുകിൽ * ശാപവുംപാപവുംതീൎന്നിന്നെപ്പ്രാപിപ്പതെന്നവൾ? ഗംഗാശാപംകൊണ്ടുഭ്രുവിൽഭവിക്കിൽവാണിദേവിയും * ശാപംതീൎന്നുവാൻനിന്റെപാദത്തെയാശ്രയിപ്പതും? വാണിയസ്സത്യലോകത്തുംശിവലോകത്തുഗംഗയും * പോകൻകല്പിച്ചതിപ്പോഠംനീയില്ലാതാകിംതന്നംവിഭോ! ഇതോതിവിഷ്ണുവിൻപാദാംപിടിച്ചുവണംനമിച്ചുടൻ * തൻകേശങ്ങളതുംചുററീട്ടതിലേററാകരഞ്ഞുടെ മാറിൽധരിച്ചാരമയേയവളോടോതിനാൻഹരി * മന്ദഹാസത്തൊടുംകൂടിഭക്താനുഗ്രഹകാരകൻ.

ശ്രീഭഗവാൻ പറഞ്ഞു.

നീപറഞ്ഞതുപോൽചെയ്യാമെൻവാക്കനുസരിച്ചുതാൻ ശരിയാകുംരണ്ടുവാക്കുംകേഠക്കനീകമലേക്ഷണേ * അംശമായ്വാണിപോകട്ടേനദിയായിട്ടുഭ്രുമിയിൽ അൎദ്ധാംശമായ്ബ്രഹ്മഗേഹേസ്വയം വാഴട്ടെയെൻഗൃഹേ * ഭഗീരഥൻനയിച്ചീടുംഗംഗയേഭാരതത്തിലായ്, ത്രൈലോക്യംശുദ്ധമാക്കീടാൻ,സ്വയംവാഴട്ടെയെൻഗൃഹേ * ഏകാംശത്തോടുവാഴട്ടെയവഠംശിവശിരസ്സിലും സ്വയമേശുദ്ധയെന്നാലുമതുകൊണ്ടുവിശുദ്ധയാം * കലാംശാംശത്തൊടുംഭ്രുവിൽപോകനീയുംസുലോചനേ! പത്മാവതീസരിത്തായുംതുളസീവൃക്ഷമായുമേ * കലിയയ്യായിരംവൎഷംചെല്ലുമ്പോഠംശാപമോക്ഷവും നിങ്ങഠക്കുണ്ടാമെൻഗൃഹത്തിൽവന്നുചേരുവിനപ്പോഴേ * ആപത്തെന്നതുസമ്പത്തിൻമൂലമാം ദേഹികഠക്കുകേഠ ഇസ്സംസാരത്തിലാക്കാപത്തെന്യേസമ്പത്തുപത്മജേ! * എൻഭക്തർതൻസ്നാനപാനസ്പൎശനാദികഠമൂലമായ് നദീരൂപകളാംനിങ്ങഠക്കുള്ള പാപങ്ങളററുപോം ഭ്രുമിയിൽപുണ്യതീൎത്ഥങ്ങളല്ലതെല്ലാമുണ്ടതൊക്കയും എൻഭക്തർതൻസ്നാനപാനങ്ങളാൽശുദ്ധങ്ങഠനീലേ ശുദ്ധം * എൻമന്ത്രോപാസകർഭക്ത്യാവിശ്രമിക്കുന്നഭാരതഭ്രുമിയേശുദ്ധയാക്കീട്ടുകരകേറുവതിന്നുതാൻ * ഭക്തന്മാർ വാണുപാദങ്ങഠ കഴുകീടുന്നിടങ്ങഠതാൻ ശുദ്ധങ്ങളാംപുണ്യതീൎത്ഥങ്ങളായിട്ടുഭവിപ്പവ * സ്ത്രീവിപ്രഗോഹത്തികെചയ്യോർകൃതഘ്നൻഗുരുതല്പഗൻ ഇവരുംമുക്തരാമെന്റെ ഭക്തർതൻദൎശനത്തിനാൽ * ഏകാദശീവ്രതംനിത്യകൎമ്മവുംവിട്ടനാസ്തികൻ നരഘ്നനുംശുദ്ധനാമെൻഭക്തർതൻദൎശനത്തിനാൽ * മഷി,വാഠം, ക്ഷൌരമിവയാൽജീവിപ്പോർഗ്രാമയാചകർ വൃഷവാഹനുമെൻഭക്തദൎശനാൽശുദ്ധരായിടും * വിശ്വാസഘാതിമിത്രഘ്നൻകള്ളസ്സാക്ഷികഥിപ്പവൻ നിധിഹാരിയുമെൻഭക്തദൎശനാൽകൊണ്ടുശുദ്ധനാം * ഉഗ്രവാക്ദൂഷകൻ,ജാരൻ,നസതീപതിയായവൻ ദാസീപുത്രനുമെൻഭക്തദ

ശനംകൊണ്ടുശുദ്ധനാം * പുരോഹിതൻ ദേവദ്രവ്യൻ ശൂദ്രപാചകനായ
വൻ അദീക്ഷിതനുമെൻഭക്തദർശനത്താൽവിശുദ്ധനാം * അച്ഛ,ന
മ്മ,മകൻ,പുത്രി,അനുജൻ,ഗുരുവിൻകുലം ഭാര്യാപിതാക്കൾ,ഭഗിനിക
ന്നുകാണാത്തബാന്ധവർ * ഇവരെരക്ഷചെയ്യാത്തമഹാപാപികളും
ശുഭേ! എൻഭക്തർതൻദർശനത്താൽശുദ്ധരായിബ്ഭവിച്ചിടും * അവ
യാൽരവട്ടുവോനെൻഭക്തരനിന്ദചെയ്യുവൻ ശൂദ്രാന്നഭോജിദ്വി
ജനംശുദ്ധൻമൽഭക്തദർശനാൽ * ദേവസ്വംവിപ്രധനവുംഹരിപ്പോ
നപ്പ്യ,ലോഹവും അരക്കം,തൻപുത്രിയെയുംവിറ്റിടുന്നവരെന്തഥാ *
മഹാപാപികളുംശൂദ്രർതൻശവംചുട്ടവോരുമേ എൻഭക്തരക്കണ്ടു
വെന്നാൽശുദ്ധന്മാരായ്ഭവിച്ചിടും.

ശ്രീമഹാലക്ഷ്മിപറഞ്ഞു

നിൻഭക്തർതൻലക്ഷണങ്ങളെതചൊൽകനീഭക്തവത്സല! ഹരിതൻ
ഭക്തിയില്ലാത്തോരഹങ്കാരികളായവർ * ആത്മപ്രശംസകർ,ധൂർത്തർ,
ശഠന്മാർസാധുനിന്ദകർ * ഏവർതൻദർശനംകൊണ്ടിട്ടാനരാധമർശു
ദ്ധരാം ഏവർസ്നാനാദികൾകൊണ്ടുതീർത്ഥങ്ങൾ ശുദ്ധമാക്കുവോർ * പാ
ദോദകംധൂളികൊണ്ടുമേവർഭൂശുദ്ധയാക്കിടും ഏവരെക്കാണ്മതിന്നാ
ശിക്കുന്നോവർഭാരതത്തിലായ്; * വലുതാംഭാഗ്യമാണാക്കുംവിഷ്ണുഭക്ത
സമാഗമം ദേവന്മണ്ണുംകല്ലുമല്ലജലവുംതീർത്ഥമല്ലതാൻ * ചിരാലവർ
ശുദ്ധിയാക്കുമുടനേവിഷ്ണുഭക്തരും.

സൂതൻപറഞ്ഞു.

മഹാലക്ഷ്മീവാക്കുകേട്ടുചിരിച്ചുകൊണ്ടുമാധവൻ രഹസ്യമായു
ള്ള തത്വമുരചെയ്യാൻതുടങ്ങിനാൻ.

ശ്രീഭഗവാൻപറഞ്ഞു

ഭക്തർതൻലക്ഷണംഗ്രന്ഥംവേദാദികളിലൊക്കയും പാപഘ്ന
സ്സുഖദംഭുക്തിമുക്തിദംപുണ്യവർദ്ധനം * സാരംരഹസ്യംഖലരോടുരയ്ക്കാൻ
വഹിയാത്തതു നീശുഭേയെൻപ്രാണതുല്യെചൊല്ലാംനിന്നോടുകേൾക്കു
ക * ഗുരുവിൽനിന്നാതൊരുവൻവിഷ്ണുമന്ത്രംലഭിച്ചവൻ അവനേ
ശ്രേഷ്ഠനാംശുദ്ധനെന്നോതുംവേദമൊക്കയും * പൂർവ്വീകന്മാർനൂറുപേ
രായവൻജന്മനിമിത്തമായ് മുക്തരാംസ്വർഗ്ഗനരകങ്ങളിലേതിലിരിക്കി
ലും * ഏതെമാരിൽനിന്നുമേതുജന്തുവങ്കൽജനിക്കിലും ശുദ്ധനായ്മു
ക്തനായ്വിഷ്ണുലോകംപ്രാപിക്കുമായവൻ * മൽഭക്തനെൻഗുണം
ചൊന്നാൽമുക്തനാമില്ലസംശയം മൽകഥാരതനായെന്നുംമൽഗുണാ
ധീനവൃത്തിയായ് * മൽഗുണശ്രവണംകൊണ്ടുരോമാഞ്ചാനന്ദയുക്ത
നായ് കണ്ണീരോടുംസതാണ്ണവിറച്ചുശ്രുതനേമറന്നുപോയ് * സാലോ

ക്യാദികളും മുക്തിപോലും വാഞ്ഛിക്കയല്ലതാൻ വാഞ്ഛയെൻസേവയിൽമാത്രം, ബ്രഹ്മത്വമമരത്വവും * മനുത്വംശ്രേഷ്ഠംദേവേന്ദ്രത്വംസ്വർഗ്ഗസുഖങ്ങളും മത്ഭക്തനായോൻസ്വപ്നത്തിൽപോലുംവാഞ്ഛിക്കയില്ലകേൾ * ചരിക്കുംഭാരതത്തിങ്കവർജ്ജന്മംസുദുർല്ലഭം മൽഗുണംകേട്ടനൽപാട്ടുംപാടീട്ടാനന്ദയുക്തരായ് ശുദ്ധരാക്കിട്ടവർഞാൻവാഴുംതീർത്ഥങ്ങളിൽവരും * ഇതെല്ലാംചൊല്ലിനേൻപത്മേ! യുക്തമ്പോൽചെയ്യുകൊൾകനീ ഞങ്ങളെപ്പോലവരുംചെയ്യാർവസിച്ചു വിഷ്ണുവാസനേ.

ശ്രീമദ്ദേവീഭാഗവതം ഒൻപതാംസ്കന്ധം

ശാപമോക്ഷം

ഏഴാമദ്ധ്യായം

## എട്ടാമദ്ധ്യായം.

ശ്രീനാരായണൻ പറഞ്ഞു.

വാണിഭാരതഖണ്ഡത്തിൽ പുണ്യക്ഷേത്രത്തിലംശമായ് * ഗംഗാശാപംകൊണ്ടുപോയി, വൈകുണ്ഠേ വാണപൂർണ്ണയായ് * ഭാരതേ പോയ് "ഭാരതി"യായ് ബ്രഹ്മാവിൻപ്രിയ ബ്രാഹ്മിയായ് വാണ്യാധാരാ'വാണി'യവൾക്കിനാമങ്ങൾ പ്രസിദ്ധമായ് * സരസ്സുവാപീസ്രോതസ്സുകളിലുംഹരിവാഴ്കയാൽ "സരസ്വാൻ"തൻശക്തിനാമം'സരസ്വതി'യിതെന്നുകേൾ * സരസ്വതീനദീശുദ്ധതീർത്ഥരൂപിണിയായവൾ പാപങ്ങളെദഹിപ്പിക്കാൻകാളുംതീപോലെയുള്ളവൾ * പിന്നെബ്ഭഗീരഥൻഭൂവിൽഗംഗയേക്കൊണ്ടുവന്നതേ വാണീശാപമൂലമംശമായ്ഗമിച്ചവളുംമുനേ! * ഉടനേതന്നെയവളെധരിച്ചാൻശിരസാശിവൻ ഭൂവിൻപ്രാർത്ഥനയാൽവേഗംസഹിപ്പാൻശക്തനാകയാൽ * അംശമായ്രമയുംപത്മാവതിയാംനദിയായുടൻ വാണീശാപാൽഭൂവിലെത്തി, വൈകുണ്ഠേവാണപൂർണ്ണയായ് * വേറെയൊരംശമായ്ഭൂവിൽജനിച്ചു പിന്നെയാരമ ധർമ്മദ്ധ്വജന്റെമകളായ്തുളസീനാമമോടുടനേ * വാണീശാപംവിഷ്ണുശാപമിവയാലവളംശമായ് വൃക്ഷരൂപിണിയായിട്ടുംതീർന്നുഭൂശുദ്ധമാക്കുവാൻ * വർഷമയ്യായിരംവാണകലിയിൽഭാരതത്തിലായ് നദീരൂപംവിട്ടുചെന്നുചേരുംശ്രീഹരിതൻപദം *വൃന്ദാവനംകാശിയുംവിട്ടുള്ള തീർത്ഥങ്ങളൊക്കയും അവരോടൊത്തുവൈകുണ്ഠംപ്രാപിക്കുംമാധവാജ്ഞയാൽ * സാളഗ്രാമംശക്തിശിവർവിഷ്ണുവുംവിട്ടുഭാരതം കലിപത്തായിരംവർഷമായാൽപൂകുംനിജംപദം * പുരാണം,ശാ

ണ്യ,സാധുക്കൾ,ശ്രാദ്ധംതർപ്പണമായതും വേദോക്തകർമ്മമെല്ലാന്താന വരാതൊടൊത്തുപോയിട്ടു * ദേവപൂജാദേവനാമകീർത്തനംഗുണകീർത്തനം വേദവേദാംഗശാസ്ത്രങ്ങളൊക്കയുംപോകുമങ്ങനെ * സത്തുക്കളും ഗ്രാമദേവന്മാരുംനൽസത്യധർമ്മവും വ്രതംതപസ്സുമവർണ്ണമവരോടുംഗമിച്ചിടും * വാമാചാരമനുഷ്ഠിക്കുമെല്ലാരുംകപടത്തൊടും പൂജാതുളസിയെന്യേതാൻഭവിച്ചീടുമനന്തരം * ക്രൂരർശാഠ്യധാംഭികരുംമഹാഹങ്കാരയുക്തരും ഘോരരുംഹിംസകന്മാരുമാകുംപിന്നെയശേഷരും * സ്ത്രീപുമാൻജാതിരണ്ടാക്കി തമ്മിൽ ചെയ്യാംവിവാഹവും വസ്തുക്കൾപിതൃപുത്രന്മാർപോലുമനൽകാപരസ്പരം * പുമാന്മാർസ്ത്രീക്കധീനന്മാർ സ്ത്രീകളോവ്യഭിചാരികൾ ഭയപ്പെട്ടത്തുംഭർത്താവുതാഡിക്കുക്രൂരവാക്കിനാൽ * ഗൃഹേശാധീനരാകിട്ടന്യർക്കാളുമധമൻപതി ദാസദാസികാംപോലെസ്ത്രീക്കു പതിതന്നാജ്ഞാനുഗരാർ * ഗൃഹങ്ങൾതോറുംകാര്യസ്ഥർവധൂബന്ധുക്കളായ്വരും നതീർത്ഥ്യരാട്ടുസംസാരംപോലുമില്ലാതെയായിടും * പണ്ടുകണ്ടറിവില്ലാത്തോർക്കൊക്കുംപുരുഷബാന്ധവർ നാരിതന്നാജ്ഞചെയ്തോന്നുംനടത്താനുമശക്തരാം * വിപ്രാദിനാലുജാതിക്കുംജാത്യാചാരംനശിച്ചുപോം സന്ധ്യാവന്ദനവുംയജ്ഞസൂത്രവുംലുപ്തമാംദ്ധ്രുവം * മ്ലേച്ഛാചാരമനുഷ്ഠിക്കുംനാലുജാതിയുമൊന്നുപോൽ തൻശാസ്ത്രങ്ങളുപേക്ഷിക്കുംമ്ലേച്ഛശാസ്ത്രംപഠിച്ചിടും * വിപ്രാദികൾ കലിയിലശൂദ്രർതൻദാസരായിടും മൂന്നലക്കുംപാചകരാംകാളയിൻമേൽകരേറിടും * സത്യഹീനരുമാമാരുംഭൂമിസസ്യവിഹീനയാം തരുക്കൾകാച്ചിടാതെകുമാരിമാർവന്ധ്യമാരുമാം * പൈക്കൾക്കുപാൽ കുറഞ്ഞീടുംപാലിൽവെണ്ണയുമങ്ങനെ അനിഷ്ടരാംദമ്പതിമാർഗൃഹസ്ഥർസത്യഹീനരാം * നൃപർക്കോജസ്സുപോംലോകർകരമേകിവലഞ്ഞുപോം മഹാനദികളുംക്രൂടിജ്ജലഹീനങ്ങളായ്വരും * ധർമ്മവുംപുണ്യവും നാലുജാതിക്കുംകുറയുംതുലോം ലക്ഷംപേരിൽപുണ്യവാനായ്കാണുകില്ലൊരുത്തനെയുമേ * നിന്ദ്യരേറാംവിരൂപന്മാർ,നരർനാരികൾബാലരും ദുർവ്വാർത്തയുംഭവിച്ചീടുംദുർല്ലഭമതമെങ്ങുമേ * ചിലടത്തുഭയംനൽകുമമാഴിത്തനഗരങ്ങളാം ചിലടത്തുനന്മോരോടൊത്തോരോകുടിചേർന്നവ * ഗ്രാമങ്ങളുംനഗരവുംകാടുകേറിപ്പെരുന്നിടും കാട്ടിൽപാർപ്പവരുംരാജരോഗംനേക്കൊണ്ടതായ്വരും * നദീതടാകമിവയിൽഭവിക്കുംസസ്യസഞ്ചയം കുലീനന്മാർഹീനരായുംഭവിക്കുംകലിതൻയുഗേ * അസത്യമോതുംധൂർത്തന്മാരായുംതീർന്നിട്ടുമായവർ ഉണ്ടാകയില്ലസസ്യങ്ങൾനൻനിലങ്ങളിലുംദ്ധ്രുവം * നാസ്തികന്മാർഭക്തിഹീനർഹിംസകർക്രൂപയറ്റവർ ഹീ

രഃ * ആതേജസ്സാൽഭൂമിയെല്ലാമൊന്നുപോലെകരിഞ്ഞുപോം ദുഷ്ടനാംക
ലിപോകുമ്പോളുണ്ടാം കൃതയുഗംമുനേ! * പൂൎണ്ണമായ്സത്യമയമാം തപ
സ്സുമുളവാമുടൻ താപസികൾ ധൎമ്മനിഷ്ഠർ വേദജ്ഞർവിപ്രരുംഭുവി * ഗൃ
ഹസ്ഥരാംസ്ത്രീകൾ ധൎമ്മിഷ്ഠകളാംസതിമാരുമാം വിപ്രർതൻഭക്തരാംഭൂ
പർതപസ്വികളുമങ്ങനെ * പ്രതാപവാന്മാർധൎമ്മിഷ്ഠർപുണ്യകൎമ്മങ്ങ
ൾചെയ്യുവർ ധൎമ്മിഷ്ഠരാംവൈശ്യർവാണിജ്യംചെയ്യുംദ്വിജഭക്തരായ് *
പുണ്യശീലർശൂദ്രർധൎമ്മനിഷ്ഠരാം വിപ്രദാസരാം വിപ്രക്ഷത്രിയവൈ
ശ്യന്മാർദേവീഭക്തരുമാംസദാ * ധ്യാനിക്കുംദേവിയെയെന്നുംദേവീമന്ത്രം
ജപിച്ചിടും ശ്രുതിസ്മൃതിപുരാണജ്ഞർപുമാന്മാർകൃതയുഗാദികൾ! * അധ
ൎമ്മംലേശമില്ലന്നു ധൎമ്മത്തിന്നുണ്ടുനാലുകാൽ ത്രേതായുഗേമൂന്നുകാലാം
ദ്വാപരത്തിങ്കൽരണ്ടുകാൽ * ഒന്നുകലിയിലുംപിന്നെ ധൎമ്മമില്ലാതെയാ
സ്വരും വാരങ്ങളേഴുതിഥികൾപതിനാറെന്നുചൊല്ലിടും * മാസംചാന്ദ്ര
ൻപ്രകാരമാറെന്നാമൃതുക്കളും രണ്ടുപക്ഷംരണ്ടയനംനാലുയാമങ്ങ
ളാംദിനം * രാത്രിയുംനാലുയാമംതാൻദിനംമുപ്പതുമാസമാം വൎഷമഞ്ചു
വിധംചൊല്ലുംകാലസംഖ്യാവിധിപ്പതിൽ * ഇവയ്ക്കേറ്റപ്പുറംതന്നെനാലു
യുഗവുംവന്നുപോയിടും മനുഷ്യർതന്നുടെവൎഷംവാനോൎക്കുദിനരാത്രി
കൾ * മുന്നൂറ്ററുപതിമൎത്ത്യയുഗംചെല്ലുന്നവേളയിൽ ദേവന്മാൎക്കു
യുഗമാകുമെന്നോതുന്നുമനീഷികൾ * എഴുപത്തൊന്നുദിവ്യയുഗംമ
ന്വന്തരംമുനേ ഇന്ദ്രായുസ്സാരുമന്വന്തരത്തോടുസമമായ്വരും * ഇരുപ
ത്തെട്ടിന്ദ്രനായാൽവിധിക്കൊരുരാപ്പകൽ നൂറ്റെട്ടുവൎഷമാകുമ്പോൾ
ബ്രഹ്മാവങ്ങുപതിച്ചുപോം "പ്രാകൃതപ്രളയം" ഭൂമിയപ്പോൾകാണ
പ്പെടാതെയാം * വിശ്വംമുങ്ങുംജലത്തിങ്കൽ, ബ്രഹ്മവിഷ്ണുമഹേശരും
ജ്ഞാനമേറുംമുനികളുംചിദാത്മാവിൽലയിച്ചിടും * അതിൽപ്രകൃതി
യുംചേരുമതുപ്രാകൃതികംലയം ബ്രഹ്മാവുംനിപതിച്ചീടുംപ്രാകൃതപ്രള
യംമുനേ! * നിമേഷമാത്രമാംകാലംശ്രീദേവിക്കെന്നുചൊല്ലിനാർ ഈ
വണ്ണംതാൻനശിച്ചീടുംബ്രഹ്മാണ്ഡങ്ങളശേഷവും * നിമേഷാന്തംകാ
ലത്താലുണ്ടാകുംസൃഷ്ടിപിന്നെയും എത്രയായ്ലയമീവണ്ണംപിന്നെസൃ
ഷ്ടിയുമെത്രയായ് കല്പമെത്രകഴിഞ്ഞെന്നുമറിവില്ലാൎക്കുമെങ്ങുമേ * ബ്ര
ഹ്മാദികളുമവ്വണ്ണംസൃഷ്ടികൾപ്രളയങ്ങളും കഴിഞ്ഞതെത്രയാണെന്നാ
യറിഞ്ഞീടുന്നതേതവൻ! * ഒരുത്തൻതാനീശ്വരനീബ്രഹ്മാണ്ഡങ്ങൾ
ക്കശേഷവും സൎവ്വാത്മാവാംപരബ്രഹ്മംസച്ചിദാനന്ദരൂപകൻ * മഹാ
വിരാട്ടവനാംശംഭുബ്രഹ്മാദികളുമങ്ങനേ അല്പമായവിരാട്ടുകൾ, മൂലപ്ര
കൃതിയാണവൻ * ഗോപാലസുന്ദരീസംജ്ഞനവളിൽനിന്നുകൃഷ്ണനും

ഉണ്ടായ് രണ്ടായ് ദ്വിഭുജനും ചതുർഭുജനുമായിതേ * ചതുർഭുജൻ വൈ
കുണ്ഠത്തിൽ ഗോലോകേ ദ്വിഭുജൻ സ്വയം ബ്രഹ്മാദിതൃണപര്യന്തമെ
ല്ലാം പ്രാകൃതികം മുനേ! * നശിക്കുമാപ്രകൃതിയിൽ നിന്നുണ്ടായവയൊ
ക്കയും പ്രകൃതിക്കും പരം സത്യം നിത്യം നിർഗ്ഗുണമായതു * നിരുപാധിനി
രാകാരം ഭക്താനുഗ്രഹകാരകം * സ്വേച്ഛാമയം പരബ്രഹ്മമാം സൃഷ്ടി
ക്കു ഹേതുവായ്. അദ്ദേവീമയമാം ജ്ഞാനം കൊണ്ടു സൃഷ്ടിപ്പവൻ വിധി *
ശിവൻ മൃത്യുഞ്ജയൻ സർവ്വതത്വജ്ഞൻ സംഹരിപ്പവൻ മഹദൈശ്വര്യവാ
നായ സർവ്വജ്ഞൻ സർവ്വദർശനൻ * സർവ്വവ്യാപി സർവ്വഹരൻ സർവ്വസമ്പൽ
പ്രദായകൻ തപസ്സു ചെയ്തു ജ്ഞാനത്താൽ ഭവിച്ചാൻ സർവ്വനാഥനായ്
ശ്രീദേവീസേവയാൽ ശ്രീമാനായ് സർവ്വേശനായ് ഹരി മൂലപ്രകൃതി
യാം മായാ സർവ്വശക്തിമയീ മുനേ! * അവൾ താനഭഗവതീ സച്ചിദാനന്ദ
രൂപിണീ ദേവീജ്ഞാനം തപം ഭക്തി സേവയെന്നിവ കൊണ്ടു താൻ *
സാവിത്രി ദേവമാതാവായ് ദേവാധിഷ്ഠാത്രി ദേവിയായ് വേദജ്ഞയായ്
പൂജ്യയായാൾ, ജ്ഞാനം സേവയിവറ്റയാൽ * പരയാം വാണിയും വി
ദ്വാന്മാർക്കു സംപൂജ്യയായിതേ മൂലപ്രകൃതിയെ സ്സേവ ചെയ്കയാൽ തന്നെ
ലക്ഷ്മിയും * ഗ്രാമാധിദേവിയായ് സ്സമ്പൽപ്രദയായ് സർവ്വനാഥയായ്
പുത്രദായിനിയായ് സർവ്വവന്ദ്യമായു ഭവിച്ചു കേൾ * ദുർഗ്ഗയും വന്ദ്യയാ
യ്ത്തീർന്നു ദേവിയെ സ്സേവ ചെയ്കയാൽ കൃഷ്ണവാമാംഗസംഭൂതാ കൃഷ്ണപ്രാ
ണാധിദേവത * കൃഷ്ണപ്രാണാധികാ രാധാ ദേവിയും ശക്തിസേവയാൽ
മാനം ഗൌരവവും സൌന്ദര്യവും സൌഭാഗ്യമായതും * ശ്രീത്വാതപവും കൃ
ഷ്ണവക്ഷഃസ്ഥലസ്ഥാനവുമാർന്നതേ അവൾ പണ്ടു തപം ചെയ്താൾ ശതശൃം
ഗാദ്രിയിങ്കലായ് * ദിവ്യമാമായിരം വർഷം നൽഭക്ത്യാവു വരിക്കവാൻ ദേ
വീപ്രസാദാൽ, ചന്ദ്രന്റെ കലപോലുള്ള രാധയെ * കൃഷ്ണൻ മാറോടണ
ച്ചിട്ടു കരഞ്ഞു കൃപയാവിഷ്ട കൊടുത്താനായവൾക്കാക്കാലമേകാത്തവ
രങ്ങളും * എൻ മാറിടത്തിലെൻ ഭക്തയായിട്ടെന്നും വസിക്കനീ സൌ
ഭാഗ്യം ഗൌരവം മാനം സ്നേഹമീയിവയോടുമായ് * നീ ജ്യേഷ്ഠാ ശ്രേഷ്ഠ
യെന്നിഷ്ടാ സർവ്വസ്ത്രീകളിൽ വച്ചുമേ വരിഷ്ഠാ ഗൌരവം ചേർന്നാളെ
ന്നാൽ പൂജ്യയുമാം ശുഭേ! * എന്നും നിന്നസാധ്യൻ ഞാൻ വശ്യനും പ്രാ
ണവല്ലഭേ! ഇതോതീട്ടവളെ വേറെ സപത്നികളുമെന്നിയേ * തൻപ്രാ
ണപ്രിയയായിട്ടു വരിച്ചാനാ ജഗൽപ്രഭു മററു ദേവികളും പൂജ്യമാരായ
ശ്ശക്തിസേവയാൽ * തപസ്സാക്കേതുവിധമാണതാതു വിധമാം ഫലം
ആയിരം ദിവ്യവർഷങ്ങൾ തപം ചെയ്തു ഹിമാദ്രിയിൽ * ദുർഗ്ഗയാ സമാനമാ
മെന്നെല്ലാവർക്കും സംപൂജ്യയായിതേ തപം ചെയ്താൾ ഗന്ധമാദനാദ്രിയിൽ

ങ്കൽസരസ്വതീ * ഒരുലക്ഷംദിവ്യവർഷംസർവ്വവന്ദ്യയുമായ്മുനേ! ആറു ദിവ്യയുഗംലക്ഷ്മീപുഷ്കരത്തിൽമഹേശിയേ * സേവിക്കയാൽസർവ്വസമ്പൽപ്രദരായ്തീർന്നാരഹോ! സാവിത്രീമലയത്തിങ്കൽസേവിച്ചൂജഗദംബയേ * ആറുപത്തായിരംദിവ്യവർഷങ്ങളുവരുംപൂജ്യയായ് ആറുമന്വന്തരംപണ്ടുതപംചെയ്താൻമഹേശ്വരൻ * ജപിച്ചുദേവിതൻമന്ത്രംആറുമന്വന്തരംവിധി ആറുമന്വന്തരംസേവിച്ചിട്ടുപാലകനായ്ഹരി * പത്തുമന്വന്തരംകൃഷ്ണൻഘോരമായിത്തപിക്കയാൽ ദിവ്യഗോലോകമാർന്നിന്നുംമോദിക്കുന്നതിലായവൻ * പത്തുമന്വന്തരംധർമ്മൻതപംചെയ്തിട്ടുഭക്തിയായ് സർവ്വാധാരൻസർവ്വപൂജ്യൻസർവ്വപ്രാണനുമായിതേ * ദേവിയെസ്സേവചെയ്തേവംപൂജ്യരായ്സർവ്വദേവരും മനുക്കളും മുനികളുംഭൂപർവിപ്രരുംവന്ദ്യരായ്മുനേ! * ഏവമാഗമമോടൊത്തപുരാണംഞാൻപറഞ്ഞുതേ ഗുരുവിൽനിന്നുകേട്ടോണമിനികേൾക്കേണ്ടതെന്തുവാൻ?.

ശ്രീദേവീഭാഗവതം ഒൻപതാംസ്കന്ധം.

കലിയുഗസ്ഥിതി

എട്ടാമദ്ധ്യായം.



## ഒൻപതാമദ്ധ്യായം.

ശ്രീനാരദൻപറഞ്ഞു

ദേവീനിമേഷമാത്രത്താൽബ്രഹ്മാവങ്ങുപതിച്ചപോൾ പ്രാകൃതപ്രളയംബ്രഹ്മപാതമെന്നുമതേവിധം*ജലത്തിൽഭൂമിമുങ്ങിപ്പോംപരനിൽചേരുമേവരും ഭൂവുംകാണപ്പെടുകയില്ലന്നൊന്നായുമുരച്ചുനീ * ജലത്തിൽമുങ്ങിയബ്ഭൂമിയിരുന്നീടുന്നതെങ്ങുവാൻപിന്നെസ്സൃഷ്ടിയിലുണ്ടായിവന്നീടുന്നതുമെങ്ങനേ? * മാന്യയായ്ധന്യയായ്സർവ്വാശ്രയയായുള്ളഭൂമിതൻ മംഗലംനൾകിടുംജന്മകഥയുംനീകഥിക്കുക.

നാരായണൻപറഞ്ഞു.

ജഗത്തിൻസൃഷ്ടിലയമീയിവതോറുമശേഷരും ശ്രീദേവിയിൽനിന്നുണ്ടാകുന്നെന്നുവേദമുരച്ചിടും * സർവ്വമംഗലമേകീടുംഭൂവിൻജന്മംശ്രവിക്കനീ വിഘ്നനാശകരംപാപനാശനംപുണ്യവർദ്ധനം മധുകൈടഭമേദസ്സാൽഭൂമിയുണ്ടായിവന്നതായ് * ചിലരെല്ലാംപറഞ്ഞീടുന്നതുതെററാണുകേൾക്കുക ഹരേ!നിൻപോരുതേജസ്സീയിവയാൽഞങ്ങളുമുഷ്ടരായ് * ജലമില്ലാഭൂവിൽവച്ചുവധവുംസമ്മതിച്ചവർ അവർജീവിച്ചിരിക്കുമ്പോൾകണ്ടിട്ടേയില്ലഭൂമിയേ * മരിച്ചതിൽപിന്നെയുണ്ടാ

യ്മേദസ്സായതുഭൂമിയിൽ ചേൎന്നമേദിനിയെന്നായിനാമമുണ്ടായിനാരദ! * ജലത്തിൽനിന്നാമേദസ്സുസംബന്ധിച്ചതുമൂലമായ് ഭൂവിൻജന്മസൂക്ഷ്മമായിനിന്നോട്ടുപറയാംശ്രുതം * വേദോക്തംപുഷ്കരേചപണ്ടുധൎമ്മനിൽനിന്നുകേട്ടപോൽ ജലസ്ഥമായുള്ളമഹാവിരാട്ടിന്റെമനസ്സതും* കാലത്താൽവ്യാപ്തമായ്തീൎന്നുസൎവ്വാംഗത്തിലുമൊന്നുപോൽ ആമനസ്സുപ്രവേശിച്ചുരോമകൂപത്തിലൊക്കയും * ബഹുകാലംകഴിഞ്ഞിട്ടുഭൂമിയായുംഭവിച്ചതേ ഇരിക്കുന്നുരോമകൂപംതോറുംഭൂവതുസൎവ്വദാ* ഉണ്ടാംജലംതൊടതുപോൽമറയുംപലവട്ടവും സൃഷ്ടികാലത്തിലുണ്ടായിജ്ജലത്തിൻമീതിൽനിന്നിടും * പ്രളയത്തിൽജലത്തിന്റെയുള്ളിലേക്കമറഞ്ഞുപോം കാടുംമലയുമായ്ഭൂവബ്രഹ്മാണ്ഡംതോറുമുണ്ടുതാൻ * എഴേഴികളൊടുംസപ്തദ്വീപുചേൎന്നിട്ടുമങ്ങനേ സ്വൎണ്ണാദ്രിയാംമേരുവൊടുംഗ്രഹചന്ദ്രാൎക്കരോടുമേ * ബ്രഹ്മാദിസുരരോടൊത്തുമവർതന്നാണ്ടയോടുമായ് പുണ്യഭാരതഖണ്ഡംനൽപുണ്യതീൎത്ഥങ്ങളൊത്തുമേ * സ്വൎണ്ണഭൂമിയൊടുംമേലിലേഴുലോകങ്ങളോടുമായ് പാതാളംതൊട്ടേഴുലോകംകീഴിൽമേൽസത്യലോകവും * ധ്രുവലോകവുമദ്ദിക്കിലിതുതാൻ വിശ്വമൊക്കയും ബ്രഹ്മാണ്ഡമെല്ലാമീവണ്ണംഭൂമിയിൽനിൎമ്മിതങ്ങൾതാൻ * നശിക്കുന്നവയാണെല്ലാംകൃത്രിമങ്ങളുമാണവ പ്രാകൃതപ്രളയത്തിങ്കൽബ്രഹ്മാവങ്ങുപതിക്കവേ * മഹാവിരാട്ടിനേസ്സൃഷ്ടിച്ചീടിനാൻകൃഷ്ണനാംപരൻ സ്ഥിതിയുംലയവുംനിത്യംകാഷ്ഠാകാലേശരോടുമായ് * വാരാഹകല്പേനിത്യാധിഷ്ഠാത്രുദേവതയാംധരാ * പൂജിക്കപ്പെട്ടുഗന്ധൎവ്വമനുവിപ്രസുരേശരാൽ വരാഹമൂൎത്തിതൻപത്നിയജ്ഞരാവേദസമ്മതാ * തൽപുത്രൻമംഗലൻമംഗലന്റെപുത്രൻഘടേശനും.

നാരദൻപറഞ്ഞു.

വാരാഹത്തിങ്കൽവാരാഹീഭൂമിസൎവ്വാശ്രയാസതീ മൂലപ്രകൃതിസംഭൂതാപഞ്ചീകരണമാൎഗ്ഗമായ് * ഏതുരൂപത്തിലവളേപൂജിച്ചിതമരാദികൾ അവൾതൻപൂജയെവ്വണ്ണംകീഴിലുംമേലിലുംപ്രഭോ!? * മഹാമംഗലമാംജന്മമതുംചൊല്കസവിസ്തരം.

നാരായണൻ പറഞ്ഞു

വരാഹത്തിൽവിധിപുരാവരാഹത്തേസ്തുതിച്ചതേ പൊക്കിഭൂവേഹിരണ്യാക്ഷൻതന്നെക്കൊന്നുരസാതലാൽ * സ്ഥാപിച്ചുപത്മപത്രംവൻകയത്തിൽപോലെമാധവൻ അങ്ങുതാൻഭംഗിയായ്വിശ്വമെല്ലാംനിൎമ്മിച്ചുനാന്മുഖൻ * ആഭൂമിയേക്കാമമാൎന്നുകണ്ടുകാമുകനാംഹരി വരാഹരൂപൻഭഗവാൻകോടിസൂൎയ്യസമപ്രഭൻ * രതിക്കുയോഗ്യമാംനല്ലരൂപത്തെപ്പൂണ്ടുഗൂഢമായ് ഒരുദിവ്യമതാംവൎഷംക്രീഡചെയ്താ

നാളന്നിശം * ഭൂവാം സുന്ദരിമൂർച്ഛിച്ചാൾ സുഖഭോഗംനിമിത്തമായ് ന്മർത്ത്യർക്കു സമർത്ഥൻതൻ സംഭോഗാധികം സുഖം * സംഭോഗത്താലറിഞ്ഞില്ല രാത്രിയും പകലും ഹരി വർഷാന്തത്തിൽ കാമുകിയെ വിട്ടാനക്കാമിയാമവൻ * കളിയായ് മുൻ വരാഹത്തിൻ രൂപത്തെയും ധരിച്ചുടൻ ധ്യാനിച്ചു സ്തുതിയാൽ ഭൂമിദേവിയെ പൂജചെയ്തതെ * ഗന്ധസിന്ദൂരനൈവേദ്യധൂപദീപങ്ങൾ പൂക്കളും വസ്ത്രങ്ങൾ ബലികൾ കൊണ്ടു പൂജിച്ചു വളോടോതിനാൻ.

ശ്രീഭഗവാൻ പറഞ്ഞു

മനുദേവമുനീന്ദ്രർക്കും സിദ്ധന്മാർക്കസുരർക്കുമേ നീ പൂജ്യയായ് ഭവിച്ചാലും സർവ്വാധാരനതാം ശുഭേ * തീണ്ടായിരിക്കും ദിവസം വിട്ടു നിന്നെ സുരാദികൾ ഗൃഹവാപീതടാകാരംഭത്തിലും കൃഷിയിങ്കലും * ഗൃഹപ്രവേശത്തിലുമെൻവരത്താൽ പൂജചെയ്തിടും പൂജ ചെയ്യാത്ത മൂഢന്മാർ പതിക്കും നരകത്തിലായ്.

ഭൂമി പറഞ്ഞു

സചരാചരമാം വിശ്വം കളിയായ് നിന്റെയാജ്ഞയാൽ വരാഹരൂപമായിട്ടു വഹിക്കാം ഞാൻ ജനാർദ്ദന! * സാളഗ്രാമം മുത്തു ദേവീബിംബവും ശിവലിംഗവും മാണിക്യം വൈരവും ശംഖും ദീപവും നല്ല യന്ത്രവും * പുസ്തകം പൂവെണ്ണനൂലും തുളസീദളമായതും ജപമാലാ പുഷ്പമാലാ കർപ്പൂരം നൽസുവർണ്ണവും * ഗോരോചനം ചന്ദനവും സാളഗ്രാമസുതീർത്ഥവും വഹിക്കാൻ ഞാൻ ശക്തയാകില്ലഴലുണ്ടാം ശ്രവിക്കനീ.

ശ്രീഭഗവാൻ പറഞ്ഞു

മൂഢരാമേവർ വാദം നിന്നിൽ വയ്ക്കുന്നു സുന്ദരി! കാലസൂത്രം പൂകമവർ ദിവ്യാം നൂറുവത്സരം * ഏവം ചൊല്ലീട്ടു ഭഗവാൻ വിരമിച്ചു മഹാമുനേ! അഗ്ദ്ഭർത്താൽ മംഗലനന്ദഗ്രഹിച്ചവൾ വിളങ്ങിനാൾ * ഹരിതന്നാജ്ഞയാൽ പൂജചെയ്താർ ഭൂമിയെ ദേവരും കണ്വശാഖയിലോതുമ്പോൾ സ്തോത്രം കൊണ്ടും സ്തുതിച്ചതേ * ദാനം ചെയ്താർ മൂലമന്ത്രം കൊണ്ടു നൈവേദ്യമാദിയായ് സ്തുത്യയായ് പൂജ്യയായ് തീർന്നാൾ ഭൂമി മൂവുലകിങ്കലും.

നാരദൻ പറഞ്ഞു

ഭൂവിൻ ധ്യാനം സ്തോത്രമതും മൂലമന്ത്രവുമെങ്ങനേ! പുരാണങ്ങളിൽ ഗൂഢം കേൾപ്പാൻ കൌതുകമുണ്ടു മേ.

ശ്രീനാരായണൻ പറഞ്ഞു

വരാഹമാദിയിൽ പൂജചെയ്താനാ ഭൂമിദേവിയെ പിന്നീടായവളെക്കേശ്യാ പൂജചെയ്താൻ ചതുർമ്മുഖൻ * മനുക്കളും മാനവരും മുനിമാരുമ

നന്തരം ധ്യാനവുംസ്തോത്രവുംമൂലമന്ത്രവുംകേൾക്കനാരദ! * മായാശ്രീകാമബീജങ്ങൾപ്രണവാദി,ചതുൎത്ഥിയായ് വസുധാ,പണ്ടുപൂജിച്ചാനീമന്ത്രംകൊണ്ടുമാധവൻ * വെൺതാമരനിറംപോന്നോരുശരച്ചന്ദ്രനിഭാനന ചന്ദനാലിപ്തസൎവ്വാംഗീരത്നഭൂഷണഭൂഷിത * രത്നാധാരാരത്നഗൎഭാരത്നാകരസമന്വിത സുസ്മിതാവന്ദ്യനീരാളംധരിച്ചോളവളെങ്ങൊഴാം, * ഈദ്ധ്യാനാംകൊണ്ടുപൂജിക്കാമെല്ലാൎക്കുംഭൂമിദേവിയേ കണ്വശാഖയതിൽചൊല്ലുംസ്തോത്രംകേൾക്കുകനാരദ!

ശ്രീനാരായണൻപറഞ്ഞു

ജയേ!ജയജലാധാരേ!ജയശീലേ!ജയപ്രദേ! യജ്ഞസൂകരജായേ! നീജയംനൾക്കുജയാവഹേ! * മംഗലേ!മംഗലാധാരേ!മംഗല്യേ!മംഗലപ്രദേ! മംഗലാൎത്ഥംമംഗലേശേ!മംഗലംനൾകണംഭൂമി * നീസൎവ്വാധാരസൎവ്വജ്ഞേ!സൎവ്വശക്തിസമന്വിതേ! സൎവ്വകാമപ്രദേ!ദേവി!ഭൂവിസൎവ്വേഷ്ടദേകക * പുണ്യസ്വരൂപേ!പുണ്യത്തിൻബീജരൂപേ!സനാതനി! പുണ്യാശ്രയേ!പുണ്യവാന്മാൎക്കാലയേ!പുണ്യദേവി*സൎവ്വസസ്യാലയേ! സൎവ്വസസ്യാഢ്യേ!സൎവ്വസസ്യദേ! സൎവ്വസസ്യഹരേ!കാലേസൎവ്വസസ്യാത്മികേഭൂവി * ഭൂമേ!ഭൂപതിസൎവ്വസ്വേ!ഭൂമിപാലപരായണേ! ഭൂപൎക്കുസുഖദേ!ഭൂവെനൾകണംമമഭൂമിദേ! * ഈമഹാപുണ്യമാംസ്തോത്രംപ്രാതഃകാലേപഠിപ്പവൻ കോടിജന്മംഭൂമിപനായ്ബലവാനായ്ഭവിച്ചിടും * ഇസ്തോത്രപഠനംഭൂമിദാനത്തിൻഫലമേകിടും ഭൂമിദാനംവാങ്ങിയതിൻപാപവുംപോമസംശയം * ഭൂജസ്വലയാംനാളിൽകുഴിച്ചീടുന്നപാപവും അന്യൻകുഴിച്ചകൂപത്തേപ്യുത്തക്കുന്നപാപവും പരഭൂമിഹരിച്ചീടുംപാപവുംപോയിടുംദ്ധ്രുവം * ഭൂവിൽദീപംവയ്ക്കുവീൎയ്യംത്യജിക്കുംപാപമായതും ഇസ്തോത്രപഠനംകൊണ്ടുനാശിക്കുംമുനിസത്തമ! * ഭവിക്കുംനൂറശ്വമേധംചെയ്കതിൽപുണ്യവുംദ്ധ്രുവം ഭൂദേവിതൻമഹാസ്തോത്രംസൎവ്വകല്യാണദായകം.

ശ്രീദേവിഭാഗവതം ഒൻപതാംസ്കന്ധം
ഭൂ ശക്ത്യു ത്ഭ വ ം
ഒൻപതമദ്ധ്യായം

## പ ത്താ മ ദ്ധ്യാ യ ം

നാരദൻപറഞ്ഞു

ഭൂദാനംപുണ്യമതിനേവാങ്ങീടുന്നതുപാതകം പരഭൂഹരണംപാ

പാപരൂപംകഴിക്കയും * വീഴ്പുംത്യജിക്കതിന്നൊന്നുകഴിപ്പതുമങ്ങനെ ദീപാദിസ്ഥാപനംപാപംമററുഭൂവികൾനിന്നെഴും, * പാപങ്ങളുമവയ്ക്കുള്ള പ്രതീകാരങ്ങളായതും കേൾപ്പാനിച്ഛിടുന്നുഞാനതുചൊൽക നീ വേദവിത്തമ!

ശ്രീനാരായണൻ പറഞ്ഞു

ശുദ്ധനാംവിപ്രനായ്പന്ത്രണ്ടംഗുലംഭൂമിഭാരതേ ദാനംചെയ്കിലവൻകൈലാസത്തിങ്കൽപോയ്സുഖിച്ചിടും * ദ്വിജനായ്സർവ്വസസ്യങ്ങളോടേതുംഭൂമികൊടുക്കുകിൽ ഭൂരേണുവോളംവർഷങ്ങൾവിഷ്ണുലോകത്തുവാണിടാം * ധാന്യഗ്രാമംഭൂമിയേയുംബ്രാഹ്മണന്നുകൊടുപ്പവൻ സർവ്വപാപങ്ങളുംതീർന്നുദേവീലോകത്തിൽവാണിടും * കാലത്തിൽഭൂമിദാനത്തെഭംഗിയായ്ചെയ്തിടുന്നവൻ വൈകുണ്ഠത്തിൽപുത്രമിത്രകളത്രത്തോടുവാഴുമേ, * താനോമററന്യനോദാനംചെയ്തഭൂമിഹരിക്കുകിൽ ആചന്ദ്രാർക്കമവൻകാലസൂത്രത്തിൽനിവസിച്ചിടും * ദരിദ്രരായിബ്ഭൂഹീനരാമവൻപുത്രപൌത്രരും * സന്താനമററായവരുംപതിക്കുംരൌരവത്തിലായ് * പൈക്കൾമേയുന്നടിക്കൽപോയ്കൃഷിചെയ്യുന്നപൂരുഷൻ * കുംഭീപാകത്തിൽവാണീടുംദിവ്യമാംനൂറുവത്സരം കുളംതൊഴുത്തിവകളേഗ്രഹിച്ചുകൃഷിചെയ്പവൻ * പതിന്നാലിന്ദ്രർതൻകാലമസിപത്രേവസിച്ചിടും അഞ്ചുകൈമണ്ണെടുക്കാതെതാൻകുളത്തിൽകുളിപ്പവൻ * നരകത്തിൽപതിച്ചിടുംസ്നാനവുംഫലഹീനമാം കാമിയായ് ഭൂമിയിൽവീര്യംത്യജിച്ചീടുന്നമാനുഷൻ * ഭൂരേണുവോളവുംവർഷംരൌരവത്തിൽവസിച്ചിടും ഭൂമിതീണ്ടാനിരിക്കുമ്പോൾകൃഷിചെയ്യുന്നപൂരുഷൻ * ചതുര്യുഗംമഴപക്ഷംകൃമിദംശത്തിൽവാഴണം അന്യന്റെചെയ്യുകിണറുംനശിപ്പിച്ചതവനാജ്ഞയാ വിടുന്നന്നായ്പുതുക്കുന്നമൂഢനായുള്ളപൂരുഷൻ * താപ്തകുണ്ഡത്തിൽവീഴുംതൽഫലമെല്ലാംപരന്നുമാം പതിന്നാലിന്ദ്രർതൻകാലംതപിച്ചതിൽവസിച്ചിടും * അന്യനുള്ളതടാകത്തിൽപങ്കംപോക്കിക്കളിപ്പവൻ അപ്പൊടിക്കൊപ്പമാംവർഷംബ്രഹ്മലോകത്തിൽവാണിടും * പിണ്ഡംസപ്രഭൂമിനാഥന്നുകൊടുത്തീടാതെമൂഢനാം നരൻശ്രാദ്ധംകഴിച്ചെന്നാൽനരകംപൂകമായവൻ * ഭൂവിൽദീപംവയ്ക്കിലേഴുജന്മമാഅവനന്ധനാം ശംഖംഭൂവിൽവയ്ക്കിലുണ്ടാകുമ്പോജന്മാന്തരത്തിലായ് * മുത്തുമാണിക്യവുംവൈരംസ്വർണ്ണവും മററുരത്നവും ഇതഞ്ചുംഭൂവിൽവയ്ക്കുന്നോരേഴുജന്മത്തിലന്ധനാം * ശംഭുദേവീബിംബസാളഗ്രാമങ്ങൾഭൂവിൽവയ്പവൻ നൂറുമന്വന്തരത്തോളംകൃമിഭക്ഷിച്ചുവാഴണം * ശംഖംയന്ത്രാസുമംതീർത്ഥംതുളസീദളമായതും ഭൂവിൽവയ്ക്കിലവൻവീഴുംനരകത്തിലസംശയം ഗോരോചനംപുഷ്പമാ

ലാകർപ്പൂരം ജപമാലയും ഭൂവിൽ വയ്ക്കും മൂഢനം പോയ് വീണിട്ടും നരക
ഉദകം * രുദ്രാക്ഷം ചന്ദനാദിപ്പൂക്കൾ ഭൂമിയിൽ വച്ചവൻ ഒരുമന്വന്തര
മൊരാളും നരകത്തിൽ വസിച്ചിട്ടും * യജ്ഞസൂത്രം പുസ്തകവും ഭൂമിയിൽ വ
ച്ചിട്ടുന്നവൻ ജന്മാന്തരത്തിൽ ദ്വിജനായ് ജനിക്കില്ലതു നിശ്ചയം * കെട്ടി
ട്ടതാം യജ്ഞസൂത്രം പൂജ്യം ജാരിക്കനാലിന്നും ബ്രഹ്മഹത്യാപാപമുണ്ടാ
മതിനെ ഭൂവിൽ വയ്ക്കുകിൽ * യാഗം ചെയ്തവൻ ഭൂദേവനാകുന്നില്ല
പാലനാൽ ഏഴുജന്മം തപ്തനായിത്തപ്ത ഭൂപൃഷ്ഠമായവൻ * ഗ്രഹണ
ത്തിൽ ഭൂമികമ്പത്തിലും ഭൂമി വക്കുഴിപ്പവൻ ജന്മാന്തരേ പാപിയായിട്ടും ഗ
ഹീനനുമാം ഉദകം * എല്ലാവർക്കും ഭവനമാണതിനാൽ ഭൂമിയെന്നു പേർ
കാശ്യപീ കശ്യപൻ മൂലമചലാസ്ഥിരയാകയാൽ * വിശ്വംഭരാ ധാരണ
യാലനന്താനന്തയാകയാൽ വിസ്താരം പ്രൃഥ്വി കന്യാത്വം കൊണ്ടും പൃ
ഥിവിയായ് മുനേ!

ശ്രീദേവീഭാഗവതം ഒൻപതാം സ്കന്ധം

ഭൂമ്യപരാധശേഷം

പത്താമദ്ധ്യായം

## പതിനൊന്നാമദ്ധ്യായം

നാരദൻ പറഞ്ഞു.

കേട്ടു പ്രൃഥ്വ്യുപാഖ്യാനമേററവും സുമനോഹരം ഗംഗോപാഖ്യാ
നമിനിയും ചൊല്ലുക നീ ഭഗവത്തമ! * വാണീശാപത്തിനാൽ ഭൂവിൽ പ
യോം വിഷ്ണുരൂപിണീ സുരേശ്വരീ ഗംഗയാദ്യാരംഭമേവ ഗമിച്ചു,
ഹേ * എമ്മട്ടേതു യുഗത്തിങ്കലാരർത്ഥിച്ചിട്ടു വന്നതാർ? ഇതു കേൾക്കുന്നതു കേൾ
പ്പാനായ് പാപഘ്നം പുണ്യദം ശുഭം.

ശ്രീനാരായണൻ പറഞ്ഞു.

രാജരാജേശ്വരൻ ശ്രീമാൻ സഗരൻ സൂര്യവംശജൻ "കേശിനീ"
"സുമതീ" രണ്ടു പേരവന്നുള്ള ഭാര്യമാർ * അവരിൽ കേശിനിക്കുണ്ടായ്
സുമനോഹരനാം സുതൻ അസമഞ്ജസ്സിതെന്നേററം വിഖ്യാതൻ കുലവ
ർദ്ധനൻ * സേവിച്ചാൾ ശിവനേപ്പുത്രനായിസ്സുമതിയും മുനേ! അവൾ
ക്കം ഗർഭമുണ്ടായീ ശംഭു പിന്നെ വരത്തിനാൽ * പ്രസവിച്ചാൾ മാംസപി
ണ്ഡം നൂറുവർഷം കഴിഞ്ഞവൾ അതു കണ്ടിട്ടു ശിവനേ ധ്യാനിച്ചേററം കര
ഞ്ഞുതേ * അവൾ തന്നരികിൽ വിപ്രവേഷമായ് വന്നു ശങ്കരൻ അറു
പത്തായിരമതായ് ഖണ്ഡിച്ചാൻ മാംസപിണ്ഡവും അതിശക്തിയെഴും

പുത്രരായിത്തീർന്നവരെയാകയും * ഗ്രീഷ്മമദ്ധ്യാഹ്നസൂര്യൻതൻകാന്തി പോലുടലോടുമായ് കപിലൻതന്റെശാപത്താൽ ഭസ്മമായുംഭവിച്ചവർ * അതുകേട്ടതിദുഃഖിച്ചാരാജാവുംകാട്ടുപൂകിനാൻ അസമഞ്ജസ്സലക്ഷണ്യംഗംഗാനയനഹേതുവായ് * തപംചെയ്തിട്ടുകാലത്താൽ മരിച്ചു മുനിസത്തമ! തൽപുത്രനാമംശുമാനുംഗംഗയെക്കൊണ്ടുപോരുവാൻ * ലക്ഷംവർഷംതപിച്ചിട്ടുകാലത്താൽമൃതനായിതേ ഭഗീരഥനവൻപുത്രൻമഹാഭാഗവതൻസുധീ * വൈഷ്ണവൻവിഷ്ണുവിൻഭക്തൻഗുണവാനജരാമരൻ ലക്ഷംവർഷംതപംചെയ്താൻഗംഗതന്നെവരുത്തുവാൻ * കണ്ടാൻഗ്രീഷ്മഖരാംശുകോടിസൂര്യരോടൊത്തകൃഷ്ണനെ ദ്വിഭുജൻമുരളീഹസ്തൻഗോപന്മാർചൂഴ്ന്നബാലകൻ * ഗോപാലസുന്ദരീരൂപൻഭക്താനുഗ്രഹരൂപവാൻ സ്വേച്ഛാമയൻപരബ്രഹ്മംപരിപൂർണ്ണതമൻപ്രഭു * ബ്രഹ്മവിഷ്ണ്വീശർമുനികളാലുംവാഴ്ത്തപ്പെടുന്നവൻ നിസ്സംഗൻനിർഗ്ഗുണൻസാക്ഷിരൂപനായപരാപരൻ * പുഞ്ചിരികൊഞ്ചൽവദനൻ ഭക്താനുഗ്രഹകാരണൻ അഗ്നിശുദ്ധാംബരംപൂണ്ടാൻരത്നഭൂഷണഭൂഷിതൻ * അവനെക്കണ്ടുഭൂപാലൻനമിച്ചേറ്റംസ്തുതിച്ചുതേ വാഞ്ഛിതം ശംകരേററീടാൻകളിയായിഷ്ടമാംവരം * സ്തുതിച്ചാൻദിവ്യമാംസ്തോത്രംകൊണ്ടുരോമാഞ്ചയുക്തനായ്.

ശ്രീഭഗവാൻപറഞ്ഞു

വാണീശാപത്തിനാൽഗംഗേ!ഭാരതത്തിൽഗമിക്കനീ സഗരൻതൻപുത്രരെയെന്നാജ്ഞയാൽശുദ്ധമാക്കുക * നിൻകാറ്റേററിട്ടായവരെൻമന്ദിരത്തിങ്കൽവന്നിടും എന്നെശ്ശുശ്രൂഷിച്ചുതോടുംകേറിദ്ദിവ്യമായുള്ളതേരതിൽ * എന്റെപാർഷദരായ്ത്തീരുമെന്നുമേദുഃഖമെന്നിയേ ബഹുജന്മങ്ങളിൽച്ചെയ്തകർമ്മമെല്ലാംക്ഷയിച്ചുതാൻ * ഭാരതത്തിൽനരർകോടിജന്മങ്ങൾചെയ്തപാപവും ഗംഗക്കാറ്റേല്ക്കുകിൽപോകുമെന്നുവേദംപറഞ്ഞിടും * തൊട്ടുകിൽകാണ്കിലുംപുണ്യംപത്തിരട്ടിഭവിച്ചിടും ഉലക്കപോൽമുങ്ങിയാലുംസാമാന്യദിവസേനരൻ * നൂറുകോടിജ്ജന്മപാപംനശിക്കുംവേദവാക്കിതു് ബ്രഹ്മഹത്തിമുതല്ക്കുള്ളനാനാപാപങ്ങളൊക്കയും * മനഃപൂർവ്വംതാനനേകംജന്മത്തിൽചെയ്തപാപവും ഉലക്കപോൽമുങ്ങുകിലുംനരന്മാർക്കുനശിച്ചുപോം * വേദവുംപുണ്യദിവസസ്നാനത്തിന്റെഫലങ്ങളേ മുഴുവൻചൊല്ലുവാൻശക്തിയെന്ന്യേചൊല്ലുന്നിതല്ലമായ് * ബ്രഹ്മവിഷ്ണ്വീശാദികളുംചൊല്ലുന്നില്ലതുപൂർണ്ണമായ് സാമാന്യദിവസസ്നാനസങ്കല്പഫലമോതിടാം * സങ്കല്പത്തോടതിൽസ്നാനംപത്തിരട്ടിഫലംശ്രേഷ്ഠേ! സംക്രാന്തിസ്നാനമോമുപ്പത്തിരട്ടി

ച്ചോദയപുണ്യമാം അതുപോൽവാവിലും,ദക്ഷിണായനത്തിലിരട്ടിയാം* പത്തിരട്ടിഫലം മർത്ത്യർക്കുത്തരായണമായതിൽ ചാതുർമ്മാസ്യപൌർണ്ണമയ്യക്ഷയയാംനവമിക്കുമേ * സ്നാനപുണ്യത്തിനില്ലന്തമെന്നു ചൊല്ലുന്നു വേദവ്യാ അനന്താപുണ്യമിവയിൽസ്നാനവുംദാനവുംദ്രുഢം * സാമാന്യദിവസസ്നാനദാനത്തിൽനൂറിരട്ടിയാം മന്വന്തരാദിതിഥിയിൽയുഗാദിയിലുമങ്ങനെ * മാഘേ വെൺ സപ്തമിയിലുംഭീഷ്മാഷ്ടമിയതിങ്കലും അശോകാഷ്ടമിയിൽരാമനവമീതിഥിയിങ്കലും * നൂറിരട്ടിയുണ്ടസുകൃതംനന്ദയിൽതപദ്വാദശം യുഗാദിക്കൊത്തുതാൻനല്ലദശമീതിഥിതന്നിലും * നന്ദപോൾ വാരുണിമഹാവാരുണീനാലിരട്ടിയാം മഹാമഹാവാരുണിയങ്ങതിലുംനാലിരട്ടിയാം * സാമാന്യദിവസസ്നാനത്തേക്കാൾകോടിഗുണം മുനേ! ചന്ദ്രസൂര്യോപരാഗങ്ങൾക്കതിലുംപത്തിരട്ടിയാം * അതിലുംനൂറുപങ്കർദ്ധോദയസ്നാനത്തിലേഫലം ഹരിനാരായവരോടേവമുരച്ചിട്ടുനിവൃത്തിനാൻ * അവനോടോതിനാൾഗംഗഭക്തിയോടുനമിച്ചുടൻ.

ഗംഗ പറഞ്ഞു

വാണീശാപത്തിനാൽനിന്റെയാജ്ഞയോടൊത്തു ഞാൻ വിഭോ! തപസ്സോടുംകൂടിയിട്ടു ഭാരതത്തിൽഗമിക്കുകിൽ * പാപങ്ങളേയന്നിലായ്വെച്ചുകൊം പാപികളായവർ എനിക്കവനശിച്ചീടാനുപായം നീകഥിക്കുക* എത്രകാലത്തോളംഞാനു ഭാരതത്തിൽവസിക്കണം? പ്രാപിക്കുന്നതുമെന്നാണാവിഷ്ണുവിൻപരമാംപദം * എൻകാമമെല്ലാം സർവ്വജ്ഞനാകുംനീയറിയുന്നതേ സർവ്വാന്തര്യാമിയാംനീ ആയതിൻമാർഗ്ഗവുമോതുക.

ശ്രീഭഗവാൻപറഞ്ഞു

ഗംഗേ!നിൻവാഞ്ഛയെല്ലാംഞാനറിയുന്നുസുരശാലിനി ജലരൂപയതാംനിന്റെപതിയാല ലവണാബ്ധിതാൻ * എൻസ്വരൂപമവൻനീയോലക്ഷ്മീരൂപിണിയായവരം വിദഗ്ദ്ധയ്ക്കാവിദഗ്ദ്ധൻതൻചേർച്ചയാറെറങ്ങുന്നുഭുവി * ഭുവിൽഭാരതിതൊത്രോദരാനദിയുള്ളതിലൊക്കയും ലവണാബ്ധിക്കുസുരതത്തിങ്കൽനീമുഖ്യയാസ്സദാം* ഇന്നുതൊട്ടിട്ടുകലിതൻ വർഷമയ്യായിരംവരെ നീഭാരതത്തിലാവാണീശാപാമൂലംവസിക്കണം, നീയെന്നുമബ്ധിയോടൊത്തുഗ്രഹമായ് രതിചെയ്തിട്ടും രസികതയുമേഴന്നോരംനീരസികശ്രേഷ്ഠനാണവൻ * ഭഗീരഥകൃതസ്തോത്രംകൊണ്ടുനിന്നെസ്തുതിച്ചിട്ടു ഭക്ത്യാപൂജിക്കയുംചെയ്യുംനിന്നെബ്ഭുമിയിൽമാനഷർ * കണ്വശാഖയിലോതുമ്പോൾസ്തുതിച്ചുപ്രണമിച്ചുമേ ധ്യാനിച്ചുമെന്നുംപൂജിപ്പോനശ്വമേധഫലംവരും * ഗംഗാഗംഗാശയനാധികാൽ;

ഒരവാനെൻ ഭക്തിയും പാപങ്ങളെല്ലാംപോയ് വിഷ്ണുലോകം പ്രാപിക്കമായവൻ * ആയിരം പാപികൾ സ്നാനം ചെയ്യുന്നോരു പാപവും തവ ദേവീഭക്തനൊരുത്തൻ തൻ സ്നാനംകൊണ്ടു നശിച്ചുപോം * ആയിരം പാപമേറിടും ശവങ്ങൾ തൊട്ട പാപവും ദേവീമന്ത്രോപാസകൻ തൻ സ്നാനംകൊണ്ടു നശിച്ചുപോം * ഹീനൽസരസ്വതിമുതലെല്ലാം നദികളോടുമായ് ഭാരതത്തിൽ വാഴ്ക ശാപമോക്ഷമുണ്ടാമനന്തരം * എങ്കൽ ദേവീമന്ത്രം വാഴ്ത്തുന്ന സ്ഥലം തീർത്ഥമായ്ത്തീരും ഗംഗാജലലവം കൊണ്ടു പാപിയും ശുദ്ധനായിടും * ബഹുവർഷമവൻ വാഴും മണിദ്വീപിങ്കൽ നിശ്ചയം ജ്ഞാനത്തോടെൻ നാമമോതി ഗംഗയിങ്കൽ മരിച്ചിടും * ഭക്തന്മാരാ വിഷ്ണുവിൻെറ പദത്തെയാശ്രയിച്ചിടും ഹരിപാർഷദരായിട്ടും ഭവിക്കും ചിരമായവർ * കണ്ടീടുമവരൊട്ടേറെ പ്രാകൃതപ്രളയങ്ങളും പുണ്യംമൂലം നിന്നിലിടും ശവത്തിൻ ജീവനായതും * വൈകുണ്ഠത്തിൽ ചെന്നു വാഴും നീ വാഴും കാലമൊക്കെയും ശരീരങ്ങളെടുത്തിട്ടു തൻ കർമ്മങ്ങൾ ഭുജിക്കവേ * പാർഷദത്വമതിന്നേകുമെൻ സാരൂപ്യവുമങ്ങനേ അജ്ഞാനിയും നിൻ സ്വത്താൽ പ്രാണനെ സന്ത്യജിക്കുകിൽ * അവനുമെൻെറ സാലോക്യസാരൂപ്യങ്ങൾ വരും ദൃഢം നിൻനാമത്തെ സ്മരിച്ചന്യദിക്കിൽ പ്രാണൻ ത്യജിപ്പവൻ * സാലോക്യമാർന്നിടും നൂനം ബ്രഹ്മാവിൻ കാലമോളവും ഭക്ത്യാ ഗംഗയെയോർത്തന്യദിക്കിൽ വച്ചു മരിക്കിലും * രത്നത്തേരിൽ പാർഷദന്മാരോടു കൂടി കരേററിഞാൻ സാരൂപ്യം നൽകുമവനായസംഖ്യം പ്രളയം വരെ * ഗോലോകത്തിങ്കലെന്നപ്പോൾ വാഴുമായവനും ദൃഢം തീർത്ഥത്തിങ്കലതീർത്ഥത്തിൽ മുക്തിക്കും ഭേദമററവർ * മന്ത്രോപാസകർ നൈവേദ്യം ഭക്ഷിച്ചീടുന്ന മർത്ത്യരും ത്രൈലോക്യവും ലീലയായി ശുദ്ധമാക്കാൻ സമർത്ഥരാം * നല്ല രത്നവിമാനത്തിൽ ഗോലോകത്തിലുമെത്തിടും എൻ ഭക്തർ തൻെറ ബന്ധുക്കളൊക്കും പശ്വാദിവർഗ്ഗവും * രത്നയാനത്തിലെത്തീടും ഗോലോകമതിദുർല്ലഭം ജ്ഞാനികൾ നിന്നെയെദ്ദിക്കിൽ വച്ചും ജ്ഞാനത്തോടോർക്കുകിലു * എൻ ഭക്തിയാൽ ശുദ്ധരായി മുക്തരായും ഭവിച്ചിടും ഗംഗയോടിതു ചൊല്ലീട്ടാനുപനോടോതിനാൻ ഹരി * ഇഗ്ഗംഗയെ ഭക്തിയോടും വാഴ്ത്തിപ്പൂജിക്കണം ഭവാൻ ഭഗീരഥൻ ഭക്തിയോടും വാഴ്ത്തിപ്പൂജിച്ചു തൽക്ഷണം * കൗഥുമോക്തമതാം ധ്യാനസ്തോത്രങ്ങൾ കൊണ്ടനേകധാ ശ്രീകൃഷ്ണപരമാത്മാവാമീശനേയും നമിച്ചുതേ * അബ് ഭഗീരഥനാം ഭൂപൻ ഗംഗയോടും മറഞ്ഞുടൻ.

നാരദൻ പറഞ്ഞു

ഏതു പൂജാക്രമധ്യാനസ്തോത്രങ്ങൾ കൊണ്ടുമന്നവൻ സേവിച്ചാൻ ഗംഗയെയെന്നു ചൊല്ലു നീ വേദവിത്തമ!

ശ്രീനാരായണൻപറഞ്ഞു

കുളിച്ചുനിത്യകർമ്മങ്ങൾചെയ്തുവെൺപട്ടുടുത്തുടൻ ജിതേന്ദ്രിയനതായാദൃദേവേശരായിട്ടും * ഗണേശൻസൂര്യനുംവഹ്നിഹരിയുംഹരനുംശിവാ ഇവരേപൂജചെയ്തുന്നാൽപൂജിപ്പാനധികാരിയാം * ഗണേശനേ വിഘ്നമാററാനാരോഗ്യത്തിനുസൂര്യനെ ശുദ്ധത്തിന്നഗ്നിയേ ശ്രീക്കായ്പൂജിക്കഹരിയേയുമേ * ജ്ഞാനത്തിന്നായ്ശിവനെയുംമുക്തിക്കായ്ദേവിയേയുമേ പൂജിച്ചീടണമല്ലെന്നാൽവിപരീതഫലംവരും * ധ്യാനിച്ചീടണമീധ്യാനംകൊണ്ടുഞാനുരച്ചിടാം.

ശ്രീദേവീഭാഗവതം ഒമ്പതാം സ്കന്ധം
ഗംഗാസ്നാനംമഹാത്മ്യം
പതിനൊന്നാമദ്ധ്യായം

---

## പന്ത്രണ്ടാമദ്ധ്യായം

---

ശ്രീനാരായണൻപറഞ്ഞു

ധ്യാനമക്കണ്വശാഖോക്തംസർവ്വപാപപ്രണാശനം വെൺതാമരപ്പൂപ്രഭയാംഗംഗാപാപവിനാശിനി * കൃഷ്ണദേഹത്തിലുണ്ടായോരു കൃഷ്ണതുല്യാപരാസതീ നീരാളവസ്ത്രംപൂണ്ടുള്ളോരുരത്നാഭരണമാണ്ടവരം * ശരത്തിലേന്ദുവുപൂർണ്ണചന്ദ്രപ്രയോടൊത്തവരം പുഞ്ചിരിക്കൊഞ്ചൽമുഖിയാംനിത്യയൌവ്വനമുള്ളവരം * നാരായണപ്രിയശാന്താനൽസൌഭാഗ്യംകലന്നവരം മാലതീമാലയോടൊത്തകബരീഭാരമാർന്നവരം * ചന്ദനപ്പൊട്ടോടുംനല്ലസിന്ദൂരപ്പൊട്ടണിഞ്ഞവരം കവിളിൽപലമട്ടുള്ളപത്തിക്കീറദ്ധരിച്ചവരം * തൊണ്ടിപ്പഴത്തെവെല്ലുംനൽചുണ്ടുകൊണ്ടുവിളങ്ങുവോരം നൻമുത്തിൻപ്രഭയേവെല്ലുംപല്ലുകൊണ്ടുല്ലസിപ്പവരം * സുചാരുവക്ത്രനയനംസുകടാക്ഷംമനോഹരം കുചമൊക്കായ്ക്കൊത്തരണ്ടുകട്ടിക്കചമൊടൊത്തവരം * ബൃഹന്നിതംബസംയുക്താരംഭാസ്തംഭോരുവായവരം രത്നപാദുകചെമ്പഞ്ഞിച്ചാറുകങ്കുമമൊത്തതായ് * ഇന്ദ്രൻചൂടുന്നപൂമാലത്തേനൊലിച്ചചുവന്നതായ് സുരസിദ്ധമുനീന്ദ്രന്മാർതൃപ്പിക്കന്നർഘ്യയുക്തമായ് * തപസ്വിമാർമൌലിമാലാവണ്ടിൻകൂട്ടംനിറഞ്ഞതായ് കാമവുംമോക്ഷവുംപ്രാർത്ഥിച്ചീടുംവണ്ണംകൊടുപ്പതായ് * സ്ഥലപത്മപ്രഭയെഴുംപദപത്മംധരിച്ചവരം വരാവരേണ്യാവരദാഭക്താനുഗ്രഹകാരിണി * ഏവംഞാനോരാംവിഷ്ണുപദമെങ്ങാഗംയെത്താൻഭജിച്ചിടാം ധ്യാനിച്ചാസ്തുതിയാംനല്ലഗംഗയേയീവി

ധംമുനേ! * പതിനാറുപചാരങ്ങൾകൊണ്ടുപൂജകഴിക്കണം ആസനം പാദ്യാർഘ്യംകൾ സ്നാനംനല്ലനുലേപനം * ധൂപദീപങ്ങൾനൈവേദ്യംതാംബൂലംശീതമാംജലം വസ്ത്രമാഭരണംമാലാഗന്ധമാചമനീയകം * നല്ലതാംമെത്ത,യീവണ്ണംനൽകണംപതിനാറുമേ ഭക്ത്യാനൽകിസ്തുതിച്ചിട്ടുവന്ദിച്ചുപ്രണമിക്കണം * ഏവംപൂജിപ്പവന്നുണ്ടാമശ്വമേധമതിൻഫലം.

നാരദൻപറഞ്ഞു

പാപംപോക്കുംപുണ്യമേകുംഗംഗാസ്തോത്രംജനാർദ്ദന! ദേവനാഥ!രമാകാന്ത!കേൾപ്പാനാശിച്ചിടുന്നുഞാൻ.

ശ്രീനാരായണൻപറഞ്ഞു.

രാജാവേ!കേൾക്കചൊല്ലീടാംപാപഘ്നംപുണ്യവർദ്ധനം ശിവൻറപാട്ടിൽമോഹിച്ചുകൃഷ്ണൻകേന്ദ്രലവായവൾ * രാധാംഗജലസംയുക്തഗംഗയേനമിച്ചിടാം സൃഷ്ട്യാദിയിലവൾജന്മംഗോലോകേരാസമണ്ഡലേ * ശിവൻതൻസന്നിധാനത്തിലഗ്ഗംഗക്കായ്നമിച്ചിടാം ഉണ്ടായീഗോപഗോപന്മാർചേറ്റാധാമഹോത്സവേ * കൃത്തികാപൌർണ്ണമിയിലഗ്ഗംഗയേഞാൻനമിച്ചിടും കോടിയോജനവിസ്താരംലക്ഷംയോജനനീളമായ് * ഗോലോകത്തേച്ചുററിവാഴുംഗംഗക്കായ് ഞാൻനമിച്ചിടാം ഷഷ്ടിലക്ഷംവീതിനാലിരട്ടിയോജനനീളവും * വൈകുണ്ഠത്തേചൂഴ്ന്നിരിക്കുംഗംഗയേഞാൻനമിച്ചിടാം വീതിലക്ഷംമുപ്പതോടുംനീളമഞ്ചുമടങ്ങുമായ് * സത്യലോകത്തിനേചൂഴ്ന്നഗംഗക്കായ് ഞാൻനമിച്ചിടാം വീതിലക്ഷംമുപ്പതുതാൻനാലുപങ്കതിൽനീളവും * ശിവലോകംചുററിവാഴുംഗംഗയേഞാൻനമിച്ചിടാം ലക്ഷംയോജനവിസ്താരംനീളമരേഴിരട്ടിയായ് * ധ്രുവലോകത്തിനേചൂഴ്ന്നഗംഗക്കായ് ഞാൻനമിച്ചിടാം ലക്ഷംയോജനവിസ്താരമഞ്ചുപങ്കങ്ങുദൈർഘ്യവും * ചന്ദ്രലോകംചുററിവാഴുംഗംഗയേഞാൻനമിച്ചിടാം അറുപത്തായിരംവീതിനീളം...ത്തുമടങ്ങുമായ് * സൂര്യലോകത്തിനേചൂഴ്ന്നഗംഗയേ ഞാൻനമിച്ചിടാം ലക്ഷയോജനവിസ്താരംനീളമഞ്ചുമടങ്ങുമായ് * തപോലോകത്തിനേചൂഴുംഗംഗയേഞാൻനമിച്ചിടാം ആയിരംവീതിയാംനീളംപത്തിരട്ടിയുമായതിൽ * ജനലോകത്തിനേചൂഴ്ന്നഗംഗക്കായ് ഞാൻനമിച്ചിടാം ലക്ഷയോജനവിസ്താരംനീളമഞ്ചുമടങ്ങുമായ് മഹർലോകത്തിനേചൂഴുംഗംഗയേഞാൻനമിച്ചിടാം വീതിയായിരമായ് നീളംനൂററിരട്ടിയുമായ്മുനേ! * കൈലാസത്തേചൂഴ്ന്നിരിക്കുംഗംഗയേഞാൻനമിച്ചിടാംനൂറുയോജനവിസ്താരംപത്തുപങ്കതിൽനീളവും

ഇന്ദ്രലോകംചൂഴ്ന്നമന്ദാകിനിയെഞാൻനമിച്ചിടാം പത്തുയോജന വിസ്താരംപത്തുപങ്കായനീളവും * പാതാളത്തിങ്കൽവാണീടുംഗംഗയെഞാൻനമിച്ചിടാം ക്രോശമാത്രംവീതിയായുംചിലടത്തുകുറഞ്ഞുമെ * ഭൂഗംഗയാമളകനന്ദയ്ക്കായ്ഞാൻപ്രണമിച്ചിടാം ക്ഷീരവർണ്ണാകൃതയുഗേത്രേതയിൽച്ചന്ദ്രവർണ്ണയും * ദ്വാപരത്തിൽചന്ദനാഭയഗ്ഗാംഗയ്ക്കായ്നമിച്ചിടാം ജലപ്രഭാഭ്രുവിൽമാത്രംകലിതൻയുഗമായതിൽ * സ്വർഗ്ഗത്തിലെന്നുംക്ഷീരാഭയഗ്ഗാംഗയ്ക്കായ്നമിച്ചിടാം ഗംഗാജലലവം തൊട്ടാൽപാപിയുംജ്ഞാനിയായിടും * ബ്രഹ്മഹത്യാദിയായ്കോടിജന്മപാപംദഹിച്ചുപോം ഗംഗാപദ്യങ്ങളിരുപത്തൊന്നീവണ്ണംപറഞ്ഞുഞാൻ * പാപാഘ്നംപരമംസ്തോത്രം പരംപുണ്യവിവർദ്ധനം ഗംഗയെപ്പൂജചെയ്തുന്നംഭക്തിയോടുപഠിപ്പവൻ * അശ്വമേധഫലംനിത്യംപ്രാപിക്കുംശങ്കയില്ലതിൽ അപുത്രനഞ്ചാംസൽപുത്രൻഭാര്യാഹീനൻസഭാര്യനാം * രോഗിക്കുരോഗമെല്ലാംപോംബദ്ധൻമുക്തനുമാംദ്ധ്രുവം കീർത്തിഹീനൻകീർത്തിമാനാംമൂർഖൻപണ്ഡിതനസ്സാദം * പ്രാതഃകാലത്തിലീനല്ലഗംഗാസ്തോത്രംജപിപ്പവൻ ദുസ്വപ്നഹീനനായ്ഗംഗാസ്നാനത്തിൽഫലമാർന്നിടും.

ശ്രീനാരായണൻപറഞ്ഞു.

ഭഗീരഥനമീസ്തോത്രത്താൽസ്തുതിച്ചിട്ടുഗംഗയെ അവളേയുംകൊണ്ടുസാഗരന്മാർക്കരികിലെത്തിനാൻ * ഗംഗക്കാറ്റേറ്റവരുടൻവൈകുണ്ഠത്തിൽഗമിച്ചുതേ ഭഗീരഥൻനയിച്ചിട്ടുഭാഗീരഥിയിതെന്നുപേർ ഗംഗോപാഖ്യാനമെല്ലാംഞാൻചൊല്ലിനേനേവമുത്തമം പുണ്യദംമോക്ഷദംസാരം,കേൾക്കേണ്ടതിനിയെന്തുവാൻ.

നാരദൻപറഞ്ഞു

ജഗത്തെല്ലാംശുദ്ധമാക്കുംഗംഗയുണ്ടായതെങ്ങനേ ഏതുമിക്കിങ്കലെവ്വണ്ണമതെല്ലാമുരചെയ്യണം? * ആലോകത്തുള്ളവർചെയ്തസൽകൃതങ്ങളുമെന്തുവാൻ? ഇതെല്ലാംബഹുവിസ്താരമായിട്ടെന്നോടുചൊല്ലണം.

നാരായണൻപറഞ്ഞു

കൃത്തികാപൌർണ്ണമിയിലായ്രാധതന്നുത്സവത്തിലായ് കൃഷ്ണനാരാധയേപൂജിച്ചിരുന്നാൻരാസമണ്ഡലേ * കൃഷ്ണൻപൂജിച്ചോരവളെപ്പൂജചെയ്തുതുഷ്ടരായ് ബ്രഹ്മാദികൾശൌനകാദിമുനിമാരുംവസിച്ചുതേ ഈയന്തരത്തിൽസംഗീതനിപുണാവാണിയായവൾ പാടിത്താളത്തൊടുംവീണവായിച്ചാൾസുഖമാംമട്ടിലോം * മോദിച്ചുടനവൾക്കേകീർത്തമാലികനാന്മുഖൻ ബ്രഹ്മാണ്ഡദുർല്ലഭരത്നോത്തമമേകീഗിരീശനും * സർവ്വരത്നോത്തമമതാംകൌസ്തുഭംകൃഷ്ണനേകിനാൻ വിലയില്ലാ

ത്തനൻമുത്തുമാലയേനൾകിരാധയും * നാരായണനനർഘ്വർണ്ണംകൊടുത്തു
രത്നമാലിക അമൂല്യത്തോടെ ചെന്നുള്ള കുണ്ഡലംനൾകിനാൾരമ * ബ്രഹ്മ
മായാഭഗവതീമൂലപ്രകൃതിയീശ്വരി ദുർഗ്ഗാനാരായണീനൾകീടിനാളന
ല്പാത്മഭക്തിയേ * സൽകീർത്തിയുംധർമ്മബുദ്ധിയതുംധർമ്മൻകൊടുത്തുടൻ
അഗ്നിശുദ്ധംവസ്ത്രമഗ്നി, കാൽചിലമ്പുകൾവായുവും * ഈയന്തര
ത്തിൽ ബ്രഹ്മാവുമുത്സാഹിപ്പിക്കയാൽശിവൻ രാസോല്ലാസംചെന്നകൃ
ഷ്ണപ്പാട്ടുപാടാൻതുടങ്ങിനാൻ * മൂർച്ഛിച്ചാർദേവകൾചിത്രപ്പാവകൾ
പോൽവസിച്ചതേ ബോധംവന്നപ്പണിപ്പെട്ടുനോക്കിനാർരാസമണ്ഡ
ലം * സ്ഥലമെല്ലാംജലമയംകൃഷ്ണനില്ലില്ലരാധയും കരഞ്ഞാരുച്ചമായ്
ഗോപർഗോപികൾസുരർവിപ്രരും * കൃഷ്ണൻരാധയോടുംകൂടിദ്രവി
ച്ചീനല്ലതീർത്ഥമായ് തീർന്നുവെന്നാനാമുഖനുംധ്യാനംമൂലംധരിക്കയാൽ
ബ്രഹ്മാവുമുതലെല്ലാരുംകൃഷ്ണനെസ്തുതിചെയ്തതേ പ്രത്യക്ഷമാകനിഞ്ഞ
ങ്ങൾക്കുതാനിഷ്ടമാംവരം * അപ്പോളുദിക്കലുണ്ടായ്‌വാക്കശരീരി
ണിയായ്മുനേ! വ്യക്തമായുള്ളൊരാനപ്പവാക്കകേട്ടാരശേഷരും * സ
ർവ്വാത്മാഞാൻശക്തിയിവർഭക്താനുഗ്രഹവിഗ്രഹ മിഥ്യാദേഹങ്ങൾ
ഞങ്ങൾക്കായവയാലെന്തുപാൻഫലം? * മനുക്കൾമാനവന്മാരുംവിഷ്ണു
ഭക്തർമുനീന്ദ്രരും എൻമന്ത്രപൂതരായെന്നെക്കണ്ടാൻപ്രാപിക്കുമെൻ
പദം * എൻദേഹംവ്യക്തമായ് നിങ്ങൾകാണ്മാനിച്ഛിക്കിൽവിണ്ണോർ!
ഞാൻചൊല്ലീടുന്നൊരീവാക്യംകേൾക്കട്ടെചന്ദ്രശേഖരൻ * വിധേ!ഭ
വാനുംശിവനോടായിക്കല്പിക്കണംസമയം വേദാംഗമായ്ശ്രേഷ്ഠമായ
തന്ത്രശാസ്ത്രംരചിക്കുവാൻ * അഭീഷ്ടഫലദാപൂർവ്വമന്ത്രങ്ങളോടുമംഗി
യായ് പൂജാവിധികളുംനാനാസ്തോത്രങ്ങളുമടങ്ങിയും * എൻമന്ത്രകവ
ചസ്തോത്രങ്ങളോടുമതിഗൂഢമായ് നിർമ്മിക്കട്ടേലോകരെല്ലാമെന്നിൽ
വിമുഖരാംപടി * നൂറായിരംപേരിലേകനെൻമന്ത്രത്തേജപിപ്പ
വൻ എൻമന്ത്രപൂതരായുള്ളോരെൻപദാപ്രാപ്തരായിടും * അല്ലെ
ങ്കിലാരുംഗോലോകവാസത്തിന്നർഹരല്ലതാൻ ജനങ്ങളേമുഗ്ഗുണമായ്
ഭുവിൽസർഗ്ഗമതിങ്കലും * സൃഷ്ടിക്കീലീതന്ത്രശാസ്ത്രംകൊണ്ടുലോ
കരശേഷവും ഗോലോകംചെന്നുബ്രഹ്മാണ്ഡംമുഴവൻശൂന്യമായിടാ
എൻതന്ത്രശാസ്ത്രംനിർമ്മിപ്പാൻസുരർതൻസഭയിൽശിവൻ * ദൃഢ
പ്രതിജ്ഞചെയ്യുന്നാൽകാണാമെന്നുടെമൂർത്തിയേ സനാതനൻ
വാനിലേവംപറഞ്ഞിട്ടുനിവൃത്തിനാൻ * അതുകേട്ടിട്ടുവിധിയും
ശിവനോടോതിനാൻമുദാ ബ്രഹ്മാവിൻവചനംകേട്ടാജ്ഞാനേശൻ
ജ്ഞാനികൾവരൻ * പ്രതിജ്ഞയേച്ചെയ്തുഗംഗാജലംകയ്യിൽധരിച്ചു

ടൻ വേദത്തിൻസാരമായ് നല്ലരാധാമന്ത്രങ്ങൾചെറ്റതായ് * നൽതന്ത്രത്തെരചിക്കാംഞാൻപാലിപ്പാനായ് പ്രതിജ്ഞയെ ഗംഗാജലംകയ്യിലേന്തിയസത്യംചൊല്ലിടുന്നവൻ * ബ്രഹ്മാവിൻെറ വയസ്സോളംകാലസൂത്രത്തിൽവാണിട്ടും എന്നേതദ്വശ വൻഗോലോകത്തിൽദേവസദസ്സിലായ് * ശ്രീകൃഷ്ണൻരാധയോടൊത്തുപ്രത്യക്ഷപ്പെട്ടനാരദ! അദ്ദേവനേക്കണ്ടുമോദാൽ സ്തുതിച്ചാരവരൊക്കയും * ചെയ്തോരുത്സവവും പിന്നെപ്പരമാനന്ദപൂർണ്ണരായ് മുക്തിദീപത്തെനിർമ്മിച്ചാൻകാലങ്ങൾകൊണ്ടുമശേഷവും * ഗോപ്യംഗുഹ്യമായുള്ളതിതവമുരചെയ്തുഞാൻ കൃഷ്ണൻ ദ്രവിച്ചതാൻഗോലോകത്തിലുണ്ടായിഗംഗയും * രാധാകൃഷ്ണാംഗസംഭൂതാഭുക്തിമുക്തിഫലപ്രദാ ഓരോരോസ്ഥാനത്തിലവൾ്ക്കു സ്ഥാപിച്ചാൻകൃഷ്ണനാംപരൻ * കൃഷ്ണരൂപയവൾശ്രേഷ്ഠാസർവ്വബ്രഹ്മാണ്ഡപൂജിതാ.

ശ്രീദേവീഭാഗവതം ഒൻപതാംസ്കന്ധം

ഗംഗോല്പത്തി

പന്ത്രണ്ടാമദ്ധ്യായം

## പതിമൂന്നാമദ്ധ്യായം

നാരദൻപറഞ്ഞു

കലിയയ്യായിരംവർഷമായപ്പോൾ ഗംഗയായവൾ പോയതെങ്ങിക്കിലതുനീചൊല്ലണംസുരനായക!

നാരായണൻപറഞ്ഞു

വാണീശാപാൽഗംഗഭൂവിൽ ഗമിച്ചിട്ടീശ്വരാജ്ഞയാൽ വൈകുണ്ഠത്തിൽതന്നെപോയാൾശാപംതീർന്നിട്ടുപിന്നെയും * വാണിയുംഭൂമിയെവിട്ടുഹരിതൻപദമാർന്നതേ പത്മാവതിയുമവ്വണ്ണംശാപാന്തേഗംഗയുംമുനേ! * ഗംഗാവാണീരമാമൂന്നുപേരുമാഹരിപത്നികൾ തുളസീദേവിയുംചേർന്നുനാലുപേർവേദവ്യാക്കിനാൽ.

നാരദൻപറഞ്ഞു

വിഷ്ണുപാദത്തിലുണ്ടായഗംഗയെച്ചൊൽവതെന്തുവാൻ? ശിവപ്രിയ,വിരിഞ്ചൻതൻജലപാത്രസ്ഥയെന്നുമേ * വിഷ്ണുവിൻഭാര്യയായ്തീർന്നതെവ്വണ്ണംഗംഗയായവൾ ആശ്ചര്യമാണതെന്നോടു ചൊല്ലണം നീമുനീശ്വര!

ശ്രീനാരായണൻപറഞ്ഞു

പണ്ടുണ്ടായ് ഗംഗഗോലോകത്തിങ്കൽനൽജലരൂപയായ് രാധാകൃഷ്ണാംഗങ്ങളിൽനിന്നംശമായ് തൽസ്വരൂപമായ് * അതുല്യരൂപിണീ

ഭൂവിൽജലാധിഷ്ഠാതൃദേവത നവയൌവ്വനസംപന്നാസൎവ്വാഭരണഭൂഷി
ത * ശരൽപുഷ്പാംബുജവദനാപുഞ്ചിരിക്കൊണ്ടസുന്ദരി തപ്തസ്വൎണ്ണസ
മാനാഭശരച്ചന്ദ്രനിഭാനനാ * മിന്നത്തകാന്തിമാററുള്ളോരംശുദ്ധസത്വ
സ്വരൂപിണീ ബൃഹന്നിതംബസംയുക്താനല്ലവസ്ത്രംധരിച്ചവൾ * തി
ങ്ങിച്ചൊങ്ങീട്ടവട്ടത്തിൽകട്ടിയാംരണ്ടുകൊങ്കയും വക്രങ്ങളാംകടാക്ഷ
ങ്ങൾപൊഴിയുംനേത്രയുഗ്മവും * മാലതീമാലചാൎത്തുള്ള ചുരുണ്ടകച
ഭാരവും ചന്ദനപ്പൊട്ടോടുംകൂടിച്ചേൎത്തസിന്ദൂരബിന്ദുവും * കസ്തൂരികൊ
ണ്ടുപത്തിക്കീററാണ്ടതാംരണ്ടുഗണ്ഡവും മുരിക്കിൻപൂവൊത്തീടും
നല്ലോരോഷ്ഠാധരങ്ങളും * മാതളക്കുരുവെല്ലുംനല്ലപല്ലിൻറെപം
ക്തിയും ദിവ്യവസ്ത്രങ്ങളും,ഭംഗ്യാധരിച്ചുവിലസുന്നവൾ * കാമത്തോടും
ലജ്ജയോടുംകൃഷ്ണനരികിലായവൾ വസ്ത്രാംകൊണ്ടുമുഖംമൂടിക്കണ്ണുകൾ
കൊണ്ടുകൃഷ്ണനെ * നിമേഷമെന്യേസതതംനോക്കിക്കൊണ്ടുപിളസ്ഥ
യായ് പ്രസന്നാമുഖിയായേററംനവസംഗമലോലയായ് * തല്പംകൊ
ണ്ടുമോഹിച്ചൂരാമാംബരത്തോടുവാണതേഇതുകണ്ടുടനേഗോപസ്ത്രീകൾ
മുപ്പതുകോടിയും * ചെന്നൊരാരാധനാംദേവീകോടിചന്ദ്രസമപ്രഭാ
കോപിച്ചുരക്തമുഖിയായ് രക്തനേത്രയുമായുടൻ * ചമ്പകപ്പൂനിറം
ചേൎന്നോൾമദവാരണഗാമിനീ അമൂല്യരത്നശോഭിക്കുംനാനാഭൂഷണ
ഭൂഷിതാ അഗ്നിയിൽശുദ്ധമാക്കീട്ടുംനല്ലരത്നങ്ങൾചേൎത്തുമേ * ദിവ്യമാ
യുള്ളനീരാളവസ്ത്രയുഗ്മംധരിച്ചവൾ കൃഷ്ണദത്താൎഘ്യസംയുക്താകോമളം
സുരപൂജിതം * സ്ഥലപത്മപ്രഭംപാദകമലംപന്ത്യ,പിപ്പവൾ ദിവ്യമാ
യവിമാനത്തിൽനിന്നിറങ്ങീട്ടൃഷിശചരർ * വെൺചാമരംവീശിടുന്നകാ
റെററവുംകൊണ്ടുമങ്ങനെ കസ്തൂരിതിലകത്തോടുംനൽചന്ദനമണിഞ്ഞു
മേ * സീമന്തത്തിൻകീഴിലായിട്ടുശോഭിക്കുംനല്ലനെററിയിൽ ദീപ്തദീപ
പ്രഭയെപ്പോലെസിന്ദൂരപ്പൊട്ടുചാൎത്തിയും * കല്പകപ്പൂമാലയോടുംചേൎന്നഭം
ഗ്യാചുരുണ്ടതാം നല്ലോരുകചഭാരത്തെത്താൻചലിച്ചോട്ടിളക്കിയും *
കോപത്താൽനല്ലചുണ്ടുവിറപ്പിച്ചുംകൊണ്ടങ്ങനേ സഖീജനങ്ങളാൽ
ചുററപ്പെട്ടമാവിഭുവിൻപ്രിയാ * ചെന്നുകൃഷ്ണാന്തികേരത്നപീഠത്തിങ്ക
ലിരുന്നതേ ശ്രീകൃഷ്ണൻരാധയേക്കണ്ടിട്ടുത്ഥാനംചെയ്തുസാദരം * സംഭ്ര
മിച്ചുചിരിച്ചുംകൊണ്ടുരച്ചാൻനല്ലവാക്കുകൾ ഗോപന്മാരുംഭയപ്പെട്ടുന
മിച്ചാർവിനയത്തോടും * സ്തുതിക്കയുംചെയ്തുഭക്ത്യാ,ശിവനുംസ്തുതിചെ
യ്തുതേ എഴീററിട്ടുടനേഗംഗാദേവിയുംവാഴ്ത്തിനാൾതുലോം * നീച
സ്ഥാനത്തുനിന്നേററംകണ്ഠോഷ്ഠങ്ങൾവരണ്ടുടൻ ഭീതിയോടവണക്ക
ത്തിൽചോദിച്ചാൾകുശലത്തെയും * ശ്രീകൃഷ്ണപാദപത്മത്തെയാശ്രയി

ച്ചാൾമനസ്സിനാൽ കൃഷ്ണൻതന്നുള്ളിൽവാഴുന്നഗംഗയ്ക്കുഭയമേകിനാൻ
സർവ്വശൃംഗാരവേഷംപൂണ്ടവളുംസ്ഥിരചിത്തയായ് സിംഹാസനത്തിൽമേൽ
ഭാഗേരാധയേക്കണ്ടിതായവൾ * തേജസ്സിനാൽജ്വലിച്ചേറ്റംസ്നിഗ്ദ്ധ
യായ്കോമളാംഗിയായ് ഏറെബ്രഹ്മാക്കളെയാദിസൃഷ്ടിയിൽവിരചി
ച്ചവൾ ദ്വാദശവർഷീയായുവതീജനസേവിതാ * ഗ്രന്നംസപത്രപ
മിവപാപത്ഥ്യാളവനങ്ങളിൽ കാന്താശാന്താനിത്യയായയാളാത്യന്ത
ഹിതാസതീ * ശുദ്ധാസുഭദ്രസുശോഭാകൃഷ്ണസൗഭാഗ്യരൂപിണീ സർവ്വാംഗ
സുന്ദരികളിൽവച്ചിട്ടധികസുന്ദരീ * കൃഷ്ണാർദ്ധാംഗാ, കൃഷ്ണതുല്യാപ്രായം
കാന്തിയിവറ്റയാൽ തമയാലുംരമാകാന്തനാലുംപൂജിതയായവൾ * പ്രി
യയാൾസ്വതേയായശോഭിപ്പിപ്പോളീശൻറനൽപ്രഭാ സഖിമാരേകമാ
ത്താംബൂലത്തെവാങ്ങിയാലിയുന്നവൾ * അജാസർവ്വംജനിപ്പിപ്പോൾധ
ന്യാമാന്യാസുമാനിനീ കൃഷ്ണപ്രാണപ്രിയാലക്ഷ്മീകൃഷ്ണപ്രാണാധിദേവ
താ * ഗംഗയാരാധയേക്കണ്ടുതൃപ്തയാകാതെലേശവും നിമേഷഹീന
നേത്രങ്ങൾകൊണ്ടുനോക്കീടിനാൾതുലോം * ഇതയന്തരത്തിലാരാധാപു
ഞ്ചിരികൊണ്ടുഭംഗിയായ് കൃഷ്ണനോടേതിനാൾശാന്താനയമായ്ന
ല്ലുവാക്കിനെ.

രാധപറഞ്ഞു

ശ്രീമംഗല, ഭർത്താവേ! ചിരിച്ചുകൊണ്ടുനിൻമുഖം കടക്കണ്ണിട്ടു
നോക്കിക്കൊണ്ടരികത്തുസകാമയായ് * നിന്റെരൂപത്തിൽമോഹി
ച്ചുരോമാഞ്ചത്തോടുകൂടിയും വസ്ത്രംകൊണ്ടുമുഖംമൂടിലജ്ജിച്ചുംമരുവു
ന്നതേ * ഭവാനുമവളെനോക്കിച്ചിരിക്കുന്നുസകാമനായ് ഞാൻഗോ
ലോകത്തുവാഴുമ്പോളിദ്ദുർവൃത്തിഭവിച്ചതേ നീതാനനീതിയിവണ്ണംചെ
യ്യുന്നുപലവട്ടവും * ഞാൻസഹിക്കുന്നുപ്രേമത്താലാനാരികളെയോ
ർത്തുടേ വിടനാംനീയിവളോടുംഗോലോകംവിട്ടുപോകുക * അല്ലായ
ന്നാകിലോകൃഷ്ണ! മംഗലംതേഭവിച്ചീടാ ചന്ദനക്കാവിൽവിരജാഗോപി
യോടൊത്തുനിന്നെഞാൻ * കണ്ടു, സഹിച്ചുഞാനന്നെന്റെതോഴിമാർ
ചൊന്നവാക്കിനാൽ മറഞ്ഞുനീയുമന്നെന്റെശബ്ദംകേട്ടൊരുമാത്ര
യിൽ * ദേഹംവെടിഞ്ഞാവിരജാനദീരൂപിണിയായിതേ കോടിയോ
ജനവിസ്താരംനാലുപങ്കതിൽനീളവും * ഇന്നുമാനദിനിൻകീർത്തിരൂപ
മായുണ്ടു വല്ലഭ! ഞാൻഗൃഹംപുകവേനീയാതീരത്തിൽചെന്നുപിന്ന
യും * വിരജേ! വിരജേയെന്നുവിളിച്ചേറ്റംകരഞ്ഞുതേ ജലത്തിൽനിന്നി
ട്ടുടനേവന്നാളാവരയോഗിനീ * സാലംകാരാമൂർത്തിമതീദർശനംനൽകി
നാൾതവ ബലമായവളെപ്പുണർന്നിട്ടുല്ലാസിപ്പിച്ചുനീയുടൻ * അവളിൽജാ

തമായ് സപ്തസമുദ്രങ്ങളനന്തരം ചമ്പകക്കാവിലും ശോഭാഗോപിയോട
ന്നുകണ്ടു ഞാൻ * അന്നും നീയെന്നൊച്ചകേട്ടനേരം തന്നെ മറഞ്ഞു ത
ശോഭാ ദേഹം ത്യജിച്ചിട്ടു പ്രാപിച്ചാൾ ചന്ദ്രമണ്ഡലം * അവൾ തന്റെ ദേ
ഹവും സ്നിഗ്ദ്ധതേജസ്സായ് തീർന്നു തൽക്ഷണം അഴലാദത്തു പകുത്തു പലതി
ന്നായ് കൊടുത്തു നീ * രത്നത്തിനും ശ്രേഷ്ഠമായ മണിക്കും കനകത്തിനും അ
ല്പം നാരീമുഖങ്ങൾക്കുമല്പം ഭൂപന്മാരങ്ങനെ * അല്പമല്പം തളികകൾക്കല്പം
പുഷ്പചയത്തിനും സസ്യങ്ങൾക്കല്പമല്പം നൽപാകം വന്ന പഴത്തിനായ്
ശുദ്ധിയേറും നൃപർദേവർഗ്ഗൃഹങ്ങൾക്കും കുറേക്കുറേ അല്പം നൂതനപത്ര
ങ്ങൾക്കല്പം പാലിനുമങ്ങനേ * പ്രഭയാം ഗോപിയോടൊത്തു കണ്ടേൻ
വൃന്ദാവനത്തിലും അന്നും മറഞ്ഞു നീയെന്റെയൊച്ചകേട്ടൊരു മാത്ര
യിൽ * ദേഹം ത്യജിച്ചാ പ്രഭയും പ്രാപിച്ചു സൂര്യമണ്ഡലം അവൾ തൻ
ദേഹവും തീവ്രതേജസ്സായ് തീർന്നു തൽക്ഷണം * കരഞ്ഞും കൊണ്ടതും ഭോ
ഗിച്ചേകീ സ്നേഹേന പണ്ടു നീ കണ്ണുകൾക്കൊട്ടയച്ചേനെ ഭയപ്പെട്ടിട്ടു ല
ജ്ജയാൽ * അഗ്നികൾക്കല്പം കരയക്ഷന്മാരാരേയാക്കുമതേവിധം * അല്പം
പുരുഷസിംഹങ്ങൾക്കല്പമദ്ദേവകൾക്കുമേ * അല്പം വിഷ്ണുജനങ്ങൾക്കാ
യല്പം സപ്തവ്രജത്തിനും തപസ്വികൾക്കും വിപ്രർക്കും മുനിമാർക്കും കുറേക്കു
റേ * സൌഭാഗ്യമേറും സ്ത്രീകൾക്കും കീർത്തിമാന്മാർക്കുമങ്ങനേ എല്ലാവ
ർക്കുമതേകീട്ടു ഭവാൻ പണ്ടു കരഞ്ഞുത * ശാന്തിയാം ഗോപിയോടൊ
ത്തും കണ്ടു ഞാൻ രാസമണ്ഡലേ പൂമെത്തയിൽ വസന്തത്തിൽ ഗന്ധമാല
കൾ ചാർത്തിയും * രത്നദീപങ്ങൾ ശോഭിക്കും രത്നഗേഹമതിങ്കലായ് ര
ത്നാഭരണയോടൊത്തും ധരിച്ചും രത്നഭൂഷണം * അന്നവൾ തന്നതാം ബൂ
ലം വായ്പോലിഞ്ഞു ഭവാൻ വിഭോ? ഉടനേയെന്നൊച്ച കേട്ടു മറഞ്ഞു നീ
ക്ഷണേന താൻ * ഭീത്യാ ദേഹമുപേക്ഷിച്ചു ലയിച്ചു ശാന്തി നിങ്കലായ്
തീർന്നു ഗുണശ്രേഷ്ഠമായശ്ശാന്തി തൻ ദേഹമപ്പോഴേ * കരഞ്ഞും കൊ
ണ്ടു ഭോഗിച്ചതും നീ നൾകിയില്ലയോ? ബ്രഹ്മാണ്ഡത്തിൽ കാട്ടിലല്പം
ബ്രഹ്മാവിന്നുമെനിക്കുമേ * ശുദ്ധസത്വസ്വരൂപയ്ക്കുമല്പം ലക്ഷ്മിക്കു
മായ് വിഭോ! നിൻമന്ത്രോപാസകന്മാർക്കും ശാക്തന്മാർക്കും കുറേക്കുറേ *
തപസ്വികൾക്കും ധർമ്മന്നും ധർമ്മിഷ്ഠന്മാർക്കുമങ്ങനേ ക്ഷമയാം ഗോപി
യോടൊത്തും ഭവാനേ കണ്ടു പണ്ടു ഞാൻ * സുവേഷനായ് മാല ചാർത്തി
നൽചന്ദനമണിഞ്ഞുമേ രത്നഭൂഷണയായിട്ടാച്ചന്ദനം ചാർത്തിയോളൊ
ടും * സുഖമൂർച്ഛിതനായ് പൂവും ഗന്ധവും ചേർന്ന മെത്തയിൽ രത്യാക്ഷീ
ണിച്ചുറങ്ങുമ്പോൾ നന്നായ് കെട്ടിപ്പിടിച്ചുമേ * ഞാനോർമ്മിപ്പിച്ച കാ
ര്യങ്ങളെല്ലാം നീയോർത്തു നോക്കുക നിൻമനോഹരയായുള്ള മുരളീ പീത

വസ്ത്രവും * വനമാലാകൌസ്തുഭവുംരത്നകുണ്ഡലമായതും ഹരിച്ചുസഖി
കൾചൊല്ലീട്ടനുപിന്നീട്ടതറിഞ്ഞാൻ * പാപംകൊണ്ടുംലജ്ജയാലുംകൃ
ഷ്ണവർണ്ണനമായ്ഭവാൻ ദേഹംവെടിഞ്ഞാക്ഷമയുംലജ്ജയാൽഭ്രമിപ്പൂ
കിനാൾ * തീർന്നതുന്നശ്രേഷ്ഠമായ്താനവൾതൻദേഹവുംക്ഷണംക
രഞ്ഞുംകൊണ്ടുഭാഗിച്ചായതുംപ്രേമത്തോടെകിന്നി * വിഷ്ണുവിനുകറേ
വൈഷ്ണവന്മാർക്കുമതുപോലവേ ധാർമ്മികർക്കുംധർമ്മനായുംബലഹീനർക്കു
മല്ലമായ് * തപസ്വികൾക്കുംവാനോർക്കുംപണ്ഡിതന്മാർക്കുമങ്ങനേ ഇ
തെല്ലാംചൊല്ലിനേൻനിന്നോടിനിക്കേൾക്കണ്ടതെന്തുവാൻ * അറി
യുന്നില്ലഞാൻശ്രേഷ്ഠമാകുംനിൻഗുണമൊക്കയും പത്മാക്ഷിയാംരാധ
യേവംപറഞ്ഞിട്ടതിലജ്ജയാ* നിൽക്കുന്നാഗംഗയോടായിപ്പറവാനായ്
തുടങ്ങിനാൾ അരഹസ്യമറിഞ്ഞിട്ടാരയോഗജ്ഞാഗംഗയായവൾ * സ
ഭവിട്ടുമറഞ്ഞിട്ടുപ്രവേശിച്ചാൾജലത്തിലായ് യോഗത്താൽഗംഗയേസ
ർവ്വസ്ഥയായ്കണ്ടിട്ടുരാധയും * ജലമെല്ലാംകുടിപ്പാനായ്തുടങ്ങീസിദ്ധ
യോഗിനി യോഗജ്ഞാത്തമയാംഗംഗയറിഞ്ഞിട്ടാരഹസ്യവും * ശ്രീ
കൃഷ്ണനേയാശ്രയിച്ചു പാദാബ്ജത്തിൽഗമിച്ചുതേ ഗോലോകംപിന്നെ
വൈകുണ്ഠസത്യലോകാദിലോകവും * അന്വേഷിച്ചിട്ടുമാരാധഗംഗയേ
ക്കണ്ടതില്ലതാൻ ജലമില്ലാതെയായെങ്ങുംകമലങ്ങൾകരിഞ്ഞുപോയ് *
മരിച്ചുജലജന്തുക്കളശേഷവുമതുവിധം ബ്രഹ്മവിഷ്ണുശിവാനന്തധർമ്മ
ന്ദ്രേന്ദുദിവാകരർ * മനുക്കൾമാനവന്മാരുംദേവർസിദ്ധർമുനീന്ദ്രരും ശു
ഷ്കകണ്ഠോഷ്ഠതാലുക്കളായ്ഗോലോകത്തിലെത്തിനാർ * അവരാൽ
നതനായ്കൃഷ്ണൻലോകനാഥൻപരാപരൻ വരൻവരേണ്യൻവരദൻവ
രിഷ്ഠൻവരകാരണൻ * ഗോപഗോപിസമൂഹത്തിന്നെല്ലാംപ്രവരനാം
പ്രഭു നിരീഹനാംനിരാകാരൻനില്ലേപൻവിഗതാശ്രയൻ നിർവ്വികാരൻ
നിത്യസാഹൻഗുണഹീനൻനിരഞ്ജനൻ * സ്വേച്ഛാമയൻനൽസാകാ
രൻഭക്താനുഗ്രഹകാരകൻ സത്യസ്വരൂപൻസത്യേശൻസാക്ഷിരൂപൻ
സനാതനൻ പരൻപരേശൻപരമൻപരമാത്മാമഹേശ്വരൻ * സ്തുതി
ച്ചാരവനേഭക്ത്യാനമിച്ചിട്ടുവണക്കമായ് രോമാഞ്ചദേഹരായ്സാശ്രു
നേത്രരായ്ഗൽഗദത്തോടും * വാഴ്ത്തപ്പെട്ടസ്സർവ്വനാഥൻഭഗവാനാംപ
രാൽപരൻ ജ്യോതിർമ്മയൻപരബ്രഹ്മംസർവ്വകാരണകാരണൻ * അമൂ
ല്യരത്നഖചിതചിത്രസിംഹാസനസ്ഥിതൻ വെൺചാമരമ്മൂടാർഗോപ
ന്മാരാൽവീശപ്പെടുന്നവൻ * ഗോപസ്ത്രീകൾചെയ്തിടുന്നനൃത്തംകണ്ടു
രസിപ്പവൻ പ്രാണാധികപ്രിയയതാംരാധാവക്ഷസ്സിൽവാഴുവോൻ *
അവരേകുന്നതാംബൂലംവാസ്സോലിഞ്ഞുസുഗന്ധവാൻ പരിപൂർണ്ണൻദ്ര
ഷ്ടനായസുരേശൻരാസമണ്ഡലേ * മുനികൾമാനവർസിദ്ധർതപസ്വി

കളുമേററവും പ്രഹൃഷ്ടമാനസന്മാരായിട്ടു വിസ്മയമാണ്ടടൻ * പരസ്പ രംനോക്കിയിട്ടു ബ്രഹ്മാവിനൊടു ചൊല്ലിനാർ തങ്ങൾക്കുള്ളിഷ്ടമാലോക നാഥനോടറിയുന്നതുവാൻ * അതുകേട്ടിട്ടു ബ്രഹ്മാവുംവലത്തു ഹരിയെ യുമേ ഇടത്തുശിവനേയുംചേർത്തിട്ടു ഞാൻകൃഷ്ണസന്നിധൌ * പരമാന ന്ദമോടൊത്ത പരമാനന്ദരൂപമായ് സർവ്വവുംകൃഷ്ണമയമായ് കണ്ടാനാ ശുസമണ്ഡലേ * സമാനവേഷരാണെല്ലാംതുല്യപീഠങ്ങിൽവാഴുവോർ ദ്വിഭുജർമുരളീഹസ്തർവനമാലധരിച്ചവർ * മയൂരപിഞ്ഛാവതംസർ കൌസ്തുഭത്താൽവിളങ്ങുവോർ ഏററവുംകമനീയന്മാർസുന്ദരർശാന്ത വിഗ്രഹർ * ഗുണഭൂഷണരൂപങ്ങൾതേജസ്സാംനല്പകാന്തിയും സർവ്വവും സർവ്വമായൈശ്വര്യങ്ങളുംപൂർണ്ണമായവർ * കണ്ടിട്ടാർസേവകൻസേവ്യ നാരെന്നോരാൻശക്തനായ് ക്ഷണംരൂപംക്ഷണംതേജസ്വരൂപംകാ ണുകമഷനേ * ക്ഷണംസാകാരമായ് കാണുംനിരാകാരംതായ് ക്ഷണം രാധയോടെന്നിയേകാണുമേകനായ് കൃഷ്ണനെക്ഷണം * പ്രത്യേകപീഠ മതിലായ് കാണുംരാധയുമായുടൻ കൃഷ്ണനെരാധയായ് കാണാംരാധയെ കൃഷ്ണനായുമേ * സ്ത്രീയോപുരുഷനോയെന്നോന്നുറക്കാഞ്ഞിട്ടു പത്മജൻ ആത്മാവാംകൃഷ്ണനെദ്ധ്യാനംചെയ്താൻഹൃൽക്കണ്ണുകൊണ്ടുടൻ * സ്തുതിച്ചാ നപരാധങ്ങൾക്ഷമിപ്പാനായനേകധാ കൃഷ്ണൻതന്റെയാജ്ഞയാൽപിന്നെ ത്തുറന്നാൻതന്റെകണ്ണുകൾ * കണ്ടാൻരാധാമാറിടത്തിൽവാണീടും കൃഷ്ണനെകനേ ചൂഴ്ന്നവൻപാർഷദന്മാരാൽഗോപീമണ്ഡലമദ്ധ്യഗൻ * പരൻപുമാനാമവനേനമിച്ചേറെസ്തുതിച്ചുതേ അഭിപ്രായമറിഞ്ഞിട്ടാ യവരോടോതിയാവിഭു * സർവ്വാത്മാഹരിസർവ്വേശൻസർവ്വജ്ഞൻസർവ്വ ഭാവനൻ.

ശ്രീഭഗവാൻപറഞ്ഞു

ക്ഷേമമല്ലേ?വരുബ്രഹ്മൻവന്നാലുംകമലാപതേ! വരുശങ്കര!നി ങ്ങൾക്കുകുശലംവരുമെപ്പോഴും * ഗംഗയേക്കൊണ്ടുപോവാനായ്മ ഹാന്മാർനിങ്ങൾ വന്നതേ അഗ്ഗംഗയെന്റെപാദത്തേയാശ്രയിച്ചാൾ ഭയത്തിനാൽ * അവളെരാധരക്ഷിക്കമെങ്കിലെങ്കേന്നുതന്നിടാം നിങ്ങ ൾക്കായ് ഗംഗയേ,നിങ്ങൾഭയമററവളാക്കവിൻ * ശ്രീകൃഷ്ണൻതൻവാ ക്കുകേട്ടുചിരിച്ചുംകൊണ്ടുപത്മജൻ സ്തുതിച്ചാൻകൃഷ്ണനംപൂജിക്കനൊ രാവന്ദ്യരാധയേ * വേദങ്ങൾനാലിനംധാതാവായുള്ള ചതുരാനനൻ മു ഖങ്ങൾനാലുകൊണ്ടിട്ടുംവാർത്തിനാൻഭക്തിപൂർവ്വമായ്.

ചതുരാനനൻ പറഞ്ഞു.

കൃഷ്ണൻചേരുംനിനിലുണ്ടായ് ഗംഗയാരാസമണ്ഡലേ ശിവഗീത ത്തിൽമോഹിച്ചുനിങ്ങൾതൻദ്രവരൂപയായ് * നിന്നംശംനിൻകന്യക

ഷ്ണാംശവുംനിൻതുല്യനിൻപ്രിയ പൂജിക്കട്ടെഗംഗനിന്നോനിൻമന്ത്രത്തെഗ്രഹിച്ചുടൻ * അവാംകമലാപതിയാകട്ടെവൈകുണ്ഠേശൻചതുർഭുജൻ അംശമായ്ഭുവിൽവാഴുമ്പോൾഭർത്താവാകട്ടെഅബ്ധിയും * ഗോലോകത്തിൽവാഴുമവൾവാഴട്ടെസർവ്വദിക്കിലും അവൾതന്നംബനീയല്ലേ?യെന്നുനിൻകന്യയാണവൾ * സ്വീകരിച്ചാൾബ്രഹ്മവാക്യംചിരിച്ചുകൊണ്ടുരാധിക കൃഷ്ണപാദാംഗുഷ്ഠനഖാഗ്രത്തിനിന്നുണ്ടായിഗംഗയും * ഉടൻതന്നേസൽകൃതയായ്നിന്നാളവർമദ്ധ്യമായ് ജലത്തിൽനിന്നുതദ്വിച്ചജ്ജലാധിഷ്ഠാതൃദേവത * അത്തോയമൽപാവധിതൻജലപാത്രത്തിലാക്കിനാൻ ഏല്ലാംചത്താൻശിരസ്സിലജ്ജലം ചന്ദ്രചൂഡനും * ഗംഗക്കായുപദേശിച്ചാൻരാധാമന്ത്രംചതുർമ്മുഖൻ കവചംസ്തോത്രവുംപൂജാവിധിയുംധ്യാനമായതും * അതെല്ലാംസാമവേദോക്തംപുരശ്ചര്യാവിധാനവും രാധയെഗംഗപൂജിച്ചാളന്നാൾവൈകുണ്ഠലോകവും * ലക്ഷ്മീസരസ്വതീഗംഗാതുളസീത്യാദിയേകവേ നാലുപേരിവരാനാരായണൻതന്റെപത്നികൾ * ബ്രഹ്മാവോടുടനേകൃഷ്ണൻചിരിച്ചുംകൊണ്ടുചൊല്ലിനാൻ അജ്ഞേക്കാവിലെത്താത്തകാലത്തിൻചേഷ്ടയൊക്കയും.

ശ്രീകൃഷ്ണൻ പറഞ്ഞു

ബ്രഹ്മവിഷ്ണ്വീശരേനിങ്ങൾവാങ്ങിക്കൊള്ളുകഗംഗയെ കാലത്തിൽചേഷ്ടയെല്ലാംകേട്ടുകൊള്ളുകപത്മജ! * നിങ്ങളുംമററുസുരരുംമുനിമാരുംമനുഷ്യരും ചൊല്ലേറ്റീടുംസിദ്ധരുമിങ്ങാഗമിച്ചവരൊക്കയും * ജീവിക്കുന്നുകാലചക്രമില്ലാഗ്ഗോലോകമാണിതിൽ വിശ്വാജ്ജലത്തിൽമുങ്ങിപ്പോയിപ്പോൾപ്രളയമാകയാൽ * ലയിച്ചാരന്യവിശ്വസ്ഥരാംബ്രഹ്മാദികളെൻകലായ് വൈകുണ്ഠമെന്ന്യേമറെറല്ലാംജലത്തിൽമുങ്ങിപത്മജ! * പ്രപഞ്ചംസത്യലോകംതൊട്ടിന്നിപ്പോയ്സൃഷ്ടിചെയ്കനിർമ്മിക്കനിൻറബ്രഹ്മാണ്ഡംപുറകേഗംഗവന്നിടും * അന്യവിശ്വങ്ങളിൽസൃഷ്ടിക്കായ്ബ്രഹ്മാദ്യരെയിങ്ങനേസൃഷ്ടിക്കാംഞാൻസുരരൊടുംനീയുംപോയ്സൃഷ്ടിചെയ്യുക * കാലംവളരെയായ്നിങ്ങൾക്കെത്രബ്രഹ്മാക്കൾപോയിതോ ഇനിമേലുംഭവിച്ചീടുമത്രയുംപത്മസംഭവ * ഇതോതിരാധികാനാഥൻപോയാനന്തഃപുരത്തിനായ് വാനോർചെന്നുപണിപ്പെട്ടുസൃഷ്ടിചെയ്താരനന്തരം * ഗോലോകേബ്രഹ്മവിഷ്ണ്വീശർക്കുള്ളലോകങ്ങൾതന്നിലും താൻമുൻപിലേതുടിക്കെല്ലാംവാണിതിട്ടിക്കിലൊക്കയും * പരമാത്മാവുതന്നാജ്ഞയോടുടേപായ്വാണുഗംഗയും ഉണ്ടായ്വിഷ്ണുപദീനാമംവിഷ്ണുപാദാബ്ജസംഭവൽ * ഗംഗോപാഖ്യാ

നമീവണ്ണം പറഞ്ഞു ഞാൻ ദ്വിജോത്തമ! സുഖദം മോക്ഷദം സാരമിനി
കേൾക്കേണമെന്തന്നുപാൻ·

ശ്രീദേവീഭാഗവതം ഒൻപതാംസ്കന്ധം
ഗംഗോപാഖ്യാനം
പതിമൂന്നാമദ്ധ്യായം

---

## പതിനാലാമദ്ധ്യായം.

---

നാരദൻപറഞ്ഞു

ലക്ഷ്മീസരസ്വതീഗംഗാതുളസീത്യുഭയേകരേവാൾ നാലുപേരിവർ
നാരായണപത്നികളെന്നുമേ * വൈകുണ്ഠത്തിന്നുപോയ് ഗംഗയെ
ത്തന്നെ നീയുരചെയ്തുതേ എവ്വണ്ണം വിഷ്ണുവിൻഭാര്യയായാളെന്നോതിയി
ല്ലനീ

ശ്രീനാരായണൻപറഞ്ഞു

വൈകുണ്ഠത്തിൽ ചെന്നു ഗംഗാപുരഃ കപോയ് വിരിഞ്ചനും അവ
ളോടും കേശവനേ നമിച്ചിട്ടിത്തു ചൊല്ലിനാൻ.

ബ്രഹ്മാവുപറഞ്ഞു

രാധാകൃഷ്ണാംഗസംഭൂതയീയിവൾ ജലരൂപിണി നവയൌവനസ
മ്പന്നാ സുശീലാ ബഹുസുന്ദരി * കോപാഹങ്കാരങ്ങളറ്റോൾ ശുദ്ധസ
ത്വസ്വരൂപിണി വരിക്കില്ലവനേവിട്ടു കൃഷ്ണാംഗദേവയന്യനേ * ഗോലോ
കത്തിൽ വച്ചധികം തേജസ്സേറുന്ന രാധിക പാനം ചെയ്യാൻ നിനച്ചാളി
ഗ്ഗംഗയേ ഭയമാടിവൾ * പ്രവേശിച്ചാൾ മഹാത്മാവാം കൃഷ്ണൻ തൻ പാ
ദപങ്കജേ ജഗത്തെല്ലാമുണങ്ങീട്ടു കണ്ടു ഞാനതുമാളെ ഗമിച്ചുടൻ * ഗോലോക
ത്തിങ്കലാക്കൃഷ്ണനോടീവൃത്താന്തമോതുവാൻ സർവാന്തരാത്മാവങ്ങേർക്കു
ള്ളഭിപ്രായമറിഞ്ഞു താൻ * ഗംഗയേ വെളിയിൽ വിട്ടാൻ പാദാംഗുഷ്ഠാ
ഗ്രമാർഗ്ഗമായ് രാധാമന്ത്രമവൾക്കേകി വ്യാപിപ്പിച്ചു ജഗത്തിലും * രാ
ധേശനേ നമിച്ചിട്ടിഗ്ഗംഗയോടിങ്ങു വന്നു ഞാൻ ഗാന്ധർവമാം വിവാഹം
ചെയ്തിവളേ സ്വീകരിക്കനീ * സുരേശരിൽ നീ രസികൻ ചെന്നാളീ രസി
കത്തിയും സ്ത്രീകളിൽ വച്ചിവൾ രത്നം നീ പുമാന്മാരിലിങ്ങനേ * സമ
ർത്ഥയ്ക്കു സമർത്ഥൻ തൻ ചേർച്ചയേറ്റം ഗുണപ്രദം താനേ വരും കന്യകയേ
സ്വീകരിക്കാതിരിക്കുകിൽ * അവനേരുഷ്ടയായ് ലക്ഷ്മി വിട്ടുമാറുമസംശ
യാ വിടപാൻപോലും പ്രകൃതിയേയപമാനിക്കയില്ല താൻ * പുമാന്മാര

വഹ്നിൽജാതർപ്രകൃത്യംശങ്ങളാനാരിമാർ പ്രകൃതിക്കുംപരൻനാഥൻനിർഗ്ഗുണൻഭഗവാൻഭവാൻ * അർദ്ധാംഗംദ്വിഭുജൻകൃഷ്ണനർദ്ധാംഗംനീചതുർഭുജൻ കൃഷ്ണവാമാംഗമതിൽനിന്നുണ്ടായിപണ്ടുരാധിക * ദക്ഷിണാംശാംസ്വയംരാധാവാമാംശംലക്ഷ്മിയായവൾ വരിക്കുന്നതിനാൽനിന്നെനിൻകേന്നുണ്ടായൊരിവിവാഹം * പ്രകൃതിക്കുംപുരുഷന്നുംപോലെകാംഗംപരക്കുമേ ബ്രഹ്മാവിതോതിയവളെയവന്നേകിട്ടുമിച്ചുതേ * പൂവുംചന്ദനവുംകൊണ്ടുശോഭിക്കുംകൈപിടിച്ചുടൻ ഗാന്ധർവ്വമാംവിവാഹത്താൽഗ്രഹിച്ചാനവളെഹരി * രമിച്ചാൻഗംഗയോടൊത്തുമുദാനാരായണൻവിട്ടു ഭൂവിൽപോയ്പിന്നെയുംഗംഗവൈകുണ്ഠത്തിങ്കൽവന്നുതേ * ഉണ്ടായ്വിഷ്ണുപദീനാമംവിഷ്ണുപാദാബ്ജസംഭവാൽ മൂർച്ഛയയവൾപ്രാപിച്ചാൾപുളുതാംരതിവേളയാൽ * രസികാസുഖസംഭോഗംചെയ്താരസികനോടുമായ് അതുകണ്ടിട്ടുദുഃഖിച്ചാൾവാണിലക്ഷ്മിതട്ടത്തുമേ * അസൂയയെന്നുംവാണിക്കുണ്ടില്ലഗംഗക്കുവാണിയിൽ ഹരിതന്നിഷ്ടയാംഗംഗശപിച്ചാൾവാണിയെമുന്നേ * ഹരിക്കുഗംഗയുംപിന്മൂന്നുപേരുണ്ടുഭാര്യമാർ തുളസീദേവിയുംപിന്നാലുപേരായനന്തരം.

ശ്രീദേവീഭാഗവതം ഒമ്പതാം സ്കന്ധം

ഗംഗാവിവാഹം

പതിനാലാമദ്ധ്യായം

## പതിനഞ്ചാമദ്ധ്യായം.

നാരദൻപറഞ്ഞു

ഏതുദിക്കിൽഭവിച്ചാൾപൂർവ്വജന്മത്തിലെങ്ങനേ നാരായണന്നുപ്രിയയായ്തീർന്നുതുളസിയാംസതി? * ആർതൻകുലത്തിലുണ്ടായിതാക്കന്യകയായവൾ? എപ്രകാരംതപംചെയ്തുവിഷ്ണുവെപ്പതിയാക്കിനാൾ? * നിരീഹനാംനിർവ്വികാരൻസർവ്വവിശ്വസ്വരൂപകൻ നാരായണൻപരബ്രഹ്മപരമേശ്വരനീശ്വരൻ * സർവ്വാരാദ്ധ്യൻസർവ്വനാഥൻസർവ്വജ്ഞൻസർവ്വകാരണൻ സർവ്വാധാരൻസർവ്വരൂപൻസർവ്വപാലകനായവൻ * ആവിഷ്ണുവിൻപത്നിയായവൾവൃക്ഷമായ്തീർന്നതെങ്ങനേ? തപസ്സുള്ളവളെദൈത്യൻപീഡിപ്പിച്ചതുമെങ്ങനേ? * ലോലമാമെൻമനസ്സിന്നേപ്രേരിപ്പിക്കുന്നുകേൾക്കുവാൻ സന്ദേഹംതീർക്കണംസർവ്വശങ്കയുംതീർത്തിടുംഭവാൻ.

നാരായണൻ പറഞ്ഞു

മനുവാം ദക്ഷസാവർണ്ണി പുണ്യവാൻ വൈഷ്ണവൻ ശുചി യശസ്വീ കീർത്തിമാൻ വിഷ്ണുവിന്നംശത്തിൽ ഭവിച്ചവൻ * തൽപുത്രൻ ബ്രഹ്മസാവർണ്ണി ധാർമ്മിഷ്ഠൻ ശുദ്ധവൈഷ്ണവൻ ജിതേന്ദ്രിയനവൻ പുത്രൻ ധർമ്മസാവർണ്ണി വൈഷ്ണവൻ * തൽപുത്രൻ രുദ്രസാവർണ്ണി ഭക്തിമാൻ വിജിതേന്ദ്രിയൻ തൽസുതൻ ദേവസാവർണ്ണി വിഷ്ണുവ്രതപരായണൻ * തൽപുത്രനിന്ദ്രസാവർണ്ണി വിഷ്ണുവിൻ ഭക്തനായവൻ വൃഷധ്വജനവൻ പുത്രൻ ശിവഭക്തശിരോമണി * തദാശ്രമത്തിൽ വാണാൻ മൂന്നു ദേവയുഗം ശിവൻ പുത്രനേക്കാളതിസ്നേഹമവൻകൽ ചന്ദ്രചൂഡനാം * നാരായണീ ലക്ഷ്മീവിഷ്ണുദേവരുമാർത്തില്ലന്നു പണ്ടേതൃപൻ * ഉപേക്ഷിച്ചാനന്യദേവന്മാർ തൻപൂജകളൊക്കയും മത്തനായ്ക്കന്നിമാസത്തിൽ വെടിഞ്ഞാൻ ലക്ഷ്മീപൂജയെ മാഘപഞ്ചമിയിൽ സർവ്വപാപനാക്കും മുഖ്യമായിട്ടും * സരസ്വതീപൂജയും ചെയ്തില്ലപ്പാപിയായവൻ നിന്ദിച്ചാൻ യാഗവും വിഷ്ണുപൂജയും ശിവഭക്തനായ് * ശപിച്ചാനതിനാൽ സൂര്യൻ കോപിച്ചാ ഭൂമിപാലനെ നീ ശ്രീകനായ് ഭവിച്ചീടുക നൃപ ഭ്രഷ്ടനായീടുകെന്നതായ് * ശിവൻ കോപാൽ ത്രിശൂലമോടോടും സൂര്യനാരികിലോടിനാൻ സൂര്യൻ കശ്യപനോടും പോയ് ബ്രഹ്മാവെയാശ്രയിച്ചുടൻ * ത്രിശൂലത്തോടു ശിവനാബ്രഹ്മലോകത്തുമെത്തിനാൻ വിധിസൂര്യനെമുൻപിട്ടു ഭീത്യാ വൈകുണ്ഠമാർന്നതേ * ബ്രഹ്മകശ്യപസൂര്യന്മാർ ഭയത്താൽ വാടി വരണ്ടവർ സർവ്വേശനാം വിഷ്ണുവിനെയാശ്രയിച്ചാർ ഭയത്തോടും * നമസ്കരിച്ചിട്ടേറ്റേറെ സ്തുതിച്ചാരവർ മൂവരും വിഷ്ണുവോടു പറഞ്ഞാർ ഭയത്തിൻ ഹേതുവൊക്കെയും * കൃപയോടഭയം നൽകി നാരായണനവർക്കുടൻ ധൈര്യം കൈക്കൊൾക ഞാനിങ്ങു വാഴുമ്പോൾ ഭീതിയെന്തിനായ് * ഭയപ്പെട്ടവനോയാപത്തിലെവരെങ്ങുനിന്നാകിലും വേഗമങ്ങെത്തിയവരെ രക്ഷിക്കും ഞാൻ സചക്രനായ് * ലോകം രക്ഷിപ്പവൻ ലോകകർത്താവും ഞാൻ നിലിമ്പരേ! ബ്രഹ്മാവായിട്ടു സൃഷ്ടിപ്പോൻ ഹരിപ്പോൻ ശിവരൂപനായ് * ശിവൻ ഞാൻ നീയും ഞാൻ താൻ സൂര്യൻ ഞാൻ ത്രിഗുണാത്മകൻ നാനാരൂപമെടുത്തിട്ടു ചെയ്യുന്നേൻ സൃഷ്ടിരക്ഷകൾ * പോകിൻ നിങ്ങൾക്കു ഭദ്രമുണ്ടാമെങ്ങും നിന്നുവരും ഭയം ഇന്നു തൊട്ടു ശിവങ്കൽനിന്നു ഭയമില്ലെൻ വരത്തിനാൽ * സർവ്വേശനാണാ ഭഗവാൻ ശങ്കരൻ ചന്ദ്രശേഖരൻ ഭക്താധീനൻ ഭക്തഭക്തൻ ഭക്തവത്സലനാമവൻ * എനിക്കാദിത്യശിവരെൻ പ്രാണനേക്കാളതിപ്രിയർ ഇവരെവിട്ടു തേജസ്വിയില്ലന്യൻ ഭുവനങ്ങളിൽ * ശിവൻ ശക്തൻ ലീലയാലിസൃഷ്ടിക്കാൻ കോടിസൂര്യരെ ബ്രഹ്മ

ഖ്യമല്ലാപ്രഭ പിന്നുണ്ടാക്കാൻബ്രഹ്മകോടിയും * ശ്രദ്ധമായ്ശിവനെ ന്നേത്താൻധ്യാനിച്ചീടുന്നസർവ്വദാ ജപിക്കുന്നൻമന്ത്രമഞ്ചുമുഖംകൊണ്ടുംസുഭക്തിയായ് * ഈവണ്ണംശിവനെത്താൻധ്യാനിച്ചീട്ടിനിയെപ്പൊഴും എന്നെപ്രാപിച്ചീടുന്നോർ ഭജിക്കുന്നോരവർ പരം * ശിവസായുജ്യൻഭഗവാൻമോക്ഷാധിഷ്ഠാനമായവൻ ശിവനെന്നാരവങ്കേന്നശിവംവായ്ക്കുന്നാമുഖമായ് * ഈയന്തരത്തിലദ്ദിക്കിൽശങ്കരൻ വന്നവെന്നതേ സത്രുവൻകാളയിൻമീതേലേറിയോൻ പങ്കജാക്ഷനൻ * ഭക്ത്യാവിനീതനായ് കാളയിങ്കൽനിന്നിട്ടിറങ്ങിനാൻ അവനാഥനതനായ്ശാന്തൻലക്ഷ്മീകാന്തൻപാദാബ്ജൻ * രത്നസിംഹാസനാസീനൻ രത്നാഭരണഭൂഷിതൻ കിരീടകുണ്ഡലചക്ര [illegible] * നൂപുരംകൊണ്ടൽനേർവ്വർണ്ണൻനാലുകൈകളോടൊത്തെപ്പോൾ വെൺചാമരംപാർഷദന്മാർവീശിക്കൊണ്ടിരിപ്പവൻ * സർവ്വാംഗങ്ങളുംശോഭന്നൊരുപീതവസ്ത്രംധരിപ്പവൻ ലക്ഷ്മിയേകുന്നതാംബൂലംവാങ്ങിവച്ചേലിയുന്നവൻ* വിദ്യാധരികൾതൻനൃത്തംകണ്ടുപുഞ്ചിരിതൂകുവാൻ ഈശ്വരൻപരമാത്മാവുഭക്താനുഗ്രഹവിഗ്രഹൻ * നമിച്ചാനവനെ ശംഭുശംഭു ബ്രഹ്മദേവനും സൂര്യനുംശിവനെബ്ഭക്ത്യാഭയത്തോടുനമിച്ചിത * അതഭക്ത്യാകശ്യപനാസ്തുതിച്ചിട്ടുനമിച്ചുടൻ ശിവൻവിഷ്ണുവിനെപാർത്തീട്ടിതെന്തു നല്ലൊരാസനം * സുഖാസനത്തിൽസുഖമായ് വാണിട്ടാവിഷ്ണു പാർഷദർ വീശുന്നവെൺചാമരങ്ങൾതൻകാറ്റേല്ക്കുന്നഹരനോടുടൻ സുധപോൽമധുരംചെറുംനല്ലവാക്കോതിനാൻഹരി.

വിഷ്ണുപറഞ്ഞു

എന്തിനായിങ്ങാഗമിച്ചതെചൊല്ലുകിക്കോപഹേതുവും?

മഹാദേവൻപറഞ്ഞു

എൻപ്രാണപ്രിയനെൻഭക്തൻവൃഷധ്വജനരേശ്വരൻ ശപിച്ചാൻസൂര്യനവനേയതാണെൻകോപകാരണം * ഭക്തസ്നേഹംകൊണ്ടതൊന്നുംകൊല്ലുവാൻ ചെന്നുസൂര്യനെ ബ്രഹ്മാവിനെയാശ്രയിച്ചാൻ സൂര്യൻബ്രഹ്മാവുനിന്നെയും * വാക്കുകൊണ്ടുംമനസ്സാലുംനിന്നെവാഴ്ത്തിസ്തുതിക്കിലും ആപത്തുംശങ്കയുംപോയിട്ടജരാമരരാമവർ * പ്രത്യക്ഷമായാശ്രയിപ്പോർതൻഫലംചൊൽവതെന്തുഞാൻ? ഹരിയസ്മരണംചെയ്തോർക്കുഭയംശത്രുഭയവും * മൂഢനായുള്ളോരെൻഭക്തൻസൂര്യശാപംനിമിത്തമായ് നിശ്രീകനായ്തീർന്നുമലിലെന്തുണ്ടാമവനോർക്കുക.

വിഷ്ണുപറഞ്ഞു

ഇരുപത്തൊന്നുയുഗമായ്കാലമിപ്പോൾധരിക്കുക അരനാഴികവൈകുണ്ഠത്തിങ്കൽ, ലോകഗ്രഹത്തിൽനി * വൃഷധ്വജൻദുർന്നിപാത്ര

മാംകാലത്താൽമരിച്ചുപോയ് •"രഥധ്വജൻ"തൻസുതനുംമരിച്ചുശ്രീ
വിഹീനനായ് * തൽപുത്രന്മാർമഹാത്മാക്കൾ"ധർമ്മധ്വജകുശധ്വജർ"
നിശ്രീകരായ്സൂര്യശാപാൽ,തീർന്നുവൈഷ്ണവമുഖ്യരായ് * ലക്ഷ്മിയെ
യവർസേവിച്ചുശ്രീയുംഭദ്രവുംനശിക്കയാൽ അവർക്കുള്ള ഭാര്യമാരിൽ
ജനിക്കുംലക്ഷ്മിയംശമായ് * അക്കാലത്തവർസമ്പന്നഭൂപരായുംഭവി
ച്ചിടും നിൻഭക്തൻമൃതനായ്ശംഭോ!പോകപോക കനിഞ്ഞുളും * ഇ
തോതീട്ടാലക്ഷ്മിയോടുംപൂകിയന്തഃപുരംഹരി പോയാൻവാസസ്ഥല
ങ്ങൾക്കായ്സുരരുംപ്രീതിയോടുടൻ * ശിവനുംപോയ്തപസ്സിന്നായ്
പരിപൂർണ്ണതമൻക്ഷണം.

ശ്രീദേവീഭാഗവതം ഒൻപതാംസ്കന്ധം
തുളസ്യുപാഖ്യാനം
പതിനഞ്ചാമദ്ധ്യായം.



## പതിനാറാമദ്ധ്യായം

ശ്രീനാരായണൻപറഞ്ഞു

ലക്ഷ്മിയെയുഗ്രമായുള്ളതപസ്സാൽസേവചെയ്തവർ ഇഷ്ടമായുള്ള
വരവുംവെവ്വേറെവാങ്ങിനാർഭദ്രേ! * ലക്ഷ്മീവരത്താൽതാൻഭൂപവരരായ്
തീർന്നതായവർ പുണ്യവാന്മാർപുത്രവാന്മാർ"ധർമ്മധ്വജകുശധ്വജർ" *
കുശധ്വജൻതന്റെഭാര്യാദേവി"മാലാവതി"സതി ബഹുകാലംകൊ
ണ്ടവളുംലക്ഷ്മിതന്നംശമായിടും * മകളെപ്പെറ്റിതവളുംതിന്നാളുംനൽ
ജ്ഞാനയുക്തയായ് വേദസ്വനത്തോടീററില്ലംവിട്ടെഴീററാൾകുമാരി
ക * ജനിച്ചപ്പോൾത്തന്നെവേദമോതിനാൾബാലയാമവൾ അതി
നാൽവേദവതിയെന്നവളെച്ചൊല്ലിടുംബുധർ * ജനിച്ചപ്പോൾതാൻകു
ളിച്ചുവനത്തിൽപ്പോയ് തപസ്സിനായ് എല്ലാവരുംതടുത്തിട്ടുംനാരായണ
പരായണ * ഒരുമന്വന്തരംപുഷ്കരത്തിലായതപസ്വിനി അത്യുഗ്ര
മാംതപംചെയ്താൾകളിയായിട്ടുനാംഭദ്രേ! * ക്ലേശിച്ചില്ലൊട്ടുമെന്നിട്ടുംപു
ഷ്ടയായ്താൻഭവിച്ചിവൾ അശരീരിണിയാംദേവവാക്കുകേട്ടാളുടൻമു
ദാ * ജന്മാന്തരത്തിൽനിൻഭർത്താവായീടുംസ്വയംഹരി ബ്രഹ്മാദ്യർക്കും
ദുരാരാധ്യൻനിനക്കുപതിയായ് വരും * എന്നുകേട്ടവൾതോഷിച്ചുപി
ന്നെയുംചെയ്തുവൻതപംഅതിനിർജ്ജനമാംഗന്ധമാദനാദ്രിയതിങ്കലായ്
അതിൽത്തന്നേതപംചെയ്താൾവിശ്വാസത്തോടനേകനാൾ * ക്രൂര
നാംരാവണൻതന്നെക്കണ്ടാളങ്ങൊരുനാളവൾ പാദ്യവുംശീതജലവും

നല്ലതായഫലങ്ങളും * ഭക്തിയോടെകിയവന്നായോത്തിട്ടതിഥിയെന്ന താം അവയെല്ലാംഭുജിച്ചിട്ടതൽസമീപത്തിൽവാണവൻ * ചോദി ച്ചാനിതു,കല്യാണി!യാരുനീയിങ്ങുവാഴുവാം? വരാരോഹാപങ്കജാ ക്ഷീസുമുഖീസുദതീസതീ * പീനസ്തനീസുന്ദരാംഗിയവളെക്കണ്ടുരാവ ണൻ കൃപണൻമൂർച്ഛയപ്രാപിച്ചീടിനാൻമാരമാലിനാൽ * പിടി ച്ചാൻകൈകകളാൽസംഗംചെയ്യാനായുംതുടങ്ങിനാൻ അതുകണ്ടവനേ സ്തംഭിപ്പിച്ചാൾകോപത്തൊടസ്സതി *. കയ്യുംകാലുംതളന്നൊന്നുമെ യ്യാൻശക്തിയെന്നിയേ മനസ്സുകൊണ്ടപ്പുത്തമാക്ഷീദേവിയെയാൻവാ ഴ്ത്തിനാൻ * അതിങ്കലവൾതോഷിച്ചിട്ടവനാപ്പൃണ്യമേകിനാൾ ശപി ച്ചാൾഞാൻനിമിത്തംനിവംശംതോടുംനശിച്ചുപോം * എന്നോനീകാമി യായ്തൊട്ടമൂലംകണ്ടാലു,മെൻബലം എന്നാരതീട്ടവൾയോഗത്താൽ ത്യജിച്ചുതൻശരീരവും * ആദേഹംഗംഗയിൽത്തള്ളിയിട്ടുപോയ്‌രാവ ണൻഗൃഹേ എന്തത്ഭുതമിവൾചെയ്കതെന്തുകഷ്ടമിതെന്നവൻ * ചി ന്തചെയ്തിട്ടധികമായ്കരഞ്ഞുപലവട്ടവും ജനിച്ചാൾജനകൻതന്റെ മകളായ്പ്പിന്നെയസ്സതി * സീതാഖ്യയോടവൾമൂലംതാൻമരിച്ചാൻ ദശാനനൻ മഹാതപസ്വിനിയവൾപൂർവ്വജന്മതപസ്സിനാൽ * ലഭി ച്ചാൾരാമനേഭർത്താവായ,വൻപൂർണ്ണനാംഹരി പ്രാപിച്ചാളാരാധ്യ നീശനേവൻതപസ്സിനാൽ * രമിച്ചാളസ്സുന്ദരിയാരാമനൊടുംചി രം പൂർവ്വജന്മംസ്മരിപ്പോളതപഃക്ലേശംമറന്നുപോയ് * സുഖംമൂലമ തെല്ലാംപോയ്ഫലത്താൽദുഃഖവുംസുഖം സുകുമാരൻരാമനോടുമ യൗവ്വനംചേന്നോരായവൾ * ഭുജിച്ചാൾപലമട്ടായസുഖഭോഗങ്ങ ളൊക്കയും ഗുണവാൻരസികൻശാന്തൻകാന്തൻരാമനനന്തമൻ * സ്ത്രീമനോജ്ഞൻലഭിച്ചിട്ടാക്കാമമുൾതന്നെയിച്ഛപോൽ പിതാവിൻ സത്യരക്ഷക്കായ് സത്യസന്ധൻരഘൂദ്വഹൻ* വനത്തിനുഗമിച്ചാൻവ കാലത്തിന്റെബലത്തിനാൽ . വാണാൻസമുദ്രതീരത്തിൽസീതാലക്ഷ്മ ണയുക്തനായ് * ദ്വിജവേഷംധരിച്ചുള്ളൊരഗ്നിയെയങ്ങുകണ്ടവൻ രാ മനേദുഃഖിയായ്ക്കണ്ടേവനുംദുഃഖമാൻതേ * സത്യമായ്പ്രിയമാ യേവംപറഞ്ഞു സത്യവാനവൻ.

ദ്വിജൻപറഞ്ഞു

ഉഷ്ണാലംവന്നിരിക്കുന്നുഭഗവാൻരാമ!കേൾക്കനീ സീതയേഹര ണംചെയ്യാനുള്ളകാലംസമീപമായ് * ദൈവത്തെയാർതടുത്തിട്ടമില്ല ദൈവാധികൻബലി സീതയെയെന്നിലാക്കിട്ടച്ഛായയെവച്ചുകൊൾക നീ * പരീക്ഷാസമയത്തിൽഞാൻനിനക്കീസ്സീതയേത്തരാം ദ്വിജനല്ല

ഗ്നിയാണിഞ്ഞാൻദേവന്മാർചൊല്ലിവിട്ടവൻ * അതുകേട്ടാലക്ഷ്മണനേ
റിയിക്കാതെരാമനും ദുഃഖമേറുംമനസ്സോടാവാക്കിനെസ്വീകരിച്ചു
തേ * അഗ്നിയിൽസീതചെന്നപ്പോളതുപോലൊരുസീതയേ മായയാ
ലഗ്നിനിർമ്മിച്ചാരാമന്നായ്നൽകിനാരഭോ! * രഹസ്യമിതുരക്ഷോവധത്തിനാ
ത്സ്സീതയൊടഗ്നിപോയ് സൌമിത്രിയുമറിഞ്ഞില്ലിതന്യൻതൻകഥ
യെന്തുവാൻ * പൊന്മാനിനേയാശ്രീരാമൻകണ്ടാനീവനാന്തരത്തിലായ്
പ്രേരിപ്പിച്ചാളപിടിപ്പാനായതിന്നസ്സീതയേററവും * സീതാരക്ഷക്ക
സൌമിത്രിതന്നെയാക്കീട്ടരാഘവൻ താനകാട്ടിൽചെന്നതിനെവ
ധിച്ചാൻനല്ലൊരമ്പിനാൽ * ലക്ഷ്മണ!യെന്നശബ്ദത്തെച്ചെയ്തുമായാ
മൃഗംക്ഷണം മുൻപിലായ്ഹരിയേനോക്കിധ്യാനിച്ചുംകൊണ്ടുപത്തുട
ൻ * മൃഗദേഹമുപേക്ഷിച്ചുധരിച്ചുട്ടിവ്യദേഹവും തേരായവിമാനത്തി
ലേറിവൈകുണ്ഠമെത്തിനാൻ * ചെളിയിൽവാനരവൈകുണ്ഠദ്വാരപാ
ലകഭൃത്യനായ് അവർതന്നാജ്ഞയാൽപിന്നെയുള്ളിലേക്കകടന്നതേ*
ലക്ഷ്മണ!യെന്നൊരദുഃഖശബ്ദംകേട്ടിട്ടജാനകി രാമസന്നിധിയിൽചെ
ല്ലിവിട്ടാളലക്ഷ്മണനേക്ഷണം * ലക്ഷ്മണൻപോയനേരത്തിൽക്രൂരനാ
യുള്ളരാവണൻ സീതയേയുംകൊണ്ടുലങ്കക്കായ്തന്നേപോയിലീലയാ*
സൌമിത്രിയേവനത്തിങ്കൽകണ്ടുദുഃഖിച്ചുരാഘവൻ വേഗംചെന്നാ
നാശ്രമത്തിൽകണ്ടില്ലസ്സീതയേയുടൻ * മൂർച്ഛിച്ചാനേററവുംപിന്നെ
ക്കരഞ്ഞാനധികംമുനേ! അന്വേഷിച്ചുംകൊണ്ടുവാളനടന്നാനങ്ങുമി
ങ്ങുമായ്, ഗോദാവരീതീരമന്നറിഞ്ഞാനവളംവാർത്തയേ * വാനര
ന്മാർസഹായിച്ചിട്ടാഴിയിൽചിറകെട്ടിനാൻ ലങ്കയിൽപോയ്രഘുശ്രേ
ഷ്ഠൻനിഗ്രഹിച്ചാൻശരത്തിനാൽ * കാലംകൊണ്ടാരാവണനേബന്ധു
ക്കളോടുക്രൂടവേ പരീക്ഷിച്ചാനഗ്നിയിങ്കൽസീതയെയഗ്നിദേവനും *
രാമാഗ്നികളോടായ് ച്ഛായാസീതചോദിച്ചുതാഴ്മയായ് എന്തുചെ
യ്യേണ്ടുഞാനെന്നോടതാജ്ഞാപിക്കണമിങ്ങളും.

ശ്രീരാമനും അഗ്നിയും പറഞ്ഞു

പുണ്യമേകംപുഷ്കരത്തിൽതപസ്സിന്നായ്ഗമിക്കനീ അതിൽതപ
സ്സുചെയ്തിട്ടുതീരുംനീസ്വർഗ്ഗലക്ഷ്മിയായ് * തപംചെയ്താളപുഷ്കരത്തി
ലവർതൻവാക്കുകേട്ടവൾ മൂന്നുലക്ഷംദിവ്യവർഷംഭവിച്ചാൾസ്വർഗ്ഗല
ക്ഷ്മിയായ് * തപസ്സാൽപിന്നെയുണ്ടായീയാഗകുണ്ഡത്തിൽനിന്നവൾ
ദ്രുപദാത്മജയായ് പഞ്ചപാണ്ഡവന്മാർക്കുഭാര്യയായ് * കുശധ്വജസുതാ
വേദവതിയായ്കൃതമാംയുഗേ ത്രേതായുഗേരാമപത്നീസീതജനകന
ന്ദിനീ * ച്ഛായാസീതാദ്വാപരത്തിൽദ്രൗപദീദ്രുപദാത്മജാ ത്രിഹായ
ണിയിതെന്നോതുംയുഗംമൂന്നിൽഭവിക്കയാൽ.

വൾക്കന്നും തൃപ്തിവന്നില്ലയെങ്കിലും * ഗർഭംധരിച്ചാൾസതിയാംമാധവീ നൂറുവത്സരം ശ്രീവർദ്ധിച്ചുദിനംതോറും ശ്രീയൾഗർഭത്തിൽവാഴ്കയാൽ * ശുഭലഗ്നം ശുഭദിനം ശുഭയോഗം ശുഭക്ഷണം ശുഭഗ്രഹം ശുഭസ്വാമിശുഭാംശമത്രമൊത്തിട്ടും കാർത്തികാപൗർണ്ണമിയിലാശുക്രവാരദിനത്തിലായ് * ലക്ഷ്മ്യംശമാംപത്മിനിയെപ്രസവിച്ചാൾമനോഹരാ ശരച്ചന്ദ്രമുഖീ നല്ലശരൽപങ്കജലോചനാ * ബിംബോഷ്ഠീപുഞ്ചിരിയോടാഗൃഹത്തെനോക്കീടുന്നവൾ ചുവന്നുംകൈകാൽതലങ്ങൾപൊക്കിൾതാണതും മനോജ്ഞമായ് * ആന്നാൾകീഴ്വലികൾമൂന്നുംവൃത്തമായനിതംബവും സുഖോഷ്ണാംഗീശീതകാലേഗ്രീഷ്മത്തിൽസുഖശീതളാ * ശ്യാമാമനോഹരാനനായ്നീണ്ടനൽകചമാണവൾ ചമ്പകപ്പൂനിറംചേർന്നോൾ മഹാസുന്ദരിയായവൾ * ജനങ്ങളവളെക്കണ്ടുതുലനയ്ക്കസമർത്ഥരായ് അതിനാൽതുളസീനാമമവൾക്കോതീമനീഷികൾ * ജനിച്ചപ്പോൾത്തന്നെയവൾയോഗ്യാപ്രകൃതിയെന്നപോൽ തടഞ്ഞിട്ടുംതപംചെയ്യാൻ പോയബദരികാശ്രമേ * ഒരുലക്ഷംദിവ്യവർഷംഘോരമായിത്തപിച്ചുതേ ഭർത്താവായ്നാരായണംവിഷ്ണുവെന്നതാൻനിശ്ചയിച്ചവൾ * ഗ്രീഷ്മപഞ്ചാഗ്നിമദ്ധ്യത്തിൽശീതകാലജലത്തിലും നനഞ്ഞുംവർഷകാലത്തിലാസനത്തിലിരുന്നുമേ * രണ്ടുപത്തായിരംവർഷംജലപത്രാശനത്തോടും ഇലമാത്രംഭുജിച്ചിട്ടുംവർഷംമുപ്പതിനായിരം വായുഭക്ഷണമായിട്ടുവർഷംനാല്പതിനായിരം ആഹാരത്തെയുപേക്ഷിച്ചുംവത്സരംപതിനായിരം ഒരുകാലൂന്നിയുംപിന്നെത്തപിക്കുമവളെവിധി കണ്ടിട്ടാശ്രമകാനനസ്ഥലത്തുഗമിച്ചതേ * നമിച്ചാളാഹംസവാഹൻവിധിയെക്കണ്ടുസുന്ദരീ അവളോടുരചെയ്താനാലോകസ്രഷ്ടാവുനാന്മുഖൻ.

ബ്രഹ്മാവുപറഞ്ഞു

വരംവരിക്കതുളസി! നിന്നിഷ്ടമതുപോലവേ ഹരിദാസ്യംവിഷ്ണുഭക്തിയജരത്വാമരത്വമോ.

തുളസിപറഞ്ഞു

എന്നിഷ്ടംഞാൻപറഞ്ഞീടാംകേൾക്കനീപത്മസംഭവ! സർവ്വജ്ഞനാംനിന്റെമുൻപിലെനിക്കില്ലൊരുലജ്ജയും * തുളസീഗോപിയായിഞാൻഗോലോകേപണ്ടുവാണവൾ കൃഷ്ണപ്രിയാകൃഷ്ണസഖീകൃഷ്ണാംശകൃഷ്ണകിങ്കരീ * ഞാൻകൃഷ്ണരതിയിൽതൃപ്തിവിട്ടുമൂർച്ഛിച്ചിരിക്കവേ കണ്ടാളെന്നെവന്നുരാസേശ്വരിയാരാസമണ്ഡലേ * കൃഷ്ണനെഭർത്സനംചെയ്താൾകോപിച്ചെന്നെശ്ശപിച്ചതേ ജനിക്കനീമർത്ത്യയോനിയിങ്കലെന്നാണ്ശാപവും * പറഞ്ഞുകൃഷ്ണനെന്നംശമായിട്ടുള്ളചതുർഭുജൻ നിൻഭർത്താവാംതപംചെയ്തുഭുവിൽബ്രഹ്മവരത്തിനാൽ *

ഏവമെന്നാദരവോടുരച്ചിട്ടു മറഞ്ഞാൻ കൃഷ്ണനാം വിഭു രാധയിൽ ഭീതിയാൽ ദേഹംവിട്ടീഭൂവിൽ ജനിച്ചതാൻ * ശാന്തൻ കാന്തൻ സുന്ദരാംഗൻ നാരായണൻ മന്നടെ പതിയാവാനപേക്ഷിക്കുന്നാവരം വാങ്ങിനാം വിധേ!

ബ്രഹ്മാവവൻ പറഞ്ഞു

സുദാമാവെന്ന ഗോപൻ ശ്രീകൃഷ്ണദേഹസമുത്ഭവൻ കൃഷ്ണാംശമതിതേജസ്വി രാധാശാപംനിമിത്തമായ് * ഭാരതത്തിങ്കൽ വന്നു ജനിച്ചതേ "ശംഖചൂഡാഖ്യ"നവനെപ്പോലെയില്ല ജഗത്രയേ * ഗോലോകത്തിൽ പണ്ടു നിന്നെക്കണ്ടു കാമിച്ചിതായവൻ രാധാപ്രഭാവംകൊണ്ടാലിംഗനം സാധിച്ചതില്ല കേൾ * സുദാമാവു ജാതിസ്മരനായപ്പോൾ ഭാവിച്ചാനിങ്ങു സുന്ദരി നീയും മുജ്ജന്മമോർക്കുന്നാളിതെല്ലാമറിയുന്നതേ * അവൻ തൻ പതിയായിപ്പോൾ ഭവിക്കും നീ വരാനനേ! പിന്നെ നാരായണൻ തന്നേക്കാന്തനായ് നീ വരിച്ചിടും * നാരായണൻെറ ശാപത്താലംശത്തോടീശ്വരാജ്ഞയാൽ വിശ്വപാവനവൃക്ഷമായും ഭവിക്കും * പുഷ്പപ്രധാനയായ് വിഷ്ണുപ്രാണാധികയുമാകുമം നീയെന്ന്യെ പൂജയെല്ലാം താൻ ഫലമില്ലാതെ വന്നുപോം * വൃന്ദാവനത്തിൽ മരമാം വൃന്ദാവനിയുമാഖ്യയാം നിൻദളം കൊണ്ടു പൂജിക്കും കൃഷ്ണനെ ഗോപഗോപിമാർ * വൃക്ഷാധിദേവിയായിട്ടും ചേർന്നു കൃഷ്ണനോടെപ്പോഴും സ്വച്ഛന്ദമായ് വിഹരിച്ചീടും മിഷ്ടംപോലെൻ വരത്തിനാൽ * ഈവണ്ണം വാക്കു കേട്ടിട്ടു പുഞ്ചിരിക്കൊണ്ടു തുഷ്ടയായ് ബ്രഹ്മാവിനെ നമിച്ചിട്ടു പറഞ്ഞാരവൾ ചൊല്ലുവൻ.

തുളസി പറഞ്ഞു

ദ്വിഭുജൻ സുന്ദരൻ കൃഷ്ണനോടെനിക്കുള്ള വാഞ്ഛപോൽ ചതുർഭുജങ്കൽ സത്യത്തിൽ വാഞ്ഛയില്ല പിതാമഹ! * ദൈവത്താൽ വന്നൊരാ കൃഷ്ണവിരഹം സഹ്യമല്ലമേ ചതുർഭുജപ്രാർത്ഥനയും കൃഷ്ണൻ തൻ വാക്കുമൂലമായ് * ദുർല്ലഭൻ കൃഷ്ണനെ നിൻെറ പ്രസാദംകൊണ്ടു മേലിലും ദൃഢമായിലഭിക്കേണം രാധാഭീതിയകററണം.

ബ്രഹ്മദേവൻ പറഞ്ഞു

ഷോഡശാക്ഷരമാം രാധാമന്ത്രം ഞാൻ കാം ഗ്രഹിക്ക നീ അവൾക്കു നീ പ്രാണനോട്ടുല്യയാമെൻ വരത്തിനാൽ * നിങ്ങൾക്കുള്ളൊരു ശൃംഗാരമറഞ്ഞീടില്ല രാധിക കൃഷ്ണനു നീ രാധയോടുതുല്യയായും വരും ശുഭേ! * ഇതോതീട്ടാദേവിക്കെൻെറ ഷോഡശാക്ഷരമായിടും മന്ത്രം സ്തോത്രം കവചവും പത്മസംഭവനേകിനാൻ * പുരശ്ചരണയും സർവ്വപൂജാവിധിയുമ

ങ്ങനെ ഏറ്റവും ശ്രേഷ്ഠമേകീട്ടമാപൂജയവൾ ചെയ്യുതേ * സിദ്ധയായ് തീർന്നുടൻ ദേവീപ്രീത്യാലക്ഷ്മിയോടൊപ്പമായ് ചൊന്നപോൽ പതിയേയാണ്ടുതുളസീമന്ത്രസിദ്ധിയാൽ ലോകദുർല്ലഭമായുള്ള ഭോഗമെല്ലാം ഭുജിച്ചവൾ * തപഃക്ലേശമുപേക്ഷിച്ചാളതിമോദം ഭവിക്കയാൽ ഫലസിദ്ധിയിൽ മർത്ത്യർക്കു ദുഃഖവും സുഖമായ്വരം * ഭുജിച്ചാൾ പാനവും ചെയ്താൾ ശയിച്ചാളതിഹൃഷ്ടയായ് ചന്ദനം പൂക്കളും ചേരും നല്ല മെത്തയിൽ നാരദ.

ശ്രീമദ്ദേവീഭാഗവതം ഒൻപതാം സ്കന്ധം

തുളസ്യുപാഖ്യാനം

പതിനേഴാമദ്ധ്യായം.

---

## പതിനെട്ടാമദ്ധ്യായം

---

ശ്രീനാരായണൻ പറഞ്ഞു.

സന്തോഷത്താൽ തുളസിയും സുഖമായിട്ടുറങ്ങിനാൾ നവയൗവ്വനസമ്പന്നാ ധർമ്മധ്വജവരാംഗനാ * ഉടനേ കാമനവളിൽ വിട്ടാൻ തൻ പഞ്ചബാണവും കാമച്ചൂടാലവൾ പുഷ്പചന്ദനങ്ങളണിഞ്ഞു താൻ * രോമാഞ്ചമുണ്ടായുടലിൽ വിറച്ചു രക്തനേത്രയായ് ക്ഷണം പടച്ചൂടുമാലസ്യവുമുണ്ടായിതക്ഷണം * ദുഃഖമുണ്ടായ് ക്ഷണമുടൻ മടിയുണ്ടായ് സുഖത്തിലും ക്ഷണം സന്താപമുണ്ടായി ക്ഷണം മോദവുമങ്ങനേ * ക്ഷണം സചേതനയുമായ് ക്ഷണമങ്ങു വിഷണ്ണയായ് ക്ഷണം തല്പം വിട്ടുമാറിയതിൽ താൻ ചെന്നുതൽക്ഷണം * ക്ഷണം കറങ്ങിയുടൻ ചാഗാൽ ക്ഷണം പിന്നെയിരുന്നതേ ക്ഷണം ക്ഷീണിച്ചുറങ്ങീ തൽക്ഷണം തന്നെയുണർന്നുപോയ് * ചന്ദനം പൂക്കളും ചെന്നമെത്തയും ബഹുദുഃഖമായ് വിഷമ്പോലായ് സുഖം നൽകുംജലവും നൽഫലങ്ങളും * ഭവനം വങ്കുഴിപോൽ തോന്നീ നൽവസ്ത്രം തീയ്ക്കു തുല്യമായ് പത്രികീറും വ്രണത്തിന്നു തുല്യമായ് ദുഃഖമായ് മുനേ! * മോഹത്തിങ്കൽ ക്ഷണം കണ്ടാൾ സുവേഷൻ പതിയെയവൾ യുവാവാം രസികൻ നല്പുഞ്ചിരിക്കൊണ്ട സുന്ദരൻ * സർവ്വാംഗം ചന്ദനം തേച്ചോൻ രത്നഭൂഷണഭൂഷിതൻ വരുന്നവൻ മാലയുള്ളോൻ പാനം ചെയ്തോൻ നിജാധരം * പിന്നെയും പിന്നെയും ശൃംഗാരതി കാര്യമുരപ്പവൻ പുഷ്പത്താൽ മെത്തയിൽ ക്രീഡിച്ചാശ്ലേഷിച്ചു വസിപ്പവൻ * ഉടൻ ഗമിപ്പവൻ പിന്നെയരികത്തു വരുന്നവൻ പോകുമ്പോളെൻ പ്രാണനാഥ! വാഴ്കയെന്നവളോതിനാൾ * ബോധം വന്നിട്ടധിക

മായ് കരഞ്ഞാളുടനെയവൾ ഇതുവണ്ണം ദൈന്യനൽതിങ്കൽപാർത്താളദ്രി
ക്കിൽനാരദ! * ശംഖചൂഡൻമഹായോഗിജൈഗീഷവ്യങ്കൽനിന്നുമെ
കൃഷ്ണന്റെമന്ത്രംവാങ്ങിട്ടുപുഷ്കരസിദ്ധിയാക്കിനാൻ * ധരിച്ചാൻതൻ
മംഗലമാംകവചംതൻകഴുത്തില് വാങ്ങിനാൻവിധിയോടായിട്ടിഷ്ടമാം
യവരങ്ങളും * ബ്രഹ്മാജ്ഞയാൽബദരികാശ്രമത്തിങ്കലുമെത്തിനാൻ തു
ളസീദേവിയുംകണ്ടാളവനീട്ടുന്നവൻമുനേ! * നവയൌവനസമ്പന്ന
ൻകാമദേവസമപ്രഭൻ വെൺചമ്പകനിറം പൂണ്ടോൻ രത്നഭൂഷണഭൂ
ഷിതൻ * നല്ലതാമരയിതഴ്ക്കണ്ണൻശരച്ചന്ദ്രസമാനനൻ സുരത്നമയമാം
നല്ലവിമാനത്തിൽവസിപ്പവൻ * രത്നകുണ്ഡലയുഗ്മത്താൽവിളങ്ങുംഗ
ണ്ഡമാർന്നവൻ വിൺമരപ്പൂമാലപൂണ്ടോൻപ്രസന്നമുഖപങ്കജൻ *
ചന്ദനാഗുരുകുങ്കുമംകസ്തൂരിയുമണിഞ്ഞവൻ അവനെമുമ്പിലായ് കണ്ടുക
ടാക്ഷിച്ചുചിരിച്ചവൾ * മുണ്ടുകൊണ്ടുമുഖംമൂടിനോക്കിനാളംപലവട്ട
വും മുഖവുംതാഴ്ത്തിനാളുദ്യൽകാൺകയാലുള്ള ലജ്ജയാൽ * ശരദിന്ദുവി
നെവെല്ലുംമുഖംകൊണ്ടുലസിപ്പവൾ അമൂല്യരത്നങ്ങളാണ്ടുള്ള പാദാഭര
ണസംയുതാ * സദ്രത്നംചേർന്നുശബ്ദിക്കുംകാൽചിലമ്പാൽവിളങ്ങു
മവൾ മാലതീമാലയാലൊത്തകബരീഭാരമാർന്നവൾ * സദ്രത്നം ചേർന്ന
താംരത്നകുണ്ഡലങ്ങൾധരിച്ചവൾ കുണ്ഡലപ്രഭയാൽമിന്നുംഗണ്ഡ
ങ്ങൾകൊണ്ടുശോഭിതാ * നന്മുത്തുമാലവിലസുംകുചദ്വന്ദ്വത്തൊ
ടൊത്തവൾ രത്നകങ്കണകേയൂരകങ്ങൾഭൂഷണഭൂഷിതാ * രത്നാംഗുലീ
യംവിലസുംവിരലാൽവിലസുന്നവൾ കണ്ടിട്ടാനൽസുന്ദരിമാരണിയും
മണിമാലയെ * സമീപത്തിലിരുന്നിട്ടുപറഞ്ഞു ഭംഗിയായവൻ.

ശംഖചൂഡൻപറഞ്ഞു

ആരുനീയാരുടെമകൾ സ്ത്രീമാന്യാധന്യമാരവൾ കല്യാണമെ
ല്ലാമേകുന്നകല്യാണീ ആരുമാതാവ്? * മൌനംവെടിഞ്ഞുരച്ചാലുംകാന്തേ!
നിൻദാസനാണല്ലോ ഞാൻ ഇതുകേട്ടാക്കാമമേറുംവാമലോചന ചൊല്ലി
നാൾ * ചിരിച്ചുമുഖവുംതാഴ്ത്തിക്കൊണ്ടക്കാമിയോടായുടൻ.

തുളസിപറഞ്ഞു

ധർമ്മധ്വജന്റെസുതഞാനീവനത്തിൽതപസ്സിനായ് വന്നിരിക്കു
ന്നിതാരാണിഷ്ടംപോലെഗമിക്കുക * കുലസ്ത്രീയാംനാരിയോടായ് കു
ലീനൻവന്നുഗ്രഹിച്ചായ് ഒന്നുംചോദിക്കയില്ലെന്നായ് വേദത്തിൽകേട്ടി
ട്ടുണ്ടുഞാൻ * നൽക്കുലത്തിൽജനിക്കാത്തൊരധർമ്മിഷ്ഠനതാംവിട
ൻ വേദശാസ്ത്രമറിയാത്തുള്ളോൻചോദിക്കുംനാരിതന്നോടായ് * നശി
പ്പിപ്പോളവനുംനല്ലോരംമത്താപുരുഷനാശിനി വിഷകുംഭത്തിനൊക്കു
ന്നോളമൃതാസ്യമനോരമം * മനോകൾതിമുന്നയില്ലാതതാറംസദാമധുര

ഭാഷിണി * തൻകാര്യത്തിൽസദാകാലമതിതാല്പര്യമുള്ളവൾ സ്വാമിക്കധീനാകാര്യത്തിലതില്ലെന്നാകിലല്ലവൾ * ഉള്ളിൽകപടമാൺഉള്ളോരാൾപ്രസന്നാവെളിയിൽസദാ അവർതൻചരിതംവേദപുരാണങ്ങൾദൂഷിച്ചിട്ടും * അവരെയൊരുവിദ്വാനുംമൂഢനുംവിശ്വസിച്ചിട്ടാഉഢമായിട്ടവർക്കില്ലമിത്രംശത്രുവുമങ്ങനെ * സ്വവേഷനാംപുരുഷനേക്കണ്ടാലിച്ഛിക്കുമായവർ പതിവ്രതാധർമ്മമേറെയുണ്ടെന്നായിനടിച്ചിട്ടും ആചരിക്കുംസദാകാമംകാമാധാരകളായിട്ടും ലജ്ജിക്കുംവെളിയിൽശ്രദ്ധമായ് ഹസിക്കുംമണാളനേ*കോപിക്കുംമൈഥുനാഭാവേകലഹിച്ചിട്ടേററവും മോദിക്കുമേറെസംഗത്താൽദുഃഖിക്കുംകുറവാകുകിൽ * മൃഷ്ടാന്നപാനമത്തിനായ് കാംക്ഷിക്കുംമാനസത്തിലായ് സുന്ദരൻരസികൻനല്ലയുവാവാംകാന്തനേസദാ * പുത്രനേക്കാളതിസ്നേഹംഭാവിക്കുംരസികനായ് പ്രാണാധികപ്രിയതമൻസംഭോഗകുശലൻപതി * ആയവൻവൃദ്ധനായെന്നാൽശത്രുവെപ്പോൽനിനച്ചിട്ടും കോപിച്ചായവനോടെന്നുംശണ്ഠയുണ്ടാക്കുമായവർ * വാക്കാൽഭക്ഷിക്കുമവനേയലിയേസർപ്പമെന്നപോൽ സർവ്വദോഷാശ്രയകരംദുസ്സാഹസത്തോടുചേർന്നവർ * ബ്രഹ്മാദികൾക്കുംദുസ്സാധ്യമാർമോഹിപ്പിച്ചിട്ടുന്നവർ തപോമാർഗ്ഗംതടുക്കുന്നോർമോക്ഷവാതലടപ്പവർ * വിഷ്ണുവിൻഭക്തിയില്ലാത്തോർമായയ്ക്കാധാരമായവർ സംസാരത്തടവിന്നൊന്നുംവിലങ്ങിൻരൂപമായവർ * ഇന്ദ്രജാലത്തിനൊക്കുന്നോർനിന്ദ്യകൾസ്വപ്നരൂപകൾ വെളിക്കുമംഗികാട്ടുന്നോർനിന്ദ്യയോനിധരിപ്പവർ * മലമൂത്രച്ചലക്കൂട്ടങ്ങൾക്കിരിപ്പിടമായവർ ദുർഗ്ഗന്ധദോഷംചേർന്നിട്ടുംദുഷ്ടരക്തമിനപ്പൊട്ടും * മായാരൂപത്തിൽനിർമ്മിച്ചുമായികൾക്കിവരെവിധി മോക്ഷമുമുക്ഷുക്കൾക്കുവിഷമസ്വാധീനംകാമികൾക്കുമായ് * എന്നോതീട്ടവനോടായതുളസീവിരമിച്ചുതേ. ശംഖചൂഡൻചിരിച്ചുംകൊണ്ടുത്തരംചൊല്ലിയിവിധം.

ശംഖചൂഡൻപറഞ്ഞു.

മുഴുവൻവ്യാജമല്ലല്ലേദേവി!നീയുരചെയ്തത് കുറേസ്സത്യംകുറേവ്യാജം,ഞാൻചൊല്ലാംകേട്ടുകൊൾകനീ * സത്യരൂപത്തിന്നസത്യമായുമസത്യമായുമേ നാരീരൂപമതാംരണ്ടുമട്ടിൽസൃഷ്ടിച്ചിതീശ്വരൻ * ലക്ഷ്മീസരസ്വതീദുർഗ്ഗാസാവിത്രീരാധതൊട്ടവർ നിർമ്മിക്കപ്പെട്ടാദ്യമായിസ്സൃഷ്ടിമൂലസ്വരൂപകൾ * ഇവർതന്നംശമാംനാരീരൂപവുംസത്യമോർക്കിൽ അതാംസ്സത്യംകീർത്തിരൂപംസർവ്വമംഗലകാരകം * ശതരൂപാ, ദേവഹൂതി,ദക്ഷിണ,സ്വധ,സ്വാഹയും ഛായാവതി,രോഹിണിയും,

ശചിയും, വരുണാനിയും * ദിതിയെന്നോളദിതിയുംകദംബരൻതന്റെഭാ
ര്യയും ലോപാമുദ്രാതുളസിയുംകോടഭീയനസൂയയും *. അരുന്ധതീമേന
താരാമന്ദോദരിയഹല്യയും ദമയന്തീവേദവതീമനസാനല്ലഗംഗയും. *
സ്മൃതിമേധാതുഷ്ടിപുഷ്ടികാളികാനൽവസുന്ധരാ ധർമ്മപത്നീമൂർത്തിയുമ
ഷാഠംഷഷ്ഠീമംഗലചണ്ഡിയും * സ്വസ്തിയുംശ്രദ്ധയുംകാന്തിശാന്തി
യുംക്ഷാന്തിയുംശുഭേ! നിദ്രാതന്ദ്രാക്ഷുൽപിപാസാസന്ധ്യാരാത്രിദിനങ്ങളും
സംപത്തിധൃതിയുംകീർത്തിക്രിയാശോഭാപ്രഭാശിവാ കലാംശമായ്,
യുഗന്തോറുമുണ്ടാംസ്ത്രീരൂപമൊക്കയും * ഉത്തമം, പുംശ്ചലീരൂപ
മായിവിശ്വത്തിൽവാണിടും സ്വർവ്വേശ്യാദികമാംരൂപമപ്രശസ്യ
വ്യമസ്തുതം * സത്വപ്രധാനമായ്മാഹാത്മ്യത്താൽസത്വംകലർന്ന
തായ് ഉള്ളനാരീരൂപമെല്ലാമുത്തമംസ്മൃതമേററവും * അതുവാ
സ്തവമാംരൂപമെന്നുംചൊല്ലുംമനീഷികൾ രജോരൂപംതമോരൂപം
കലകൾപലമട്ടിലാം * രജാംശകൾമദ്ധ്യമകൾഭോഗത്തിൽകൊ
തിയേറിയോർ തൻകാര്യത്തിൽതല്പരകൾസദാസംഭോഗവശ്യ
കൾ * ധർമ്മാത്മശ്രദ്ധയില്ലാത്തോർമോഹിപ്പിക്കുന്നകള്ളികൾ ഭ
ജ്ഞാഗുണത്തോചില്ലാത്തസംധർമ്മത്തൊടൊടാത്തവർ * ഇവരേ
ഞാൻമദ്ധ്യമകളെന്നോതുന്നുമനീഷികൾ ദുർന്നിവാര്യംതമോരൂപം
ചൊല്ലുന്നധമമായ്ബുധർ * വിദ്വാൻകുലീനൻചോദിക്കയില്ലന്യ
സ്ത്രീയൊടൊന്നുമേ തനിച്ചുവിജനേ വാഴുംപരനാരിയൊടേടാദൃഢം * വി
ധിതന്നാജ്ഞയാലിന്നുനിൻസമീപത്തിൽവന്നുഞാൻ നിന്നെഗ്ഗാന്ധർവ്വ
മായിട്ടുംവിവാഹത്താൽവരിക്കുവാൻ * ഞാൻശംഖചൂഡൻസുരരെയെ
ല്ലാമോടിച്ചിട്ടുന്നവൻ ഹരിതന്റെസഖാപണ്ടുസുദാമാവിന്നുദൈത്യ
നായ് * എട്ടുഗോപരിൽഞാനേകൻകൃഷ്ണപാർഷദനായവൻ രാധാശാ
പത്തിനാൽഞാനുമിന്നുദാനവനായിതേ * കൃഷ്ണമന്ത്രപ്രഭാവത്താൽമു
ജ്ജന്മമറിയുന്നവൻ നീയുംമുജ്ജന്മമോർക്കുന്നോരുതുളസീകൃഷ്ണവല്ലഭേ *
രാധാശാപംകൊണ്ടുനീയുംഭാരതത്തിൽജനിച്ചതേ നിന്നെക്കാമിച്ചുമാ
രാധാഭീതിമൂലമസാദ്ധ്യമായ് * അവനേവമുരച്ചിട്ടുവിരമിച്ചാൻമഹാമു
നേ! ചിരിപൂണ്ടുത്തരംചൊന്നാൾമുദാതുളസിയായവൾ.

തുളസിപറഞ്ഞു

ഈ വണ്ണമുള്ളപുരുഷൻലോകത്തിൽശ്രേഷ്ഠനെപ്പൊഴും ഏവ
ധംപതിയേനാരിയിച്ഛിച്ചീടുന്നുസന്തതം * നിന്നാൽവാദംനിമിത്തം
ഞാൻമടക്കപ്പെട്ടുസത്യമായ് അശുദ്ധൻനിന്ദിതൻസ്ത്രീയാൽജിതനാ
യുള്ളപുരുഷൻ * നിന്ദിക്കുംസ്ത്രീജിതൻതന്നെദേവപിതൃക്കളും

ഉള്ളകൊണ്ടമ്മയപ്പന്മാർപോലുംസോദരരുംദ്രോഹം * പത്തഹസ്സാൽ ദ്വിജൻശുദ്ധനാം ജനനമരണത്തിലും പന്ത്രണ്ടുനാൾകൊണ്ടു ഭൂപൻ വൈശ്യൻമൂവഞ്ചഹസ്സിനാൽ * ശൂദ്രൻമാസംകൊണ്ടുമിശ്രജാതിജൻ മാതൃജാതിപോലെ സ്ത്രീജിതൻ ചിതയിൽദഹിക്കുമ്പോഴാംവിശുദ്ധനാം * തൽപിണ്ഡതർപ്പണംതുഷ്ട്യാഗ്രഹിക്കില്ലപിതൃക്കളും അവന്റെപൂവുംജലവുംസ്വീകരിക്കില്ലദേവകൾ * ജ്ഞാനംജപംതപം ഹോമംപൂജയെന്നിവകൊണ്ടുമേ വിദ്യകൊണ്ടുംകീർത്തികൊണ്ടുംസ്ത്രീജിതന്നെന്തുഫലം * വിദ്യാപ്രഭാവമറിവാൻപരീക്ഷിച്ചിതുനിന്നെ ഞാൻ പുമാൻതന്നേപരീക്ഷിച്ചുപതിയാക്കുന്നുനാരിമാർ * ഗുണഹീനൻവൃദ്ധനായുമറിവില്ലാതെയുള്ളവൻ നിന്ദിതൻമൂർഖനായുള്ളോൻദരിദ്രൻരോഗിയായവൻ * അതികോപിഷ്ഠനായുള്ളോനതിദുർമ്മുഖനായവൻ * അംഗഹീനൻതൊണ്ടിയന്ധൻബധിരൻമൂകനായതെയുള്ളവൻ ക്ലീബൻജഡൻപാപിമൂകനവർക്കായ്ത്തന്റെകന്യയെ * കൊടുക്കുന്നവനബ്രഹ്മഹത്തിപാപംവരുംധ്രുവം ഗുണവാൻസാധുനൽശാന്തൻവിദ്വാൻതരുണനായവൻ * ഇങ്ങിവർക്കേകുകിൽപത്തുയാഗം ചെയ്തഫലംവരും പാലിച്ചുതൻകന്യകയെവിലയ്ക്കായിക്കൊടുക്കുകിൽ * അത്യാഗ്രഹിയവൻകുംഭീപാകത്തിങ്കൽപതിച്ചിട്ടും കന്യതൻമലമൂത്രങ്ങൾഭുജിക്കുന്നതിലായവൻ * പതിന്നാലിന്ദ്രർതൻകാലംകടിക്കും [illegible] വ്യാധഗേഹത്തിങ്കൽജനിച്ചീടുമവൻധ്രുവം * എന്നുംവഹിച്ചുമാംസത്തെവിലയ്ക്കായിക്കൊടുക്കയാൽ എന്നോതീട്ടാത്തുളസിയുംവിരമിച്ചാൾതപോനിധേ!.

ബ്രഹ്മാവുപറഞ്ഞു

ശംഖചൂഡ! ഭവാനെന്തുതർക്കിക്കുന്നിവളോടുമായ് * ഗാന്ധർവ്വവിധിയായിപ്പോളിവളെസ്വീകരിക്കുക * സ്ത്രീരത്നമാണിവൾനീയോപുരുഷന്മാരിലുത്തമൻ ഗുണമാണുസമർത്ഥനുസമർത്ഥയാംസംഗമംപരം * താനേവരുംദുർല്ലഭമാംസുഖമാരുവെടിഞ്ഞിടും? അസ്സുഖത്തെത്യജിക്കുന്നോൻപശുവാണില്ലസംശയം * സതിയാംനീയുമിദ്ദേഹത്തെപ്പരീക്ഷിപ്പതെന്തിനായ് ദേവാസുരന്മാരെയെല്ലാംമർദ്ദിക്കുന്നവനാണിവൻ * ലക്ഷ്മിവിഷ്ണുവിലെങ്ങനെ രാധകൃഷ്ണനിലെങ്ങനെ സാവിത്രിയെങ്കൽ ശിവനിൽഭവാനീദേവിയെങ്ങനെ * ധരാദേവിവരാഹത്തിലദ്ധ്വരേനല്ലദക്ഷിണ ദമയന്തിനളൻതന്നിലനസൂയയുമത്രിയിൽ * രോഹിണിചന്ദ്രനിൽകാമദേവനിൽരതിയെങ്ങനെ അരുന്ധതിവസിഷ്ഠങ്കൽദിതിയകശ്യ

ചങ്കാലും * അഹല്യഗൌതമങ്കൽകർദ്ദമങ്കൽദേവഹൂതിയും താരാബൃ
ഹസ്പതിയിലുംമനുവിൽശതരൂപയും * യജ്ഞത്തിലദ്ദക്ഷിണയുംസ്വാ
ഹവൈശ്വാനരങ്കലും ഇന്ദ്രാണിയിന്ദ്രനിൽപുഷ്ടിഗണേശ്വരനിലെങ്ങ
നേ * ദേവസേനാസ്കന്ദനിലാധർമ്മനിൽമൂർത്തിദേവിയും സുപ്രിയാസുഭ
ഗാനീയുംശംഖചൂഡനിലങ്ങനെ * ഇസ്സുന്ദരനൊടൊത്തൊരെക്കാലംസു
ന്ദരിമായനീ * ഇഷ്ടമ്പോൽക്രീഡചെയ്താളുമോരോസ്ഥാനങ്ങളിൽസ
ദാ * ഗോലോകത്തിൽകൃഷ്ണനെയുപിമന്നപ്രാപിച്ചിട്ടംശ്രുതേ! വൈകു
ണ്ഠത്തിൽവിഷ്ണുദേവയുംശംഖചൂഡൻമരിക്കവേ.

ശ്രീദേവീഭാഗവതം ഒമ്പതാം സ്കന്ധം

തുളസീവിവാഹം

പതിനെട്ടാമദ്ധ്യായം



## പത്തൊൻപതാമദ്ധ്യായം.

നാരദൻപറഞ്ഞു

വിചിത്രമാണീയാഖ്യാനംഭവാനിപ്പോൾപറഞ്ഞതു് ഇതുകേട്ടി
ട്ടെനിക്കൊട്ടുംതൃപ്തിയുണ്ടായതില്ലതാൻ * പിന്നീടുണ്ടായകഥനീയുരക്കു
കമഹാമതെ!.

നാരായണൻപറഞ്ഞു

ഏവമാശീർവ്വദിച്ചിട്ടുസ്വസ്ഥാനത്തിന്നുപോയ്വിധി ഗാന്ധർവ്വ
മാംവിവാഹത്താൽവരിച്ചാനവളെയവൻ * വാനിൽദേവിനാദമു
ണ്ടായ്ചെയ്തുപുഷ്പവൃഷ്ടിയും രമിച്ചാനശ്ശംഖചൂഡൻഗൃഹത്തിലവളോ
ടുമായ് * പുതുതാംസംഗമംമൂലംമൂർച്ഛിച്ചാൾതുളസീതുലോം മുനിനി
ഞ്ജമമാംഭോഗസുഖാബ്ധിതതിലായവൾ * അറുപത്തിനാലുകലകൾചെ
യ്തിട്ടുംസുഖമൊക്കയും അംഗപ്രത്യംഗസംശ്ലേഷപൂർവ്വംസ്ത്രീമോഹനങ്ങ
ളായ് * രസികന്മാർക്കിഷ്ടമായിക്കാമശാസ്ത്രംകഥിപ്പതും എല്ലാശൃംഗാ
രവുംചെയ്താൻരസികേശ്വരനാമവൻ * ചന്ദനപ്പുരക്കാവിൽനദീതീ
രത്തിലേററവും ജനരഞ്ജിതമായീടുമതിരമ്യസ്ഥലത്തിലായ് * പുഷ്പോ
ദ്യാനമതിൽപുഷ്പഗന്ധങ്ങൾചേർന്നമെത്തയിൽ പുഷ്പഗന്ധാരത്നഭൂഷ
ണങ്ങളുംചാർത്തിരമ്യമാം * തുളസീദേവിയോടൊത്തൊരുത്തരത്നഭൂ
ഷിതൻ രതിയിങ്കൽവിരതിയാരസജ്ഞക്കില്ലലേശവും * ക്രീഡകൊണ്ടു
ഹരിച്ചു ളാ.. തിതൻമനസംസതി ഹരിച്ചാനരസികതൻമനവും ര
സികോത്തമൻ * പതിതൻതിലകംമാച്ചാളവളച്ചന്ദനത്തെയും അ

ചനായവർതൻ നല്ലസിന്ദൂരപ്പൊട്ടുമാച്ചതേ * ഭാസ്സ്വൽസ്തനങ്ങളിലവൻ
നഖപ്പാറൽ വരുത്തിനാൻ പതിതൻ വാമപാർശ്വത്തിലൊരു പൂവ
ള്ളംമൂടാ * അവർതൻ അധരം സല്ലപ്പം മുറിച്ചാൻ പല്ലുകൊണ്ടവൻ അവർ
ചുംബിച്ചവൻ മുഖം മുറിച്ചു നാലിരട്ടിയായ് * ആലിംഗനം ചുംബന
വും മറ്റുള്ളങ്ങളുമങ്ങനേ പരസ്പരം ചെയ്തുനന്നായ് ക്രീഡിച്ചാരവരേറെ
വും * അവർ സുരതാന്തത്തിലൊരുമിച്ചെഴുനീറ്റുടൻ ഇഷ്ടംപോലെ വേ
ഷങ്ങൾ രണ്ടുപേരും ധരിച്ചതേ * ചന്ദനം കുങ്കുമപ്പൂട്ടും ധരിപ്പിച്ചാൾ
പതിക്കവർ അഴകേറുന്നാംഗമെല്ലാം തേച്ചുകൂട്ടിയതേവിധം * ദിവ്യവ
സ്ത്രങ്ങളും നല്ലതാം ഭൂഷണവുമേകിനാൾ ആരാഗങ്ങളുള്ളപ്പൂമാലകൾ കല്പ
വൃക്ഷസുമങ്ങളും * ദിവ്യരത്നങ്ങൾ ചേർന്നുള്ള നല്ലതാം മോതിരങ്ങളും
ലോകത്തിലെങ്ങും കിട്ടാത്തൊരഴകേറുന്നരത്നവും * ഞാനങ്ങേ ദാസി
യെന്നോതീട്ടേകിനാൾ പലവസ്ത്രവും ഉന്നവാൻ സുമനേ നമിച്ചാളതി
ഭക്തിയായ് * കൂടക്കൂടെ പൂഞ്ചിരി തൂകി അതിസുന്ദരമായിട്ടും അവന്റെ
മുഖപത്മത്തെക്കണ്ണിമയ്ക്കാതെ നോക്കിനാൾ * പിടിച്ചു ബലമായ് മാ
റിൽ ചേർത്താനാപ്രിയയെയവൻ മുണ്ടാൽ മൂടിച്ചിരിക്കുന്ന മുഖത്തെക്ക
ണ്ടു കാന്തനും * ഗണ്ഡാധരങ്ങളിൽ ചുംബിച്ചീടിനാൻ പലവട്ടവും പാ
ശിയിൽനിന്നാഹരിച്ച വസ്ത്രയുഗമവൾക്കുടൻ * ത്രൈലോക്യദുർല്ലഭം ര
ത്നമാലയും നൽകിനാനവൻ സ്വാഹയിൽനിന്നാഹരിച്ചുരണ്ടു പാദശര
ങ്ങളും * ഛായതൻ തോൾവളകളും രോഹിണീകുണ്ഡലങ്ങളും രതിതന്റെ
കൈകളിൽ ചേർത്ത രത്നങ്ങൾ മോതിരങ്ങളും * വിശ്വകർമ്മാവിനാൽ ദ
ത്തം നല്ലോരാശ്ചര്യശംഖവും നൽപത്മരാഗമയമാം ശ്രേഷ്ഠമായുള്ള ശ
യ്യയും * ഭൂഷണങ്ങളുമേകീട്ടാശ്ശംഖചൂഡൻ ചിരിച്ചുടൻ അവർതൻ
കബരത്തിൽ ചേർത്താൻ മംഗല്യഭൂഷണം * കവിൾത്തടങ്ങളിൽ ന
ല്ലപത്രിക്കീറ്റുമതേവിധം കസ്തൂരിരേഖകളോടും ചുറ്റും നൽ ചന്ദന
ത്തോടും * വരകുങ്കുമബിന്ദുക്കളോടും കൂടീട്ടു ഭംഗിയായ് ജ്വലൽദീപം
പോലെ ചേർത്താൻ സിന്ദൂരതിലകത്തെയും * സ്ഥലപത്മങ്ങളെ വെല്ലും
തല്പാദയുഗളത്തിലായ് നഖങ്ങളിൽ ചേർത്തു ചെമ്പഞ്ഞിച്ചാറും ചാ
ർത്തിനാനവൻ * സസ്നേഹാൽതൻ മാറിലവർ തൻപാദം ചേർത്തിട്ടനന്ത
രം ഹേ ദേവി! നിൻ ദാസനീഞാനെന്നോതിപ്പലവട്ടവും * സാളകാര
ക്കൈകളാൽ തൻവക്ഷസ്സിലണച്ചുതേ തപോവനം വിട്ടാശു പന്യ
സ്ഥാനത്തിലെത്തിനാൻ * മലയം ദേവനിലയം ശൈലങ്ങൾ നൽ തപോ
വനം രമ്യസ്ഥാനങ്ങൾ ജനമില്ലാത്ത പുഷ്പകാവനങ്ങളും * അഴകേറുന്ന നദീ
തീരം മലതൻ കന്ദരങ്ങളും തണുത്ത കാറ്റടിക്കുന്ന പുഷ്പഭദ്രാനദീതടം

ഗിരമെന്നതായ് സ്യമന്തകത്താൽനിർമ്മിച്ചനൂറു സോപാനമുള്ളതായ് * ചന്ദനത്തളിർനൽപട്ടുപടടിൽ വെച്ചു ചേർത്തതായ് നല്ലിന്ദ്രനീലസ്തംഭങ്ങൾ ചുററും ചേർന്നു പരിഷ്കൃതായ് * രത്നങ്ങളാലൊട്ടുനന്മതാഴികക്കുടമൊത്തതായ് വിൺമരപ്പൂമാലകൾതൻജാലത്താൽശോഭയാന്നതായ് * കസ്തൂരികുങ്കുമമകിൽഗന്ധസാരമന്നചന്ദനം ഇവതന്റെസുഗന്ധത്തോടെങ്ങുംനൽക്കാററടിപ്പതായ് * വിദ്യാധരീവൃന്ദജാലംകൊണ്ടുരാജിച്ചിടുന്നതായ് സഹസ്രാമ്പോജനയിലക്ഷങ്കന്മാർനിറഞ്ഞതായ് * ഉള്ളോരാപുരിയിൽ സഭയേപ്രാപിച്ചാൻപത്മസംഭവൻ താരങ്ങൾചൂഴ്ന്നചന്ദ്രനുതുല്യം തൻമദ്ധ്യവാസിയാം * ഹരിയെക്കണ്ടു സുരരുംവിധിയുംചന്ദ്രചൂഡനും രത്നസിംഹാസനത്തിങ്കൽവസിച്ചീടുന്നമാധവൻ * കിരീടംകുണ്ഡലംനല്ലവനമാലയുമുള്ളവൻ ചന്ദനോക്ഷിതസർവ്വാംഗൻലീലാപത്മംധരിച്ചവൻ * നൃത്തവുംഗീതവുംകണ്ടുംകേട്ടുംപുഞ്ചിരിതൂകുവോൻ ശാന്തൻവാണീപരൻലക്ഷ്മിതന്നാലൊട്ടുംപാദപങ്കജൻ * രമയേകുന്നനൽതാംബൂലത്തെപാസ്വാദിയുന്നവൻ ഗംഗവെൺചാമരാദികത്യാവീശിക്കാററേററിരിപ്പവൻ * ഭക്തിയോടേവരുംവാഴ്ത്തിസ്തുതിക്കുന്നസ്തുതികൾകേൾപ്പവൻ പരിപൂർണ്ണതമൻശ്രേഷ്ഠനവനെക്കണ്ടുവിണ്ണവരും * വിധിയുംഹരനുംനന്നായ്നമനംചെയ്തുവാഴ്ത്തിനാർ ആനന്ദവുംഗൽഗദവുംചേർന്നനന്ദശ്രുയുക്തരായ് * അതിഭക്തിയോടുംഭക്തർഭീതിയോടൊത്തുതാഴ്മയായ് തൊഴുതുംകൊണ്ടുമനെയീലോകംസ്രഷ്ടിച്ചനാന്മുഖൻ * അറിയിച്ചാൻവിഷ്ണുവോടീവൃത്താന്തങ്ങളശേഷവും സർവ്വാന്തര്യാമിസർവ്വജ്ഞൻഹരിയാവാക്കുകേട്ടുടൻ * ചിരിച്ചുംകൊണ്ടീരഹസ്യംബ്രഹ്മാവിനോടുചൊല്ലിനാൻ.

ശ്രീഭഗവാൻ പറഞ്ഞു.

ശംഖചൂഡന്റെവൃത്താന്തമെല്ലാംഞാനറിയുന്നതേ മദ്ഭക്തനാം ഗോപനാണാമഹാതേജസ്വിയാമവൻ * അവനന്റെപൂർവ്വവൃത്തമെല്ലാംനീകേൾക്കപത്മജ! ഗോലോകത്തിന്റെചരിതംപാപഹരംപുണ്യവർദ്ധനം * സുദാമാവെന്നുപേരാർന്നോൻ ഗോപനെൻപാർഷദനായവൻ രാധതന്റെകൊടുംശാപാലിപ്പോൾദാനവനായിതേ * ഞാനിങ്ങുനിന്നൊരുദിനംപോയിതാരാസമണ്ഡലേ വിരജാഗോപിയോടന്നെൻപ്രാണനോടൊത്തരാധയും * വിരജായുക്തനായന്നെന്നെസഖിയിൽനിന്നുകേൾക്കയാൽ കോപത്തോടുംകൂടെവന്നാൾകണ്ടാളെന്നെയതേവിധം * മറഞ്ഞുഞാൻ വിരജശോചിച്ചുനദിയാകിനാൾ നിജാലയത്തിനുടനെഗമിച്ചാളന്നുരോഷത്തോടും * സുദാമാവൊടുമൊരുമിച്ച,

ർനഗൃഹത്തിൽകണ്ടനന്തരം ഭത്സിച്ചാളേററവുംഞാനുംമെന്നാപൂണ്ടു
വസിച്ചതേ * അതുകേട്ടുസുദാമാവുംകോപിച്ചാനവളോടുടൻ ഭത്സി
ച്ചാളവനേയുംമൽസന്നിധാനേതിൽരാധിക * കോപത്താലായവളുടെ
ൻരക്തപങ്കജനേത്രയായ് ഞാൻ ജ്ഞാപിച്ചാൾ സുദാമാവെസ്സഭയിൽനി
ന്നിറക്കുവാൻ * എഴീററിട്ടനേകംസഖിമാർകൈതിയെല്ലാവർ വെ
ളിയിൽതള്ളിനാരേവനേതസ്സമവനക്ഷണം * അവൻതാഡിച്ചിത
വരേയതറിഞ്ഞുശപിച്ചവാൾ എടാനീദൈത്യനായ്തീരുകമന്നോ
കൊട്ടുപാക്കിനാൽ * ശാപംമൂലംകരഞ്ഞാനെന്നെനമിച്ചുടൻഗമിക്കവേ
തട്ടത്താൾതുഷ്ടയായ് ദുഃഖിച്ചവനേക്കൃപയാലവൾ * ഹേവത്സ!നില്ക്കു
പോകായ്കനീപോ ഖിട്ടന്നതെന്നവൾ എന്നാതീട്ടധികംപശ്ചാത്ത
പിച്ചുരാധികേശരി * ഗോപന്മാരുംഗോപികളുംഖേദിച്ചേറെ കര
ഞ്ഞുടേ സമാധാനപ്പെട്ടുനീ ഞാനവരോടൊത്തരാധയ * കൃഷ്ണനാ
യാംകൊണ്ടെൻറശാപംപാലിച്ചിട്ടിങ്ങുതന്നെനീ സുദാമാവേ! വരുംനൂ
നമെന്നുമോക്ഷവുമേകിനാൾ * ഗോലോകത്തിൽക്ഷണംപോലുംതാരാ
ഉമാനന്തരംഭൂവി എന്നുചൊല്ലുന്നവെന്നായ്നിധരിച്ചീടുകപാത്മജ! *
ഇപ്പോൾശംഖചൂഡനിനിയുംഗോലോകത്തിനുപോയിട്ടും മഹാബലിഷ്ഠൻ
യോഗീന്ദ്രൻസർവ്വമായാവിശാരദൻ * എന്റെശസ്ത്രായുധത്തോടുംനി
ങ്ങൾ ഭ്രുവിൽഗമിക്കുവിൻ ശിവൻകൊല്ലട്ടെയശ്ശൂലംകൊണ്ടുതാൻ
ശംഖചൂഡനെ * എന്റെനൽകവചംകണ്ഠേധരിച്ചീടുന്നിതായവൻ
അതുകൊണ്ടാണുലോകത്തിൽജയിക്കുന്നുദാനവൻ * അതുള്ളപ്പോ
ളായവനെനിഗ്രഹിക്കില്ലൊരുത്തനും വാങ്ങിക്കാമതുഞാൻവിപ്രൻ
തന്റെവേഷംധരിച്ചുപോയ് * അവൻഭാര്യക്കുപാതിവ്രത്യഭംഗം
വിക്കുമോ അന്നതാൻനാശമവനെന്നോർത്തപണ്ടുഭവാൻവരം * അവ
ളിൽ ഞാനുമെൻവീര്യമർപ്പിക്കുന്നുണ്ടുനിശ്ചയം ഉടനേതാനവൻ മൃത്യുഭ
വിക്കുംശങ്കയില്ലതിൽ * അവൾപിന്നെസ്ത്രീരത്നംവിട്ടെന്റെപത്നിയുമാ
യിടും എന്നുചൊല്ലിശ്ശിവന്നായിശ്ശസ്ത്രവുംനൽകിനാൻഹരി * ശസ്ത്രംനൽ
കീട്ടുവേഗത്തിൽമറഞ്ഞു വിഷ്ണുവുംമുദാ ബ്രഹ്മാവുംശിവനുംദേവന്മാരും
പ്രാപിച്ചുളോരതാ.

ശ്രീദേവീഭാഗവതം ഒൻപതാംസ്കന്ധം

തുളസിക്രീഡ

പത്തൊമ്പതാമദ്ധ്യായം.

---

## ഇരുപതാമദ്ധ്യായം

ശ്രീനാരായണൻ പറഞ്ഞു

ശിവനോടദൈത്യനാശംചെയ്യാൻചൊല്ലീട്ടുപത്മജൻ സ്വാലയത്തിന്നുപോയ് വേഗംസുരരുംവിണ്ണിലെത്തിനാർ * ചന്ദ്രഭാഗാനദീതീരേനല്ലപേരാൽചുവട്ടിലായ് മഹാദേവനിരുന്നാനാദേവകാര്യംനടത്തുവാൻ * ഗന്ധർവ്വനാഥനാംചിത്രരഥനെതന്റെദൂതനായ് * ചൊല്ലിവിട്ടാൻശംഖചൂഡസമീപത്തേക്കുതൽക്ഷണം ശിവാജ്ഞയാലവൻവേഗംതൽപുരത്തിങ്കലെത്തിനാൻ * അതിന്ദ്രനഗരോൽകൃഷ്ടംകുബേരനഗരാധികം അഞ്ചുയോജനവിസ്താരംപത്തുയോജനനീളവും * സ്ഫടികംരത്നമിവയാൽനിർമ്മിതപ്രാകാരാഞ്ചിതം അതിദുർഗ്ഗമമാമേഴുകിടങ്ങോടൊത്തുചേർന്നു * കാളുംതീയോടൊത്തകോടിരത്നങ്ങൾകൊണ്ടുനിർമ്മിതം മണിവേദികൾചേർന്നീടുംബഹുവീഥികളുള്ളതു * ചുറ്റുംചുവന്നരത്നങ്ങൾകൊണ്ടുനിർമ്മിച്ചുഭംഗിയായ് ദിവ്യവസ്തുക്കൾചേർന്നഐശ്വര്യസൌധങ്ങളാലുമേ * ദിവ്യാശ്രമങ്ങളെക്കൊണ്ടുമധികംശോഭയാർന്നു അതിൽചെന്നിട്ടുമദ്ധ്യത്തിൽകണ്ടാനദൈത്യമന്ദിരം * പൂർണ്ണേന്ദുമണ്ഡലംപോലെവൃത്തമായ്ഭംഗിയായ്തുലോം ദുർഗ്ഗമംശത്രുവീരന്മാർക്കന്യർക്കുസുഗമംസുഖം * കാളുംതീജ്വാലപോൽനാലുകിടങ്ങുകളോടൊത്തതു് അത്യുച്ചമണിശൃംഗങ്ങൾകൊണ്ടുശോഭിച്ചിടുന്നതു് * ദ്വാരപാലരോടീരാറുവാതൽകൊണ്ടുല്ലസിപ്പതു് മണിമന്ദിരജാലങ്ങൾരത്നസ്തംഭസമൂഹവും * രത്നപ്പടികളുംചേർന്നിട്ടധികംഭംഗിയാർന്നു അതിന്റെനൽഗോപുരത്തെക്കണ്ടാൻപുഷ്പദന്തനും * ദ്വാരപാലൻശൂലഹസ്തൻതാമ്രവർണ്ണൻഭയങ്കരൻ പിംഗലാക്ഷനതിൽനിൽപോനവനോടനുവാദവും * തൻചരിത്രംചൊല്ലിവാങ്ങീട്ടകത്തേക്കുകടന്നതേ നടന്നാനുള്ളിലേക്കായിത്തടുത്തില്ലൊരുഭൃത്യരും * പോരുരയ്ക്കാൻവരുംദൂതനെന്നറിഞ്ഞതുമൂലമായ് ഉള്ളിലുള്ളദ്വാരമാർന്നദ്വാരപാലനോടോതിനാൻ * യുദ്ധത്തിൻകഥയെല്ലാംനീവേഗത്തിലറിയിക്കുക അറിയിച്ചവനോടുള്ളിൽവിട്ടാൻദൂതനെയായവൻ * മനോഹരൻശംഖചൂഡൻതന്നെപ്പോയ് കണ്ടുദൂതനുംരാജമണ്ഡലമദ്ധ്യസ്ഥൻസ്വർണ്ണസിംഹാസനസ്ഥിതൻ * ശ്രേഷ്ഠരത്നമയംദിവ്യദണ്ഡംകയ്യിൽധരിച്ചവൻ കൃത്രിമങ്ങളതാംരത്നപ്പൂക്കളാൽശോഭയാർന്നവൻ * പിടിയ്ക്കുന്നിതവൻഭൃത്യൻപൊൻമയക്കുടംഭംഗിയായ് പാർഷദന്മാർനല്ലവെൺചാമരംവീശുന്നിതങ്ങനെ * സുവേഷൻസുന്ദരവരൻരത്നഭൂഷണഭൂഷിതൻ ച

ന്ദനംമാലയുംനല്ലവസ്ത്രങ്ങളുമണിഞ്ഞവൻ * സ്വവേഷരാംമൂന്നുകോടി ദൈത്യരാൽചൂഴ്ന്നിരിപ്പവൻ ദേവരോസായുധരായ് ചുറവുംനൂറുകോടികളാലുമേ * ഈമട്ടിലവനെക്കണ്ടിട്ടുള്ളതപ്പെട്ടദൂതനും ചൊല്ലിനാൻ ശങ്കരൻചൊല്ലിവിട്ടവൃത്താന്തമിങ്ങനെ.

പുഷ്പദന്തൻ പറഞ്ഞു

രാജേന്ദ്ര!ശിവഭൃത്യൻഞാൻപുഷ്പദന്താഭിധൻപ്രഭോ! ശിവൻകല്പിച്ചതെല്ലാംഞാൻചൊല്ലാംനീകേട്ടുകൊള്ളുക * അധികാരംരാജ്യവുംനീദേവന്മാൎക്കുകൊടുക്കണം അവരവർചെന്നുശരണംപ്രാപിച്ചാർചക്രപാണിയെ * അതിനാൽശിവനായ്ശ്രുചംനരംകിവിട്ടാൻരമാപതി ചന്ദ്രഭാഗാനദീതീരെപേരാലിൻമൂട്ടിലുണ്ടവൻ * വന്നേകേണംരാജ്യമല്ലായ്കിൽപോരുചെയ്കനീ ശിവനോടെന്തുചൊല്ലേണ്ടതുനീയെന്നോടോതുക * ദൂതന്റെവാക്യംകേട്ടിട്ടുശംഖചൂഡൻചിരിച്ചുടൻ പുലപ്പുടാംരാവിലെഞാൻപോകനീയെന്നുചൊല്ലിനാൻ * വടമൂലത്തിൽചെന്നുവേഗംശങ്കരനോടവൻ അറിയിച്ചാൻശംഖചൂഡൻപറഞ്ഞമൊഴിയൊക്കയും * ഈയന്തരമതിൽസ്കന്ദൻപ്രാപിച്ചാനാശിവാന്തികം വീരഭദ്രൻനന്ദിമഹാകാളൻപിന്നെസ്സുഭദ്രകൻ * വിശാലാക്ഷൻബാണനെന്നോൻപിംഗലാക്ഷൻവികമ്പനൻ വിരൂപനാംവികൃതിയുംബാഷ്കളൻമണിഭദ്രനും * കപിലാഖ്യൻദീൎഘദംഷ്ട്രൻവികടൻതാമ്രലോചനൻ കാലകണ്ഠൻബലീഭദ്രൻകാലജിഹ്വൻകുടീചരൻ * ബലോന്മത്തൻരണശ്ലാഘീദുൎജ്ജയൻദുൎഗ്ഗമൻമുനേ! എട്ടുഭൈരവരാംവീർരുദ്രന്മാർപതിനൊന്നുപേർ * വസുക്കളെട്ടുപേരിന്ദ്രൻചന്ദ്രനാദിത്യരായവർ ഹുതാശനൻവിശ്വകൎമ്മാവശ്വിനീസുതർചന്ദ്രനും * കുബേരനന്തകൻപിന്നെജയന്തൻനളകൂബരൻ വരുണൻവായുഭഗവാൻബുധൻമംഗലനങ്ങനേ * ധൎമ്മൻശനിയുമീശാനൻവീരനാംകാമദേവനും ഉഗ്രദംഷ്ട്രയുഗ്രചണ്ഡാകോടരാനല്ലകൈടഭി * എട്ടുകൈകളെഴുംദേവീഭദ്രകാളീഭയങ്കരീ ശ്രേഷ്ഠരത്നങ്ങളാലുള്ള വിമാനത്തിലിരിപ്പവൾ * രക്തവസ്ത്രംധരിക്കുന്നോൾരക്തമാല്യാനുലേപനാ പാടിച്ചിരിച്ചുധികമായ്നൎത്തനംചെയ്തിട്ടുന്നവൾ * ഭക്തൎക്കഭയവുംശത്രുക്കൾക്കഭീതിയുമേകുവോൾ വളഞ്ഞചോലനാവുള്ളോളൊരുയോജനയോളവും * ശംഖംചക്രംഗദാപത്മംവാൾവില്പരിശയമ്പുകൾ ഖർപ്പരംവൎത്തുളാകാരംഗംഭീരംയോജനായതം * വാനിൽമുട്ടുംശൂലമേററംനീളമുള്ളൊരുശക്തിയും മുൽഗരംമുസലംവജ്രംഖേടംഫലകമുജ്ജ്വലം * വൈഷ്ണവാസ്ത്രംവാരുണാസ്ത്രമാഗ്നേയംനാഗപാശവും നാരായണാസ്ത്രംഗാന്ധൎവ്വം

ബ്രഹ്മാസ്ത്രം ഗാരുഡാസ്ത്രവും * പർജ്ജന്യാസ്ത്രം പാശുപതം പാൎത്ഥാ ജൃംഭണാസ്ത്രവും മാഹേശ്വരാസ്ത്രം വായവ്യഗാന്ധൎവ്വം സമ്മോഹനാസ്ത്രവും * അവ്യൎത്ഥമെന്ന ദിവ്യാസ്ത്രം നൽദിവ്യാസ്ത്രങ്ങളൊക്കയും മുക്കോടി യോഗിനികളോടൊത്തു പന്നഗങ്ങളിന്നൊത്ത * മൂന്നുകോടി ഡാകിനിമാർ വികടാദേവിമാരുമേ ഭൂതപ്രേതപിശാചുക്കൾ കൂശ്മാണ്ഡർ ബ്രഹ്മരാക്ഷസർ * വേതാളങ്ങൾ രാക്ഷസന്മാർ യക്ഷരം കിന്നരേശരും അവരോടും ഗുഹൻ, താതൻ ശിവനെ പ്രണമിച്ചുടൻ * തദാജ്ഞയാ സഹായിച്ചാനരികിൽ ചെന്നു നിന്നതേ അച്യുതൻ കോപായതിൽ പിന്നെ ശംഖചൂഡൻ പ്രതാപവാൻ * ഉള്ളിൽ ചെന്നാത്തുളസിയോടൊരിതീവാൎത്തയൊക്കയും ചൊന്നതുകേട്ടപ്പോൾ വാമവരണ്ടുവളേറവും * ദുഃഖത്തോടും മധുരമാഴി പണ്ണമുരചെയ്തിത.

തുളസി പറഞ്ഞു.

ഹേ പ്രാണബന്ധോ! ഹേ നാഥ! ക്ഷണമെൻമാറിൽ വാഴ്ക നീ * ഹേ പ്രാണാധിഷ്ഠാതൃദേവ! ക്ഷണം രക്ഷിക്കകെന്നെ നീ * ഇജ്ജന്മത്തിങ്കലിതേയും ഭോഗമെല്ലാം ഭുജിയ്ക്കുക ഇപ്പോഴെന്നിന്നെ കണ്ണുകളാൽ കാണുന്നാകും വാട്ടുതാൻ * എൻപ്രാണങ്ങളും ചലിക്കുന്നു ദഹിക്കുന്നു മനം സദാ * ദുസ്സ്വപ്നവും കണ്ടു ഞാനീ പായരാത്രിയൊടുക്കമായ് * തുളസീവാക്കുകേട്ടേറെ ക്രീഡിച്ചിട്ടപ്പോളുടൻ സത്യമായ് പത്ഥ്യമായുള്ളീ വാക്കാ പ്രാജ്ഞനുരച്ചിത.

ശംഖചൂഡൻ പറഞ്ഞു.

കാലത്തോടൊത്തരാത്തിന്നാൽ കർമ്മഭോഗങ്ങളൊക്കയും ശുഭം ഹർഷം സുഖം ദുഃഖം മംഗലങ്ങിതി ഭേദമാകവും * ഉണ്ടാം കാലത്തിൽ വൃക്ഷങ്ങളുണ്ടാം കാലേ നൽകൊമ്പുകൾ കാലത്താലവ പൂത്തിട്ടു കാച്ചീടുന്നാദ്യമങ്ങനെ * കാലത്തിൽ താൻ വൃക്ഷഫലം പക്വമായ് ഭവിപ്പതും ഫലിച്ചതീന്നാൽ കാലത്താൽ താൻ വീഴുന്നതുമായവ * ലോകം കാലത്തിലുണ്ടാകും കാലത്തിങ്കൽ നശിച്ചുപോം കാലത്താൽ വിധി സൃഷ്ടിയ്ക്കും പാലിയ്ക്കും ഹരിയങ്ങനെ * സംഹരിയ്ക്കും ശിവൻ കാലക്രമത്താൽ മാറുമായവർ പരാപ്രകൃതിതൻ ബ്രഹ്മവിഷ്ണുശിവാദ്യർക്കീശ്വരൻ * സൃഷ്ട്യാദികൾക്കീശനത്താകാലമ്പോൽ കളിയാടുവോൻ കാലത്താൽ താനാ പ്രഭുവും താനാം പ്രകൃതിയെ സ്വയം * നിർമ്മിച്ചിട്ടീജഗത്തെല്ലാമുണ്ടാക്കീ ചരാചരം സർവ്വേശനാം സർവ്വരൂപൻ സർവ്വാത്മാ പരമേശ്വരൻ * ജനങ്ങളെ ജനിപ്പിയ്ക്കും രക്ഷിക്കും ഹരിക്കയും ജനങ്ങളാൽ താൻ ചെയ്യിക്കുമവനാ പ്രഭു ചക്രധാരി * വേഗത്തിലീക്കാററടിച്ചീടുന്നതാരുടെയാ

രസഭാവത്തോടൊത്തിട്ടുപിന്നെക്രീഡിയ്ക്കുമായവർ * രസജ്ഞരാമവക്കില്ലാരതിയിൽതൃപ്തിയൊട്ടുമേ രണ്ടുപേരുംജയിച്ചീടുമതിൽതോല്ക്കില്ലൊരുത്തരും.

ശ്രീദേവീഭാഗവതം ഒൻപതാംസ്കന്ധം.

ശംഖചൂഡയുദ്ധോദ്യോഗം

ഇരുപതാമദ്ധ്യായം



ഇരുപത്തൊന്നാമദ്ധ്യായം

ശ്രീനാരായണൻ പറഞ്ഞു

ശ്രീകൃഷ്ണനെയുള്ളിലോർത്തദൈത്യൻകൃഷ്ണപരായണൻ നേരത്തുനൽഭോഗികൂട്ടംമെത്തയിൽനിന്നെഴീറ്റുടൻ * വിഴുപ്പുമാററിസ്നാനംചെയ്തിട്ടുനല്ലജലത്തിനാൽ വെൺപട്ടുടുത്തുജലമാംതിലകംതൊട്ടുഭംഗിയായ് * നിത്യകർമ്മംധർമ്മദൈവപൂജയുംചെയ്തനന്തരം തയിർനെയ്തേൻലാജമെന്നീശ്ശുഭവസ്തുക്കൾനോക്കിനാൻ * നവരത്നങ്ങളുംപൊന്നുംനല്ലവസ്ത്രസമൂഹവും ബ്രാഹ്മണർക്കായ്തിവുപോൽകൊടുത്താനതിഭക്തിയായ് * അമൂല്യരത്നംമാണിക്യംമുത്തുംവൈരവുമങ്ങനെ യാത്രയ്ക്കുമംഗലത്തിന്നായ് ഗുരുവാംദ്വിജനേകിനാൻ * നല്ലശംഖങ്ങൾവാരണങ്ങൾരത്നങ്ങൾകനകങ്ങളും ദരിദ്രരാംദ്വിജന്മാർക്കുംകൊടുത്താൻമംഗലത്തിനായ് * ഭണ്ഡാരമായിരംരണ്ടുലക്ഷംനൽനഗരങ്ങളും നൂറുകോടിഗ്രാമമതുംവിപ്രന്മാർക്കേകിനാൻമുദാ * രാജ്യത്തിൽപുത്രനെദൈത്യരാജാവാക്കിയവൻകലായ് ഏല്പിച്ചാൻരാജ്യവുംസർവ്വസമ്പത്തുംഭാര്യയേയുമേ * പ്രജകൾഭൃത്യർയാനങ്ങൾഭണ്ഡാരങ്ങളുമങ്ങനെ പോരിനായ്വില്ലുകയ്ക്കൊണ്ടുനിന്നാൻസന്നദ്ധനായ്നൃപൻ * ദൂതരേവിട്ടുമറ്റപോൽചേർത്താൻസൈന്യത്തെയൊക്കയും മൂന്നുലക്ഷംകുതിരകൾലക്ഷംശ്രേഷ്ഠഗജങ്ങളും * വില്ലാളികൾമൂന്നുകോടിനൽരഥംപതിനായിരം ചട്ടയിട്ടോർമൂന്നുകോടിയത്രയുംശൂലപാണികൾ * ദാനവേന്ദ്രൻസേനകളേയൊക്കയുംചേർത്തുകൂട്ടിനാൻ യുദ്ധശാസ്ത്രത്തിൽനിപുണൻമഹീകൾക്കൊക്കയുംവരൻ * മഹാരഥനവയ്ക്കെല്ലാംസേനാനായകനായവന് ത്രിലക്ഷാക്ഷൌഹിണിക്കീശനാക്കീട്ടായവനേറ്റുപൻ * മുപ്പത്തക്ഷൌഹിണികളാൽചെയ്താൻഭണ്ഡാരരക്ഷയും പുറപ്പെട്ടാൻമനസ്സിൽശ്രീകൃഷ്ണനെയോർത്തുകൊണ്ടവൻ * സദ്രത്നമയമായുള്ളവിമാനത്തിങ്കലേറിനാൻ ഗുരുക്കളേമുൻനടത്തിശ്ശങ്കരാന്തികമെത്തിനാൻ * പുഷ്പഭദ്രം

തടത്തിങ്കൽപേരാലിന്നുസമീപമായ് സിദ്ധക്ക്ംസിദ്ധിയേകീടുംസിദ്ധാശ്രമമനുത്തമം * പുണ്യക്ഷേത്രംഭാരതത്തിൽകപിലൻെറതപസ്ഥലം മലയത്തിൻപശ്ചിമമായ് പശ്ചിമാബ്ധിക്കുപൂൎവ്വമായ് * ശ്രീകൈലാസോത്തരമായ് ഗന്ധമാദനത്തിന്നുതെക്കമായ് അഞ്ചുയോജനവിസ്താരംനീളമഞ്ഞൂറുയോജന* ശുദ്ധസ്ഫടികസങ്കാശാഭാരതത്തിൽസൎവ്വപുണ്യദാ വററാജ്ജലംകൊണ്ടുപൂൎണ്ണാപുഷ്പഭദ്രാനദീശുഭാ * ലവണാബ്ധിക്കിഷ്ടഭാൎയ്യാസദാസൌഭാഗ്യമുള്ളവരം ഹിമാദ്രിയിൽനിന്നുണ്ടായോരാശരാവതിയോടൊത്തവരം * ഗോമതിസ്ഥലത്തൂടെപശ്ചിമാബ്ധിയിൽവീഴുവോരം ശംഖചൂഡനതിൽചെന്നുദൎശിച്ചാൻചന്ദ്രചൂഡനെ* പേരാൽചുവട്ടിൽ വാഴുന്നോൻസൂൎയ്യകോടിസമപ്രഭൻ യോഗാസനസ്ഥൻനമുദ്രധരിച്ചോൻമന്ദഹാസവാൻ * ശുദ്ധസ്ഫടികസങ്കാശൻജപിച്ചോൻബ്രഹ്മതേജസാ ത്രിശൂലപട്ടിശധരൻപുലിത്തോലാടയാണ്ടവൻ * ഭക്തമൃത്യുഹരൻശാന്തൻഗൌരീകാന്തൻമനോഹരൻ തപസ്സിൻഫലവുംസൎവ്വസമ്പത്തുംനരംകിട്ടുന്നവൻ * ആശുതോഷൻപ്രസന്നാസ്യൻഭക്താനുഗ്രഹകാരകൻ വിശ്വനാഥൻവിശ്വബീജംവിശ്വജൻവിശ്വരൂപവാൻ വിശ്വംഭരൻവിശ്വവരൻവിശ്വസംഹാരകാരകൻ കാരണൻകാരണങ്ങൾക്കംനാരകന്നാപതാരണൻ * ജ്ഞാനപ്രദൻജ്ഞാനബീജൻ ജ്ഞാനാനന്ദൻസനാതനൻ വിമാനംവിട്ടിറങ്ങീട്ടാശ്ശിവനെക്കണ്ടദാനവൻ * എല്ലാവരോടുംചെന്നററംഭക്തിയോടുനമിച്ചുതേ ഇടത്തുകാളിയേമുൻപിൽനിൽക്കുന്നഗുഹനേയുമേ * അനുഗ്രഹിച്ചാർശിവനുംഗുഹനുംഭദ്രകാളിയും എഴീററാരാവരവുകണ്ടുടൻനന്ദീശ്വരാദികരം * ശിവനുംനൃപനുംതമ്മിൽസംസാരിച്ചിട്ടനന്തരം ശിവസന്നിധിയിൽതാനശ്ശംഖചൂഡനിരുന്നുതേ* പ്രസന്നനായ് മഹാദേവനവനോടിതുചൊല്ലിനാൻ.

മഹാദേവൻപറഞ്ഞു

ലോകംസൃഷ്ടിച്ചവൻബ്രഹ്മാധൎമ്മജ്ഞൻധൎമ്മപാലകൻ മരീചിയാണവൻപുത്രൻവൈഷ്ണവൻബഹുധാൎമ്മികൻ * തൽപുത്രനാംകശ്യപനുംധൎമ്മനിഷ്ഠൻപ്രജാപതി പത്തുംമൂന്നുംപുത്രികളേയവന്നായ്ദക്ഷനേകിനാൻ*ഒരുത്തിയാണായവരിൽ"ദനു"ഭാഗ്യവതിസതീ ദനുവിന്നുള്ളശക്തിയേറുംസുതർനാൽപതുദാനവർ* അദ്ദൈത്യന്മാരിലൊരുവൻ "വിപ്രചിത്തി"മഹാബലൻ തൽപുത്രൻധാൎമ്മികൻ"ദംഭൻ"വിഷ്ണുഭക്തൻജിതേന്ദ്രിയൻ * ശുക്രനെഗുരുവാക്കീട്ടുകൃഷ്ണൻതൻമന്ത്രമുത്തമം ലക്ഷംവൎഷംപുഷ്കരത്തിൽവച്ചുഭക്ത്യാജപിക്കയാൽ * ശ്രീകൃഷ്ണഭക്തനാനിന്നേപുത്രനായിലഭിച്ചുതേ കൃഷ്ണപാൎഷദനാംഗോപൻപണ്ടുനീബഹുധാൎമ്മികൻ* രാധാശാപത്തിനാലിപ്പോൾഭൂമിയിൽദാനവേശനായ് പ്ര

തന്നാമഗുണകീർത്തനം ചെയ്തവന്നു ജരാമൃത്യുരോഗഭീതികളൊക്കയും * സൃഷ്ടിപ്പാൻവിധിയെയാക്കിയവൻ രക്ഷിയ്ക്കും വിഷ്ണുവായ ഹരിപ്പാനെന്നെ നിയുക്തനാക്കിയാരോകാര്യംനടത്തുവോർ * കാലാഗ്നിരുദ്രസംഹാരകാർത്തികേയംപിയ്ക്കുമൂലമായ് ഞാൻ ചെയ്യുന്നു സദാകാലംതന്നാമഗുണകീർത്തനം * മൃത്യുംജയൻ ഞാനതിനാലീജ്ഞാനംകൊണ്ടുനിർഭയൻ മൃത്യുഭീവിട്ടുപോം മൃത്യു താർക്ഷ്യനേക്കണ്ടപാമ്പുപോൽ * ഇതോതീട്ടു സർവ്വനാഥൻസർവ്വസത്ഭാവനാപരൻ ശംഖചൂഡസഭയിൽവച്ചുവിരമിച്ചാൻമുനിശ്രേഷ്ഠ! * രാജാവാവാക്കുകേട്ടിട്ടുപ്രശംസിച്ചാനനേകധാ പറഞ്ഞാൻ ശംഖചൂഡൻ ഉറവിനയത്തോടുഭംഗിയായ്.

ശംഖചൂഡൻപറഞ്ഞു

വിഭോ! ഭവാൻ ചൊന്നവാക്യംമറിച്ചോക്കുന്നതില്ലഞാൻ എന്നാലും വാസ്തവംസ്വല്പമറിയിയ്ക്കാം ശ്രവിയ്ക്കണം * ജ്ഞാതിദ്രോഹംമഹാപാപമെന്നു നീ ചൊല്ലിയില്ലയോ? സർവ്വസ്വവുംകയ്ക്കലാക്കി ബ്ബലിയെ വിട്ടുനിങ്ങളും * ഐശ്വര്യത്തെഭ്രവിലാക്കീസുതലത്തിങ്കൽനിന്നു ഞാൻ ബലിയെയാക്കവാൻമേലാചോരപാലൻഗദാധരൻ * സഭ്രാതൃകൻഹിരണ്യാക്ഷൻഹിംസിയ്ക്കപ്പെട്ടതെങ്ങനെ? ശുംഭാദിദൈത്യരുംദേവന്മാരാൽപാതിതരങ്ങനെ? * പാലാഴിമഥനത്തിങ്കൽ ഭക്ഷിച്ചുസുധ ദേവകരം ക്ലേശംഞങ്ങൾക്കശേഷിച്ചുകൊണ്ടുപോയ് ഫലമായവർ * പരമാത്മാപ്രകൃതിതൻകളിപ്പാട്ടംജഗത്തിയ്യ് അവർക്കൈശ്വര്യമവന്നുണ്ടാമതങ്ങനേ * ദേവാസുരർക്കുള്ള തർക്കംനിമിത്തംമാത്രമെപ്പൊഴും ജയിയ്ക്കയുംതോല്ക്കയുംകാലംപോലെ ക്രമപ്പടി * ഞങ്ങൾക്കങ്ങാംവിരോധത്തിൽനീവരുന്നതുനിഷ്ഫലം സർവ്വേശനാംനിനക്കോർത്താൽ സമന്മാർദേവദാനവർ * ഞങ്ങളോടൊത്തുപോർ ചെയ്താൽ തോററവുംലജ്ജയാണതേ അതികീർത്തിജയത്തെങ്ങൾക്കില്ല തോററാൽ കുറച്ചിലും ഇതുകേട്ടാ ചന്ദ്രചൂഡൻ ചിരിച്ചുംകൊണ്ടൊരുത്തരം * തൽക്കാലോചിതമായ് ശംഖചൂഡനോടുപറഞ്ഞുതേ.

മഹാദേവൻപറഞ്ഞു

ബ്രഹ്മവംശജരാംനിങ്ങളോടൊത്തിപ്പോരു ചെയ്യുകിൽ ലജ്ജയെന്തധികംരാജൻ! തോൽക്കിലെന്താണകീർത്തിയും? * മധുകൈടഭരോടാദ്ര്യംയുദ്ധം ചെയ്താൻജനാർദ്ദനൻ വീരൻഹിരണ്യകശിപുവോടും ചെയ്താനനന്തരം * ഹിരണ്യാക്ഷനോടുംയുദ്ധം ചെയ്താൻപിന്നെരമാപതി ഞാനുംയുദ്ധം ചെയ്തു പണ്ടു ത്രിപുരന്മാരുമായ് നൃപ! ശുംഭാദികളുമായ് മുന്നംപരമാത്മരുമരണം * സർവ്വേശപരീജഗന്മാതാവുഗ്ര്യംചെയ്കയില്ലയോ? * കൃഷ്ണനാം പരമാത്മാവിൻപാർഷദപ്രവരൻഭവാൻപോ

രിൽമരിച്ചൊരിദൈത്യരാരും നിൻതുല്യരല്ലെടോ * നിന്നോടുകൂടി പ്പോർചെയ്വാനധികം ലജ്ജയെന്തുമേ? സുരപാലകനാം വിഷ്ണുവെന്നോ ട്പോരിനയച്ചുതാൻ * ഉറപ്പായ്പറയുന്നു നീ രാജ്യം വാനോർക്കു നൽക ണം യുദ്ധം ചെയ്യണമല്ലെങ്കിൽ വാഗ്വാദംകൊണ്ടു കിം ഫലം? * വിരമി ച്ചാനിപ്രകാരം പറഞ്ഞിട്ടു മഹേശാൻ എഴീറ്റാൻ മന്ത്രിമാരോടുകൂട നേശംഖചൂഡനും.

ശ്രീദേവിഭാഗവതം ഒൻപതാംസ്കന്ധം
യുദ്ധാരംഭം
ഇരുപത്തൊന്നാമദ്ധ്യായം

---

## ഇരുപത്തിരണ്ടാമദ്ധ്യായം

---

ശ്രീനാരായണൻ പറഞ്ഞു.

ശിവനെ നമനം ചെയ്തു ദാനവേന്ദ്രൻ പ്രതാപവാൻ അമാത്യന്മാരുമായ് വേഗം വാഹനത്തിങ്കലേറിനാൻ * പ്രേരിപ്പിച്ചാൻ ശിവൻതാന്റെ സൈന്യത്തെസ്സുരരോടുടൻ സസൈന്യനായ് ശംഖചൂഡൻ താനും പോരിന്നൊരുങ്ങിനാൻ * ഇന്ദ്രനും വൃഷപർവാവോടേററു യുദ്ധംതുടങ്ങിനാൻ ദിവാകരൻ വിപ്രചിത്തിയോടുടൻ പോരുചെയ്തുതേ * ചന്ദ്രൻ ദംഭനോടേററം ഘോരമായ് ചെയ്തു സംഗമം കാലൻ കാലസ്വരനോടും വഹ്നി ഗോകർണ്ണനോടുമേ * വിശ്വകർമ്മാ മയനോടും കുബേരൻ കാലകേയനും ഭയങ്കരൻ മൃത്യുവുമായ് സംഹാരൻ യമനോടുമായ് * വികങ്കണൻ വരുണനും വായു ചഞ്ചലൻ തമ്മിലും ഘൃതപൃഷ്ഠൻ ബുധനോടും രക്താക്ഷൻ ശനിയോടുമായ് * ജയന്തരത്നസാരന്മാർ വച്ചസ്സുകളും വസുക്കളും സവൈർച്ചിഷ്മാൻ ധൂമ്രനുമശ്വിനികൾ തമ്മിലും * ധുരന്ധരൻ ധർമ്മനോടും മഹാക്ഷനോടും മംഗലൻ ശോഭാകരനോടായ് ഭാനുകാമൻ പീഠനോടുമായ് * ചൂർണ്ണൻ ഗോധാമുഖൻ, ഖഡ്ഗൻ, പിണ്ഡൻ, ധൂമ്രൻ, ധ്വജാർദ്ധൻ കാഞ്ചീമുഖൻ, നന്ദിയെന്നോൻ പലാശൻ, വിശ്വനെന്നവൻ * ഇവരോടും പോരു ചെയ്താരാദിത്യാദികളൊക്കെയും രുദ്രന്മാരുഗ്രരാം പത്തുമൊന്നും ദൈത്യരോടേററുതേ * മഹാമാരീ പോരു ചെയ്താളുഗ്രചണ്ഡാദികളക്കന്നേർ നന്ദീശ്വരാദികൾ ദൈത്യഗണങ്ങളോടുമങ്ങനെ * പ്രളയം പോൽ ഭീതിയുണ്ടാം മഹായുദ്ധം നടത്തിനാർ വടമൂലവാണു ശിവൻ കാളീ സ്കന്ദസമേതനായ് * യുദ്ധം ചെയ്താർ സൈന്യസംഘമെല്ലാം ചേർന്നിട്ടു നാരതം കോടിദൈത്യരോടുട്ടിവ്യൂ

ത്താ സിംഹാസനത്തിലായ് * രത്നഭൂഷണവും പൂണ്ടു വസിച്ചാൻ ശംഖചൂഡനും ദൈത്യരോടേറ്റു തോറ്റിട്ടു ശൂരന്മാർ തന്റെ യോധരും * ദേവാനോർദേഹം മുറിഞ്ഞേറ്റം ഭീതിയോടോടിനാർ മുനേ! ഗുഹൻ കോപിച്ചായവർക്കായുധം നല്കിനാനുടൻ * തൻ തേജസ്സാൽ ഗണങ്ങൾക്കു വർദ്ധിപ്പിച്ചാൻ ബലത്തെയും ഏകനായ് ദൈത്യസംഘത്തോടേറ്റു പോരും തുടങ്ങിനാൻ * വധിച്ചാനൊരു നൂറക്ഷൗഹിണിയെപ്പോരിലഗ്ഗുഹൻ പതിപ്പിച്ചാനസുരേന്ദ്രപത്മലോചനകളെയും * ദൈത്യർ തൻ രക്തവും പാനം ചെയ്താർ കോപത്തോടായവർ ഭൂതലക്ഷാന്തരുലക്ഷം കോടിയും ഗജവീരരെ * കൈകൊണ്ടെടുത്തു കളിയായ് ഭക്ഷിച്ചാൾ തൻ മുഖത്തിലായ് ആയിരം തലയറ്റുള്ളോരുടൽ കൂത്താടി പോരിലായ് * സ്കന്ദൻ തൻ ശരമേറ്റേറ്റം മുറിഞ്ഞിട്ടു ലോകരും വീരരാം ദൈത്യരെല്ലാരുമോടിനാരതിഭീതരായ് * വൃഷപർവ്വാ, വിപ്രചിത്തി, ദംഭൻ, പിന്നെ വികങ്കണൻ ഇവർ സ്കന്ദനോടേറ്റു പോർ ചെയ്താർ വിക്രമത്തോടും * പിന്തിരിഞ്ഞില്ല പോർ ചെയ്താളാമഹാമാരിയും മുനേ! സുബ്രഹ്മണ്യന്റെ വലേറ്റിട്ടവരോരം വലഞ്ഞുടെ * ഭയപ്പെട്ടോടിയില്ലുണ്ടായ് വാനിൽനിന്നു പുഷ്പവർഷവും പ്രാകൃതപ്രളയത്തിങ്കൽ മഹാരുദ്രനൊടൊപ്പമായ് * ദൈത്യന്മാരെ നശിപ്പിക്കും സ്കന്ദൻ തൻ പോരുകാണ്മയാൽ വിമാനമേറിക്കൊണ്ടു വർഷിച്ചാൻ ശംഖചൂഡനും * പേമാരിപോലവൻ ചെയ്ത ശരവർഷനിമിത്തമായ് മഹാന്ധകാരമുണ്ടായിതീയും നന്നായ് ജ്വലിച്ചുതേ * ദേവന്മാരോടിനാർ നന്ദീശ്വരൻ തൊട്ടോരക്കൂട്ടരും സുബ്രഹ്മണ്യനൊരുത്തൻ താൻ നിന്നിതായുധഭൂമിയിൽ * മലകൾ കല്ലുകൾ ഘോരസർപ്പങ്ങൾ വന്മരങ്ങളും അസഹ്യമായി വർഷിച്ചാൻ നൃപൻ ഭീതിവരുമ്പടി * അവന്റെ ശരജാലങ്ങളേറ്റിട്ടു ശിവനന്ദനൻ വന്മഞ്ഞേറ്റു മറഞ്ഞീടും സൂര്യനോടു സമാനനായ് * വീരൻ മുറിച്ചാൻ സ്കന്ദന്റെ ബലം കൂട്ടുന്ന വില്ലിനെ തേരിൻ പീഠങ്ങളും തേരും തകർത്താനാ മഹാബലൻ * ദിവ്യാസ്ത്രത്താൽ മയിലിനെ ക്ഷീണിപ്പിച്ചാൻ തുലോമവൻ ഗുഹന്റെ മാറിൽ സൂര്യനോടൊത്തൊരു വൻവേല് പാഞ്ഞിനാൻ * ക്ഷണം മൂർച്ഛിച്ചുപോയ് പിന്നെ ബോധം വന്നിട്ടെഴീറ്റുടൻ എടുത്താൻ വിഷ്ണു നൽകപ്പെട്ടോരാനല്ല വില്ലവൻ * രത്നജാലം വിളങ്ങുന്ന വിമാനത്തിങ്കലേറിനാൻ ശസ്ത്രാസ്ത്രങ്ങൾ തൊടുത്തേറ്റം ഘോരമായ് പോർ തുടങ്ങിനാൻ * പർവ്വതങ്ങൾ കല്ലുകളും സർപ്പങ്ങൾ വന്മരങ്ങളും ദിവ്യാസ്ത്രം കൊണ്ടു ഭേദിച്ചാൻ കോപത്തോടഗ്നിവാത്മജൻ * ആഗ്നേയാസ്ത്രം ശമിപ്പിച്ചാൻ വാരുണാസ്ത്രത്താൽ പ്രതാപവാൻ

ശംഖചൂഡൻറഥവുംവില്ലുംഛേദിച്ചുലീലയായ് * സൈന്യത്തെയും
സൂതനെയുംകിരീടത്തെയുമങ്ങനെ അയച്ചാൻസൂര്യനോടൊത്തവേലദൈ
ത്യൻറമാറിലായ് * മോഹിച്ചാൻതൽക്ഷണംതന്നെബോധമാർന്നാൻ
ധരാപതി വേഗംവേറെവില്ലുമായിവാഹനത്തിങ്കലേറിനാൻ * മഹാ
മായാവിവർഷിച്ചാൻമായയാൽശരജാലവും ശരവർഷംകൊണ്ടുസുബ്ര
ഹ്മണ്യനേമ്മൂടിനാൻമുനേ! * നൂറുസൂര്യപ്രഭയെഴുംപ്രളയാഗ്നിക്കുതുല്യ
മാം വിസ്ഫുരത്തേജസ്സുചൂഴ്ന്നുള്ളദിവ്യമായുള്ളവേലിനെ * എടുത്തുകൊ
ട്ടുഗുഹനിൽവിട്ടാൻകോപേനദാനവൻ പതിച്ചിതുഗാത്രത്തിൽകാ
ളുംതീജ്ജ്വാലപോലവേ * ശക്തനാംഗുഹനുംശക്തിയേററുമൂർച്ഛിച്ചു
പോയുടൻ എടുത്താക്കാളിയവനെനയിച്ചാൾശിവസന്നിധൗ *
ജ്ഞാനംകൊണ്ടിട്ടുലഘുവായ്ജീവിപ്പിച്ചാൻമഹേശ്വരൻ മഹാബ
ലമത്തുംനൽകി,യെഴീററാനുടനെഗുഹൻ * സ്കന്ദൻറയുദ്ധംരക്ഷി
ക്കാൻകാളിയപ്പോരിലെത്തിനാൾ നന്ദീശ്വരാദിവീരന്മാരവരോടൊ
ത്തുപോയിതേ * യക്ഷരാക്ഷസഗന്ധർവ്വകിന്നരവൃന്ദവും ഘോ
ഷിച്ചാർചിലർവാദ്യങ്ങൾമദ്യവുംകൊണ്ടുപോയ്ചിലർ * കാളിയ
പ്പോരിലെത്തീട്ടുസിംഹനാദംമുഴക്കിനാൾ ആനാദംകേട്ടുമൂർച്ഛിച്ചാർ
ദാനവന്മാരശേഷവും * മഹാട്ടഹാസംബഹുധാചെയ്താളുഗ്രമായ
വൾ മധുപാനംചെയ്തുകൊണ്ടാടിനാളാപ്പോർക്കളത്തിലായ് * അത്യുഗ്ര
യാംകോടകിയുംപാനംചെയ്തീടിനാൾമധു യോഗിനീഡാകിനീദേവ
സമൂഹങ്ങളങ്ങനെ * കാളിയെക്കണ്ടുദൈത്യേശൻക്ഷണംപോർക്കളമെ
ത്തിനാൻ ദാനവന്മാർഭയപ്പെട്ടാരഭയംനൽകിനാൻനൃപൻ * ക്ഷേപി
ച്ചാളഗ്നിയെക്കാളിപ്രളയാഗ്നിയൊടൊപ്പമായ് വസ്ത്രാസ്ത്രംകൊണ്ടുക
ളിയായ്തടുത്താൻശംഖചൂഡനും * വിട്ടാളത്ഭുതമാമുഗ്രവരുണാസ്ത്ര
ത്തെയാനവൾ കളിയായ്താൻദാനവേന്ദ്രൻഗാന്ധർവ്വത്താൽതടുത്തു
തേ * മാഹേശ്വരാസ്ത്രമഗ്നിക്കുതുല്യമായ്വിട്ടുകാളികാ വൈഷ്ണവം
കൊണ്ടുലഘുവായതുംഭേദിച്ചുദാനവൻ * നാരായണാസ്ത്രമദ്ദേവിയയ
ച്ചാൾമന്ത്രപൂർവ്വമായ് നമിച്ചാനതിനെത്തേരിൽനിന്നിറങ്ങീട്ടുദാന
വൻ * പ്രളയാഗ്നിക്കുസമമായോരസ്ത്രംവാനിലേക്കുപോയ് നമിച്ചാ
നതിനെദ്ദണ്ഡംപോലെപിന്നെയുമായവൻ * ബ്രഹ്മാസ്ത്രത്തെമന്ത്രപൂ
ർവ്വംക്രോധമോടവൾവിട്ടുടൻ ബ്രഹ്മാസ്ത്രത്തെക്കൊണ്ടുതന്നെശമിപ്പിച്ചി
ട്ടുദാനവൻ * ഉടനേദേവിദിവ്യാസ്ത്രമയച്ചാൾമന്ത്രപൂർവ്വമായ് തടു
ത്താനതുദിവ്യാസ്ത്രജാലത്താൽതന്നെമന്നവൻ * ഒരുയോജനയുള്ളോ
രുവേൽ വിട്ടുകാളിയൂക്കോടും നൃപൻദിവ്യാസ്ത്രജാലത്താലതുനൂറായ്ന

രുക്കിനാൻ * കോപിച്ചവാൻപാശുപതംമന്ത്രപൂർവ്വമെടുത്തുതേ അയച്ചീടാതിരിപ്പാനായുണ്ടായ്‌വാക്കശരീരിയായ് * മൃത്യുവില്ലിപ്പാശുപതംകൊണ്ടുമീറ്റപനോക്കിൽ ഹരിതൻമന്ത്രകവചംധരിയ്ക്കുംകാലമോളവും * പാതിവ്രത്യമവൻപത്നിയ്ക്കുള്ളകാലംവരയ്ക്കുമേ ജരാമൃത്യുക്കളുണ്ടാകില്ലെന്നു ബ്രഹ്മാവുതൻവരം * എന്നുകേട്ടപ്പാശുപതംവിട്ടില്ലമ്പ് ഭദ്രകാളിയും നൂറുലക്ഷംദാനവന്മാരെക്കളിയായിവിഴുങ്ങിനാൾ * സൂപനേയുംവിഴുങ്ങാനായ്പുറപ്പെട്ടാൾഭയങ്കരി ഉഗ്രദിവ്യാസ്ത്രമതിനാൽ തടുത്താൻശംഖചൂഡനും * ഗ്രീഷ്മസൂര്യപ്രതാപമാംഖഡ്ഗമയച്ചാളംബയങ്ങനേ ദിവ്യാസ്ത്രത്താലതുംനുറുഖണ്ഡമാക്കിനാനവൻ * വിഴുങ്ങാനായായവനേപിന്നെയുംചെന്നിതംബിക ശ്രീമാൻസിദ്ധേശ്വരൻ ദൈത്യൻവളർന്നാനേറ്റവുംമുന്നേ! * മുഷ്ടികൊണ്ടവനേക്കാളീകോപത്തോടുംഭയങ്കരി ഇടിച്ചാളശ്ശംഖചൂഡദൈത്യനേയുംവധിച്ചാൻ * പ്രളയാഗ്നിശിഖയ്ക്കൊക്കുംത്രിശൂലമത്തയയ്ക്കവേ ശംഖചൂഡനിടങ്കയ്യാലതടുത്താനതിനേക്ഷണം * മഹാകോപത്തോടവനേക്കുത്തിനാൾ മുഷ്ടികൊണ്ടവാൾ വട്ടംകറങ്ങിമൂർച്ഛിച്ചുവീണാനായിടിയേറ്റവൻ * ബോധമുണ്ടായെഴുന്നേറ്റക്ഷണത്തിൽശംഖചൂഡനും ബാഹുയുദ്ധം കാളിയോടുചെയ്തിടാതെനമിച്ചുതേ * മറിച്ചാൻദേവിതന്നസ്ത്രംഗ്രഹിച്ചാൻതന്റെതേജസാ ഹരിഭക്തൻമാതൃഭക്തികൊണ്ടയച്ചില്ലൊരസ്ത്രവും * പിടിച്ചിട്ടവനേക്കാളീകറക്കിപ്പലവട്ടവും അതികോപത്തൊട്ടേക്കാട്ടംമേൽഭാഗത്തേക്കെറിഞ്ഞുതേ * മുകളിൽനിന്നുവേഗത്തിൽഭൂവിൽവന്നുപതിച്ചവൻ ഭദ്രയാംകാളിയേഭക്ത്യാനമിച്ചിട്ടെഴുന്നേറ്റുടൻ * തെളിച്ചുയെദ്ധ്യയുദ്ധത്തിനതിസന്തോഷയുക്തനായ് തേരിനിർമ്മിതമാംനല്ലവിമാനത്തിങ്കലേറിനാൻ * ദൈത്യന്മാർതൻ രക്തമെല്ലാംപാനംചെയ്തിട്ടുകാളിയും ക്ഷുത്താർത്താമാംസവൃത്തിന്നുശങ്കരാന്തികമെത്തിനാൾ * രണവൃത്താന്തമാദ്യംതൊട്ടശേഷമറിയിച്ചുതേ ദൈത്യനാശംകേൾക്കമൂലംചിരിച്ചാൻചന്ദ്രശേഖരൻ * ഞാൻദൈത്യരെഭുജിച്ചപ്പോൾവായിൽനിന്നുപതിച്ചവർ ലക്ഷംദാനവരുണ്ടിപ്പോൾശേഷമെല്ലാംഭുജിച്ചുഞാൻ * അവനെക്കൊല്ലുവാൻപാശുപതത്താൽഞാൻതുടങ്ങവേ നിനക്കവദ്ധ്യനിവനെന്നുണ്ടായ്‌വാക്കശരീരിയായ് * ശംഖചൂഡൻമഹാജ്ഞാനീമഹാബലപരാക്രമൻ എൻകിലസ്ത്രമയച്ചില്ലമറിച്ചാനെന്റസായകം.

ശ്രീദേവീഭാഗവതം ഒൻപതാംസ്കന്ധം

ശംഖചൂഡയുദ്ധം.

ഇരുപത്തിരണ്ടാമദ്ധ്യായം



## ഇരുപത്തിമൂന്നാമദ്ധ്യായം

ശ്രീനാരായണൻ പറഞ്ഞു

ശിവൻ തത്വം ശ്രവിച്ചിട്ടു തത്വജ്ഞാനവിശാരദൻ താനേതന്നെ പുറപ്പെട്ടാൻ രണത്തിനായ് ഗണത്തോടും * അതുകണ്ടു ശംഖചൂഡൻ വിമാനം വിട്ടിറങ്ങിനാൻ ദണ്ഡംപോൽ ഭൂവിൽ വീണിട്ടു നമിച്ചാനതിഭക്തിയായ് * നമിച്ചിട്ടു വിമാനത്തിൽ താൻ വേഗത്തോടു കേറിനാൻ സൈന്യത്തെയും ചേർത്തു നല്ല വില്ലാകയ്യിലെടുത്തവൻ യുദ്ധം ചെയ്താൻ പണ്ടു നൂറു വത്സരം ശിവനോടുമായ് * ജയിച്ചതോ ആരുമില്ലപ്പോൾ ശിവനും ശംഖചൂഡനും * ഭഗവാനായുധം വച്ചു ദാനവേന്ദ്രനുമങ്ങനെ രഥത്തിൽ വാണു ദൈത്യേശൻ വൃഷത്തിൽ ചന്ദ്രചൂഡനും * ദാനവന്മാരനേകം പേർ മഥിക്കപ്പെട്ടു ശംഭുവാൽ തൻകൂട്ടത്തിൽ മരിച്ചോരെ ജീവിപ്പിച്ചാൻ ശിവൻ വിഭു * ഈയന്തരത്തിൽ ദുഃഖിച്ചു വൃദ്ധനാമൊരു ഭൂസുരൻ ശംഖചൂഡന്നരികിൽ വന്നവനോടിത്തു ചൊല്ലിനാൻ.

വൃദ്ധബ്രാഹ്മണൻ പറഞ്ഞു

വിപ്രനാകുമെനിക്കിപ്പോൾ ഭിക്ഷ നൽകുക ഭൂപതേ! ഞാനിച്ഛിക്കുന്നതായ്, നീ ചൊൽ സർവ്വസമ്പത്തുമേകുവോൻ * നിരീഹൻ വൃദ്ധനെന്നാലുമാശിക്കുന്നിതു ഞാൻ വിഭോ! കാര്യം പിന്നെപ്പറഞ്ഞീടാം സത്യം ചെയ്യുന്നമാത്രമായ് * പ്രസന്നനായ് തരാമെന്നു സത്യം ചെയ്താൻ നൃപോത്തമൻ മായയാൽ കവചം വേണമെനിക്കെന്നോതിനാനവൻ * കൊടുത്താനദ്ദിവ്യമായ കവചം വാങ്ങിനാൻ ഹരി തുളസീദേവിയെ പ്രാപിച്ചീടിനാൻ ശംഖചൂഡനായ് * ചെയ്താനായവളിൽ വീര്യാധാനവും മായയോടവൻ ഉടനേ വിഷ്ണുവിൻ ശൂലമയച്ചാൻ ദൈത്യനിൽ ശിവൻ * ഗ്രീഷ്മമദ്ധ്യാഹ്നസൂര്യൻപോൽ പ്രളയാഗ്നിക്കു തുല്യമായ് ദുർദ്ധർഷമാം ദുർന്നിവാര്യമവ്യർത്ഥം വൈരിഘാതകം * സർവ്വശാസ്ത്രാസ്ത്രസാരം നേർ ചക്രത്തോടു സമപ്രഭം വിഷ്ണുശിവർക്കെന്നിയസഹ്യമല്ലാത്തതുഭയങ്കരം * ആയിരം വിൽപാടു നീളം വിസ്താരം നൂറു നൻമുഴം അനിർദ്ദേശ്യാനിത്യരൂപം സജീവം ബ്രഹ്മരൂപകം * ബ്രഹ്മാണ്ഡൗഘം നശിപ്പിപ്പാൻ സമർത്ഥം തന്റെ ലീലയാൽ ശംഖചൂഡനിൽ ശൂലം ചാണ്ടിനാൻ ശിവനക്കെട്ടും * ഉടൻ വില്ലുമുപേക്ഷിച്ചു ശ്രീകൃഷ്ണചരണാംബുജം ധ്യാനിച്ചു ഭക്ത്യാ വാണാനാദേ യോഗാസനമതിങ്കലായ് * ശൂലം കേറങ്ങിയ ദൈത്യശരീരത്തിൽ പതിച്ചുടൻ അവനെക്കളിയായ് ഭസ്മമാക്കിത്തീർത്തു രഥത്തൊടും * ദിവ്യഗോപാലബാലൻതൻ രൂപമായ്ത്തീർന്നു മന്നവൻ ദ്വിഭുജൻ മുരളീധ

സ്തൻദിവ്യരത്നമയങ്ങളാം* നല്ഭൂഷണങ്ങൾപൂണ്ടുള്ളോൻഗോപരാൽ പരിവേഷ്ടിതൻ ഗോലോകമെന്നേറമിഷ്ടത്തിൽചെന്നുചേർന്നാൻ * വൃന്ദാവനത്തിലാരാസമണ്ഡലത്തിൽഗമിച്ചവൻ രാധയേയുംകൃഷ്ണനായുംനജിച്ചാനതിഭക്തിയായ് * സുദാമാദേവകണ്ടവരുംപ്രസന്നമുഖപത്മരായ് അതിസ്നേഹത്തൊടുംകൂടിപൂർവ്വസ്ഥാനത്തിലാക്കിനാർ * ദേവഗശ്ശൂലവുംകൃഷ്ണൻതന്നെപ്രാപിച്ചുസാദരം ശംഖചൂഡാസ്ഥികൾശോഖജാതിയായിബ്ഭവിച്ചുടൻ* നാനാപ്രകാരമായ്ദേവപൂജകൾക്കുപകാരമായ്ശംഖതോയമതിശ്ലാഘ്യംദേവപ്രീതികരംപരം* തീർത്ഥതോയസമ്പ്രാപണംപവിത്രംശിവനെന്നിയേ ശംഖത്തിൻശബ്ദമെത്തിക്കിലങ്ങിക്കിൽസ്ഥിരതാന്നമ * നവ്യതീർത്ഥസ്നാനഫലംശംഖതീർത്ഥത്തിനാൽവരും ശംഖംഹരിസ്സ്വധിഷ്ഠാനമെങ്ങുശംഖങ്ങുതാൻമറ്റ്* നാശലക്ഷ്മിയുമട്ടിക്കിൽദൂരത്താക്കുമമംഗലം സ്ത്രീകളുംശൂദ്രരുംശംഖുനിർഘോഷിച്ചിൽകോപമോടുടൻ* അട്ടിയൂക്കവിട്ടന്യദിക്കിലെത്തീട്ടാളുംക്ഷുബ്ധഭീതയായ് ശിവനുംദൈത്യനെക്കൊന്നശ്ശിവലോകത്തിലെത്തിനാൻ * വൃഷഭേന്ദ്രാധനായ് തന്റെഗണങ്ങളോടുംപ്രഹൃഷ്ടനായ് പരമാനന്ദമോടൊത്തുസ്വത്രാവാനിലെത്തിനാർ* ഗന്ധർവ്വർപാടിനാർവാനിൽമുഴങ്ങീനല്ലഭേരികൾ പുഷ്പവർഷവുമുണ്ടായിശിവമൗലിയിലേറ്റവും * മുനീന്ദ്രന്മാരുംസുരന്മാരുംപ്രശംസിച്ചാർമഹേശനെ.

ശ്രീദേവീഭാഗവതം ഒമ്പതാംസ്കന്ധം

ശംഖചൂഡവധോപാഖ്യാനം

ഇരുപത്തിമൂന്നാമദ്ധ്യായം

## ഇരുപത്തിനാലാമദ്ധ്യായം

നാരദൻപറഞ്ഞു

വീര്യാധാനംതുളസിയിൽഭഗവാൻഹരിയെങ്ങനെ ചെയ്താനെന്നഭവാനെന്നോടുരചെയ്തീടണംവിഭോ!

ശ്രീനാരായണൻപറഞ്ഞു

നാരായണൻദേവകാര്യംസാധിപ്പാൻതന്റെമായയാൽ ശംഖചൂഡന്റെകവചംകൈക്കലാക്കീട്ടനന്തരം* ശംഖചൂഡന്റെരൂപത്തിൽപ്രാപിച്ചാൻതുളസീഗൃഹം പാതിവ്രത്യംനശിപ്പിച്ചുദൈത്യനെനിഗ്രഹിക്കുവാൻ * പെരുമ്പറയടിപ്പിച്ചാൻതുളസീദ്വാരസന്നിധൌ ഘോഷിപ്പിച്ചാനസ്സുന്ദരിയെജ്ജയശബ്ദമതുംഹരി * അശ്ശബ്ദംകേട്ടധികമായ്

തോഷിച്ചാളപ്പതിവ്രതാ നോക്കിനാൾകിളിവാതുക്കൽ കൂടിയാരാജവീഥിയിൽ * വിപ്രന്മാർക്കുധനങ്ങൾ കൊളുത്തിച്ചാൾമംഗളത്തെയും ഭിക്ഷുക്കൾക്കും വന്ദികൾക്കും മറ്റുമേകീടിനാൾ ധനം * തേർ വിട്ടിറങ്ങിപ്രാപിച്ചാൻ ദേവിയോടു ഗൃഹാന്തരം രത്നാഭരണസംയുക്തൻ സുന്ദരൻ തന്റെ വല്ലഭൻ * തൻമുമ്പിലവനെക്കണ്ടിട്ടവൾ സന്തോഷമോടുടൻ തൽപാദക്ഷാളനം ചെയ്തു പ്രണമിച്ചു കരഞ്ഞുതേ * രത്നപീഠത്തിലവനെ വാഴിച്ചാൾ കമനീയനാം കർപ്പൂരാദികളോടു ചേർന്നുള്ള താംബൂലമതു മേകിനാൾ * സാഫല്യമായ്തീർന്നെന്റെ ജന്മവും ജീവനായതും പോരിൽ പോയ്കാന്തനാം ഞാൻ ഗൃഹത്തിൽ വന്നു കാണുകയാൽ * സരോമാഞ്ചം കടാക്ഷിച്ചു പുഞ്ചിരികൊണ്ടു കാമിയായ് ചോദിച്ചാൾ ഭംഗിയായിട്ടാരണവൃത്താന്തമൊക്കയും.

തുളസിപറഞ്ഞു

ശിവനോടൊത്തു പോർ ചെയ്തു നിനക്കു ജയമെങ്ങനെ? സംഭവിച്ചു കൃപാരാശേ! യതു നീ ചൊല്ലുകെന്നോടായ് * തുളസിവചനം കേട്ടു വിരിച്ചു കമലാപതി ശംഖചൂഡന്റെ രൂപത്തോടോതിയീ നല്ല വാക്കിനെ.

ശ്രീഭഗവാൻപറഞ്ഞു.

ആറു സംവത്സരങ്ങൾ യുദ്ധം ചെയ്തു വരാനനേ! ദാനവർക്കൊക്കയും നാശം ഭവിച്ചു ചാരുലോചനേ! * രാജിപ്പെട്ടതിനാലപ്പോൾ ഞങ്ങളെ പത്മജൻ സ്വയം ബ്രഹ്മാവിന്നാജ്ഞയാൽ വാനോർക്കേകിനാനധികാരവും * ഞാനെൻഗൃഹത്തിനായ് വന്നു ശിവലോകത്തു പോയ് ശിവൻ എന്നോടീട്ടു ജഗന്നാഥൻ ശയിച്ചാനവളോടുമായ് * അസ്സുന്ദരീരത്നവുമായ് രമിച്ചാനേറ്റവും മുനേ! വ്യത്യാസമിതിയസ്സംഭോഗത്തിൽ കണ്ടാപ്പതിവ്രത * സംശയപ്പെട്ടു ചോദിച്ചാളാരു നീയെന്നു നാരദ!

തുളസിപറഞ്ഞു

ചൊൽക നീയാരു മായേശ! മായയാൽ പൂകിയെന്നെ നീ നശിപ്പിച്ചു സതീധർമ്മം ശപിയ്ക്കുന്നിന്നെയിന്നു ഞാൻ * തുളസീവാക്കു കേട്ടിട്ടു ഹരി ശാപഭയത്തിനാൽ അതിമോഹനമാം തന്റെ രൂപത്തെ സ്വീകരിച്ചു തേ * അവൾ തൻമുമ്പിലായ് കണ്ടാൾ ദേവദേവൻ സനാതനൻ നവനീരദതുല്യാഭൻ ശരൽപങ്കജലോചനൻ കോടിമന്മഥലാവണ്യൻ രത്നഭൂഷണഭൂഷിതൻ * പുഞ്ചിരിക്കൊഞ്ചൽവദനൻ പീതവസ്ത്രം ധരിച്ചവൻ അദ്ദേവനെക്കണ്ടവളും മൂർച്ഛിച്ചാളധികം മുനേ! * ബോധം വന്നിട്ടു പിന്നീടു പറഞ്ഞാളവനോടവൾ.

കമ്പുകൊണ്ടുള്ള മാലയെന്നും ധരിപ്പവൻ പ്രാപിച്ചീടും പദമന്താവുമ ശ്വമേധഫലംദ്ധ്രുവം * തുളസീയുക്തനായ് ചെയ്ത സങ്കല്പമന്തമുടക്ക കിൽ ആ ചക്രാക്കംവസിച്ചീടും കാലസൂത്രത്തിലായവൻ * കള്ളസ്സത്യം തുളസിയോടൊത്തു ചെയ്യുന്നപൂരുഷൻ പതിനാലിന്ദ്രർതൻകാലം ശ്രീ പാകത്തിൽ വാണിടും * തുളസീതോയശകലം മൃത്യുകാലേലഭിപ്പവൻ രഥായാനത്തിൽ വൈകുണ്ഠം പ്രാപിച്ചീടുമസംശയം * അമാവാസ്യാ പൌർണ്ണമിയിൽ ദ്വാദശീസംക്രമത്തിലും എണ്ണതേച്ചിട്ടു മദ്ധ്യാഹ്നരാത്രി യിൽസന്ധ്യയിങ്കലും * ശോഗംചെയ്തോൻ പുലക്കാരൻ ശുദ്ധംമാറീട്ട രാതെ പൻ ഇവക്കിൽ തുളസീപത്രം ഹരിശീഷംമുറിച്ചപോൻ * ഇവത്ത തുളസീപത്രംശുദ്ധംമൂന്നു ദിനംവരേ ശ്രാദ്ധംവ്രതം പൂജ ദാനമിവയ്ക്കായി ട്ടെടുത്തതും * പൂജിച്ചതും വീണു വിണ്ണേഭ്രജലങ്ങളിൽ വീണതും ശുദ്ധം താൻകഴകീട്ടന്യകമ്മങ്ങൾക്കെടുത്തിടാം * നീ ഗോലോകത്തിലാവാ ഴംവൃക്ഷാധിഷ്ഠാതൃദേവിയായ് അതിൽ കൃഷ്ണനൊടും ക്രീഡിക്കും നി ത്യവും ശുഭേ! * ഭാരതത്തിൽ വസിച്ചീടും നദ്യധിഷ്ഠാതൃദേവിയായ് എ ന്നംശമാം സമുദ്രത്തിൻ പത്നിയായും ഭവിച്ചിടും * വൈകുണ്ഠത്തിങ്കൽ നീയെന്റെ സമീപത്തിൽ പതിവ്രതേ! ലക്ഷ്മിക്കൊപ്പം പൂർണ്ണയായും വസിച്ചീടുമസംശയം * നീ ശപിച്ചതിനാലിപ്പോൾ ഞാനല്ലോ രിബ് ഭാ രതത്തിൽ ഞാൻ ഗണ്ഡകീനദിതൻ തീരേ ശൈലമായിബ് ഭവിച്ചിടാം * അതിങ്കൽ കോടികീടങ്ങളുഗ്രദംഷ്ട്രായുധങ്ങളാൽ തച്ഛിലാകുഹരം തോറുമെൻ ചക്രമുള്ളവാക്കിടും * ഏകദ്വാരം നാലു ചക്രം വനമാലാവി ഭൂഷിതം പുതുമേഘനിറം ലക്ഷ്മീനാരായണമതിനു പേർ * ഏകദ്വാരം നാലു ചക്രം പുതുതാം കൊണ്ടൽ പോൽ നിറം വനമാലയതില്ലാത്തതു ലക്ഷ്മീജനാർദ്ദനം * ദ്വാരദ്വയം നാലു ചക്രം ഗോഷ്പദം കൊണ്ടു രാജിതം രഘുനാഥമതിൻ നാമമില്ലതിൽ വനമാലിക * അതിക്ഷുദ്രം രണ്ടു ചക്രം നവമേഘസമപ്രഭം വനമാലികയില്ലാത്തതതു വാമനനാമകം * അ തിക്ഷുദ്രം രണ്ടു ചക്രം വനമാലാവിഭൂഷിതം അതിന്നു ശ്രീധരം നാമം ഗൃ ഹസ്ഥന്മാർക്കു ശ്രീപ്രദം * വൃത്താകാരം സ്ഥൂല,മില്ലാത്തതു താൻ വനമാ ലയും രണ്ടു ചക്രം സ്പഷ്ടമതിൽ ദാമോദരമതിന്നു പേർ * മദ്ധ്യചക്രം മദ്ധ്യ മം വൃത്തം ബാണക്ഷതസമന്വിതം രണരാമമതിൻ നാമമാവനാഴിയുമു ള്ളതു് * ഏഴു ചക്രം മദ്ധ്യമം നൽ കുടതൻ രേഖയുള്ളതു് രാജസമ്പൽ പ്രദം രാജരാജശ്വരമതിന്നു പേർ * സ്ഥൂലം പതിന്നാലു ചക്രം പുതുമേ ഘമതിൻ നിറം പുരുഷാർത്ഥങ്ങളേകുന്നതതിൻ നാമമനന്തമാം * ചക്രാ കാരം രണ്ടു ചക്രം സശ്രീകം ജലദപ്രഭം സഗോഷ്പദം മദ്ധ്യമം പേരതിന്നു മധുസൂദനം * ഗദാധരം സുപ്തചക്രമേകചക്രം സുദർശനം ഹയഗ്രീവം

രണ്ടു ചക്രമശ്വവക്ത്രാഭമായത് * വിസ്താരവദനം രണ്ടു ചക്രം ബൃഹദ്ഭയകരം നരസിംഹം നരന്മാൎക്കു വൈരാഗ്യം നൽകിടുന്നത് * വിസ്തൃതാസ്യം രണ്ടു ചക്രം വനമാലാവിഭൂഷിതം ലക്ഷ്മീനൃസിംഹമെന്നോതും ഗൃഹസ്ഥൎക്കു സുഖപ്രദം * ദ്വാരത്തിൽ താൻ രണ്ടു ചക്രം സശ്രീകം ഭിന്നവക്ത്രവും വാസുദേവമതിൻ നാമം സൎവ്വകാമഫലപ്രദം * പ്രദ്യുമ്നം സൂക്ഷ്മചക്രം നൽ പുഷ്ടമേഘമതിൻ നിറം ബഹുച്ഛിദ്രങ്ങൾ സുഷിരേ ഗൃഹസ്ഥൎക്കും സുഖപ്രദം * രണ്ടു ചക്രങ്ങളുമന്യോന്യം തൊട്ടു പൃഷ്ഠം വിശാലമായ് സങ്കൎഷണമതിൻ രൂപം ഗൃഹികൾക്കു സുഖപ്രദം * അനിരുദ്ധം പീതവൎണ്ണം വൃത്താകാരം സുശോഭനം ഗൃഹസ്ഥൎക്കു സുഖം നൽകുന്നതെന്നോതുന്നു സുജ്ഞകൾ * സാളഗ്രാമമതെദ്ദിക്കിലദ്ദിക്കിൽ ഭഗവാൻ ഹരി വാഴും ലക്ഷ്മിയുമദ്ദിക്കിൽ സൎവ്വതീൎത്ഥങ്ങളോടുമായ് * ബ്രഹ്മഹത്യാദിയായീടുമോരോ പാപങ്ങളൊക്കയും നശിച്ചുപോം നിശ്ചയം താൻ സാളഗ്രാമശിലാൎച്ചനാൽ * ഛത്രാകാരം രാജ്യമേകും ശ്രീയേകും വൃത്തമായത് ദുഃഖത്തെ ശകടാകാരം ശൂലാഗ്രം മൃതിയേകിടും * പിംഗലം ഹാനിയുണ്ടാക്കും വികൃതാസ്യം ദാരിദ്ര്യം ഭഗ്നചക്രം വ്യാധികരം ഭിന്നം മൃതികരം ധ്രുവം * ശ്രാദ്ധം പൂജ വ്രതം ദാനം പ്രതിഷ്ഠ ഇവയൊക്കയും സാളഗ്രാമമതിൻ മുൻപിൽ ചെയ്തീടിൽ ശ്രൈഷ്ഠ്യമേറവും * സൎവ്വതീൎത്ഥസ്നാനമതും വേദം നാലും പഠിക്കയും ദീക്ഷിക്കയും യാഗമെല്ലാം ചെയ്കയുമേറവും * വ്രതങ്ങളേയനുഷ്ഠിക്കയെന്നീകൎമ്മങ്ങളൊക്കയും ചെയ്ത പുണ്യം ലഭിച്ചീടും സാളഗ്രാമാൎച്ചനത്തിനാൽ * സാളഗ്രാമമതിൻ തീൎത്ഥം കൊണ്ടു നിത്യം കുളിപ്പവൻ ഭൂപ്രദക്ഷിണദാനങ്ങൾക്കുള്ള പുണ്യത്തെയാൎന്നിടും * സാളഗ്രാമശിലാതീൎത്ഥമെന്നും സേവിച്ചിടും നരൻ ദേവന്മാർതൻ പ്രസാദത്തെ പ്രാപിച്ചീടുമസംശയം * അവൻ തൻ സ്പൎശമിച്ഛിക്കും ഭൂവിൽ തീൎത്ഥങ്ങളൊക്കയും ശുദ്ധൻ ജീവന്മുക്തനവൻ പ്രാപിക്കും വിഷ്ണുവിൻ പദം * വൈകുണ്ഠത്തിൽ വിഷ്ണുദേവാദാസ്യകൎമ്മങ്ങൾ ചെയ്തുടൻ ഒട്ടനേകം പ്രാകൃതമാം പ്രളയങ്ങൾ വസിച്ചിടും * ബ്രഹ്മഹത്യതുടങ്ങീട്ടുള്ളോരോ പാപങ്ങളൊക്കയും അവനെക്കാണ്കെ ഓടിപ്പോം താൎക്ഷ്യനെക്കണ്ട പാമ്പുപോൽ * അവന്റെ കാൽ പൊടിയിനാൽ വേഗത്തിൽ ഭൂമി ശുദ്ധയാം അവന്റെ ജനനം കൊണ്ടു പിതൃക്കൾക്കും വരും ഗതി * മരിക്കുന്നളവിൽ സാളഗ്രാമതീൎത്ഥം ലഭിക്കുകിൽ പാപങ്ങളെല്ലാം പോയ് വിഷ്ണുലോകം പ്രാപിക്കുമായവൻ * കൎമ്മബന്ധങ്ങളെല്ലാം പോം മുക്തിയേയും ലഭിച്ചിടും ലയിക്കും വിഷ്ണുവിൻ പാദത്തിങ്കലില്ലാത്തസംശയം * സാളഗ്രാമം ധരിച്ചിട്ടു കള്ളസ്സത്യം ഉരച്ചവൻ കുംഭീപാകത്തിൽ വാ

ണീടും ബ്രഹ്മാവിൻകാലമൊളവും * സാളഗ്രാമം ധരിച്ചിട്ടു സങ്കല്പം തെറ്റുമാക്കുവോൻ അസിപത്രമതിൽ വീഴും ലക്ഷം മന്വന്തരം വരെ * സാളഗ്രാമം തുളസിയും തമ്മിൽ വേർപാടു ചെയ്യുവൻ ജന്മാന്തരത്തിൽ പ്രാപിക്കും ഭാര്യതൻ വിരഹത്തിനെ * ശംഖത്തിൽനിന്നു തുളസീദളങ്ങളെ വേർപെടുത്തുവോൻ ഏഴുജന്മം ഭാര്യയന്യേ രോഗിയായി ഭവിച്ചിടും * തുളസീശംഖവും സാളഗ്രാമവും ചേർത്തുവെപ്പവൻ ഹരിതൻപ്രിയനാം ദിവ്യജ്ഞാനിയായും ഭവിച്ചിടും * ഭാര്യാഭർത്താക്കളായ്ത്തീർന്നിട്ടൊരുനാളിൽ സുഖിക്കിലും അവർ തമ്മിൽ പിരിഞ്ഞിടിൽ ദുഃഖമുണ്ടാം പരസ്പരം * ഒരുമന്വന്തരം ശംഖചൂഡൻതൻ ഭാര്യയായിനീ ശംഖനോടുള്ള വേർപാടുദുഃഖം താൻ കേവലം തവ * ഭഗവാൻ ഹരിയീവണ്ണം പറഞ്ഞിട്ടു നിറുത്തിനാൻ അവളദ്ദേഹവും വിട്ടു ദിവ്യദേഹമെടുത്തുടൻ * ലക്ഷ്മിയെപ്പോൽ തുല്യയായ് വിഷ്ണുവക്ഷസ്സിങ്കൽ വസിച്ചുതേ അവളോടൊത്തു വൈകുണ്ഠം പ്രാപിച്ചാൻ കമലാപതി * ലക്ഷ്മി സരസ്വതീ ഗംഗാ തുളസീ നാലുപേരിവർ ഭഗവാനാം വിഷ്ണുവിന്റെ പത്നിമാരായിനാരഹോ! * ഉടനെയവൾ ദേഹത്തിൽനിന്നുണ്ടായ് ഗണ്ഡകീനദി അതിൻ കരയ്ക്കു ഹരിയും പുണ്യമേകുന്ന ശൈലമായ് * അതിൽ ശിലകളെ നാനാമട്ടിലാക്കും പുഴുക്കളും ജലത്തിലവ വീണിട്ടു ഫലദങ്ങളുമാം ദൃഢം * സ്ഥലസ്ഥങ്ങൾ നിഷ്ഫലങ്ങൾ സൂര്യരശ്മികളേൽക്കയാൽ എല്ലാമേവം പറഞ്ഞു ഞാനിനിക്കേൾക്കേണ്ടതെന്തുവാൻ?

ശ്രീദേവീഭാഗവതം ഒൻപതാംസ്കന്ധം

തുളസീവചനം

ഇരുപത്തിനാലാമധ്യായം.

---

## ഇരുപത്തിയഞ്ചാമധ്യായം.

---

നാരദൻപറഞ്ഞു

വിഷ്ണുപത്നീ തുളസിയെയെപ്പോൾ പൂജിച്ചിടേണ്ടതും അവൾതൻ പൂജയും സ്തോത്രമതും നീയുരചെയ്യണം * ആദ്യം പൂജിച്ചതാരാരാണവളെ സ്തുതിചെയ്തതും എന്തുകൊണ്ടാണവൾ പൂജ്യയായതും ചൊല്ലുക എന്നോടായ്.

സൂതൻപറഞ്ഞു

നാരദൻതൻ വാക്കുകേട്ടു ചിരിച്ചാമുനിപുംഗവൻ പാപം പോക്കുന്നതാം നല്ലകഥ ചൊൽവാൻ തുടങ്ങിനാൻ.

നാരായണൻ പറഞ്ഞു

പൂജിച്ചിട്ടുത്തുളസിയെരമിച്ചാൻ ഭഗവാൻഹരി ലക്ഷ്മിയോടൊപ്പമവളെഭാവിച്ചാൻ ഗൌരവത്തിനാൽ * സഹിച്ചിതവൾതൻസംഗം ലക്ഷ്മിയുംഗംഗയുംമുനേ! അവൾസ്സൗഭാഗ്യംകണ്ടുതീരെസ്സഹിച്ചില്ലസരസ്വതി * പ്രഹരിച്ചാളവൾവിഷ്ണുവിൻെറമുൻപിൽവച്ചിട്ടുരണ്ടായിൽ അവൾമറഞ്ഞുലജ്ജിച്ചിട്ടപമാനംനിമിത്തമായ് * സർവ്വസിദ്ധേശ്വരീദേവിജ്ഞാനസിദ്ധിസ്വരൂപിണീ അദൃശ്യയായ്തീർന്നുകോപംമൂലംവിഷ്ണുവിൻെറകൺ* കാണാഞ്ഞിട്ടവളെ വിഷ്ണു, വാണിയോടുപറഞ്ഞുടൻ അവൾതന്നാജ്ഞയുംവാങ്ങിത്തുളസീവനമെത്തിനാൻ * അതിൽചെന്നു കുളിച്ചിട്ടാത്തുളസീദേവിയെഹരിധ്യാനംചെയ്താൻപൂജചെയ്താൻസ്തുതിച്ചാനതിഭക്തിയായ് * ലക്ഷ്മീമായാകാമവാണീബീജപൂർവ്വംദശാക്ഷരം വൃന്ദാവനീചതുർത്ഥ്യന്തമഗ്നിഭാര്യാസമന്വിതം * കല്പവൃക്ഷത്തിനോടൊക്കമീമന്ത്രംകൊണ്ടുവേണ്ടപോൾ പൂജിച്ചീടുന്നവന്നുണ്ടാംസർവ്വസിദ്ധികളുംദൃഢം * ധൂപംദീപംചന്ദനവുംസിന്ദൂരംനല്ലപൂക്കളും നൈവേദ്യമുപചാരങ്ങൾസ്തോത്രങ്ങൾകൊണ്ടുമായവൻ * സേവിച്ചാൻ,തുളസീവൃക്ഷംവിട്ടുപ്രത്യക്ഷയായവൾ ആശ്രയിച്ചാൾമോദമോടുഹരിപാദാംബുജങ്ങളെ * നീസർവ്വപൂജ്യയായ്തീരുമെന്നേകീവരവുംഹരി ധരിക്കാംനിന്നെഞാൻമൂർദ്ധാവിങ്കലുംമാറിലുംശുഭേ! * ധരിക്കുംനിന്നെമൂർദ്ധാവിൽദേവന്മാർതൊട്ടുശേഷരും എന്നോതീട്ടവളോടൊത്തുവൈകുണ്ഠത്തിന്നുപോയ്വിഭു.

നാരദൻ പറഞ്ഞു

സ്തോത്രമെന്തെന്തു വാൻധ്യാനമെന്തുപൂജാവിധാനവും തുളസിക്കുള്ളതെന്നോടുരച്ചീടുകനീവിഭോ!.

നാരായണൻ പറഞ്ഞു

അവൾമറയവേവൃന്ദാവനത്തിൽവെച്ചുമാധവൻ സ്തുതിച്ചാനത്തുളസിയേവിരഹാതുരനായ്ത്തുലോം.

ശ്രീഭഗവാൻ പറഞ്ഞു

വൃന്ദങ്ങളായിവൃക്ഷങ്ങളെപ്പൊളെങ്ങുഭവിക്കിലും എൻപ്രിയാവൃന്ദയെന്നോതു,മവളെഞാൻഭജിച്ചിടാം * പണ്ടുതുദേവിയുണ്ടായിതാദ്യംവൃന്ദാവനത്തിലായ് വൃന്ദാവനാഖ്യയാർന്നീടുമവളെഞാൻഭജിച്ചിടാം* പൂജിച്ചീടുന്നതാരെയാണെല്ലാലോകത്തിലുംസദാ വിശ്വപൂജിതയാംപൂജ്യയവളെഞാൻഭജിച്ചിടാം ആരാൾശുദ്ധങ്ങളാക്കുന്നീലോകങ്ങളെയുമെപ്പോഴും ഭജിക്കുന്നുവിരഹിയായ്വിശ്വപാവിനിയംബേ...

തുല്യരാകില്ലവാരേനാമമേതൊന്നില്ലാതെപൂക്കളാൽ കാണ്മാനിഹരിച്ചിട
ുന്നതശ്രേഷ്ഠമാംപുഷ്പസാരയെ * ഭക്തന്മാർക്കതുകിട്ടീടിലുണ്ടാമാനന്ദ
മേററവും നന്ദിനീനാമമോടൊത്തൊരവൾ പ്രീതയാകണം * ഏവൾ
ക്കുതുലയില്ലതുലോകത്തിങ്കലുമെന്നപോൽ തുളസീനാമമാർന്നുള്ളോ
രവളേയാശ്രയിച്ചിടാം * ശ്രീകൃഷ്ണൻതൻപ്രാണപ്രേയസിയാംപ്രിയതമാ
സതീ അക്കൃഷ്ണജീവനീ പാലിയ്ക്കട്ടെയെന്നുടെജീവനേ * ഈവണ്ണം
സ്തുതിചെയ്തിട്ടുവസിച്ചാൻ രമാപതി കണ്ടാൻസാക്ഷാൽതുളസിയേ
പാദപത്മത്തിൽവീണവളേ * കരഞ്ഞുമപമാനത്താൽമാനിനീമാനമേ
റിയോൾ അവളേക്കണ്ടവൻവേഗംധരിച്ചാൻതന്റെമാറിലായ് * വാ
ണീതന്നാജ്ഞയാപോയാൻവൈകുണ്ഠത്തിന്നുമാഹരി രമിച്ചാനവ
ളോടൊത്തിട്ടതിയായാമഹാപ്രഭു * സർവ്വപൂജിതയാംനീയെന്നവൾക്ക
വരമേകിനാൻ ഞാനും ചേർക്കാം ശിരസ്സിങ്കൽവന്ദ്യാമാന്യയെനിക്കുമേ *
ആവരംകൊണ്ടേററമവൾതുഷ്ടയായ്ബ്ഭവിച്ചുതേ അവളെക്കൊണ്ടു
പോയ്വാണിവാഴിച്ചൂതൻസമീപമായ് * ലക്ഷ്മിയുംഗംഗയുംമന്ദഹാ
സത്തോടുവന്നകമായ് പ്രവേശിപ്പിച്ചിതവളേഗൃഹത്തിന്നുള്ളിലെ
യ്ക്കുടൻ * വൃന്ദാ, വൃന്ദാവനീ, വിശ്വപൂജിത, വിശ്വപാവനീ, പുഷ്പസാ
രാ, നന്ദിനീ; നൽതുളസീ, കൃഷ്ണജീവനീ * അർത്ഥത്തോടുള്ളോരീയെട്ടുനാമ
മാംസ്തോത്രമേതവൻ ചൊല്ലിപ്പൂജിയ്ക്കുമവനശ്വമേധത്തിൻഫലം *
കാർത്തികപൌർണ്ണമിയിലത്തുളസീജന്മമംഗലം അന്നുപൂജിച്ചിതവളേ
ഭഗവാൻപണ്ടുനാരദ! * അന്നാവിശ്വപൂജ്യമാകുമവൾതൻപൂജഭ
ക്തിയായ് ചെയ്യുന്നവൻപാപമററാവിഷ്ണുലോകംഗമിച്ചിടും * വൃശ്ചി
കേതുളസീപത്രംവിഷ്ണുക്കേതന്നർപ്പിക്കുവോൻ ഗോദാനമയുതംചെയ്തഫ
ലംപ്രാപിച്ചിടുംധ്രുവം * പുത്രനുണ്ടാമപുത്രന്നുഭാര്യാഹീനന്നുഭാര്യയും
ബന്ധുഹീനന്നുനൽബന്ധുവുണ്ടാംസ്തോത്രംശ്രവിക്കിലും * രോഗിയ്ക്കു
രോഗമില്ലാതാമരം ബദ്ധന്നുബന്ധനം ഭീതന്നുഭയവുംപോകുംപാ
പിയ്ക്കുംപാപമററുപോം * ചൊല്ലിനേൻസ്തോത്രമീവണ്ണം, കേൾക്കപൂ
ജാവിധിക്രമം കണ്വശാഖോക്തമറിയുന്നതുവേദത്തിൽനിയത്തു് *
അവൾതൻപൂജയാവൃക്ഷമതിലാവാഹനംവിനാ ധ്യാനിച്ചിട്ടുപചാര
ത്താൽപൂജിയ്ക്കിൽപാപനാശനം * തുളസീപുഷ്പസാരാനൽസതീശുദ്ധാ
മനോഹര പാപമാംവിറകിന്നേറെജ്വലിയ്ക്കുംതീയൊടൊത്തവൾ *
തുളസീസമമായില്ലപൂവെന്നായ് വേദവാക്യവും എല്ലാത്തിലുംവച്ചശു
ദ്ധയെന്നായികേഴ്വിയുള്ളതു് * ധരിക്കേണ്ടവളിഷ്ടമെല്ലാമേകുവോൾവി
ശ്വപാവനീ ഭക്തിമുക്തിദജീവന്മുക്തയെഞാൻഭജിച്ചിടാം *

ഏവംധ്യാനിച്ചുപൂജിച്ചുവാഴ്ത്തീട്ടുപ്രണമിയ്ക്കണം തുളസ്യുപാഖ്യാനമേവമാതിയിനിക്കേൾക്കേണ്ടതെന്തുവാൻ?

ശ്രീദേവീഭാഗവതം ഒമ്പതാംസ്കന്ധം
തുളസ്യുപാഖ്യാനം
ഇരുപത്തഞ്ചാമദ്ധ്യായം.

---

## ഇരുപത്താറാമദ്ധ്യായം

---

നാരദൻ പറഞ്ഞു

ഏവംതുളസ്യുപാഖ്യാനംകേട്ടുഞാനമൃതോപമം ചൊൽകവിസ്താരമാംസാവിത്ര്യുപാഖ്യാനമെനിക്കുനീ * വേദമാതാവുസാവിത്രിയതെങ്ങവിച്ചുമങ്ങനേ ആദ്യംപൂജിച്ചതാർപിന്നെപൂജചെയ്തതുമേതവർ?

നാരായണൻപറഞ്ഞു

സാവിത്രിയാദ്യംവിധിയാൽപൂജിയ്ക്കപ്പെട്ടുനാരദ! പിന്നെദ്ദേവകരുംപൂജിച്ചുവിദ്വാന്മാരുമനന്തരം * പൂജിച്ചാനശ്വപതിയാംഭൂപനുംഭാരതത്തിലായ് നാലുജാതികളുംപിന്നെപൂജിച്ചാരവളെമുനേ!

നാരദൻപറഞ്ഞു

അശ്വപതിയാംഭൂപനവൻപൂജിച്ചതെന്തിനായ് വിദ്വാന്മാരുംസുരന്മാരുംപൂജചെയ്തതുമെന്തിനായ്.

നാരായണൻപറഞ്ഞു

മദ്രദേശത്തിലുണ്ടായിഭൂപ"അശ്വപതി"മ്മഹാൻ ശത്രുക്കളെജ്ജയിക്കുന്നോൻമിത്രങ്ങൾക്കുസുഖപ്രദൻ * "മാലാവതി"യവൻപട്ടമഹിഷീധർമ്മചാരിണി വിഷ്ണുവിന്നുമഹാലക്ഷ്മിയെന്നപോൽകീർത്തികേട്ടവൾ * വസിഷ്ഠനുപദേശിക്കകൊണ്ടിട്ടാവന്ധ്യയാമവൾ സാവിത്ര്യാരാധനംചെയ്താൾഭക്തിയോടൊത്തുനാരദ! * വരംലഭിച്ചില്ലദർശിച്ചതുമില്ലംബയേയവൾ അതിദുഃഖത്തോടുംകൃശീഗൃഹംപ്രാപിച്ചിതങ്ങനേ * ദുഃഖിക്കുമവളേക്കണ്ടുസമാധാനംപറഞ്ഞുടൻ പുഷ്കരത്തിന്നുപോയ് ഭൂപൻസാവിത്രീസേവചെയ്യുവാൻ * തപംചെയ്താൻനൂറുവർഷംജിതേന്ദ്രിയനതായവൻ സാവിത്രിയേക്കണ്ടതില്ലവാക്കുണ്ടായശരീരിയായ് * ഗായത്രിപത്തുലക്ഷംനീജപിച്ചീടുകയെന്നതായ് ആകാശത്തിങ്കലുണ്ടായോരാവാക്യംകേട്ടമന്നവൻ * ഇയ്യന്തരത്തിലടുക്കലെത്തിനാനപ്പരാശരൻ ഉടനേനമനംചെയ്തനൃപനോടോതിയാമുനി.

മുനിപറഞ്ഞു

പകൽചെയ്തോരുപാപംപോമൊരുഗായത്രികൊണ്ടുതാൻ പ

ത്തായതിന്നാൽ രാവും പകലും ചെയ്ത പാപവും * ആറാവർത്തിയതാൽ പോകും മാസത്തിൽ ചെയ്ത പാതകം വത്സരം ചെയ്ത പാപം പോം സഹസ്രാവർത്തി ചെയ്യുകിൽ * ലക്ഷത്താൽ ജന്മജം പത്തുലക്ഷത്താലന്യജന്മജം സപ്തജന്മകൃതാപാപം പോകും കോടി ജപിക്കുകിൽ * പത്തുകോടിജ്ജപം കൊണ്ടുവരുമായിപ്രക്രമുക്തിയും വലത്തുകൈ കമഴ്ത്തീട്ടു മെത്ത പാമ്പിന്റെ പത്തിപോൽ * ദ്വിജൻ പ്രാങ്മുഖനായ് കണ്ണിളക്കാതെ ജപിക്കണം അനാമികാമധ്യദേശാങ്കകീഴ് ദക്ഷാവർത്തനീതിയായ് * തർജ്ജനീമൂലപര്യന്തം, ഒരു കൈകൊണ്ടു ജപമിങ്ങനേ സ്ഫടികം വെൺതാമര തൻമണിയീവകമാലയേ * ശുദ്ധമാക്കി ജപിക്കണം തീർത്ഥക്ഷേത്ര സ്ഥലങ്ങളിൽ അരയാലിലയിൽ പത്മത്തിങ്കലോ വച്ചുമാലയെ * ഗോരോചനയിലും മെത്ത മുക്കി ഗായത്രിയാൽ ജലേ നൂറു ഗായത്രിവിധിപോലതിൽ തെട്ടു ജപിക്കണം * അല്ലെങ്കിൽ പഞ്ചഗവ്യത്തിലിട്ടു ശുദ്ധിവരുത്തണം ഗംഗാജലത്തിൽ മുക്കിട്ടു ശുദ്ധമാക്കാം വിശുദ്ധനായ് * ആമാലയാൽ പത്തുലക്ഷം ജപിച്ചീടുക മാനവ! കാണാം സാവിത്രിതേജസ്സമം മൂന്നിലെപ്പാപമറവുടൻ * കാലത്തുച്ചയ്ക്കു വയ്യിട്ടും ചെയ്തീടുന്നു ദിനംപ്രതി സന്ധ്യാകർമ്മ, മശുദ്ധൻതാനതു ചെയ്യാത്തവൻ ദ്വിജം * സന്ധ്യാഹീനൻ ശുദ്ധിയറ്റോൻ കർമ്മാനർഹൻ പ്രപാത്തമ! പകൽ ചെയ്യുന്ന സൽക്കർമ്മമവനു ഫലമായ് വരാ * പൂർവ്വപശ്ചിമസന്ധ്യാനുഷ്ഠാനം ചെയ്യാത്ത ഭൂസുരൻ അനർഹൻ വിപ്രകർമ്മങ്ങൾക്കെല്ലാം ശൂദ്രനുതുല്യമായ് * ജീവിച്ചോളം സന്ധ്യ മൂന്നുമനുഷ്ഠിക്കുന്ന പൂരുഷൻ തേജസ്സാലും തപം കൊണ്ടും സദാസൂര്യനുതുല്യനാം * അവന്റെ പാദധൂളി കൊണ്ടു, ശുദ്ധയാമീവസുന്ധര സന്ധ്യാപൂതൻ ദ്വിജൻ ജീവന്മുക്തൻ തേജസ്വിയായവൻ * തത്സ്പർശത്താൽ ശുദ്ധമായിത്തീരും തീർത്ഥങ്ങളൊക്കെയും പോകും പാപങ്ങൾ സർപ്പങ്ങൾ താർക്ഷ്യനെക്കാൺകിലെന്നപോൽ * സന്ധ്യാഹീനൻ ബ്രാഹ്മണന്റെ പിതൃക്കൾ തർപ്പണത്തെയും സുരന്മാർ പൂജകളെയും തൃപ്തരായ് സ്വീകരിച്ചിടാ * അദ്ദേവീഭക്തിയില്ലാത്തോൻ തൻമന്ത്രാ ജപിയാത്തവൻ ഉത്സവം ചെയ്തിടാത്തോനും പെരുംപാമ്പിനൊടൊത്തവൻ * വിഷ്ണുമന്ത്രം ജപിക്കാത്തോൻ സന്ധ്യാവന്ദനവർജ്ജിതൻ ഏകാദശീഹീനനും താനെ പെരുംപാമ്പിനൊടൊത്തവൻ * ഭക്ഷിക്കാത്തോൻ വിഷ്ണുവിന്റെ നൈവേദ്യം വൃഷവാഹകൻ ശൂദ്രാന്നഭോജി ദ്വിജനും പെരുമ്പാമ്പിനൊടൊത്തവൻ * ശൂദ്രപ്രേതം ദഹിപ്പിപ്പോൻ വൃഷലീപതിയാം ദ്വിജൻ ശൂദ്രപാചകനും പാർത്താൽ പെരുമ്പാമ്പിനൊടൊത്തവൻ * ശൂദ്രപ്രതിഗ്രാഹി ശൂദ്രനെ യജിപ്പിച്ചിടുന്നവൻ മഷിജീവി

ഖഡ്ഗജീവിയും പെരുമ്പാമ്പിനെ തിന്നവൻ കന്യയെയും വിഷ്ണുവിന്റെ നാമവും വിററിടുന്നവൻ ഇഷ്ടസ്നാനന്നവന്ധ്യനാളോക്താവായുള്ള വിപ്രനും * ഭേജിവീപലിശവാങ്ങിട്ടുകാലം കഴിപ്പവൻ വിദ്യയെ വിററിട്ടുണ്ണോനും പെരുമ്പാമ്പിനൊടൊത്തവൻ * സൂര്യോദയേ നിദ്രചെയ്യോൻ മത്സ്യം ഭക്ഷിച്ചീടും ദ്വിജൻ ദേവിയെപ്പൂജിയാത്തോനും പെരുമ്പാമ്പിനൊടൊത്തവൻ * എന്നോതീട്ടാമുനിശ്രേഷ്ഠൻ സാവിത്രീപൂജയൊക്കയും അവനായുപദേശിച്ചാൻ നൽധ്യാനാദികളും മുനേ! * ഇതെല്ലാം നൃപനകീട്ടു പ്രാപിച്ചാൻ തന്റെയാശ്രമം സാവിത്രിയെപ്പൂജചെയ്യുവരവും വാങ്ങിനാൻ നൃപൻ.

നാരദൻ പറഞ്ഞു.

സാവിത്രിതൻധ്യാനമെന്തു പൂജാവിധിയുമെങ്ങനെ എന്തു മന്ത്രം സ്തോത്രമതും നൾകിപ്പറയാൻ പരാശരൻ * നൃപനാവേദജനനീപൂജയെത്തുവിധിപ്പടി ചെയ്തിട്ടെന്തു വരംവാങ്ങി? വിധിപോൽ പൂജ ചെയ്യവാൽ * മാഹാത്മ്യമേറുമിവയേ കേൾപ്പാനിച്ഛിച്ചീടുന്നു ഞാൻ രഹസ്യമാകയാൽ വേദ ചൂരക്കിപ്പറയുന്നതേ * കൃഷ്ണത്രയോദശീജ്യേഷ്ഠശുദ്ധകാലേ പതുർദ്ദശീ ഇവയിൽഭക്തിയോടാചരിക്കണം നന്നല്ലാതീവ്രതം * നൈവേദ്യങ്ങൾ പതിനാലു പതിനാലു ഫലങ്ങളും അപ്പിച്ചു ധൂപദീപം ചെയ്തീ ദൂഷാണ്ടാചരിക്കണം * വസ്ത്രം യജ്ഞോപവീതം നൽഭോജനം വിധിപോലെയും നൾകീട്ടുമംഗലഘടസാവിത്രീപൂജ ചെയ്യണം * ഗണേശൻ ഭാസ്കരൻ വഹ്നി വിഷ്ണുവും ശിവനും ശിവാ പൂജിച്ചിട്ടിവരെപ്പിന്നെ ഘടപൂജ കഴിക്കണം * മാദ്ധ്യന്ദിനത്തിൽ ചൊല്ലു കേൾ സാവിത്രീദേവിതന്നുടെ ധ്യാനം സ്തോത്രം പൂജ സർവ്വകാമദമാകും മന്ത്രവും * ശ്വേതവർണ്ണം ബ്രഹ്മതേജസ്സിനാലുററം ജ്വലിപ്പവൾ ആയിരം ഗ്രീഷ്മമധ്യാഹ്നസൂര്യർതൻ പ്രഭയാന്നവൾ * പുഞ്ചിരിക്കൊഞ്ചൽ മുഖിയാൾ രത്നഭൂഷണഭൂഷിത തീയിൽ വെക്കാത്തോടയാളുന്നോൾ ഭക്താനുഗ്രഹവിഗ്രഹ * സുഖദാ മുക്തിദാ ശാന്താ കാന്താ ലോകവിധിക്കവൾ സർവ്വസമ്പൽസ്വരൂപാ നൽസമ്പത്തെല്ലാം കൊടുപ്പവൾ * വേദാധിഷ്ഠാനമായുള്ളോൾ വേദശാസ്ത്രസ്വരൂപിണി ഭജിക്കുന്നേൻ വേദമാതാവാമപ്പുണ്യവതീമയേ * ഏവം ധ്യാനിച്ചു നൈവേദ്യം ചെയ്തിട്ടു പ്രണമിക്കണം പിന്നെ ഘടത്തിൽ ധ്യാനിച്ചിട്ടാവാഹിക്കുക ഭക്തിയായ് * പതിനാറുപചാരങ്ങൾ ചെയ്യണം മന്ത്രപൂർവ്വമായ് പൂജിച്ചു വിധിപോൽ സ്തോത്രം ചെയ്തു ഭക്ത്യാ നമിക്കണം * ആസനം പാദ്യമർഘ്യം നൽസ്നാനം ഗന്ധാനുലേപനം ധൂപം ദീപം സുനൈവേദ്യം താംബൂലം ശീതമാം ജലം * വസ്ത്രം ഭൂഷ

ണവുംമാല്യംഗന്ധശോഭനീയകം മനോഹരമതാംതൽപാപതിനാഗി
വയായ്‌വരും * ചന്ദനംകൊണ്ടുനിർമ്മിച്ചംസുവർണ്ണമയമായതും ആസ
നംപുണ്യദംദേവി!നിനക്കർപ്പിച്ചിടുന്നുഞാൻ * ശീതത്മാദകംപുണ്യദമാം
പാദ്യംപ്രീതികരംശുഭലോം പൂജയ്ക്കംഗംമഹാശുദ്ധംനിനക്കർപ്പിച്ചിടുന്നു
ഞാൻ * കറുകപ്പൂവോടുംചന്ദനശംഖതോയംസുപുണ്യദം പവിത്രരൂപ
മാമർഘ്യമർപ്പിക്കുന്നുനിനക്കുഞാൻ * സുഗന്ധമാംഗന്ധതോയംസ്നാന
ത്തിന്നായ്‌നിനക്കിതാ ഭക്തിയോടുംസമർപ്പിക്കുന്നതിനെസ്വീകരിയ്ക്കു
നീ * ഗന്ധദ്രവ്യോത്ഭവംപുണ്യംപ്രീതിദംദിവ്യഗന്ധദം ഗന്ധതോയംസ
മർപ്പിക്കുന്നാംബികേഞാൻനിനക്കിതാ * സർവ്വമംഗലമേകീടുംസർവ്വമംഗല
രൂപമാം പുണ്യധൂപമിതാദേവി!സ്വീകരിക്കമഹേശ്വരി! * സുഗന്ധ
യുക്തംസുഖദംനിനക്കർപ്പിച്ചിടുന്നുഞാൻ ജഗത്തെല്ലാംജ്വലിപ്പിക്കുമിരു
ട്ടെല്ലാംകളഞ്ഞിടും * പ്രകാശിക്കുംപ്രദീപംഞാൻനിനക്കർപ്പിച്ചിടുന്നി
താ തുഷ്ടിയുംപുഷ്ടിയുംനൽകുംക്ഷുത്തുപോംപ്രതിവാച്ചിടും * പുണ്യദംരു
ചിയേറീടുംനൈവേദ്യംസ്വീകരിക്കുനീ രമ്യമായുള്ളതാംബൂലംകർപ്പൂരാ
ദിസുവാസിതം * പുഷ്ടിദംതുഷ്ടിദംഞാനിന്നർപ്പിക്കുന്നുനിനക്കിതാ സു
ശീതളംശീതമയംദാഹനാശകരംപരം * ജഗത്തിൽജീവനംനല്ലജലം
നീസ്വീകരിയ്ക്കുക ദേഹശോഭാകരംനല്ലസഭാശോഭാവിവർദ്ധനം * തുല
കൊണ്ടുള്ളതുംപട്ടാൽവസ്ത്രങ്ങൾസ്വീകരിക്കനീസുഖദംപുണ്യദംസ്വർണ്ണര
ത്നങ്ങൾകൊണ്ടുനിർമ്മിതം * ശ്രീകരംഭംഗിയേറുന്നഭൂഷണംനീഗ്രഹിക്കു
ക ഫലവൃക്ഷത്തിലുണ്ടായിപ്പലമട്ടുവിളങ്ങിടും * ഫലസ്വരൂപംഫലദം
ഫലത്തെസ്വീകരിക്കനീ സർവ്വമംഗലരൂപംനൽസർവ്വമംഗലമംഗലം *
നാനാപുഷ്പമയംനന്നായ്‌ശോഭിച്ചിടുന്നതെപ്പോഴും * പുണ്യദംപ്രീതി
ദംമാല്യംസ്വീകരിച്ചീടുകംബികേ! ഗന്ധാഢ്യംപുണ്യദംഗന്ധംനീഗ്ര
ഹിക്കുകനെററിയിൽ * ശോഭയേററാവളർത്തീടുമുത്തമംഭൂഷണങ്ങളിൽ
ഏററവുംരമ്യമായുള്ളസിന്ദൂരംസ്വീകരിക്കനീ * പുണ്യസൂത്രകൃതംശുദ്ധ
മേറീടുംകെട്ടുമാർന്നതു് മന്ത്രശുദ്ധംയജ്ഞസൂത്രമിതുനീസ്വീകരിക്കുക *
ഇതെല്ലാംമൂലമന്ത്രംകൊണ്ടേകിബ്ഭക്തൻസ്തുതിക്കണം പിന്നെബ്ഭ
ക്ത്യാദക്ഷിണയുംദ്വിജന്നായിക്കൊടുക്കണം * ലക്ഷ്മീമായാകാമബീജം
സാവിത്രീനൽചതുർത്ഥിയായ് അഗ്നിതൻപത്നിയുംമൂലമന്ത്രമെട്ടക്ഷരം
മതം * മാധ്യന്ദിനോക്തമാംസ്തോത്രംസർവ്വകാമഫലപ്രദം വിപ്രജീവ
നരൂപംഞാൻപറയാംകേട്ടുകൊൾകതും * ഗോലോകത്തിൽവിധിക്കേ
കീകൃഷ്ണൻസാവിത്രിയെപ്പണ്ട സത്യലോകത്തിലവനോടൊത്തുപോകായ്ക
യാലവൾ * കൃഷ്ണൻതന്നാജ്ഞയാൽബ്രഹ്മാവവളെസ്തുതിചെയ്തതേ ഉട
നേയവൾതോഷിച്ചുവിധിയെപ്പതിയാക്കിനാൾ.

ബ്രഹ്മാവു പറഞ്ഞു

സച്ചിദാനന്ദരൂപേ! നീ മൂലപ്രകൃതിയായവൾ ഹിരണ്യഗർഭരൂപേ! നീ പ്രസാദിക്കക സുന്ദരി! * തേജസ്സ്വരൂപേ! പരമേ! പരമാനന്ദരൂപിണി! ദ്വിജന്മാർതൻ ജാതിരൂപേ! പ്രസാദിക്കക സുന്ദരി! * നിത്യേ! നിത്യപ്രിയേ ദേവി! നിത്യാനന്ദസ്വരൂപിണി! സർവ്വമംഗലരൂപേ! നീ പ്രസാദിക്കക സുന്ദരി! * സർവ്വസ്വരൂപേ! ദ്വിജർതൻ മന്ത്രസാരേ! പരാൽപരേ! സുഖദേ! മോക്ഷദേ! ദേവി, പ്രസാദിക്കക സുന്ദരി! * വിപ്രർതൻ പാപവിറകിന്നഗ്നിക്കൊത്ത മഹേശ്വരി! ബ്രഹ്മതേജഃപ്രദേ! ദേവി! പ്രസാദിക്കക സുന്ദരി! * ദേഹംവാക്കമനസ്സാലും ചെയ്യുംപാപമശേഷവും നിന്നെസ്സ്മരിക്കിലുടനേ നന്നായി നശിച്ചുപോം * ഏവം സ്തുതിച്ചാ ബ്രഹ്മാവു സഭസ്സിങ്കലിരുന്നതേ സാവിത്രിയാ വിധിയോടും ഗമിച്ചു ബ്രഹ്മമന്ദിരം * ഇതു നൽസ്തോത്രത്തിനാലശ്വപതിയും സ്തുതിചെയ്കയാൽ സാവിത്രിയെക്കണ്ടു വരം വരിച്ചാനിഷ്ടപോലവേ * സന്ധ്യാവന്ദനവും ചെയ്തിട്ടിനൽസ്തോത്രം പഠിക്കകിൽ വേദം നാലും ജപിച്ചീടിലുണ്ടാം പുണ്യം ലഭിച്ചിടും.



ശ്രീദേവീഭാഗവതം ഒൻപതാംസ്കന്ധം.
സാവിത്രിപൂജാവിധി
ഇരുപത്താറാമദ്ധ്യായം



## ഇരുപത്തേഴാമദ്ധ്യായം



ശ്രീനാരായണൻ പറഞ്ഞു

വിധിപോൽ പൂജചെയ്തശ്വപതി ഈ സ്തുതിയോതിനാൻ ദർശിച്ചാനായിരം സൂര്യപ്രഭചേരുന്നാ ദേവിയേ തുഷ്ടയായ് മന്ദഹാസത്തോടച്ചാരുനൃപനോടവൾ പത്തുദിക്കും വിളക്കിക്കൊണ്ടമ്മ പുത്രനോടെന്നപോൽ.

സാവിത്രി പറഞ്ഞു.

രാജാവേ! നിൻമനസ്സിങ്കലുള്ളിഷ്ടമറിയുന്നു ഞാൻ നിൻപത്നിതന്നിഷ്ടവും, തരാമെല്ലാമസംശയം * സതിയാം നിൻഭാര്യയിച്ഛിച്ചീടുന്നിന്നൊരു പുത്രിയെ പ്രാർത്ഥിക്കുന്നു പുത്രനേ നീയുണ്ടാം രണ്ടും ക്രമത്തിനാൽ * അദ്ദേവിയിതു ചൊല്ലീട്ടു സത്യലോകം ഗമിച്ചിതേ നൃപനും പൂകിനാൻ ഗേഹമാദ്യമുണ്ടായി കന്യക * രണ്ടാമതുണ്ടായ് മകൾക്കൊപ്പം ദേവിയെസ്സേവ ചെയ്കയാൽ സാവിത്രിയെന്നു പേരിട്ടു നൽകശ്വനൃപൻ * കാലംകൊണ്ടു വളർന്നാളാ രാജാവിൻ മകളായവൾ ചെവ്വും ചെമ്മേ ശുക്ലപക്ഷത്തിൽ ചന്ദ്രനെന്നപോൽ * ദ്യുമത്സേ

തന്നെപ്പതിയായ് സ്വീകരിച്ചവൾ സത്യവാനെന്നവൻ നാമം സത്യശീലൻ ദ്യുമത്സേനാത്മജൻ * അലങ്കാരത്തോടവളെയവന്നായ് നൽകിനാൻ പിതാ അവളോടും ഗൃഹം പ്രാപിച്ചീടിനാൻ മോദമോടവൻ * കുറെക്കാലം കഴിഞ്ഞിട്ടാ സത്യവാൻ സത്യവിക്രമൻ ഗമിച്ചാൻ ഫലകാഷ്ഠങ്ങൾക്കായ് മാതാപിതൃരാജ്ഞയാൽ * അവളും പുറകേ പോയി ദൈവയോഗം നിമിത്തമായ് കാലത്താൽ സത്യവാൻ വൃക്ഷമേറി വീണുമരിച്ചുപോയ് * അംഗുഷ്ഠമാത്രനാക്കീട്ടായവനെക്കെട്ടിയന്തകൻ ഗമിച്ചാൻ സതിയാം സാവിത്രിയും പിന്നേ തിരിച്ചുതേ * അവളെപ്പുറകേ കണ്ടായമൻ സംയമനീപതി മാധുര്യത്തോടുരച്ചാനാസ്സതിയോടതിനീതിമാൻ.

ധർമ്മരാജൻ പറഞ്ഞു.

സാവിത്രി! എങ്ങുപോകുന്നീ നരദേഹത്തോടൊത്തു നീ ദേഹത്യാജിജ്ഞ, പതിയോടൊത്തു പോകണമെങ്കിലോ * പാഞ്ചഭൌതികദേഹത്തോടെൻറെ ലോകത്തിൽ മാനുഷൻ വരുവാൻ ശക്തനായീടില്ലീദേഹം നശ്വരം സദാ * ഭുവിൽ നിൻറെ പതിക്കിപ്പോളായുസ്സെല്ലാം തീർന്നുപോയ് സ്വകർമ്മങ്ങൾ ഭുജിപ്പാനെൻ ലോകത്തിങ്കൽ വരുന്നവൻ * കർമ്മത്താൽ ജന്തുവുണ്ടാകും കർമ്മത്താൽ താൻ നശിച്ചുപോം സുഖം ദുഃഖം ഭയം ശോകമെല്ലാം കർമ്മം നിമിത്തമായ് * കർമ്മത്താലിന്ദ്രനാം ജീവൻ ബ്രഹ്മപുത്രനായിട്ടും കർമ്മം കൊണ്ടിട്ടു ഹരിതൻ ഭക്തനായ് മുക്തനായിട്ടും * ഉണ്ടാം സിദ്ധികൾ കർമ്മത്താലമരത്വവുമങ്ങനെ സാലോക്യാദികളുണ്ടാകുന്നതും കർമ്മം നിമിത്തമായ് * രാജേന്ദ്രത്വം മനുത്വം നല്ലമരത്വവുമങ്ങനെ കർമ്മത്താൽ താൻ ഗണേശത്വം ശിവത്വവുമതേവിധം * കർമ്മത്താൽ താൻ മുനീന്ദ്രത്വം നൽതപസ്വിത്വമായതും കർമ്മമൂലം ക്ഷത്രിയത്വം വൈശ്യത്വമതുമങ്ങനെ * മ്ലേച്ഛത്വവും താൻ ചെയ്യുന്ന കർമ്മം കൊണ്ടാണസംശയം ചരാചരത്വവും തൻറെ കർമ്മത്താൽ താൻ ഭവിച്ചിടും * കർമ്മം കൊണ്ടാം രാക്ഷസത്വം കിന്നരത്വവുമാവിധം കർമ്മം കൊണ്ടാണാധിപത്യം വൃക്ഷമായ് തീർന്നിടുന്നതും * പശുത്വം വനജീവിത്വം രണ്ടും കർമ്മം നിമിത്തമായ് കൃമിത്വം ക്ഷുദ്രജന്തുത്വമതുമുണ്ടായിടുന്നതും * ദൈതേയത്വം ദാനവത്വമസുരത്വവുമങ്ങനേ കാലൻ സാവിത്രിയോടേവമുരചെയ്തു നിറുത്തിനാൻ.

ശ്രീദേവീഭാഗവതം ഒൻപതാംസ്കന്ധം

സാവിത്രീഭർത്തൃമരണം

ഇരുപത്താറാമദ്ധ്യായം.



## ഇരുപത്തെട്ടാമദ്ധ്യായം

ശ്രീനാരായണൻ പറഞ്ഞു.

യമൻ തൻ വചനം കേട്ടസ്സാവിത്രി നൽ പതിവ്രത അതിഭക്ത്യാ സ്തുതിച്ചിട്ടാക്കാലനോടിത്തു ചൊല്ലിനാൾ.

സാവിത്രി പറഞ്ഞു

കർമ്മമെന്തെന്തിനാലുണ്ടാമതിൻ മൂലവുമെന്തു വാൻ ദേഹമെന്താവാൻ ദേഹീ കർമ്മകർത്താവുമാരു താൻ * ജ്ഞാനമെന്തെന്തു വാൻ ബുദ്ധിയെന്താണിപ്രാണനെന്നതും ഇന്ദ്രിയങ്ങളുമെന്തെല്ലാമവയ്ക്കീശരുമേതവർ * ഭോക്താവാരാർ ഭുജിപ്പിപ്പോൻ ഭോഗമെന്തെന്തൊരാനാവും ജീവനാരാരുപരനം ചൊല്ലുകെന്നോടിതൊക്കെയും

ധർമ്മൻ പറഞ്ഞു

വേദം വിധിപ്പതാം ധർമ്മമത്രേ താൻ ശുഭകർമ്മവും വേദം നിഷേധിച്ചിടുന്ന കർമ്മം താനശുഭം ശുഭേ! * സങ്കല്പലേശമില്ലാതെ ചെയ്തീടും ദേവസേവയും കർമ്മമെല്ലാം നശിപ്പിച്ചു വിത്തശുദ്ധി വരുത്തിടും * അസക്തനാം ബ്രഹ്മഭക്തൻ പിന്നെക്കർമ്മം ഭുജിച്ചിടാ ജന്മമൃത്യുജരാവ്യാധിശോകഭീതി വെടിഞ്ഞവൻ * മുക്തനെന്നാം മർത്ത്യനെത്താൻ ചൊല്ലീടുന്നതു വേദവും ഭക്തിയെയും രണ്ടുവിധം വേദം ഘോഷിച്ചിടുന്നതേ * നിർഗ്ഗുണാത്മികയും പിന്നെസ്സഗുണാത്മികയെന്നുമാം സഗുണാത്മികയാം ഭക്തിയാഗ്രഹിയ്ക്കുന്നു വൈഷ്ണവർ * നിർഗ്ഗുണാത്മികയേ ജ്ഞാനമേറും യോഗികളായവർ കർമ്മത്തിൻ ബീജവും കർമ്മഫലത്തെ നൽകിടുന്നതും * കർമ്മരൂപനമാത്മാവാം പരൻ പ്രകൃതിയീശ്വരൻ കർമ്മത്തിൻ മൂലവുമവൻ ദേഹം നശ്വരമെപ്പൊഴും * ഭൂമിവായുവുമാകാശം ജലമഗ്നിയിവററാൽ താൻ ദേഹാദികളെ ബ്രഹ്മം സദാ സൃഷ്ടിച്ചിടുന്നതും * ജീവൻ കർത്താവു ഭോക്താവും ഭുജിപ്പിപ്പതുമീശ്വരൻ സുഖദുഃഖങ്ങൾ താൻ ഭോഗമന്താം മുക്തിയുമായ്‌വരും * ആത്മാവു മായയിവ തൻ വിവേകം ജ്ഞാനമങ്ങനെ ഘടം പടം തൊട്ടതെല്ലാമൊന്നെന്നായ് നിശ്ചയിപ്പതും * ജ്ഞാനവിത്താം നിശ്ചയം താൻ ബുദ്ധി, വേദവുമങ്ങനെ വായുഭേദങ്ങൾ പ്രാണങ്ങൾ ദേഹികൾക്കവ താൻ ബലം * ഇന്ദ്രിയശ്രേഷ്ഠമാത്മാംശം സംശയാത്മകമായത് കർമ്മപ്രേരകമാക്കും താനവശ്യാ ചഞ്ചലം ത്തുലോം * അവിചാര്യമദൃശ്യം നൽ ബുദ്ധി തൻ ഭേദമാം മനം ത്വക് ചക്ഷുശ്ശ്രോത്രവും മൂക്കും നാക്കുമഞ്ചിന്ദ്രിയങ്ങളാം * ദേഹികൾക്കുള്ളവയവം കർമ്മപ്രേരകമൊക്കെയും ശത്രുമിത്രങ്ങളായ് ദുഃഖസുഖഹേതുക്കളാമവ * സൂര്യൻ വാ

മവർക്കൊത്തംശമായ്ഭുവി നിൻതാതൻതൻ കൊണ്ടുജനിച്ചു പണ്ടുപണ്ടീസുതേ! * ഹരിക്കലക്ഷ്മിയെന്നുള്ളംശിവനംഗൗരിയെന്നപോലെ ദിതികശ്യപനെന്നുള്ളമഹല്യാഗൗതമനെപോലെ * ബ്രഹ്മാണിബ്രഹ്മാവിനെന്നുള്ളംരോഹിണിചന്ദ്രനെപ്പോലെ കാമദേവനുരതിയുംസ്വാഹയാവഹ്നിഹോത്രനും * പിതൃക്കൾക്കാസ്വധാദേവിസംജ്ഞയെസൂര്യനാമെന്നപോലെ വരുണാനീവരുണനായുംജ്ഞനെതിന്നുദക്ഷിണ * വരാഹത്തിന്നുപൃഥിവീദേവിഗണനാഥനുമേ അത്യുന്നാഭാഗ്യമേറീട്ടംപെണ്ണിയാംസത്യവാനനീ * നിനക്കിവരംനൽകീഞാൻവേറെയെന്തിഷ്ടമോളതുമിന്നുകതന്നീടാംമഹാഭാഗേ!പതിവ്രതേ!.

സാവിത്രിപറഞ്ഞു

സത്യവാങ്കലെനിക്കുണ്ടായീടണംനൂറുനന്ദനർ മഹാത്മാവേ! എനിക്കിഷ്ടമായീടുംവരമാണിത് * നൂറുപുത്രർപിതാവിന്നുശ്വശ്രൂനക്ഷിലാഭവും രാജ്യലാഭവുമുണ്ടായീടണമെനിക്കിഷ്ടമീവരം * ലക്ഷംവർഷംകഴിഞ്ഞിട്ടുസത്യവാനോടുകൂടിഞാൻ പ്രാപിക്കണംവിഷ്ണുപദംപ്രഭോ!നീയിവനൽകുക * കേൾപ്പാനാശിച്ചിടുന്നുഞാൻജീവകർമ്മവിപാകവും ലോകോത്തരവമത്തുംനീയിന്നതെല്ലാമുരചെയ്യണം.

ധർമ്മദേവൻ പറഞ്ഞു.

പതിവ്രതേ!നിനക്കെല്ലാമറിവാകുന്നതായ്വരും ജീവകർമ്മവിപാകംഞാൻപറയാംകേട്ടുകൊൾകനീ * ശുഭാശുഭമതാംകർമ്മംരണ്ടുമിപ്പുണ്യമേറിടും ഭാരതത്തിൽ ഭുജിച്ചിട്ടു,നില്പവരൊക്കെമിങ്ങനെ * സുരാസുരന്മാർഗന്ധർവ്വന്മാർരാക്ഷസാദ്യരും പശുപാദികളൊഴിച്ചെല്ലാവരുംകർമ്മാധികാരികൾ * നാനായോനിയിലായ് കർമ്മങ്ങൾ ഭുജിക്കും ശ്രേഷ്ഠജീവികൾ സ്വർഗ്ഗത്തിൽ സുഖമെയുള്ളൂ ദുഃഖംതന്നരകങ്ങളിൽ * വിശിഷ്ടജീവികൾ ഭുവിൽജനിച്ചുപലജാതിയായ് ശുഭാശുഭംപൂർവ്വകർമ്മംഭുജിച്ചീടുന്നു സർവ്വദാ * ഭോഗംസ്വർഗ്ഗാദിലോകത്തിൽ ശുഭകർമ്മം നിമിത്തമായ് നരകങ്ങളിൽവീഴുന്നിടുംശുഭമില്ലാത്തതെങ്കിലോ * ഭക്ത്യാകർമ്മംനശിച്ചീടുംഭക്തിരണ്ടുവിധങ്ങളിലാം ഒന്നനിർഗ്ഗുണമറ്റേതാമൂലപ്രകൃതിതിങ്കലും * ദുഷ്കർമ്മത്താൽരോഗിയാകുംനല്കർമ്മത്താലരോഗിയാം ദീർഘായുസ്സുകൾ ദുഃഖംസുഖവുംകർമ്മമെന്നപോൽ * ദുഷ്കർമ്മത്താലംഗഹീനരന്ധാദികളുമാകുന്നു സിദ്ധ്യാദികളുമവ്വണ്ണംസൽകർമ്മംകൊണ്ടുവന്നിടും * സാമാന്യമായ് പറഞ്ഞുഞാൻകേൾക്കബാലേ!വിശേഷമായ് പുരാണത്തിൽസ്മൃതിയിലുംദുർല്ലഭംഗോപ്യമേററവും * ഏററവുംദുർല്ലഭംമർത്ത്യജന്മമീഭാരതേ ഭുവി കർമ്മാധികാരിയാംവിപ്രനതിൽവച്ചുത്തമൻശുഭേ! * അതിലുംശ്രേഷ്ഠനാംപ്രവരനിഷ്ഠനാംബ്രാഹ്മണൻ

ൻതുപോം സകാമനെന്നും നിഷ്കാമനെന്നും രണ്ടുവിധം ദ്വിജർ * സകാമനോക്കാം പ്രധാനൻ നിഷ്കാമൻ ഭക്തനായവൻ കർമ്മഭോഗി സകാമൻതാൻ നിഷ്കാമൻ നിരുപദ്രവൻ * അവൻ ദേഹം വെടിഞ്ഞിട്ടു നിത്യമാമ്പദരാന്തിട്ടും നിഷ്കാമികളെ വാകില്ലപുനരാഗമനം സതി! * ഗോലോകത്തിങ്കലബ്‌ഭക്തനെന്നിട്ടും ദിവ്യരൂപനായ് സേവിക്കും പരമാത്മാവാം ദ്വിജൻ കൃഷ്ണനായവൻ * സകാമികൾ വൈഷ്ണവന്മാർ വൈകുണ്ഠത്തിൽ ഗമിച്ചിട്ടും പിന്നെയും ഭാരതത്തിങ്കൽ ജനിയ്ക്കും വിപ്രജാതിയായ് * ക്രമത്താലവരും നിഷ്കാമികളായിബ്ഭവിച്ചിട്ടും അവർക്കു പിന്നീടുണ്ടാകും ശുദ്ധഭക്തിയതുദൃഢം * ജന്മതോറും വിപ്രരായ് വൈഷ്ണവരായിസ്സകാമരാം വിഷ്ണുവിൻ ഭക്തിയില്ലാതെ ശുദ്ധബുദ്ധിവരില്ലതാൻ * തീർത്ഥാശ്രിതരമായററാതപം ചെയ്യുന്ന ഭൂസുരർ ബ്രഹ്മലോകത്തെയാന്നെത്തും പിന്നെയും ഭാരതത്തിലായ് * സ്വധർമ്മനിരതന്മാരാം തീർത്ഥവാസികളും വരം ഭാരതത്തിൽ സത്യലോകത്തിൽ ചെന്നിട്ടനന്തരം * ധർമ്മിഷ്ഠരാം സൂര്യഭക്തദ്വിജരും ഭാരതത്തിലായ് ജനിക്കും സൂര്യലോകത്തെയാശ്രയിച്ചിട്ടു പിന്നെയും * മൂലപ്രകൃതിഭക്തന്മാർ നിഷ്കാമർ ധർമ്മചാരികൾ പുനരാവൃത്തിയില്ലാത്ത മണിദ്വീപിൽ ഗമിച്ചിടും * ധർമ്മനിഷ്ഠർ ഭക്തരായോർ ഗാണപർ ശൈവർ ശാക്തരും ശിവലോകത്തെയാന്നെത്തും പിന്നെയും ഭാരതത്തിലായ് * ധർമ്മിഷ്ഠരാമന്യദേവഭക്തരാം വിപ്രരും സതി! അതാതുലോകം പൂകീട്ടു പിന്നെയും ഭാരതേ വരും * ഹരിഭക്തർ കാമമറ്റോർ ധർമ്മതൽപരരാം ദ്വിജർ ഹരിലോകം ഗമിച്ചീടും ക്രമാൽ ഭക്തിബലത്തിനാൽ * ധർമ്മമെന്യേ ദേവരവിട്ടന്യസേവയെഴും ദ്വിജർ സകാമരായ് ഭ്രഷ്ടരായി നരകത്തിൽ പതിച്ചിടും * സ്വധർമ്മനിരതന്മാരായീടിൽ താൻ നാലുജാതിയും സൽക്കർമ്മഫലഭോക്താക്കളായിത്തീരുവരാനഘേ! * നരകത്തിൽ തന്നെ വീഴും സ്വധർമ്മത്തെ ത്യജിപ്പവർ ഭാരതത്തിൽ കർമ്മഫലം ഭുജിയ്ക്കുകയുമില്ലവർ * സ്വധർമ്മരതരായ് തന്നെ വാഴണം നാലുജാതിയും സ്വധർമ്മനിരതൻ വിപ്രൻ സ്വധർമ്മരത വിപ്രനായ് * തൻ കന്യയെക്കൊടുത്തീടിൽ ചന്ദ്രലോകം ഗമിച്ചിടും പതിന്നാലിന്ദ്രർ തൻ കാലമതിൽ വാണീടുമായവൻ * ഇരട്ടിഫലമുണ്ടാകുമലങ്കാരത്തോടേകുകിൽ സകാമരാം ലോകമാളും സാധുക്കൾ കാമമറ്റവർ * ഫലത്തെയാഗ്രഹിയ്ക്കാത്തോർ പ്രാപിയ്ക്കും വിഷ്ണുലോകവും വസ്ത്രം പൊൻ വെള്ളി ഫലവും നെയ്യും പാലുമതേവിധം * ദ്വിജർക്കു ദാനം ചെയ്യുന്നോർ ചന്ദ്രലോകം ഗമിച്ചിടും ഒരു മന്വന്തരത്തോളമതിൽ വാണിടുമായവർ * നല്ലവണ്ണമെഴും ഗോക്കൾ താമ്രാദികളുമേകുവോർ ഏറാവും വെള്ളരെ

കാലംവസിച്ചീടുംവരാനനേ! * ശുദ്ധനാം ദ്വിജനു നൽകീടിൽ സൂര്യലോക
ത്തുമെത്തിടും അതിങ്കലുംവസിച്ചീടുംവത്സരംപതിനായിരം * വിസ്താര
മുള്ളതിൽവാഴുംസുഖമായ് ബഹുകാലവും അധികംധനവുംഭൂവുംവിപ്ര
ർക്കായിക്കൊടുപ്പവൻ * ശേഷതല്പീപം വിഷ്ണുലോകമതുംപ്രാപിച്ചിടുംദൃ
ഢം ചന്ദ്രാർക്കന്മാരുള്ളിടത്തോളമതിൽത്തന്നെവസിച്ചിടും * പുണ്യവാനധി
കംകാലംവാഴുമാവിസ്തൃതസ്ഥലേ ഭക്തിയായിട്ടുവിപ്രർക്കു ഗൃഹമേകുന്ന
മാനുഷർ * സുഖമേകംമഹത്തായ വിഷ്ണുലോകത്തു ചെന്നുടൻ ഗൃഹത്തി
ൻപൊടിയോളംകാലമായതിൽവാണിടും * ക്രമേണബാലധികംകാ
ലംവസിയ്ക്കുംനരസത്തമർ ഏതുദേവന്മാർക്കായിക്ഷേത്രമേകുന്നമാ
നുഷർ * ആദ്യലോകത്താമേണെ പ്രമാണം ദ്ധ വസിച്ചിടും പത്തിരട്ടി
ഫലംസൌധം,ദേശംതുരുമടങ്ങതിൽ * ഇരട്ടിഫലമാംദേശത്തിന്നു
ന്നാൻകമലോത്ഭവൻ പാപമെല്ലാംനശിപ്പാനായ്തടാകംനൽകിട്ടു
ന്നവൻ*ഏറാറവുംവളരെക്കാലംജനലോകത്തിൽവാണിടും കുളംകഴിപ്പ
തെക്കാളുംപത്തിരട്ടിഫലംവരും * ഏതുമാനമുഷ്യനില്ലെങ്ങാംതടാകസ
മമാംഫലം നീളവുംവീതിയുംനാലായിരംവില്ലാടിരിക്കലും * വീതിയത്ര
യുമില്ലെന്നാകിലുമായതുവാപിതാൻ പാത്രത്തിൽകന്യകാദാനംപത്തു
വാപീസമംഫലം* അലങ്കരിച്ചിട്ടാണെങ്കിലിരട്ടിഫലവുംവരും തടാകം
ചെയ്തപുണ്യതാനത്തുനന്നാക്കിടുന്നതും * കുളംകുഴിച്ചഫലമാക്കളുംവെ
ട്ടിക്കലുംവരും അരയാൽനട്ടായതിനേപ്രതിഷ്ഠിക്കുന്നപൂരുഷൻ * ത
പോലോകത്തിൽവാണീടുംവത്സരംപതിനായിരം ഐശ്വര്യത്തിനു
നൽപൂങ്കാവനമുണ്ടാക്കിനൽകുകിൽ * ധ്രുവലോകത്തിൽവാണീടുംപ
തിനായിരമാണ്ടവൻ ഭാരതത്തിൽവിമാനത്തെ വിഷ്ണുവിന്നുകൊടുപ്പവ
ൻ*ഒരുമന്വന്തരത്തോളംവിഷ്ണുലോകത്തു വാണിടും നാലിരട്ടിഫലംചി
ത്രംചേർത്തോരംവലുതെങ്കിലോ അതിൽപാതിഫലംനല്ലപല്ലക്കേകീടി
ലുംവരും* ഭക്തിയോടുഹരിക്കായിഡോളാമന്ദിരമേകുവോൻ നൂറുമ
ന്വന്തരംകാലംവിഷ്ണുലോകേവസിച്ചിടും* രാജമാർഗ്ഗംപാന്ഥാവസഥ
ലവുംവിരചിപ്പവൻ പതിനായിരമാണ്ടോളമിന്ദ്രലോകേസുഖിച്ചിടും *
ദേവന്മാർക്കുംബ്രാഹ്മണർക്കുംദാനംചെയ്യിൽസമംഫലം കൊടുത്തതുള്ളഭുജി
ച്ചീടുംകൊടുത്തീടാത്തതില്ലതാൻ* സ്വർഗ്ഗാദികളിൽവാണിട്ടുപുണ്യവാൻ
ഭാരതത്തിലായ് ക്രമേണാൽശ്രേഷ്ഠമാംവിപ്രവംശത്തിങ്കൽജനിച്ചിടും*
പുണ്യമെല്ലാറ്റിലും സ്വർഗ്ഗാദിലോകംപ്രാപിച്ചപിന്നെയും വിപ്രനായ്താൻ
ജനിച്ചീടുംക്ഷത്രിയാദിയുമിങ്ങനെ * നൃപനോവൈശ്യനോകല്പകോടി
കാലംകഴികിലുംതപസ്സുകൊണ്ടുംവിപ്രത്വംപ്രാപിക്കില്ലെന്നതാനശ്രു

ത്തി * കർമ്മംഭുജിച്ചേതീരിട്ടു കല്പങ്ങൾ കോടിയാകിലും അവശ്യം താൻ ഭുജിക്കേണം ചെയ്ത കർമ്മം ശുഭാശുഭം * ദൈവതീർത്ഥസഹായത്താൽ ശുദ്ധിയാം ജന്മകോടിയാൽ അല്പം നിനക്കതു തീർത്താനിനിക്കേൾക്കേണ്ടതെന്തു വാൻ?.

ശ്രീദേവീഭാഗവതം ഒമ്പതാംസ്കന്ധം

ദാനധർമ്മഫലം

ഇരുപത്തൊൻപതാമദ്ധ്യായം.

## മുപ്പതാമദ്ധ്യായം

സാവിത്രി പറഞ്ഞു.

പുണ്യമേറുന്നമർത്ത്യന്മാർ സ്വർഗ്ഗവും മററു ലോകവും എന്തു കർമ്മത്തിനാൽ പ്രാപിക്കുന്നു നീയിതു ചൊല്ലുക.

ധർമ്മരാജാവു പറഞ്ഞു.

അന്നദാനം ചെയ്തിട്ടുള്ളോൻ ഭാരതത്തിങ്കൽ വിപ്രനായ് അന്നപ്രമാണമാം വർഷം ശിവലോകേ സുഖിച്ചിടും * വിപ്രർക്കല്ലാതന്യർക്കുമന്നദാനം കൊടുപ്പവൻ അന്നദാനത്തോളമാലോകത്തു തന്നെ സുഖിച്ചിടും * അന്നദാനാൽ ശ്രേഷ്ഠദാനമില്ലന്നാകയുമില്ലതാൻ അദ്ദാനത്തിന്നില്ല പാത്രകാലനിർണ്ണയമായതും * ആസനം ദേവകൾക്കോ ഭൂസുരന്മാർക്കോ കൊടുക്കുകിൽ പതിനായിരമാണ്ടോളം വിഷ്ണുലോകത്തു വാണിടും * ബ്രാഹ്മണന്നായ് കറക്കുന്ന പശുവേ നൽകിടുന്നവൻ അതിൻ രോമത്തോളം വർഷം വിഷ്ണുലോകേ സുഖിച്ചിടും * നാലുപങ്കാം പുണ്യദിനേ തീർത്ഥശതഗുണം ഫലം വിഷ്ണുക്ഷേത്രത്തിലദ്ദാനം കോടിപ്പങ്കു ഫലം വരും * ഭാരതേ ഭക്തിയായ് വിപ്രന്നേകീടിൽ വൃഷഭത്തിനെ സുഖിക്കും ചന്ദ്രലോകത്തിൽ വത്സരം പതിനായിരം * ബ്രാഹ്മണന്നായുത്തമയെ ഭക്ത്യാ ദാനം കൊടുപ്പവൻ അതിൻ രോമത്തോളമാണ്ടു വിഷ്ണുലോകേ സുഖിച്ചിടും * ബ്രാഹ്മണന്നായ് നല്ല വെള്ളക്കുടയെ നൽകിടുന്നവൻ മോദിക്കുമയുതം വർഷം വരുണാലയമായതിൽ * പീഡിതാംഗൻ വിപ്രന്നായിരണ്ടു വസ്ത്രം കൊടുപ്പവൻ സുഖിക്കും വായുലോകത്തു വത്സരം പതിനായിരം * വിപ്രന്നു വസ്ത്രസഹിതം സാളഗ്രാമം കൊടുപ്പവൻ ചന്ദ്രാർക്കന്മാരുള്ള കാലം വൈകുണ്ഠത്തിൽ സുഖിച്ചിടും * ബ്രാഹ്മണന്നായ് നല്ലതായ മെത്ത ദാനം കൊടുപ്പവൻ ചന്ദ്രാർക്കരുള്ള നാളോളം ചന്ദ്രലോകേ സുഖിച്ചിടും * ദേവന്മാർക്കോ ബ്രാഹ്മണർക്കോ ദീപം ദാനം കൊടുക്കുകിൽ ഒരു മന്വന്തരമവൻ വഹ്നിലോകേ സുഖിച്ചിടും * ഭാരത

തിൽവിപ്രനായിട്ടന്നമേകിലാനന്ദം ഇന്ദ്രൻവാഴുംകാലമൊള്ളമി
ന്ദ്രലോകവാസിയാം * ഭാരതത്തിൽബ്രാഹ്മണന്നായശ്വത്തെനൽകി
ടുന്നവൻ മോദിയ്ക്കുംപാരിതൻലോകേപതിന്നാലിന്ദ്രരുള്ളനാൾ * ന
ല്ലപല്ലക്കവിപ്രന്നായ് ദാനംചെയ്യുന്നമർത്ത്യനും മോദിയ്ക്കുംപാരിതൻ
ലോകേപതിന്നാലിന്ദ്രരുള്ളനാൾ * ബ്രാഹ്മണന്നായ് നല്ലപൂങ്കാവനം
ദാനംകൊടുപ്പവൻ ഒരുമന്വന്തരംവായുലോകത്തിങ്കൽസുഖിച്ചിടും *
ബ്രാഹ്മണന്നായാലവട്ടംവെൺചാമരവുമേകുവോൻ സുഖിയ്ക്കുംവായു
ലോകത്തിൽതാൻവർഷംപതിനായിരം * ധാന്യവുംരത്നവുംദാനംചെ
യ്യുവൻ ചിരജീവിയാം ദാതാവുംവാങ്ങീടുന്നോനുംവൈകുണ്ഠംപൂകിടും
ദൃഢം * സതതംഭഗവന്നാമംഭാരതത്തിൽജപിപ്പവൻ ചിരംജീവിയ
വർക്കെന്നാൽമൃത്യുവോടിയൊളിച്ചിടും * ഏതുവിദ്വാൻപൌർണ്ണമാരാ
ത്ര്യന്തത്തിൽഭാരതത്തിലായ് ചെയ്യിപ്പോൻദോളനംജീവന്മുക്തനാ
യിമേവിച്ചിടും * ഇഹലോകേസുഖിച്ചന്തേപ്രാപിയ്ക്കുംവിഷ്ണുലോകവും
ന്ത്രമന്വന്തരമതിൽവസിച്ചിടുമസംശയം * ഉത്രംനക്ഷത്രത്തിലായാ
ലിരട്ടിക്കുമതിൻഫലം കല്പാന്തജീവിയായ്തീരുമവനെന്നാൻപിതാ
മഹൻ * ഭാരതത്തിൽബ്രാഹ്മണന്നായ്തിലദാനംകൊടുപ്പവൻ ശി
വലോകത്തുമോദിയ്ക്കുംതിലത്തിന്നൊത്തവത്സരം * പിന്നെസ്സുയോനി
യിൽജാതനായിട്ടുചിരജീവിയാം ചെമ്പുപാത്രത്തിലായീടിലിരട്ടിയ്ക്കു
മതിൻഫലം * സാലങ്കാരാസുഭോഗ്യാ സവസ്ത്രാസുന്ദരിയായവൾ അ
പ്പതിവ്രതയെവിപ്രന്നേകുവോൻഭാരതത്തിലായ് * പതിനാലിന്ദ്രർ
തൻകാലംചന്ദ്രലോകസുഖിച്ചിടും അതിൽസ്വർവ്വേശ്യയോടൊത്തുര
മിച്ചീടുമവൻസദാ* പിന്നെ ഗന്ധർവ്വലോകത്തുവത്സരംപതിനായിരം
രാത്രിയുംപകലുംമോദിച്ചീടുമുർവ്വശിയോടുമായ് * ഉണ്ടാകുമായിരംജന്മ
മഴകേറുന്നഭാര്യയും സതിയായ്ഭാഗ്യവതിയായ്പ്രിയംവദയുമായ്സ
ദാ * ഫലദാനം ബ്രാഹ്മണന്നായ് ചെയ്തീടുന്നനരോത്തമൻ ഫലങ്ങൾ
ക്കൊപ്പമാംവർഷമിന്ദ്രലോകസുഖിച്ചിടും * സുയോനിയിൽജനിച്ചാ
ലുംപിന്നെസ്സൽപുത്രനേയവൻ ആയിരംഫലമോടൊത്തനല്ലവൃക്ഷ
ങ്ങൾവിപ്രനായ് * കൊടുപ്പോന്നല്ലയെന്നാകിൽഫലംമാത്രംകൊടു
പ്പവൻ സുചിരംവാനിലായ്വാണുജനിയ്ക്കുംഭാരതത്തിലായ് * നാ
നാദ്രവ്യത്തൊടുംനാനാസസ്യങ്ങളോടുമേതവൻ കൊടുക്കുന്നുഭാരത
ത്തിൽദ്വിജനായ് വച്ചുതാംഗൃഹം * ഒരുമന്വന്തരമവൻസുരലോക
ത്തുവാണിടും സുയോനിയിൽജനിച്ചൊരുധനവാനാമനന്തരം * സ
സ്യംചേരുംവിസ്തൃതയാംഭൂമിദ്വയത്തുപൂരുഷൻ പുണ്യമേറുംഭാരത

ത്തിൽ വിപ്രനായ്ജനിച്ചതിയായ് * ആറുമന്വന്തരമവൻ വൈകുണ്ഠത്തിൽ സുഖിച്ചിട്ടു സ്വയോനിയിൽ ജനിച്ചിട്ടു പിന്നെരാജാവുമാം ധ്രുവം * ആറുജന്മംത്യജിക്കില്ലാ അവനേപിന്നെ തിലകര പുത്രവാൻധനവാൻശ്രീമാൻ താനുമാം നരേശ്വരൻ * ശ്രേഷ്ഠഗ്രാമം കൃഷ്ടമോടും ദ്വിജന്മാർക്കിട്ടു നൽകുകിൽ ലക്ഷംമന്വന്തരം വിഷ്ണുലോകത്തിങ്കൽ സുഖിച്ചിടും * പിന്നെസ്സ്വയോനിജനതായ് ഗ്രാമലക്ഷാധിനാഥനാം ആറുജന്മവുമപേക്ഷിക്കില്ലവനേശ്വരിപിന്നെയും * ശ്രേഷ്ഠമായും പ്രജകളോടും ഫലസസ്യങ്ങളോടുമായ് പൊയ്കവൃക്ഷം ഫലംവല്ലിയിവയോടുമതേവിധം * നഗരം ഭാരതത്തിങ്കൽ വിപ്രനായിക്കൊടുപ്പവൻ ലക്ഷംപത്തിന്ദ്രർതൻകാലം കൈലാസത്തിൽ സുഖിച്ചിടും * സ്വയോനിയിൽ ഭാരതത്തിൽ പിന്നെരാജാവുമാമവൻ ശങ്കയില്ലലഭിച്ചീടും നിയുതം നഗരങ്ങളും * പത്തിനായിരമാം ജന്മം ത്യജിക്കില്ലവനെങ്കിലും പരമൈശ്വര്യവാനായിബ്ഭവിച്ചീടുമവൻ ഭുവി * തടാകം വാപിയും പത്തനാനാവൃക്ഷങ്ങൾ തിങ്ങിയും കൃഷിയും ജനവും ആറു നഗരങ്ങളൊത്തുമേ * ശ്രേഷ്ഠമായുള്ള ദേശത്തെ ബ്രാഹ്മണന്നു കൊടുപ്പവൻ വൈകുണ്ഠത്തിൽ സുഖിച്ചീടും കോടിമന്വന്തരംവരെ * പിന്നെസ്സ്വയോനിജനതായ് ജംബുദ്വീപിൽ ഭവിച്ചിടും പരമൈശ്വര്യവാനായിട്ടുന്നതപ്പാരെ ഭൂമിയിൽ * ശ്രേഷ്ഠനാം, കോടിജന്മങ്ങൾ ത്യജിക്കില്ലവനമഹി കല്പാന്തജീവിയായ് രാജരാജേശ്വരനാമവൻ * സമ്പൂർണ്ണമാം സപാധികാം ബ്രാഹ്മണന്നു കൊടുപ്പവൻ ഭുജിയ്ക്കുമൊടുവിൽ നാലുമടങ്ങായഫലം ധ്രുവം * തപസ്വിയാം ബ്രാഹ്മണന്നായ് ജംബുദ്വീപുകൊടുപ്പവൻ ഭുജിയ്ക്കുമൊടുവിൽ ആറുമടങ്ങുഫലവും ധ്രുവം * ജംബുദ്വീപുകൊടുപ്പോനും സർവ്വതീർത്ഥനിഷേവിയും തപസ്സെല്ലാം ചരിപ്പോനും ഗൃഹങ്ങൾ നൽകുവോനുമേ * ദാനമെല്ലാം കൊടുപ്പോനും സർവ്വസിദ്ധേശ്വരന്നുമേ പുനരാവൃത്തിയുണ്ടാകും ദേവീഭക്തന്നതില്ലതാൻ * ദർശിച്ചീടുമവൻ ബ്രഹ്മപ്രളയം സംഖ്യയെന്നിയേ മണിദ്വീപിൽ ദേവിതൻ പദത്തിൽ വാഴുമായവൻ * ദേവീമന്ത്രം ജപിയ്ക്കുന്നോൻ നരദേഹം വെടിഞ്ഞുടൻ ധരിയ്ക്കും ദിവ്യമാം രൂപം ജന്മമൃത്യുജരാഹരം * ദേവീസരൂപ്യമോടും ശ്രീദേവിയെസ്സേവ ചെയ്തിടും കല്പപ്രളയവും കാണും മണിദ്വീപിങ്കൽ വച്ചവൻ * നശിയ്ക്കും സുരരും സിദ്ധന്മാരും ബ്രഹ്മാണ്ഡമാകവും ജന്മമൃത്യുജരാഹീനർ ദേവീഭക്തർ നശിച്ചിടാ * വൃശ്ചികത്തുള്ള സീദാനം ഹരിയ്ക്കായ് ചെയ്തിടുന്നവൻ വിഷ്ണുലോകത്തുവാണീടും യുഗം മൂന്നുവരയ്ക്കുമേ * പിന്നെസ്സ്വയോനിയിൽ ജാതനായിട്ടു ഹരികേതനാം മഹാജിതേന്ദ്രിയനാം ഭാരതത്തിങ്ക

ളായവൻ * അരുണോദയകാലത്തിൽഗംഗയിൽപോയ്കുളിപ്പവൻ
സുഖിയ്ക്കുംവിഷ്ണുലോകത്തിലാറുപത്തായിരംയുഗം * പിന്നെസ്സ്വയോനി
ജന്മതാംലഭിയ്ക്കുംവിഷ്ണുമന്ത്രവും പിന്നെയുംനരദേഹംപോയ് ഹരിലോ
കത്തുചെന്നിട്ടും * വൈകുണ്ഠംവിട്ടുവന്നില്ലപുനരാവൃത്തിഭൂമിയിൽ ഹ
രിദാസ്യംചെയ്തു സാരൂപ്യവുംപ്രാപിയ്ക്കുമായവൻ * ഗംഗാസ്നാനംനി
ത്യമുള്ളോൻശുദ്ധൻസൂര്യന്നുതുല്യനായ് പദംതോറുംലഭിച്ചീടുമശ്വമേ
ധമതിൻഫലം * അവന്റെകാൽപൊടിയിനാൽഭൂമിയുംശുദ്ധയായി
ട്ടും ആചന്ദ്രാർക്കമവൻമോദിച്ചീടുംവൈകുണ്ഠമായതിൽ * സ്വയോനി
യിൽജനിച്ചിട്ടുപിന്നെയുംവിഷ്ണുഭക്തനാം തപസ്വിയായിതേജസ്വിയാ
യിമുക്തനുമാമവൻ * ജിതേന്ദ്രിയൻധർമ്മനിഷ്ഠൻശുദ്ധൻവിദ്വാനുമാ
യിട്ടാം മീനകർക്കടമദ്ധ്യത്തിൽസൂര്യൻനില്ക്കുന്നവേളയിൽ * സുവാസിതാ
ജലംഭാരതത്തിലാരുകൊടുക്കുമോ പതിനാലിന്ദ്രർതൻകാലംകൈലാ
സേവാഴുമായവൻ * സ്വയോനിയിൽസുന്ദരനായുണ്ടായ് പിന്നെസ്സുഖി
ച്ചിടും ശിവഭക്തൻകാന്തിമാനുംമഹാജ്ഞാനിയുമായിടും * വൈശാഖ
ത്തിൽവിഷ്ണുദാനംദ്വിജന്നായ് ചെയ്തിടുന്നവൻ വിഷ്ണുരേണുപ്രമാണാ
ബ്ദംകൈലാസത്തിൽസുഖിച്ചിടും * ആരനുഷ്ഠിയ്ക്കുമീഭൂവിൽകൃഷ്ണജന്മാ
ഷ്ടമീവ്രതം നൂറുജന്മംചെയ്തപാപമവന്നില്ലാതതാംദ്ധ്രുവം * പതി
നാലിന്ദ്രർതൻകാലംവൈകുണ്ഠത്തുംസുഖിച്ചിടും * സ്വയോനി
യിൽകൃഷ്ണഭക്തനായുംപിന്നെജനിച്ചിടും ശിവരാത്രിവ്രതംഭാരതത്തിലാ
യാചരിപ്പവൻ * മോദിയ്ക്കുംശിവലോകത്തിലേഴുമന്വന്തരത്തോ
ളം വില്വപത്രംസമർപ്പിപ്പോൻശിവനായ് ശിവരാത്രിയിൽ * മോ
ദിയ്ക്കുംശിവലോകത്തിൽവില്വപത്രത്തോളംയുഗം സ്വയോനിജനതാ
യിട്ടുപിന്നെയുംശിവഭക്തനാം * വിദ്യാവാൻപുത്രവാൻശ്രീമാൻപ്രജാ
വാൻഭൂമിവാനുമാം മേടത്തിൽശിവനെമാഘത്തിലോപൂജിച്ചിടുന്നവൻ
ഏഴുനാളുംപത്തുനാളുംപത്തുമഞ്ചുംനാളൊരുമാസമോ പൂർണ്ണമോട്ടുംസ
ഭക്ത്യാസ്തുതംചെയ്യുന്നമർത്ത്യനും * സുഖിയ്ക്കുംശിവലോകത്തിൽദിന
ങ്ങൾക്കൊപ്പമാംയുഗം ഭാരതത്തിലനുഷ്ഠിപ്പോൻശ്രീരാമനവമീദിനം *
വൈകുണ്ഠത്തിങ്കൽമോദിയ്ക്കുമേഴുമന്വന്തരംവരേ സ്വയോനിയിൽപി
ന്നെരാമഭക്തനായിജനിച്ചിടും * ജിതേന്ദ്രിയശ്രേഷ്ഠനായിട്ടധികംധന
വാനുമാം പ്രകൃതിക്കായ് മഹാപൂജശരൽകാലത്തുചെയ്യുവൻ * കാട്ടു
പോത്താടിവയ്ക്കുള്ളമാംസത്താൽബലിദാനവും നൈവേദ്യമുപചാര
ങ്ങൾധൂപദീപങ്ങളോടുമായ് * നൃത്തഗീതാദിവാദ്യങ്ങൾക്കൂടുമായ്
കൌതുകത്തോടും ശിവലോകത്തുവാണിടുമേഴുമന്വന്തരംവരെ * സ്വ

യോനിയിൽ ചിത്രഗുപ്തനോടുംപിന്നെജനിച്ചവൻ പുത്രപൌത്രരൊ
ടത്യാഗംവിജ്ഞവാനായ്ഭവിച്ചിടും * മഹാപ്രഭാവനായാനയശങ്ങളി
വരോടുമായ് രാജരാജേശനായ്തീരുമവനില്ലൊരു സംശയം * മഹാ
ലക്ഷ്മീപൂജശുക്ലാഷ്ടമിതൊട്ടതിഭക്തിയോട് ഒരുപക്ഷം ഭാരതത്തിൻമുട
ങ്ങിടാതെചെയ്യുടൻ * പതിനാറുപചാരങ്ങളുംചെയ്യപ്പിച്ചിടുന്നവൻ പ
തിനാലിന്ദ്രർതൻകാലംഗോലോകത്തിൽവസിച്ചിടും * രാജരാജേശ
നായ്പിന്നെജനിച്ചീടുംസൂര്യയോനിയിൽ രാസമണ്ഡലമുണ്ടാക്കിക്കാർത്തി
കാപൌർണ്ണമിദിനം * ഗോപന്മാർനൂറുപേരോടുംനൂറുഗോപികളോ
ടുമായ് ബിംബത്തിലോശിലയിലോരാധയോടൊത്തുകൃഷ്ണനെ * പതി
നാറുപചാരത്താൽഭാരതേപൂജചെയ്യുവൻ ബ്രഹ്മാവിന്റെവയസ്സോ
ളംഗോലോകത്തിൽവസിച്ചിടും * പിന്നെയുംഭാരതേജാതനായിട്ടുകൃ
ഷ്ണഭക്തനാം ക്രമത്താൽഭക്തിവർദ്ധിച്ചാവിഷ്ണുമന്ത്രംലഭിച്ചവൻ * ദേ
ഹംവെടിഞ്ഞുപിന്നീടുംഗോലോകത്തിലെത്തിടും കൃഷ്ണസാരൂപ്യവുംപാ
ർഷദോത്തമതാവുമാർന്നിടും * പുനരാവൃത്തിയില്ലാതാംജരാമൃത്യുവിഹീന
നായ് ശുക്ലപക്ഷംകൃഷ്ണപക്ഷമീയേകാദശിനോറ്റവൻ * ബ്രഹ്മാവി
ന്റെവയസ്സോളംവൈകുണ്ഠത്തിൽസുഖിച്ചിടും ഭാരതത്തിൽ കൃഷ്ണഭക്ത
നായുംപിന്നെജനിച്ചിടും * ക്രമത്താൽദൃഢമായിട്ടുലഭിക്കുംവിഷ്ണുഭക്തി
യും ദേഹംത്യജിച്ചുപിന്നീടുംഗോലോകംപൂകുമായവൻ * പ്രാപിക്കും
കൃഷ്ണസാരൂപ്യംപാർഷദത്വമതങ്ങനെ പുനരാവൃത്തിയില്ലാതാംജരാമൃത്യു
കളെന്നിയേ * കന്നിശുക്ലദ്വാദശിയിൽശക്രംപൂജിച്ചിടുംനരൻ അറു
പതായിരംവർഷമിന്ദ്രലോകേസുഖിച്ചിടും * രവിവാരേസംക്രമത്തിൽ
ശുക്ലസപ്തമിയിങ്കലും, ഭാരതേസൂര്യനെപൂജിച്ചാഹവിസ്സുംഭുജിപ്പവൻ *
പതിനാലിന്ദ്രർതൻകാലംസൂര്യലോകേസുഖിച്ചിടും ജനിച്ചുഭാരതേപി
ന്നെശ്രീമാനായിട്ടരോഗിയാം * സാവിത്രിയേപൂജചെയ്വോൻജ്യേഷ്ഠ
കൃഷ്ണചതുർദ്ദശി സുഖിക്കും ബ്രഹ്മലോകത്തിലേഴ്മന്വന്തരംവരെ * പി
ന്നെബ്ഭുവിൽവിക്രമിയായ്ജനിച്ചൈശ്വര്യയുക്തനാം ചിരജീവിയു
മാംതത്വജ്ഞാനിയായുംഭവിച്ചിടും * ശുക്ലപഞ്ചമിയിൽമാഘേവാണി
യേശ്രദ്ധചിത്തനായ് പതിനാറുപചാരങ്ങൾകൊണ്ടുപൂജിച്ചിടുന്ന
വൻ * ബ്രഹ്മാവിൻപകലൊരാവുംമണിദ്വീപിൽസുഖിച്ചിടും പിന്നെ
ജ്ജനിച്ചുകവിപണ്ഡിതനായുംഭവിച്ചിടും * ഗോവുംസ്വർണ്ണാദിയുംനല്ല
വിപ്രന്നായികൊടുപ്പവൻ എന്നുംഭുവിൽഭക്തനായിവാണിട്ടുപുത്രരി
ന്നേഴും * രോമത്തിനൊന്നുപതാണ്ടുവിഷ്ണുലോകത്തുസൌഖ്യമായ് ഹരി
യോടൊത്തുക്രീഡിച്ചുംകൊണ്ടുമോദിച്ചിടും ദൃഢം * പിന്നെജ്ജനിച്ചുരാ

ജാധിരാജനായുംഭവിച്ചിട്ടും പുത്രവാൻജ്ഞാനവാൻശ്രീമാൻവിദ്വാൻ
സുഖിയുമായിട്ടും * മൂന്നാം ഭോജനംവിപ്രർക്കേകുവോൻഭാരതത്തിലായ്
വിപ്രരോമപ്രമാണാബ്ദംവിഷ്ണുലോകേസുഖിച്ചിട്ടും * പിന്നെയബ് ഭൂവിൽ
ജനിച്ചിട്ടുസുഖിയായ് ധനവാനുമാം ശ്രീമാൻവിദ്വാൻവിക്രമിയുംചിര
ജീവിയുമായിട്ടും * ഭാരതത്തിൽവിഷ്ണുനാമംജപിച്ചീടിൽകൊടുക്കിലും
സഹസ്രംനാമമൊത്തബ്ദംവിഷ്ണുലോകേസുഖിച്ചിട്ടും * പിന്നെയുംഭൂമി
യിൽവന്നുസുഖിയായ് ധനവാനുമാം വിഷ്ണുക്ഷേത്രത്തിൽവച്ചെങ്കിൽ
കോടിപ്പങ്കാമതിൻഫലം * വിഷ്ണുക്ഷേത്രേ വിഷ്ണുനാമമൊരുകോടിജപി
പ്പവൻ സർവ്വപാപവിനിർമ്മുക്തനായ് ജീവന്മുക്തനാംധ്രുവം * പുന
ർജ്ജന്മവുമില്ലാതെ വൈകുണ്ഠത്തിൽസുഖിച്ചിട്ടും വിഷ്ണുസാരൂപ്യവുംകിട്ടും
പതിച്ചീടില്ലൊരിക്കലും * മഹാഭക്തിയോടുംവിഷ്ണുസായൂജ്യമുത്തമാർന്നി
ട്ടും പാർത്ഥിവംശിവലിംഗത്തെനിത്യവുംപൂജചെയ്യുകിൽ * ജീവപര്യ
ന്തം,അവനശ്ശിവലോകത്തിൽ വാണിടും മൂന്നിൻരോമപ്രമാണാബ്ദമ
തിൽതന്നെസുഖിച്ചിട്ടും * ഇബ്ഭാരതേവന്നുപിന്നെരാജാവായുംജനി
ക്കുമേ സാളഗ്രാമോച്ചനംചെയ്താതീർത്ഥംനിത്യംഭുജിപ്പവൻ * നൂറുബ്ര
ഹ്മാവിന്റെകാലംവൈകുണ്ഠത്തിൽസുഖിച്ചിട്ടും ജനിച്ചുപിന്നെയുംവി
ഷ്ണുഭക്തസത്തമനായവൻ * വിഷ്ണുലോകത്തിലെത്തീട്ടുംപിന്നെബ്ഭൂ
വിൽപതിച്ചിടാ വ്രതങ്ങളുംനേർതപസ്സുമനുഷ്ഠിക്കുന്നപൂരുഷൻ * പ
തിനാലിന്ദ്രർതൻകാലംവൈകുണ്ഠത്തിൽവസിച്ചിട്ടും പിന്നെയുംഭാരത
ത്തിങ്കൽജനിച്ചിട്ടുനൃപാലനാം * പുനർജ്ജന്മംപിന്നെയില്ലമുക്തനായിബ്ഭ
വിച്ചിട്ടും ഭൂപ്രദക്ഷിണമായ് തീർത്ഥസ്നാനമെല്ലാംകഴിപ്പവൻ * പുന
ർജ്ജന്മവുമില്ലാതെമുക്തനായിബ്ഭവിച്ചിട്ടും പുണ്യമാംഭാരതത്തില
ശ്വമേധംകഴിപ്പവൻ * അശ്വരോമപ്രമാണാബ്ദംഇന്ദ്രാർദ്ധാസനവാസി
യാം നാലിരട്ടിഫലംരാജസൂയമാകിൽവരുംധ്രുവം * എല്ലായാഗങ്ങളിൽ
വച്ചുംദേവീയാഗംമഹത്തരം ഹരിയുംവിധിയുംചെയ്താരതുപണ്ടുവരാന
നേ! * ശിവനുംത്രിപുരന്മാർതൻനാശത്തിന്നായ് കഴിച്ചതേ സർവ്വയ
ജ്ഞങ്ങളിൽവച്ചുംശക്തിയജ്ഞംപ്രധാനമാം * ആയജ്ഞത്തിന്നുസമ
മായ് ത്രൈലോക്യത്തിലുമില്ലതാൻ ചെയ്യപ്പെട്ടുദക്ഷനാലുമായാഗംബ
ഹുകമമായ് * ദക്ഷനുംശിവനുംതമ്മിൽകലഹിച്ചാരതിൽസതി! ശപി
ച്ചാർനന്ദിയെവിപ്രർനന്ദിയാവിപ്രരേയുമേ * മുടക്കിനാനതിന്നുപണ്ടുദ
ക്ഷയാഗംമഹേശ്വരൻ ദേവീയാഗമതിവ്വണ്ണംദക്ഷനുംപണ്ടുചെയ്തു
ത * ധർമ്മനുംകശ്യപൻതാനുംശേഷൻകർദ്ദമനങ്ങനെ സ്വായംഭുവൻ
മനുവവൻപുത്രനായപ്രിയവ്രതൻ * ശിവൻസനൽക്കുമാരൻനൽധ്രുവൻ
കപിലനുംശ്രുതേ! ദേവീയാഗംരാജസൂയസഹസ്രത്തിൻഫലംധ്രുവം *

ദേവീയജ്ഞത്തിലതിയായില്ലവേദഫലപ്രദം ആറുവർഷംവാണുജീവ ന്മുക്തനാമതുചെയ്യുവൻ * ജ്ഞാനംകൊണ്ടുംകാന്തികൊണ്ടുംവിഷ്ണുവി ന്നുസമാനനാം സുരരിൽവിഷ്ണുവെവർണ്ണംവിഷ്ണുഭക്തരിൽനാരദൻ * ജാതിനാലിൽബ്രാഹ്മണനുംശാസ്ത്രങ്ങളതിൽവേദവും തീർത്ഥങ്ങളിൽവ ച്ചുഗംഗശിവൻശൂലധരിലെങ്ങനെ * പുഷ്പങ്ങളിൽതുളസിയേകാദശീ ന്നൻവ്രതങ്ങളിൽ നക്ഷത്രങ്ങളതിൽചന്ദ്രൻതാർക്ഷ്യൻപക്ഷിഗണങ്ങ ളിൽ * നാരിമാരിൽപ്രകൃതിയുംഭൂമിയുംവാണിരാധയും വേഗംചലി ച്ചോട്ടമിന്ദ്രിയങ്ങളിൽമനമെങ്ങനെ * പ്രജാപതികളിൽബ്രഹ്മാപ്രജ യിങ്കൽപ്രജാപതി വൃന്ദാവനംകാട്ടുകളിൽവർഷത്തിൽവച്ചുഭാരതം * ശ്രീയുള്ളോരിൽവച്ചുരമാ വിദ്യയുള്ളോരിൽവാണിയും പതിവ്രതകളിൽ ദുർഗ്ഗാഭാഗ്യമുള്ളോരിൽരാധയും * എവ്വണ്ണമതുപോൽദേവീഭാഗയാ ഗങ്ങളിൽദൃഢം ആറശ്വമേധംചെയ്യുന്നാലിന്ദ്രനായിബ്ഭവിച്ചിടാം* ആയിരംചെയ്തുപ്രാപിച്ചാൻവിഷ്ണുവിൻപദമപ്പൃഥു സർവ്വതീർത്ഥസ്നാന മതുംചെയ്തുയുംയാഗമൊക്കയും * വ്രതമെല്ലാമനുഷ്ഠിക്കതപസ്സെല്ലാം ചരിക്കയും ഭൂവെപ്രദക്ഷിണംചെയ്തുവേദംനാലുംപഠിക്കയും * ഇവ യെല്ലാംഫലംദേവീസേവനംതന്നെമുക്തിദം പുരാണവേദേതിഹാസ ങ്ങളായുള്ളവയൊക്കയും * ഘോഷിച്ചീടുന്നതിൻസാരംദേവീപാദാം ബുജാർച്ചനം ശ്രീദേവീവർണ്ണനംധ്യാനംശ്രീദേവീഗുണകീർത്തനം * ദേ വീസ്തോത്രംവന്ദനവുംദേവീമന്ത്രംജപിപ്പതും നിത്യംദേവീതീർത്ഥനൈ വേദ്യങ്ങൾഭക്ഷിച്ചിടുന്നതും * മുഖ്യമെന്നാണശേഷർക്കുമിഷ്ടമായുള്ളസ ന്മതം പരാപരംപരബ്രഹ്മമവളെനീഭജിക്കുക * പതിയെനീഗ്രഹിച്ചാ ലുംവത്സേ!വാഴ്കഗൃഹസുഖം നിനക്കിതോതീഞാൻകർമ്മവിപാകംസ ർവ്വമംഗലം * തത്വജ്ഞാനപ്രദംസർവ്വാഭിപ്രായംസർവ്വസമ്മതം.

ശ്രീദേവീഭാഗവതം ഒൻപതാംസ്കന്ധം

കർമ്മവിപാകം.

മുപ്പതാമദ്ധ്യായം.

---

## മുപ്പത്തൊന്നാമദ്ധ്യായം

---

ശ്രീനാരായണൻപറഞ്ഞു

സർവ്വോൽകൃഷ്ടാശക്തിയെന്നായമൻചൊല്ലിശ്രവിച്ചവൾ രോ
മാഞ്ചോൽക്കരങ്ങളോടൊത്തുചോദിച്ചാളവനോടുടൻ

സാവിത്രിപറഞ്ഞു

സർവ്വോൽകൃഷ്ടാശക്തിയെന്നുസമ്മതിക്കുന്നുസർവ്വരും കേൾക്ക

യന്നാക്കുംചൊല്ലുവാക്കുംജന്മമൃത്യുജരാപഹ * സിദ്ധന്മാക്കുംദാനവക്കും
തപസ്സിൻപരമംപദം യോഗവുംവേദവും ... താൻ ചൊല്ലീട്ടു
ന്നതും * ദേവത്വംമുക്തിയുംസർവ്വസിദ്ധിത്വമതുമെന്നേ ശ്രീദേവി
കതന്നുണ്ടാകുമ്പോലുണ്ടാകില്ലൊരുത്തനും * അവളെയെത്തുവിധിയായ്
ഭജിച്ചീടണമോതുക നരർതൻശുഭകർമ്മത്തിൻവിപാകംകേട്ടുഞാൻ
വിഭോ! * കർമ്മാശുഭവിപാകംനീയിന്നെന്നോടുരചെയ്യണം സാവി
ത്രിയിതുചൊല്ലീട്ടുകേട്ടുടൻ നമിച്ചുടൻ * ധർമ്മരാജാവിനെവേദസ്തു
തികൊണ്ടുപുകഴ്ത്തിനാൾ.

സാവിത്രി പറഞ്ഞു

സൂര്യൻ ചണ്ഡാപുഷ്കരത്തിൽ തപംചെയ്തിട്ടുധർമ്മനെ പുത്രനാക്കി
ധർമ്മനെത്താൻനമസ്കരിക്കും ധർമ്മരാജനായ് * സർവ്വസാക്ഷിയുമാരാക്കു സമ
മീസർവ്വജന്തുവും ശമനൻനാമമതിനാലവനെഞാൻനമിച്ചിടാം * ലോ
കത്തിൽജന്തുവിന്നെല്ലാമന്തത്തെച്ചെയ്യുമത്തവൻ കാലമ്പോലിച്ഛയാ
യിട്ടാകൃതാന്തനായ്നമിച്ചിടാം * ശുദ്ധിക്കായിപ്പാപികളെ ദണ്ഡി
പ്പാൻ ദണ്ഡമന്തിടും സർവ്വശാസ്താവതാം ദണ്ഡധരനെഞാൻനമിച്ചി
ടാം * സർവ്വജന്തുക്കളെല്ലാടൊത്തിലോകമെല്ലാം ഒരിപ്പവൻ ഉന്നിവാഴ്ത്തു
നമാംഞാനകാലനെപ്പണമിച്ചിടാം * ബ്രഹ്മനിസ്റ്റൻ തപസ്സേളാൻ
സംയമീവിജിതേന്ദ്രിയൻ ജന്തുവിൻകർമ്മഫലദൻ നമിക്കുന്നായമനെ
ഞാൻ * സ്വശക്തിൻപാപികൾക്കെല്ലാം പുണ്യവാന്മാർക്കുമിത്രവും പാ
ത്മാരാമൻപുണ്യമിത്രമവനെഞാൻനമിച്ചിടാം * ബ്രഹ്മാംശമായിട്ടു
ബ്രഹ്മയാൻജപിപ്പോൻ ബ്രഹ്മതേജസാ ബ്രഹ്മധ്യാനമഹാവിധാനാ
നാഥനായ്നമിച്ചിടാം * ഏവംപുകഴ്ത്തിട്ടുസാവിത്രിനമിച്ചാളംധർമ്മ
രാജനെ ദേവീമന്ത്രാകർമ്മപാകമതുംചൊല്ലീടിനാൻപരമ * യമാഷ്ട
കമിതാരെന്നുംപ്രാതഃകാലേപഠിച്ചീടും അവന്റെപാപമെല്ലാംപോംനി
ശിക്കുംയമഭീതിയും * മഹാപാപിയുമീസ്തോത്രംഭക്ത്യാനിത്യം പഠിയ്ക്കു
കിൽ ക്രമത്താലവനെശുദ്ധനാക്കിത്തീർത്തീടുമന്തകൻ.

ശ്രീമദ്ദേവീഭാഗവതം ഒമ്പതാംസ്കന്ധം

യമസ്തുതി

മുപ്പത്തൊന്നാമദ്ധ്യായം

---

## മുപ്പത്തിരണ്ടാമദ്ധ്യായം

---

ശ്രീനാരായണൻ പറഞ്ഞു.

മായാബീജംമഹാമന്ത്രാ കൊടുത്തിട്ടുവിധിപ്പടി അവളോടോതി
നാൻധർമ്മൻകർമ്മാശുഭവിഭാഗവും

ധർമ്മരാജാവു പറഞ്ഞു

ശുഭകർമ്മംകൊണ്ടുനരൻനരകംപൂകുകില്ലതാൻ കർമ്മാശുഭവിഭാ
ഗംഞാൻപറയാംകേട്ടുകൊൾകനീ * ഓരോപുരാണഭേദത്താൽനാമ
ഭേദംനിമിത്തവും നാനാപ്രകാരമാംസാഗ്ഗ്യം,കർമ്മത്താൽജീവനാർന്നി
ട്ടും * നരകത്തിൽപതിക്കില്ലശുഭകർമ്മത്തിനാൽനരൻ ദുഷ്കർമ്മത്താൽ
പലവിധംനരകങ്ങളിൽവീണിടും * ഉണ്ടാനരകകുണ്ഡങ്ങൾപലമട്ടാ
യ് വരാനനേ! ഓരോശാസ്ത്രപ്രമാണത്താൽകർമ്മഭേദത്തിനൊത്തപോ
ൽ * അഗാധങ്ങൾവിസ്തൃതങ്ങൾഘോരങ്ങൾനിന്ദിതങ്ങളും ഭയങ്ക
രങ്ങൾദുഃഖമത്തപ്പാപികൾക്കേകിടുന്നവ * എൺപത്താറുണ്ടുമുഖ്യ
ങ്ങൾവേറെയുംപലതുണ്ടുകേൾ വേദപ്രസിദ്ധങ്ങളതിൻനാമങ്ങളുര
ചെയ്തിടാം * വഹ്നികുണ്ഡം,തപ്തകുണ്ഡം,ക്ഷാരകുണ്ഡംഭയാനകം വി
ൺമൂത്രകുണ്ഡങ്ങൾരണ്ടുശ്ലേഷ്മകുണ്ഡംസുദുസ്സഹം * ഗര,ദൂഷി,വസാ,
ശുക്ലകുണ്ഡങ്ങൾനാലതേവിധം അശ്രുകുണ്ഡംമഹാനിന്ദ്യാരക്തകുണ്ഡ
വുമങ്ങനെ * മലംകൊണ്ടുംകർണ്ണമലംകൊണ്ടുംരണ്ടുവരാനനേ! മജ്ജാ
കുണ്ഡം,മാംസകുണ്ഡം,നക്രകുണ്ഡംസുദുസ്തരം, * രോമ,കേശാ,സ്ഥി,
കുണ്ഡങ്ങൾകടക്കാൻവഹിയാത്തവ താമ്രകുണ്ഡം,ലോഹകുണ്ഡംപ്ര
തപ്തംക്ലേശദംതുലോം * ചർമ്മകുണ്ഡം,തപ്തസുരാകുണ്ഡവുംകീർത്തികേ
ട്ടപ തീക്ഷ്ണകണ്ടകകുണ്ഡം,കാലവിഷോദംവിഷകുണ്ഡവും * പ്ര
തപ്തതൈലകുണ്ഡം,നല്ലായുധംചേന്നകുണ്ഡവും ക്രിമികുണ്ഡം,പൂയസ
ർപ്പകുണ്ഡങ്ങൾദുസ്തരങ്ങളായ് * മശകാദംശകുണ്ഡങ്ങൾഭീമംഗരളകു
ണ്ഡവും വജ്രദംഷ്ട്രകൾതൻകുണ്ഡം,വൃശ്ചികങ്ങൾനിറഞ്ഞതും * ശ
രം,ശൂലം,ഖഡ്ഗമെന്നീകുണ്ഡങ്ങൾഭീഷണങ്ങളായ് ഗോളകുണ്ഡം
നക്രകാകകുണ്ഡങ്ങൾദുഃഖദങ്ങളും * മന്ഥാനബീജകുണ്ഡങ്ങൾദുസ്സ
ഹംവജ്രകുണ്ഡവും തപ്തപാഷാണകുണ്ഡംനൽതീക്ഷ്ണപാഷാണകു
ണ്ഡവും * ലാലാ,മസീ,ചൂർണ്ണമിവയുള്ളകുണ്ഡങ്ങളങ്ങനെ ചക്രകു
ണ്ഡംവക്ര,കൂർമ്മകുണ്ഡങ്ങൾദുസ്തരങ്ങളും * ജ്വാലാകുണ്ഡം,ഭസ്മ,ദഗ്ദ്ധ
കുണ്ഡങ്ങളുമുത്തമേ! തപ്തസൂചീമസീപത്രം,സൂച്യഗ്രംക്ഷുരധാരവും *
ഗോകാമുഖം,നക്രമുഖം,ഗജദംശം,കഗോമുഖം കുംഭീപാകം,കാലസൂ
ത്രം,മത്സ്യോദം,കൃമികന്തുകം * പാംസുഭോജ്യം;പാശവേഷ്ടം,ശൂല
പ്രോതം,പ്രകമ്പനം ഉൽകാമുഖം,അന്ധകൂപം,വേധനം,താഡനംശു
ഭേ! * ജാലരന്ധ്രം,ദേഹചൂർണ്ണം,ദലനം,ശോഷണം,കഷം ശൂർപ്പം,ജ്വാ
ലാമുഖംപിന്നെധൂമാന്ധം,നാഗവേഷ്ടനം * ഇവകുണ്ഡങ്ങൾസാവി
ത്രി!ദുഷ്ടദുഃഖപ്രദങ്ങളാം നിയുതംകിങ്കരന്മാരാൽസതതംരക്ഷിതങ്ങ

ളും * ദണ്ഡഹസ്തർപാശഹസ്തരുദ്ദാമതനുർഭയങ്കരർ ശക്തിഹസ്തർഗ
ദാഹസ്തർഘോരന്മാർവാളുധരിച്ചവർ * തമോയുക്തർദയാഹീനരെ
ങ്ങും നിറഞ്ഞോരായവർ തേജസ്സുള്ളോർശങ്കയേററോർതാമ്രപിംഗവി
ലോചനർ * യോഗയുക്തർസിദ്ധിമാന്മാർനാനാരൂപികളാംഭടർ ആ
സന്നമൃത്യുവിൽപാപികൾക്കുകാണപ്പെട്ടുന്നവർ * ശാക്തർക്കുംകർമ്മ
നിഷ്ഠർക്കുംസൌരർക്കുംഗാണപർക്കുമേ സിദ്ധന്മാർക്കുംയോഗികൾക്കുംധർമ്മ
നിഷ്ഠർക്കുമങ്ങനെ * ഭക്തർക്കുംപുണ്യവാന്മാർക്കുംവൈഷ്ണവർക്കുംകിനാവി
ലായ് ഇഷ്ടദൈവത്തിനെകാണുന്നോർക്കുംകാണപ്പെടാത്തവർ * ഏ
വംനിനക്കുരച്ചേൻഞാൻകുണ്ഡത്തിൻനാമമൊക്കയും ആരാരതേതി
ൽവാഴുന്നവെന്നുംചൊല്ലാംധരിയ്ക്കുക.

ശ്രീദേവീഭാഗവതം ഒൻപതാംസ്കന്ധം
നരകകുണ്ഡകഥനം
മുപ്പത്തിരണ്ടാമദ്ധ്യായം

## മുപ്പത്തിമൂന്നാമദ്ധ്യായം

ധർമ്മരാജാവുപറഞ്ഞു

ദൈവഭക്തൻശുദ്ധനായോൻയോഗിയുംവ്രതനിഷ്ഠനും തപസ്വി
യുംബ്രഹ്മചാരി,നരകംപൂകുകില്ലവർ * ബന്ധുക്കളേക്രൂരവാക്കാലഹം
കാരമെഴുംനരൻ ദുഃഖിപ്പിക്കിൽതുലോം,വഹ്നികുണ്ഡത്തിൽവീഴുമായ
വൻ * തൻരോമങ്ങൾക്കൊത്തവർഷമായഗ്നിയിൽവസിച്ചുടൻ വെയി
ൽക്കാട്ടിൽമൂന്നുജന്മംപശുവായിജ്ജനിച്ചിടും * പൈദാഹങ്ങളൊടും
വിപ്രൻവരുമ്പോൾസ്വഗൃഹത്തിലായ് ഭുജിപ്പിക്കാതതാമൂഢൻത
പ്തകുണ്ഡത്തിൽവീണിടും * ദുഃഖമേറുമതിൽതദ്രോമങ്ങൾക്കൊത്താ
ണ്ടുവാഴുന്നവൻ ഏഴുജന്മംതപ്തവെയിൽക്കാട്ടിൽപക്ഷിയുമായിടും * ര
വിവാരമമാവാസ്യാസംക്രമംശ്രാദ്ധനാളിലും രജകൻനാൾകിട്ടുംവസ്ത്രംധരി
ച്ചീടുന്നപൂരുഷൻ * അതിൻനൂലിന്നൊപ്പമാണ്ടാക്ഷാരകുണ്ഡത്തി
ൽവാണിടും ഏഴുജന്മംരജകനായിട്ടുംഭൂവിൽജനിച്ചിടും മൂലപ്രകൃതിയെ
നിന്ദിച്ചീടുന്നപുരുഷാധമൻ * നിന്ദിപ്പോനുംവേദശാസ്ത്രപുരാണങ്ങ
ളെയൊക്കയും ബ്രഹ്മവിഷ്ണുശിവന്മാരേനിന്ദിപ്പോരുമതേവിധം * വാ
ണീലക്ഷ്മീഗൌരിയേയുംനിന്ദിക്കുന്നജനങ്ങളും നികൃഷ്ടമായുള്ളയോന
കുണ്ഡത്തിൽവീണിടും * ഇതിൽപരംദുഃഖദമായ് വേറേയില്ലൊരു
കുണ്ഡവും ബഹുകല്പമതിൽവാണുപാമ്പായ്പിന്നെജ്ജനിച്ചിടും *
ദേവീനിന്ദാപരാധത്തിൻപ്രായശ്ചിത്തമതില്ലതാൻ ഹരിക്കുന്നോൻദേ

വവിപ്രന്മാക്കന്നരംകിയവൃത്തിയേ * ആറുപത്തായിരംവർഷംവിട്കുണ്ഡ
ത്തിൽപതിച്ചിടും വിട്ഭോജിയായത്രകാലമതിൽതന്നെവസിക്കുമേ *
അത്രകാലംവിട്ക്രിമിയായ്ഭുവിലുംപിന്നെവാണിടും അന്യൻതന്റെ
തടാകത്തെവെട്ടിപ്പോന്നുംബലത്തിനാൽ * ജലമൂത്രമൊഴിപ്പോനുംമൂ
ത്രകുണ്ഡത്തിൽവീണിടും തദ്ദ്രവതുല്യാബ്ദമതുംകുടിച്ചതിൽവസിച്ചി
ടും * കാളയായ്തീർന്നിടുംപിന്നെനൂറുവർഷമവൻഭുവി തനിച്ചുതുപ്പ്യാ
ഭക്ഷിപ്പോൻശ്ലേഷ്മകുണ്ഡത്തിൽവീണിടും * അതുഭക്ഷിച്ചതിൽവാഴും
നൂറുവർഷംവരെയുമവൻ ഭുവിൽപിന്നെയവൻപ്രേതമായ്വാഴുംശതവത്സ
രം * ഭുജിക്കുംശ്ലേഷ്മമൂത്രങ്ങൾ ശുദ്ധനാകുമനന്തരം ഗുരു,വമ്മ,പിതാ,
ഭാര്യ,യനാഥൻ,പുത്രി,പുത്രരേ * പാലിക്കാത്തോർചെന്നുവീഴുംഗരകു
ണ്ഡമതിങ്കലായ് വിഷംപാനംചെയ്തതിൽതാൻവാണീടുംനൂറുവത്സ
രം * അത്രകാലംഭൂതമായുംതീരുംപിന്നീട്ടുശുദ്ധനാം കണ്ണിട്ടതിഥിയെ
ക്രൂരദൃഷ്ട്യാനോക്കുന്നവന്നുടെ * പിതൃക്കളൊപ്പാപിനരുംകുംജലത്തെ
സ്വീകരിച്ചിടാ ബ്രഹ്മഹത്യാദിയായീടുമോരോപാപങ്ങളൊക്കയും *
ചെയ്യുന്നോർദൂഷികാകുണ്ഡംപ്രാപിച്ചീടുംപതിവ്രതേ! നൂറുവർഷം
നേത്രമലംഭക്ഷിച്ചായതിൽവാണിടും * അത്രയുംനാൾഭൂതമായുംതീ
രുംപിന്നെവിശുദ്ധനാം ബ്രാഹ്മണന്നുധനംനൽകീട്ടതുതാനന്യനേകു
കിൽ * നൂറാണ്ടുവസഭക്ഷിച്ചാവസാകുണ്ഡത്തിൽവാണിടും അ
വനോന്തായേഴജന്മം ഭാരതത്തിൽജനിച്ചിടും * പിന്നെദ്ദരിദ്രനാ
യൽപായുസ്സായ്ക്രൂരനുമായിടും * പുമാനേസ്ത്രീപുമാൻസ്ത്രീയേനോ
ക്കിപ്രേമംനിമിത്തമായ് ശുക്ലംപതിപ്പിക്കിലവർശുക്ലകുണ്ഡത്തിൽ
വീണിടും * ശുക്ലംഭുജിച്ചുനൂറാണ്ടായതിൽതന്നെവസിച്ചിടും ക്രിമിയാ
യുംനൂറുവർഷംഭവിച്ചിട്ടുവിശുദ്ധരാം * ഗുരുവേത്താഡനംചെയ്തുരക്ത
ത്തെവീഴ്ത്തിടുന്നവൻ നൂറുവർഷംരക്തകുണ്ഡവസിക്കുംരക്തഭോജിയാ
യ് * ഏഴുജന്മംവ്യാഘ്രമായുംതീരുംപിന്നീട്ടുഭാരതെ ശുദ്ധനായിക്രമ
ത്തിങ്കൊണ്ടുമർത്ത്യനായുംഭവിച്ചിടും * ഭക്തൻഭക്ത്യാപാടിടുമ്പോളാനന്ദാ
ശ്രുക്കളേററവൻ ശ്രീകൃഷ്ണഗുണഗാനത്തിൽഹസിച്ചീടുന്നമർത്ത്യനും *
അശ്രുകുണ്ഡനൂറുവർഷമതുംഭക്ഷിച്ചുവാണിടും പിന്നെച്ചണ്ഡാലനാം
മൂന്നുജന്മംപിന്നെവിശുദ്ധനാം * ബന്ധുക്കളിൽസദാശാഠ്യംതുടങ്ങീടു
ന്നപൂരുഷൻ ശരീരമലകുണ്ഡത്തിൽകിടക്കുംനൂറുവത്സരം * പിന്നെ
കഴുതയായ്തീരുംമൂന്നുജന്മത്തിലായവൻ മൂന്നുജന്മംപൂച്ചയായുംതീരും
പിന്നെവിശുദ്ധനാം * സ്വപാഠിമാനായ്ബധിരനെനിന്ദിച്ചിട്ടുഹസിപ്പവ
ൻ നൂറുവർഷമതുംതിന്നകർണ്ണവിട്കുണ്ഡമാർന്നിടും * പിന്നെദ്ദരി

കീൎത്തനമായതും * ഭക്ത്യാൎച്ചനംകീൎത്തനവും ചെയ്താൎക്കലുമങ്ങനെ വിപ്ര
ർതന്റെഭോജനംവിശേഷവായും നിവേദവരെ * അച്ഛിദ്ദ്രകയുമദ്ദികളി
ലങ്ങുംലക്ഷ്മി വസിച്ചിടാ സ്വൎണ്ണമാരെയേരിതാണിട്ടാലക്ഷ്മിയായതോതിനാ
ൻഹരി ഞാശരായ്നീപാപ്പികളിഷ്ടഞ്ജനിച്ചിട്ടുകയൽപ്രിയ! * എന്ന
ചൊല്ലീട്ടവെകുന്നെർബ്രഹ്മാവിനോടുചൊല്ലിനാൻ മഥിച്ചു പാല്ക്കട
ൽദേവർക്കന്നംകൊണ്ടുമെവിശയ! * അന്നേരംപ്രചേവശിച്ചാരില്ലു
ചൊല്ലിട്ടമായവൻ പലകാലംകൊണ്ടുപാലാഴിയെപ്രാപിച്ചുവാനവ
ർ * മന്ദരാദ്രിയെമന്ഥാനക്കിക്രൂൎമ്മത്തെപാത്രമാക്കിയും ശേഷനെകയറാ
ക്കീട്ടുംമഥിച്ചാരസ്സുരാസുരർ * ധന്വന്തരിസുധാനല്ല ഉച്ചൈശ്രവസ്സാക
മശ്വവും ഐരാവതംതാജലംലക്ഷ്മിയുംസംഭവിച്ചതിൽ * വനമാല
യെയൎപ്പിച്ചുവെച്ചു വീലക്ഷ്മിയാംസതി ക്ഷീരാബ്ധിവാസേശൻ സൎവ്വേശൻ
ന്യാസാവിഷ്ണുവിനു * വിധിയുംശിവനുംദേവന്മാരുംപൂജിച്ചുവ
നാർ സ്വൎഗ്ഗത്തിലാബ്രഹ്മശാപംപോക്കുംനോക്കാതെനോക്കിനാൾ *
പ്രാപിച്ചാർവാനവർദൈത്യഗ്രസ്തമാകുംസ്വരാജ്യവും മഹാലക്ഷ്മിപ്ര
സാദത്താൽവരേണ്യനാമിത്തവും * എല്ലാംമെവചൊല്ലിഞാൻലക്ഷ്മ്യ
പാഖ്യാനമുത്തമം സുഖദംസാരഭൂതമിനിക്കേൾക്കേണ്ടതെന്തുവാദം

ശ്രീ ദേവീഭാഗവതം ഒൻപതാംസ്കന്ധം

ലക്ഷ്മ്യപാഖ്യാനം

നാല്പത്തൊന്നാമദ്ധ്യായം

---

## നാല്പത്തിരണ്ടാമദ്ധ്യായം

നാരദൻ പറഞ്ഞു

ഹരിതൻകീൎത്തനംഭദ്രംശ്രുത്വാതൽജ്ഞാനമുത്തമം ലക്ഷ്മ്യപാ
ഖ്യാനവുംകേട്ടുധ്യാനംസ്തോത്രവുമോതുക.

നാരായണൻപറഞ്ഞു

പണ്ടിന്ദ്രൻസ്നാനവുംചെയ്തു വെള്ളവസ്ത്രംധരിച്ചവൻ പാലാഴിയി
ൽഘടംവച്ചുപൂജിച്ചാനാറുദേവരെ * ഗണേശനഗ്നിയുംസൂൎയ്യൻവിഷ്ണു
വുംശിവനുംശിവാ പുഷ്പഗന്ധാദിയാൽഭക്ത്യാപൂജിച്ചീയിവരെയവൻ*
ഐശ്വൎയ്യരൂപിയാംശ്രീദേവിയെയാവാഹിച്ചിട്ടനന്തരം ബ്രഹ്മാവോടുംവി
ധിയോടുംപൂജചെയ്യാൻവിധിപ്പടി* മുനിമാരുംസുരന്മാരുംവിഷ്ണുവുംവി
പ്രവൎയ്യരും ഹരിയുംഹരനുംഭംഗ്യാമുൻപിലായിട്ടിരിക്കവേ * നൽചന്ദ
നത്തിൽമുക്കീട്ടാപാരിജാതസുമങ്ങളാൽ ധ്യാനംചെയ്തിട്ടുപൂജിച്ചാൻ
മഹാലക്ഷ്മിയെനാരദ! * സാമവേദോക്തമാധ്യാനംഹരിപണ്ടുപിരിഞ്ചി

നായ് കൊടുത്ത. നതുഞാൻചൊല്ലാമതിനെനീധരിക്കുക * സഹസ്രദ
ളപത്മസ്ഥകർണ്ണികാവാസിനീപരാ ശരൽകാലത്തിലെപൂർണ്ണചന്ദ്രകോ
ടിപ്രഭാവതീ * തേജസ്സാലുജ്ജ്വലിക്കുന്നോരംസുഖദൃശ്യാമനോഹരാ പ
ട്ടുകച്ചട്ടതങ്കംപാരംശോഭിക്കുംദേഹമാർന്നവൾ * രത്നഭൂഷണഭൂഷാ
ഢ്യാപീതവസ്ത്രംധരിച്ചവൾ പുഞ്ചിരിക്കൊഞ്ചൽമുഖിയാൾനിത്യ
യൌവനയായവൾ * ശുഭസമ്പത്തുകൾക്കുവാളാകെകന്യയെഞാൻഭജി
ച്ചിടാം ഇതവണ്ണംധ്യാനവുംചെയ്തുള്ളന്നമേറുന്നലക്ഷ്മിയെ * പൂജിച്ചു
വേദംപോൽഷോഡശോപചാരങ്ങളെയുമേ ഭക്തിയോടു സമർപ്പിച്ചാ
ൻപ്രത്യേകംമന്ത്രപൂർവമായ് * പ്രകൃഷ്ടങ്ങൾപ്രശസ്തങ്ങൾശ്രേഷ്ഠങ്ങൾ
വിവിധങ്ങളും അമൂല്യമായരത്നത്താൽവിശ്വകർമ്മാവുഭംഗിയായ് *
നിർമ്മിച്ചാരസനംകാമഹാലക്ഷ്മി!ഗ്രഹിക്കുക ശുദ്ധംഗംഗാജല
മിതാനർവ്വവന്ദിതമുത്തമം * സർവപാപഹരംദിവ്യംഗ്രഹിക്കുകമലാല
യേ! ചന്ദനംകറുകപ്പുല്ലുംപൂക്കളുംചേർന്നൊരുജലം * പത്മവാസിനി
കൈക്കൊൾകശംഖസ്ഥംനല്ലോരർഘ്യവും സുഗന്ധതൈലംനെല്ലി
ക്കാപ്പൊടിനൽഗന്ധമുള്ളതും * ദേഹസൌന്ദര്യബീജങ്ങൾഗ്രഹിക്ക
ഹരിവല്ലഭേ! വസ്ത്രങ്ങളുംപട്ടുകളുംപത്മേ!നീസ്വീകരിക്കുക * സ്വർണ്ണ
രത്നമയംദിവ്യാഭരണങ്ങളശേഷവും ശോഭയ്ക്കായ് ശ്രീകരംരത്നമതുംദേ
വി ഗ്രഹിക്കുക * സർവ്വസൌന്ദര്യമുണ്ടാക്കുംവഗന്ധശോഭവരത്തിട്ടും വൃ
ക്ഷത്തിൻകറയോടേറെഗന്ധദ്രവ്യങ്ങൾചേർന്നതു * പവിത്രമാംധൂ
പമിതംഏറ്റുകാന്തേ!ഗ്രഹിക്കുക സുഗന്ധയുക്തംസുഖദംചന്ദനംനീഗ്ര
ഹിക്കുക * തമോഹരംജഗച്ചക്ഷുസ്വരൂപംശുദ്ധമായതു സുഖരൂപമ
താംദീപംഗ്രഹിച്ചാലുംസുരേശ്വരി * ഉപഹാരങ്ങൾപലതുംഷഡ്രസങ്ങ
ളുമുള്ളതു സ്വാദുള്ളതേറെവുംദേവി!നൈവേദ്യംസ്വീകരിക്കുക * അ
ന്നംബ്രഹ്മസ്വരൂപംതാൻപ്രാണരക്ഷണകാരണം തുഷ്ടിദംപുഷ്ടിദംദേ
വീയന്നവുംസ്വീകരിക്കുക * ശാല്യന്നജംശർക്കരയുംനെയ്യുംചേർത്തുച
മച്ചതു സ്വാദുള്ളതുമഹാലക്ഷ്മി പരമാന്നംഗ്രഹിക്കനീ * നെയ്യുംശ
ർക്കരയുംചേർത്തുപാകംചെയ്തതുപാകമായ് നിവേദിക്കുന്നുഞാൻഭ
ക്ഷ്യാസ്വസ്തികംസ്വീകരിക്കുക * രമ്യങ്ങളാംപലവിധംപക്വാന്നങ്ങ
ൾഫലങ്ങളും മനോഹരംസ്വാദുയുതംഗോവിൽനിന്നുകറന്നതു * മ
ർത്ത്യക്കമൃതമാംക്ഷീരംസ്വീകരിക്കുകപത്മിനി! സ്വാദേറീട്ടാകരിമ്പിൽ
നിന്നെടുത്തിട്ടുള്ളതാരസം * അഗ്നിപക്വംഗുളമിതുംസ്വീകരിക്കുകഭാ
ർഗ്ഗവി! യവമുൽഗാദിസസ്യങ്ങൾപൊടിച്ചുനവ്യനെയ്യതും * ഗുളവുംചേ
ർത്തുനിർമ്മിച്ചലഡ്ഡുകംനീഗ്രഹിക്കുക സസ്യമൂർണ്ണത്തിലുണ്ടാക്കിപ്പു

കപ്പാനങ്ങളും കലർത്തിയും * നിവേദിക്കുന്നൈവേദ്യമതിനെ നീ ഗ്രഹിക്കുക ശിവെ വായുപ്രദം മോദാവഹം ഭോജ്യം സുഖപ്രദം * ജലപട്ടം പാനമെന്നാകമലേ! സ്വീകരിക്കുനീ താംബൂലമേററവും കർപ്പൂരാദിസുവാസിതം * നാവിൻജാഡ്യം നശിപ്പിക്കുമതും നീ സ്വീകരിക്കുക സുഗന്ധശീതളം ദാഹനാശഹേതുകമായത് * ജഗജ്ജീവനമാമീ ജലമേതും സ്വീകരിക്കനീ ദേഹസൌന്ദര്യകരമായ ശോഭാവളർത്തിടും * വസ്ത്രങ്ങളും പട്ടുകളും സ്വീകരിച്ചാലുമംബികേ! ദേഹകാന്തിവളർത്തിടും രത്നസ്വർണ്ണമയാഭരണം * ശോഭാകാരം ശ്രീകരം നൽഭൂഷണം സ്വീകരിക്കുക ഋതുക്കളിലുണ്ടായ പൂക്കളാൽ തീർത്തിട്ട * ദേവഭൂപപ്രിയവുമാം മാല്യം ദേവി! ഗ്രഹിക്കുക ശുദ്ധം ശുദ്ധികരം രമ്യം സർവ്വമംഗലമംഗലം * ഗന്ധവസ്തുഭവം ഗന്ധം സ്വീകരിച്ചാലുമീശ്വരി! പുണ്യതീർത്ഥാദ്ഭവം ശുദ്ധം ശുദ്ധിയെന്നതെപ്പോഴും * കൃഷ്ണകാന്തേ! ഗ്രഹിച്ചാലും രമ്യമാചമനീയകം ദിവ്യരത്നമയം ഗന്ധപുഷ്പചന്ദനചർച്ചിതം * വസ്ത്രഭൂഷണഭൂഷാഢ്യം സ്വതല്പം നീ ഗ്രഹിക്കുക ഭുവിയുള്ളമാമീട്ടം ദിവ്യദ്രവ്യങ്ങളൊക്കെയും * ദേവലോകയോഗ്യങ്ങളവയെ നീ ഗ്രഹിക്കുക മൂലമന്ത്രത്തൊടീദ്രവ്യമെല്ലാമർപ്പിച്ചു ഭക്തിയായ് * പത്തുലക്ഷം വിധിക്കൊത്താമൂലമന്ത്രം ജപിച്ചു തേ പത്തുലക്ഷം ജപിച്ചപ്പോൾ ദേവിച്ചു മന്ത്രസിദ്ധിയും * മന്ത്രം ബ്രഹ്മാവിനാൽ ദത്തം കല്പവൃക്ഷമതെന്നുമാം ലക്ഷ്മി, മായ, കാമ, വാണീബീജം കമലവാസിനി * ചതുർത്ഥ്യന്തം വഹ്നിജായാ ദേവമന്ത്രമിതുത്തമം ഈമന്ത്രത്താൽ കുബേരൻ പരമൈശ്വര്യമാന്നിതേ * രാജരാജേശ്വരൻ ദക്ഷസാവർണ്ണിമനുവും മുനേ! ഈമന്ത്രത്താൽ മംഗലനം സപ്തദ്വീപാധിനാഥനായ് * പ്രിയവ്രതോത്താനപാദർ കേദാരൻ ധരണീപതി ഇവരും സിദ്ധരായ് തീർന്നാരീമന്ത്രമതു ജപിക്കയാൽ * മന്ത്രസിദ്ധികവെ ലക്ഷ്മി പ്രത്യക്ഷപ്പെട്ടു ശക്രനായ് ശ്രേഷ്ഠരത്നങ്ങളാലുള്ള വിമാനത്തിൽ വരപ്രദ ദ്വീപെല്ലാം തന്റെ തേജസ്സാൽ മറച്ചും കൊണ്ടുമങ്ങനെ * വെൺചമ്പകനിറം ചേർന്നാരത്നഭൂഷണഭൂഷിത പുഞ്ചിരിക്കൊണ്ടു ഭക്താനുഗ്രഹകാരിണി * ചന്ദ്രകോടിപ്രഭയെഴും രത്നമാലധരിച്ചവളാം ജഗന്മാതാവാമവളെ കണ്ടിട്ടിന്ദ്രൻ സ്തുതിച്ചതേ * ആനന്ദാശ്രുക്കളോടൊത്തു പുളകാഞ്ചിതദേഹനായ് ബ്രഹ്മാവിനാൽ ദത്തമാമസ്സർവ്വാഭീഷ്ടമേകിടും * വേദസ്തോത്രവരം കൊണ്ടു തൊഴുതുകൊണ്ടു ഭക്തിയായ് നമിക്കാം കമലവാസേ! നാരായണി! നമിച്ചിടാം * കൃഷ്ണപ്രിയേ! മഹാലക്ഷ്മി! സദാ ഞാൻ പ്രണമിച്ചിടാം പത്മപത്രേക്ഷണേ! ദേവി! നമിക്കാം പത്മനേർമുഖി * പത്മാസനേ! പത്മിനി! ഞാൻ നമിക്കാം ദേവി! വൈഷ്ണവി! സർവ്വാരാദ്ധ്യേ! നമിക്കുന്നേൻ സർവ്വസമ്പൽസ്വരൂപിണി

ഹരിഭക്തിപ്രദേ!ഹർഷപ്രദേ!നിന്നെനമിച്ചീടാം കൃഷ്ണവക്ഷസ്ഥിതേ!ല
ക്ഷ്മി!കൃഷ്ണേശേ!ഞാൻനമിച്ചീടാം* ചന്ദ്രശോഭേ!തേ പത്മാസ്ഥിതേ!സം
പദ്ദേവതേ! സംപത്ത്യധിഷ്ഠാത്രീദേവി!മഹാദേവി! തേ നമഃ * വൃദ്ധി
യെല്ലാംകൊടുത്തീടുംവൃദ്ധിസ്വരൂപേ!നമോനമഃ വൈകുണ്ഠത്തിൽമഹാല
ക്ഷ്മി ലക്ഷ്മിയായ്ക്ഷീരസാഗരേ* ഇന്ദ്രഗേഹേ സ്വർഗ്ഗലക്ഷ്മി രാജലക്ഷ്മി നൃപാ
ലയേ ഗൃഹലക്ഷ്മിഗൃഹസ്ഥർക്കാഗേഹത്തിൽഗൃഹദേവത* ക്ഷീരാബ്ധിജാ
സുരഭിയുംദക്ഷിണായജ്ഞപത്നിയുംദേവമാതാവദിതിയുംനീതന്നെകമ
ലാലയെ!*സ്വാഹയുംസ്വധയുംനീതാൻഹവ്യകവ്യങ്ങൾക്കാംകേശവ വി
ഷ്ണുസ്വരൂപയുംനീതാൻസർവ്വാധാരാവസുന്ധര * ശുദ്ധസത്വസ്വരൂപാ
ന്നാരായണപരായണേ കോപഹിംസാവർജ്ജിതയാംവരദാശാരദേ ശു
ഭേ*പരമാർത്ഥപ്രദേ നീയാണ്ഹരിദാസ്യപ്രദായിനി നീയില്ലായ്കിൽജഗത്തെ
ല്ലാംനിസ്സാരംഭസ്മമാംപരേ! * ജന്തുക്കളെല്ലാംനീയെന്യേജീ
വിക്കിലുംസദാ എല്ലാവർക്കുംശ്രേഷ്ഠമാതാ സർവ്വബന്ധുസ്വരൂപിണി * ധ
ർമ്മാർത്ഥകാമമോക്ഷങ്ങൾക്കെല്ലാംനീതന്നെകാരണം സ്തനപായികളാംശിശു
ക്കൾക്കുബാല്യമാതാവിനൊപ്പമായ് * സർവ്വർക്കുമെല്ലാംകൊണ്ടുംനീ
മാതാവാകുന്നുസർവ്വദാ സ്തനപായിമാതൃഹീനൻദൈവാൽജീവിച്ചിടുന്നു
തേ * ജീവിക്കയില്ലനിന്നോടുഹീനൻനിശ്ചയമാണത് * സുപ്രസന്ന
സ്വരൂപാനീപ്രസാദിച്ചീടുകംബികേ! വൈരിഗ്രസ്തംരാജ്യമെനിക്കേകു
ന്നംനീസനാതനി! * ഞാനിനിന്നോടകന്നതാൽബന്ധുവറ്റുള്ളഭി
ക്ഷുവാംസർവ്വസമ്പത്തുമറ്റോനാമുടൻഹരിവല്ലഭേ * ജ്ഞാനവുംധ
ർമ്മവുംസർവ്വസൗഭാഗ്യമത്തമിഷ്ടപോൽ പ്രഭാവംനൽപ്രതാപംസർവ്വാ
ധികാരവുമേകുക * ജയപരാക്രമംപോരിൽ,പരമൈശ്വര്യമായതും
ഇതോതീട്ടസ്സുരന്മാരോടൊന്നിച്ചസുരനായകൻ പിന്നെയുംപിന്നെയും
സാശ്രുനേത്രനായ് പ്രണമിച്ചതേ * ബ്രഹ്മവിഷ്ണ്വീശരുംശേഷൻതാനു
മധർമ്മദേവനും എല്ലാവരുംസുരന്മാർക്കുവേണ്ടിപ്രാർത്ഥിച്ചിതേറവും *
വരംസുരന്മാർക്കേകീട്ടുനല്ലതാംപുഷ്പമാലയേ ഹരിക്കായ് സഭയിൽവച്ചു
നൽകിനാൾലക്ഷ്മിയായവൾ * സ്വസ്ഥാനങ്ങൾക്കുപോയാരദ്ദേവന്മാ
രതിതുഷ്ടരായ് ക്ഷീരോദത്തോടിഹരിതൽസ്ഥാനംപ്രാപിച്ചുലക്ഷ്മിയും *
ബ്രഹ്മാവുംശിവനുംപ്രാപിച്ചീടിനാർസ്വഗൃഹങ്ങളെ നല്ലാശിസ്സുക
ളേദേവന്മാർക്കായ് നൽകീട്ടുതുഷ്ടരായ് * പുണ്യമേറീടുമീസ്തോത്രംപഠി
പ്പോൻസന്ധ്യമൂന്നിലും മഹാനാംരാജരാജേശനായ്കുബേരതുല്യ
നാം * അഞ്ചുലക്ഷംജപിപ്പോർക്കീസ്തോത്രസിദ്ധിഭവിച്ചിടും ഈസ്തോ

ത്വംസിദ്ധിയായ്തീൎന്നിട്ടൊരുമാസംപഠിക്കുകിൽ * ഏററവുംസുഖിയായ്‌ രാജരാജശ്രേഷ്ഠനാകുമസംശയം.

ശ്രീദേവീഭാഗവതേ ഒൻപതാംസ്കന്ധേ
ലക്ഷ്മീപൂജാവിധാനം
നാല്പത്തിരണ്ടാമദ്ധ്യായം.

## നാല്പത്തിമൂന്നാമദ്ധ്യായം.

നാരദൻ പറഞ്ഞു.

നാരായണമഹാഭാഗ!നാരായണസമപ്രഭോ! തേജസ്സാലുംയശസ്സാലുംഗുണരൂപങ്ങളാലുമേ * ജ്ഞാനികൾസിദ്ധർയോഗീന്ദ്രരിവരിൽ ശ്രേഷ്ഠനാണുനീ തപസ്സേറുംമുനികളിൽവച്ചുംനീവേദവിത്തമൻ * ലക്ഷ്മിതന്റെയുപാഖ്യാനമത്ഭുതംഞാൻധരിച്ചുതേ രഹസ്യമായുള്ളൊരന്യമുപാഖ്യാനമുരയ്ക്കണം * സൎവ്വോപയുക്തമായുള്ളതധികംഗൂഢമായതു് പുരാണങ്ങളിലില്ലാതെവേദത്തിൽമാത്രമുള്ളതു്.

നാരായണൻ പറഞ്ഞു

പുരാണങ്ങൾകഥിക്കാതെയുപാഖ്യാനമസംഖ്യമായ് ഗൂഢമായ്‌ദുർല്ലഭവുമായുണ്ടുകേട്ടിട്ടുമുണ്ടുഞാൻ * അവയിൽസാരമായുള്ളുകേൾപ്പാനിച്ഛിച്ചിടുന്നുനീ അതെതന്നാടുപറഞ്ഞാലുംപിന്നെഞാനതുചൊല്ലിടാം.

നാരദൻ പറഞ്ഞു

ശുഭകൎമ്മഹവിർദ്ദാനേസ്വാഹാദേവിപ്രശസ്തയാം പിതൃദാനേസ്വധാദേവിദക്ഷിണാശ്രേഷ്ഠയതിലും * ഇവർതൻചരിതംജന്മഫലം മാഹാത്മ്യമായതും കേൾപ്പാനിച്ഛിച്ചിടുന്നുഞാൻചൊല്ലുനീവേദവിത്തമ!

സൂതൻ പറഞ്ഞു.

നാരദൻതന്റെവചനംകേട്ടുപുഞ്ചിരിയോടവൻ പുരാതനിയതായിട്ടുംകഥചൊൽവാൻതുടങ്ങിനാൻ.

നാരായണൻ പറഞ്ഞു

സൃഷ്ടിക്കുമുമ്പിൽദേവന്മാർസ്വാഹാരാത്ഥംഗമിച്ചുതേ ബ്രഹ്മലോകത്തിലാനല്ലബ്രഹ്മാവിൻറസദസ്സിലായ് * ആഹാരഹേതുവേയെല്ലാംവിധിയോടറിയിച്ചുടൻ കേട്ടിട്ടുള്ളിൽനിശ്ചയിച്ചാഹരിയേയോൎത്തിനാനവൻ.

നാരദൻ പറഞ്ഞു

ഭഗവാനംശമായിത്താൻഭവിച്ചു യജ്ഞരൂപിയായ് ദ്വിജർഹവിസ്സായജ്ഞത്തിൽ സുരൎക്കേകുന്നതില്ലയോ ?

നാരായണൻ പറഞ്ഞു.

ഹവിസ്സേകുന്നു വിപ്രന്മാർഭക്തിയായ് ക്ഷത്രിയാദിയും അദ്ദാനത്താൽസുരന്മാൎക്കു ലഭിക്കുന്നില്ലതൊട്ടുമേ * വിഷാദത്തോടാകയാൽതാനവരസ്സഭയൊന്നിച്ചും അതിൽ ചെന്നു ധരിപ്പിച്ചാരാഹാരാഭാവദുഃഖവും * അതു കേട്ടിട്ടു വിധിയാ കൃഷ്ണനേയാശ്രയിച്ചുടൻ തദാജ്ഞയാൽ പൂജചെയ്താൻ മൂലപ്രകൃതിയംബയേ * അവൾ തന്നംശമായിട്ടുസ്സ്വശക്തിസ്വരൂപിണി ഏറ്റവുംസുന്ദരീശ്യാമാരമണീയാമനോഹരാ * പുഞ്ചിരികൊഞ്ചൽമുഖിയാൾഭക്താനുഗ്രഹമേകുവോൾ ഇത്താതിവിധിതൻമുമ്പിൽ, വരത്തെനീവരിക്കുക * ബ്രഹ്മാവാവചനംകേട്ടു സംഭ്രമത്തോടു ചൊല്ലിനാൻ.

പ്രജാപതി പറഞ്ഞു.

സ്വാഹയെന്നഗ്നിതൻനല്ലദാഹികാശക്തിയാകുനീ നിന്നെവിട്ടു ദഹിപ്പിക്കാൻശക്തനല്ല ഹുതാശനൻ * മന്ത്രാന്തേ നിൻ നാമമോടും ഹവിസ്സു നരനേകുകിൽ സുരന്മാൎക്കാ, വരതു പ്രാപിച്ചീടുംസന്തോഷരായ് * അഗ്നിസമ്പദ്രൂപയായ് ശ്രീരൂപയായിഗൃഹേശിയായ് നരന്മാൎക്കുംസുരന്മാൎക്കുംപൂജ്യയായുംഭവിക്കുനീ * ബ്രഹ്മാവുതൻവാക്കുകേട്ടുവിഷാദത്തോടുമായവൾ അവനോടുരചെയ്താൾതന്നഭിപ്രായത്തെയിങ്ങനെ.

സ്വാഹ പറഞ്ഞു.

ബഹുകാലംതപംചെയ്തു കൃഷ്ണനെത്താൻവരിച്ചിടും കൃഷ്ണനെവിട്ടുന്യരെത്താൻനോക്കുന്നു മിഥ്യയായ് വിധേ! * ജഗൽസ്രഷ്ടാഭവാൻമൃത്യുംജ്ഞാനങ്ങളുംഭവാംവിള്ള ശേഷനുംധൎമ്മനുംവിശ്വംഭരിച്ചീടുന്നു സൎവ്വദാ * മുമ്പിൽപൂജ്യൻഗണേശൻതാൻദേവന്മാരിലശേഷവും സൎവ്വപൂജ്യാപ്രകൃതിതാനവളേസ്സേവചെയ്കയാൽ * ഋഷിമാരുംമുനികളുംപൂജ്യരായിഭവിച്ചതേ തല്പാദപത്മാഢ്യമായുള്ളിലോൎക്കുന്നുഞാൻസദാ * കൃഷ്ണനേ പതിയാക്കാനായോൎത്തിട്ടാദേവിയിങ്ങനേ വിധിയോടുപറഞ്ഞിട്ടു തപസ്സിന്നായ് നടന്നതേ ഒരുകാലിൽ തപംചെയ്താൾലക്ഷംവൎഷങ്ങളാരമ * കണ്ടാൾനിൎഗ്ഗുണനായീടുമാത്മാവായുള്ള കൃഷ്ണനെ അതികോമളമാംരൂപംകണ്ടിട്ടാച്ചാരുരൂപിണി * മാരമാലാൻ കാമതന്നാൻ മോഹാലസ്യത്തിൽവീണുപോയ് അഭിപ്രായമറിഞ്ഞിട്ടുസ്സൎവ്വജ്ഞനിതുചൊല്ലിനാൻ * ഉണൎത്തീട്ടാവൻ തപസ്സാൽക്ഷീണിച്ചോരു കൃശാംഗിയേ.

ശ്രീഭഗവാൻ പറഞ്ഞു

വാരാഹകല്പേനീ മംശമായിട്ടൻപത്നിയായിട്ടും നാമം "നഗ്നജിതി" നഗ്നജിത്തു തൻ നന്ദിനീ ശ്രുതേ! * അഗ്നിതൻ പത്നിയായിട്ടപ്പോൾ ദാഹികാശക്തിയായുള്ള മന്ത്രാംഗരൂപയായ് പൂജ്യയാകും നീയെൻ വരത്തിനാൽ * പൂജിക്കും ഭാര്യയാം നിന്നെ ഭക്തിയോടും ഹുതാശനൻ രമിക്കും നൽസുന്ദരിയാം നിന്നോടൊത്തതിമുദമോടും * അവളോടിത്തു ചൊല്ലീട്ടു മറഞ്ഞാൻ കൃഷ്ണനാം പരൻ ബ്രഹ്മാജ്ഞ കൊണ്ടിട്ടു ഭീതിയിൽ ഭയംപൂണ്ടഗ്നിയത്തിനാൻ * സാമധ്യാനംകൊണ്ടു നന്നായ് ധ്യാനിച്ചും കൊണ്ടു ദേവിയെ പൂജിച്ചിട്ടു, ഗ്രഹിച്ചാൻ തൽപാണിയേയും നാമന്ത്രകം * ദിവ്യവർഷശതം ക്രീഡ ചെയ്താനാ ദേവിയോടുമായ് സംഭോഗസുഖമേകീടും ഗൃഹമാം ദിക്കിൽ നാരദ! * അഗ്നിതന്നുടെ തേജസ്സാലുളവായിട്ടു ഗർഭവും പന്ത്രണ്ടു ദിവ്യവർഷങ്ങൾ ധരിച്ചാളതിനേയവൾ * പ്രസവിച്ചാൾ പിന്നെയേററമഴകേറുന്ന പുത്രരെ ദക്ഷിണാഗ്നിഗാർഹപത്യൻ പിന്നെയാഹവനീയനും * ഋഷിമാരും മുനികളും വിപ്രരും ക്ഷത്രിയാദ്യരും സ്വാഹാന്തം മന്ത്രമോതീട്ടു ഹോമം ചെയ്താർ ഹവിസ്സിനെ * സ്വാഹായുക്തമതായീടും ശ്രേഷ്ഠമന്ത്രം ഗ്രഹിക്കുകിൽ അവനു തൽക്ഷണം തന്നേ സിദ്ധിയെല്ലാം ഭവിച്ചിടും * വിഷമില്ലാപ്പാമ്പു വേദമില്ലാ ദ്വിജനുമങ്ങനെ ഭർത്താവില്ലാത്ത വധുവും വിദ്യയില്ലാത്ത മർത്ത്യനും * ഫലമില്ലാത്ത മരവും നിന്ദിക്കപ്പെട്ടിടുന്നപോൽ സ്വാഹാഹീനം മന്ത്രമതും ഹോമത്തിൽ ഫലഹീനമാം * വരോക്കാഹുതികൾ കിട്ടി മോദിച്ചൂ വിപ്രരൊക്കെയും സ്വാഹാന്തമായ മന്ത്രത്താലസർവ്വം സഫലമായിതേ * എല്ലാമേവം പറഞ്ഞേൻ ഞാൻ സ്വാഹോപാഖ്യാനമുത്തമം സുഖദം മോക്ഷദം സാരമിനിക്കേൾക്കേണ്ടതെന്തു വാൻ?.

നാരദൻ പറഞ്ഞു

സ്വാഹാപൂജാവിധാനം നൽധ്യാനസ്തോത്രമതും മുനേ! അഗ്നി പൂജിച്ച വിധവും നീയെനിക്കായുരയ്ക്കണം.

ശ്രീനാരായണൻ പറഞ്ഞു

ധ്യാനം സ്തോത്രം പൂജയതും സാമവേദത്തിലോതിടും അവയേ ഞാൻ പറഞ്ഞീടാം കേൾക്കനീ സാവധാനനായ് * യജ്ഞാരംഭത്തിലെല്ലാം താൻ സാളഗ്രാമഘടങ്ങളിൽ സ്വാഹാദേവിപൂജ ചെയ്തിട്ടു യജ്ഞം ചെയ്താൽ ഫലം വരും * സ്വാഹാമന്ത്രാംഗയുക്താനന്ത മന്ത്രസിദ്ധിസ്വരൂപിണി സിദ്ധാ ദേവീ സിദ്ധിദാത്രീ കർമ്മത്തിൻ ഫലദാ ശുഭം * മൂലം കൊണ്ടിട്ടു പാദ്യാദിയേവം ധ്യാനിച്ചു നാം കന്നും സ്തുതിക്കണം സർവ്വസി.

ധിയുണ്ടാം,മൂലംശ്രവിക്കനീ*പ്രണവംമായ,മാ,വഹ്നിജായാദേവിരപ ത്തിയും ഇതിനാലാരുപൂജിക്കുന്നവന്നിഷ്ടങ്ങൾസാദ്ധ്യമാം.

അഗ്നിപറഞ്ഞു

സ്വാഹാ,വഹ്നിപ്രിയാ വഹ്നിജായാ,സന്തോഷകാരിണീ ശക്തി ക്രിയാകാലദാത്രീപരിപാകകരിധ്രുവാ ഗതിഃ സദാനരന്മാൎക്കുദാഹികാ, ദഹനക്ഷമാ * സംസാരസാരരൂപാ,നൽഘോരസംസാരതാരിണീ ദേ വജീവനരൂപാ,ദേവപോഷണകാരിണി ഈനാമങ്ങൾപത്തുമാരും ഭക്തിയോടുപഠിക്കുകിൽ ഭൂവില്ലാപരലോകത്തുംസിദ്ധിയെല്ലാംവരും ദൃഢം * അവൻചെയ്യുംകൎമ്മമെല്ലാംശുഭമായ്പൂൎണ്ണമായ് വരും പുത്രനുണ്ടാമപുത്രന്നുഭാൎയ്യഹീനന്നുരംഭപോൽ * ഭാൎയ്യയുണ്ടാമവളൊ ട്ടാസുഖിക്കുമവനേറെനാൾ.

ശ്രീദേവിഭാഗവതം ഒമ്പതാംസ്കന്ധം
സ്വാഹോപാഖ്യാനം
നാല്പത്തിമൂന്നാമദ്ധ്യായം.

---

## നാല്പത്തിനാലാമദ്ധ്യായം

ശ്രീനാരായണൻപറഞ്ഞു.

ചൊല്ലാംകേൾക്കമുനേ!നീസ്വധോപാഖ്യാനമുത്തമം പിതൃക ൾക്കുംതൃപ്തിയുണ്ടാംശ്രാദ്ധാന്നഫലവൎദ്ധനം * സൃഷ്ട്യാദിയിൽജഗന്നാ ഥൻനിൎമ്മിച്ചാൻപിതൃക്കളേ മൂൎത്തിയോട്ടുംനാലുക്രൂട്ടർതേജസ്സായ്മൂ ന്നുക്രൂട്ടരും * കണ്ടിട്ടീശ്രേഷ്ഠരാമേഴുകൂട്ടംപിതൃഗണങ്ങളേ ആഹാരത്തെ നിശ്ചയിച്ചാൻശ്രാദ്ധംതൎപ്പണപൂൎവ്വകം * സ്നാനംതൎപ്പണംപിന്നെശ്രാ ദ്ധം,നൽദേവപൂജനം അഹ്നികംകേൾത്രിസന്ധ്യാന്തംവിപ്രൎക്കുനോ തിവേദവും * അതുപോലിവയെല്ലാംനടത്തീടാത്തഭൂസുരൻ വേദം ജപിക്കാത്തവനുംവിഷമില്ലാത്തപാമ്പുപോൽ * നൈവേദ്യംഭക്ഷിയാ ത്തോനുംദേവീസേവാവിഹീനനും അശുദ്ധനാജീവനാന്തംകൎമ്മാനൎ ഹനമാണവൻ * ശ്രാദ്ധാദികൎമ്മംനിൎമ്മിച്ചാൻപിതൃക്കൾക്കായ് പി താമഹൻ കിട്ടനില്ലപിതൃക്കൾക്കവിപ്രൎക്കുന്നവെങ്കിലും * അവരെ ല്ലാംക്ഷുധിതരായ് ചെന്നരായ് ചൊല്ലിനാർ വിധാതാവിനൊടാ യിട്ടിവൃത്താന്തങ്ങളശേഷവും * മനസ്സുകൊണ്ടുസൃഷ്ടിച്ചാൻനല്ലകന്യ യെയാവിധി രൂപയൌവനസമ്പന്നാശതചന്ദ്രനിഭാനനാ * വിദ്യാവ തിഗുണവതീസുന്ദരീസതിയായവൾ വെൺചമ്പകനിറംചേൎന്നോൾ രത്നഭൂഷണഭൂഷിത* ശുദ്ധരാപ്പുകൃതി നാംശംസസ്മിതാവരദാശുഭാ സ്വ

ധാരിധാസുദതിയാൾലക്ഷ്മീലക്ഷണമൊത്തവൾ * പത്മപുഷ്പങ്ങളെ
യെല്ലാംനിന്ദിക്കുംപാദപങ്കജ പിതൃക്കൾപത്നിപത്മാസ്യാപത്മജാപ
ത്മലോചനാ * കരമിച്ചീടുംപിതൃക്കൾക്കായ്നൽകിനാനവളെവിധി
വിപ്രരോടുപദേശിച്ചാൻഗൂഢമായുടനെയവൻ * സ്വധാന്തമാംമന്ത്ര
മോതിപ്പിതൃക്കൾക്കേകുവിൻ ക്രമത്താലതുപോലേകീപിതൃക്കൾ
ക്കായിവിപ്രരും * സ്വാഹാശ്രേഷ്ഠാദേവദേയപിതൃദാനേസ്വധാമതാ
സർവ്വത്രദക്ഷിണാശ്രേഷ്ഠാഹതംയജ്ഞമദക്ഷിണം * പിതൃക്കൾദേവക
ൾവിപ്രർമുനിമാരുംമനുക്കളും ശാന്തമാംസ്വധയെപ്പൂജിച്ചരെഭക്ത്യാ
സ്തുതിച്ചരേ * ദേവന്മാരുംതുഷ്ടരായാർകാമിതങ്ങൾഫലിക്കയാൽ പി
തൃക്കളുംബ്രാഹ്മണരുംസ്വധതന്റെവരത്തിനാൽ * എല്ലാമേവംപറ
ഞ്ഞുഞാൻസ്വധോപാഖ്യാനമായതും സർവ്വതുഷ്ടികരംശ്രേഷ്ഠമിനിക്കേ
ൾക്കേണ്ടതെന്തുവാൻ?

നാരദൻപറഞ്ഞു.

സ്വധാപൂജാവിധാനംതൽധ്യാനംസ്തോത്രമതുംമുനേ! കേൾപ്പാനി
ച്ഛിച്ചിടുന്നുഞാൻചൊല്ലണംവേദവിത്തമ!

നാരായണൻപറഞ്ഞു

ധ്യാനംസ്തോത്രമതുംവേദപ്രോക്തംതാൻസർവ്വമംഗലം അറിയു
ന്നുഭവാനെല്ലാമിനിയിച്ഛിപ്പതെന്തിനായ് * ശരൽപൂർണ്ണത്രയോദശ്യാം
മഘത്തിൽശ്രാദ്ധവാസരേ സ്വധയെപ്പൂജചെയ്തിട്ടുപിന്നെശ്രാദ്ധംതുട
ങ്ങണം * അഹങ്കാരത്തിനാൽശ്രാദ്ധംചെയ്കിൽതൽപൂജയെന്നിയേ അ
വിപ്രനാശ്രാദ്ധതർപ്പണങ്ങൾരണ്ടുംഫലിച്ചിടാ * ബ്രഹ്മാവിൻമാനസീക
ന്യസദാസുസ്ഥിരയൌവ്വനാ പിതൃപൂജ്യാശ്രാദ്ധഫലംനൽകീടുമവളെ
ത്തൊഴാം * ഈധ്യാനത്തോടുശിലയിൽതാനോ നല്ലഘടത്തിലോ മൂലം
കൊണ്ടേകണംപാദ്യംതൊട്ടതെന്നോതിവേദവും * പ്രണവം,മായ,മാ,
കാമ,സ്വധാദേവി,ചെതറിയും ചൊല്ലിപ്പൂജിച്ചുവാഴ്ത്തീട്ടുപ്രണമിച്ചീട
ണംദ്വിജൻ * സ്തോത്രംകേൾക്കമുനിശ്രേഷ്ഠ!ബ്രഹ്മപുത്ര!വിശാരദ! ബ്ര
ഹ്മാവിനാൽപണ്ടുകൃതംസർവ്വകാമപ്രദംശുഭം.

നാരായണൻപറഞ്ഞു

സ്വധോച്ചാരണമാത്രത്താൽതീർത്ഥസ്നാനഫലംവരും പാപങ്ങ
ളെല്ലാംപോയ്വാജപേയത്തിൻഫലമാർന്നിടും * സ്വധാസ്വധാസ്വധാ
യെന്നായ്സദാകാലംജപിപ്പവൻ ബലിതർപ്പണംശ്രാദ്ധമിവതൻ
ഫലമാർന്നിടും * ശ്രാദ്ധകാലേസ്വധാസ്തോത്രംശ്രദ്ധയോടൊത്തുകേൾ
ക്കുകിൽ ശ്രാദ്ധത്തിൻപൂർണ്ണമായുള്ളഫലംപ്രാപിച്ചിടുംധ്രുവം * സ്വ
ധാസ്വധാസ്വധായെന്നായ്ജപിപ്പോൻസന്ധ്യമൂന്നിലും അവന്ധ്യ

യായ് സാദ്ധ്വിയായശാന്തരായ്ത്തീർന്നിടും * പിതൃപ്രാണസമാനീയ ദ്വിജജീവനരൂപിണി ശ്രാദ്ധാധിഷ്ഠാതൃദേവീനൽശ്രാദ്ധാദിഫലമേകുവോരം * നിത്യാസത്യസ്വരൂപാനിസ്സുവ്രതാപുണ്യരൂപിണി സൃഷ്ടിയിൽജാതയാംപിന്നെലയിക്കുംപ്രളയത്തിലായ് * പ്രണവംസ്വസ്തിനമനംസ്വധനീസ്വാഹദക്ഷിണ നിരൂപിതാമറകളാൽശ്രേഷ്ഠമായ്കർമ്മികൾക്കമേ * കർമ്മപൂർത്തിക്കുദൈവത്താൽനിർമ്മിക്കപ്പെട്ടനീശുഭേ! ഇതോതീട്ടുവിധാതാവുംസത്യലോകംഗമിച്ചുടൻ * വസിച്ചാൻസ്വധയുംവേഗംപ്രത്യക്ഷത്തിങ്കൽവന്നതേ പിതൃക്കൾക്കാസുന്ദരിയേനൽകിനാൻകമലോത്ഭവൻ * അവളോടൊത്തായവരുംഗമിച്ചാരതിതുഷ്ടരായ് സ്വധതന്നിപ്പുണ്യമേകംസ്തോത്രാനന്നായ്ശ്രവിപ്പവൻ * സർവ്വതീർത്ഥസ്നാതനായോനിർവ്വിക്കുംഫലമാർന്നിടും.

ശ്രീദേവീഭാഗവതം ഒൻപതാംസ്കന്ധം
സ്വധോപാഖ്യാനം
നാല്പത്തിനാലാമദ്ധ്യായം

---

## നാല്പത്തിയഞ്ചാമദ്ധ്യായം

ശ്രീനാരായണൻ പറഞ്ഞു

സ്വാഹാസ്വധോപാഖ്യാനങ്ങൾശ്രേഷ്ഠങ്ങളവകേട്ടനീ ദക്ഷിണാഖ്യാനമോതീടാംശ്രദ്ധയായിട്ടുകേൾക്കുക * സുശീലാഗോപിപണ്ടുണ്ടായ് ഗോലോകേകൃഷ്ണപത്നിയായ് രാധയ്ക്കൊപ്പംചേർന്നുവാഴുംധന്യാമാന്യാമനോഹര * ഏററവുംസുന്ദരീരാമാസുഭഗാസുദതീസതീ അതിരൂപഗുണംചേർന്നോൾവിദ്യാഗുണസമന്വിത * കലാവതീകോമളാംഗീകാന്താകമലലോചന സുശ്രോണിസുസ്തനീശ്യാമാവടവൃക്ഷസമോജ്ജ്വല * സ്മിതപ്രസന്നമുഖിയാൾരത്നാലങ്കാരഭൂഷിത വെൺചമ്പകനിറംചേർന്നോൾബിംബോഷ്ഠീമൃഗലോചന * കാമശാസ്ത്രത്തിൽനിപുണാകാമിനീഹംസഗാമിനീ ഇഷ്ടമോർത്തുചെയ്യുന്നോൾകൃഷ്ണൻതൻപ്രിയഭാമിനീ * രസജ്ഞാരസികാക്രീഡാരസകൌതുകമാർന്നവൾ വസിച്ചാൾകൃഷ്ണവാമാങ്കേരാധതൻമുമ്പിലായവൾ * രാധയേക്കാണ്കയാൽകൃഷ്ണൻമുഖംതാഴ്ത്തിവസിച്ചതേ പ്രധാനഗോപിമാരിൽവെച്ചുത്തമാരാധയാമവൾ * കാമിനീരക്തവദനാരക്തപങ്കജലോചന വെറയ്ക്കുന്നദേഹമെല്ലാംസ്ഫുരിയ്ക്കുന്നധരംതുലോം * കോപത്തോടാഗമിച്ചീട്ടവളേക്കണ്ടുമാധവൻ വിരോധമുണ്ടാമെന്നോർത്തുമറന്നാൻമധുസൂദനൻ ഭ്രാന്തൻകോമളനാംകൃഷ്ണൻമറയുന്നതുകാൺകയാൽ സുശീലാമുതലെല്ലാ

ത്തുംഭയപ്പെട്ടുവിറച്ചുതേ * സുശീലാസക്തനേക്കണ്ടഗ്ഗോപിമാർലക്ഷ
കോടിയും ഭയത്തോടുംഭക്തിയോടുംതൊഴുതുംകൊണ്ടുരാധയേ * രക്ഷി
ക്കണംനീയെന്നായിപ്പറഞ്ഞുപലവട്ടവും നമിക്കയുംചെയ്തുരാധാപാദ
പത്മങ്ങളായതിൽ * മൂന്നുലക്ഷംകോടിയുള്ള സുദാമാദികളാംഗോപരും
രാധാപാദങ്ങളിൽവീണുസമാധാനംപറഞ്ഞുടൻ* മറഞ്ഞുപോയിശ്രീ
കൃഷ്ണനെന്നറിഞ്ഞിട്ടുരാധിക ശപിച്ചാൾകൃഷ്ണനോടൊത്തുമറഞ്ഞോരു
സുശീലയേ * സുശീലയാംഗോപിനിന്നുതൊട്ടിഗ്ഗോലോകമായതിൽ
വന്നുവെന്നാകിലുടനേഭസ്മമായ്തീർന്നിടുംദൃഢം * ഏവംശപിച്ചാൾ
കോപിച്ചാൾദേവദേവശിരാധിക രാസേശ്വരീരാസമദ്ധ്യേകൃഷ്ണനേയും
വിളിച്ചുതേ * മുമ്പിൽകാണാഞ്ഞുവിരഹംസഹിക്കാൻശക്തിയെന്നി
യേ ക്ഷണവുംകോടിയുഗമായ് നിനച്ചാളാപതിവ്രത * പ്രാണനാഥ!ഹ
രേ!കൃഷ്ണ!വരുപ്രാണാധികപ്രിയ! .പ്രാണവാസ!ഭവാനെന്യേപ്രാണ
ങ്ങൾപോയിടുന്നുതേ * സ്ത്രീഗർവ്വംഭർത്തൃസൗഭാഗ്യംമൂലംവർദ്ധിച്ചിടുംസ
ദാ വലുതാംസുഖവും,സേവിക്കേണംപതിയെയാകയാൽ* കുലസ്ത്രീകൾ
ക്കുപതിതാൻബന്ധുവുംദൈവവുംസദാ ഗതിയുംനല്ല സമ്പത്തുംസു
ഖാനുഭവമൊക്കയും * ശാന്തിയുംപ്രീതിയുംനല്ലധർമ്മവുംനൾകിടുന്ന
വൻ സമ്മാനിക്കുന്നവൻമാനാപമാനങ്ങൾവരുത്തുവോൻ * സാരം
ൽസാരതരൻസ്വാമിബന്ധുവർദ്ധനനായവൻ ഭർത്താവാംബന്ധുവി
നൊപ്പംബന്ധുവേക്കാണുകില്ലതാൻ * ഭരണത്താൽഭർത്താവാംപതി,
പാലിക്കമൂലമായ് ശരീരേശൻസ്വാമിയെന്നോൻകാമൻകാന്തനാ
യവൻ*സുഖവൃദ്ധ്യാബന്ധുവവൻപ്രീതിദാനാൽപ്രിയാഹ്വയൻ ഐ
ശ്വര്യദാനംകൊണ്ടീശൻപ്രാണേശൻപ്രാണനായകൻ * രമണൻ
രതിദാനത്താൽപ്രിയനില്ലപ്രിയന്നുമേൽ ഉല്പാദിപ്പിക്കയാൽഭർത്താ
പുത്രൻപ്രിയനായിതേ * സതികൾക്കവർനൂറുപുത്രരേക്കാൾമതിപ്രി
യൻ ദുഷ്കുലത്തിൽജനിച്ചോളാളറിയുന്നില്ലകാന്തനേ * സർവ്വതീർത്ഥ
സ്നാനമതുംയാഗദക്ഷിണയൊക്കയും ഭൂപ്രദക്ഷിണവുംസർവ്വതപസ്സുകളു
മങ്ങനെ * എല്ലാവ്രതങ്ങളുംപുണ്യമേറുംദാനങ്ങളായതും പുണ്യോപ
വാസവുംകേൾക്കിൽപുണ്യംനൾകുന്നതൊക്കയും * ഗുരുസേവാവിപ്ര
സേവാദേവസേവയുമാവിധം പതിസേവാപുണ്യമതിൻപതിനാറംശ
വുംവരാ * ഗുരുദേവദ്വിജന്മാരിൽവച്ചുംതൻപതിതാൻഗുരു പുമാനു
വിദ്യാദാതാവോപ്പാൽകുലസ്ത്രീക്കുവല്ലഭൻ * ലക്ഷംകോടിഗ്ഗോപിമാ
ർക്കുംഗോപന്മാർക്കുമതേതരം ബ്രഹ്മാണ്ഡങ്ങൾക്കുമവയിൽവസിച്ചീടുംജ
നത്തിനും * വിശ്വംമുതൽക്കുഗോലോകംവരെയോരുത്തുന്നസ്ക്കയാൽ നാഥ

ഴീഞാനറിഞ്ഞില്ലകാന്തനേക്കഷ്ടമെൻമനം * ധ്യാനിച്ചാളിത്ഥമെ
ല്ലിട്ടുകൃഷ്ണനെരാധികതന്റായ് പ്രാണനാഥ! ഭവാനെന്നുചൊല്ലീട്ടേറെക്ക
രഞ്ഞാളുടൻ * ദർശനംതരണംനാഥ! വിരഹംദുസ്സഹംവിഭോ! ഉടനേദക്ഷി
ണാദേവിഗോലോകംവിട്ടിറങ്ങിനാൾ * ബഹുകാലംതപംചെയ്തുപൂകി
നാൾലക്ഷ്മിയിങ്കലായ് യാഗംചെയ്താർദുഷ്കരമായുടൻവാനോർതുട
ങ്ങിയോർ * ഫലംലഭിക്കാഞ്ഞുടനേവിധിയെച്ചെന്നുകണ്ടുതേ അവർ
ചൊല്ലിയവൃത്താന്തംകേട്ടിട്ടാവിധിവിഷ്ണുവെ * ബഹുകാലംഭക്തിയോ
ടുംധ്യാനിച്ചാജ്ഞയെവാങ്ങിനാൻ ലക്ഷ്മീദേഹത്തിൽനിന്നപ്പോൾഭഗ
വാൻവിഷ്ണുവായവൻ * മർത്യലക്ഷ്മീദക്ഷിണയെബ്രഹ്മാവിന്നായിനൽ
കിനാൻ കർമ്മപൂർത്തിയ്ക്കായവളെയജ്ഞനായ് നൽകിനാൻവിധി * യ
ജ്ഞൻപൂജിച്ചവിധിപോൽ സ്തുതിച്ചാനുടനേമുദാ തപ്തസ്വർണ്ണംപോലെ
ദേഹംചന്ദ്രകോടിസമപ്രഭാ * ഏററവുംസുന്ദരിനല്ലകമനീയാമനോ
ഹരാ കമലാസ്യാകോമളാംഗീകമലായതലോചനാ * കമലാദേഹസം
ഭൂതാകമലാസനപൂജിതാ തീയിൽവേകാത്താടപൂണ്ടോൾ ബിംബോ
ഷ്ഠീസുദതീസതീ * മാലതീമാലചേർന്നുള്ളകബരീഭാരമാണ്ടവൾ പുഞ്ചി
രിക്കൊഞ്ചൽമുഖിയാൾരത്നഭൂഷണഭൂഷിതാ * സ്നാനംചെയ്തോൾസു
വേഷാഢ്യാമുനിമാനസമോഹിനീ കസ്തൂരിയുംനൽസുഗന്ധംചേരും
ചന്ദനമായതും * സിന്ദൂരബിന്ദുവുംഭംഗ്യാലലാടത്തിൽധരിച്ചവൾ സു
പ്രശസ്തനിതംബാഢ്യാകചഭാരാൽകുനിഞ്ഞവൾ * കാമദേവാധാരരൂ
പാകാമസായകപീഡിതാ ആദ്ദേവിയെക്കണ്ടുടനേമോഹിച്ചാൻയജ്ഞ
പൂരുഷൻ * അവളെത്താൻപത്നിയായിഗ്രഹിച്ചാൻവിധിചൊല്കയാ
ൽ അവളോടൊത്തുനൂറുദിവ്യവർഷങ്ങൾവിജനത്തിലായ് * അതിസന്തുഷ്ട
നായിട്ടുരമിച്ചാൻയജ്ഞപൂരുഷൻ ഗർഭംധരിച്ചാൾപന്ത്രണ്ടുദിവ്യവർഷ
ങ്ങളായവൾ * കർമ്മത്തിൻഫലമാംപുത്രൻതന്നെപ്പിന്നെപ്രസവിച്ചുതേ
കർമ്മങ്ങൾപൂർത്തിയാകുമ്പോളപ്പുത്രൻഫലദായകൻ * യജ്ഞൻദക്ഷി
ണയോടൊത്തഫലമാംപുത്രനോടുമായ് കർമ്മികൾക്കുഫലംനൽകുന്നെ
ന്നുവേദജ്ഞർചൊല്ലിടും * യജ്ഞൻദക്ഷിണയുംകർമ്മഫലമേകുന്നപു
ത്രനും എല്ലാവർക്കാംകർമ്മഫലംനൽകിനാർമുനിസത്തമ! * പൂർണ്ണാഭി
പ്രായരായിട്ടുതുഷ്ടരായ് തീർന്നുദേവകൾ സ്വസ്ഥാനമാർന്നാരിതുഞാൻധ
ർമ്മൻചൊല്ലിശ്രവിച്ചുതേ * കർത്താവുകർമ്മംചെയ്തിട്ടുവേഗംദക്ഷിണന
ൾകണം ഉടനേഫലമുണ്ടാകുംവേദംചൊല്ലുന്നിതിങ്ങനേ * കർമ്മികർമ്മാ
വസാനത്തിൽതന്നെദക്ഷിണവിപ്രനായ് അറിവെന്ന്യെകൊടുക്കാതെ
യിരുന്നീടുന്നുവെങ്കിലോ * മുഹൂർത്തകാലംപോയീടിലിരട്ടിച്ചതുനൽകണം

ഒരുരാത്രികഴിഞ്ഞെന്നാൽ നൂറുപശുക്കളെക്കൊടുക്കേണം ഏവംമൂന്നുദിനമായെ
ന്നാൽ, നാളേഴാകിലിരട്ടിയാം * ലക്ഷംപശുക്കളെക്കൊടുക്കേണം മാസമൊന്നായെല്ലു
കിൽ വിപ്രനായ് സംവത്സരംകഴിഞ്ഞീടിൽ കോടിപ്പശുക്കളെക്കൊടുക്കേണം *
അക്കർമ്മവും നിഷ്ഫലമാം യജമാനന്നു നിശ്ചയം ബ്രഹ്മസ്വാപഹാരിയും കർമ്മ
ശുദ്ധിഹീനനുമാമവൻ * ദരിദ്രനും രോഗിയുമാം പാപയുക്തനുമായിട്ടന്ത
ൽ ഗൃഹംവിട്ടുപോം ലക്ഷ്മിയേകീട്ടും ഫലം ശാപവും * പിതൃക്കളും സ്വീക
രിക്കില്ല തൽശ്രാദ്ധം തർപ്പണങ്ങളും ഗ്രഹിക്കില്ല സുരന്മാർ തൽപൂജ, യാ
ഗത്തിലഗ്നിയും * സങ്കല്പദാനം ചെയ്യാതെ താനത്തു യാചിച്ചു വിപ്രനും ക
യറ്ററ കടംപോലെ നരകത്തിൽ പതിച്ചിടും * യാചിച്ച ദക്ഷിണയെ
ക്കൊടുത്തീടാഞ്ഞാലായവൻ ബ്രഹ്മസ്വാപഹാരിയായ് തീർന്നു കുംഭീപാകത്തി
ൽ വീണിടും * ലക്ഷംവർഷം കാലദൂതരെണ്ടു മറ്റതിൽ വാഴണം പിന്നെ
ച്ചണ്ഡാലനായ് രോഗിയായിട്ടേറെ ദരിദ്രനാം * പതിപ്പിച്ചീടുമേഴേഴ
പൂർവ്വാപരരെയാമവൻ പറഞ്ഞതെന്നവമെല്ലാം ഞാനിനിക്കേൾക്കേണ്ട
തെന്തുവാൻ.

നാരദൻ പറഞ്ഞു

ദക്ഷിണാഹീനമാം കർമ്മഫലമാരു ഭുജിച്ചീടും? യജ്ഞൻ ദക്ഷിണ
യെപ്പൂജിച്ചതുമെന്നുമോതുക.

നാരായണൻ പറഞ്ഞു

ദക്ഷിണാഹീനമാം കർമ്മത്തിന്നില്ല ഫലമൊട്ടുമേ ദക്ഷിണായുക്ത
മാം കർമ്മത്തിന്നതാൻ ഫലമുള്ളതു് * ദക്ഷിണാഹീനകർമ്മത്തിൽ ഫലം
ബലിഭുജിച്ചീടും വാമനൻ പണ്ടായതിനു ബലിക്കായിട്ടരുളിനാൻ *
വേദഹീനദ്വിജശ്രാദ്ധം ശ്രദ്ധയില്ലാത്ത ദാനവും വൃഷലീപതിവിപ്രൻ
തൻപൂജാദ്രവ്യാദിയും മുനേ ! ദൂഷിച്ചവിപ്രർ തൻ യാഗമശുദ്ധൻ ത
ന്റെ പൂജയും * ഗുരുവിൽ ഭക്തിയില്ലാത്തോർ കർമ്മവും കൊണ്ടുപോം
ബലി ദക്ഷിണാധ്യാനവും പൂജാവിധിയും സ്തോത്രമാഹാത്മ്യം * കണ്വശാ
ഖോക്തമവയെല്ലാം ഞാൻ കേട്ടുകൊൾകനീ കർമ്മദക്ഷാ ദക്ഷിണ
യെപ്രാപിച്ചാൻ പണ്ടു യജ്ഞനും * മാരമാർഗ്ഗോത്സവങ്ങളെക്കണ്ടു മോഹി
ച്ചുവാഴ്ത്തിനാൻ ഗോലോകത്തിൽ പണ്ടു ഗോപിമാരിലുത്തമയായനി *
രാധാസഖീ തൻ സദൃശശ്രീകൃഷ്ണനിഷ്ടയാം പ്രിയ കൃത്തികാ പൌർണ്ണമ
യിൽ രാധയ്ക്കുള്ളുത്സവത്തിലായ് * ലക്ഷ്മിതൻ ദക്ഷിണാംശത്തിൽ നി
ന്നുണ്ടായ് ദക്ഷിണാഭിധ സുശീലാഖ്യാ പണ്ടു നീ നിൻ ശീലം കൊണ്ടു പുക
ഴ്ന്നവൾ * രാധാശാപാൽ ലക്ഷ്മീദേഹാംശജാ ദക്ഷിണയായിനീ എ
നിക്കുള്ളൊരു ഭാഗ്യത്താൽ ഗോലോകം വിട്ടുവന്നതേ * കൃപചെയ്ക മഹാ

ദിവ്യഖണ്ഡഃകാദംബിദ്രൻധനപാനമാം * ഭൂമിനാഭ്രമിയുണ്ടാംപ്രജാ ഹീനനനൽപ്രജാ സങ്കടബന്ധവിരഹബന്ധനത്തിൽവിപത്തിലും * മാനസമൊന്നിളകെട്ടീടിലവരോചിത്തിട്ടുംഖേദം.

ശ്രീഭാഗവതം ഒൻപതാംസ്കന്ധം.

ദക്ഷിണോപാഖ്യാനം

നാല്പത്തഞ്ചാമദ്ധ്യായം

## നാല്പത്താറാമദ്ധ്യായം.

നാരദൻപറഞ്ഞു

ശ്രേഷ്ഠങ്ങളാംദേവ്യുപാഖ്യാനങ്ങളെല്ലാംകേട്ടുവിച്ചുഞാൻ വേദവിത്താംഭവാൻവേറൊരുദേവീകഥകളെചൊല്ലുക.

നാരായണൻ പറഞ്ഞു

സർവ്വർക്കുമുള്ള ചരിതംവേദംവർവ്വരേയോതിടും മുൻപുരശ്ചാതിലാക്കുള്ള ചരിതംഭേകൾകണമുനേ!.

നാരദൻ പറഞ്ഞു

ഷഷ്ഠീമംഗലചണ്ഡീനൻമനസാപ്രകൃതികലാ ഇവർതൻചരിതാജന്മമതുംകേൾപ്പിക്കസൂക്ഷ്മമായ്.

നാരായണൻപറഞ്ഞു

മൂലപ്രകൃതിതൻഷഷ്ഠാംശമായതാൽഷഷ്ഠീദേവിക്കുപേർ ബാലാധിഷ്ഠാത്രിയായുള്ളൊരുവിഷ്ണുവിൻമായബാലദ * വിഖ്യാതാമാതൃകകളിൽദേവസേനാഖ്യാചന്നവൾ പ്രാണാധികപ്രിയാസുബ്രഹ്മണ്യഭാര്യാപതിവ്രതാ * ബാലക്കായുഃപ്രദാരക്ഷിച്ചമ്മയെപ്പോൽവളർത്തുവോൾ ശിശുപാർശ്വത്തിൽവാഴുന്നോൾയോഗത്താൽസിദ്ധിയേകുവോൾ * തൽപൂജവിധിസംബന്ധിച്ചിതിഹാസംശ്രവിക്കനീ ധർമ്മൻപറഞ്ഞതാണേററംസുഖദംപുത്രദംമുനേ! * പ്രിയവ്രതൻഭൂപനുണ്ടായ് സ്വായംഭുവപുത്രനായ് തപസ്വിയാമായോഗീന്ദ്രൻസ്വീകരിച്ചില്ലഭാര്യയെ * വിധിതന്നാജ്ഞയാൽവേട്ടാൻശ്രേഷ്ഠനാരിയെ കുറേക്കാലംകഴിഞ്ഞിട്ടുമുണ്ടാകാഞ്ഞിട്ടുനന്ദനൻ * ചെയ്യിച്ചാൻകശ്യപൻ പുത്രനുണ്ടാവാനായിഷ്ടിയെ * ഭാര്യയാംമാലിനിക്കേകിയജ്ഞത്തിൻചാരുവാംമുനി അതുഭക്ഷിച്ചവൾക്കുണ്ടായ് താമസിക്കാതെഗർഭവും * ധരിച്ചാൾദിവ്യവർഷങ്ങൾപന്ത്രണ്ടെണ്ണമായവൾ കനകപ്രഭനാംപുത്രൻതന്നെപിന്നെസവിച്ചുതേ * സർവ്വാവയവപൂർണ്ണൻകണ്മണിമാഞ്ഞുമരിച്ചവൻ അവനെക്കണ്ടുരോദിച്ചാർബന്ധുസ്ത്രീകളുടനവർ *

വല്ലാതാം പുത്രദുഃഖത്താലമ്മേ മോഹിച്ചുപോയുടൻ* ബാലനേയും കൊണ്ടു
പോയാൾ ശ്മശാനത്തിന്നമന്നവൻ കരഞ്ഞാനക്കാട്ടിലവൻ മാറിൽ ചേ
ർത്തിട്ടു ബാലനെ * കളഞ്ഞില്ല പുത്രനേത്താൻ മരിക്കാനായ് തുടങ്ങിനാൻ
വല്ലാതാം പുത്രദുഃഖത്താൽ ജ്ഞാനയോഗം മറന്നുപോയ് * ഈയവസര
ത്തിലദ്രിക്കിൽ കണ്ടാനൊരു വിമാനവും ശുദ്ധസ്ഫടികസങ്കാശം രത്നജാല
വിരാജിതം * വെള്ളപ്പട്ടാൽ വിളങ്ങുന്നതേററവും കാന്തിയുള്ളത് നാ
നാചിത്രവിചിത്രം നൽപുഷ്പമാലകളും ചേർന്നതു * അതിൽ ദേവിയെ
യും കണ്ടാൻ കമനീയാമമനോഹരാം * വെൺചമ്പകനിറം ചേർന്നോരാം
നിത്യയൌവനഭാസുരാം പുഞ്ചിരിക്കൊണ്ടു മുഖിയാം രത്നഭൂഷണ
ഭൂഷിത * കൃപാമയീം യോഗസിദ്ധാം ഭക്താനുഗ്രഹമേകുവോരാം സ്തുതി
ച്ചാൻ മുൻപിലവളെക്കണ്ടിട്ടു നൃപസത്തമൻ * ബാലനെ ഭൂവിൽ വെ
ച്ചിട്ടു ചെയ്താൻ തൽപൂജയാദരം ഗ്രീഷ്മമദ്ധ്യാഹ്നസൂര്യൻപോൽ തേ
ജസ്സേറെ ജ്വലിച്ചിടും * തുഷ്ടയാം സ്കന്ദമാതാവിനോടു ചോദിച്ചു ഭൂപതി.

രാജാവു പറഞ്ഞു.

ആരു നീ ശോഭനേ! നിന്റെ താതനാരാരു വല്ലഭൻ? സുവ്രതേ! നാരി
മാരിൽ വെച്ചേററമുത്തമയാണു നീ * സുരേന്ദ്രൻ തൻ വാക്കുകേട്ടു ജഗന്മം
ഗലചണ്ഡിക ദേവസേനാ ദേവയുദ്ധം ചെയ്യുന്നാളിതു ചൊല്ലിനാൾ *
ദൈത്യഗ്രസ്തസുരന്മാർക്കു സേനയായ് തീർന്നു പണ്ടവൾ ജയം നൽകുകയാ
ൽ ദേവസേനാനാമം ധരിച്ചവൾ.

ശ്രീദേവസേന പറഞ്ഞു.

ബ്രഹ്മാവിൻ മാനസീകന്യാ ദേവസേനാഖ്യയീശ്വരി മനസ്സാലെ
ന്നെ നിർമ്മിച്ചു സ്കന്ദനായേകിനാൻ വിധി! വിഖ്യാതമാതൃകകളിൽ സ്ക
ന്ദൻ തൻ ഭാര്യ സുവ്രതാ * ഷഷ്ഠാംശം പ്രകൃതിക്കീഞാനതിനാൽ ഷഷ്ഠിയെ
ന്നുപേർ ഞാൻ പുത്രനേകുന്നു സുതന്മാർക്കു സുഭാര്യയെ * ദരിദ്രന്നു ധനം ക
ർമ്മികൾക്കു കർമ്മഫലങ്ങളും സുഖം ദുഃഖം ഭയം ശോകം ഹർഷം മംഗളമായ
തും * സമ്പദാപത്തുമുണ്ടാകുന്നതു കർമ്മം നിമിത്തമായ് കർമ്മത്താൽ ബ
ഹുപുത്രത്വം കർമ്മത്താൽ വംശനാശവും * കർമ്മത്താൽ മൃതപുത്രത്വം കർമ്മ
ത്താൽ ചിരജീവനം കർമ്മത്താൽ ഗുണവാനാകും കർമ്മത്താലംഗഹീന
നാം * കർമ്മത്താൽ ബഹുഭാര്യാത്വം ഭാര്യാനാശവുമങ്ങനെ തൻ കർമ്മ
ത്താൽ സുന്ദരനാം രോഗിയാം ധർമ്മനിഷ്ഠനാം * കർമ്മത്താൽ താൻ വ്യാ
ധിയുണ്ടാമാരോഗ്യമതുമാകയാൽ എല്ലാം കർമ്മം മുഖ്യമാണെന്നോതുന്നു
വേദമൊക്കെയും * ഇത്തോതീട്ടു ബാലകനെയെടുത്താൾ ദേവസേനയും
കളിയായിമഹാജ്ഞാനമൂലം ജീവനമേകിനാൾ സ്വർണ്ണപ്രഭൻ സസ്മി

ഫലങ്ങൾകൊണ്ടുമങ്ങനെ പ്രസവിക്കായയാഷഷ്ഠീദേവിപിന്നെയുമ്പ
ത്തിയും * അഷ്ടാക്ഷരമഹീമന്ത്രായഥാശക്തിജപിക്കണം പിന്നെസ്തുതി
ച്ചുനൽഭക്ത്യാപ്രണമിക്കണമംബയെ സാമവേദോക്തമാംസ്തോത്രമേ
റാംപുത്രഫലപ്രദം * അഷ്ടാക്ഷരമഹാമന്ത്രമൊരുലക്ഷംജപിപ്പവൻ
സൽപുത്രനെലഭിച്ചീടുമെന്നുബ്രഹ്മാവുചൊല്ലിനാൻ * സ്തോത്രംകേൾക്ക
മുനിശ്രേഷ്ഠ!സർവ്വകാമഫലപ്രദം വേദങ്ങളിൽഗ്ഗൂഢമേറുമിവയിതാവ
ഞ്ഞെരിതങ്ങളെല്ല.

പ്രിയവ്രതൻപറഞ്ഞു

നമോദേവി!മഹാദേവി!സിദ്ധേ!ശാന്തേ!നമിച്ചിടാം ശുഭാ
യ്ക്കായ്ദേവസേനയ്ക്കായ്ഷഷ്ഠിയ്ക്കായ്ഞാൻനമിച്ചിടാം * വരദ
യ്ക്കായ്പുത്രദയ്ക്കായ്ധനദയ്ക്കായ്നമിച്ചിടാം സുഖമോക്ഷദയാംഷഷ്ഠി
ദേവിയെഞ്ഞാൻനമിച്ചിടാം * സൃഷ്ടി!ഷഷ്ഠാംശരൂപ!നൽസിദ്ധേ!
നിന്നെനമിച്ചിടാം സിദ്ധയോഗിനിയാം മായേ!ഷഷ്ഠീദേവി!നമിച്ചിടാം
സാരയ്ക്കായ്ശാരദയ്ക്കായും പരയ്ക്കായുംനമിച്ചിടാം ബാലാധിഷ്ഠാതൃദേ
വിയ്ക്കായ്ഷഷ്ഠീദേവിക്കിതാനമഃ * കല്യാണദായി!കല്യാണി!കർമ്മ
ത്തിൻഫലദായിനി! പ്രത്യക്ഷഭക്തരായോർക്കുഷഷ്ഠിദേവി!നമിച്ചിടാം
കർമ്മങ്ങളിൽപൂജ്യയാകും സ്കന്ദകാന്തേ!നമിച്ചിടാം ദേവന്മാർക്കുരക്ഷചെ
യ്യുംഷഷ്ഠീദേവി!നമിച്ചിടാം*ശുദ്ധസത്വസ്വരൂപയ്ക്കായ് വന്ദിതയ്ക്കായ്
സദാനൃണാം ഹിംസാക്രോധങ്ങളില്ലാത്തഷഷ്ഠിയ്ക്കായ്ഞാൻനമിച്ചി
ടാം * ധനംഭാര്യാപുത്രരെയുമെനിയ്ക്കേകണമീശ്വരി! മാനംജയം
ശത്രുനാശമതുംനൽകണമംബികേ! യശസ്സുധർമ്മവുംഷഷ്ഠിദേവിയ്ക്കാ
യിനമിച്ചിടാം * വിദ്യയുംപ്രജയുംഭൂവുംനൽകണംനീ സുപൂജിതേ!
കല്യാണവുംനൽകിടേണംഷഷ്ഠീദേവി!നമിച്ചിടാം * ഏവംപ്രിയവ്ര
തൻവാഴ്ത്തിക്കീർത്തിമാനായപുത്രനെ ലഭിച്ചാൻഷഷ്ഠിയാംദേവീപ്രസാ
ദംകൊണ്ടുനാരദ! * ഒരുവത്സരമീഷഷ്ഠിസ്തോത്രംഭക്ത്യാപഠിപ്പവൻ
പ്രാപിക്കുമായുസ്സേറീടുംശ്രേഷ്ഠനായുള്ളപുത്രനെ * ഒരുവർഷംപൂജ
ചെയ്തീസ്തോത്രത്തെക്കേട്ടിടുന്നവൾ പ്രസവിക്കുംപാപമെല്ലാംപോ
യ്മഹാവന്ധ്യയെങ്കിലും * വിദ്വാനായ്വീരനായ്കീർത്തിമാനായ്സൽ
ഗുണവാനുമായ് ദീർഘായുസ്സായസുതനെദ്ദേവിതൻകൃപമൂലമായ് * മൃത
വത്സാകാകവന്ധ്യമാരായിട്ടുള്ളോരുനാരിയും വത്സരംകേൾക്കുകിൽപു
ത്രനുണ്ടാംദേവീകൃപാബലാൽ * ബാലന്നുരോഗമുള്ളപ്പോൾപിതാക്കൾ
കേട്ടുവെങ്കിലും മാസംകൊണ്ടുരോഗനാശംവരുംഷഷ്ഠികൃപാബലാൽ.

ശ്രീദേവീഭാഗവതം ഒമ്പതാംസ്കന്ധം

ഷഷ്ഠ്യുപാഖ്യാനം

നാല്പത്തിയാറാമദ്ധ്യായം

—ശുഭം—

## നാല്പത്തിയേഴാമദ്ധ്യായം

ശ്രീനാരായണൻ പറഞ്ഞു

ഇപ്പോൾ നിന്നോടാഗമം പോൽ ഷഷ്ഠ്യുപാഖ്യാനമോതിനേൻ
ശകലകമംഗലചണ്ഡിക്കുള്ളുപാഖ്യാനത്തെയിനിയും * അപ്പൂജാവി
ധിയുംമററു ധർമ്മനിൽ നിന്നുകേട്ടതാൻ ശ്രുതിസമ്മതമേവക്കിലിഷ്ടമായി
ട്ടുമുള്ളത് * മംഗലാമംഗലങ്ങൾക്കശുഭങ്ങൾക്കതിദക്ഷയും മംഗലാച
ണ്ഡിയെന്നുള്ള പേരതിന്നുപമാന്വിത * മംഗലൻ ധരണീപുത്രൻ ചണ്ഡി
തൽപൂജിതാശ്രുതാ മംഗലാഭീഷ്ടദാദേവിതാനം മംഗലചണ്ഡിക * മം
ഗലൻമനുവംശ്യൻതാൻ സപ്തദ്വീപാധിനായകൻ പൂജിക്കയാലിഷ്ടമേ
കിയോളും മംഗലചണ്ഡിക മൂലപ്രകൃതിയാം ദുർഗ്ഗയവതാരം തൻമൂർത്തികളേ
മായ് * പ്രത്യക്ഷത്തിൽ കൃപാരൂപാ നാരിമാർക്കിഷ്ടദേവത പരാല്പരാശ
ങ്കരനാൽ പൂജിക്കപ്പെട്ടിതാദ്യമായ് ത്രിപുരന്മാർ മൂവരെയും കൊല്ലുവാൻ
മാധവാജ്ഞയാൽ * വാനിൽനിന്നാരുയാനത്തെ വീഴ്ത്തിനാനൊന്നുമോ
നവൻ ബ്രഹ്മോപദേശാൽ ദുഃഖത്തിലകപ്പെട്ടാൻ മഹേശൻ * ബ്ര
ഹ്മാവും വിഷ്ണുവും ചൊല്ലി ദുർഗ്ഗയെ സ്തുതിച്ചീടിനാനുടൻ രൂപാന്തരത്തിൽ പ്രത്യ
ക്ഷപ്പെട്ടാൾ മംഗലചണ്ഡിയും * ഭയമെന്ന്യേ പോരു ചെയ്കയെന്ന് ശ്രീശിവ
നോടോതിനാൾ വൃഷവാഹനമായ് തീരും നിനക്കു ഹരിയാം വിഭു * ഞാ
നൊരു യുദ്ധശക്തി രൂപയായിട്ടു ഭവിച്ചിടാം മായാമയൻ വിഷ്ണുവി
ന്റെ സഹായം കൊണ്ടു ശങ്കര! * സുരാരിയാം ശത്രുവായ ദൈത്യനെ നീ
ജയിക്കുക ഏവം ചൊല്ലി മറഞ്ഞിട്ടു ശംഭുവിൻ ശക്തിയായവൾ വിഷ്ണുദ
ത്തായുധം കൊണ്ടു ദൈത്യനെക്കൊന്നു ശങ്കരൻ * അവൻ പതിച്ചളവില
സ്സുരന്മാരും മുനീന്ദ്രരും വിനീതരായ് ഭക്തിയോടും സ്തുതിച്ചാരാമഹേശ
നെ * പുഷ്പവൃഷ്ടിയതും ചെയ്താർ ശംഭുവിന്റെ ശിരസ്സിലായ് ബ്രഹ്മാ
വും വിഷ്ണുവും മോദാൽ ശുഭാശീസ്സു നൽകിനാർ * ബ്രഹ്മവിഷ്ണ്വാജ്ഞയാൽ
സ്നാനം ചെയ്തിട്ടു ശങ്കരൻ ക്ഷണം പൂജിച്ചാൻ ഭക്തിയോടൊത്ത ദേവി
മംഗലചണ്ഡിയെ * പാദ്യാർഘ്യാചമനീയങ്ങൾ വസ്ത്രങ്ങൾ വിവിധങ്ങ
ളും പുഷ്പങ്ങൾ ചന്ദനം നൈവേദ്യങ്ങളും കൊണ്ടു ഭക്തിയായ് * ആട്
പോത്തു മുതൽ കാട്ടുപോത്തു പക്ഷികളങ്ങനെ വസ്ത്രാലങ്കാരമാല്യങ്ങൾ
പിഷ്ടങ്ങൾ പായസങ്ങളും മധുക്കളും സുധകളും പലമട്ടുഫലങ്ങളും * സം
ഗീതം നൃത്തം വാദ്യമുത്സവം നാമകീർത്തനം കൊണ്ടുമാദ്ധ്യന്ദിനോ
ക്തം പോൽ ധ്യാനിച്ചും ഭക്തിപൂർവ്വമായ് മൂലമന്ത്രം ജപിച്ചിട്ടാ പാർവ്വതീ
പതി നാരദ! * പ്രണവം മായയും താട്ടു വഴക്കമായ്ത്രയം ശുഭചണ്ഡി

ക്കുള്ള മൂലമന്ത്രമെന്നു ധരിക്കുക * ഭക്തർക്കിഷ്ടങ്ങളൊക്കെയും കിട്ടും നല്ലവിണ്ണ രമാണെന്നു് പത്തുലക്ഷം ജപിച്ചെന്നാൽ മന്ത്രസിദ്ധിവരും ദൃഢം * ധ്യാനം കേൾക്കുക ഞാൻ ചൊല്ലാം ദേവീദാനം സർവ്വസമ്മതം പതിനാറുവയസ്സുള്ളോളെന്നും സുസ്ഥിരയൌവ്വന * ബിംബോഷ്ഠീ സുദതീ ശുദ്ധാ ശരത്പത്മസമാനനാ! വെൺചമ്പകനിറം ചേർന്നാൾ നീലോല്പലവിലോചന ജഗദ്ധാത്രീ യശേഷക്കും സർവ്വസമ്പത്തുമേകുവോൾ സംസാരസാഗരത്തിന്നു ജ്യോതിസ്സാമവളെത്തൊഴാം * ഈവണ്ണം ധ്യാനമേകീ ഞാൻ സ്തോത്രം നീ കേട്ടുകൊള്ളുക.

മഹാദേവൻ പറഞ്ഞു

രക്ഷ രക്ഷ ജഗന്നാഥ! ദേവി മംഗലചണ്ഡികേ! വിപത്തെല്ലാം ഹരിക്കും നീ നൽകുന്നൻ മംഗലങ്ങളെല്ലേ * ഹർഷമംഗലദക്ഷേ! നീ ഹർഷം ശുഭവുമേകുവോൾ ശുഭേ! മംഗലദക്ഷനൽ ശുഭമംഗലചണ്ഡികേ * മംഗളേ! മംഗലാർഹനൻ സർവ്വമംഗലമംഗലേ! സൻമംഗലപ്രദേ! ദേവി! സർവ്വക്കാമംഗലാലയേ! * പൂജ്യമംഗലവാരേ സൻമംഗലാഭീഷ്ടദേവതേ! മനുവംശ്യൻ മംഗലനാം ഭൂപനാൽ പൂജിതേ സദാ * മംഗലാധിഷ്ഠാതൃദേവി മംഗലങ്ങൾക്കു മംഗലേ! സംസാരമംഗലാധാരേ! മോക്ഷമംഗലദായിനി! * സാരേ! സൻമംഗലാധാരേ! പാരേ! സകലകർമ്മണാം പ്രതിമംഗലവാരം സംപൂജ്യേ സർവ്വസൌഖ്യദേ! * ഈസ്തോത്രത്താൽ സ്തുതിച്ചിട്ടു ശിവൻ മംഗലചണ്ഡിയെ പ്രതിമംഗലവാരം നൽപൂജനം കഴിച്ചിതേ * സർവ്വമംഗലയെയാദ്യം പൂജിച്ചാൻ പരമേശ്വരൻ രണ്ടാമതായ് പൂജചെയ്തു ഗ്രഹനായുള്ള മംഗലം * മൂന്നാമതായ് മംഗലനാം ഭൂപൻ പൂജിച്ചിതംബയെ പിന്നെ മംഗലവാരത്തിലുഴറുകേരുന്നനാരിമാർ * അഞ്ചാമതായ് മംഗലത്തിന്നായിട്ടു നരരൊക്കയും ലോകത്തിലെല്ലാം പൂജിച്ചു ലോകനായികയാംബയെ * എല്ലാടത്തും സംപൂജ്യയായിത്തീർന്നാൾ മഹേശ്വരി ദേവന്മാർക്കും മനുക്കൾക്കും മുനിമാർക്കും നരർക്കുമേ * ദേവിതൻ മംഗലസ്തോത്രം ശ്രദ്ധയായ് കേട്ടിടുന്നവൻ മംഗലങ്ങളെയാർന്നീടും പ്രാപിക്കില്ലൊരമംഗലം * ദിനന്തോറും പുത്രപൌത്രരോടും വർദ്ധിച്ചിടും ശുഭം.

നാരായണൻ പറഞ്ഞു

പറഞ്ഞു ഷഷ്ഠ്യുപാഖ്യാനമാക്രമത്തിലുരച്ചപോൽ കേട്ടാലും മനസാഖ്യാനം ധർമ്മനിൽനിന്നു കേട്ടപോൽ * കശ്യപൻതൻ മാനസിയാം കന്യയദ്ദേവിയായവൾ അതിനാൽ മനസാനാമം ദേവി ദീപിക്കയാൽ ഹൃദാ * ധ്യാനിക്കുന്നു മനസ്സാലപ്പരമാത്മാവിനെയവൾ അതിനാൽ മനസാ, ദേവിയായോഗത്താൽ വിളങ്ങുവോൾ * ആത്മാരാമയവൾ ദേവി വൈഷ്ണവീ സിദ്ധയോഗിനീ യുഗം മൂന്നു തപിച്ചിട്ടാ ജഗല്പ്രഭുവിനെപ്പരമായ് *

ശരീരംക്ഷീണമാംസ്സമാമനസ്സുഖിരലശാലൻ ജരൽക്കാരുവിതന്നെ യിപ്പേരിട്ടാൻകൃഷ്ണനാംപരൻ * ഇഷ്ടമെല്ലാമവൾക്കേകീകൃപയാകരുണാംബുധി ചെയ്യിച്ചാൻപൂജയെന്താനുംചെയ്തു നപ്പൂർവ്വമാമവൻ * സ്വർഗ്ഗത്തുംബ്രഹ്മലോകത്തുംനാഗലോകത്തുംഭൂവിലും ജഗത്തിലെല്ലാമവൾതാൻഗൌരിയത്യന്തസുന്ദരി * ജഗൽഗൌരിയിതന്നായിട്ടതുകൊണ്ടു പ്രസിദ്ധയായ് ശിവൻതൻശിഷ്യയതിനാൽചൊല്ലീടുംശൈവിയെന്നുപേർ * വിഷ്ണുവിൻഭക്തിവർദ്ധിക്കകൊണ്ടുവൈഷ്ണവിയെന്നുപേർ ജനമേജയയാഗത്തിൽസർപ്പരക്ഷനിമിത്തമായ് * നാഗേശ്വരീനാമമുണ്ടായ് നാഗസോദരിയെന്നുമേ വിഷംപോക്കാൻശക്തിമൂലംനാമംവിഷഹരീമുനേ! * പ്രാപിക്കയാൽസിദ്ധയോഗംസിദ്ധയോഗിനിയെന്നുപേർ സഞ്ജീവനംനല്ലയോഗംജ്ഞാനവുംവചന്മൂലമായ് * മഹാജ്ഞാനവതീയെന്നുംപേരുചൊല്ലുംമനീഷികൾ ആസ്തികൻമുനിതൻമാതാവാകതപസ്വിനിയാകയാൽ * ആസ്തീകമാതാവെന്നാമവളെചൊല്ലീടുന്നതു മഹാത്മാവാംജരൽക്കാരുമുനിതൻപ്രിയയാകയാൽ * ചൊല്ലീടുന്നുജരൽക്കാരുപ്രിയയെന്നവൾക്കുപേർ ജരൽക്കാരുജഗൽഗൌരീമനസാസിദ്ധയോഗിനി * വൈഷ്ണവീനാഗഭഗിനീശൈവീനാഗേശ്വരീമുനേ! ജരൽക്കാരുപ്രിയാസ്തീകമാതാവിഷഹരീതഥാ * മഹാജ്ഞാനയുതാദേവിതന്നീപന്ത്രണ്ടുനാമവും അവൾക്കുപൂജചെയ്യുന്നോർക്കതിയാട്ടുംജപിക്കകിൽ * തദ്വംശജർക്കുവന്നുംസർപ്പഭീതിവരില്ലതാൻ സർപ്പംവാഴുംഗൃഹത്തിലുതൽഭീയെഴുംശയനത്തിലും * സർപ്പങ്ങൾചുറ്റുംവാണീടുംദുർഗ്ഗത്തിങ്കലുമങ്ങനെ ഈസ്തോത്രത്തെ പഠിച്ചീടിൽസർപ്പദോഷംനശിച്ചുപോം * നിത്യംതാനതിനെപഠിക്കുന്നോർക്കു സർപ്പങ്ങളെല്ലാമെയും പത്തുലക്ഷംജപിച്ചീടിലീസ്തോത്രംസിദ്ധിയായിട്ടു * സ്തോത്രസിദ്ധിവരുന്നേരംപാനംചെയ്യാംവിഷത്തെയും നാഗങ്ങളെധരിച്ചീടാംനാഗവാഹനനായിടാം * നാഗാസനൻനാഗതല്പൻമഹാസിദ്ധനമായിടാം അന്തത്തിൽസന്തതംവിഷ്ണുദേവോടുചേർന്നുകളിച്ചീടാം.

ശ്രീദേവീഭാഗവതം ഒമ്പതാംസ്കന്ധം

മനസാഖ്യാനം

നാല്പത്തേഴാമദ്ധ്യായം.

---

## നാല്പത്തിഎട്ടാമദ്ധ്യായം

ശ്രീനാരായണൻ പറഞ്ഞു

പൂജാവിധിയുമെങ്ങനെകേൾക്കനീമുനിപുംഗവ! ദേവിധ്യാനമ

ളുംസാമവേദത്തിൽചൊല്ലീടുന്നപോൽ * വെൺചമ്പകനിറംപെ
ണ്ണാൾരത്നഭൂഷണഭൂഷിത തീയിൽവെക്കാത്താടപൂണ്ടാൾനാഗയ
ജ്ഞോപവീതിനി മഹാജ്ഞാനായുതാദേവീജ്ഞാനമുള്ളോരിലുത്തമ *
സിദ്ധാധിഷ്ഠാതൃദേവി നൽസിദ്ധാസിദ്ധിപ്രദാമുനേ! ഏവംധ്യാനിച്ചാദ
വളെമൂലത്താൽപൂജചെയ്യണം * പലനൈവേദ്യവും ധൂപദീപസുഗ
ന്ധമിവററയാൽ വേദത്തിൽചൊല്ലിട്ടമൂലമന്ത്രംകേൾക്കതുഷ്ടമകിട്ടും *
കല്പവൃക്ഷസമംപഞ്ചാക്ഷരത്തോടുചേർന്നുള്ള പ്രണവംമായയുംപക്ഷി
ബീജമിവകയാദിയായ് * അഞ്ചുലക്ഷംജപിച്ചെന്നാൽമന്ത്രസിദ്ധഭ
വിച്ചീടും മന്ത്രസിദ്ധിഭവിച്ചോന്താൻജഗത്തിൽസിദ്ധനായവൻ * വി
ഷംസുധയവനെന്നുംസമൻധന്വന്തരിക്കവൻ സ്നാനംചെയ്തിട്ടുസംക്രാ
ന്തിയിങ്കൽഗൃഹസ്ഥലത്തിലായ് * ആവാഹിച്ചാമനസ്സാഭക്തിയാ
യ്പൂജചെയ്യണം ബലിദാനംചെയ്തിടേണംപഞ്ചമീതിഥിയിങ്കലാ
യ് * അവനവിത്തമുണ്ടാകുംകീർത്തിയുണ്ടാംസുപുത്രരും പൂജാവിധിപ
റഞ്ഞുഞാൻതദാഖ്യാനംശ്രവിക്കനീ * ധർമ്മനിൽനിന്നുകേട്ടോണംനി
നക്കുപറഞ്ഞീടാം നരക്കുപ്രവിലുണ്ടായിപണ്ടുസർപ്പഭയംഭൂലോകം * അ
വരെല്ലാംകശ്യപനാംമുനിയെച്ചെന്നുവണങ്ങിനാർ മന്ത്രമെല്ലാംവിധി
യോടുംചേർന്നുനിർമ്മിച്ചുകശ്യപൻ * വിധിതാനുപദേശിച്ചുവേദബീജാ
ക്ഷരങ്ങളാൽ നിർമ്മിച്ചാനാമനസയാംമന്ത്രാധിഷ്ഠാത്രിദേവിയുമേ * മന
സ്സുകൊണ്ടിട്ടതിനാൽമനസാദേവിയെന്നുപേർ ബാല്യത്തിലവളക്കൈക
ലാസത്തിൽചെന്നുഭക്തിയായ് * ചന്ദ്രശേഖരനെപ്പൂജചെയ്തിട്ടേറെ
സ്തുതിച്ചുതേ ആയിരംദിവ്യവർഷങ്ങൾതപിച്ചാൾമുനികന്യക അവളിൽക്ക
ഷ്ടനായ്തീർന്നാനാശുതോഷൻമഹേശ്വരൻ * സാമവേദംപഠിപ്പി
ച്ചാൻദിവ്യജ്ഞാനവുമേകിനാൻ ലക്ഷ്മീമായാകാമബീജംകൃഷ്ണശബ്ദംച
തുർത്ഥിയായ് * അഷ്ടാക്ഷരംകാമദമീകൃഷ്ണമന്ത്രവുമേകിനാൻ ത്രൈലോ
ക്യമംഗളമതാംകവചംപൂജനക്രമം * വേദോക്തമാംപുരശ്ചര്യാക്രമമാ
യതുമങ്ങനെമൃത്യുഞ്ജയനിൽനിന്നിട്ടുവാങ്ങിക്കൊണ്ടപ്പതിവ്രത തദാജ്ഞയാ
ൽതപംചെയ്യാൻപുഷ്കരത്തിൽഗമിച്ചുതേ യുഗംമൂന്നുതപംചെയ്താളാ
ത്മാവാംകൃഷ്ണനായവൾ * സിദ്ധയായാളുടൻതന്നെകണ്ടാൾകൃഷ്ണനെ
മുൻപിലായ് കൃശയാമബ്ബാലികയെക്കണ്ടിട്ടക്കരുണാനിധി * ഇഷ്ടനാ
യ്പൂജചെയ്യിച്ചാൻതാനുംപൂജകഴിച്ചുടൻ ഭവത്തിൽനീപൂജിതയാമെ
ന്നവൾക്കേകിനാൻവരം * അക്കല്യാണിക്കിതകിട്ടുമറഞ്ഞാനുടനേ
ഹരി കൃഷ്ണനാംപരമാത്മാവാലാദ്യംപൂജിതയായവൾ * പൂജിച്ചാൻശ
ങ്കരൻപിന്നെകശ്യപൻസുരനങ്ങനെ മുനിയുംമനുവുംനാഗൻമർത്ത്യന്മാ
രുമതേവിധം * മൂന്നുലോകത്തിലുംപൂജചെയ്താരാനല്ലദേവിയെ ജരൽ

ഭാസ്കരൻ പറഞ്ഞു.

സൂര്യാസ്തസമയം കണ്ടാസതീധർമ്മഭയത്തിനാൽ ഉന്നതിനാം നിന്നെയിവൾ ശരണാഗതനായിഞാൻ * ക്ഷമിക്കഭഗവൻ നീയിന്നെനിക്കീശ്ശാപമേകൊലാ വെണ്ണയ്ക്കുസമമാണല്ലോവിപ്രന്മാർക്കുള്ള മാനസം * ക്ഷണനാശംതാൻ കോപമവർക്കതിനാൽ ഭസ്മമാം ജഗൽ സൃഷ്ടിക്കുംശക്തരാം, വിപ്രന്മാർക്കാം തേജസ്സിനില്ലതാൻ * ബ്രാഹ്മണൻ വിധിതൻവംശം ജ്വലിപ്പോൻ ബ്രഹ്മതേജസാ ശ്രീകൃഷ്ണനാം നിത്യമായ ബ്രഹ്മത്തെയോർത്തിടുന്നവൻ * സൂര്യൻതൻവചനം കേട്ടു തുഷ്ടനായ്തീർന്നിതാമുനി ബ്രാഹ്മണാശിസ്സുളും പോലെ സ്വസ്ഥാനത്തിന്നുപോയ്രവി * തിങ്ങിവിങ്ങുന്ന ദുഃഖത്തോടേറ്റം ശോചിക്കിലുംമുനി ത്യജിച്ചാനാമനസ്വിയെ പ്രതിജ്ഞാപാലനത്തിനായ് * ബ്രഹ്മവിഷ്ണുക്കളോടൊത്താം ഗുഭവാംശിവനേയവൾ ആതാപത്തിൽ ജന്മദാതാവായ കശ്യപനേയുമേ * ബ്രഹ്മാവും കശ്യപൻ താനും ഹരിയും ചന്ദ്രചൂഡനും മനനാസ്മരണം മൂലമട്ടിക്കിൽ വന്നുകൂടിനാർ * ഇഷ്ടദേവൻ നിർഗ്ഗുണനാം കൃഷ്ണനെക്കണ്ടു മാമുനി നമസ്കരിച്ചിട്ടധികം ഭക്തിയോടൊത്തു വാഴ്ത്തിനാൻ * കശ്യപൻ ശംഭുവിധിഹരി ഇവരേയും നമിച്ചുടൻ ചോദിച്ചാൻ നിങ്ങളെന്തിനായിട്ടിക്കിൽ വന്നുവെന്നവൻ * വിധിയാവാക്കു കേട്ടിട്ടു സമയോചിതമായുടൻ കൃഷ്ണപാദാംബുജത്തിങ്കൽ പ്രണമിച്ചിട്ടു ചൊല്ലിനാൻ * ത്യജിക്കിൽ നീയിസ്സതിയാം ധർമ്മമേറുന്ന പത്നിയെ സ്വധർമ്മത്തെ രക്ഷചെയ്യാനുല്പാദിപ്പിക്ക പുത്രനേ * പത്നിയിങ്കൽ സ്വധർമ്മത്തെ ചെയ്തു പിന്നെ ത്യജിക്കണം വിരക്തനായ് ത്യജിച്ചീടിലതു ചെയ്യാതെ ഭാര്യയേ * ശ്രവിച്ചുപോമവൻ പുണ്യമൊക്കിൽ ജലമെന്നപോൽ ബ്രഹ്മാവിൻ വചനം കേട്ടു ജരൽക്കാരുമുനീശ്വരൻ * മനസ്സാനാഭിയിൽ തൊട്ടാൻ യോഗത്താൽ മന്ത്രപൂർവ്വമായ് അവരോടു മുനിശ്രേഷ്ഠനടനേയിതു ചൊല്ലിനാൻ.

ജരൽക്കാരു പറഞ്ഞു

ഇഗ്ഗർഭംകൊണ്ടു മനസേ! നിനക്കുണ്ടായിടും സുതൻ മഹാജിതേന്ദ്രിയൻ ധർമ്മാത്മിഷ്ഠൻ ബ്രാഹ്മണസത്തമൻ * കാന്തിമാൻ കീർത്തിയേറുന്നോൻ തപസ്വീ സൂര്യജ്ഞനാന്വിതൻ മഹാജ്ഞാനി മഹായോഗി വേദവിത്തമനായവൻ * ആ പുത്രൻ വിഷ്ണുഭക്തൻ ധാർമ്മികൻ വംശമുദ്ധരൻ ജനിക്കുമ്പോൾ തന്നെ നൃത്തം ചെയ്യുമെല്ലാ പിതൃക്കളും * സതീ സുശീലാ പതിതൻ പ്രിയത്തെച്ചൊല്ലിടുന്നവൾ പുത്രമാതാവായവൾ താൻ കുലസ്ത്രീ കുലപാലിക * ഹരിഭക്തിപ്രദൻ ബന്ധു, വല്ലിഷ്ടസുഖദേകുമോൻ ഹരിവർമ്മം കാട്ടിടുന്ന ബന്ധുവാകുന്നതാതനും * ശത്രുവാ

പ്പാൻശക്തനല്ലഞാൻ * ശുദ്ധസത്വസ്വരൂപാനീ കോപഹിംസാവി
വർജ്ജിതാ അപേക്ഷിച്ചാൻത്യജിച്ചീടാൻശക്തിയെന്യേമുനീന്ദ്രനം *
എന്നമ്മയരിതിക്കൊപ്പംപൂജ്യയാകുന്നോനിക്കുനീ ദയാരൂപേസാദരി
നീക്ഷമിപ്പോളമ്മയെന്നപോൽ * രക്ഷിക്കപ്പെട്ടുനിന്നാലെൻപ്രാണ
നംഭാര്യപുത്രരും നിന്നെപ്പൂജിച്ചിടുന്നൂഞാൻപ്രസാദിക്കുകനീസതി! *
ലോകത്തിലെല്ലാമെന്നുംനീപൂജ്യയാണെന്നിരിക്കിലും നിൻപൂജയധി
കംവർദ്ധിപ്പിക്കാംഞാൻജഗദംബികേ! * സംക്രാന്തിയിൽകർക്കടകേനാ
ഗപഞ്ചമിയിങ്കലും മാസാന്തേനിത്യമായിട്ടോനിന്നെപ്പൂജിച്ചിടുന്നവൻ
പ്രാപിച്ചീടുംപുത്രപൌത്രധനാദികളെയൊക്കെയും ഉന്നതതോടുകീ
ർത്തിയോടുംവിദ്യയോടുംവിളങ്ങിടും * പൂജചെയ്യാതെയജ്ഞാനമൂലം
നിന്ദിച്ചിടുന്നവർ ദരിദ്രരായ്തീരുമുണ്ടാംസർപ്പഭീതിയുമേറവും * പൂ
ർണ്ണയാംലക്ഷ്മിനീതന്നെവൈകുണ്ഠത്തിങ്കൽവാഴുവോൾ നാരായണാംശം
ഭഗവാൻജരൽക്കാരുമുനീശ്വരൻ * തപസ്സുകൊണ്ടുമനസാനിന്നെനി
ർമ്മിച്ചുകശ്യപൻ മനസാനാമമോടൊത്തിഞ്ഞങ്ങളെരക്ഷചെയ്യുവാൻ *
മനസാദേവിനീശക്ത്യാസ്വാത്മാവാൽസിദ്ധയോഗിനി അതിനാൽ
നീപൂജ്യയായുംവന്ദ്യയായുംഭവിക്കുക * മനസ്സുകൊണ്ടുദേവന്മാർനിന്നെ
പ്പൂജിക്കകൊണ്ടുമേ നിനക്കുമനസാനാമം ചൊല്ലീടുന്നുമനീഷികൾ * സ
ത്യരൂപാദേവിനീയസ്സത്യംരക്ഷിക്കയാൽസദാ നിന്നെയെന്നുംഭക്തിയോ
ടുംസേവിപ്പോൻനിന്നെയാന്നിടും * ഇന്ദ്രൻമനസാദേവീംസ്തുതിച്ചു
സ്സോദരീവരം വാങ്ങിക്കൊണ്ടുകൂട്ടരോടുംഗമിച്ചാൻനിജമന്ദിരം * അ
ട്ടിക്കിൽതാൻപുത്രനോടുംവസിച്ചാളവളൊട്ടുനാൾ ഭ്രാതാക്കളാൽപൂജി
തയായ്സർവ്വർക്കുംവന്ദ്യയായുമേ * ഗോലോകത്തിൽനിന്നുവന്നിട്ടവളെ
ക്കാമധേനുവും ക്ഷീരത്താലഭിഷേകംചെയ്തിട്ടുപൂജിച്ചുഭക്തിയായ് * സ
ർവ്വദുല്ലഭമാംഗൂഢജ്ഞാനത്തെയുംപറഞ്ഞുതേ പൂജിക്കപ്പെട്ടായവരാൽ
സ്വർല്ലോകംപൂകിനാളവൾ * പുണ്യത്തിൻബീജമീസ്തോത്രംതത്പൂജാ
ശ്രേഷ്ഠമോർക്കുകിൽ ആവംശജർക്കുമവനുംസർപ്പഭീതിഭവിച്ചിടാ * സിദ്ധ
സ്തോത്രന്നുവിഷവുംസുധയായിട്ടുഭവിച്ചിടും അഞ്ചുലക്ഷംജപിച്ചെ
ന്നാൽസ്തോത്രസിദ്ധിയത്തുംവരും * സർപ്പവാഹനനായ്തീരുമായവൻസ
ർപ്പശായിയാം.

ശ്രീദേവീഭാഗവതം ഒൻപതാംസ്കന്ധം

മനസോപാഖ്യാനം

നാല്പത്തിയെട്ടാമദ്ധ്യായം



## നാല്പത്തൊമ്പതാമദ്ധ്യായം

നാരദൻ പറഞ്ഞു

ഗോലോകത്തിൽനിന്നുവന്നകാമധേനുവുമാരുവാൻ? തജ്ജന്മവും ചരിതവുംകേൾപ്പാനിച്ഛിച്ചിടുന്നു ഞാൻ.

നാരായണൻ പറഞ്ഞു

ഗോക്കൾക്കെല്ലാമധിഷ്ഠാത്രിയാമിമതാവവസ്തവം ഗോപ്രധാനാസുരഭിയല്ലോ ലോകത്തിൽ ഭവിച്ചവൾ * ഗോക്കൾക്കെല്ലാമാദിയിങ്കൽപണ്ടുവൃന്ദാവനത്തിലായ് അവളുണ്ടായകഥ ഞാൻപറയാംകേട്ടുകൊൾകനീ * കൃഷ്ണനുംരാധയുംക്രീഡയൊരുനാൾകൌതുകത്തോടും വൃന്ദാവനംപ്രാപിച്ചീടിനാർഗോപിമാരുമായ് * കളിച്ചാരവിജനത്തിങ്കലവരാനന്ദമാർന്നവൻ ക്ഷീരപാനേച്ഛയുണ്ടായി സ്വച്ഛമായനവനന്ദനൻ * നിർമ്മിച്ചാൻസുരഭിയെവാമപാർശ്വത്തിൽനിന്നവൻ വത്സത്തോടുംകറക്കുന്നോൾവത്സമെന്നാൽമനോരഥം * സുധാമാവൊരുപാത്രത്തിൽജന്മമൃത്യുക്കളറ്റുപോം അമൃതത്തെജയിച്ചീടുംക്ഷീരംവേഗംകറന്നതേ * പാനംചെയ്താൻസ്വാദുകൂടുംക്ഷീരംരാധികാപതി ആ പാത്രംവീണുനൽക്ഷീരസരസ്സൊന്നുളവായിതേ * നൂറുയോജനവൃത്തമതിനിപ്പോൾസുവിസ്തൃതം ഗോലോകത്തിൽകീർത്തികേട്ടതാണോക്ഷീരസരോവരം * രാധയ്ക്കുമാഗോപിമാർക്കുംക്രീഡാവാപിയുമായ്മുനേ! ദൈവേച്ഛയാൽശ്രേഷ്ഠരത്നപൂർണ്ണമായുംഭവിച്ചിതു * അക്കാമധേനുവിൽനിന്നുംഗോപവൃന്ദങ്ങളൊത്തൊളം ലക്ഷംകോടിക്കാമധേനുവുണ്ടായീമുനിസത്തമ! * അവയ്ക്കുണ്ടായിനൽസന്താനങ്ങളുംസംഖ്യയില്ലാതെ അവയാൽപൂർണ്ണമായ്ലോകംഗോസൃഷ്ടിയിതുരച്ചുഞാൻ * കാമധേനുവിനെയാദ്യംപൂജിച്ചുഭഗവാൻഹരി ശ്രേഷ്ഠമാമവൾതൻപൂജവഴിച്ചുലോകമൊക്കെയും * തുലാമാസമമാവാസ്യയ്ക്കടുത്തദിനമായവൾ കൃഷ്ണാജ്ഞയാൽഭവിച്ചുഞാൻകേട്ടുധർമ്മനിൽനിന്നിതു * ധ്യാനംസ്തോത്രംമൂലമന്ത്രംപൂജാവിധിയുമങ്ങനെ പറയാംഞാൻധരിച്ചല്ലോവേദോക്തമവയൊക്കെയും * പ്രണവംനൽസുരഭിയുംനമഇയന്നുംഷഡക്ഷരം മന്ത്രംലക്ഷംജപിച്ചെന്നാൽസിദ്ധിക്കുംകല്പദ്രുമം * യജുർവ്വേദത്തിലോതീട്ടവർതൻധ്യാനപൂജകൾ ഋദ്ധിദാവൃദ്ധിദാപിന്നെമുക്തിദാസർവ്വകാമദാ * ലക്ഷ്മീസ്വരൂപാപരമാരാധാസഹചരീപരാ ഗോക്കൾക്കധിഷ്ഠാത്രുദേവീഗോമാതാവാദ്യഗോക്കളിൽ * ശുദ്ധരൂപാശുദ്ധചേതസ്സൽക്കാമപ്രദായിനി അവളാൽശുദ്ധമീലോകംവന്ദിക്കാംകാമധേനുവേ *

കുടം, പശ്ചശിരസ്സു, ഗന്ധകെട്ടുകററി, ജപത്തിലോ സാളഗ്രാമത്തിലോ കാമധേനുവെപൂജചെയ്യുന്നു * തുലാമമസ്സൂട്ടത്തുള്ള ദിനം കാലത്തു ഭക്തിയായ് അവളെപ്പൂജചെയ്യുന്നോൻ ഭൂമിയിൽപൂജ്യനായിടും * ഒരിക്കൽ കിരികല്പത്തിൽ മായയാൽ കാമധേനുവും ക്ഷീരം ഹരിച്ചു ലോകത്തിൽനിന്നാച്ചിന്തയോട്ടുമസ്സുരർ * ബ്രഹ്മലോകത്തു ചെന്നേററം സ്തുതിചെയ്താർ വിരിഞ്ചനെ തദാജ്ഞയാൽ സുരഭിയേ സ്തുതിച്ചു സുരനായകൻ.

പുരന്ദരൻ പറഞ്ഞു.

നമോദേവി! മഹാദേവി! സുരഭിയ്ക്കായ് നമോനമഃ ഗോക്കൾക്കെല്ലാം ബീജരൂപേ! ജഗദംബേ! നമിച്ചിടാം * രാധയ്ക്കുപ്രിയയായീട്ടു ലക്ഷ്മ്യംശയ്ക്കായ് നമിച്ചിടാം ശ്രീകൃഷ്ണപ്രിയയാം ഗോമാതാവേ! നിന്നെ നമിച്ചിടാം * കല്പവൃക്ഷസ്വരൂപേ! സർവ്വത്തിലും ശ്രേഷ്ഠയാം പരേ! ക്ഷീരദേ! ധനദേ! ദേവി! ബുദ്ധിദേ! ഞാൻ നമിച്ചിടാം * ശുഭയ്ക്കായി സുഭദ്രയ്ക്കായ് ഗോപ്രദയ്ക്കായ് നമിച്ചിടാം യശോദയ്ക്കായ് കീർത്തിദയ്ക്കായ് ധർമ്മദയ്ക്കായ് നമിച്ചിടാം * ഈസ്തോത്രം കേട്ടുനേരത്തിൽ തുഷ്ടയായ് കാമധേനുവും ബ്രഹ്മലോകമതിൽ ചെന്നു പ്രത്യക്ഷപ്പെട്ടു നാരദ! * ഇഷ്ടമായ് ശ്രേഷ്ഠമായുള്ള വരമിന്ദ്രന്നേകിനാൾ ഗോലോകം പൂകിനാൾ പോയാർ ഗൃഹങ്ങൾക്കായ് നിലിമ്പരും * ക്ഷീരസമ്പൂർണ്ണമായ്തീർന്നു തൽക്ഷണം ലോകമൊക്കയും പാലും നെയ്യും കൊണ്ടു യാഗം പൂർണ്ണമായ് മോദിച്ചു ദേവകൾ * ഇമ്മഹാപുണ്യമാം സ്തോത്രം ഭക്തിയോടും പഠിപ്പവൻ ഭവിക്കും കീർത്തിമാൻ ഗോമാൻ ധനവാൻ പുത്രവാനുമായ് * സർവ്വതീർത്ഥസ്നാതനവൻ ദീക്ഷിച്ചോൻ യാഗമൊക്കയും ഇഹലോകേ സുഖിച്ചന്തേ കൃഷ്ണമന്ദിരമാർന്നിടും * ചിരം വസിക്കുമതിലക്കൃഷ്ണസേവയോടായവൻ ഉണ്ടാകില്ല പുനർജ്ജന്മം പിന്നീ ബ്രഹ്മപുത്രനാം.

ശ്രീദേവീഭാഗവതം ഒൻപതാംസ്കന്ധം
സുരഭ്യുപാഖ്യാനം
നാല്പത്തിയൊൻപതാമധ്യായം.



## അൻപതാമധ്യായം.

നാരദൻ പറഞ്ഞു.

ഉപാഖ്യാനം പ്രകൃതികൾക്കുള്ളതെല്ലാം ശ്രവിച്ചു ഞാൻ ഏതുകേട്ടുഴറാതെ പോമിജ്ജന്മസംസാരബന്ധനം * വേദത്തിലും ഗൂഢമാകുമതിപ്പോൾ കേൾക്കുവാൻ കൊതി രാധാദുർഗ്ഗാവിധാനം നീ ചൊല്ലണം വേദ

സമ്മതം * വർണ്ണിച്ചുനീയവയ്ക്കുള്ള മാഹാത്മ്യങ്ങളശേഷവും അത്യുൽക
ട്ടാലേതവന്നു കൊതിയുണ്ടാകയില്ലതിൽ * അവരംശംജഗത്തെല്ലാംനി
യമിപ്പതുമായവർ  അബ്ഭക്തിയാൽമുക്തിയുമേകാമാവിധാനം കഥി
ക്കനീ.

നാരായണൻ പറഞ്ഞു

കേൾക്കനാരദ! ചൊല്ലീടാംരഹസ്യംവേദസമ്മതം  ആർക്കും ചൊ
ല്ലാത്തതവഞ്ഞാൻസാരംസാരത്തിലുമുത്തമമാം * രഹസ്യമാണിതതിനാൽ
നീകേട്ടാൾക്കമുരവൈരിയോടൊപ്പം മൂലപ്രകൃതിയാം പീഠംസംവിത്തിന്നാദിസൃഷ്ടിയി
ൽ * രണ്ടുശക്തികളുണ്ടായി പ്രാണബുദ്ധ്യാദിദൈവമായ്  ജീവങ്ങളു
ടെയൊക്കയുംതാൻനിയമിക്കുന്നതാണവ * തദധീനംജഗത്തായ്‌വിരാട്ടുന്ന
ചരാചരം  മോക്ഷമില്ലവർതൻപ്രീതിയുണ്ടാകാതെത്തൊരുനാളവർ *
അവർക്കുപ്രീതിയുണ്ടാവാൻനിത്യവുംസേവചെയ്യണം  രാധാമന്ത്രം ഭ
ക്തിയോടുംകേൾക്കനീയാദ്യമായ് മുനേ! * ആമന്ത്രം ബ്രഹ്മവിഷ്ണ്വീശ
ർപോലുമോതുന്നതെന്നുമേ ശ്രീരാധായൈസ്വാഹേത്യന്തമഗ്നിപത്നീയനന്ത
രം * ആറക്ഷരംമഹാമന്ത്രം ധർമ്മകാമാർത്ഥമോക്ഷദം  മായാബീജാദി
യിതുതാൻവാഞ്ഛാചിന്താമണിസമ്മതം * നൂറുകോടിജിഹ്വകളോടാ
യിരംകോടിയാനനം കൊണ്ടുമീമന്ത്രമാഹാത്മ്യംവർണ്ണിപ്പാൻശക്തിയാ
യിടാ * ഈമന്ത്രത്തെക്കൃഷ്ണനാദ്യംഗ്രഹിച്ചാൻഭക്തിയുക്തനായ്  മൂലദേ
വ്യുപദേശത്താൽഗോലോകത്തിങ്കലായവൻ  *  വിഷ്ണുവിന്നാദിബ്ര
ഹ്മാവിന്നവൻവിധിവിരാട്ടിനും  അവൻധർമ്മന്നവനെനിക്കേവംവന്നു
ക്രമപ്പടി  *  ആമന്ത്രം ഞാൻജപിക്കുന്നോരൃഷിയെന്നായതുമാകയാൽ
ബ്രഹ്മാദ്യരാംസുരന്മാരുംധ്യാനിക്കുന്നവളെമുദാ * രാധാർച്ചനംവിട്ടുകൃഷ്ണാ
ർച്ചനക്കില്ലധികാരവും  രാധാർച്ചനംവിഷ്ണുഭക്തരെല്ലാംചെയ്യുന്നമാകയാ
ൽ * കൃഷ്ണപ്രാണാധികാ രാധാ ചിന്നതിൽതടുന്നകൃഷ്ണനും  കൃഷ്ണരാസേ
ശ്വരീനിത്യംകൃഷ്ണനില്ലവളെന്നിയേ * കാമങ്ങളെല്ലാംസാധിപ്പോളാക
യാൽരാധയെന്നുപേർ  ഇതിൽചൊല്ലുന്നമന്ത്രങ്ങൾക്കെല്ലാംഞാൻ ത
ന്നെയാണൃഷി * ഛന്ദസ്സു ദേവീഗായത്രിയതാതിന്നവർദേവതാ  താരാ
ബീജംശക്തിബീജംശക്തി, യെന്നോതിടുന്നതേ * മൂലാവൃത്ത്യാഷഡംഗ
ങ്ങളവയെല്ലാക്കയുമൊന്നുപോൽ  പിന്നെധ്യാനിക്കണംരാസനാഥയാ
യുള്ള രാധയെ * സാമവേദത്തിലോതുന്നപോൽമുൻപറഞ്ഞോരുരീതിയായ്
വെൺചമ്പകനിറംചന്ദ്രോരുശരദിന്ദുസമാനനാ * കോടിചന്ദ്രപ്രതീ
കാശാശരദംഭോജലോചന ബിംബാധരാപൃഥുശ്രോണീകാഞ്ചീയുതനി
തംബിനീ * മുല്ലമൊട്ടൊളിചേർന്നീടുംപല്ലുകൊണ്ടുവിളങ്ങുവോൾ  അഗ്നി
ശുദ്ധാംബരത്തോടുംവെള്ളപ്പട്ടുധരിച്ചവൾ * പുഞ്ചിരിക്കൊഞ്ചലാൽമുഖി

യാൾകരികുംഭയുഗസ്തനി വയസ്സീരാറെന്നുമുള്ളോൾ രത്നഭൂഷണഭൂഷി
ത* ശൃംഗാരസിന്ധുലഹരികേതാനുഗ്രഹകാതര മല്ലികാമാലതിമാലമേ
ന്ദകേശത്തോടൊത്തവൾ * സുകുമാരാംഗലതികാരാസമണ്ഡലമദ്ധ്യ
ഗാ വരദാഭയകരാശാന്താനിത്യയൌവ്വനമാന്നവൾ * രത്നസിംഹാസനാ
സീനാഗോപീമണ്ഡലനായികാ കൃഷ്ണപ്രാണാധികാവേദഘോഷിക്കും
പരമേശ്വരീ* ഏവം ധ്യാനിച്ചു സാളഗ്രാമത്തിലോ നൽഘടത്തിലോ ദ
ളമെട്ടുള്ളാരെന്ത്രത്തിങ്കലോ പൂജിക്കണം ബുധൻ* ആവാഹിച്ചാരാധി
കയെയാസനാദികൾ നൽകണം കല്പിക്കണം മൂലമന്ത്രമുരച്ചിട്ടവയൊക്ക
യും* പാദങ്ങളിൽ പാദ്യമർഘ്യം മസ്തകത്തിങ്കലേകണം മുഖത്തിലായാചമ
നം മൂലം മൂന്നുരുവാട്ടമായ് * മധുപർക്കം നൽകീടേണം കറക്കുന്നൊരു
ഗോവിനാൽ നയിച്ചിട്ടു സ്നാനശാലയിങ്കൽ വാഴിച്ചു രാധയെ* അഭ്യംഗാ
ദിസ്നാനമർപ്പിച്ചുടനെ മാടചാർത്തണം പിന്നെച്ചന്ദനവും ചാർത്തിട്ടലങ്കാ
രങ്ങൾ ചെയ്യണം * തുളസീമഞ്ജരിയും നാനാപുഷ്പമാലയുമേകണം പാരി
ജാതപ്രസൂനങ്ങൾ സാരസാദിസുമങ്ങളും * പരിവാരാർച്ചനം ശുദ്ധം ചെ
യ്തീടണമനന്തരം അഗ്നീശാസുരവായവ്യമദ്ധ്യമായംഗപൂജനം * അഗ്രം
തൊട്ടിട്ടുദലമാലിന്നെട്ടുദളങ്ങളിൽ മാലാവതീം മൻദളത്തിൽ മാധ
വീ വഹ്നികോണിലും * രത്നമാലാതെക്കുഭാഗത്താസുരത്തിൽ സുശീല
യും പിൻദളത്തിൽ ശശികലാമാരുതേ പാരിജാതയും * പരാവതീ
വടക്കായിട്ടീശാനേ പ്രിയകാരിണി ദളമെട്ടിലുമദ്ദേവിമാരെപ്പൂജിച്ചന
ന്തരം * വെളിയിൽ ബ്രഹ്മാദികളെ ദിക്പാലരെ ഭൂപുരത്തിലും വജ്രം തൊ
ട്ടുള്ളായുധങ്ങളേയും പൂജിച്ചശേഷമായ് * ഗന്ധം തൊട്ടുപചാരങ്ങൾ
കൊണ്ടു ഭക്തിപുരസ്സരം രാജോപചാരങ്ങൾ കൊണ്ടും ബുദ്ധിമാൻ പൂജ
ചെയ്യണം * സ്തുതിക്കണം നാമസഹസ്രകം കൊണ്ടിട്ടു ദേവിയെ ആയി
രം സംഖ്യയാം മൂലമന്ത്രമെന്നും ജപിക്കണം * രാസേശ്വരീ രാധയെയീവ
ണ്ണം പൂജിച്ചിടുന്നവൻ ഗോലോകത്തിൽ ഗമിച്ചീടും വിഷ്ണുവിന്നു സമാന
നായ് * കൃത്തികാപൌർണ്ണമിയിലാരാധാജന്മോത്സവം ബുധൻ ചെ
യ്കിൽ പ്രത്യക്ഷമായ് തീരുമവന്നാരാധയാം പരാ * ഒരുകാരണമോടൊ
ത്താരാധ വൃന്ദാവനേ വനേ വൃഷഭാനുജയായ് തീർന്നാൾ ഗോലോകസ്ഥി
തയെങ്കിലും ഓരോവർണ്ണത്തിനും ലക്ഷം വീതമീമന്ത്രമാകെയും * ജപി
ക്കിൽ സിദ്ധിയാം പത്തിലൊന്നു ഹോമം കഴിക്കണം തിലം ത്രിമധുരത്തോ
ടു ചേർത്തു കേൾക്കയൊട്ടും മുനേ!

നാരായണൻ പറഞ്ഞു

ഭവന്തോഷിച്ചിട്ടാസ്സു തുളസിയായ് നീ കഥിക്കുക.

ധ്യാനമീവിധം അക്ഷമാലാപരശ്ശുവും ഗദേഷുകലിശങ്ങളും * പത്മംവി ല്ലുംകുണ്ഡികയും ദണ്ഡം നൽ ശക്തിഖഡ്ഗവും ചർമ്മാംബുജം ഘണ്ടയു ശൂലം സുരാപാത്രം സുശ്ശുലവും * പാശം സുദർശനമതും ധരിപ്പോളരുണപ്രഭ രക്താംബുജാസനഗതാമായാബീജസ്വരൂപിണീ * മഹാലക്ഷ്മിയെവ ണ്ടിക്കാം മഹിഷാസുരഹന്ത്രിയെ ഖഡ്ഗബാണങ്ങൾ ശൂലം ഹലം ശംഖം മുസലം നൽ സുദർശനം * അന്യം വില്ലും കയ്യിലേന്തും മല്ലപ്പൂനിറമാന്നവരം ശുംഭാദി ദൈത്യസംഹർത്രീ വാണീബീജസ്വരൂപിണീ * മഹാസരസ്വതീസച്ചി ദാനന്ദയവളെത്തൊഴാം യന്ത്രം ചൊല്ലാം ശ്രവിച്ചാലും ത്ര്യശ്രം ഷട്കോ ണസംയുതം * പിന്നെയഷ്ടദളം പത്മം പത്രം നാലാറനന്തരം ഭൂപുരങ്ങ ളൊടും ചേന്നതാണീയന്ത്രം ധരിക്കനീ* സാളഗ്രാമം കടം ബിംബം യന്ത്രം പിന്നെദിവാകരൻ ബാണലിംഗവുമാം ഭക്ത്യാ ദേവിയെ പൂജ ചെയ്യു വാൻ * ജയാദിശക്തികൾ പീഠപൂജയ്ക്കു ധരിക്കനീ മുൻകോണിലാ വാണിയോടും വിധിയെ പൂജ ചെയ്യണം * ഋതുസുരത്തിൽ ലക്ഷ്മിയോടും മഹാവിഷ്ണുവിനെയുമേ അച്ചിക്കണം വായുകോണിൽ ശിവനെ ഗൌരി യോടുമായ് * ദേവ്യഗ്രേ മഹാസിംഹം വാമേ പൂജ്യൻ മഹാസുരൻ മ ഹിഷൻ ക്രമമായ് പിന്നെ ഷൾകോണിൽ പൂജ ചെയ്യണം * നന്ദജാര ക്തദന്താ നൽ ശാകംഭരിയനന്തരം * ദുർഗ്ഗാ ഭീമാ ഭ്രാമരിയും പിന്നെ യഷ്ട ദളങ്ങളിൽ ബ്രാഹ്മീ മാഹേശ്വരീ പിന്നെ കൌമാരി വൈഷ്ണവീമനേ! * വാരാഹീ നാരസിംഹീ കേളൈന്ദ്രീ ചാമുണ്ഡയായവരം പിന്നെ പൂർവ്വാദി യായിട്ടും നാലാറിൽ പൂജ ചെയ്യണം* വിഷ്ണുമായാ ചേതനയും ബുദ്ധിനിദ്ര ക്ഷുധാംബിക ച്ഛായാ ശക്തി പരാതൃഷ്ണാ ശാന്തി ജാതി സുലജ്ജയും * ശാ ന്തി ശ്രദ്ധാ കീർത്തി ലക്ഷ്മീ ധൃതി വൃത്തി ശ്രുതി സ്മൃതി ദയാ നൽ തുഷ്ടിയും പു ഷ്ടിമാത ഭ്രാന്തിയുമിങ്ങനെ* പിന്നെ ഭൂപുരകോണത്തിൽ ഗണേശൻ ക്ഷേ ത്രപാലകൻ വടുകൻ യോഗിനിയെയും മതിമാൻ പൂജ ചെയ്യണം* വെളി ക്കിന്ദ്രാദ്യരെ വജ്രാദ്യായുധങ്ങളൊടിങ്ങനെ ഈ വണ്ണം സാവരണയായ് ദേ വിയെ പൂജ ചെയ്യണം * രാജോപചാരങ്ങളെല്ലാം ദേവീപ്രീതിക്ക ചെയ്യ ണം അത്ഥമോത്താനവാണ്ണത്തജപിക്കണമനന്തരം* പിന്നെ സപ്തശ തീസ്തോത്രം സന്നിധാനേ പഠിക്കണം ഇതിന്നു തുല്യമാം സ്തോത്രം ത്രൈലോ ക്യത്തിലുമില്ലതാൻ * ഈ വണ്ണം ദിവസം തോറും തോഷിപ്പിക്കണമംബ യെ ധർമ്മാത്ഥകാമമോക്ഷങ്ങൾക്കാനരൻ തന്നെയാലയം * ദുർഗ്ഗാവിധാ നമീവണ്ണം നിനക്കായ് ഞാൻ പറഞ്ഞു തേ എന്തു കൊണ്ടു കൃതാത്ഥതയാ മതാൻ ഞാനരച്ചതും * ബ്രഹ്മവിഷ്ണ്വാദിദേവന്മാർ മനുക്കളും മതേവിധം മുനിമാരും ജ്ഞാനികളും യോഗിമാരാശ്രമസ്ഥരും * ലക്ഷ്മിതൊട്ടദേവി

മാരുംധ്യാനിക്കുന്നുപരാംബയെ ജന്മസാഫല്യമതുതാനെന്നുറയ്ക്കാംബികാസ്മൃതി * മനുക്കളീരേഴുപേരുംധ്യാനിച്ചുച്ചരണാംബുജം മനുതപമാര്‍ന്നുസ്വരരുംതല്‍സ്ഥാനങ്ങളെയങ്ങനെ * എല്ലാംനിന്നോടുരച്ചുഞാന്‍രഹസ്യാതിരഹസ്യകം അംശങ്ങളോടെഴുംപഞ്ചപ്രകൃതികളുള്ളവണ്ണനം * ഇതുകേള്‍ക്കുന്നനരനോപുരുഷാര്‍ത്ഥങ്ങളൊക്കെയും ലഭിക്കുംസംശയംവേണ്ടാസത്യംസത്യംപറഞ്ഞുഞാന്‍ * പുത്രനുണ്ടാമപുത്രനുവിദ്യാര്‍ത്ഥിക്കുമങ്ങനെ ഏതേതിച്ഛിച്ചിടുന്നെന്നാലതെല്ലാംസാദ്ധ്യമായിടും * നവരാത്രിക്കുദേവീസന്നിധാനേപഠിക്കുകില്‍ ഏറ്റവുംതുഷ്ടയായ്തീരും ജഗദംബയസംശയം * ഒരദ്ധ്യായംവീതമെന്നുംപഠിച്ചീടുന്നപൂരുഷന്‍ ദേവിപ്രിയകരന്‍ദേവിയവന്‍വശഗയായിടും ശകുനങ്ങളുംപരീക്ഷിക്കാമിതിലെന്നുംവിധിപ്പടി നല്‍കുമാരീബ്രഹ്മചാരിയിവര്‍ക്കുള്ളകരങ്ങളാല്‍ മനോരഥംവിചാരിച്ചീപ്പുസ്തകംപൂജചെയ്യണം അനേകമാമറാദേവിയ്ക്കായിബ്ഭക്ത്യാനമിക്കണം * സുസ്നാതയാംകന്യകയെവരുത്തിപ്പൂജചെയ്തുടന്‍ പുസ്തകേകനകക്കമ്പിയാലെകൊണ്ടിടീക്കണം * ശുഭാശുഭങ്ങളുംകണ്ടീടുന്നവയ്ക്കൊത്താഫലംവരും ഉദാസീനംകാണ്‍കിലവ്വണ്ണമാക്കാര്യമതുംധ്രുവം.



ശ്രീദേവിഭാഗവതം ഒമ്പതാംസ്കന്ധം

ദേവ്യുദ്ഗ്ഗാവിധാനം

അമ്പതാമദ്ധ്യായം.

---

ഒമ്പതാംസ്കന്ധം സമാപ്തം
ശ്രീലളിതാംബികായൈ നമഃ
ശുഭം.

# പത്താംസ്കന്ധം.

## ഒന്നാമദ്ധ്യായം.

നാരദന്‍പറഞ്ഞു

നാരായണ!ധരാധാര!സര്‍വ്വപാലനകാരണ! ഭവാനരച്ചോരദ്ദേവീചരിതംപാപനാശനം * മന്വന്തരത്തിലെല്ലാമദ്ദേവിയെന്തൊരുരൂപയായ് എന്തൊരാകൃതിയോടാണുപ്രത്യക്ഷത്തിങ്കല്‍വന്നതും? * ദേ

വീമാഹാത്മ്യമായീടുമതു നീയുരചെയ്ക ആരാരവളെ മുന്നം പൂജ ചെയ്തവർ കഴിഞ്ഞിനാർ? * കേൾക്കെനിക്കിഷ്ടമഖിലനാശകമാം ഭക്തവത്സലാ എത്രയും ചരിതങ്ങൾ ശ്രുത്വാമൃതം പാനിച്ചിട്ടും ഞാൻ * കൃപാകരാ! നീ പറഞ്ഞാലുമവൻ സ്വായംഭുവനാം മനുകഥ.

ശ്രീനാരായണൻ പറഞ്ഞു

പാപം പോക്കീടുമീ ദേവീചരിതം കേൾക്ക നാരദ! കേൾക്ക കേൾക്കേ വർദ്ധിക്കും മഹാസമ്പത്തുമേകിടും * തേജസ്സുറ്റ ജഗത്സ്രഷ്ടാ ബ്രഹ്മാ ലോകപിതാമഹൻ വിഷ്ണുവിൻ നാഭിപത്മത്തിൽനിന്നു പണ്ടുത്ഭവിച്ചതേ * വിധിയാമവനിപ്പണ്ണ സംഭവിച്ചിട്ടനന്തരം സ്വായംഭുവൻ മനുവിനെ നിർമ്മിച്ചാൻ മനസാ മുനേ! * ബ്രഹ്മാവിൻ മാനസൻ പുത്രൻ സ്വായംഭുവനതാം മനു തൽപത്നിയായി നിർമ്മിച്ചാൻ ധർമ്മിഷ്ഠ ശതരൂപയെ * ശ്രേഷ്ഠമായുള്ള പാലാഴിക്കരയിൽ ചെന്നുടൻ മനു മഹാഭാഗ്യമഹാനന്ദാം ദേവിയെ സ്സേവചെയ്തിതേ * മണ്ണുകൊണ്ടു പണ്ടു തൻ ബിംബമുണ്ടാക്കീട്ടാദരപൂർവ്വമാ സേവിപ്പാൻ വാഗ്ഭവബീജം ജപിച്ചും കൊണ്ടുഗ്രമായ് * ജിതശ്വാസൻ നിരാഹാരൻ വ്രതനിഷ്ഠയൊടൊത്തവൻ സ്ഥാണുപോലെയൊരുകാലിൽ ഭുവിലൂന്നി നിന്നിട്ടനന്തരം * കാമക്രോധങ്ങളെ വെന്നിട്ടാമഹാൻ നൂറുവത്സരം ദേവിപാദങ്ങളെയുള്ളിലോർത്തും കൊണ്ടു ഭജിച്ചതേ * അവന്റെയത്തപം കൊണ്ടു പ്രത്യക്ഷപ്പെട്ടു ദേവിയും രാജാവേ! ചോദിച്ചാലും വരമെന്നു പറഞ്ഞിതേ * ആനന്ദമേകുമാ ദേവീവാക്യം കേട്ടിട്ടു മന്നവൻ വരിച്ചാനമരന്മാർക്കും ലഭിക്കാത്ത വരങ്ങളേ.

മനു പറഞ്ഞു.

ജയ ദേവി! വിശാലാക്ഷി! ജയ സർവ്വാന്തരസ്ഥിതേ! മാന്യേ! പൂജ്യേ! ജഗദ്ധാത്രി! സർവ്വമംഗലമംഗലേ! * നിൻകടാക്ഷം കൊണ്ടു ലോകം സൃഷ്ടിച്ചീടുന്നു പത്മജൻ പാലിച്ചീടുന്നു വൈകുണ്ഠൻ സംഹരിക്കുന്നു ശങ്കരൻ * നിന്നാജ്ഞയാൽ മൂവുലകും ശാസിക്കുന്നിന്നു വാസവൻ കാലൻ പ്രാണികളെയെല്ലാം ദണ്ഡിച്ചീടുന്നതേവിധം * എന്നപ്പോലുള്ളവരെയപ്പാശി പാലിച്ചിടുന്നതേ നിധികളെക്കാക്കയും നാഥനായിത്തീർന്നു കുബേരനും * അഗ്നി നൈരൃതനും വായുവീശൻ ചന്ദ്രനമരേന്ദ്രരും നിന്നംശമാമവർ നിൻശക്തികൊണ്ടു തന്നെ വളർന്നവർ * അതുകൊണ്ടു വരം നീയിന്നെനിക്കേകുന്നുവെങ്കിലോ സൃഷ്ടിക്കു വിഘ്നം ചെയ്തീടുന്നവൻ പരാഭവർ നശിക്കണം * വാഗ്ഭവം മന്ത്രമതിനെ സേവിച്ചീടുന്നവർക്കിനി നന്മകൾ സിദ്ധിയും വേഗം കാര്യസാദ്ധ്യങ്ങളായതും * ഈ സംവാദം ചൊല്ലുകയും കേൾക്കയും ചെയ്തിടുന്നവർ ലോകത്തിങ്കൽ ഭുക്തിമുക്തികളിരണ്ടും പ്രാപിച്ചു വാഴണം * മുജ്ജന്മമോർക്കണം പുഷ്ടിയുള്ളോരായ്

വാശിയാകണം കമ്മവുംജ്ഞാനവുംസിദ്ധിച്ചീടണംജഗദംബികേ! * ഉണ്ടാകണംപുത്രപൌത്രരെന്നാണെൻവചനംശ്രുതം.

ശ്രീദേവിഭാഗവതം പത്താംസ്കന്ധം
ഒന്നാമദ്ധ്യായം

## രണ്ടാമദ്ധ്യായം.

ശ്രീദേവിപറഞ്ഞു.

ഭൂമിപാല!മഹാബാഹോ!ഭവിച്ചീടുമിതൊക്കയും നീ പ്രാതിച്ചത ശേഷംഞാൻതരുന്നുമനുജാധിപ! * മഹാബലാദൈത്യനാശംചെ യ്യോരഞാൻസുപ്രസന്നയായ് വാഗ്ഭവത്തിൻജപംമൂലംതപസ്സാലു മസംശയം * ശത്രുവില്ലാത്തതാംരാജ്യംനിനക്കുണ്ടാംസുപുത്രരും എൻ ഭക്തിയുംഭവിച്ചീടുമൊടുവിൽമോക്ഷവുംനൃപ! * മനുവിന്നീവരംനൽ കീട്ടുടനദ്ദേവിയായവൾ വിന്ധ്യാദ്രിക്കുഗമിച്ചാളാമനുവുംനോക്കിനില്ക്ക വേ * അഗസ്ത്യനാലമത്തപ്പെട്ടതാണാവിന്ധ്യപവ്വതം സൂര്യമാൎഗ്ഗംത ടഞ്ഞാകാശത്തിൽസ്പൎശിക്കുമുലമായ് * വിന്ധ്യവാസിനിയാംദേവിവി ഷ്ണുവിന്നുസഹോദരി ലോകത്തിലെല്ലാംസംപൂജ്യയായിത്തീൎന്നുമുനീ ശ്വര!.

ഋഷികൾ പറഞ്ഞു

ഏതുവിന്ധ്യാചലംസൂത!വാനിൽസ്പൎശിച്ചതെന്തിനായ് എന്തി നാണാസൂൎയ്യന്റെമാൎഗ്ഗത്തെപ്പോയ്തടുത്തതും? * വലുതാമപ്പവ്വത ത്തെയഗസ്ത്യമുനിയെങ്ങനെ അമത്തിനാ?തൊക്കയുംനീവിസ്തരിച്ചുര ചെയ്യണം * നീപറഞ്ഞീടുമദ്ദേവീകഥയാംസുധയേററവും കുടിച്ചിട്ടുമ തിൽതൃപ്തിവരുന്നില്ലൊരുലേശവും.

സൂതൻ പറഞ്ഞു

വിന്ധ്യപവ്വതമുണ്ടായീഗിരികൾക്കതിമാന്യനായ് മഹാവനസ മൂഹാഢ്യൻവൻമരങ്ങളൊടൊത്തവൻ * പുഷ്പിച്ചീടുംപലവിധംലത കൊണ്ടുവിളങ്ങുവോൻ മാൻപന്നിപുലിയുംകാട്ടുപോത്തുംവ്യാഘ്രസമൂ ഹവും * വാനരങ്ങൾമുയലുകൾജംബുകങ്ങളുമങ്ങനെ ഉത്സാഹത്തോട ഗ്ഗിരിയിൽസഞ്ചരിക്കുന്നശക്തരായ് * നദീനദങ്ങളുംകാമമേകുംകല്പക വൃക്ഷവും അപ്സരസ്ത്രീകൾതൊട്ടോരുംവസിച്ചീടുന്നതിൽസദാ * ഒരിക്ക ലീവിന്ധ്യനാമാംപവ്വതത്തിങ്കൽനാരദൻ ഭൂവെല്ലാംസഞ്ചരിച്ചുംകൊ

ണ്ടെത്തിനാനതിതുഷ്ടനായ് * മുനിയെക്കണ്ടദ്രിതാനും സംഭ്രമത്തോടെഴീററുടൻ ഭക്തിയോടു സമർപ്പിച്ചാൻ പാദ്യാർഘ്യാദികളൊക്കെയും * ചോദിച്ചാൻ തുഷ്ടനായ് വാഴും മുനിയോടാഗിരീശ്വരൻ.

വിന്ധ്യൻ പറഞ്ഞു

എങ്ങുനിന്നാണുത്തമമീഭവദാഗമനം മുനേ! എന്നീഗൃഹം ശ്രേഷ്ഠമായീ ഭവാനിങ്ങാഗമിക്കയാൽ * അഭയം നൽകിടും സൂര്യ്യതുല്യനാം നിന്റെയാഗമം അപൂർവ്വമാകും നിന്നിഷ്ടമെന്നോടിന്നുരചെയ്ക നീ.

നാരദൻ പറഞ്ഞു.

മേരുവിൽനിന്നു ഞാനിപ്പോൾ വരുന്നു ഗിരിനായക! ഇന്ദ്രാദിലോകപാലന്മാർക്കുള്ള നൽമന്ദിരങ്ങളെ * കണ്ടു ഞാനാമേരുവിങ്കലെട്ടുദിക്കിലുമങ്ങനെ മഹാഭോഗങ്ങളെയെല്ലാമൊന്നുപോൽ നൽകിടുന്നവ * ഇതോതി ദുഃഖമോടൊത്തോന്നേകിനാനാമഹാമുനി ഉച്ഛ്വസിക്കുന്ന മുനിയെക്കണ്ടു ചോദിച്ചു വിന്ധ്യനും * ദുഃഖിക്കുവാൻ മൂലമെന്താണതിന്നെന്നോടു ചൊല്ലു നീ ശ്രേഷ്ഠനാം മുനിവീര്യന്നാഗിരിതൻ വാക്കുകേൾക്കയാൽ * പറഞ്ഞു വത്സ! വീക്കുകൾക്കെൻ ദുഃഖത്തിന്റെ കാരണം ഹിമവാൻ ഗൌരിതൻ താതൻ ശ്വശുരൻ ശങ്കരന്നവൻ ശിവൻതൻ ബന്ധുവതിനാൽ ഗിരിശ്രേഷ്ഠനായിതേ ഇവണ്ണം താൻ ശിവസ്ഥാനം കൈലാസമല്ലമുത്തമം * എല്ലാശൈലങ്ങളിൽ വച്ചും പൂജ്യ്യം പാപവിമോചനം നിഷധൻ പർവ്വതം നീലം ഗന്ധമാദനമായതും * മററുള്ളദ്രികളും പൂജ്യങ്ങളായുള്ളവതാൻ ഗിരേ! ഗ്രഹനക്ഷത്രഗണമോടൊത്ത ബിംബേന്ദ്രനാം പ്രഭു * സഞ്ചരിക്കുന്നോരാ സ്വർണ്ണമയമാം മേരുപർവ്വതം ഓർത്തിടു നീ ഗിരികളിൽ വച്ചു താൻ ശ്രേഷ്ഠനെന്നതായ് * സർവ്വോത്തമൻ ഞാനെന്നോർത്തുല്യനില്ല ജഗത്തതിൽ എന്നുമുള്ളഭിമാനത്തോടൊത്തു ദുഃഖിച്ചുപോയി ഞാൻ * ദുഃഖിച്ചീടാമതല്ലാതെ മുനിമാർ ചെയ്യേണ്ടതെന്തുവാൻ? പ്രക്രതത്തിൽ പറഞ്ഞു ഞാൻ പോകുന്നു പർവ്വതോത്തമ!.

ശ്രീമദ്ദേവീഭാഗവതം പത്താം സ്കന്ധം

വിന്ധ്യചരിതം

രണ്ടാമദ്ധ്യായം.

---

## മൂന്നാമദ്ധ്യായം.

---

സൂതൻ പറഞ്ഞു

ഇപ്രകാരം പറഞ്ഞിട്ടാശ്രേഷ്ഠനാം മുനിപുംഗവൻ പ്രാപിച്ചാൻ സത്യലോകം ലോകസഞ്ചാരിയാകയാൽ * നാരദൻ മുനി പോയപ്പോൾ

ചിന്തിച്ചാൻവിന്ധ്യനേററവും സഹിച്ചില്ലവനത്യന്തംദുഃഖിച്ചുറെത്ത ളന്നടൻ എന്തുചെയ്‌വൂ മേരുവിനേഞാൻജയിക്കുന്നതെങ്ങനെ? * സഹിക്കുന്നില്ലെനിക്കുള്ളിൽസുഖവും ലേശമില്ലതാൻ കഷ്ടമെൻജന്മമെൻകീർത്തിമാനവുംകുലമായതും * പൂർവ്വർതൻപൌരുഷംചിന്തിച്ചേനാനിന്ദിച്ചീടുന്നു ഞാൻ ഏവംവിന്ധ്യൻചിന്തചെയ്യുന്നളവിൽദോഷകാരിയാം * ഒരുബുദ്ധിയവനുള്ളിൽതോന്നീമേൽവേണ്ടതോർത്തതിൽ ഗ്രഹനക്ഷത്രസഹിതൻഭഗവാനായഭാസ്കരൻ * നിത്യംപ്രദക്ഷിണംചെയ്തുകൊണ്ടാണവനഹംമതി തടുക്കാംസൂര്യമാർഗ്ഗത്തെയെന്റെനൽശിഖരങ്ങളാൽ * തടുത്തെന്നാൽമേരുവിനേവലംവയ്ക്കുന്നതെങ്ങനെ? സൂര്യമാർഗ്ഗത്തെയിവണ്ണംരോധിച്ചീടുകിൽ ഞാനുടൻ * മേരുവിന്നുള്ളഹംഭാവമെല്ലാമില്ലാതെയാംദൃഢം വളർന്നാനേവമോർത്തിട്ടാവിന്ധ്യൻവാനിൽതൊട്ടുംപടി * ചൊക്കരേറുംകൊടുമുടിക്കൂട്ടത്താൽവ്യാപ്തനായ് ത്തദാ ഞാനിന്നെപ്പോൾതടുത്തീടാംസൂര്യനെപ്പോളടിച്ചീടും * ഏവംചിന്തിച്ചുവിന്ധ്യനാരാത്രിയെല്ലാംകഴിഞ്ഞുടനേ പ്രഭാതമായ് നിർമ്മലമായ് വിളക്കിക്കൊണ്ടുദിക്കുകയും * കാന്തിയോടുമുദിപ്പാനായുദയാദ്രിയിലായ് രവി പ്രകാശിച്ചുവാനിലെല്ലായിടത്തുംസൂര്യരശ്മികൾ * വികസിച്ചു പത്മജാലംകൂമ്പിയാമ്പൽസമൂഹവും ഓരോകാര്യങ്ങളെചെയ്യാനാരംഭിച്ചാർ ജനങ്ങളും * ഹവ്യവുംകവ്യവുംദേവാദികൾക്കേവരുമേകിനാർ പ്രാഹ്ണാപരാഹ്ണമദ്ധ്യാഹ്നങ്ങളോടുംദിവാകരൻ * ഇന്ദ്രാദികളഗ്നിതൻകോണുംകടന്നുചിരകാലമായ് വിരഹത്താൽതപിക്കുന്നകാമിനികൾസമാനയായ് * ശോഭിക്കുംയാമ്യയാമുള്ളദിക്കിലേക്കതിവേഗമായ് ചെല്ലുവാനായ് പുറപ്പെട്ടാൻപ്രതാപത്തോടുകൂടവേ * മുൻപോട്ടുപോകാൻവയ്യാഞ്ഞിട്ടരുണൻചൊല്ലിയിങ്ങനെ.

അരുണൻപറഞ്ഞു

വിന്ധ്യൻവളർന്നുനില്ക്കുന്നുമാർഗ്ഗംരോധിച്ചുകൊണ്ടിതാ നീവലംവയ്ക്കയാൽമേരുപാടുണ്ടായുള്ളോരീർഷ്യയാൽ.

സൂതൻപറഞ്ഞു

അരുണൻതൻവാക്കുകേട്ടുസൂര്യൻചിന്തതുടങ്ങിനാൻ ആകാശമാർഗ്ഗവുംരോധിക്കപ്പെട്ടുബഹുവിസ്മയം * എന്തുചെയ്യില്ലക്രിയാശൂരനായുള്ളപുരുഷൻ ബലവാൻദൈവം, എന്നാശമാർഗ്ഗത്തെയുംതടുക്കയാൽ * രാഹുവാൽഗ്രസ്തനായാലുംക്ഷണംനില്ക്കാത്തഞാനിതാ ചിരംനില്ക്കുന്നെന്തുചെയ്‌വൂദൈവംതന്നെമഹാബലൻ * സൂര്യമാർഗ്ഗംതടുത്തപ്പോൾദേവന്മാരുംമനുഷ്യരും ആശ്രയംവിട്ടുമേൽവേണ്ടതറിയാതെകുഴങ്ങിനാർ * ചിത്രഗുപ്താദ്യരുംകാലമറിഞ്ഞീടുന്നസൂര്യനാൽ അവനും രുദ്ധനായ്

ദൈവംവിപരീതത്തിലാകയാൽ സൂൎയ്യനെവിന്ധ്യനീവണ്ണംതടുത്തുനിമിത്തമായ് * നഷ്ടപ്രായത്തിലായ്ലോകംസല്കൎമ്മങ്ങളുംനശിക്കയാൽ പടിഞ്ഞാറുംതെക്കുമുള്ളദിക്കിലേലോകരൊക്കയും * ഉറങ്ങിക്കൊണ്ടു സതതംരാത്രിയായ്താൻകഴിച്ചിതേ വടക്കുദിക്കിലുംപിന്നെക്കിഴക്കുംവാണിടുന്നവർ * വൻചൂടേററുതളൎന്നൊട്ടുമിക്കപേരുംനശിച്ചുപോയ് ഹവ്യകവ്യങ്ങളില്ലാതെതപിച്ചുലോകമൊക്കയും * മേൽവേണ്ടകാൎയ്യമിന്ദ്രാദിവാനോർചിന്തതുടങ്ങിനാർ.

ശ്രീദേവീഭാഗവതം പത്താംസ്കന്ധം.

സൂൎയ്യരോധം.

മൂന്നാമദ്ധ്യായം

---

## നാലാമദ്ധ്യായം

---

സൂതൻപറഞ്ഞു.

ഇന്ദ്രൻതൊട്ടുള്ളദേവന്മാർചേൎന്നുകൂടീട്ടനന്തരം ബ്രഹ്മാവൊടൊത്തുശരണംപ്രാപിച്ചാർചന്ദ്രചൂഡനെ * സ്തോത്രങ്ങളാൽസ്തുതിച്ചിട്ടുനമിച്ചാരവർഭക്തിയായ് ദേവദേവേശനായ്കാലകാലനായുള്ളൊരീശനെ.

ദേവന്മാർപറഞ്ഞു

ദേവനാഥ!ജയിച്ചാലുംഗൌരീകാന്ത!ജയിക്കനീ അഷ്ടസിദ്ധികളുംഭക്തന്മാൎക്കേകുന്നനാഥനായ് * മായക്രീഡാപദമായ്പരമാത്മസ്വരൂപനായ് വൃഷവാഹനനായ്കൈലാസത്തിൽവാഴുംസുരേശനായ് * മാനംഭക്തൎക്കേകുവോനായ്മാനാതീതസ്വരൂപനായ് അജനായ്ശംഭുവായാത്മാരാമനായ്ബഹുരൂപനായ് * ഗണേശനായ്ശങ്കരനായുള്ളനിന്നെനമിച്ചിടാം മഹൈശ്വൎയ്യപ്രദാതാവായ്സ്തുത്യനായ്ഹരിയാൽത്തുലോം * അവനുള്ളിൽവസിപ്പോനായ്യോഗത്തിലതിസക്തനായ് യോഗമായ്യോഗിയായ്യോഗഗമ്യനാംതേനമിച്ചിടാം * യോഗത്തിൻഫലമേകീടുംയോഗീശന്നായ്നമിച്ചിടാം ദീനന്മാൎക്കഭയംനൽകുംകരുണാരസമൂൎത്തിയായ് * ഭീതിഭഞ്ജനനായുഗ്രവീൎയ്യനായുഗ്രമൂൎത്തിയായ് കാലനുംകാലനായ്ക്കാലരൂപനാംതേനമിച്ചിടാം.

സൂതൻപറഞ്ഞു

ദേവന്മാരാലിപ്രകാരംസ്തുതിക്കപ്പെട്ടുശങ്കരൻ ചിരിച്ചുംകൊണ്ടുഗംഭീരവാക്കാസുരരൊടോതിനാൻ.

ശ്രീഭഗവാൻ പറഞ്ഞു

ഈ സ്തോത്രംകൊണ്ടു ഞാനിന്നു തുഷ്ടനായി നിലിമ്പരേ സാധിച്ചീടാം നിശ്ചയമായി നിങ്ങൾക്കുള്ള മനോരഥം.

ദേവന്മാർ പറഞ്ഞു

കൈലാസവാസിയായുള്ള ചന്ദ്രശേഖരനാം ഭവാൻ ആർത്തന്മാർക്കു സുഖം ചെയ്യും ശങ്കരൻ സുഖമേകുക * വിന്ധ്യാദ്രിമേരുവോടുള്ള വൈരം മൂലം വളർന്നവൻ സൂര്യമാർഗ്ഗത്തെ രോധിച്ചു സർവ്വദുഃഖം വരുത്തിനാൻ * സ്തംഭിപ്പിച്ചാ മഹാദ്രിയെ നീ സർവ്വമംഗലമേകുക! സൂര്യസഞ്ചാരമില്ലായ്കിൽ കാലജ്ഞാനം ഭവിക്കുമോ * കർമ്മം നശിച്ചു ലോകത്തിൽ സ്വാഹാ സ്വധകളെന്തൊന്നോ രാശ്രയം ഭയാർത്തരായ ഞങ്ങൾക്കു നീയെയന്യഗതിയില്ലതാൻ * ദുഃഖ നാശകരൻ നീതാൻ പ്രസാദിക്കശിവാപതേ!

ശ്രീഭഗവാൻ പറഞ്ഞു

വിന്ധ്യാദ്രിയെയമർത്തീടാൻ ശക്തിയില്ല നിലിമ്പരേ! നമുക്കു ചെന്നു വന്ദിക്കാം രമാകാന്തൻ മുകുന്ദനേ * അവൻ തൻ പ്രഭവത്താൽ വാം പൂജ്യൻ കാരണകാരണൻ ഗോവിന്ദൻ ഭഗവാൻ സർവ്വദേവസ്വരൂപധരിപ്പവൻ * അവനേക്കണ്ടു ചൊല്ലീടിൽ ദുഃഖനാശം ഭവിച്ചിടും.

കേട്ടിപ്രകാരം ഗിരിശൻ്റെ ഭാഷിതം
ബ്രഹ്മാവൊടിന്ദ്രാദികളായ വാനവർ
ഭീയാർന്ന ഗൌരീശനെ മുമ്പിലാക്കി നി-
ർഗ്ഗമിച്ചു വൈകുണ്ഠമതിന്നു തൽക്ഷണം.

ശ്രീദേവീഭാഗവതം പത്താം സ്കന്ധം
കൈലാസഗമനം
നാലാമദ്ധ്യായം

---

## അഞ്ചാമദ്ധ്യായം

---

സൂതൻ പറഞ്ഞു

ദേവദേവൻ രമാനാഥൻ ജഗദ്ഗുരു മഹാപ്രഭൻ പത്മാക്ഷൻ വിഷ്ണു വിശ്വാത്മാ ദർശിച്ചാർ സുരരൊക്കെയും * സ്തോത്രങ്ങളാൽ ഭക്തിപൂർവ്വം സ്തുതിച്ചാർ ഗൽഗദത്തോടും.

ദേവന്മാർ പറഞ്ഞു

ജയ വിഷ്ണോ! രമാകാന്ത! മഹാപുരുഷപൂർവ്വജ! ദനുജാരേ! കാമതാത! സർവ്വകാമഫലപ്രദ! * മഹാവരാഹ! ഗോവിന്ദ! മഹായജ്ഞസ്വരൂപക! ധ്രുവനാഥ! മഹാവിഷ്ണോ! ജഗദുല്പത്തികാരണ! * മത്സ്യാവതീർണ്ണ

ദന്തേയുദ്ധരിച്ചജനാർദ്ദന! സത്യവ്രത! ധരാധീശ! മത്സ്യരൂപ! നമിച്ചിടാം സുരകാര്യസാദ്ധ്യമാക്കുംകരുണാജലധേ! നമഃ * സുധനൽകാൻകൂർമ്മരൂപമാർന്നിന്നേനമിച്ചിടാം ജയാദിദൈത്യരെക്കൊല്ലാനാദിസൂകരരൂപമാന്ന * ഭൂവുയർത്തിയൊരക്കോലരൂപന്നായിനമിച്ചിടാം നരസിംഹാകൃതിയൊടുംക്രൂരനായുള്ള ദൈത്യഘ്ന * നഖങ്ങളാൽപിളർന്നാരസുരഹരിക്കായ്നമിച്ചിടാം വാമനാകൃതിയായ് ത്രൈലോക്യൈശ്വര്യംകൊണ്ടുമത്തനാം * ബലിതന്നെച്ചതിച്ചോരാവാമനന്നായ് നമിച്ചിടാം ദുഷ്ടരാജന്യനാശാർത്ഥംകാർത്തവീര്യന്റെശത്രുവായ് * രേണുകാപുത്രനായ് തീർന്നരാമനായ്പ്രണമിച്ചിടാം ദുഷ്ടരാക്ഷസപൌലസ്ത്യശിരച്ഛേദസമർത്ഥനാം * നീതിമാനായശ്രീരാമനാമമങ്ങേയ്ക്കുനമിച്ചിടാം നൃപലാഞ്ഛനമോടൊത്തകംസദുര്യോധനാദ്യരാൽ * ഭാരാക്രാന്തയതായ്തീർന്നഭൂമിയെയുദ്ധരിച്ചുടൻ പാപമെല്ലാംദൂരെമാററിധർമ്മംസ്ഥാപിച്ചനാഥനാം * കൃഷ്ണനാംദേവദേവനായസംഖ്യംപ്രണമിച്ചിടാം ദുഷ്ടയാഗംമുടക്കീട്ടുപ്പശുഹിംസയകററുവാൻ * ബുദ്ധരൂപംധരിച്ചോരദ്ദേവനായുംനമിച്ചിടാം ദുഷ്ടഭൂപരൊടുംലോകംമ്ലേച്ഛപ്രായത്തിലാകവേ * കല്ക്കിരൂപംധരിച്ചീടുംദേവദേവ! നമിച്ചിടാം ദശാവതാരംനൽഭക്തരക്ഷയ്ക്കായ് നീയെടുത്തുതേ * ദുഷ്ടദൈത്യവധത്തിനായ് ദുഃഖംപോക്കുന്നവൻപോൽ ഭക്താർത്തിതീർപ്പാൻസ്രുതിയിങ്കൽജലത്തിലുമതേവിധം * രൂപംധരിച്ചുനിന്നേക്കാളയവുള്ളവനേതവൻ? പീതാംബരൻവിഷ്ണുവിനെയിവണ്ണംസ്തുതിചെയ്തവൻ * സാഷ്ടാംഗമായ്ഭക്തിയോടുമവനെപ്രണമിച്ചതേ ദേവസ്തോത്രംകേൾക്കയാലാപുരുഷോത്തമനാംഹരി * സുരന്മാർക്കാക്കയുംമോദം വരുമാറിത്തുചൊല്ലിനാൻ.

ശ്രീഭഗവാൻപറഞ്ഞു

ഈയസ്തോത്രത്താൽതുഷ്ടനായ്ഞാൻദുഃഖംവേണ്ടാവിലിമ്പരേ നിങ്ങൾക്കുള്ളൊരുവൻദുഃഖംഞാൻനശിപ്പിച്ചിടാംദൃഢം * എങ്കൽനിന്നിട്ടുത്തമമാംവരംനിങ്ങൾവരിക്കുവിൻ ഈയസ്തോത്രത്തിൽപ്രഭാവത്താൽതന്നിടാംരമാമോടുഞാൻ * പ്രാതഃകാലത്തിലീസ്തോത്രമെന്നെച്ചിന്തിച്ചുഭക്തിയായ് പഠിച്ചീടുംനരന്നുണ്ടാകില്ലദുഃഖമൊരിക്കലും * അലക്ഷ്മിയുംകാലകർണ്ണിതാനുംചേരില്ലതൽഗൃഹേ ഉപസർഗ്ഗങ്ങൾവേതാളഗ്രഹങ്ങൾബ്രഹ്മരാക്ഷസർ * വാതപിത്തകഫങ്ങൾതൊട്ടുള്ളരോഗങ്ങളായതും അവന്നകാലമൃതിയുംസംഭവിക്കില്ലൊരിക്കലും * ദീർഘായുസ്സായ്സന്തതിയുംസർവ്വഭോഗസുഖങ്ങളും ഭവിക്കുമീസ്തോത്രപാഠംഗൃഹവൈരോഗനിശ്ചയം * എന്തിനേറെക്കഥിക്കുന്നു,ഈസ്തോത്രംസർവ്വാർത്ഥസാധകം ഇതുപാരായണംചെയ്യുവന്നുസമീപംഭക്തിമുക്തികൾ ദേവന്മാരേ!ദുഃഖമെ

ണ്ടുനിങ്ങൾക്കതുരചെയ്യുവിൻ * അതിനേഞാൻനശിപ്പിക്കാംസംശയിക്കേണ്ടലേശവും ഏവമബ്ഭഗവദ്വാക്യംകേട്ടാവാനവരൊക്കയും * പിന്നെയുംഭഗവാനോടുപറഞ്ഞാരതിതുഷ്ടരായ്.

ശ്രീദേവീഭാഗവതം പത്താംസ്കന്ധം

ദൈവകണ്ണാഗമനം

അഞ്ചാമദ്ധ്യായം



## ആറാമദ്ധ്യായം

സൂതൻപറഞ്ഞു

വിഷ്ണുവിൻവചനംകേട്ടുതുഷ്ടരായിട്ടുദേവകൾ പ്രസന്നഹൃദയത്തോടുഹരിയോടിതുചൊല്ലിനാർ.

ദേവന്മാർപറഞ്ഞു.

ദേവദേവ!മഹാവിഷ്ണോ!സൃഷ്ടിസ്ഥിത്യന്തകാരണ! വിഷ്ണോ!വിന്ധ്യാദ്രിസൂര്യന്റെമാർഗ്ഗംതടയുന്നിതേ * സൂര്യസഞ്ചാരമില്ലാതെത്തങ്ങൾക്കൊക്കയുമൊന്നുമേപോൽ ലഭിക്കുന്നില്ലഭോഗങ്ങൾചെയ്യതെന്തെങ്ങുപോവതും.

ശ്രീഭഗവാൻ പറഞ്ഞു.

ആദ്യംജഗത്തുസൃഷ്ടിച്ചോൾകുലവല്ലിയായവൾ ശ്രീദേവിയവളെപ്പൂജിക്കുന്നോൻതേജസ്വിയായവൻ * അഗസ്ത്യനാംമുനിശ്രേഷ്ഠൻ മുക്തിയേകുന്നകാശിയിൽ വാഴുന്നുവിന്ധ്യനെതാഴ്ത്താൻശക്തനാണായവൻദ്രുതം * തേജസ്വിയാമാമുനിയെകാശിയിൽചെന്നുനിങ്ങളും പ്രസാദിപ്പിച്ചപേക്ഷിച്ചാലിക്കാര്യംസാദ്ധ്യമാക്കിടും.

സൂതൻപറഞ്ഞു

വിഷ്ണുവാലേവമുപദേശിക്കപ്പെട്ടാനിലിമ്പരും ഹരിയെപ്രണമിച്ചിട്ടാവാരാണസിയിലെത്തിനാർ * ക്ഷണംകൊണ്ടാകാശിയിങ്കൽ ചെന്നുചെന്നിട്ടുദേവകൾ മണികർണ്ണികയിൽസ്നാനംചെയ്തിട്ടുവിധിപൂർവ്വകം * ദേവന്മാർക്കുംപിതൃക്കൾക്കുംതർപ്പിച്ചേകീട്ടുദാനവും അഗസ്ത്യൻതൻശ്രേഷ്ഠമാകുമാശ്രമത്തിൽഗമിച്ചുതേ * പ്രശാന്തജന്തുവർഗ്ഗങ്ങൾ നാനാവൃക്ഷങ്ങളങ്ങനേ അന്നങ്ങളുംകോഴികളുംമയിലുംകുയിൽവർഗ്ഗവും * കടുവായുംപുലികളുംപന്നിയുംകാട്ടുപന്നിയും ശരഭംവാൾപുലികളുംപലജാതിമൃഗങ്ങളും * നിറഞ്ഞുള്ളതിൽവാഴുന്നതേജസ്സുറ്റമഗസ്ത്യനെ സാഷ്ടാംഗംപ്രണമിച്ചേവംസ്തുതിച്ചാരവരൊക്കയും * ജയദ്വിജഗണാധീശമാന്യ!പൃഥ്വീധരാസുര! വാതാപിയെനശിപ്പിച്ചകുംഭോദ്ഭ

നേ! നമിച്ചിടാം * ലോപാമുദ്രാപതേ! ശ്രീമൻമിത്രാവരുണസംഭവ! സർവ്വവിദ്യാനിധേഗസ്ത്യ! ശാസ്ത്രയോനേ! നമിച്ചിടാം * നീ താരമായുദിക്കുമ്പോൾ ജലരാശികളൊക്കെയും ഭംഗിയോടും വിളങ്ങുന്നാ നിന്നെ ഞങ്ങൾ നമിച്ചിടാം * ശ്രീരാമഗുരുവിന്നായി കാശപുഷ്പവികാസനായ് ജടാമണ്ഡലധാരിക്കായ് സശിഷ്യന്നായ് നമിച്ചിടാം * സുരൌഘവർണ്യമുഖനായ് വിളങ്ങുന്ന തപോനിധേ! പൂജ്യൻ വരിഷ്ഠൻ സസ്ത്രീകനായ നിന്നെ നമിച്ചിടാം * വിന്ധ്യപീഡ സഹിച്ചീടാൻ ശക്തിയെന്ന്യേ മഹാമുനേ! ആശ്രയിക്കുന്നിതാ ഞങ്ങൾ പ്രസാദിച്ചീടണം ഭവാൻ * സ്തുതിക്കപ്പെട്ടിപ്രകാരമഗസ്ത്യൻ ധർമ്മതല്പരൻ സന്തോഷിച്ചു ചിരിച്ചുംകൊണ്ടവരോടിതു ചൊല്ലിനാൻ.

മുനി പറഞ്ഞു

ഭവാന്മാർ പരമശ്രേഷ്ഠർ ദേവന്മാർ ഭുവനാധിപർ ലോകപാലർ മഹാത്മാക്കൾ നിഗ്രഹാനുഗ്രഹക്ഷമർ * ഇന്ദ്രൻ വജ്രം ധരിക്കുന്നോനമരാവതി തൻ പതി തദ്വാരത്തിൽ സിദ്ധിയെട്ടുമവൻ വാനോക്കധീശ്വരൻ * ഹവ്യകവ്യങ്ങളെയെന്നും വഹിക്കുന്നു ഹുതാശനൻ സുരന്മാർക്കഗ്നിമുഖമാണായവന്നെന്തു ദുഷ്കരം? * രക്ഷോഗണാധിപൻ ശ്രീമാൻ കർമ്മസാക്ഷികനായവൻ ദണ്ഡം ധരിക്കുമവനും സാദ്ധ്യമല്ലാത്തതെന്തുവാൻ? * എന്നാലുമീക്കാര്യമെന്റെ ശക്തിയാൽ സാദ്ധ്യമായ്വരും എന്നു നിങ്ങളുരച്ചീടിൽ ചെയ്യാം ഞാനതസംശയം * അഗസ്ത്യൻ തൻ വാക്യമേവം കേട്ടിട്ടാ വിബുധേശ്വരൻ സ്നേഹത്തോടും മോദമോടും നിജമാം കാര്യമോതിനാർ * മഹർഷേ സൂര്യഗമനം തടുക്കപ്പെട്ടു വിന്ധ്യനാൽ ത്രൈലോക്യമെല്ലാമതിനാൽ മിക്കവാറും നശിച്ചുപോയ് * അതിനെ നീ തപശ്ശക്തികൊണ്ടമർത്തീടണം മുനേ! നിൻ തേജസ്സാൽ നമിച്ചീടും വിന്ധ്യനില്ലൊരു സംശയം * ഞങ്ങൾക്കു വേണ്ടിയിക്കാര്യം സാദ്ധ്യമാക്കീടണം ഭവാൻ.

ശ്രീദേവീഭാഗവതം ദശമസ്കന്ധം
അഗസ്ത്യപ്രശ്നം
ആറാമദ്ധ്യായം

---

## ഏഴാമദ്ധ്യായം

സൂതൻ പറഞ്ഞു

ദേവന്മാർ തൻ വാക്കു കേട്ടിട്ടഗസ്ത്യൻ മുനിസത്തമൻ ഇക്കാര്യം ഞാൻ സാദ്ധ്യമാക്കാമെന്നായുത്തരമോതിനാൻ * കാര്യം സാധിച്ചിടാമെന്നാക്കുംഭജൻ മുനിയോതിയാൽ ദേവസത്തമരെല്ലാരുമതിസന്തോഷയുക്ത

വൎദ്ധിപ്പിക്കുന്നതെന്നറിവും * ഐശ്വൎയ്യധാന്യധനദം ശ്രുതമദ്ഭുതമായ കം * ധൎമ്മാൎത്ഥികൾക്കു ധൎമ്മമുണ്ടാം ധനവാനാം ധനാൎത്ഥിയും കാമികൾക്കു നാ ഖ്യം കാമങ്ങളേകർക്കിലൊന്നിതു ഭക്തിയായ് * ആരാധിച്ചംബയെ യേവം ഭക്ത്യാ സ്വായംഭുവൻ മനു ലഭിച്ചാൻ രാജ്യമഖിലം നിജമന്വന്തരാ ശ്രയം * ഇതേവമുരചെയ്തേൻ ഞാനാദ്യമന്വന്തരാശ്രിതം ശ്രീദേവീ ചരിതം, ചൊല്ലാമിനിക്കേൾക്കേണ്ടതെന്തെന്നത.

ശ്രീദേവീഭാഗവതം പത്താംസ്കന്ധം

വിസ്തൃകം ൧൦ നം

ഏഴാമദ്ധ്യായം

---

## എട്ടാമദ്ധ്യായം

---

ശൌനകൻപറഞ്ഞു

ആദ്യമായുള്ളൊരീമന്വന്തരമുരച്ചുനീ ചൊൽകതേജസ്സേഴും മററുമനുക്കളുടെയുത്ഭവം.



സൂതൻപറഞ്ഞു

ആദ്യൻ സ്വായംഭുവൻ തന്റെയുത്ഭവംകേട്ടിതേവിധം ചോദിച്ചീടുന്നു മററുള്ള മനുക്കളുടെ ജന്മവും * ദേവീതത്വാൎത്ഥമറിയും ജ്ഞാനിയായുള്ള നാരദൻ.

നാരദൻപറഞ്ഞു

നാരായണ! കഥിച്ചാലും മനുക്കളുടെ സംഭവം.

നാരായണൻപറഞ്ഞു

എന്നാലോതപ്പെട്ടു നിനക്കാദ്യൻ സ്വായംഭുവൻമനു ദേവിതൻ സേവയാൽ പ്രാപിച്ചുള്ളൊരു രാജ്യമകണ്ടകം * പ്രിയവ്രതോത്താനപാദർ മനുപുത്രർ മഹത്തുകൾ രാജ്യരക്ഷയൊടേവാണോർ ഭൂമിയിൽ കീൎത്തികേട്ടവർ * രണ്ടാമൻ മനുവാം സ്വാരോചിഷനെന്നോർ മനീഷികൾ പ്രിയവ്രതസുതൻ ശ്രീമാനപ്രമേയപരാക്രമൻ * സ്വാരോചിഷാഖ്യനവനാ കാളിന്ദീതീരമാൎന്നുടൻ കല്പിച്ചാൻ തൻ നിവാസത്തെ സ്സുവ്രതപ്രിയനാമൻ * ഉണങ്ങിലകൾ ഭക്ഷിച്ചു തപംചെയ്വാൻ തുടങ്ങിനാൻ ദേവിതൻ മൺമയം ബിംബം പൂജിച്ചാൻ ഭക്തിയോടവൻ * പന്ത്രണ്ടുവൎഷമിവണ്ണം കാട്ടിൽ വാണു തപസ്സോടും ആയിരംസൂൎയ്യരോടൊത്ത കാന്ത്യാ പ്രത്യക്ഷയായ്ശിവാ * പ്രസന്നയായുടൻ സ്തോത്രത്താൽ സ്തുതി ചെയ്കയാൽ നൽകീ സ്വാരോചിഷനാധിപത്യം മന്വന്തരാശ്രയം *

ശ്രീദേവിപറഞ്ഞു

തന്നോനീമനന്തരത്തിൽരാജ്യം ഭൂപാലസത്തമ! ശക്തിയുംഉള്ള വുംകൂട്ടംപുത്രരുംതേദ വിച്ചിട്ടും * രാജ്യംനിഷ്കണ്ടകവുമായൊട്ടവിൽമോ ക്ഷവുംവരും മനുവിന്നീയുത്തമമാം വരത്തെനൽകിയീശ്വരി • മറഞ്ഞാ ളവനാൽഭക്ത്യാസ്തുതയായിട്ടതൽക്ഷണം ശ്രീദേവിതൻപ്രസാദത്താ ലാറാമൻമനുവാംനൃപൻ * മനുക്കളിൽമാന്യനായിച്ചക്രവത്തിയുമായി തോ കാൎയ്യഭാരസമത്ഥന്മാർബലവാന്മാരവൻസുതർ * ദേവീഭക്തർശ്ശൂര രായോർമഹാബലപരാക്രമർ സൎവ്വത്രമാനനീയന്മാർമഹാരാജ്യസുഖാ സ്പദർ * ദേവ്യാരാധനയാലേവം ചാക്ഷുഷൻമനുവുംഉലോം ശ്രേഷ്ഠ നായ്തീൎന്നന്തകാലേപ്രാപിച്ചുദേവിതൻപദം.

ശ്രീദേവീഭാഗവതം പത്താംസ്കന്ധം
ദേവീചരിതം
ഒമ്പതാമദ്ധ്യായം

## പത്താമദ്ധ്യായം

ശ്രീനാരായണൻപറഞ്ഞു

ഏഴാമൻമനുവാംശ്രേഷ്ഠനായവൈവസ്വതൻമനു ശ്രാദ്ധദേവൻ മഹാജ്ഞാനീഭൂപാലന്മാരിലുത്തമൻ * ആവൈവസ്വതനും സാക്ഷാൽ ദേവിയേസ്സേവചെയ്കയാൽ മന്വന്തരാധിപത്യത്തേപ്രാപിച്ചേറെസ്സു ഖിച്ചതേ * എട്ടാമൻമനുസാവൎണ്ണി ഭൂമിയിൽകീത്തികേട്ടവൻ ജന്മാന്ത രത്തിൽസേവിച്ചുവരിച്ചുദേവിതൻവരം * മന്വന്തരാധിപൻരാജശ്രേ ഷ്ഠനായിബ്ഭവിച്ചുതേ മഹാപരാക്രമിയവൻധീമൻദേവീപരായണൻ

നാരദൻപറഞ്ഞു

ജന്മാന്തരത്തിലെവ്വണ്ണമ്മഹിമയിമഹേശിയേ ആരാധിച്ചാന വൻനീയിന്നതെന്നോടുരചെയ്യണം.

ശ്രീനാരായണൻപറഞ്ഞു

സ്വാരോചിഷന്റെകാലത്തിൽചൈത്രവംശസമുത്ഭവൻ സുര ഥൻനൃപനുണ്ടായീമഹാബലപരാക്രമൻ* ഗുണജ്ഞൻനല്ലവില്ലാളീമാ ന്യൻശ്രേഷ്ഠൻസുപണ്ഡിതൻ ഏററവുംധനമാജ്ഞിപ്പോൻയാചകൎക്കു കൊടുപ്പവൻ*ശത്രുക്കളെജയിക്കുന്നോൻ സൎവ്വാസ്ത്രകുശലൻബലി സൈ ന്യങ്ങളോടൊത്തൊരിക്കൽശത്രുഭൂപാലരായവർ * ക്രൂരന്മാരാ,മാനധ നൻസുരഥൻനൃപനോടുമായ് കോലാപുരിയെരോധിച്ചുനശിപ്പിപ്പാൻ തുടങ്ങിനാർ * നിജസൈന്യത്തൊടുംകൂടിസുരഥക്ഷിതിപാലനും ശത്രു

ക്കളെത്തടുപ്പുനായ് നഗരംവിട്ടിറങ്ങിനാൻ * തോറ്റിക്കപ്പെട്ടസുരഥൻ പോരിലാശത്രുഭൂപരാൽ ; ഹരിക്കപ്പെട്ടാനുപൻറെ ഭണ്ഡാരധനമൊക്കയും * മന്ത്രിമാരോലുടൻ ഭൂപനധികംസന്തപിച്ചുതേ മഹാനാമാസുരഥനേ നഗരംവിട്ടിറക്കിനാർ * അശ്വത്തിന്മേലേറി മൃഗയാവ്യാജമായിത്തനിച്ചവൻ കൊടുങ്കാട്ടിൽ ചെന്നു ചെന്നിട്ടലഞ്ഞാനങ്ങുമിങ്ങുമായ് * ശാന്തജന്തുക്കളും ശിഷ്യവർഗ്ഗവുംത്രിഷിവാണിടും ഒരുശാന്തമുനീന്ദ്രൻറെയാശ്രമംപൂകിനാനുടൻ , സുഖമായിക്കുറേക്കാലം ത്രികാലജ്ഞൻ മുനീശ്വരൻ * സുമേധസ്സിന്നാശ്രമത്തിൽ വസിച്ചാനതിസൗഖ്യമായ് പൂജാന്തത്തിങ്കലൊരുനാൾ മുനിയെ ചെന്നു കണ്ടുടൻ * ചോദിച്ചാൻ വിനയത്തോടും നമിച്ചിട്ടീവിധം നൃപൻ വിരക്തൻ ഞാൻ തഥാപിമെല്ലാമറിയുന്നവനെങ്കിലും * എന്നെ ജയിച്ചശത്രുക്കളെൻറെ രാജ്യം ഹരിക്കയാൽ മുനേ! മമ മനോദുഃഖം ബാധിക്കുന്നാധിസംഭവം * എന്നാലുമവരോടുള്ളിൽ തോന്നുന്നു സ്നേഹമേററവും ചെയ്യുന്നതെന്തെങ്ങുപോകേണ്ടു സുഖമുണ്ടാവതെങ്ങനെ? * നിന്നനുഗ്രഹമില്ലാക്കുന്നാതണം വേദവിത്തമ!

മുനിപറഞ്ഞു

രാജാവേ! കേൾക്കനീ ദേവീമാഹാത്മ്യം തുല്യമററതു അത്യാശ്ചര്യകരം സർവ്വകാമവും നൽകിടുംദൃഢം * ബ്രഹ്മവിഷ്ണ്വീശജനനി മഹാമായാ ജഗന്മയീ ജന്തുക്കൾതൻമനസ്സെല്ലാം ഹരിച്ചിട്ടു ബലാലഹോ * മോഹിപ്പിക്കുന്നവൾ വന്നായിട്ടറിഞ്ഞീടുക നീ നൃപ! ലോകത്തെയെല്ലാം സൃഷ്ടിച്ചു പാലിച്ചീടുന്നു സർവ്വദാ * രുദ്രനായിട്ടു സംഹാരം ചെയ്തീടുന്നതുമായവൾ കാമദാത്രീ മഹാമായാ കാളരാത്രി ദുരത്യയാ വിശ്വസംഹാരിണീ കാളീ കമലാ കമലാലയാ ജഗത്തെല്ലാം ദേവിയിൽ നിന്നുണ്ടായ് നിൽക്കുന്നു ദേവിയിൽ * അവളിൽ താൻ ലയിച്ചീടുന്നവൾ തന്നെ പരാൽപര അദ്ദേവി തൻ നൽപ്രസാദമാരിലുണ്ടായിടുന്നുവോ അവൻ ജയിക്കും മോഹത്തെ ജയിക്കില്ലന്യരാരുമേ.

ശ്രീദേവീഭാഗവതം പത്താംസ്കന്ധം

സാവർണ്ണിമനുകഥ

പത്താമദ്ധ്യായം



## പതിനൊന്നാമദ്ധ്യായം



രാജാവുപറഞ്ഞു

ആരുകാലജ്ഞനാം നിന്നാൽ പറയപ്പെട്ടോരംബിക ആരിപ്രാണികളെ മോഹിപ്പിപ്പതെന്തു നിമിത്തമായ് * ദേവിയെങ്ങനെയുണ്ടായീ രൂപമെന്തെന്തു തത്വവും എല്ലാമെന്നോടു ചൊല്ലേണം കൃപയാ മുനിസത്തമ!

മുനിപറഞ്ഞു

ദേവീസ്വരൂപം പറയാം കേട്ടുകൊള്ളുക നീ നൃപ! എവ്വണ്ണമുത്ഭവിച്ചാളജഗദ്രൂപിണിയെന്നതും * നാരായണൻ ജഗത്തെല്ലാം സംഹരിച്ചിട്ടനന്തരം അനന്തനിൽ മേന്മേ യോഗനിദ്രാദേവിക്കധീനനായ് * ലേശവും ബാധമില്ലാതെ സുഖമായിട്ടുറങ്ങിനാൻ തൽകർണ്ണമലസംഭൂതർ ദൈത്യന്മാർ മധുകൈടഭർ * ഘോരന്മാരവർ ബ്രഹ്മാവെ വധിപ്പാനായ്തുടങ്ങിനാർ മധുകൈടഭരാം ദൈത്യന്മാരേയും നിദ്രചെയ്തിടും വിഷ്ണുവേയും, കണ്ടധികം ചിന്തിച്ചാൻ പത്മസംഭവൻ * ഹരിയിപ്പോളുറങ്ങുന്നു ദൈത്യരോ ശക്തിയേറിയോർ ചെയ്വതെന്തെങ്ങു പോകേണ്ടതെവ്വണ്ണം വന്നിടും സുഖം * മഹാത്മാ വിധിയീവണ്ണം ചിന്തിച്ചീടുന്ന വേളയിൽ ഒരു ബുദ്ധിയവന്നുള്ളിൽ തോന്നീ തൽകാലയുക്തമായ്, * ഏതു ദേവിക്കു വശനായുറങ്ങീടുന്നു മാധവൻ ആശ്രയിക്കാം സർവ്വമാതാവാം നിദ്രാദേവിയെ ക്ഷണം.

ബ്രഹ്മാവുപറഞ്ഞു

ദേവദേവി! ജഗദ്ധാത്രി! ഭക്താഭീഷ്ടഫലപ്രദേ! ജഗന്മായേ! മഹാമായേ! ബ്രഹ്മരൂപിണി! മംഗലേ! * നിന്നാജ്ഞയാൽ നടത്തുന്നു സർവ്വകാര്യങ്ങളശേഷവും കാളരാത്രി! മഹാരാത്രി! മോഹരാത്രി! മദോല്ക്കടേ! * വ്യാപിനീ വശഗാ മാന്യയാനന്ദനിധിയാണു നീ മഹനീയാ മഹാരാദ്ധ്യാ മായാ മധുമതീ മഹീ * പരാപരങ്ങൾക്കെല്ലാം നീ പരയെന്നോതിടുന്നതു ലജ്ജാ പുഷ്ടി ക്ഷമാ കീർത്തി കാന്തി കാരുണ്യവിഗ്രഹ * കമനീയാ ജഗദ്വന്ദ്യാ ജാഗ്രദാദിസ്വരൂപിണി പരമാ പരമേശാനീ പരാനന്ദാ പരായണാ ഏകാ ഏകസ്വരൂപാ നീ സദ്വിതീയാദ്വയാത്മിക * ത്രയീ ത്രിവർഗ്ഗനിലയാ തുര്യാ ബ്രഹ്മാത്മികാ ശുഭാ പഞ്ചമീ പഞ്ചഭൂതേശീ ഷഷ്ഠീ ഷഷ്ഠേശ്വരീ ശിവാ * സപ്തമീ സപ്തവാരേശീ സപ്തസപ്തവരപ്രദാ അഷ്ടമീ വസുനാഥാ നീ നവഗ്രഹമയീശ്വരീ നവരാഗകലാ രമ്യാ നവസംഖ്യാ നവേശ്വരീ * ദശമീ ദശദിക്പൂജ്യാ ദശാശാവ്യാപിനീ രമാ ഏകാദശാത്മികാ രുദ്രൈകാദശനിഷേവിതാ * ഏകാദശീതിഥിപ്രീതാ ഏകാദശഗണാധിപാ ദ്വാദശീ ദ്വാദശഭുജാ ദ്വാദശാദിത്യജന്മഭൂഃ * ത്രയോദശാത്മികാ ദേവീ ത്രയോദശഗണപ്രിയാ ത്രയോദശാഭിധാ ഭിന്നാ വിശ്വേദേവാധിദേവതാ ചതുർദ്ദശേന്ദ്രവരദാ ചതുർദ്ദശമനുപ്രസൂഃ * സാക്ഷാൽ പഞ്ചദശീ വിദ്യാ പഞ്ചാധികദശീ തിഥി ഷോഡശീ ഷോഡശഭുജാ ഷോഡശേന്ദുകലാമയീ * ഷോഡശാത്മകചന്ദ്രാംശുവ്യാപ്തദിവ്യകളേബരാ നീതന്നെയീരൂപമെല്ലാം നിർഗ്ഗുണേ! താമസോദയേ! * നിന്നാൽ ഗ്രഹീതൻ ഭഗവാൻ ദേവദേവൻ രമാപതി ഈ ദൈത്യന്മാർ മഹാശക്തർ ദുർദ്ധർഷർ മധുകൈടഭർ * ഉണർത്തിയാലിവരെക്കൊല്ലുവാനീശൻ മഹേശ്വരേ.

മുനിപറഞ്ഞു

സ്തുതിക്കപ്പെട്ടുവിധിയാൽതാമസീദേവിയിങ്ങനെ മോഹിപ്പിച്ചാളുസുരരേഹരിയേവിട്ടുതൽക്ഷണം * ഉടനേഭഗവാൻവിഷ്ണുപരമാത്മാജഗല്പതി ഉണർന്നാനപ്പോഴേതന്നെകണ്ടാനദൈത്യവീരരേ * കണ്ടിട്ടാവിഷ്ണുദേവവേഗംമധുകൈടഭദൈത്യരും യുദ്ധത്തിന്നായൊരുമ്പെട്ടാഹരിക്കരികിലെത്തിനാർ * യുദ്ധംചെയ്താനവരോട്ടുംഭഗവാൻമധുസൂദനൻ അയ്യായിരംവത്സരങ്ങൾബാഹുപ്രഹരണൻവിഭു * മഹാമായാമോഹിതരായുടനേഘോരദാനവർ വരംവരിക്കനീയെന്നാലക്ഷ്മീകാന്തനോടോതിനാർ * ഈവണ്ണമവർതൻവാക്കുകൾക്കയാലാദിപൂരുഷൻ വരംവരിച്ചാനീനിങ്ങൾവധ്യരാകുകയെന്നതായ് * ഉടനേഹരിയോടായിട്ടുരച്ചാരാമഹാബലർ വെള്ളമില്ലാത്തഭൂവിങ്കൽവച്ചുകൊല്ലുകഞങ്ങളെ * അവ്വണ്ണമെന്നുരച്ചിട്ടുശംഖചക്രഗദാധരൻ ജഘനത്തിൽവച്ചുചക്രംകൊണ്ടവർതലകൊയ്തതെ * ബ്രഹ്മാവിനാൽസ്തുതിക്കപ്പെട്ടുണ്ടായീദേവിയിങ്ങനെ മഹാരാജ! മഹാകാളീസർവ്വയോഗേശപരേശ്വരി * മഹാലക്ഷ്മ്യുല്പത്തിയുമീവണ്ണംകേൾക്കുകമന്നവ!

ശ്രീദേവീഭാഗവതം പത്താംസ്കന്ധം
മഹാകാള്യുല്പത്തി
പതിനൊന്നാമദ്ധ്യായം.

## പന്ത്രണ്ടാമദ്ധ്യായം.

മുനി പറഞ്ഞു

മഹിഷീഗർഭസംഭൂതൻമഹാബലപരാക്രമൻ മഹിഷൻസുരരേയെല്ലാംജയിച്ചിലോകനാഥനായ് * ഇന്ദ്രാദിലോകപാലർക്കുള്ളധികാരങ്ങളൊക്കയും സ്വീകരിച്ചാൻബലാൽത്രൈലോക്യൈശ്വര്യത്തെഭുജിച്ചതേ * മടക്കപ്പെട്ടദേവന്മാർസ്വർഗ്ഗത്തേവിട്ടുവിപ്രരായ് ബ്രഹ്മാവിനോട്ടുംകാത്യായനാശ്രമത്തിങ്കലെത്തിനാർ * വസിച്ചിരുന്നാരതിലസ്സർവ്വജ്ഞർഹരിശങ്കരർ അവരോടദ്ദുഷ്ടദൈത്യൻതൻവൃത്താന്തത്തെയോതിനാർ * ദേവസ്ഥാനങ്ങളെയെല്ലാംജയിച്ചിട്ടാമഹാസുരൻ താനേയനുഭവിക്കുന്നുബലവീര്യമദോദ്ധതൻ *ദേവേശരേ! യദ്ദുഷ്ടനുമഹിഷാസുരനെന്നുപേർ ദൈത്യാന്തകർനിങ്ങളവൻവധോപായംനിനയ്ക്കുവിൻ ദുഃഖംപേശുംസുരന്മാർതൻവാക്കുകേട്ടിട്ടുമാധവൻ കോപിച്ചാനധികംകോപമാന്നാർവിധിമഹേശരും * ഏവംകോപിച്ചഹരിതൻമുഖത്തിൽനിന്നുതൽക്ഷണം ദിവ്യതേജസ്സുത്ഭവിച്ചുസഹസ്രാർക്കസമപ്രഭം * ദേവന്മാർക്കുള്ളദേഹങ്ങളെല്ലാത്തിൽനിന്നുമങ്ങനെ ഉണ്ടായ്തേ

ജസ്സുകൾ ദേവന്മാൎക്കു മുന്നെ കിട്ടും പടി * ശംഭുതേജസ്സിനാലുണ്ടായ് ദേവിക്കുമുഖപങ്കജം യമതേജസ്സിനാൽ കേശം ബാഹുക്കൾ വിഷ്ണുതേജസാ * സ്തനങ്ങൾ ചന്ദ്രതേജസ്സാൽ മാഹേന്ദ്രത്താൽ സുമദ്ധ്യമം വരുണന്തന്റെ തേജസ്സാൽ ജംഘോരുക്കൾ ഭവിച്ചതേ * നിതംബം ഭൂമിതേജസ്സാൽ ബ്രാഹ്മത്താൽ ചരണങ്ങളും കാൽവിരൽ ഭാനുതേജസ്സാൽ വാസുതേജസ്സാൽ കൈവിരൽ * കൌബേരത്താൽ നാസികയും ദന്തങ്ങൾ ശ്രേഷ്ഠമായിട്ടും പ്രാജാപത്യമതാം തേജസ്സാലുമുണ്ടായി ഭൂമിപ! * പാവകൻതന്റെ തേജസ്സാലുണ്ടായി മൂന്നു കണ്ണുകൾ പുരികക്കൊടികൾ നല്ലസന്ധ്യാകാന്തികളാലെയും * കൎണ്ണങ്ങൾ വായുതേജസ്സാലുണ്ടായീ മനുജാധിപ! സൎവ്വതേജസ്സുകൊണ്ടിട്ടുമുണ്ടായ് മഹിഷമൎദ്ദിനി * ശിവൻ ശൂലം വിഷ്ണു ചക്രം വരുണൻ ശംഖുമേകിനാൻ ഹുതാശനൻ ശക്തിയേകി വില്ലുമമ്പും പ്രഭഞ്ജനൻ * ഐരാവതഗജാൽ ഘണ്ടവജ്രവും നല്കി വാസവൻ കാലദണ്ഡം യമൻ ബ്രഹ്മാവക്ഷമാലകമണ്ഡലു * രോമകൂപങ്ങളിൽ സൂൎയ്യൻ രശ്മിക്കൂട്ടത്തെ നൾകിനാൻ നല്ല വാളും പരിചയും നൾകിനാനന്തകൻ നൃപ! * നല്ലവസ്ത്രങ്ങളും മുത്തുമാലയും കുണ്ഡലങ്ങളും ചൂഡാമണിയുമോരോരോ വിധത്തിൽ കടകങ്ങളും * കാൽചിലമ്പുകൾ ശുഭ്രാൎദ്ധചന്ദ്രവും നൽപതക്കവും സമുദ്രം നൾകിനാൻ ദേവിക്കായിട്ടത്യന്തമുഞ്ഞൊട്ടും * വിശ്വകൎമ്മാവു നൾക്കായിട്ടംഗുലീയങ്ങളേകിനാൻ ഹിമവാൻ വാഹനം സിംഹം പലമാതിരി രത്നവും * സുരാപൂൎണ്ണം പാനപാത്രമവൾക്കേകീ ധനാധിപൻ ശേഷനാം ഭഗവാൻ നാഗപാശം ദേവിക്കു നൾകിനാൻ * ജഗന്മയീ മറ്റു ദേവന്മാരാലും ബഹുമാന്യയായ് നാനാസ്തോത്രങ്ങളെക്കൊണ്ടു ജഗല്കാരണഭൂതയാം * ദേവിയെ വാഴ്ത്തിനാർ വാനോർ മഹിഷാസുരപീഡിതർ അവർതൻ സ്തുതിയേ കേട്ടു രുദ്രവിശ്വദേവപൂജിതാ * മഹിഷന്റെ വധത്തിന്നായുച്ചത്തിലലറീടിനാൾ ആനാദം കേട്ടഞ്ഞെട്ടീട്ടാ മഹിഷൻ സൈന്യയുക്തനായ് * ജഗത്തെല്ലാം ധരിച്ചീടും ദേവിക്കരികിലെത്തിനാൻ ചിക്ഷുരൻ നായകൻ ചാമരനാമർ ദുൎദ്ധരദുൎമ്മുഖർ * ബാഷ്കളൻ താമ്രകൻ പിന്നെബ്ബിഡാലവദനൻ ചരൻ ഇവരോടും മറ്റു കാലതുല്യരാം ദൈത്യരോടുമായ് * ഒന്നുചേൎന്നിട്ടു മഹിഷൻ വീരനാം ദാനവോത്തമൻ ശസ്ത്രാസ്ത്രവൎഷം കൊണ്ടിട്ടാവിയത്തു നിറയും പടി * യുദ്ധം ചെയ്തീടിനാൻ സാക്ഷാൽ ദേവിയോടെതിൎത്തിട്ടൻ കോപിച്ചു തൽക്ഷണം ലോകം മോഹിപ്പിക്കുന്ന ദേവിയും * യുദ്ധത്തിങ്കൽ നിഗ്രഹിച്ചാൾ മഹിഷൻതന്റെ യോധരെ യോധന്മാർ ഹതരായപ്പോളേറ്റവും കോപമാൎന്നവൻ * മായാവിശാരദൻ വേഗം ശ്രീദേവിയോടടുത്തു തേ ഗജാദിരൂപമോരോന്നു മായകൊണ്ടിട്ടു കൈക്കൊവ *

ജഗദംബനശിപ്പിച്ചാളാരൂപങ്ങളെയൊക്കയും ഒടുക്കംമഹിഷത്തിന്റെരൂപമാന്നോരുദൈത്യനെ * പാശത്താൽദൃഢമായ്കെട്ടിവാളാൽതലയറുത്തുടൻ പതിപ്പിച്ചാൾമഹിഷനാംദേവവൈരിയെയംബിക * ഹാഹായെന്നോതിമററുള്ളോർപത്തുദിക്കിലുമോടിനാർ സ്തുതിച്ചാർതുഷ്ടരായിട്ടുദേവന്മാർദേവദേവിയെ * ഈവണ്ണംലക്ഷ്മിയുണ്ടായീമഹിഷാസുരമർദ്ദിനീ സരസ്വത്യുത്ഭവംചൊല്ലാംരാജാവേ!കേട്ടുകൊള്ളുക * ഒരിക്കൽശുംഭനാമാവാംദൈത്യനുണ്ടായ്മഹാബലൻ തത്സോദരൻനിശുംഭാഖ്യനവനുംബഹുശക്തിമാൻ * അവൻതൻപീഡയാൽവാനോരെല്ലാംനിശ്രീകരാകയാൽ ഹിമവാനിൽചെന്നുഭക്ത്യാദേവിയെസ്തുതിചെയ്തുതേ.

ദേവന്മാർ പറഞ്ഞു.

ജയിച്ചാലുംദേവനാഥേ!ഭക്തസങ്കടനാശിനി! നിത്യേ!പൂർണ്ണേ! മഹാദേവി!ദാനവാന്തകരൂപിണി! * ദേവേശി!ഭക്തസുലഭേ!മഹാബലപരാക്രമേ! ബ്രഹ്മവിഷ്ണുമഹേശാദിസ്വരൂപേ!നന്തവിക്രമേ! * സൃഷ്ടിസ്ഥിത്യന്തനിപുണേ!നമസ്തേകാന്തിദായിനി! മഹാതാണ്ഡവസുപ്രീതേ! മോദദായിനി!മാധവി! * പ്രസീദദേവദേവേശി!പ്രസീദകരുണാനിധേ! നിശുംഭശുംഭഭയമാമപാരാബ്ധിയിൽമഗ്നരായ് * നിന്നെവന്നാശ്രയിക്കുന്നുരക്ഷിച്ചീടുകഞങ്ങളെ ഈവണ്ണംസ്തുതിചെയ്തീടുംദേവന്മാർക്കാമഹേശിയും * പ്രസന്നയായിച്ചോദിച്ചുസ്തുതിക്കാനുള്ളഹേതുവേ. ഈയന്തരത്തിലദ്ദേവീകോശരൂപത്തിൽനിന്നുതാൻ * കൌശികീദേവിയുണ്ടായിസ്സുരരോടോതിനാൾമുദാ ഈസ്തോത്രത്താൽശ്രേഷ്ഠയാം ഞാൻതുഷ്ടയായിനിലിമ്പരേ! * വരിക്കവരമെന്നായിക്കേട്ടാവാനവരോതിനാർ ശുംഭൻജ്യേഷ്ഠൻസോദരനാംനിശുംഭനതിവിശ്രുതൻ * അവൻജയിച്ചാനോജസ്സുകൊണ്ടീത്രൈലോക്യമൊക്കയും ദുഷ്ടൻതൻവധോപായംനീചിന്തിക്കണമീശ്വരി * ബലത്താൽഞങ്ങളെബാധിച്ചീടുന്നുദ്ദാനവൻസദാ.

ശ്രീദേവിപറഞ്ഞു.

വധിക്കാംഞാൻദേവശത്രുക്കളാംശുംഭനിശുംഭരെ ശുഭമുണ്ടാം സ്വസ്ഥരാകശത്രുനാശംവരുത്തിടാം * ഇന്ദ്രാദികളൊടീവണ്ണംചൊല്ലീട്ടുകരുണാമയീ ദേവന്മാർനോക്കിനിൽക്കുമ്പോൾക്ഷണംകൊണ്ടുമറഞ്ഞുതേ * മേരുവിൻഗുഹയിൽചെന്നുചേന്നാരമരർതുഷ്ടരായ് ജഗത്തെല്ലാംഭ്രമിപ്പിക്കുംമഹാസുന്ദരിദേവിയെ*കണ്ടാർശുംഭനിശുംഭർതൻഭൃത്യരാംചണ്ഡമുണ്ഡരും രാജാവിന്നരികിൽചെന്നാഭൃത്യന്മാരിതുചൊല്ലിനാർ * ദേവ!സർവ്വാസുരശ്രേഷ്ഠ!രത്നഭോഗാഢ്യ!മാനദ! കാണപ്പെട്ടു ഞങ്ങളാലിന്നൊരുനൽദിവ്യസുന്ദരീ* അവൾക്കുചേർന്നവൻവീരനാകും

നീതാനസംശയം അവളെക്കൊണ്ടുവന്നിട്ടുസുഖമായ്നീഭുജിക്കുക * അവൾക്കൊപ്പംനാരിയില്ലദേവാസുരമനുഷ്യരിൽ ദൈത്യഗന്ധർവ്വരിലുമവ്വണ്ണംസുന്ദരിമാണവൾ * ഭൃത്യവാക്കിതുകേട്ടിട്ടുശുംഭൻപരബലാർദ്ദനൻ അയച്ചാൻദൂതനായിട്ടംസുഗ്രീവാസുരനേക്ഷണം * വേഗംദേവിസമീപത്തിലെത്തീട്ടാദ്ദൂതനാദരാൽ ശുംഭൻപറഞ്ഞവാക്കെല്ലാം ശ്രീദേവിയൊടുചൊല്ലിനാൻ * ദേവി! ശുംഭാഖ്യനാംദൈത്യൻത്രൈലോക്യവിജയിപ്രഭു ത്തേങ്ങൾക്കൊക്കയുംനാഥൻമാന്യൻവാനോക്കശേഷവും * അവൻതൻവാക്കുകേട്ടാലുംരത്നഭോക്താവുഞാൻദ്ധ്രുവം രത്നമായുള്ളനീയെന്നേവരിക്കുവാരുചോചനേ! * ദേവാസുരനരന്മാരിലുള്ളരത്നങ്ങളൊക്കയും എന്നിൽതാനുണ്ടുസുഭഗേ! നീയുമെൻഭാര്യയാവുക.

ദേവിപറഞ്ഞു.

ദൈത്യരാജന്നിഷ്ടമായിസത്യമായിട്ടുരച്ചുനീ എന്നാലുമെൻപൂർവ്വസത്യംമിഥ്യയാക്കുന്നതെങ്ങനേ? * ഹേദൂത! ഞാൻപണ്ടുചെയ്തസത്യത്തേക്കേട്ടുകൊള്ളുക എന്നേപോരിൽജയിച്ചിട്ടെന്നഹങ്കാരംകളഞ്ഞുടൻ * എനിക്കുതുല്യനായുള്ളോൻതാനെൻപതിയാകണം എന്നിപ്രതിജ്ഞയെസത്യമാക്കിത്തീർത്തസുരേശ്വരൻ * എൻപാണിയെഗ്രഹിക്കട്ടെയവനെന്തിന്നസാദ്ധ്യമായ് നീചൊന്നതിൻസ്വാമിയോടീവാക്കുചൊൽകവിനീതനായ് * എൻപ്രതിജ്ഞയെയദ്ദൈത്യൻസത്യമാക്കംബലാധികൻ ഈവണ്ണംദേവിതൻവാക്യംകേട്ടിട്ടാദ്ദൂതദാനവൻ * ദേവിതൻകഥയെല്ലാംപോയ്ശുംഭദൈത്യനൊടോതിനാൻ അനിഷ്ടമാംദ്ദൂതവാക്യംകേട്ടാശുംഭൻമഹാബലൻ * ദനുജാധിപനത്യന്തം കോപമാൻവിറച്ചുടേ ധൂമ്രാക്ഷദൈത്യനേവേഗംവിളിച്ചുട്ടാനവേശ്വരൻ * ആജ്ഞാപിച്ചാനാദരവോടെൻറകല്പനകേൾക്കനീ അദ്ദുഷ്ടതൻവേണിചുററിവലിച്ചിവിടെയാക്കണം * താമസിക്കാതെവേഗത്തിലിവിടംവിട്ടുപോകുക ഈയാജ്ഞയോടുക്രൂടിട്ടുദൈത്യശൻധൂമ്രലോചനൻ * ആറുപത്തായിരംദൈത്യവീരരോടൊത്തുചെന്നുടൻ ഹിമാദ്രിയിൽദേവിതന്റെസമീപത്തിങ്കലെത്തിനാൻ * വരികെന്നംശുംഭനേനീയെന്നുച്ചത്തിൽപറഞ്ഞുടേ മഹാവീരനവൻദേവിഭോഗമെല്ലാംഭുജിക്കനീ * അല്ലെങ്കിൽവേണിയിൽചുററിപ്പിടിച്ചുട്ടിക്കലാക്കിടും ദേവാരിയായധൂമ്രാക്ഷനേവംദേവിയൊടോതവേ * ചൊല്ലിനാൾ ദേവിസത്യംനീപറഞ്ഞതുമഹാബല! രാജാശുംഭാസുരൻനീയുംചെയ്യുവാനെന്തുചൊല്ലുക * എന്നോതപ്പെട്ടവൻനേരിട്ടോടിനാനായുധങ്ങളോ

ട്ടും ഭസ്മീകരിച്ചാളവനേഹുംകാരത്താൽമഹേശ്വരീ * ദേവീവാഹന
സിംഹത്താൽഭഗ്നമായിട്ടസൈന്യവും ഹാഹായെന്നോതിമോഹത്തോ
ടോടിപ്പോയ്പത്തുദിക്കിലും * ആവൃത്താന്തംശ്രവിച്ചിട്ടാശ്ശുംഭൻദാന
വനായകൻ ചുളിച്ചപുരികത്തോടുംകുടിലാനനനായ് ത്തുച്ചോം* കോപാ
ന്ധനായ്തീൻദൈത്യരാജാവാമാപ്രതാപവാൻ അയച്ചുചണ്ഡമുണ്ഡ
ന്മാരോടുമാരക്തബീജനേ * ശ്രീദേവിയെബലാൽകൊണ്ടുപോരുവാ
നോർത്തുചെന്നവർകളത്തരാംമൂന്നുപേരുംശ്രമംചെയ്യാൻതുടങ്ങിനാർ*
വരുമ്പോൾതന്നെയവരേമമേറ്റംമഹേശ്വരീ ശൂലംകയ്യിലെടുത്തിട്ടു
പതിപ്പിച്ചാൾധരിത്രിയിൽ * സൈന്യത്തോടാമൂവരേയുംനിഗ്രഹിച്ചു
ളുകേൾക്കയാൽ ഓജസ്സോടുഃപുറപ്പെട്ടുശുംഭൻതാനുംനിശുംഭനും* അ
വരദ്ദേവിയോടൊത്തുയുദ്ധംചെയ്തിട്ടഘോരമായ് അവരൾകകീഴടങ്ങി
ട്ടുമൃതരായിബ്ഭവിച്ചതേ* ശുംഭദൈത്യനെയീവണ്ണംവധിച്ചിട്ടജ്ജഗന്മ
യി മഹാസരസ്വതീദേവന്മാരാൽസംസ്തുതയായ്നൃപ!* മഹാകാളീമ
ഹാലക്ഷ്മീമഹാവാണിയിവക്കേഴുംപ്രാഭവങ്ങളത്യന്തംശ്രേഷ്ഠങ്ങൾനി
ന്നോടോതിനേൻ * പരാപരാജഗത്തെല്ലാംസൃഷ്ടിച്ചീടുന്നിതായവൾ
രക്ഷിക്കുംസംഹരിച്ചീടുംധരിക്കമഖിലത്തെയും * മോഹമെല്ലാംനശി
പ്പിക്കുമവളേനീഭജിക്കുക മഹാമായാപൂജ്യതമാനിൻകാര്യംസാദ്ധ്യമാ
ക്കിടും.

ശ്രീനാരായണൻ പറഞ്ഞു.

മുനിതന്നീമംഗലമാംവാക്കുകേട്ടിട്ടുഭൂപതി ഉപാസിച്ചാൻകാമ
മെല്ലാമേകീടുംജഗദംബയേ * ആഹാരംവിട്ടേകമനസ്സോടുംവെന്നി
ന്ദ്രിയങ്ങളെ മൺമയംദേവിതൻബിംബംവച്ചുപൂജിച്ചുഭക്തിയായ് *
പൂജാന്തേനിജരക്തത്താൽബലിയുംനൽകിനാനവൻ പ്രസന്നയായ്
ലോകമാതാദേവശികൃപയേറിയോൾ * മുൻപിൽവന്നുവരംവാങ്ങീ
ടുകനീയെന്നുചൊല്ലിനാൾ തൻമോഹങ്ങൾനശിപ്പിക്കുംജ്ഞാനത്തെ
യുംനരാധിപൻ * ശത്രുവെവന്ന്യേരാജ്യമത്തുംചോദിച്ചാൻദേവിയോടു
ടൻ.

ശ്രീദേവിപറഞ്ഞു

മോഹംപോക്കുംജ്ഞാനമത്തുംശത്രുവറ്റൊരുരാജ്യവും ഇജ്ജന്മ
ത്തിൽതന്നെലഭിച്ചീടുമെൻറവരത്തിനാൽ * ജന്മാന്തരത്തിലുണ്ടാ
കുംകാര്യവുംകേൾക്കഭൂമിപ! ഭാനുവിൻപുത്രനായ്നീയസ്സാവർണ്ണിമനു
വായിടും * ആനൻമന്വന്തരത്തിൻറപതിയായ്ശക്തിയേറിടും പു
ത്രരെയുംലഭിച്ചീടുമെൻവരംകൊണ്ടുനിർണ്ണയം * മറഞ്ഞുദേവിയീവണ്ണം
ചൊല്ലിനൽകിട്ടുനാരദ! മന്വന്തരാധിപനുമായവൻദേവീകൃപാബലാൽ*

ാരീ സാവർണ്ണിതൻജന്മകർമ്മങ്ങളുമിതേവിധം ഇതുകേട്ടാൽപഠിച്ചാലുമുണ്ടാകുംദേവ്യനുഗ്രഹം.

ശ്രീദേവീഭാഗവതം പത്താംസ്കന്ധം
ദേവീമാഹാത്മ്യം
പന്ത്രണ്ടാമദ്ധ്യായം.

---

## പതിമൂന്നാമദ്ധ്യായം.

---

ശ്രീനാരായണൻ പറഞ്ഞു

ഇനിയുംകേൾക്കനീശേഷംമനുക്കളുടെയുത്ഭവം അവരെയൊക്കിലുംകൂടിദ്ദേവീഭക്തിഭവിച്ചിട്ടും * വൈവസ്വതൻമനുവിനങ്ങനായിപുത്രരാറുപേർ;കരൂഷൻ,നൽവൃഷധ്രൻ,കേരനാഭാഗൻ,ദിഷ്ടനെന്നവൻ * ശര്യാതി,യോടത്രിശങ്കുവെല്ലാരുംശക്തരായവർ ഈയാറുപേരുമൊന്നിച്ചകാളിന്ദിതീരമാണ്ടടൻ * ആഹാരമെന്ന്യേശ്വാസത്തെവെന്നുമൺമയമായിട്ടു * ദേവീബിംബത്തെവെച്ചുറെപ്പൂജിച്ചുമരുവീടിനാർ * ഉപചാരങ്ങളെയെല്ലാമർപ്പിച്ചാർബഹുഭക്തിയായ് ശക്തരാമീയാറുപേരുംതപഞ്ചെയ്താരനന്തരം * ഇലഭക്ഷിപ്പവർവായുഭക്ഷർ നൽജലജീവനർ ധൂമ്രപാനർരശ്മിപാനർക്രമമായ്ശ്രമമേറിയോർ * ശ്രീദേവിസേസ്സദാനേരമവർസേവിച്ചിരിക്കയാൽ മോഹനാശിനിയായീടുംശുദ്ധബുദ്ധിഭവിച്ചുതേ * മനുവിൻനന്ദനർദേവീപാദധ്യാനൈകസക്തരായ് ചിത്തശുദ്ധരുമായ്കണ്ടാരാത്മാവിങ്കൽജഗത്തിനെ * അതുപോൾവിചാരിച്ചാരജ്ജഗത്തിന്റെദർശനം പന്ത്രണ്ടുവർഷമീവണ്ണംതപംചെയ്താർമഹേശിയെ * പ്രത്യക്ഷയായ്സഹസ്രാർക്കകാന്തിയോടൊത്തുദേവിയും ജഗദംബികയെക്കണ്ടാശ്ശുദ്ധരാംരാജനന്ദനർ * അധികംഭക്തിയോടൊത്തുനമിച്ചിട്ടുപുകഴ്ത്തിനാർ.

രാജപുത്രന്മാർ പറഞ്ഞു

മഹേശ്വരി!ജയിച്ചാലുംപരമേ!കരുണാലയെ! വാഗ്ഭവാരാധനാപ്രീതേ!വാഗ്ഭവപ്രതിപാദിതേ! * കാമരാജസ്വരൂപേ! തന്മന്ത്രത്താൽപ്രതിപാദിതേ! കാമേശ്വരമനോമോദമേകാകാമേശതോഷിണി!* മഹാമായേ!മോദപരേ!മഹാസാമ്രാജ്യദായിനി! വിഷ്ണുചക്രഹരശക്രാദിസ്വരൂപെ!ഭാഗവതിനി! * മഹാന്മാരാംരാജപുത്രരീവണ്ണംസ്തുതിചെയ്യവേ പ്രസാദിച്ചാമഹാദേവിയുരചെയ്താളിതേവിധം.

ശ്രീദേവി പറഞ്ഞു

മഹാന്മാരേ!മന്നജരേ!നിങ്ങൾവൻതപമുള്ളവർ എന്നേസ്സേവി

ക്കയാൽ മിത്രശുദ്ധരായുംഭവിച്ചവർ * വേഗംനിങ്ങൾക്കിഷ്ടമാനവരത്തെസ്വീകരിക്കുവിൻ പ്രസന്നയായ്ഞാൻതന്നീടാംനിങ്ങൾക്കിച്ഛിച്ചതൊക്കയും.

രാജപുത്രന്മാർ പറഞ്ഞു

ദീർഘായുസ്സായ്പുത്രരെയുംശത്രുവറ്റൊരൈശ്വര്യവും തേജസ്സും ബുദ്ധിയുംനാശംവരാത്തസുഖഭോഗവും * സർവസമൃദ്ധിയുംനൽകുകഭക്താനിഷ്ടമാംവരം.

ശ്രീദേവി പറഞ്ഞു

നിങ്ങൾക്കെല്ലാരഭീഷ്ടങ്ങളൊക്കയുംസാമ്രാജ്യമസ്തുതേ ഇതുക്രമംതെവേറെയുമൊരുകാര്യംപറഞ്ഞീടാം * മന്വന്തരാധിപന്മാരായ്തീർന്നീടുംനിങ്ങളെല്ലാരും ദീർഘസന്തതിയുണ്ടാം ഭുജിക്കുംപലഭോഗവും * അഖണ്ഡബലമൈശ്വര്യംകീർത്തിയുംസംഭവിച്ചിടും എൻപ്രസാദാൽക്രമംകൊണ്ടുനിശ്ചയംരാജപുത്രരെ.

ശ്രീനാരായണൻ പറഞ്ഞു

ഈവരങ്ങളവർക്കേകിഭ്രാമരീജഗദംബിക മറഞ്ഞാളവരാൽഭക്ത്യാസ്തുതിക്കപ്പെട്ടതൽക്ഷണം * ആരാജപുത്രരെല്ലാരുമജ്ഞാനത്തിങ്കലുദ്ധമാം രാജ്യവുംസുഖഭോഗങ്ങളതുംനന്നായ് ഭുജിച്ചുതേ * ജനിപ്പിച്ചിട്ടുദീർഘായുസ്സുള്ളപുത്രരെയുംഭുവി വംശസ്ഥാപനവുംചെയ്തിട്ടവർമനുവീരരായ് * ജന്മാന്തരത്തിൽക്രമമായ്സാവർണ്ണികളുമാം കൃഷ്ണ! ഒന്നാമൻദക്ഷസാവർണ്ണിയെന്നുള്ളതാംമനുവായവൻ * മഹാബലൻമഹാദേവീപ്രസാദത്തെലഭിച്ചവൻ രണ്ടാമൻമേരുസാവർണ്ണിപത്താമൻമനുവാണവൻ * മന്വന്തരാധിപനമായ്തീർന്നാൻദേവീകൃപാബലാൽ മൂന്നാമനേപറഞ്ഞീടുംസൂര്യസാവർണ്ണിയെന്നതായ് * പതിനൊന്നാമനായുള്ളമനുവാണതപോനിധി നാലാമൻചന്ദ്രസാവർണ്ണിപന്ത്രണ്ടാംമനുവായവൻ * ശ്രീദേവീസേവയാൽമന്വന്തരത്തിന്നധിനാഥനായ് അഞ്ചാമൻരുദ്രസാവർണ്ണിപതിമൂന്നാമനാംമനു * മഹാബലൻമഹാനാഥൻജഗദീശ്വരനായിതേ ആറാമൻവിഷ്ണുസാവർണ്ണിപതിനാലാമനാംമനു * ദേവീവരംകൊണ്ടവനുംജഗത്തിന്നേകനാഥനായ് ഇമ്മനുക്കൾപതിനാലുംദേവ്യാരാധനകൊണ്ടുതാൻ * ശ്രീഭ്രാമരീപ്രസാദത്താൽശക്തരായ്പൂജ്യരായ്ത്തുമേലാം ഓജസ്സുംകാന്തിയുംചേരുംവീരരായിബ്ഭവിച്ചുതേ.

നാരദൻ പറഞ്ഞു

ആരിഭ്രാമരിയെന്നുണ്ണുമുണ്ടായതെങ്ങനെയുള്ളവൾ? ദുഃഖംപോക്കുംവിചിത്രമാമക്കഥയെന്നികഥിക്കുക * ദേവീകഥാമൃതാസ്വാദംകൊണ്ടലംബുദ്ധിയില്ലമേ മൃത്യുവുണ്ടമൃതാസ്വാദാലില്ലീനൽകഥകേൾക്കുകിൽ *

ൻപാതാളത്തിങ്കൽനിന്നുടൻത്വരാം * ദൈത്യന്മാരേയാളയച്ചുവരുത്തി
വരദപ്പിതൻ ദൈത്യന്മാരൊക്കെയും വന്നിട്ടവരേറ്റുപനാക്കിനാർ * ദൂ
തനെയുമന്നത്തിന്നായയച്ചാരിന്ദ്രനായവർ ദൂതവാക്യംശ്രവിച്ചിട്ടഭയ
പ്പെട്ടുള്ളവിപതി * ഗമിച്ചാൻസത്യലോകത്തിൻദേവന്മാരോടുകൂട
വേ ബ്രഹ്മവിഷ്ണുക്കളോടൊത്തുകൈലാസത്തിൽഗമിച്ചവർ * ദൈ
ത്യന്മാരെനിഗ്രഹിപ്പാനാലോചനതുടങ്ങിനാർ ഈയന്തരത്തിലാക്രൂര
ദൈത്യസേനാസമാവൃതൻ * അരുണാഖ്യൻദൈത്യനാഥൻസ്വർഗ്ഗ
ത്തിൽചെന്നുചെന്നുടൻ സൂര്യചന്ദ്രാഗ്ന്യന്തകന്മാർക്കുള്ളധികാരങ്ങളൊ
ക്കെയും * നാനാരൂപമതെടുത്താൻതാനെനടത്തീതൻതപസ്സിനാൽ സ്വ
സ്ഥാനങ്ങൾവിട്ടവരുംകൈലാസത്തിങ്കലെത്തിനാർ * ദുഃഖങ്ങളെ
ല്ലാംവെവ്വേറെപറഞ്ഞാർശിവനോടവർ മേൽവേണ്ടതെക്കുറിച്ചൊ
ച്ചിന്തിച്ചാരവരൊക്കെയും * പുമാനാലുംനാരിയാലുംശസ്ത്രംകൊണ്ടുംര
ണത്തിലും രണ്ടുകാലുംനാലുകാലുമുള്ളോരാൽഷണ്ഡരാലുമേ * അവ
ന്നു മൃത്യുവില്ലെന്നായ്വരംനൽകീപിതാമഹൻ ഏവമോരോന്നുചിന്തി
ച്ചാർമേൽവേണ്ടതിനെന്നിവർ * ഈയന്തരത്തിലുച്ചത്തിലുണ്ടായ് വാ
ക്കശരീരിയായ് ഭജിക്കിൻദേവിയെകാര്യംസാധിപ്പിച്ചീടുമായവൾ * ഗാ
യത്രീജപമദ്ദൈത്യനപേക്ഷിക്കുന്നവേളയിൽ അവന്നുമൃത്യുവുണ്ടാകു
മെന്നുമോദംവരുംപടി * ദൈവവാക്കിതുകേട്ടേറെഭക്ത്യാചിന്തിച്ചു
ദേവകൾ വ്യാഴത്തിനെവിളിച്ചിട്ടന്നവനോടിതുചൊല്ലിനാർ * ഞങ്ങ
ൾക്കവേണ്ടീനീയിപ്പോളുടനാന്തികമെത്തണം തൽഗായത്രീജപ
ത്തെനീയെത്തുമട്ടുംമുടക്കണം * ധ്യാനിച്ചുദേവിയെഞങ്ങൾസേവിക്കാം
ജഗദംബയും പ്രസന്നയായ്നിനക്കേറ്റംസഹായിക്കുമസംശയം * എ
ന്നോതീട്ടവർജാംബൂനദേശ്വരിക്കരികെത്തിനാർ രക്ഷിക്കുമവളിദ്ദൈ
ത്യഭീതിയിൽനിന്നെന്നുറയ്ക്കയാൽ * തപസ്സുചെയ്താരവിടെച്ചെന്നി
ട്ടായവർനിഷ്ഠരായ് മായാബീജജപത്തോടുംചെയ്താർദേവീമഖത്തെ
യും * വേഗത്തിൽഗുരുവുംദൈത്യസമീപത്തിൽഗമിച്ചുതേ വന്നോരാ
ഗുരുവോടായിച്ചൊല്ലിതു ദൈത്യനായകൻ * എങ്ങുനിന്നെന്തിനായ് വ
ന്നുവെന്നുചൊല്ലുകനീമുനേ! നിങ്ങൾക്കുഞാൻപക്ഷപാതിയല്ലേറ്റം
ശത്രുവാമവൻ * എന്നവൻവാക്കുകേട്ടിട്ടുപറഞ്ഞുമുനിനായകൻ ഞ
ങ്ങൾസേവിക്കുംദേവിതന്നെപ്പൂജിച്ചിടുന്നുനീ * നീഞങ്ങൾക്കതിനാൽ
പക്ഷപാതിയാകാത്തതെന്തുവാൻ അതുകേട്ടുദേവമായകൊണ്ടുമോ
ഹിക്കയാലവൻ * ത്യജിച്ചന്നാളിന്നാൽഗായത്രീജപമുത്തമം നി
സ്തേജസ്സനായ്തീർന്നന്തരം [illegible] മൂലമായ് * കാര്യംസാധിക്ക

യെന്നുമെല്ലാസമയത്തും നമിച്ചിടാം * പാർശ്വങ്ങളിൽ പുറകിലും മുൻപിലും പ്രണമിച്ചിടാം മേലിലും കീഴിലും പിന്നെയെങ്ങും നിന്നെ നമിച്ചിടാം * കൃപചെയ്ക മഹാദേവി! മണിദ്വീപനിവാസിനി! അനന്തകോടിബ്രഹ്മാണ്ഡനായികേ! ജഗദംബികേ! * ജഗദംബ! ജയിച്ചാലും ജയിച്ചാലും പരാൽപരേ! ജയിക്കളെ നേശാനി! ജയസർവ്വോത്തമോത്തമേ! * കല്യാണഗുണരത്നാകരേ! ഭുവനേശ്വരി! പ്രസീദ പരമേശാനി! ജഗദ്യോനേ! പ്രസീദ മേ.

നാരായണൻ പറഞ്ഞു

ഭംഗിയായ് ശ്രേഷ്ഠമായുള്ള ദേവവാക്കിതു കേട്ടുടൻ പികഭാഷിണിയാം ലോകമാതാവിങ്ങനെ ചൊല്ലിനാൾ.

ശ്രീദേവി പറഞ്ഞു.

സദാ പ്രസന്നയായ്ഞാനിന്നു ദേശാധിയതായ്ഞാൻ എന്തുചെയ്യേണ്ടു ഞാനെന്നു പറഞ്ഞാലും നിലിമ്പരേ! * ദേവീവാക്യം കേട്ടവരും ചൊല്ലിനാർ ദുഃഖകാരണം നശിപ്പിച്ചിട്ടധികമായ് വേദത്തോടൊത്തു വിപ്രരും * സ്ഥാനഭ്രംശം സുരർക്കു ജഗദ്ദ്രോഹിയതായിട്ടും ദുഷ്ടനായിവസിക്കുന്നൊരരുണൻതന്റെ ചേഷ്ടയും * ബ്രഹ്മാവിൻ വരവും തന്നായറിയിച്ചീടിനാരവർ ദേവവാക്യം കേട്ടിട്ടു മഹാഭഗവതീശിവാ * പ്രേരിപ്പിച്ചാൾ ഭ്രാമരി, തൻ കയ്യിലും നാലുദിക്കിലും നാനാരൂപം ധരിച്ചിട്ടുവാണീടും ഭ്രമരങ്ങളേ * നിർമ്മിച്ചാളൊട്ടനേകങ്ങളങ്ങു ജഗത്തു നിറയും പടി ഈയൽക്കൂട്ടങ്ങൾ പോൽ വണ്ടിൻ കൂട്ടങ്ങൾ നിർമ്മിച്ചാളത * അവയാൽ വാൻ മറഞ്ഞുണ്ടായ് ഭൂവിൽ നല്ലന്ധകാരവും ദ്യോവിലദ്രിയിലും വൃക്ഷങ്ങളിലും വിപിനത്തിലും * അതും വണ്ടുകളായ് തീർന്നു വിസ്മയം തോന്നിടും പടി അവയെല്ലാം ചെന്നു ദൈത്യവക്ഷസ്സുററാതുളച്ചുതേ * തേനീച്ചകൾ തേനെടുക്കും നേരമേയെന്നപോലവേ അസ്ത്രശസ്ത്രപ്രയോഗങ്ങൾ കണ്ടായില്ലുടനേതരം * യുദ്ധംവാദവുമുണ്ടായില്ലുടനെന്നുതനായവൻ ഏതുതളികളിൽ ദൈത്യന്മാരെല്ലാം നിന്നവരങ്ങനെ * അതാതുളികളിൽ താൻ വീണു മരിച്ചാരവരത്രതാം അന്യോന്യം സംഭാഷണങ്ങളിങ്ങിൽ ഭവിച്ചില്ലവർക്കുമെ * ക്ഷണം കൊണ്ടങ്ങു ദൈത്യരെല്ലാം മൃതരായി ഭവിച്ചുതേ ദേവി തന്നരികിൽ ചെന്നു കാര്യം സാധിച്ച വണ്ടുകൾ * ആശ്ചര്യമത്യാശ്ചര്യം നിനയ്ക്കുന്നോതി ശേഷരും ദേവികളിതെന്നോർ ആശ്ചര്യം ജഗത്തുമപരം മായതാൻ * ബ്രഹ്മവിഷ്ണ്വാദിയാം ദേവസമൂഹവുമനന്തരം ഹർഷാബ്ധിയതിൽ മുങ്ങിട്ടു പൂജിച്ചാർ ജഗദംബയെ * ഉപചാരങ്ങളർപ്പിച്ചാരനേകവിധമായവർ പുഷ്പവർഷമതും ചെയ്താർ ജയശബ്ദം മുഴക്കിനാർ * വാനിൽ ദുന്ദുഭിഘോഷിച്ചാരപ്സരസ്ത്രീകളാടിനാർ

വേദംജപിച്ചു മുനിമാർപാടീഗന്ധർവ്വരൊക്കയും * മദ്ദളംവീണമുരശ്ശും കൂടിഭേരിയുമങ്ങനെ മണിയുംശംഖവുംകൊണ്ടിട്ടെങ്ങുംശബ്ദംനിറച്ചവർ * ശിരസ്സിൽചേർത്തഞ്ജലിയുമസ്തോത്രങ്ങൾപലതോതിനാർ അംബേ! നാഥേ!ജയിച്ചാലുമെന്നുരച്ചാരശേഷരും * തോഷിപ്പാളംബയുടനേ യാചിച്ചാരവർഭക്തിയേ ദേവീഭക്തിയവർക്കേകീട്ടാ കൊടുത്തിട്ടഖിലേശ്വരി * അവരെല്ലാവരുംനോക്കിനിൽക്കുമ്പോൾതാൻമറഞ്ഞുതേ ഭ്രാമരീചരിതംശ്രേഷ്ഠംമുഴുവൻനിന്നോടോതിനേൻ * പഠിപ്പോർക്കുംകേൾപ്പവർക്കുംപാപമെല്ലാംനശിച്ചുപോം കേൾക്കിലാശ്ചര്യമുണ്ടാകുംസംസാരാർണ്ണവതാരകം * മനുക്കൾതൻചരിതമീവർണ്ണംപാപവിനാശനം ദേവീമാഹാത്മ്യസഹിതംകേൾക്കചൊല്ലുകയുംശുഭാ * നിത്യംപഠിക്കയുംകേട്ടീടുകയുംചെയ്തിടുന്നവൻ സർവ്വപാപങ്ങളുംതീർന്നുദേവിതൻപദമാർന്നിടും.

ശ്രീദേവീഭാഗവതം പത്താംസ്കന്ധം

ഭ്രാമരീചരിതം

പതിമൂന്നാമദ്ധ്യായം

---

പത്താംസ്കന്ധം സമാപ്തം

ശ്രീലളിതാംബികായൈ നമഃ

ശുഭം.

:0:

# പതിനൊന്നാം സ്കന്ധം.

---

## ഒന്നാമദ്ധ്യായം.

നാരദൻ പറഞ്ഞു.

ഭഗവൻഭൂതഭവ്യേശ!നാരായണ! സനാതന! പറഞ്ഞു പരമാശ്ചര്യംദേവീചരിതമുത്തമം * ദേവകാര്യാർത്ഥമായ്ദേവിയവതാരമെടുത്തതും അവൾതൻകൃപയാൽവാഴുന്നോർസ്ഥാനങ്ങളെയൊന്നും * ദേവിയെത്തുസദാചാരംകൊണ്ടുതോഷിച്ചുഭക്തരേ പാലിക്കുമസ്സദാചാരമെല്ലാമിപ്പോൾകഥിക്കുക.

നാരായണൻ പറഞ്ഞു

കേൾക്കനാരദ!ചൊല്ലീടാംസദാചാരവിധിക്രമം ഏതാചാരമനുഷ്ഠിച്ചാൽദേവിതോഷിക്കുമായതും * ദ്വിജൻകാലത്തെഴീറ്റന്നര

ചെയ്യേണ്ടുംകൃത്യമൊക്കയും നിന്നോടുഞാൻപറഞ്ഞീടാംവിപ്രക്കുപ കരിക്കുവാൻ ॥ ഉദിച്ചാലസ്തമിപ്പോളംസൽക്കർമ്മംചെയ്യണംദ്വിജൻ നിത്യംനൈമിത്തികംനല്ലകാമ്യമെന്നീവിധത്തിലായ് ॥ ആത്മാവുതാൻ സഹായിക്കയില്ലമാതാപിതാക്കളും പുത്രരുംഭാര്യയുംധർമ്മം,മാത്രംതന്നെ ത്തുണച്ചിടും ॥ തൻസഹായത്തിനതിനാൽധർമ്മംചെയ്യണമെന്നുമേ ധർമ്മത്താൽതാൻദുസ്തരമാമജ്ഞാനാബ്ധികടക്കണം ॥ ശ്രുതിസ്മൃതികൾ ചൊല്ലീടുംധർമ്മംതാനേറെയുത്തമം ദ്വിജന്മാത്മസദാചാരമനുഷ്ഠിക്കണമെപ്പോഴും ॥ ദീർഘായുസ്സുംസന്തതിയുംസദാചാരത്തിനാൽവരും നശിച്ചീടാത്തതാമുണ്ടാംപാപമെല്ലാംനശിച്ചുപോം ॥ ആചാരംപരമംധർമ്മംമർത്ത്യർക്കുശുഭകാരകം ശുഭമുണ്ടാമധികമായീലോകത്തുംപരത്തിലും ॥ അജ്ഞാനംകൊണ്ടുമോഹിച്ചുവലയുന്നോർക്കശേഷവും മുക്തിക്കുവഴി കാട്ടീടുംധർമ്മമാംദീപമെപ്പോഴും ॥ ആചാരാൽശുഭമുണ്ടാകുംസൽക്കർമ്മമതുമങ്ങനെ അതിനാൽജ്ഞാനമുണ്ടാകുമെന്നോതീമനുവാംമഹാൻ ॥ സർവ്വധർമ്മത്തിലുംശ്രേഷ്ഠമാചാരമതുവൻതപം അതുതാൻശ്രേഷ്ഠമാം ധർമ്മമതിനാൽവരുമൊക്കയും ॥ ഈലോകത്തിങ്കലാചാരമനുഷ്ഠിക്കാത്തഭൂസുരൻ ശൂദ്രനെപ്പോൽസർവ്വകർമ്മത്തിനുമർഹതയററവൻ ॥ ശാസ്ത്രീയംലൌകികംരണ്ടുവിധമാചാരമോതിടും ശുഭമിച്ഛിപ്പവർരണ്ടുമനുഷ്ഠിക്കേണ്ടതാസ്സതം ॥ ദേശധർമ്മം,ജാതിധർമ്മം,കുലധർമ്മവുമങ്ങനേ സ്വീകരിച്ചീടണംമർത്ത്യൻലൌകികത്തെതിരിക്കിലോ ॥ ദുരാചാരമനുഷ്ഠിപ്പോൻലോകത്തിൽനിന്ദ്യനായിട്ടു ദുഃഖിയായുംഭവിച്ചീടുംരോഗിയായുമതേവിധം ॥ ധർമ്മവർജ്ജിതമാമർത്ഥകാമങ്ങൾസംത്യജിക്കണം ധർമ്മമായീടിലുംഹിംസചെയ്താലായതുമങ്ങനെ.

നാരദൻപറഞ്ഞു

അനേകവിധമായ്ശാസ്ത്രംചൊല്ലുംനിശ്ചയമെങ്ങനെ? ധർമ്മത്തെനിശ്ചയിച്ചീടുംപ്രമാണംനീയുരക്കണം.

നാരായണൻപറഞ്ഞു

ശ്രുതിസ്മൃതികൾനേത്രങ്ങൾപുരാണംഹൃദയംമുനേ! ഈമൂന്നാൽചൊൽവതാംധർമ്മമുത്തമംവേറൊന്നല്ലറികൾ ॥ ഈമൂന്നുംതമ്മിലന്യോന്യംവിരോധംവന്നുവെങ്കിലോ വേദപ്രമാണംസ്മൃതിയേരണ്ടിൽവച്ചുഗ്രഹിക്കണം ॥ വേദംവിരോധമായ്ചൊന്നാലതുരണ്ടുംഗ്രഹിച്ചിടാം സ്മൃതിഭേദപ്പെട്ടുവെന്നാൽവേറൊന്നുംഗ്രഹിക്കണം ॥ ചിലദിക്കിൽപുരാണത്തിൽതന്ത്രവാക്യംധർമ്മമായ് ലൌകികമെന്നാലതിനെഗ്രഹിക്കരുതോർക്കിലും ॥ വേദംപോൽതന്ത്രമോതീടിൽപ്രമാണംതാനതാശയം നേരേവിരോധമല്ലെന്നാൽപ്രമാണിക്കേണ്ടതല്ലതാൻ ॥ സച്ഛ്രദ്ധ

വേദോക്തധർമ്മമാണ്ടു പ്രമാണമായ് വേദത്തിൽനിന്നു വ്യത്യാസപ്പെട്ടാതുള്ള തുമങ്ങനേ * വേദധർമ്മത്തെവിട്ടന്യധർമ്മത്തെ സ്വീകരിക്കകിൽ അവനു യമലോകത്തിലുണ്ടു ബന്ധനങ്ങൾ നാരദ! * ശ്രേഷ്ഠപ്പെട്ടുംവേദധർമ്മം ആചരിക്കണമാകയാൽ പുരാണംസ്മൃതിയുംതന്ത്രംമററുശാസ്ത്രങ്ങളെല്ലാക്കയും * പ്രമാണംവേദമാതൊക്കെയല്ലെന്നാലല്ലനിശ്ചയം ശാസ്ത്രത്തിൽ പറഞ്ഞീട്ടുള്ളപോലെ ചെയ്യുന്നമാനവൻ * തലകീഴ്മുഖത്തിലിട്ടിട്ടു നരകാർണ്ണവമാതതിൽ കാമാചാരർപാഷണ്ഡരാരാകുംലിംഗധാരികൾ * തപ്തമുദ്രാങ്കിതരാകാംവൈഖാനസമതാനുഗർ വേദമാണ്ടുനിരോധത്താൽനരകംപൂകുമീയിവർ * വേദോക്തംതാൻശ്രേഷ്ഠധർമ്മമതുതാൻ ചെയ്യുന്നസദാ എന്തുപുണ്യംചെയ്യുന്നെന്നെന്നുംചിന്തിക്കണംനരൻ * ദാനംചെയ്യുംകൊടുപ്പിച്ചുംനല്ലവാക്കുകൾചൊല്ലിയും എന്തുപാപംചെയ്യുവെന്നുംവിചാരിക്കണമെന്നുമേ * ഏറെകല്ലുകൾ മററുള്ള മദ്ധ്യാനത്തിൽവാഴണം വാമോരുവിൽവലംകാലുമവത്തിട്ടങ്ങുവച്ചുടൻ മുഖംകുറെമലത്തിത്തന്നുരസ്സിൽവച്ചുതാടിയെ ഒന്തങ്ങൾ തമ്മിൽസ്പർശിച്ചീടാതെതാൻമീലിതാക്ഷനായ * താലുവാരനയിച്ചിട്ടനാവിനസംവൃതാസ്യനായ് സമദേശനിശ്ചലനായിവാഴണംശ്രമംവിട്ടനായ് * രണ്ടാമൂന്നായിപങ്കുപ്രാണായാമവുംചെയ്യണംമുനേ! സ്വപ്രകാശനാത്മാവിപ്പിന്നെദ്ധ്യാനിക്കണംഹേതി * ദീപമായ്പരമാത്മാവെഹൃദയത്തിൽധരിക്കണം ശ്വാസംക്രമാൽ കുട്ടിച്ചേർത്തുമെന്നാലവത്തുവിട്ടുമദ്ധ്യാനംചെയ്തുവിട്ടിട്ടുപ്രാണായാമങ്ങളാറുമകം പ്രാണായാമസമം യോഗപ്രാണായാമമതെന്നുതാൻ * പ്രാണായാമംരേചകപൂരകകുംഭകമീയിവ പ്രണവത്തിൻമൂന്നുവർണ്ണമീമൂന്നിന്റെതുമാകുന്നം * പരമാത്മസ്വരൂപംതാൻപ്രണവംമുനിസത്തമ! ഇവയാൽകാററുകൾവായ്ച്ചിട്ടുദരത്തിൽനിറുത്തണം * വിടണംപിംഗലയിനാൽരണ്ടുമീരെട്ടമാത്രയാൽ ശ്വാസത്തോടുകളെല്ലാരപ്രാണായാമമൊരാപറഞ്ഞുതാൻ.

ആധാരലിംഗനാഭൌഹൃദയസരസിജ
കണ്ഠദേശേലലാടേ
നാലാറുംപത്തുപന്ത്രണ്ടൊട്ടുമഥപതിനാ-
റുംദളംരണ്ടിവററിൽ
വാസാന്തംബാലമദ്ധ്യാദഥഹസസഹി-
താകണ്ഠദേശേസ്വരങ്ങൾ
ഹംക്ഷംതത്ത്വാർത്ഥയുക്താസകലദളഗതാ
വർണ്ണരൂപംനമാമി.

അരുണകമലവാസാതദ്രജഃപുഞ്ജവർണ്ണാ
ഹരനിയമിതചിഹ്നാപത്മതന്തുസ്വരൂപാ
രവിഹുതവഹരാകാനായകാസ്യസ്തനാഢ്യാ
സകൃദവളെനിനച്ചാൽമുക്തനാമാമനുഷ്യൻ.

സ്ഥിതിയാംഗതിയുംദേവീധീയാത്രാസ്തുതിചിന്തയും
ഞാൻസർവ്വാത്മാസ്തുതിക്കുന്നതെല്ലാംദേവിക്കൊരർപ്പണം
ഞാൻദേവിഞാനന്യനല്ലഞാൻബ്രഹ്മാദുഃഖിയല്ലഞാൻ
സച്ചിദാനന്ദരൂപൻഞാനാത്മാവെന്നായ് നിനക്കണം.

പ്രകാശമാനാപ്രഥമപ്രയാണേ
പ്രതിപ്രയാണേസുധയോടുചേർന്നാൾ
സുഷുമ്നയിൽ കൂടിനടക്കുമാനൽ
സുഖസ്വരൂപയ്ക്കുനമിച്ചിടാംഞാൻ.

ധ്യാനിക്കണംബ്രഹ്മരന്ധ്രത്തിങ്കൽതൻഗുരുനാഥനെ വിധിപോ
ലുപചാരങ്ങൾകൊണ്ടുതൽപൂജചെയ്യണം * സ്തുതിക്കയുംചെയ്യണമി
മന്ത്രത്താൽശുദ്ധചിത്തനായ് ഗുരുവാകുന്നബ്രഹ്മാവുംവിഷ്ണുവുംശി
വനുംഗുരു * ഗുരുതന്നെപരബ്രഹ്മമാശ്രീഗുരുവിനായ് നമഃ.

ശ്രീദേവീഭാഗവതം പതിനൊന്നാംസ്കന്ധം
പ്രാതഃകൃത്യം
ഒന്നാമദ്ധ്യായം

---

## രണ്ടാമദ്ധ്യായം.

---

ശ്രീനാരായണൻപറഞ്ഞു

വിശുദ്ധനാകില്ലഷഡംഗവേദം
പഠിച്ചുമാചാരവിഹീനനായോൻ
ത്യജിക്കുമാമർത്ത്യനെവേദമന്തേ
സപക്ഷരാംപക്ഷികൾകൂട്ടിനേപ്പോൽ.

ബ്രാഹ്മമായമുഹൂർത്തത്തിലെഴീററല്ലാംനടത്തണം വെളുപ്പാനേ
രശ്ശുങ്ങവേദംചൊല്ലിടണംബുധൻ * പിന്നെക്കുറച്ചുതന്നിഷ്ടദൈ
വത്തെച്ചിന്തചെയ്യണം പിന്നെച്ചെയ്യേടണംബ്രഹ്മധ്യാനവുംമുൻപുര
ച്ചപോൽ * ജീവബ്രഹ്മൈക്യമെന്നുള്ളമുണ്ടാകുമതുപോലവേ ജീവന്മു
ക്തനുമായ്തീരുമാനരൻതൽക്ഷണംമുനേ! * വെളുപ്പാണഷ്ടകാ
ലംമൂന്നാംകിലരുണോദയം പ്രാതഃകാലംരണ്ടുവെളുപ്പാസൂര്യോദയംമ
തം * എഴീററുടൻകുറേദൂരംചെന്നിട്ടാസുരദിക്കിലായ് വിൺമൂത്രങ്ങൾ

വിസർജ്ജിച്ചീടണം, മാസമയങ്ങളിൽ * ബ്രഹ്മചാരികൾക്കുണ്ണത്തിൽ ചേർക്കണം പൂണൂലുവിനെ മാലയായിടണം പ്രൌഢവാനപ്രസ്ഥൻ ഗൃഹസ്ഥനും * ഒരുരണ്ടുകൂട്ടമായജ്ഞസൂത്രത്തെ മാലയാക്കിയും വട്ടക്കുണ്ണമതിൽ ചേർത്തും ചെയ്തുവിൺമൂത്രവർജ്ജനം * പുല്ലാൽ ഭൂമിമറച്ചിട്ടു വസ്ത്രത്താൽ തന്റെ ശീർഷവും ശ്വാസം വിടാതെ തുപ്പാതെ മൌനിയായതു ചെയ്യണം * കൃഷിസ്ഥലം ജലം വർജ്ജ്യാ ചിതയും പർവ്വതങ്ങളും ജീർണ്ണദേവാലയം പുററുവെളിസ്ഥലമതാറുകളും * ജന്തുക്കൾ തൻ കുഴികളും നടന്നും പഥിനിന്നുമേ സന്ധ്യയിങ്കൽ ജപിക്കുമ്പോഴുണ്ണുമ്പോഴും പല്ലുതേയ്ക്കവേ * ദേവപൈതൃകകാര്യത്തിൽ വിൺമൂത്രോത്സർജ്ജനത്തിലും മൈഥുനത്തിങ്കലും തന്റെ ഗുരുസന്നിധിയിങ്കലും * യാഗം ദാനം ബ്രഹ്മയജ്ഞത്തിലും മൌനം ഭജിക്കണം ദേവന്മാരൃഷിമാരെല്ലാം പിശാചോരഗരാക്ഷസർ * ഭൂതങ്ങളും ഗമിക്കട്ടെ ഇപ്പുറം ഭൂമി വിട്ടുടൻ ഏവം പ്രാർത്ഥിച്ചു വിധിപോൽ ശൌചവും ചെയ്തുകൊള്ളണം * കാററഗ്നിവിപ്രനാദിത്യൻ ഗോക്കളും കണ്ടുനില്ക്കവേ വിൺമൂത്രോത്സർജ്ജനം ചെയ്തീടരുതാരുമൊരിക്കലും * പകൽ കിഴക്കുമുഖമായ് രാവിൽ തെക്കുമുഖത്തോടും ഇലപുല്ലാട്ടുകൊണ്ടിട്ടും വിൺമൂത്രങ്ങൾ മറച്ചുടൻ * ഗൃഹീതലിംഗനായ് തോയസമീപത്തിങ്കലെത്തണം പാത്രേ ജലമെടുത്തും കൊണ്ടന്യദിക്കിൽ ഗമിക്കണം * എടുക്കണം വെളുത്തുള്ള മണ്ണു ബ്രാഹ്മണൻ സത്തമൻ രക്തം മഞ്ഞ കറുപ്പു ന്യൂവർണ്ണമാം മണ്ണു മാറായിടാം * അല്ലായെന്നാകിലദ്ദിക്കിൽ കിട്ടും മണ്ണെടുത്തിടാം ജലം ഗൃഹം പുററലിതൻ വക്കിവററിങ്കൽ നിന്നുമേ * ശൌചശിഷ്ടവുമീയഞ്ചുമണ്ണും ശൌചത്തിനായിട മൂത്രത്തിൽ ലിംഗന്നും ശൌചമൈഥുനമൂന്നിരട്ടിയാം * ഒന്നു ലിംഗേ കയ്യിൽ മൂന്നിരണ്ടു, കൈകളിൽ രണ്ടിലും മൂത്രശൌചമണ്ണിരട്ടി മലശൌചത്തിലാസ്തവം * മലശൌചമതുണ്ണു തൊടണം ലിംഗമായതിൽ ഗുദത്തിലഞ്ചിടകയ്യിൽ പത്തു രണ്ടിലുമേഴുതാൻ * ഇടകാലിൽ രണ്ടു പിന്നൊവലകാലിലുമങ്ങനെ നാലുവാരം മണ്ണുതൊട്ടു ശുദ്ധമാക്കീടണം ദ്വിജൻ * ഗൃഹസ്ഥശൌചമീവണ്ണം ബ്രഹ്മചാരിക്കിരട്ടിയാം വാനപ്രസ്ഥമൂന്നിരട്ടി, യതിക്കോ നാലിരട്ടിയും * ശൌചമാമോരോന്നിനും മണ്ണു പച്ചനെല്ലിക്കയോളമായ് എടുത്തിട്ടു കഴിക്കേണം ക്രിയാശൂന്യതൊരിക്കലും * വിൺശൌചം പകലീവണ്ണം രാത്രിയിൽ പാതി പാതിയതിൽ രോഗിക്കു പാതിയതിലും പാതി താൻ വഴിപോകുന്നേ * സ്ത്രീശൂദ്രശക്തബാലന്മാർക്കുള്ള ശൌചവിധിക്രമം ഗന്ധം പോയിടും വണ്ണം ചെയ്യണം പലവട്ടവും * ഗന്ധക്ഷയമുണ്ടാകുവോളം ശൌചം വിധിച്ചതെ എല്ലാജാതിക്കുമീവണ്ണ

യെന്നതാമനാതിനാൻമനു * ഇടങ്കൈകൊണ്ടുതാൻ ശൌചം ചെയ്വുക
യ്യാൽ വിരോധമാം ഇടങ്കൈ നാഭിതൻകീഴിൽ മേൽഭാഗത്തെയുമ്മ ദക്ഷി
ണം * ശൌചകർമ്മത്തിനായിട്ടു വിപ്രന്മാർക്കു വിധിച്ചത വിൺമൂത്രാ
ൽമജ്ജനത്തിങ്കൽ ജലപാത്രം ധരിക്കൊലാ * അറിഞ്ഞവന്യഥാചെയ്ത
നാൽ പ്രായശ്ചിത്തം കഴിക്കണം മടിയ ജ്ഞാനമിവയാൽ ശൌചം ചെ
യ്യാതിരിക്കുകിൽ * ജലാഹാരം മൂന്നുരാത്രി ജപം കൊണ്ടും വിശുദ്ധനാം
ദേശകാലദ്രവ്യശക്തി യുക്തങ്ങളിവ യോർക്കണം * അറിഞ്ഞു ചെയ്യ
ണം ശൌചം ലേശവും മടിയെന്നിയേ ഗണ്ഡൂഷമിവ വേണമല്ലോൽ
മജ്ജനമാമതിൽ * നാലു മൂത്രാൽ സജ്ജനത്തിൽ, കായ്ക്കുതൊട്ടിക്ക
ലും ഇടത്തു, മുകന്നിഞ്ഞിട്ടു മന്ദമായ് തുപ്പണം നേരൻ * പിന്നീടാചമനം
ചെയ്തു ചെയ്യണം ദന്തധാവനം ആവിലത്തിക ചമ്പു പാല്ലേററിമാവ
ദവമ്പകം * കണ്ടകിക്ഷീരവൃക്ഷങ്ങൾ കള്ളതാനെല്ലകമ്പുകൾ പ
ന്തിരണ്ടംഗുലം നീളം വണ്ണം ചെറുവിരൽ മാത്രമാം * എടുത്തു പല്ലുതേയ്ക്കാ
നായുപയോഗിക്കണം മുനേ! അന്നാദ്യേയെതി മന്ത്രത്തെയതിൽ തൊട്ടു
ജപിക്കണം * ആയുർബ്ബലം മുതൽക്കുള്ള മന്ത്രത്തെയുമതേവിധാ അ
തിൽ തൊട്ടു ജപിച്ചിട്ടു മന്ത്രാർത്ഥം പോലെ ഭക്തിയായ് * ആനൽകാ
റ്റുങ്ങളോടായി പ്രാർത്ഥിച്ചീടണമെന്നമേ കാഷ്ഠമില്ലായ്കിലൊന്നായ്
വിരോധിച്ചദിനത്തിലും * പന്ത്രണ്ടുവട്ടം ഗണ്ഡൂഷം ചെയ്കിലായ് ദന്ത
ധാവനം വല്ലീശ്ശ്രാഹിച ശ്രാഹിപല്ലുതേയ്ക്കാതെ പൂഷൻ * വാവും
പ്രതിപദം ഷഷ്ഠി നവമ്യേകാദശീതിഥി ഇവയിൽ കാഷ്ഠസംയോഗം
ഴജന്മം നശിച്ചുപോം.

പാദങ്ങൾ ശുദ്ധമാക്കീട്ടു വിമലജലംകൊ-
ണ്ടു മൂന്നാചമിച്ചി-
ട്ടുഗ്രം തൊട്ടോരോരോ വിരലുകളൊടുമാസ്യം
മുതൽ പത്തുരണ്ടും
സ്ഥാനങ്ങൾ തൊട്ടിടേണം ജപസഹിതമിതാ-
ണാചമിക്കുന്നതെന്നാൽ
ശാസ്ത്രത്തിൽ ചൊല്ലിട്ടപോലഖിലമുനികളാ-
ണെന്നസമ്പ്രവമമുത്രി!

ശ്രീദേവീഭാഗവതം പതിനൊന്നാം സ്കന്ധം

ശൌചവിധി

രണ്ടാമദ്ധ്യായം

---

## മൂന്നാമദ്ധ്യായം

ശ്രീനാരായണൻ പറഞ്ഞു

ശുദ്ധംസ്മാർത്തംതാന്ത്രികവുംപൌരാണംപിന്നെവൈദികം ശ്രൌതമെന്നാറുമട്ടോത്തുംവേദമാചമനത്തിനേ * വിൺമൂത്രാദികശൌചത്തേശുദ്ധമെന്നുപറഞ്ഞിട്ടും സ്മാർത്തംപൌരാണികംരണ്ടുംവിധിയോടൊത്തുചെയ്യതാം * ശ്രൌതംവൈദികമിത്യാദിബ്രഹ്മയജ്ഞാദിപൂർവ്വകം അസ്ത്രവിദ്യാദികംകർമ്മംതാന്ത്രികംവിധിയാസ്സതം * സുതാരബ്രഹ്മമന്ത്രത്താൽശിഖയേക്കെട്ടിവയ്ക്കണം ആചമിച്ചിട്ടുതൊടണംഹൃൽസ്കന്ധംബാഹ്വോരുശമവും * തുമ്മൽതുപ്പലസത്യംതാൻദന്തോച്ഛിഷ്ടം,മശുദ്ധർതൻ സംഭാഷണത്തിലുംദക്ഷകർണ്ണംസ്പർശിക്കണംബുധൻ * അഗ്നിയപ്പുകൾവേദങ്ങൾപവനൻസോമസൂര്യരും സ്ഥിതിചെയ്യുന്നുവിപ്രർതൻ വലത്തേക്കർണ്ണമായതിൽ * നദ്യാദിയിൽചെന്നുപ്രാതസ്സ്നാനംശുദ്ധിക്കചെയ്യണം ദേഹസംശോധനക്കായുംനേരത്തേമുനിപുംഗവ! * അത്യന്താമലിനംദേഹംനവദ്വാരമലാന്വിതം സദാദേഹവിശുദ്ധിക്കായ്പ്രാതസ്സ്നാനംവിധിച്ചതേ * പ്രതിഗ്രഹമതിൻപാപമഗമ്യാഗമപാപവും സ്നാനംമൂലംശുദ്ധമാകുംഗൂഢമായ്ചെയ്തപാപവും * സ്നാനംചെയ്യാത്തവൻചെയ്യുംകർമ്മങ്ങൾനിഷ്ഫലങ്ങൾതാൻ അതിനാൽചെയ്യണംനൂനംപ്രാതസ്സ്നാനംദിനംപ്രതി * സ്നാനംസന്ധ്യാവന്ദനവുംപവിത്രത്തോടുചെയ്യണംസന്ധ്യാകർമ്മംമൂന്നുനാളിൽ പ്രാതസ്സ്നാനമതേഴുനാൾ * ഈരാറുനാളഗ്നിയത്തുംമുടക്കിൽശൂദ്രനാണവൻ ഹോമകാലംക്ഷണം, സ്നാനകർമ്മംവിസ്താരമാകയാൽ * തെററീടാസ്സാൻഹോമകാലംപ്രാതസ്സ്നാനംചുരുക്കണം ജപിപ്പോനേരക്ഷയചെയ്യുംഗായത്രീനാമ,മാകയാൽ അതിനേക്കാളധമമായില്ലിഹത്തിൽപരത്തിലും വ്യാഹൃതിത്രയവുംതാരമതുംചേർത്തുജപിക്കണം * പ്രാണാപാനങ്ങളെതുല്യമാക്കണംസതതംബുധൻ ബ്രാഹ്മണൻവേദസമ്പന്നൻസ്വധർമ്മനിരതൻമുനേ! * ജപിക്കണംവേദമന്ത്രമരുതിലൌകികംദ്രുതം കാളക്കൊമ്പിൽകടുകുപോൽചിത്തംനില്ക്കാത്തവർക്കഹോ * ആറുമൊന്നുംതലമുറപ്പിതൃക്കൾകരകേറിടാ സഗർഭംജപസംയുക്തമഗർഭംജ്ഞാനമാത്രകം * ദേവർഷികൾപിതൃക്കൾക്കുംസ്നാനാംഗംചെയ്തതർപ്പണം ശുദ്ധവസ്ത്രംധരിച്ചിട്ടാസ്ഥലംവിട്ടുഗമിക്കണം * വിഭൂതിയുംനല്ലരുദ്രാക്ഷവുംമെയ്യിൽധരിക്കണം ജപസാധകരായോർക്കാവിധിപോൽവേണമായവ

ധരിക്കുകിൽ രുദ്രലോകത്തു ചെന്നീടും ബ്രാഹ്മണശ്രേഷ്ഠനാമവൻ * രുദ്രാക്ഷംമാത്രമേതംഗങ്ങളിലുംചേർത്തുകൊള്ളണം മന്ത്രത്തോടേയുക്തിയെന്ന്യേമന്ത്രമില്ലാതെതന്നേയോ * ലജ്ജയോടേതല്ലരനായ്ധരിച്ചീടുന്നപൂരുഷൻ ജ്ഞാനിയായിബ്ഭവിച്ചിട്ടുംസർവ്വപാപവിമുക്തനായ് * എന്നാലസാദ്ധ്യംരുദ്രാക്ഷമാഹാത്മ്യമുരചെയ്യുവാൻ അതുകൊണ്ടുപണിപ്പെട്ടുംരുദ്രാക്ഷങ്ങൾധരിക്കണം.

ശ്രീദേവീഭാഗവതം പതിനൊന്നാം സ്കന്ധം

രുദ്രാക്ഷവർണ്ണനം

മൂന്നാമദ്ധ്യായം

---

## നാലാമദ്ധ്യായം

---

നാരദൻപറഞ്ഞു

ഏവംരുദ്രാക്ഷമാഹാത്മ്യംവർണ്ണിച്ചപുണ്യവാൻഭവാൻ ഹേതുവെന്തുമഹാന്മാർക്കുപൂജ്യമാവാനതോതുക.

നാരായണൻപറഞ്ഞു

ഇതുതാൻസ്കന്ദനാൽപണ്ടുചോദിക്കപ്പെട്ടശങ്കരൻ അതിന്നുഭഗവാൻചൊന്നൊരുത്തരംകേൾക്കനീമുനേ!

ശങ്കരൻപറഞ്ഞു

കേൾക്കഷൺമുഖ!ചൊല്ലീടാംതത്വമെല്ലാംചുരുക്കമായ് പണ്ടുണ്ടായിമഹാവീരൻദാനവൻത്രിപുരാഭിധൻ *ജയിച്ചാൻബ്രഹ്മവിഷ്ണ്വാദിസുരരെയൊക്കെയായവൻ എന്നോടവൻതൻചരിത്രമേവരുംവന്നുചൊല്ലിനാർ* വിചാരിച്ചേൻമഹാശാസ്ത്രമഘോരാഖ്യംമനോഹരം സർവ്വദേവമയംദിവ്യംഘോരംജ്വാലാസമന്വിതം * ദേവരക്ഷയ്ക്കുത്രിപുരാസുരനേക്കൊല്ലുവാനുമായ് വിഘ്നങ്ങളെല്ലാംതീർപ്പാനുമഘോരാസ്ത്രത്തെയോർത്തുഞാൻ * ദിവ്യവർഷസഹസ്രാംകൺമിഴിച്ചുനിവസിച്ചേതെ എന്നാക്കണ്ണുകളിൽനിന്നുജലബിന്ദുക്കളുംവീണുടൻ * ഉണ്ടായ് രുദ്രാക്ഷവൃക്ഷങ്ങളേററവുംവലുതായവ എന്നാജ്ഞയാലശേഷക്കുംഹിതത്തിന്നായവററയിൽ * മുപ്പത്തെട്ടുവിധമായ് രുദ്രാക്ഷങ്ങളുംഭവിച്ചേതെ സൂർയ്യനേത്രത്തിൽനിന്നുണ്ടായ് പന്ത്രണ്ടുകപിലങ്ങളായ് * ചന്ദ്രനേത്രങ്ങളിൽനിന്നുപതിനാറുവെളുത്തവ അഗ്നിനേത്രങ്ങളിൽനിന്നുകറുപ്പായ്പത്തുമാതിരി * വെളുത്തതായരുദ്രാക്ഷം ചൊല്ലുംബ്രഹ്മണജാതിയായ് ചുവന്നതുക്ഷത്രിയൻമിശ്രം വൈശ്യം ശൂദ്രൻകറുത്തതും * ഏകവക്ത്രംശി

വൻസാക്ഷാൽബ്രഹ്മഹത്തിഹരംമുനേ! ദ്വിവക്ത്രംദേവിശിവനുംപല
പാപങ്ങൾപോക്കിടും * ത്രിവക്ത്രമഗ്നിതാൻസാക്ഷാൽ, സ്ത്രീഹത്തിയെ
ഹരിച്ചിടും ചതുർവക്ത്രംസ്വയംബ്രഹ്മാപോക്കീടുംനരഹത്തിയേ *
പഞ്ചവക്ത്രംസ്വയംരുദ്രൻചൊല്ലുംകാലാഗ്നിയെന്നുപേർ അഭക്ഷ്യഭ
ക്ഷണോൽഭൂതമഗമ്യാഗമനോത്ഭവം * ഇത്യാദിപാപംപോക്കീടും
പഞ്ചവക്ത്രംധരിക്കുകിൽ ഷഡ്വക്ത്രംകാർത്തികേയൻതാൻവലംക
യ്യിൽധരിക്കണം * ബ്രഹ്മഹത്യാദിപാപങ്ങൾനശിക്കുംശങ്കയില്ലതിൽ
സപ്തവക്ത്രംമഹാശ്രേഷ്ഠമാണനംഗമതിന്നുപേർ * സ്വർണ്ണസ്തേയാ
ദിപാപങ്ങളതുപൂണ്ടാൽനശിച്ചുപോം അഷ്ടവക്ത്രംമഹാസേന! സാ
ക്ഷാൽദേവൻവിനായകൻ * അന്നകൂടംതൂലകൂടംസ്വർണ്ണകൂടംനിമിത്ത
വും ദുഷ്ടസ്ത്രീയഗുരുസ്ത്രീയേപൂണ്ടുംവന്നോരുപാപവും * ഈവണ്ണമു
ള്ളപാപങ്ങളതുകൊണ്ടുനശിച്ചുപോം വിഘ്നങ്ങളെല്ലാംപോമന്ത്യമു
ക്തിയുംവന്നിടുംദൃഢം * അഷ്ടവക്ത്രംധരിച്ചീടിലിഗ്ഗുണങ്ങൾഭവിച്ചി
ടും നവവക്ത്രംഭൈരവൻതാനിടംകയ്യിൽധരിക്കണം * ഭുക്തിമുക്തി
പ്രദംപ്രോക്തമതുല്യബലമുള്ളതു് ഭ്രൂണഹത്യാസഹസ്രങ്ങൾബ്രഹ്മഹ
ത്യാശതങ്ങളും * നവവക്ത്രംധരിച്ചീടിലുടൻതന്നെനശിച്ചുപോം ദ
ശവക്ത്രംദേവനാഥനായസാക്ഷാൽജനാർദ്ദനൻ * ഗ്രഹങ്ങളുംപി
ശാചുക്കളുംവേതാളംബ്രഹ്മരാക്ഷസർ പന്നഗങ്ങളുമീവണ്ണമതിൻമൂലം
നശിച്ചിടും * പതിനൊന്നുമുഖംരുദ്രന്മാരുതാൻപതിനൊന്നുപേർ
ശിഖയിങ്കൽധരിപ്പോൻതൻപുണ്യത്തേക്കേട്ടുകൊള്ളുക * അശ്വമേ
ധസഹസ്രംനൻവാജപേയശതംതഥാ ലക്ഷംഗോദാനവുംചെയ്താലെ
ത്രമാത്രംഫലംവരും * അത്രമാത്രംഫലംവേഗമുണ്ടാമതുധരിക്കുകിൽ
പന്ത്രണ്ടുമുഖരുദ്രാക്ഷംകർണ്ണത്തിങ്കൽധരിക്കുകിൽ * ദ്വാദശാദിത്യരും
നിത്യംമുഖത്തിൽനിവസിച്ചിടും ഗോമേധമശ്വമേധത്തിൻഫലവും
സംഭവിച്ചിടും * ശൃംഗികൾശസ്ത്രികൾവ്യാഘ്രാദികൾതൻഭീയുമററു
പോം അവന്നാധിവ്യാധികളുംനശിക്കുംമുനിസത്തമ! * ഒന്നിൽനിന്നു
മവന്നില്ലഭയമെന്നോതിടുന്നതേ ഒരുരോഗത്തിൽനിന്നുംതാൻഭയമില്ല
മഹീശ്വരൻ * ആനയശ്വംമൃഗംപൂച്ചകുറുക്കനെലിദർദ്ദുരം ഖരങ്ങളേ
യുംഹിംസിച്ചപാപങ്ങളഖിലങ്ങളും * പന്ത്രണ്ടുമുഖരുദ്രാക്ഷംധരിക്കി
ൽപോയിടുംദൃഢം പതിമ്മൂന്നുമുഖംപേരുംരുദ്രാക്ഷംകിട്ടിയെങ്കിലോ *
അവൻസ്കന്ദസമൻസർവ്വകാമങ്ങളുമതേകിടും രസംരസായനമതുംസി
ദ്ധിച്ചീടുമവന്നുകേൾ * അവന്നുണ്ടാംസർവ്വഭോഗ്യങ്ങളുംചിന്തിച്ചിടേ
ണ്ടതിൽ മാതാപിതാക്കളെയോതാൻഭ്രാതാവേയോവധിക്കിലും * അ

പ്പാപമെല്ലാമതിനെധരിച്ചീടിൽനശിച്ചുപോം പതിന്നാലുമുഖത്തോടുംസുരുദ്രാക്ഷമാലഭിക്കുകിൽ * ധരിക്കണംശിഖയിലായവൻതാൻപരമേശപരൻ ഇവവണ്ണമെന്തിനായിട്ടു പലരെപ്പറയുന്നതാൻ * രുദ്രാക്ഷത്തെധരിപ്പോൻതാൻപൂജ്യൻമുകുന്ദമാമവൻ ശിരസ്സിലൊരുരുദ്രാക്ഷംദ്വിജൻഭക്ത്യാധരിക്കണം * മാലയായിരുപത്താറുംവക്ഷസ്സിങ്കലൊരൻപത്തും മണിബന്ധത്തിലീരാറീരെട്ടുബാഹുക്കളായതിൽ * അൻപത്തോന്നാറിരട്ടോതാനിരുപത്തേഴുമാത്രമോ രുദ്രാക്ഷങ്ങൾമാലയാക്കിധരിക്കുകയുമങ്ങനെ * ജപിക്കയുംചെയ്തുവെന്നാലനന്തംഫലമാന്നിടും ഒരുനൂററെട്ടുരുദ്രാക്ഷംമാലയാക്കിധരിക്കുകിൽ * പ്രാപിച്ചീടുംക്ഷണംതോറുമശ്വമേധഫലത്തിനെ കരേററുംപൂർവ്വകുലംശിവലോകേസുഖിച്ചിടും.

ശ്രീദേവീഭാഗവതം പതിനൊന്നാംസ്കന്ധം

രുദ്രാക്ഷമാഹാത്മ്യം

നാലാമദ്ധ്യായം.



## അഞ്ചാമദ്ധ്യായം

ശങ്കരൻപറഞ്ഞു

ജപമാലാലക്ഷണംപരീക്കേൾഷൺമുഖ! ചൊല്ലിടാം രുദ്രാക്ഷത്തിൻമുഖംബ്രഹ്മാരുദ്രനാകുന്നബിന്ദുവും * വിഷ്ണുപാകുന്നതിൽപുച്ഛം ഭോഗമോക്ഷഫലപ്രദം ഇരുപത്തഞ്ചുരുദ്രാക്ഷം പഞ്ചവക്ത്രംസകണ്ടകം * വെളുത്തതുംചുവന്നീട്ടുള്ളതുംകൂടിത്തുളച്ചുടൻ ഗോപുച്ഛവലയം പോലെനിർമ്മിക്കജപമാലയേ * മുഖംമുഖത്തൊടുംചേർത്തുപുച്ഛംപുച്ഛത്തൊടുംതഥാ മേരുവമേലിലാക്കീട്ടുഭംഗിയായിട്ടുകെട്ടണം * മന്ത്രസിദ്ധിയെനാകീട്ടവമുള്ളൊരുമാലയേ പഞ്ചഗവ്യംഗന്ധതോയംശുദ്ധതോയമിവററയാൽ * ഭംഗിയായിക്കഴുകണംപിന്നെമന്ത്രംന്യസിക്കണം ശിവാസ്ത്രമന്ത്രാസ്പൃശിച്ചുചെയ്യുകവചകുന്തനാ * പിന്നയുംമൂലമന്ത്രാന്താൽന്യാസംമുൻപോലെചെയ്യണം സദ്യോജാതാദിമന്ത്രത്താൽപ്രോക്ഷണംനൂററിനെട്ടുരു * ചെയ്തുമൂലംജപിച്ചിട്ടുശുദ്ധഭൂമിയിൽ വയ്ക്കണം ന്യസിക്കണംസാംബശിവൻതന്നെയാമാലയിങ്കലായ് * മാലയെവാപ്രതിഷ്ഠിച്ചാൽസ്വകാമവുമകിട്ടും ഏതുദേവന്റെതുമന്ത്രമതിനാൽപൂജചെയ്യണം * ധരിക്കകാമാലശിരഃകണ്ഠകർണ്ണങ്ങളൊന്നിലായ് രുദ്രാക്ഷമാലകൊണ്ടേവം ദ്രഢമായിജപിക്കണം * കണ്ഠംമൂർദ്ധാ

വൃഷ്ഠപ്രദേശംകർണ്ണംബാഹുയുഗത്തിലോ രുദ്രാക്ഷധാരണംനിത്യംഭക്തിയോടൊത്തുചെയ്യുന്നു * ഏറെയെന്തിനുവർണ്ണിച്ചുപിന്നെയുംപറയുന്നു ഞാൻ രുദ്രാക്ഷധാരണംനിത്യമുത്തമോത്തമമെത്രയും * സ്നാനംദാനം ജപംഹോമംവൈശ്വദേവംസുരാർച്ചനം പ്രായശ്ചിത്തംശ്രാദ്ധകാലം ദീക്ഷാകാലംവിശേഷമായ് * രുദ്രാക്ഷമില്ലാതെയെന്തെല്ലാംകർമ്മംചെയ്യുന്നതൊക്കയും നിഷ്ഫലംതന്നെയാമൂഢൻനരകത്തിൽപതിച്ചിടും * രുദ്രാക്ഷംതലയിൽകഴുത്തിലോതാൻധരിക്കണം സുവർണ്ണാദികളിൽശുദ്ധമന്യൻപൂണ്ടതശുദ്ധമാം * ഭക്ത്യാധരിക്കണംനിത്യംധരിക്കരുതശുദ്ധനായ് രുദ്രാക്ഷക്കാറേററാറിടുന്നതായപുല്ലുകളൊക്കയും * പുണ്യലോകത്തുപോകുന്നുപുനരാവൃത്തിദുർല്ലഭം രുദ്രാക്ഷത്തെധരിച്ചുംകൊണ്ടോരോപാപങ്ങൾചെയ്കിലും * ആപാപമെല്ലാംപോമെന്നുജാബാലശ്രുതിചൊല്ലിടും രുദ്രാക്ഷങ്ങൾധരിക്കുന്നപശുവുംരുദ്രനായിടും * അവമർത്ത്യർധരിച്ചീടിലുരച്ചീടേണ്ടതെന്തുവാൻ ശിരസ്സിലൊരുരുദ്രാക്ഷംശിവഭക്തൻധരിക്കണം സർവ്വദുഃഖങ്ങളുംപാപങ്ങളുമെല്ലാംനശിക്കുവാൻരുദ്രാക്ഷങ്ങൾധരിച്ചിട്ടുപരമാത്മാവുശംഭുതൻ * നാമങ്ങളെജപിക്കുന്നോൻമഹാഭാഗവതൻസുത! സർവ്വശ്രേയസ്സുമിച്ഛിപ്പോൻരുദ്രാക്ഷത്തെധരിക്കണം * കർണ്ണശിഖയിലുംകണ്ഠേഹസ്തത്തിലുദരത്തിലും ബ്രഹ്മവിഷ്ണ്വീശരവർതൻവിഭൂതികളശേഷവും * ദേവന്മാരന്യരുംഭക്ത്യാരുദ്രാക്ഷത്തെധരിപ്പവർ ഗോത്രർഷികളശേഷർക്കുംകൂടസ്ഥർമൂലഋഷികൾ * അവർവംശത്തിലുണ്ടായിവേദധർമ്മവിശിഷ്ടരാംഎല്ലാമുനികളുംനിത്യം രുദ്രാക്ഷങ്ങൾധരിപ്പവർ * മുക്തിയേകുന്നരുദ്രാക്ഷശ്രദ്ധയില്ലാത്തവന്നകേൾ ബഹുജന്മംകഴിഞ്ഞിട്ടുമഹാദേവകൃപാവശാൽ * രുദ്രാക്ഷധാരണശ്രദ്ധവെച്ചീടുംസ്വഭാവമായ് ജാബാലശാഖഘോഷിക്കുംരുദ്രാക്ഷമഹിമാവിനെ * മുനിമാരൊക്കയുംപാടുംഞാനുംപാടുന്നുനന്ദന! രുദ്രാക്ഷത്തിൻെറമാഹാത്മ്യംപ്രസിദ്ധംലോകമൊക്കയും * അതിൻദർശനവുംപുണ്യംസ്പർശംകോടിഗുണംദൃഢം ആറുകോടിപ്പങ്കുപുണ്യംധരിച്ചാലന്നിടുംനരൻ * ലക്ഷകോടിസഹസ്രങ്ങൾലക്ഷകോടിശതങ്ങളും ജപംകൊണ്ടുലഭിച്ചീടുംവിചാരിക്കേണ്ടതില്ലതിൽ * കൈകണ്ഠംമാറുകർണ്ണങ്ങൾശിരസ്സിലുമതേവിധം രുദ്രാക്ഷങ്ങൾധരിക്കുന്നോൻരുദ്രൻതാനില്ലസംശയം * അവധ്യനായിട്ടേവർക്കുംരുദ്രനേപ്പോൽനടന്നിടും സുരാസുരർക്കവൻവന്ദ്യൻശിവനെന്നതുപോലവേ * രുദ്രാക്ഷധാരിയെന്നുംതാൻനന്ദനീയൻമനുഷ്യരാൽ ഉച്ഛിഷ്ടകർമ്മംചെയ്യോനസൽപാതകയുക്തനാ * രുദ്രാക്ഷങ്ങൾധരിച്ചീടിൽപാപമെല്ലാം

നശിച്ചുപോം കണ്ടേരുദ്രാക്ഷവുംചേൻപട്ടിയുംചത്തുപോകുകിൽ മോക്ഷംപ്രാപിച്ചിടുംപിന്നെനരൻതൻകഥയെന്തുവാൻ? ജപധ്യാനങ്ങളില്ലാത്തോൻപോലുംരുദ്രാക്ഷധാരിയായ് * പാപങ്ങളെല്ലാംപോയിട്ടുപരയാംഗതിയാർന്നിടും ഒരുരുദ്രാക്ഷമെന്നാലുംപണിപ്പെട്ടുധരിപ്പവൻ * കരേററിയിരുപത്തൊന്നുകുലംകൈലാസവാസിയാം രുദ്രാക്ഷവിധിയേനിന്നോടിനിയുംഞാൻപറഞ്ഞിടാം.

ശ്രീദേവീഭാഗവതം പതിനൊന്നാംസ്കന്ധം

രുദ്രാക്ഷമാഹാത്മ്യം

അഞ്ചാമദ്ധ്യായം



## ആറാമദ്ധ്യായം



ശങ്കരൻപറഞ്ഞു

മഹാസേന! കുശഗ്രന്ഥിപുത്രജീവാദികൾപരർ രുദ്രാക്ഷത്തിന്റെപതിനാറംശമീയിവരുംവര * വിഷ്ണുവാം പുരുഷന്മാരിൽദിനനാഥൻഗ്രഹങ്ങളിൽ ഗംഗാനദീനദികളിൽകശ്യപൻമുനിമാരിലും * ഇരശൻസുരരിലശ്വങ്ങളതിലുച്ചൈശ്രവസ്സതും ദേവിമാരിൽഗൌരിയെവ്വണ്ണമാമവ്വണ്ണമാണിതും* വ്രതമില്ലിതിനേക്കാളുംസ്തോത്രമായതുമങ്ങനേരുദ്രാക്ഷദാനംദാനങ്ങളെല്ലാറ്റിൽവച്ചുമുത്തമം* ശാന്തനാംശിവഭക്തനായ്‌രുദ്രാക്ഷത്തെക്കൊടുക്കുകിൽ എനിക്കശക്തിയില്ലോട്ടുമവൻതൻപുണ്യമോതുവാൻ * രുദ്രാക്ഷധാരിക്കായന്നദാനംചെയ്യുന്നപൂരുഷൻ കരേററിഇരുപത്തൊന്നുവംശംകൈലാസമാർന്നിടും * ഭസ്മരുദ്രാക്ഷവുംദേഹത്തിങ്കലില്ലാത്തമാനുഷൻ ശപചൻതാൻപൂജ്യനല്ലഭക്തന്മാർക്കായവൻദുഃഖം *. മദ്യമാംസംഭുജിച്ചീടുംവൃഷലീപതിവിപ്രനും രുദ്രാക്ഷധാരിയായീടിലപ്പാപംവിട്ടുമുക്തനാം * യജ്ഞംദാനംതപംകൊണ്ടുമെന്തുപുണ്യംഭവിച്ചിടും രുദ്രാക്ഷധാരിയായീടിലുണ്ടാമാപ്പുണ്യമൊക്കയും * വേദംപുരാണവുംപാഠംചെയ്തീട്ടന്നോരുപുണ്യവും തീർത്ഥസ്നാനംകൊണ്ടുസർവ്വവിദ്യാദികൾനിമിത്തവും * വരുംപുണ്യവുമങ്ങോരുരുദ്രാക്ഷങ്ങൾധരിക്കുകിൽ രുദ്രാക്ഷങ്ങൾധരിച്ചിട്ടുമരിച്ചീടുന്നുവെങ്കിലോ * അവൻരുദ്രത്വമാർന്നീടുംപുനർജന്മവുമെന്നിയേ കണ്ഠബാഹുക്കളിൽചേർത്തുമരിച്ചീടുന്നമർത്ത്യനും * കരേററിയിരുപത്തൊന്നുകുലംകൈലാസവാസിയാം ചണ്ഡാലനാവിപ്രനാനിർഗ്ഗുണനോഗുണയുക്തനോ* ഭസ്മരുദ്രാക്ഷസഹിതൻശിവലോകത്തുചെന്നിടും അങ്ങ

ക്ഷ്യഭക്ഷകൻ ശുദ്ധനശുദ്ധൻ മ്ലേച്ഛനായവൻ * ചണ്ഡാലനും മഹാപാപിയായിട്ടുള്ളോരു മർത്ത്യനും രുദ്രാക്ഷധാരണം കൊണ്ടു രുദ്രനാമില്ല സംശയം * ശിരസ്സിൽ കോടി കർണ്ണങ്ങൾ രണ്ടിലും പത്തു കോടിയും നൂറു കോടി കഴുത്തിങ്കലായിരം കോടി മസ്തകേ * യജ്ഞസൂത്രത്തിലയുതം ലക്ഷം കോടി ഭുജങ്ങളിൽ മണിബന്ധത്തിലും രുദ്രാക്ഷം ധരിച്ചീടിൽ മുക്തനാം * രുദ്രാക്ഷങ്ങൾ ധരിച്ചിട്ടുള്ളതു വേദോക്തകർമ്മവും ഭക്തിയില്ലാതെ ചെയ്താലും ഭവിക്കാ ഫലമേറെവും * രുദ്രാക്ഷമാല കണ്ഠത്തിൽ പാപിയായവനും സദാ ധരിക്കിലായവൻ സർവ്വബന്ധവും വിട്ടു മുക്തനാം * രുദ്രാക്ഷാപ്ലിതചേതസ്സായത്തു നിത്യം ധരിക്കണം ശിവലോകത്തു ലിംഗമ്പോൽ വന്ദ്യനായി ഭവിച്ചിടും * വിദ്വാനോ മൂഢനോ യോനോ രുദ്രാക്ഷത്തെ ധരിക്കകിൽ കീകടേ ഗർദ്ദഭം പോലെ ശിവലോകത്തെയന്നിടും.

സ്കന്ദൻ പറഞ്ഞു.

ഗർദ്ദഭത്തിന്നു രുദ്രാക്ഷം കീകടത്തിങ്കലായവൻ കൊടുത്തതുമെവ്വണ്ണം ധരിച്ചു ചൊല്ക നീ വിഭോ!

ശ്രീഭഗവാൻ പറഞ്ഞു

കേൾക്ക പുത്ര! പരാവൃത്തം വിന്ധ്യൻ കലൊരു ഗർദ്ദഭം പാന്ഥൻ നൾ കീട്ട രുദ്രാക്ഷച്ചുമടൊന്നു വഹിച്ചുതേ * ചുമക്കാൻ ശക്തിയില്ലാഞ്ഞിട്ടു ഭൂമിയിൽ വീണുടൻ ചത്തു, മുക്കണ്ണൊടും ശൂലപാണിയായി മഹേശനായ് * എൻ പ്രസാദത്തിനാലെന്റെ സമീപത്തിങ്കൽ വന്നുതേ രുദ്രാക്ഷത്തിന്റെയോരോരോ മുഖത്തിന്നുമൊരായിരം * യുഗം വീതം കഴുതയും ശിവലോകത്തു പാർത്തു കേൾ ശിഷ്യർക്കേയിതു ചൊല്ലാവൂ മറ്റാർക്കുമരചെയ്യൊലാ * മൂർഖന്മാർക്കുമഭക്തർക്കും കഥിക്കരുതൊരിക്കലും അഭക്തനോ ഭക്തനോതാൻ നീചനോ ബഹുനീചനോ * രുദ്രാക്ഷങ്ങൾ ധരിച്ചീടിൽ നശിക്കും സർവ്വപാപവും രുദ്രാക്ഷധാരണത്തിന്റെ പുണ്യത്തിന്നില്ല തുല്യമായ് * മഹാവ്രതമിതെന്നാത്തും മുനികൾ തത്വദർശികൾ വ്രതത്തോടും സഹസ്രത്തെ ധരിക്കിലവനസ്സുത! രുദ്രനെപ്പോലെ ദേവന്മാരൊക്കയും പ്രണമിച്ചിടും * അല്ലെങ്കിലീരെട്ടുവീതം ബാഹുക്കളിലുമൊന്നിനെ ശിഖയിങ്കലുമീരാറുവീതം കൈകളിലും തഥാ * കണ്ഠത്തിൽ മുപ്പത്തിരണ്ടും ശിരസ്സിലെ നാല്പതും കർണ്ണത്തിലോരോന്നാറാറോ മാറിൽ നൂറെട്ടുമങ്ങനെ * രുദ്രാക്ഷങ്ങൾ ധരിക്കുന്നോൻ രുദ്രനെപ്പോലെ പൂജ്യനാം സ്ഫടികം മുത്തു പവിഴം വൈഡൂര്യം പൊന്നു വെള്ളിയും * ചേർത്തു കോർത്തു ധരിക്കുന്നോൻ ശിവനായി ഭവിച്ചിടും പ്രയാസപ്പെട്ടു രുദ്രാക്ഷങ്ങളെ മാത്രം ധരിക്കിലും * സ്പർശിക്കയില്ല പാപങ്ങൾ സൂര്യനെ നല്ലിരുട്ടു പോൽ രുദ്രാക്ഷമാലയാൽ മന്ത്രം ജപിക്കിൽ ഫലമേറിടും * അംഗത്തിലൊരു രു

ദ്രാക്ഷമെങ്കിലും ചേർത്തിടാത്തവൻ തൻജന്മം നിഷ്ഫലം തന്നെ ത്രിപുണ്ഡ്രര ഹിതോപമം * രുദ്രാക്ഷം തലയിൽവച്ചു ശിരസ്സ്നാനം കഴിപ്പവൻ ഗംഗാസ്നാനം ചെയ്തഫലം പ്രാപിക്കും ശങ്കയില്ലതിൽ * മുഖമൊന്നഞ്ചു പതിനൊന്നുള്ള രുദ്രാക്ഷമൊക്കയും പതിന്നാലുമുഖം ചേരുന്നവയും ശ്രേഷ്ഠമേററവും * രുദ്രാക്ഷം വച്ചു ശിവനായ് പൂജിച്ചീടുന്നു നിത്യവും ദരിദ്രനാ ചക്രവർത്തിയാകുന്നാപ്പൂജ ഭൂമിയിൽ * ഇതിൽനിന്നോട്ടു ചൊല്ലീടാം പണ്ടത്തെയൊരു സല്ക്കഥ ഗിരിനാഥാഖ്യനാം വിപ്രനുണ്ടായീ പണ്ടു കോസലേ * ധർമ്മിഷ്ഠൻ ധനവാൻ വേദവേദാംഗങ്ങളറിഞ്ഞവൻ യാഗം ചെയ്തോനവൻ പുത്രൻ മഹാസുന്ദരനായവൻ * നാമം ഗുണനിധി ശ്രീമാൻ കാമനെപ്പോലെ കോമളൻ ഗുരുവാകും സുധിഷണൻ തൻ മുക്താവലിപത്നിയെ * യൌവ്വനത്താൽ മദം കൊണ്ടും മോഹിപ്പിച്ചീടിനാനവൻ കുറേക്കാലം ഭീതിയോടും രമിച്ചാനവളോടുമായ് * വിഷത്താൽ ഗുരുവേക്കൊന്നാൻ ക്രീഡിച്ചാൻ ഭയമെന്നിയേ മാതാപിതാക്കളീവാർത്തയല്പമൊന്നു ധരിക്കയാൽ * വിഷം കൊടുത്തു കൊന്നാനായവരേയും മഹാഖലൻ നാനാവിലാസഭോഗങ്ങൾ കൊണ്ടു വിത്തം നശിക്കയാൽ * തുടങ്ങിനാൻ മോഷണവും വിപ്രന്മാർതൻ ഗൃഹങ്ങളിൽ മദ്യപാനം ചെയ്തു കൊണ്ടിട്ടവനെ ഗ്രാമവാസികൾ * ഭ്രഷ്ടനാക്കുകയാൽ മുക്താവലിയോടൊത്തു തൽക്ഷണം വലുതായുള്ള കാട്ടിൽ പോയ് ക്രീഡിച്ചു നിവസിച്ചുതേ * നിഗ്രഹിച്ചാൻ ധനത്തിന്നായ് വഴിയിൽ വിപ്രരേയുമേ ഏവം കുറെക്കഴിഞ്ഞപ്പോൾ മരിച്ചാൻ ദുഷ്ടനാമവൻ * നയിപ്പാൻ കാലഭൃത്യന്മാരനേകം പേരുമെത്തിനാർ ശിവകിങ്കരരും വന്നാർ കൈലാസത്തിങ്കൽ നിന്നുടൻ * പരസ്പരം വാദമുണ്ടായവർതമ്മിലുമാസുത! ശംഭുകിങ്കരരേ! നിങ്ങളിവനെക്കൊണ്ടുപോകുവാൻ * ഇച്ഛിപ്പതെന്തെന്തു പുണ്യമിവൻ ചെയ്തതുരയ്ക്കുവിൻ ഉരച്ചാർ ശിവഭൃത്യന്മാർ ഇവയിവന്റെ മൃതിസ്ഥലേ * മുഴം പത്തിന്നു കീഴ് ഭാഗത്തുണ്ടു രുദ്രാക്ഷമോക്കുവിൻ ആ മാഹാത്മ്യം കൊണ്ടു കൊണ്ടുപോകുന്നു ശിവസന്നിധൌ * ദിവ്യരൂപത്തൊടും കൂടി വിമാനാരൂഢനായുടൻ * ദൂതരോടും ഗുണനിധി ദ്വിജൻ കൈലാസമെത്തിനാൻ.

ശ്രീദേവീഭാഗവതം പതിനൊന്നാം സ്കന്ധം

രുദ്രാക്ഷമാഹാത്മ്യം

ആറാമദ്ധ്യായം

---

## ഏഴാമദ്ധ്യായം

ശ്രീനാരായണൻ പറഞ്ഞു

ഇത്ഥം വർണ്ണം സ്കന്ദനോടീശൻ പറഞ്ഞാനാശു ഷൺമുഖൻ രുദ്രാക്ഷത്തിന്റെ മാഹാത്മ്യമറിഞ്ഞിട്ടു കൃതാർത്ഥനായ് * രുദ്രാക്ഷത്തിന്റെ മഹിമാവീവണ്ണമുരചെയ്തു ഞാൻ സദാചാരപ്രസംഗത്താലിനിയും കേട്ടുകൊൾകനീ * ഇപ്പന്ന്യമാം മാഹാത്മ്യമെപ്രകാരം പറഞ്ഞു ഞാൻ അവ്വണ്ണം മന്ത്രവിന്യാസലക്ഷണത്തെയുമോതിടാം * ലക്ഷം പുണ്യം ദർശനത്താൽ കോടിയാം സ്പർശനത്തിനാൽ അതിൽ കോടിപ്പങ്കു പുണ്യം ലഭിച്ചീട്ടും ധരിക്കകിൽ * ലക്ഷകോടിസഹസ്രങ്ങളും ലക്ഷകോടിശതങ്ങളും പുണ്യം ജപിക്കിലുണ്ടാകും നല്ല രുദ്രാക്ഷമാലയാൽ * രുദ്രാക്ഷമാലയേക്കാളും രുദ്രാക്ഷമധികം ഫലം ഉത്തമം നല്ലനെല്ലിക്കതൻ വലിപ്പത്തിലുള്ളതു * ഇലന്തപ്പഴമോടൊത്തിടുന്നതാകുന്നു മദ്ധ്യമം അധമം പയറോടൊക്കുന്നതുമെന്നു പറഞ്ഞിടും * ബ്രാഹ്മണർ ക്ഷത്രിയർ വൈശ്യർ ശൂദ്രരും നാലു ജാതിയായ് വൃക്ഷങ്ങളുണ്ടായ് ഭൂവിങ്കൽ രുദ്രാക്ഷങ്ങളുമങ്ങനെ * വെളുത്തുള്ളവ വിപ്രന്മാർ രക്തവർണ്ണങ്ങൾ ക്ഷത്രിയർ വൈശ്യർ മഞ്ഞനിറം ശൂദ്രരെല്ലാം കൃഷ്ണനിറത്തിലും * വിപ്രൻ വെള്ളനിറം ഭൂപൻ ചുവന്നതു ധരിക്കണം വൈശ്യൻ മഞ്ഞനിറത്തേയും ശൂദ്രൻ കൃഷ്ണനിറത്തെയും * മിനുപ്പായ് സമമായ് കണ്ടകങ്ങളും ചേരുന്നതുത്തമം മുറിഞ്ഞും പൊട്ടിയും മുള്ളില്ലാതെയും പുഴുതിന്നതും * മറവറവും വ്രണപ്പെട്ടുമുള്ളതാവും ത്യജിക്കണം സ്വയമേ ദ്വാരമുണ്ടാകും രുദ്രാക്ഷം തന്നെയുത്തമം * ദ്വാരം മനുഷ്യയത്നത്താലുണ്ടാക്കുന്നതു മദ്ധ്യമം സമം സ്നിഗ്ദ്ധം ദൃഢം വൃത്തം പട്ടുനൂലിൽ ധരിക്കണം * മുഴുവൻ സമമായുള്ള രുദ്രാക്ഷം നിന്ദ്യമെന്നും ഉരച്ചാൽ പൊന്നുരയ്ക്കുന്ന കല്ലിൽ പൊന്നുമാററിരിക്കകിൽ * ആ രുദ്രാക്ഷം ശ്രേഷ്ഠമതാ ശിവഭക്തർ ധരിക്കണം രുദ്രാക്ഷമൊന്നു ശിഖയിൽ ശിരസ്സിൽ മുപ്പതെണ്ണവും * മുപ്പത്താറു ഗളേ ബാഹുക്കളിലീരെട്ടുവീതവും പന്ത്രണ്ടുവീതം കൈരണ്ടിൽ സ്കന്ധത്തിങ്കലൊരമ്പതും * നൂറെട്ടുമാലയായ് കല്പിക്കണം നല്ലുപവീതവും ശരരണ്ടോ മൂന്നതാനോ കണ്ഠത്തിങ്കൽ ധരിച്ചിടാം * കുണ്ഡലം മകുടം കർണ്ണാഭരണം മുത്തുമാലിക അംഗദം കടകം കാഞ്ചി ഭൂഷണങ്ങളിവററിലും * രുദ്രാക്ഷങ്ങൾ ധരിച്ചീടാമുറക്കംമുതൽ സദാ മന്ത്രാധമമന്ത്രു ധരിക്കിലതു മദ്ധ്യമം * ചൊല്ലുമുത്തമമെന്നോരായിരമീഭേദമോർക്കണം ഈശാനമന്ത്രം തലയിൽ കണ്ഠേ തൽപുരുഷം തഥാ * അഘോരം താൻ ലലാട

ത്തിലത്തുതാൻഹൃദയത്തിലും അഘോരബീജമന്ത്രത്താൽധരിച്ചീടുക കൈകളിൽ * വാമദേവംകൊണ്ടൊരൻപത്തെണ്ണംചേർത്തുദരത്തിലും പഞ്ചബ്രഹ്മംസാംഗമോതീട്ടേവംരുദ്രാക്ഷധാരണം * മൂലമന്ത്രംകൊണ്ടു കോർത്തുവേണമെല്ലാംധരിക്കുവാൻ ഏകവക്ത്രംരുദ്രാക്ഷംപരതത്വപ്രകാശകം * തത്വപ്രകാശമതിനേധരിച്ചാൽസംഭവിച്ചിടും അർദ്ധനാരീശ്വരൻതന്നെദ്വിമുഖംമുനിസത്തമ! * അർദ്ധനാരീശ്വരൻതോഷിച്ചീടുമെന്നുംധരിക്കുകിൽ ത്രിവക്ത്രമഗ്നിപോക്കീടുംക്ഷണംസ്ത്രീഹത്തിപാതകം * അഗ്നിത്രയസ്വരൂപാന്തനായതെന്നുംധരിക്കണം തോഷിക്കുമഗ്നിഭഗവാനാരുദ്രാക്ഷംധരിക്കുകിൽ * മുഖംനാലുള്ളരുദ്രാക്ഷംവിധാതാവിൻസ്വരൂപമാം ധരിക്കിൽജ്ഞാനിയായ് ശ്രീമാനായിട്ടാരോഗ്യയുക്തനായ് * തീർന്നീടുമതിനേശ്ശുദ്ധിക്കായ്മനുഷ്യൻധരിക്കണം മുഖമഞ്ചുള്ളരുദ്രാക്ഷംപഞ്ചബ്രഹ്മസ്വരൂപകം * മഹേശ്വരൻപ്രസാദിക്കുംധരിച്ചീടുന്നമാത്രയിൽ മുഖമാറുള്ളരുദ്രാക്ഷംസുബ്രഹ്മണ്യമധിദൈവതം * ഗണേശനുമതിൻദൈവമെന്നോതുന്നുമനീഷികൾ മാതൃക്കളേഴുംദൈവങ്ങൾമുഖമേഴുള്ളവയ്ക്കുകേൾ * ദൈവങ്ങൾതന്നെ സപ്താശ്വങ്ങളുംസപ്തർഷിവര്യരും ആരോഗ്യമതിശ്രീയുംജ്ഞാനസമ്പത്തുമേററവും * ഭവിച്ചീടും,ശുദ്ധനായിട്ടതുനിത്യംധരിക്കുകിൽ മുഖമെട്ടുള്ളവയ്ക്കഷ്ടമാതൃക്കൾദൈവതങ്ങളാം * ധരിയ്ക്കിൽഗംഗയുംസത്യമോതുമഷ്ടവസുക്കളും അധികംപ്രീതരായിട്ടുഭവിക്കുംമുനിസത്തമ! * മുഖമൊൻപതുപേരുന്നതിനുദൈവതമന്തകൻ ധരിക്കിലന്തകഭയംസംഭവിക്കില്ലൊരിക്കലും * മുഖംപത്തുള്ളവയ്ക്കെല്ലാംദൈവങ്ങൾപത്തുദിക്കുകൾ തോഷിച്ചീടുംദിക്കുകളാരുദ്രാക്ഷങ്ങൾധരിക്കുകിൽ * പതിനൊന്നുമുഖത്തിന്നാരുദ്രന്മാർപതിനൊന്നുപേർ ചൊല്ലുമിന്ദ്രൻദൈവമെന്നുംസദാസൌഖ്യവിവർദ്ധനം * പന്ത്രണ്ടുമുഖരുദ്രാക്ഷംമഹാവിഷ്ണുസ്വരൂപകം ദ്വാദശാദിത്യർദൈവങ്ങൾഭക്തിയോടുധരിക്കണം * കാമവുംശുദ്ധിയുംനൽകുംപതിമൂന്നുമുഖംശുഭം കാമദേവൻപ്രസാദിക്കുമതുനിത്യംധരിക്കുകിൽ * പതിനാലുമുഖംരുദ്രനേത്രത്തിങ്കൽഭവിച്ചതു് സർവ്വവ്യാധിഹരംപിന്നെസ്സർവ്വാരോഗ്യപ്രദായകം * മദ്യംമാംസംമുരിങ്ങക്കാരണ്ടുമാതിരിയുള്ളിയും മററുഭക്ഷ്യങ്ങളുംവർജ്ജിക്കണംരുദ്രാക്ഷധാരകൻ * അയനംഗ്രഹണംപിന്നെവിഷുസംക്രാന്തിയിങ്കലും പൌർണ്ണമാസിമുതൽക്കോരോവിശേഷദിവസത്തിലും രുദ്രാക്ഷങ്ങൾധരിച്ചീടിൽപാപമെല്ലാംനശിച്ചുപോം.

ശ്രീദേവീഭാഗവതം പതിനൊന്നാം സ്കന്ധം

രുദ്രാക്ഷമാഹാത്മ്യം

ഏഴാമദ്ധ്യായം.

## എട്ടാമദ്ധ്യായം

ശ്രീനാരായണൻപറഞ്ഞു

ഭൂതശുദ്ധിപ്രകാരംഞാൻപറഞ്ഞീടാംമഹാമുനേ! മൂലാധാരാൽ കുണ്ഡലിനീശക്തിയാംപരദേവിയെ * സുഷുമ്നാനാഡിയിൽക്കൂടിബ്രഹ്മരന്ധ്രത്തിലാക്കണം ബ്രഹ്മത്തിൽജീവനേചേൎത്തുമന്ത്രംകൊണ്ടിട്ടു സാധകൻ * പാദംമുതല്ക്കുമുട്ടോളംചതുഷ്കോണംസവജ്രകം തൽബീജാഢ്യംസുവൎണ്ണവൎണ്ണംഭൂമിമണ്ഡലമോൎക്കണം * മുട്ടുതൊട്ടാനാഭിചന്ദ്രാൎദ്ധംപോൽപത്മദ്വയാങ്കിതം വെളുത്തതൽബീജമോടുമോൎക്കണംജലമണ്ഡലം * നാഭിയിൽനിന്നുഹൃത്തോളംത്രികോണംസ്വസ്തികാന്വിതം ഓൎക്കണംതൽബീജമോടുംരക്തമായഗ്നിമണ്ഡലം * ഹൃത്തിൽനിന്നാനെററിയോളംബിന്ദുവാറൊട്ടുവൃത്തമായ് വായുമണ്ഡലമോൎക്കണമാബീജത്തൊടുധൂമ്രമായ് * നെററിതൊട്ടാബ്രഹ്മരന്ധ്രംസ്വച്ഛമായ് നല്ലുവൃത്തമായ് തൽബീജയുക്തമായോൎത്തീടണമാകാശമണ്ഡലം * ഏവംഭൂതങ്ങളെയൊത്തുലയിപ്പിക്കണമന്ത്യമേ ഭൂജലത്തിൽജലംതീയിൽ തീകാററിൽകാററുവാനിലും * അഹങ്കാരത്തിൽവാൻപിന്നെമഹത്തത്വത്തിലായതുംമഹത്തത്വംപ്രകൃതിയിൽലയിപ്പിച്ചതുമാത്മനി * ശുദ്ധസംവിന്മയനമായോൎക്കണംപാപപൂരുഷം ഇടംകുക്ഷിയിൽവാഴുന്നോൻകൃഷ്ണനംഗുഷ്ഠമാത്രകൻ * ബ്രഹ്മഹത്യാശിരോയുക്തൻസുവൎണ്ണസ്തേയബാഹുകൻ മദിരാപാനഹൃദയൻഗുരുതല്പകടീയുതൻ * തൽസംസൎഗ്ഗപദദ്വന്ദ്വൻഉപപാതകമസ്തകൻ ഖഡ്ഗചൎമ്മധരൻദുഷ്ടൻ പാപവക്ത്രൻസുദുസ്സഹൻ * ശോഷണംചെയ്തീയിവനേബീജത്തോടൊത്തവായുവാൽ സ്വദേഹത്തോടഗ്നിബീജംകൊണ്ടുടൻചാമ്പലാക്കണം * കുംഭകിച്ചുജപിച്ചിട്ട്,പിന്നെപ്പാപനരോത്ഭവം ഭസ്മത്തെവായുബീജത്താൽബഹിൎഭാഗത്ത്യജിക്കണം * സുധാബീജംകൊണ്ടുടനേയബ്ഭസ്മത്തെക്കുഴച്ചുടൻ ഭൂബീജത്താൽകട്ടിയാക്കീടണംപൊന്മുട്ടയെന്നപോൽ * ആകാശബീജമതിനാൽബഹുനിൎമ്മലമാക്കണം തലതൊട്ടിട്ടുകാലോളംവിരചിച്ചീടണംബുധൻ * കല്പിക്കണംചിത്തിൽനിന്നപ്പഞ്ചഭൂതങ്ങളൊക്കയും മന്ത്രംകൊണ്ടാജീവനേയുംഹൃദയത്തിങ്കലാക്കണം * കുണ്ഡലീജീവനേചേൎത്തുപരങ്കൽനൽസുധാമയൻ ആക്കിസ്ഥാപിച്ചുഹൃദയേമൂലാധാരേസ്മരിക്കണം.

ശോണാബ്ധിക്കുള്ളിൽനൌകാവരമതിൽവിലസും
രക്തപത്മാസനസ്ഥാ
പാശംനൽചാപമിക്ഷൂത്ഭവമൊടളിഗുണം
തോട്ടിയമ്പു,രക്തം

ഖേടംനല്ലകപാലംകരമതിൽ, നയനം
മൂന്നൊഴുംവൻകുചാഢ്യാ
ബാലാർക്കാഭാഭവിക്കട്ടതിസുഖകരിയായ്
പ്രാണശക്തിഃ പരാംബാ

ധ്യാനിച്ചേവംബ്രഹ്മരൂപിയായീടുംപ്രാണശക്തിയേ ആധിയെല്ലാംനശിപ്പാനായ് ചെയ്യണംഭസ്മധാരണം * ഭസ്മമാഹാത്മ്യവുംചൊല്ലാംധരിച്ചീടിൽമഹാഫലം ശ്രുതിസ്മൃതിപ്രമാണോക്തംഭസ്മധാരണമുത്തമം.

ശ്രീദേവീഭാഗവതം പതിനൊന്നാംസ്കന്ധം

ഭൂതശുദ്ധിവിധി

എട്ടാമദ്ധ്യായം.

---

## ഒൻപതാമദ്ധ്യായം

### ശ്രീനാരായണൻ പറഞ്ഞു.

ഏതുവിപ്രനനുഷ്ഠിച്ചാർവിധിപോലീശിരോവ്രതം അവർക്കതാൻകിട്ടിയജ്ഞാനംപോക്കംപരവിദ്യയും * വിധിപോലെ ശ്രദ്ധയോടെ അതീവ്രതാനുഷ്ഠാനമെന്നിയേ * ശ്രൌതസ്മാർത്തസമാചാരംഫലിക്കില്ലതുനിശ്ചയം * ശിരോവ്രതമനുഷ്ഠിക്കകൊണ്ടുബ്രഹ്മാദിദേവകൾ ദേവന്മാരായന്യമൊന്നുംകൊണ്ടല്ലമുനിസത്തമ! * പണ്ടുപരണ്ടുയനുഷ്ഠിച്ചീടുന്നതാണീമഹാവ്രതം ബ്രഹ്മവിഷ്ണ്വീശരുംമററുമുള്ളൊരുദേവകളൊക്കയും * മഹാപാപിയുമപ്പാപംവിട്ടുടൻമുക്തനായിടും ശിരോവ്രതംഭക്തിയോടുംവിധിപോലെനടത്തുകിൽ * അഥർവ്വണശിരസ്സിങ്കൽപറഞ്ഞീടുന്നതീവ്രതം നടത്തുവാൻമഹാപുണ്യംകൊണ്ടേസാധിക്കയുള്ളൂകേൾ * ഇതിന്നുശാഖാഭേദത്താൽപലപേരുംപറഞ്ഞിട്ടും ശിരോവ്രതമിതെന്നായിപ്പറയുന്നൊരുശാഖയിൽ * സത്യംശിവാക്യാചിദ്രപസ്ഥാനൊന്നല്ലാതില്ലമോക്ഷകിൽ * അതിൻജ്ഞാനവുമഥർവ്വണംശിരോവ്രതവുമങ്ങനേ ശിരോവ്രതംനടത്താത്തോൻസർവ്വധർമ്മവിവർജ്ജിതൻ * അധികാരിയവൻസർവ്വവിദ്യകൾക്കെന്നിരിക്കിലും പാപക്കാടിന്നഗ്നിയാകുമീവ്രതത്തെനടത്തണം * സർവ്വവിദ്യാസാധനമാണതിനാലതുചെയ്യണം അഥർവ്വണംസൂക്ഷ്മമേററംസൂക്ഷ്മാർത്ഥംകാട്ടിടുന്നതു * അതുചൊല്ലുംവ്രതംനിത്യംവഴിപോലാചരിക്കണം അഗ്ന്യാദിയാമാറുമന്ത്രംകൊണ്ടുശുദ്ധവിഭൂ

തിയാൽ * സവ്വാംഗോദ്ധൂളനംചെയ്തീടുന്നതാണീശിരോവ്രതം ഇൗവ്രതം
ത്തെസന്ധ്യതോറുമനുഷ്ഠിക്കണമാദരാൽ ബ്രഹ്മജ്ഞാനംപ്രകാശിക്കുംവ
രയ്ക്കാജ്ഞാനമുത്തമം വഷംപന്ത്രണ്ടോരാണ്ടോതാൻതദ്ധമതിലദ്ധ
മോ * പന്ത്രണ്ടുദിനമോചെയ്യാംസങ്കല്പത്തോടുമീവ്രതം ശിരോവ്രതസ്നാ
തനെന്യസൻമന്ത്രത്തെകൊടുക്കുകിൽ ആമന്ത്രംനിഷ്ഫലംലേശംകൃ
പയില്ലാത്തവൻഗുരു * ബ്രഹ്മവിദ്യോപദേഷ്ടാവാംഗുരുകാരുണികൻ
ത്രയോം ശ്രീമാനാമീശനോടൊപ്പംകൃപയുള്ളവനാസ്സരും * ബഹുജന്മ
ങ്ങളിൽധമ്മമനുഷ്ഠിച്ചുള്ളവക്കുതാൻ അതിങ്കൽശ്രദ്ധയുണ്ടാകുമല്ലാ
ത്തോക്കില്ലനിശ്ചയം * അവക്കധികമജ്ഞാനംകൊണ്ടുണ്ടാംദോഷ
ബുദ്ധിയും ബ്രഹ്മജ്ഞാനംഭവിക്കില്ലദോഷയുക്തക്കുന്നിണ്ണയം * ശിരോ
വ്രതസ്നാതരായിട്ടുള്ളോർതാനധികാരികൾ ബ്രഹ്മവിദ്യോപദേശത്തി
ന്നായ്നിനയ്ക്കുകിൽനാരദ! * അനുഷ്ഠിക്കിൽഭക്തിയോടുംക്രുടിപ്പാശു
പതംവ്രതം ആയവക്കുപദേശിക്കാമെന്നുവേദാന്തശാസനം * ഇൗവ്ര
തംകൊണ്ടുമൂഢൻതന്നറിവില്ലായ്കപോയിടും അതുപോയാൽപാപി
യല്ലെന്നാണുവേദാന്തനിശ്ചയം * ത്രിപുണ്ഡ്റധാരണംചൊല്ലീടുന്നുജാ
ബാലശാഖയിൽ ത്ര്യംബകത്താൽതാരമോടശ്ശിവമന്ത്രത്തിനാലയും *
ത്രിപുണ്ഡ്റത്തെധരിക്കേണംഗൃഹസ്ഥാശ്രമിനിത്യവും അജപാമന്ത്ര
മോടൊത്തതാരത്രയസമന്വിതം * ധരിക്കേണംഭിക്ഷുവെന്നുചൊല്ലും
ജാബാലികീത്തതി സതാരംത്ര്യംബകംപിന്നെശിവമന്ത്രത്തൊടുംസദാ *
ത്രിപുണ്ഡ്റത്തെധരിക്കേണംവാനപ്രസ്ഥൻഗൃഹസ്ഥനും മേധാവീമ
ന്ത്രമോതീട്ടാബ്രഹ്മചാരിദിനംപ്രതി * ജലംചേത്തിട്ടുഭസ്മത്താൽത്രിപു
ണ്ഡ്റത്തെധരിക്കണം ശ്രേഷ്ഠനായുള്ളവിപ്രേന്ദ്രൻഭസ്മത്താൽതാൻ
ത്രിപുണ്ഡ്റകം വിലങ്ങത്തിൽധരിക്കേണംലലാടത്തിങ്കൽനിത്യവും *
മഹാദേവന്റെബന്ധത്താലതിങ്കൽചേച്ച്ഭംഗിയായ് ഉണ്ടായെന്നും
ത്രിപുണ്ഡ്റത്തെസ്വീകരിച്ചീടണംദ്വിജൻ ഭസ്മംകൊണ്ടാത്രിപുണ്ഡ്റ
ത്തെധരിച്ചീടുന്നുബ്രഹ്മനും * അതിനാൽവിപ്രരെല്ലാരുമത്തുനിത്യംധ
രിക്കണം വേദംചൊല്ലുന്നഭസ്മത്താൽത്രിപുണ്ഡ്റോദ്ധൂളനങ്ങളും *
തല്ലിംഗാച്ചനമത്തുംമോഹിച്ചിട്ടുംത്യജിക്കൊലാ സതാരമായ്ജപി
ച്ചിട്ടുത്ര്യംബകംമന്ത്രമുത്തമം * ഷഡക്ഷരമത്തുംഭക്തിയോടുക്രുടിജ
പിച്ചുടൻ * ലലാടത്തിൽമാറിടത്തിൽകൈകൾരണ്ടിലുമങ്ങനെ ധ
രിക്കണംത്രിപുണ്ഡ്റത്തെസന്യാസാശ്രമിനിത്യമായ് * ത്രിയായുഷേ
മന്ത്രമോനൻമേധാവീമന്ത്രമായതോ ചൊല്ലിദ്ധരിക്കണംഭസ്മംബ്രഹ്മ
ചാരിത്രിപുണ്ഡ്റമായ് * നമോന്തമാംശിവംകൊണ്ടുശൂദ്രൻസേ
വാപരായണൻ * ആചരിച്ചീടണംനിത്യംത്രിപുണ്ഡ്റാദ്ധൂളനങ്ങളേ

അന്യന്മാക്കൊക്കയുംമന്ത്രമെന്യേതാൻഭസ്മധാരണം * ഉദ്ധൂളനവുമവ്വണ്ണംചെയ്യണംഭക്തിയായ് മുനേ! ഉദ്ധൂളനംനൽത്രിപുണ്ഡ്റമിവരണ്ടും നിനയ്ക്കുകിൽ * സവ്വധമ്മങ്ങളിൽവച്ചുംശ്രേഷ്ഠമെന്നുനിനയ്ക്കണം അഗ്നിഹോത്രജമാംഭസ്മംവിരജാഗ്നിജമായതും* ഭക്തിയോടൊത്തെടുത്തിട്ടവശ്യംഞ്ഞംശുദ്ധഭാജനേ കയ്യുംകാലുംശുദ്ധമാക്കിബ് ഭക്ത്യാരണ്ടാചമിച്ചടൻ * എടുക്കണമതാപ്പഞ്ചബ്രഹ്മംകൊണ്ടിട്ടമന്ദമായ് പ്രാണായാമംമൂന്നുചെയ്തിട്ടഗ്നിയെന്നാദിയായിട്ടും * ഏഴ്മന്ത്രംകൊണ്ടുമൂന്നുവട്ടം തൊട്ടുജപിക്കണം താരമാചോമന്ത്രമോതിധ്യാനിച്ചിട്ടുംജപിക്കണം * സിതഭസ്മമെടുത്താദ്യമുടലിൽതേച്ചുവെങ്കിലോ വിപാപനായ് വിരജനായ് ഭവിക്കുംമാനുഷൻദ്രുഢം* ജലാധീശൻജഗന്നാഥൻവിഷ്ണുവേയോത്തനന്തരം അഗ്ന്യാദിമന്ത്രമോതീട്ടാഭസ്മത്തിൽചേക്കണംജലം * കഴുത്തലയിൽസാംബധ്യാനത്തോടൊത്തുതേക്കണം അബ് ഭാവനയൊടുംബ്രഹ്മമായീടുന്നവിഭൂതിയേ * നെററിവക്ഷസ്സിലുംസ്കന്ധങ്ങളിലും സ്വാശ്രമോചിതം • മദ്ധ്യമാനാമികാംഗുഷ്ഠംകൊണ്ടുസവ്യാപസവ്യമായ് * ത്രികാലത്തിങ്കലുംഭക്ത്യാത്രിപുണ്ഡ്റത്തെധരിക്കണം.

ശ്രീദേവിഭാഗവതം പതിനൊന്നാംസ്കന്ധം

ഭസ്മധാരണവിധി

ഒൻപതാമദ്ധ്യായം

---

## പത്താമദ്ധ്യായം.

---

ശ്രീനാരായണൻ പറഞ്ഞു.

ആഗ്നേയംഗൌണമജ്ഞാനധ്വംസകംജ്ഞാനസാധകം ഗൌണംഭസ്മംപലവിധംധരിക്കമുനിസത്തമ! * അഗ്നിഹോത്രാഗ്നിയും പിന്നെവിരജാഗ്നിജമായതും ഔപാസനസമുല്പന്നംസമിദഗ്നിസമുത്ഭവം * പചനാഗ്നിജവുംകാട്ടുതീയിൽനിന്നുളവായതും ധാത്യംത്രൈവണ്ണികക്കെല്ലാമഗ്നിഹോത്രജമായതും * വിരജാഗ്നിജമായുള്ളഭസ്മവുംകേൾക്ക നാരദ! ഔപാസനാഗ്നിസംഭൂതംഗൃഹസ്ഥക്കുത്തമംതുലോം * സമിദഗ്നിസമുല്പന്നംബ്രഹ്മചാരിക്കുയോഗ്യമാം ശൂദ്രക്കുശ്രോത്രിയാഗാരപചനാഗ്നിസമുത്ഭവം * അന്യന്മാക്കൊക്കയുംദാവാനലഭസ്മംധരിച്ചിടാം കാലംചിത്രാപൌണ്ണമാസി, ദേശംതാൻവാണിടുംസ്ഥലം * ക്ഷേത്രമാരാമവുംകാടുമധികംശുഭമുത്തമം ത്രയോദശിയതിൽസ്നാനംചെയ്തുതൻനിത്യകമ്മവും * ഗുരുവേപ്പോയ് പ്രണാമനംചെയ്തുവാങ്ങിട്ടനുജ്ഞയും

വിശേഷപൂജയുംചെയ്തു വെള്ളവസ്ത്രംധരിച്ചുമേ * വെൺമാലഗന്ധവുംപൂണ്ടുശുദ്ധയജ്ഞോപവീതിയായ് ദർഭാസനത്തിൽവാണിട്ടുധരിച്ചാട്ടർഭമുഷ്ടിയും * പ്രാണായാമംമൂന്നുചെയ്തു പ്രാങ്മുഖോദങ്മുഖോഥവാ ധ്യാനിച്ചുസാംബശിവനേതദനുജ്ഞയെവാങ്ങിയും * മരണത്തോളമോപന്ത്രണ്ടബ്ദമോ പാതിമാത്രമോ അതിൽപാതിഅതിൽപാതിതാനോപിന്നൊരുവർഷമോ * ആറുമാസംമൂന്നുമാസമൊരുമാസംവരയ്ക്കുമോ പന്ത്രണ്ടുനാളാറുനാളോമൂന്നുനാംദിനമേകമോ * സങ്കല്പംതന്നിലപോലെദൃഢമായ് ചെയ്തുകൊള്ളണം ഈവ്രതംജ്ഞാൻദീക്ഷയോടുമനുഷ്ഠിക്കുന്നുവെന്നതായ് * വിധിപോൽവിരജാഹോമത്തിന്നായഗ്നിചമയ്ക്കണം ഹോമിക്കണംവിധിക്കൊപ്പംസമിദാജ്യഹവിസ്സുകൾ * തത്വശുദ്ധിക്കുവേണ്ടിട്ടപ്പൌർണ്ണമാസിക്കുമുമ്പുതാൻ മൂലമന്ത്രംകൊണ്ടുവേണംഹോമമെല്ലാംനടത്തുവാൻ * ഓത്രംകൊണ്ടാദേഹതത്വമശേഷംശുദ്ധമാകുവാൻ പഞ്ചഭൂതങ്ങളുംപിന്നെയഞ്ചുകർമ്മേന്ദ്രിയങ്ങളും * ജ്ഞാനേന്ദ്രിയങ്ങളായിട്ടുവിളങ്ങുന്നവയഞ്ചുമേ തൊലിതൊട്ടേഴുധാതുക്കളുംപഞ്ചപ്രാണങ്ങളായതും * മനംബുദ്ധിയഹങ്കാരംഗുണംപ്രകൃതിപൂരുഷർ രാഗംവിദ്യാകലാപിന്നെനിയതിഃകാലമായതും * മായാപിന്നെശുദ്ധവിദ്യാമഹേശ്വരസദാശിവർ ശക്തിയശ്ശിവതത്വംകേൾതത്വങ്ങളിവയാസ്സുരും * ഹോമിക്കിൽവിരജംമന്ത്രംഹോതാവുംശുദ്ധനായിടും എടുത്താഗോമയംപിന്നെമന്ത്രംചൊല്ലിയുരുട്ടണം * അന്നത്ഗ്നിയിൽരക്ഷിച്ചുവെച്ചുശിഷ്ടഹവിസ്സിനേ ചതുർദ്ദശിപ്രഭാതത്തിൽമുൻപോലെല്ലാംനടത്തണം * ഉപവാസത്തൊടുംകൂടികഴിച്ചീടണമാദ്ദിനം പ്രാതഃകാലേപൌർണ്ണമിയിൽചെയ്കാഹോമംനിറുത്തണം * അഗ്നിദേവവിസർജ്ജിച്ചാഭസ്മമെല്ലാമെടുക്കണം പിന്നെജ്ജടാധാരിയായോമുണ്ഡനായോകുളിച്ചുടൻ * വസ്ത്രമൊന്നുംധരിക്കാതെലജ്ജയില്ലെന്നിരിക്കകിൽ അല്ലന്നാകിൽധരിച്ചിട്ടുചീരമോകാവിവസ്ത്രമോ * ഏകവസ്ത്രംമേഖലനൽദണ്ഡിയിവകളോടുമായ് തൻപാദങ്ങൾകഴുകിരണ്ടാചമിച്ചുഴലാക്കയും * വിരജാനലസംഭൂതമാകുമാഭസ്മമുത്തമം അഗ്നിയെന്നാദിയായുള്ളോരാറുമന്ത്രങ്ങളാൽക്രമാൽ * തലതൊട്ടിട്ടുകാലോളമന്തരംവിട്ടുതേയ്ക്കണം ഉദ്ധൂളനംചെയ്യണമാഭസ്മംകൊണ്ടിട്ടുപിന്നെയും * സതാരശിവമന്ത്രത്താൽസർവ്വാംഗത്തിലുമൊന്നുപോൽ ധരിക്കണംമന്ത്രമോടത്രിപുണ്ഡ്രമതുമങ്ങനേ * ശിവഭാവത്തെയാന്നിട്ടാചരിക്കശിവഭാവവും ത്രിസന്ധ്യക്കുംവേണമേവമിതാംപാശുപതംവ്രതം * ഭുക്തിമുക്തിപ്രദംപിന്നെപശുത്വത്തെകളഞ്ഞിടും പശുത്വ

ത്തെപ്പോക്കുകയാലാണീപ്പാശുപതാഖ്യയും * പൂജനീയൻമഹാദേവൻലിംഗമൂർത്തിസദാശിവൻ ഭസ്മസ്നാനംമഹാപുണ്യംസർവ്വസൌഖ്യകരംപരം * ആയുഷ്യംബലമാരോഗ്യായശശ്രീപുഷ്ടിവർദ്ധനം രക്ഷക്കുമംഗലത്തിനുംസമ്പത്തിനുമിതുത്തമം * ഭസ്മധാരിക്കവനീടാമഹാമാധിഭേയംമുനേ! ശാന്തികംപൌഷ്ടികംഭസ്മംകാമദംമൂന്നുമാതിരി.

ശ്രീദേവീഭാഗവതം പതിനൊന്നാംസ്കന്ധം

ഭസ്മമാഹാത്മ്യം

പത്താമദ്ധ്യായം

---

## പതിനൊന്നാമദ്ധ്യായം

---

നാരദൻ പറഞ്ഞു

ഭസ്മത്തിനുപറഞ്ഞീടുംമൂന്നുമാതിരിയെങ്ങനെ അതെന്നോടു ചൊല്ലേണംകേൾപ്പാൻകൌതുഹലംതുലോം.

നാരായണൻ പറഞ്ഞു.

ഭസ്മത്തിൻമൂന്നുവിധവുംപറയാംകേൾക്കനാരദ! മഹാപാപക്ഷയകരംമഹാകീർത്തികരംപരം * ഗോമയംയോനിയിൽനിന്നുകൈകൾകൊണ്ടുഗ്രഹിച്ചുടൻ ബ്രാഹ്മമന്ത്രങ്ങളാൽചുട്ടാൽശാന്തികംഭസ്മമാണത് * ഭൂസ്പർശമെന്നിയേവാനിൽനിന്നെടുത്തിട്ടഗോമയം ഷഡക്ഷരഷഡംഗത്താൽദഹിപ്പിച്ചിട്ടെടുക്കണം * അബ് ഭസ്മംതാൻകാമദേകംപൌഷ്ടികംമുനിസത്തമ! പ്രാസാദത്താൽദഹിപ്പിക്കിലാഭസ്മംതന്നെകാമദം * ഭസ്മവ്രതപരൻശുദ്ധനായിനേരത്തെഴീറ്റുപോയ് തൊഴുത്തിൽചെന്നുപശുവിൻകൂട്ടത്തെപ്രണമിച്ചുടൻ * പൈക്കൾക്കുള്ളനിറംനോക്കിഗോമയത്തെഗ്രഹിക്കണം വെളുത്തഗോവുവിപ്രനുംക്ഷത്രിയനുചുവന്നതും * പീതവർണ്ണംവൈശ്യനുംനൽകൃഷ്ണംശൂദ്രനുമാസ്ഥിതം വാവുരണ്ടഷ്ടമിയുമിദ്ദിനങ്ങളിൽവിശുദ്ധനായ് * പ്രാസാദമന്ത്രമോതിക്കൊണ്ടെടുത്താനല്ലഗോമയം ഹൃദയത്ത്യാദിമന്ത്രത്താലുരുട്ടിശ്ശുദ്ധമായിടും * നല്ലദേശമതിൽസൂര്യശ്മേത്തട്ടിച്ചുണക്കണം ഉമിയോപതിരോചത്തശ്രോത്രിയാഗ്നിയതിങ്കലോ * കാട്ടുതീയതിലോസപ്രാസാദമായതുവയ്ക്കണം ശിവബീജംമന്ത്രവുമാവഹനിയിൽവിന്യസിക്കണം * എടുക്കണംഭസ്മവുമാവഹനികുണ്ഡത്തിൽനിന്നുതാൻ സപ്രാസാദംപുത്തനായപാത്രത്തിലതുവച്ചുടൻ * രാമച്ചംചന്ദനംനല്ലകേതകീപുഷ്പമായതും കുങ്കുമപ്പൂക്കളും നല്ലസുഗന്ധദ്രവ്യമാകയും * നിക്ഷേപിച്ചീടണംസദ്യോജാതമന്ത്രത്തൊടായതിൽ ജലസ്നാനംമുൻപുചെയ്തമ്പ് ഭസ്മസ്നാനംകഴിക്കണം *

ചെയ്യണം ഭസ്മസ്നാനം ജലസ്നാനവിഹീനനും കൈകാൽ ശുദ്ധീകരിച്ചീശാനമന്ത്രമേകക്കശിരസ്സിലായ് * പിന്നെ തൽപുരുഷം കൊണ്ടുവെക്കണം തൻ മുഖത്തിലും അഘോരം കൊണ്ടു ഹൃദയേ വാമം ചൊല്ലീട്ടു നാഭിയിൽ * സദ്യോമന്ത്രം കൊണ്ടു സർവ്വാംഗവും തേച്ചീടണം ബുധൻ വിഴപ്പൂവാററിപുതുതാം വസ്ത്രമൊന്നതും ധരിക്കണം * കയ്യും കാലും ശുദ്ധമാക്കീട്ടാചമിച്ചു പിന്നെയും ഭസ്മോദ്ധൂളനഹീനനാത്രിപുണ്ഡ്രത്തെ വിധിച്ചത് ഉച്ചയ്ക്കുമുൻ സജലമായ് പിന്നെ നിർജ്ജലമായുമേ തർജ്ജന്യനാമികാമദ്ധ്യമങ്ങൾ കൊണ്ടു ധരിക്കണം * തലയിൽ നെററിയിൽ കണ്ണുകളിൽ കണ്ഠത്തിലങ്ങനെ ഹൃദയത്തിൽ ബാഹുവിങ്കൽ ന്യാസസ്ഥാനങ്ങൾ തന്നിലും * അഞ്ചംഗുലികളാൽ ശീർഷസപ്രാസാദം ന്യസിക്കണം മൂന്നംഗുലികളാൽ ഫാലേ ശിരോമന്ത്രമുരച്ചുമേ * സദ്യം കൊണ്ടു വലം കാതിൽ വാമത്തിൽ വാമദേവനാൽ അഘോരം കൊണ്ടു കണ്ഠത്തിൽ തൊടണം മദ്ധ്യമത്തിനാൽ * ഹൃദയം കൊണ്ടു ഹൃദയേ ന്യാസമംഗുലിമൂന്നിനാൽ ന്യസിക്കണം വലങ്കയ്യിൽ ശിഖാമന്ത്രേണ ദേശികൻ * ഇടംകയ്യിൽ മൂന്നു വിരൽ കൊണ്ടിട്ടു കവചത്തിനാൽ നാഭിയിങ്കൽ മദ്ധ്യമയാമീശാനം കൊണ്ടു മങ്ങനെ * ബ്രഹ്മവിഷ്ണുമഹേശന്മാരതു ത്രിപുണ്ഡ്രത്തിന്റെ രേഖകൾ ആദ്യം ബ്രഹ്മാ പിന്നെ വിഷ്ണു പിന്നീടു മഹേശ്വരൻ * ന്യസിക്കിലേകാംഗുലിയാലതിൻ ദേവതയീശ്വരൻ വിധിയെവം ശിരസ്സിങ്കൽ ലലാടത്തിലുമീശ്വരൻ * കണ്ണുകൾക്കു ശശി നീ ദേവർ കണ്ഠത്തിൽ ഗണനായകൻ ഉദ്ധൂളനം ചെയ്യുകതീ ക്ഷത്രിയാദി ത്രിജാതികൾ * ശൂദ്രരെല്ലാം മന്ത്രമെന്യേ ചെയ്യണം ഭസ്മധാരണം മററുള്ളോർക്കും ശുദ്ധഭസ്മം മന്ത്രമെന്യേ ധരിച്ചിടാം *

ശ്രീദേവീഭാഗവതം പതിനൊന്നാം സ്കന്ധം

ഭസ്മമാഹാത്മ്യം

പതിനൊന്നാമദ്ധ്യായം

---

## പന്ത്രണ്ടാമദ്ധ്യായം.

---

ശ്രീനാരായണൻ പറഞ്ഞു

ദേവർഷേ! കേൾക്ക ചൊല്ലീടാം ഭസ്മോദ്ധൂളനജം ഫലം രഹസ്യമാണത്യന്തം സർവ്വകാമഫലപ്രദം * എടുക്കണം വാനിൽ വച്ചു കപിലാഗോവു തന്നുടെ ഉണക്കം നന്നാവും ദുർഗ്ഗന്ധവുമില്ലാത്ത ഗോമയം * ഭുവി

ൽപതിച്ചവനാകിൽമേലുംകീഴുംത്യജിക്കണം അതുതട്ടീട്ടമന്ത്രത്താ
ടിടണംശുദ്ധവഹ്നിയിൽ* എടുത്തുമണ്ണാൽമൂടീട്ടുദൃഢമായ് ശുദ്ധമായു
ള്ളതാം വൃത്തിയായുള്ള പാത്രത്തെക്കഴികീട്ടതിൽ വയ്ക്കണം * മന്ത്രങ്ങ
ളെവിന്യസിച്ചവെണ്ണമായതിൽവയ്ക്കുവാൻ സ്വർണ്ണംതാമ്രംമണ്ണു പ
ന്ദ്രമീവകപാത്രവും * ഭസ്മംവയ്ക്കാൻമററുശുദ്ധപാത്രങ്ങളുമായിടാം
ശുദ്ധമാംപട്ടുവസ്ത്രം ഭസ്മത്തെധനമെന്നപോൽ * ഭസ്മംധരിക്കണം
നാത്രക്കാരന്നേത്ര്യന്നേരം നിക്ഷേപിക്കായ്കശുദ്ധരേ ശുദ്ധമില്ലാത്ത
ദിക്കിലും അശുദ്ധാംഗസ്പൃശ്മാകാകളയായ്ക്കകടക്കാരാ * വിനിയോ
ഗിക്കണംഭസ്മമെടുത്തിട്ടുസമന്ത്രകം സ്മൃതിപുരാണോതിനെൻഭസ്മം
ധരിക്കാവിധിയിന്നത്താൻ * ആചരിച്ചീടിലീവണ്ണംദേവികേശി
വതുല്യനായ് ശൈവരാർജ്ജിച്ചഭസ്മത്തെവൈദികർശിവസന്നിധൌ*
പൂജിച്ചേറയപേക്ഷിച്ചുവാങ്ങാംഭക്തിപുരസ്സരം തന്ത്രോക്താമെപോ
ൽതാന്ത്രികന്മാർസമ്പാദിച്ചവിഭൂതിയെ * എട്ടിക്കിൽവരേള്ളകിയാലും
വാങ്ങീടരുതുവൈദികർ ശൂദ്രർകാപാലികർപിന്നെപാഷണ്ഡികളുമ
ന്യരും * ധരിക്കണംത്രിപുണ്ഡ്രത്തെലംഘിക്കരുതൊരിക്കലും വേദ
ത്തിൻവിധിലംഘിക്കിൽഭ്രഷ്ടനായ്ഭവിച്ചിടും * അനാശ്യമായതിൻമൂ
ലംത്രിപുണ്ഡ്രോദ്ധൂളനങ്ങളെ സമന്ത്രമാചരിക്കായ്കിൽദുഷ്ടനായിട്ടു
മാദ്വിജൻ * ഭക്തിവിട്ടാചരിച്ചീടിലത്രിപുണ്ഡ്രോദ്ധൂളനങ്ങളെ
ജന്മംകോടികഴിഞ്ഞാലുംമുക്തിയുണ്ടാകയില്ലതാൻ * ഭക്തിയോടൊ
ത്തുഭസ്മത്തെധരിച്ചീടാതിരിക്കകിൽ പന്നിക്കൊപ്പമവൻജന്മംനിഷ്ഫ
ലംമുനിസത്തമ! * ഇരുന്നീടുന്നേതുമർത്ത്യൻതൻദേഹംഭസ്മമെന്നിയേ
അദ്ദേഹത്തെശ്മശാനംപോൽനോക്കീടരുതുസത്തുകൾ * ഭസ്മശൂന്യം
നെററിനിന്ദ്യമശിവാലയംപോലെവും ശിവനെയാശ്രയിക്കാത്തവിദ്യജന്മ
വുമങ്ങനെ * ത്രിപുണ്ഡ്രത്തെനിന്ദചെയ്വോർശിവനെനിന്ദചെയ്വവർ
ഭക്തിയോടുധരിക്കുന്നോർശിവൻതന്നെധരിപ്പവർ * ശോഭിക്കുന്നില്ലെ
പ്രകാരാഗ്നിയില്ലാത്തഭൂസുരൻ ശിവാർച്ചനംഭസ്മഹീനമെല്ലാത്തിനുമ
ത്തേവിധം* ആചരിക്കായ്കിലോഭക്ത്യാ ത്രിപുണ്ഡ്രോദ്ധൂളനങ്ങളേ അ
വൻമൻപിൽചെയ്തതെല്ലാംവിപരീതത്തിലായിടും * ത്രിപുണ്ഡ്രമാ
മന്ത്രഭസ്മത്താൽധരിച്ചീടാതിരിക്കകിൽ അനർത്ഥമായ് ഭവിച്ചീടുംവേദ
കർമ്മങ്ങളൊക്കയും* ചെയ്യാത്തപോൽചെയ്തതെല്ലാംകേൾക്കിൽകേൾ
ക്കാത്തപോലെയും പഠിക്കാത്തതുപോലതന്നെഭവിച്ചീടുംപഠിക്കിലും *
വേദംയാഗംതപംദാനമിവയെല്ലാംവൃഥാവിലെ വ്രതോപവാസവുംനൂ
നംധരിക്കായ്കിൽത്രിപുണ്ഡ്രകം * ഭസ്മധാരണമെന്യേതാൻമുക്തിയി
ച്ഛിച്ചിടുന്നവൻ വിഷംപാനംചെയ്തതിൻറദീർഘായുസ്സാഗ്രഹിപ്പവ

ൻ *ത്രിപുണ്ഡ്റധാരണംസൃഷ്ടിവ്യാജാൽസ്രഷ്ടാവുമോതിനാൻ നിർമ്മിച്ചാൻനെററിത്തിയ്ക്കായ്മേല്പോട്ടല്ലല്ലവൃത്തമായ് * തിര്യഗ്രേഖകളുംകാണുന്നൂലലാടത്തിങ്കലാക്കമേധരിക്കുന്നില്ലമൂർഖന്മാരെന്നാലുംനൽത്രിപുണ്ഡ്രകം * ധ്യാനമല്ലാതപസ്സല്ലജ്ഞാനമല്ലല്ലമോക്ഷവും ത്രിപുണ്ഡ്രമെന്നിയേവിപ്രനനുഷ്ഠിക്കുന്നതൊന്നുമേ * ഭ്ര ദുഃമാതാൻശൂദ്രനെമ്മട്ടനർഹനതുപോലവേ അനർഹൻതാൻത്രിപുണ്ഡ്റത്തെധരിക്കൊല്ലുള്ളവിപ്രനും * കൈകാൽശുദ്ധീകരിച്ചാചമിച്ചുപ്രാങ്മുഖനായുടൻസപ്രാണായാമസങ്കല്പംഭസ്മസ്നാനംകഴിക്കണം * അഗ്നിഹോത്രജമാംശുദ്ധമാംഭസ്മമെടുക്കണം ഈശാനമന്ത്രസഹിതംശിരസ്സിങ്കൽധരിക്കണം * മുഖത്തിങ്കൽതല്പുരുഷംജപിച്ചിട്ടമതേവിധം അഘോരംകൊണ്ടുവക്ഷസ്സിൽവാമത്താൽഗുഹ്യമായതിൽ * സദ്യോജാതംകൊണ്ടുരണ്ടുപാദത്തിങ്കലുമങ്ങനെ പ്രണവംകൊണ്ടംഗമെല്ലാമുദ്ധൂളനമനന്തരം * ഇതാണാഗ്നേയമാംസ്നാനമെന്നോതുന്നുമഹർഷിമാർ സർവ്വകർമ്മസമൃദ്ധിക്കമിതുചെയ്യുന്നമാദ്യമായ് * പിന്നെക്കൈകാൽശുദ്ധമാക്കീട്ടാചമിച്ചുവിധിപ്പടി ത്രിപുണ്ഡ്റംനെററിയിൽവക്ഷസ്സിങ്കൽകണ്ഠത്തിങ്കലും * പഞ്ചബ്രഹ്മമന്ത്രമോതിബ്ഭസ്മംകൊണ്ടുധരിക്കണം ഈത്രിപുണ്ഡ്റംധരിച്ചെന്നാൽശുദ്ധമാംസർവ്വകർമ്മവും * ശൂദ്രൻകയ്യിൽനിന്നുശൂദ്രൻഭസ്മംവാങ്ങിധരിക്കൊലാ അഗ്നിഹോത്രജമാംഭസ്മംധരിക്കിൽസർവ്വകർമ്മവും *ഫലിക്കുമല്ലയെന്നാകിൽഫലിച്ചീടില്ലൊരിക്കലും സത്യംശൌചംജപംഹോമംതീർത്ഥംനൽദേവപൂജയും * സർവ്വവുംനിഷ്ഫലംഭസ്മംധരിച്ചീടാതിരിക്കുകിൽ വിപ്രശ്രേഷ്ഠൻഭസ്മരുദ്രാക്ഷങ്ങളെന്നുംധരിപ്പവൻ * ദാരിദ്ര്യരോഗദുഃഖങ്ങളാവവന്നുനശിച്ചുപോം പരബ്രഹ്മത്തെയാന്നീടുംപുനരാവൃത്തിയെന്നിയേ * അല്പംകതിശുദ്ധനേത്രാംശപൂജിക്കുംസുരർവിപ്രരും ശ്രാദ്ധംയാഗംജപംഹോമംവൈശ്വദേവംസുരാർച്ചനം * ഭസ്മധാരിയിവയെല്ലാംശുദ്ധൻമൃത്യുവെവെല്ലുവോൻ ഭസ്മധാരണമാഹാത്മ്യം നിനക്കിനിയുമോതിടാം.

ശ്രീദേവിഭാഗവതം പതിനൊന്നാംസ്കന്ധം

ഭസ്മമാഹാത്മ്യം

പന്ത്രണ്ടാമദ്ധ്യായം.



## പതിമൂന്നാമദ്ധ്യായം

ശ്രീനാരായണൻപറഞ്ഞു

മഹാപാതകസംഘങ്ങളുപപാതകവർഗ്ഗവും ഭസ്മംകൊണ്ടുനശിച്ചീടും സത്യംസത്യമസംശയം * ഒരുവട്ടംധരിച്ചീടിൽതൽഫലംഞാൻപറ

ഞ്ഞിടാം ജ്ഞാനമുംയതികൾക്കെല്ലാംവനസ്ഥൎക്കുവിരക്തിയും * ഗ്രഹ
സ്ഥന്മാൎക്കുപ്രകാരംധൎമ്മവൃദ്ധികരംമുനേ! ബ്രഹ്മചൎയ്യാശ്രമസ്ഥൎക്കാസ്വാ
ധ്യായംനൽകീടുന്നതും * ശൂദ്രൎക്കുവൃന്ത്യദംനിത്യമന്യൎക്കുംപാപനാശനം
ഭസ്മോദ്ധൂളനവുംപിന്നെതിൎയ്യക്കാകുംത്രിപുണ്ഡ്രവും * രക്ഷക്കായ്സ
ൎവ്വഭൂതൎക്കുംവിധിച്ചൂവൈദികീശ്രുതി ഭസ്മോദ്ധൂളനവുംപിന്നെതിൎയ്യക്കാ
കുംത്രിപുണ്ഡ്രവും * യാഗത്തിനൊത്തശേഷൎക്കുംവിധിച്ചൂവൈദികീ
ശ്രുതി ഭസ്മോദ്ധൂളനവുംപിന്നെതിൎയ്യക്കാകുംത്രിപുണ്ഡ്രവും* അശേഷ
ധൎമ്മമായിട്ടുവിധിച്ചൂവൈദികീശ്രുതി! ഭസ്മോദ്ധൂളനവുംപിന്നെതിൎയ്യ
ക്കാമത്രിപുണ്ഡ്രവും ശിവലിംഗത്തിനായിട്ടുവിധിച്ചൂവൈദികീശ്രുതി
ഭസ്മോദ്ധൂളനവുംപിന്നെതിൎയ്യക്കാമത്രിപുണ്ഡ്രവും*വിജ്ഞാനത്തിന്ന
ശേഷൎക്കുംവിധിച്ചൂവൈദികീശ്രുതി ശിവനുംവിഷ്ണുവുംപിന്നെബ്രഹ്മാ
വുംവജ്രപാണിയും * ഹിരണ്യഗൎഭൻതാനുംതദവതാരങ്ങളായിട്ടും ദേവ
ന്മാരുംധരിക്കുന്നത്രിപുണ്ഡ്രോദ്ധൂളനങ്ങളെ*ഉമയുംലക്ഷ്മിയുംവാണി
മററുള്ളാസ്തികരായെഴുംസൎവ്വനാരികളും ഭസ്മംധരിക്കുന്നത്രിപുണ്ഡ്രമാ
യ്*യക്ഷരാക്ഷസഗന്ധൎവ്വസിദ്ധവിദ്യാധരാദ്യരും മുനിമാരുംധരിക്കുന്ന
ത്രിപുണ്ഡ്രോദ്ധൂളനങ്ങളെ*ബ്രാഹ്മണർ,ക്ഷത്രിയർവൈശ്യർ,ശൂദ്രർ
സങ്കരജാതികൾ ഭ്രഷ്ടന്മാരുംധരിക്കുന്നത്രിപുണ്ഡ്രോദ്ധൂളനങ്ങളെ*
ത്രിപുണ്ഡ്രോദ്ധൂളനംസന്തോഷത്തോടൊത്താചരിക്കുകിൽ വിശി
ഷ്ടരായവിദ്വാന്മാരവർതാനന്യരല്ലഹോ * ശിവലിംഗംവശ്യരത്നംമ
ന്ത്രംപഞ്ചാക്ഷരംതഥാ വിഭൂതിയൌഷധംമുക്തിസ്ത്രീയെതൻവശമാക്കു
വാൻ*വിദ്വാനോമൂൎഖനോഭസ്മധാരിയെങ്ങുഭുജിക്കുമോ മഹാദേവൻഭു
ജിച്ചീടുന്നില്ലിക്കിലുമയോടുമായ് ഭസ്മാസൎവ്വാംഗവുംതേച്ചോൻതൻപി
മ്പേപോയിടുന്നവൻ* മഹാപാപിയതെന്നാലുമചിരാൽപൂജ്യനായിടും
ഭസ്മംസൎവ്വാംഗവുംതേച്ചോൻതന്നെബ്ഭക്ത്യാസ്തുതിക്കുകിൽ മഹാപാപി
യുമത്യന്തംപൂജ്യനായ്തീൎന്നിടുംക്ഷണാൽ * ത്രിപുണ്ഡ്രധാരിക്കായിട്ടൊരി
ക്ഷമാത്രംകൊടുക്കിലും വേദപാഠഫലംശീഘ്രംത്രിപുണ്ഡ്രത്തെധരിക്കു
കിൽ എല്ലാമനുഷ്ഠിച്ചിട്ടുള്ളഫലവുംവന്നുചേൎന്നിടും* വാരാണൻകീകടദേ
ശത്തിൽനിത്യംഭൂതിവിഭൂഷണൻ മാനവൻകാശിയോടൊത്തൊരുത്തമ
ക്ഷേത്രമാണെത്രേ * വിലക്ഷണൻയോഗിയോടുദുശ്ശീലനാശീലയുക്തനോ
വിഭൂതിയെധരിക്കുന്നോൻപൂജ്യൻബ്രഹ്മാവിനൊപ്പമായ് *ഭസ്മത്തെവ്യാ
ജമായിട്ടുംധരിച്ചാലതിന്നിടുംഗതി നൂറുയാഗങ്ങൾചെയ്താലുംപ്രാപിച്ചീട്ടു
കയില്ലതാൻ സംസൎഗ്ഗംമീലിയാലോതാൻഭസ്മത്തെവിധിപ്പടി*ധരിക്കി
ലവനെന്നേപ്പോൽപൂജ്യനായിബ്ഭവിച്ചിടും ബ്രഹ്മവിഷ്ണുമഹേശൎക്കും
തൃപ്തിയുണ്ടാക്കിടുന്നതു * വാണീലക്ഷ്മിഗൌരികൾക്കുംതൃപ്തിയുണ്ടാകു

ങ്ങനം * മദ്ധ്യഭാഗേ പ്രവാളന്താൻ സദനങ്ങളുമങ്ങനെ തന്മദ്ധ്യത്തിങ്ക
ലുണ്ടഞ്ചു പഞ്ചഭൂതാധിനായകർ * ഏഴല്ലൊ ഭാഗഗനാരകത്താനാലാമ
ത്തുകംഭാളിക അഞ്ചാമത്തുമഹേശ്വർ പുഷ്പരാഗം പഞ്ചഭൂതനിർമ്മാനകരാം * പാ
ശാങ്കുശവരാഭീതിധരിച്ചുള്ള പാർശ്വബാഹുഭൂഷകർ ദേവീസമനാകൃതികൾ
നവയൌവനപൂർണ്ണകാം * പ്രവാളമതിൽ ചിന്തുള്ളിൽ നവരത്നവിനിർമ്മി
താ മഹാശാലം വിളങ്ങുന്നു ബഹുയോജനവിസ്തൃതാ * അമ്നായദേ
വികൾക്കുള്ള ഗൃഹങ്ങളതിലെത്രയോ തടാകങ്ങൾ പൊയ്കകളും നാ പര
താമയങ്ങൾ താൻ * ദേവി തന്നവതാരങ്ങളെല്ലാമുണ്ടാസ്ഥലത്തിലെ
യ് മഹാവിദ്യാവതാരങ്ങളുമുണ്ടെന്നറിഞ്ഞുകൊൾ * വാഹനഭൂഷണം
തൻ തൻ പരിവാരങ്ങളോടുമായ് കോടിസൂര്യപ്രഭയോടും ശോഭിച്ചീടു
ന്നിതായവർ * ഏഴുകോടി മഹാമന്ത്രദൈവതങ്ങളുമങ്ങനെ നവരത്നാ
മതിലുള്ളിൽ ചിന്താമണിഗൃഹം വരം * അതിലുള്ളവയെല്ലാം താൻ
ചിന്താമണിവിനിർമ്മിതം സൂര്യോൽഗാരോപലം ചന്ദ്രോൽഗാരത്നാ
ങ്ങൾ കൊണ്ടുമേ * ,വിദ്യുൽപ്രഭോപലം കൊണ്ടും സംഖ്യയറ്റുണ്ടു തൂണു
കൾ അപ്രതൻപ്രഭയാൽ കാണില്ലതിങ്കലൊരു വസ്തുവും.

ശ്രീദേവീഭാഗവതം പന്ത്രണ്ടാം സ്കന്ധം
പത്മരാഗാദിപ്രകാരവർണ്ണനം
നാലാമദ്ധ്യായം

## അഞ്ചാമദ്ധ്യായം.

വ്യാസൻ പറഞ്ഞു

അത്രതാൻ ദേവി തൻ ഗേഹം മദ്ധ്യേ ശോഭിച്ചിടുന്നതെ അസംഖ്യം
തൂണുകൾ ചേർന്നിട്ടതിങ്കൽ നാലു മണ്ഡപം * ശൃംഗാരമണ്ഡപം പി
ന്നെ മുക്തിമണ്ഡപമങ്ങനെ ജ്ഞാനമണ്ഡപമാകുന്നു മൂന്നാമത്തേതു ഭൂപോ
ത്തമ! * ഏകാന്തമണ്ഡപം നാലാമതായിട്ടും പറഞ്ഞിടും നാനാവിതാ
നയുക്തങ്ങൾ സുഗന്ധങ്ങൾ നിറഞ്ഞവ * കോടിസൂര്യപ്രഭയോടും ശോ
ഭിച്ചീടുന്നിതായവ അവയ്ക്കു ചുറ്റും കാശ്മീരമല്ലികാകുന്ദവാടികൾ *
വാണീടുന്നവയിൽ ഗന്ധമൃഗങ്ങൾ സംഖ്യയെന്നിയേ കസ്തൂരി തൊട്ടു
ഗന്ധങ്ങൾ സ്രവിച്ചുംകൊണ്ടു മന്നവ!* മഹാപത്മാടവീ നല്ലതൊന്നു സോ
പാനനിർമ്മിതാ സുധാരസം കൊണ്ടു പൂർണ്ണാ ഭൃംഗാരാവസമന്വിതാ* ഹം
സാദികീർണ്ണാ നൽഗന്ധങ്ങളാൽ പൂരിതയെങ്ങുമേ മണിദീപം വാടികത
ൻ സുഗന്ധത്താൽ സുവാസിതം * ശൃംഗാരമണ്ഡപത്തിങ്കൽ ഗാനങ്ങ

ള്ളുന്ന ദേവിമാർ സാമാജികർ ദേവവരർ മദ്ധ്യത്തിൽ ജഗദംബിക * മുക്തിയേകുന്നനൻ മുക്തിമണ്ഡപത്തിങ്കലംബിക ജ്ഞാനോപദേശം ചെയ്യുന്നു ജ്ഞാനമണ്ഡപമാന്തിൽ * ഏകാന്തമണ്ഡപത്തിങ്കൽ ജഗദ്രക്ഷാവിചിന്തനം ചെയ്യുന്നു മന്ത്രിണിയോടും നിത്യമജ്ജഗദീശ്വരി * ചിന്താമണിഗൃഹത്തിങ്കൽ ശക്തിതത്ത്വാത്മകങ്ങളാം സോപാനങ്ങളും പത്തുമേറ്റമഞ്ചമേശോഭിച്ചീടുന്നവരും * ബ്രഹ്മാ വിഷ്ണു മഹാരുദ്രനീശ്വരൻ നാലുകാലുകൾ സദാശിവൻ പലകയാണേവമാമഞ്ചലക്ഷണം * ആമഞ്ചത്തിൽ വിളങ്ങുന്നു മഹാദേവൻ ജഗൽപ്രഭു ശ്രീദേവി താൻ സ്വലീലക്കായ് പുമാനായ്ത്തീർന്ന ശങ്കരൻ * സൃഷ്ട്യാദിയിലവൻ തന്നേ ദേവ്യുൽപ്പാംഗൻ മഹേശ്വരൻ കന്ദർപ്പദർപ്പാപോക്കീടും കോടികന്ദർപ്പസുന്ദരൻ * മുക്കണ്ണൻ പഞ്ചവദനൻ രത്നഭൂഷണഭൂഷിതൻ വരാഭയം മാൻമഴുവും ധരിപ്പോൻ നാലുകൈകളിൽ * പതിനാറുവയസ്സുള്ളോനെന്നും സർവ്വേശ്വരേശ്വരൻ കോടിസൂര്യപ്രതീകാശൻ ചന്ദ്രകോടിസുശീതളൻ * ശുദ്ധസ്ഫടികസംകാശൻ ത്രിനേത്രൻ ശീതളപ്രദൻ ആ കാമേശന്റെ വാമാങ്കേ വാഴുന്നുള്ള പരമേശ്വരി * നവരത്നങ്ങളും ചേർന്നുള്ള കാഞ്ചീദാമം ധരിച്ചവൾ തങ്കവും രത്നവും കൊണ്ടുള്ളംഗദങ്ങളുമങ്ങനേ * ഉജ്ജ്വലിക്കുന്ന ശ്രീചക്രത്താടങ്കങ്ങളണിഞ്ഞവൾ അഷ്ടമിച്ചന്ദ്രനെവെല്ലും ലലാടത്താൽ വിളങ്ങുവോൾ * തൊണ്ടിപ്പഴമൊത്തന്തിക്കും ചുണ്ടുകൊണ്ടുല്ലസിപ്പവൾ കുങ്കുമപ്പൊട്ടുകസ്തൂരിപ്പൊട്ടുകൊണ്ടും ലസിപ്പവൾ * ചിലക്കും നല്ല ചന്ദ്രന്മാർപോൽ ചൂഡാമണി കൊണ്ടുമേ ശുക്രക്ഷമൊത്തമൂക്കുത്തികൊണ്ടും ശോഭിച്ചിടുന്നവൾ * പതക്കം ചേർന്ന നൻമുത്തുമാലകളും കൊണ്ടു ഭാസുരാ ഗന്ധകുങ്കുമകർപ്പൂരലേപനാഞ്ചിതസുസ്തനി * വിചിത്രവേഷരുചിരാ കംബുകന്ധരയായവൾ മാതളക്കുരുവിനൊത്തപല്ലുകളും കൊണ്ടു ശോഭിതാ * അനർഘ്യരത്നസംയുക്തമകുടോല്ലാസിമസ്തകാ മത്താളിമാലാവിലസദളകാഢ്യമുഖാംബുജാ * നിഷ്കളങ്കശരച്ചന്ദ്രസമാനവിമലാനനാ * ഗംഗാജലച്ചുഴിക്കൊത്തനാഭികൊണ്ടുവിരാജിതാ * മാണിക്യരത്നാംഗുലീയലസദംഗുലിഭൂഷിതാ പുണ്ഡരീകദളാകാരനയനത്രയസുന്ദരീ * തേച്ചിട്ടത്തമഹാപത്മരാഗരത്നോജ്ജ്വലൽപ്രഭാ രത്നകിങ്കിണിചേർന്നുള്ള രത്നകങ്കണശോഭിതാ * മുക്താരത്നലസൽപാദസരശോഭിപദാംബുജാ രത്നാംഗുലിപ്രവിസ്തൃതപ്രഭാജാലലസൽകരാ * രത്നങ്ങളാൽ നെയ്ത്തായനൻറവുക്കധരിച്ചവൾ മല്ലികാഗന്ധമില്ലേമല്ലികാമാലചൂടിയോൾ * സുവൃത്തനിബിഡോത്തുംഗകുചഭാരാലസാശിവാ പാശാംകുശവരാഭീതി ചേർന്നവൾ നാലുകൈകളിൽ *

സർവ്വശൃംഗാരവേഷാഢ്യാസുകുമാരാംഗവല്ലരി സൌന്ദര്യധാരാസർവ്വ
സ്വാമിനിവ്യാജകരുണാമയീ * വാണിവീണയെനിന്ദിക്കുംവാങ്മാധുര്യ
കലർന്നവൾ കോടികോടിസ്സൂര്യചന്ദ്രകാന്തിമേൻപൂപരാ * ദാ
സിമാരാൽസഖികളാൽദേവാംഗനകളാലുമേ സർവ്വദേവതമാരാലുംചു
റ്റപ്പെട്ടുവസിപ്പവൾ * ഇച്ഛാജ്ഞാനക്രിയാരൂപശക്തികളോടുംചേർന്നി
രിപ്പവൾ ലജ്ജാതുഷ്ടിക്ഷമാപുഷ്ടികീർത്തികാന്തിദയാസ്മൃതി * ബുദ്ധി
മേധാലക്ഷ്മിയുമങ്ങതിൽമൂർത്തിയോടൊത്തു താൻ ജയാവിജയയുംപി
ന്നീടജിതാചാപരാജിതാ * നിത്യാവിലാസിനീദോഗ്ധ്രീയഘോരാതാമം
ഗലാനവാ ഇവപീഠശക്തികൾ സേവചെയ്തീടുന്നുണ്ടാമ്പോഴേ * ശം
ഖപത്മങ്ങൾനിധികൾദേവിതന്റെരണ്ടുഭാഗവും ഇരിക്കുന്നവയിൽനി
ന്നുംപ്രവഹിക്കുന്നിതാറുകൾ * നവരത്നമയമായ് സപ്തധാതു
ക്കളായുമേ സുധാസിന്ധുവിൽചെന്നുചേരുന്നദികളായവയു *
ഭുവനേശന്റെവാമാങ്കവാഴ്ചനള്ളുമനശ്വരി ദേവീസാംഗനാസ
ർവ്വേശനാണല്ലമറിയുന്നോർകൾ * ചിന്താമണിഗൃഹത്തിന്റെപ്രമാണംകേ
ൾക്കമന്നവ! സഹസ്രയോജനായാമമതിന്നുന്നതിയുംമഹത്തുകൾ * വി
സ്താരംമറ്റുസാലങ്ങൾക്കൊത്തുനന്നങ്ങിരട്ടിയായ് * ആധാരമന്യേവാ
നിൽതാൻശോഭിച്ചീടുന്നിതൊക്കയും * ഉണ്ടായിട്ടുന്ന സങ്കോചവികാ
സങ്ങളൊരോതരംപോൽ ജഗത്സൃഷ്ടിയാദ്യന്തരമണിദ്വീപിനുഭൂ
പ! * എല്ലാസ്സാലങ്ങളിൽവച്ചും ചിന്താമണിഗൃഹംതുലോം കാന്തിയു
ള്ളതതിൽകാന്തിമതിയാംദേവിയാം ചിതാൽ * ബ്രഹ്മാണ്ഡങ്ങളിൽവ
ർത്തിക്കുന്നദേവ്യുപാസകരായിട്ടും പുനരാഗമനമായോരുമുള്ളവരങ്ങ
നേ * ഇവരെല്ലാവർ മണിദ്വീപംപ്രാപിച്ചീടുന്നു മന്നവ! ദേവീപൂജ
യോടുംദേവിക്ഷേത്രദേഹംത്യജിക്കുകിൽ * അവരാവരവരുന്നതി
മണിദ്വീപിലസ്ഥിരം ഘൃതകുല്യാദുഗ്ധകുല്യാദധികുല്യാദിയുംസ്രുവാ * സു
ധാനദികൾവരെയുംപ്രവഹിക്കുന്നിതിങ്ങായ് ജംബൂരസങ്ങളാൽദ്രാ
ക്ഷാരസങ്ങൾകൊണ്ടുമങ്ങനെ * കൽപ്പവൃക്ഷങ്ങൾതൻവേഷങ്ങളോലുംനദി
കളുംബഹു കാമങ്ങളേകുംവൃക്ഷങ്ങൾ വാപീകൂപങ്ങളായതും * ഇഷ്ടം
പോൽഫലമേകിടുംകുറവൊട്ടുമവരില്ലതാൻ രോഗംജരാനരകളും സം
ഭവിക്കില്ലാരിക്കലും * കാമക്രോധാദികൾചിന്താമാത്രസർവ്വങ്ങളുമങ്ങ
നെ സസ്ത്രീകർകാന്തിയെഴുന്നോർയുവാക്കളിതുപോലവരും * എല്ലാരെ
ഴുംഭജിക്കുന്നഭുവനേശരിയംബയെ ചിലർസാലോക്യമാർന്നിട്ടുംചിലർ
സാമീപ്യമാർന്നുമേ * ചിലർസാരൂപ്യമോടൊത്തുംസായൂജ്യത്തൊടുമേ
ചിലർ ബ്രഹ്മാണ്ഡങ്ങളിൽവർത്തിക്കുന്നോരുദേവതമാരുടെ * സമഷ്ടി

കളത്തിൽദേവീസേവയാവാണിടുന്നതേ മൂൎത്തിമത്തുകളായ്സപ്തകോടിമന്ത്രങ്ങളായതും * എല്ലാമഹാവിദ്യകളുംമായാശബളദേഹയായ്സാമ്യാവസ്ഥയെഴുംസാക്ഷാൽപരയേസ്സേവചെയ്യുവോർ * പറഞ്ഞുഞാനിപ്രകാരംമണിദീപംമഹത്തരം സൂൎയ്യനില്പിതിചില്ലഗ്നിചന്ദ്രന്മാമിന്നലായതും * അവക്കെല്ലാമിതിൻഭാസ്സിൽകോട്യംശംകാന്തിയേവിതു ചിലദേശംവിദ്രുമമ്പോലന്യംമരതകച്ഛവി * മിന്നലോടു.സൂൎയ്യനോടുംതുല്യമായ് ചിലഭാഗവും കോടിമിന്നൽപ്രഭയ്യോപ്പംചിലദേശംവിളങ്ങിടും * വജ്രംമാണിക്യവുംസിന്ദൂരവുംനല്ലിന്ദ്രനീലവും കാന്തികൊണ്ടുവിളക്കീടുന്നാദോദിക്കുകൾഭംഗിയായ് * ചിലദേശംസുവൎണ്ണംപോൽകാട്ടതീപോൽ ചിലസ്ഥലം ചന്ദ്രകാന്തംപോൽ ചിലേടം ചിലേടംസൂൎയ്യകാന്തിപോൽ * രത്നപൎവ്വതസംയുക്തംരത്നപ്രാകാരഗോപുരം രത്നപത്രഫലക്കൂട്ടംചേരുംവൃക്ഷങ്ങളായതും * ആടുന്നമയിലും പ്രാവുമെങ്ങുംശോഭിച്ചിരിപ്പതു ¦ പികാലാപംശ്രുകാലാപമിവയെക്കൊണ്ടുമുജ്ജ്വലം * തൽജലംചേൎന്നിട്ടുംപൊയ്കക്കൂട്ടത്താൽഭംഗിചേൎന്നതു സുഗന്ധത്തോടായവയിൽവികസിച്ചുല്ലസിച്ചിടും * പത്മഗന്ധംവിളങ്ങുന്നുനൂറുയോജനചുററിലും വൃക്ഷങ്ങളേചലിപ്പിക്കുംമന്ദമാരുതനോടുമായ് * ചിന്താമണിപ്രഭാജാലംവ്യാപിക്കുന്നംബരത്തിലായ് നാനാദിക്കുംവിളങ്ങുന്നുരത്നപ്രഭകളേററവും * വൃക്ഷക്കൂട്ടങ്ങൾതൻഗന്ധംധൂപങ്ങൾക്കൊത്തുമങ്ങനെ രത്നജാലകങ്ങളിൽനിന്നെഴുംകാന്തിമൂലമായ് * മണിദീപങ്ങളുംനന്നായ്ശോഭിച്ചീടുന്നിതെങ്ങുമേ സംപൂൎണ്ണമാകുമൈശ്വൎയ്യംശൃംഗാരങ്ങളശേഷവും * സൎവ്വജ്ഞതകളുംസൎവ്വതേജസ്സിൻറസമൂഹവും പരാക്രമങ്ങളുമതിൽസൎവ്വോത്തമഗുണങ്ങളും * ദയ,യീച്ചൊന്നവയ്ക്കുള്ളപൂൎത്തിയിട്ടിക്കിൽമന്നവ! രാജാനന്ദംമുതൽബ്രഹ്മാനന്ദംവരയുമുള്ളതാം * സൎവ്വാനന്ദങ്ങളുമിതിൽഭവിച്ചീടുന്നുനിശ്ചയം ഏവംവൎണ്ണിച്ചുഞാൻഭൂപ!മണിദീപംമഹത്തരം * ദേവിതൻശ്രേഷ്ഠമാംസ്ഥാനംസൎവ്വലോകോത്തമോത്തമം ഈസ്ഥാനത്തെസ്മരിച്ചാലുംനശിക്കുംപാപമൊക്കയും * മരിക്കുമ്പോൾസ്മരിച്ചെന്നാലതിങ്കൽചെന്നുചേൎന്നിടും ഈയദ്ധ്യായവുംനിത്യംശ്രദ്ധയോടുപഠിക്കുകിൽ * ഭൂതപ്രേതപിശാചാദിബാധയെല്ലാമകന്നുപോം പുത്തൻഗൃഹം ചമയ്ക്കുമ്പോൾവാസ്തുതൻബലിയിങ്കലും * പണിപ്പെട്ടുംപഠിക്കേണംകല്യാണംവന്നുകൂടിടും.

ശ്രീദേവീഭാഗവതം പന്ത്രണ്ടാംസ്കന്ധം

ചിന്താമണിഗൃഹവൎണ്ണനം

അഞ്ചാമദ്ധ്യായം

——— ൧ ———

## ആറാമദ്ധ്യായം

വ്യാസൻപറഞ്ഞു

ഏവംനിന്നോടുരച്ചേൻഞാൻനീചോദിച്ചതുമന്നവ! നാരായണൻമഹാത്മാവാംനാരദന്നുപറഞ്ഞതും * ദേവിതന്നീയുത്തമമാംപുരാണംകേട്ടംകിലാനരൻ കൃതകൃത്യനതായ്ദേവീപ്രിയനായിബ്ഭവിച്ചിടും * നിൻപിതാവിൻഗതിക്കായ്നീദേവിയാഗംകഴിക്കണം അവൻദുർമ്മൃതിയെപ്പററിദ്ദുഃഖിച്ചീടുന്നതെന്തിനായ് * സദ്യസ്സാത്തമമതാംദേവീമന്ത്രത്തെസ്വീകരിക്കുനീ വിധിപോലാചരിച്ചീടിൽജന്മസാഫല്യവും വരും.

സൂതൻപറഞ്ഞു

അതുകേട്ടാനൃപശ്രേഷ്ഠൻപ്രാർത്ഥിച്ചിട്ടാദരാൽതാൻ സ്വീകരിച്ചാൻമഹാമന്ത്രംദേവീപ്രണവനാമകം * ദീക്ഷാവിധിയോടുംകൂടിജനമേജയമന്നവൻ ധൌമ്യാദിമുനിമാരേയുംവരുത്തിനവരാത്രിയിൽ ദേവീയാഗംവിശേഷാൽമന്നിദയതാൻനടത്തിനാൻ ദേവിതൻസന്നിധാനത്തിൽദേവീഭാഗവതംനൃപൻ * വായിപ്പിച്ചീടിനാൻവിപ്രന്മാരെക്കൊണ്ടതിഭക്തിയായ് പൂജിപ്പിച്ചാൻബ്രാഹ്മണരേസ്സുവാസിനികളേത്തഥാ * കുമാരികളേവടുകരേനല്ലമാരികളേയുമേ തോഷിപ്പിച്ചാൻവിത്തദാനംകൊണ്ടിട്ടീയിവരേയുടൻ * യാഗമെല്ലാംകഴിഞ്ഞാസ്ഥാനത്തിൽമന്നനിരിക്കവേ ആകാശത്തിൽനിന്നിറങ്ങിവന്നുനാരദനാംമുനി * മഹതീവീണയുംമീട്ടിക്കൊണ്ടഗ്നിക്കുസമാനനായ് മുനിയേക്കണ്ടുരാജാവുമെഴീററാൻസംഭ്രമത്തോടും * ആസനാദ്യുപചാരങ്ങൾകൊണ്ടുപൂജകഴിച്ചുടൻ ചോദിച്ചാൻവന്നതിൻമൂലംകുശലപ്രശ്നപൂർവ്വമായ്.

രാജാവുപറഞ്ഞു

എങ്ങുനിന്നാഗമിക്കുന്നുഞാനെന്താണങ്ങേക്കുചെയ്യണം സനാഥൻ ഞാൻകൃതാർത്ഥൻഞാൻഭവാനിങ്ങാഗമിക്കയാൽ * നൃപൻതന്നീവാക്കുകേട്ടുപറഞ്ഞുമുനിനാരദൻ ദേവലോകത്തിൽഞാനിന്നൊരാശ്ചര്യം കണ്ടുതൽക്ഷണം * വിസ്മയിച്ചുനിന്നോടുപറവാനാഗമിച്ചുതേ ദുഷ്കർമ്മത്താൽദുർഗ്ഗതിപെട്ടോന്നിൻതാതനാംനൃപൻ * ശ്രേഷ്ഠമാംദിവ്യരൂപത്തെപ്രാപിച്ചാനിന്നമന്നവൻ അപ്സരസ്ത്രീകളുംദേവന്മാരുംവാഴ്ത്തിസ്തുതിക്കവേ * [illegible] വിമാനത്തിലേറിട്ടുമണിദ്വീപിൽഗമിച്ചവൻ ഇന്നുനീദേവീഭാഗവതംകേട്ടതിനാലെയുള്ളതാകർമ്മഫലമായ് * ദേവീനാഗര

ചെയ്ത ഫലംകൊണ്ടും സൽഗതിയാർന്നിത ധന്യൻ നീ കൃതകൃത്യൻ നീ സഫലം നിന്റെ ജന്മവും നരകോദ്ധരിച്ചു നിൻ താതനെ നൃപോത്തമ! ദേവലോകത്തിലധികാകീർത്തിയുണ്ടായിതേറ്റവ!

സൂതൻ പറഞ്ഞു.

മുനിതൻ വാക്കിനാൽ തൊണ്ട വിറച്ചു ജനമേജയൻ നമിച്ചാൻ ശ്രേഷ്ഠനാം വ്യാസമുനി തൻ പാദപങ്കജ * കൃതാർത്ഥനായി ഞാൻ നിന്റെ കൃപകൊണ്ടു മഹാമുനേ! നമിക്കാം ഞാനതല്ലാതെ പകരം ചെയ്യുവതെന്തുവാൻ? * അനുഗ്രഹിക്കുകെന്നെ നീയെല്ലാനേരവുമിങ്ങനെ രാജാവിൻ വാക്യമീവണ്ണം കേട്ടിട്ടാശീർവദിച്ചുടൻ * മൃദുവായ് ചൊല്ലിനാനേവം ഭഗവാൻ ബാദരായണൻ നീ സർവ്വവുമുപേക്ഷിച്ചു ദേവീപാദം ഭജിക്കണം * ശ്രീദേവീഭാഗവതവും നിത്യമായി പഠിക്കണം അംബായാഗമതും നിത്യം ഭക്തിയോടൊത്തു ചെയ്യണം * ക്ഷണം സംസാരബന്ധം പോയ് മുക്തനായ്ത്തീർന്നിടും ദൃഢം വിഷ്ണുരുദ്രാദികൾക്കെല്ലാം പുരാണങ്ങളിരിക്കിലും * ദേവീഭാഗവതത്തിന്റെ പതിനാറംശവും വരാ അതു വേദപുരാണങ്ങളെല്ലാറ്റിൽ വച്ചുമുത്തമം * സാക്ഷാൽ മൂലപ്രകൃതിയെ പ്രതിപാദിച്ചിട്ടുണ്ടിതിൽ അതുകൊണ്ടിതിനോടൊപ്പമാകില്ലൊരു പുരാണവും * വേദപാഠത്തിനൊത്തീടുമിതിൻ പാഠമതിൻ ഫലം വിബുധശ്രേഷ്ഠരിതിനെ പണിപ്പെട്ടും പഠിക്കണം * ജനമേജയനോടേവമോതീട്ടാ വ്യാസമാമുനി ധൌമ്യാദിമുനിമാരോടും സ്വസ്ഥാനത്തിനു പോയിതേ * ദേവീഭാഗവതത്തെ താൻ പ്രശംസിച്ചാർത്തമോദവാൻ രാജ്യത്തേയും രക്ഷ ചെയ്തു വസിച്ചാൻ ജനമേജയൻ ദേവീഭാഗവതം നിത്യം പഠിച്ചും കേട്ടുമങ്ങനെ.

ശ്രീദേവീഭാഗവതം പന്ത്രണ്ടാംസ്കന്ധം

ദേവീയാഗകരണം

ആറാമദ്ധ്യായം

---

## ഏഴാമദ്ധ്യായം

---

സൂതൻ പറഞ്ഞു.

ശ്രീമൽഭഗവതാഭിഖ്യം വേദസിദ്ധാന്തബോധകം വടപത്രശയിക്കുമ്പോൾ വിഷ്ണുവിന്നുക്തമംബയാൽ * ദേവീമുഖത്തിൽനിന്നുണ്ടായർദ്ധശ്ലോകസ്വരൂപമായ് നിർമ്മിച്ചാനതിനെ നൂറുകോടി വിസ്താരമായ് വിധി * ശുകനു വേണ്ടിത്തൽസാരമെടുത്താ വ്യാസമാമുനി

പതിനെണ്ണായിരം ഗ്രന്ഥം സ്കന്ധം പന്ത്രണ്ടിലായ് പുരാ * ശ്രീമൽദേ
വീഭാഗവതം നിർമ്മിച്ചാൻ മുനിവര്യർ! ഉണ്ടിന്നും ദേവലോകത്തിലത്
വിസ്താരമായ് ഭൂതലാം * ശുദ്ധം പാപഹരം പുണ്യം ഭോഗദായില്ലിതുപോ
ലെ വാ പ്രാപിച്ചീട്ടാം പലവേറുതോറും അശ്വമേധമതിൻഫലം * സപ്രസ്ഥാത
ണം പ്രാപ്യ സംബുദ്ധ്യാ പൂജിച്ചു ഭക്തിയായ് പൌരാണികന്നത്യന്തക
ങ്കണ്ണം പ്രത്തനിവ്വനായ് * എഴുതിച്ചോ തന്റെ കയ്യാലെഴുതീട്ടോ പൂര
ന്നാം സിംഹത്തോടൊപ്രൗഢപദിപ്പെരുന്നാസിദ്ധിനത്തിലായ് *
വക്താവിന്നീപുസ്തകത്തെ ദാനം ചെയ്ക സദക്ഷിണം സ്വാദ്ധ്യായാല
ങ്കാരം ചെയ്കകപിലഗോവോടും * അദ്ധ്യായസമമായന്തേ രവണം ബ്രാ
ഹ്മണഭോജനം തഥാ സുവാസിനികളെയുമാരിപ്പെട്ടോമ്പിതം * പൂജിക്ക
ണം ദേവിയെന്നോർത്ത വരശക്തിപോലെ വസ്ത്രം ഗന്ധം മാലകൊണ്ടും
യന്നാദികളേകിയും * ഏവം പുരാണദാനത്താൽ ഭൂദാനത്തിൻഫലം
ലഭം ഇഹലോകസുഖിച്ചന്തേ ദേവീലോകം ഗമിച്ചിടും * ദേവീഭാഗ
വതം ഭക്ത്യാലിന്നതോറും ശ്രവിക്കകിൽ ആയവനൊന്നുമില്ലെങ്ങാല
ഭിക്കാത്തതൊരിക്കലും * അപുത്രൻ പുത്രവാനാകും ധനവാനാം ധനാ
ർഥിയും വിദ്യാർത്ഥികീർത്തിമാനായ വിദ്വാനായും ഭവിച്ചിടും വന്ധ്യയും
കാകവന്ധ്യയും മൃതവന്ധ്യയുമങ്ങനെ * വന്ധ്യാദോഷമശേഷം
പാമിപ്പുരാണം ശ്രവിക്കകിൽ * ഇപ്പുസ്തകം പൂജ ചെയ്തു വച്ചിരിക്കും ഗൃ
ഹങ്ങളെ വാണിയും ലക്ഷ്മിയും വിട്ടുമാറുകില്ലൊരുനേരവും * നോക്കുകി
ല്ലവേതാളഡാകിനീരാക്ഷസാദികൾ ജ്വരമുള്ള വരെത്തൊട്ടീപുരാ
ണത്തെ പഠിക്കകിൽ * നശിക്കുമാജ്വരം നാൽപത്തൊന്നു നാളിനകത്തു
ൻ നൂറാവർത്തി പഠിച്ചീടിൽ ക്ഷയരോഗം നശിച്ചുപോം * സന്ധ്യാ
ദനവും ചെയ്തിട്ടോരദ്ധ്യായം ദിനം പ്രതി സന്ധ്യതോറും പഠിച്ചീടിൽ
ജ്ഞാനവാനാകുമാനരൻ * ശുഭാശുഭങ്ങളറിവാൻ പ്രശ്നവും നോക്കി
മിതിൽ അതിന്റെ രീതിയെല്ലാം ഞാൻ പറഞ്ഞിട്ടുണ്ടുമുൻപിലേ *
വരാത്രിക്കിപ്പുരാണം ഭക്തിയോടു പഠിക്കകിൽ അവനന്നാംബപ്രസാദി
ച്ചിട്ടേകുമിഷ്ടാധികം ഫലം * ശൈവന്മാർ വൈഷ്ണവർ സൌരർ ഗാ
ണപത്യരുമങ്ങനെ സ്വേഷ്ടദേവീപ്രിയത്തിന്നായ് നവരാത്രികളിന്നാ
ളും * ശ്രീമൽ ദേവീഭാഗവതം പണ്ണിപ്പെട്ടും പഠിക്കണം ഗായത്രീപ്രീ
യായെന്നും വൈദികന്മാരുമങ്ങനെ * ഇതിൽ വരില്ലൊരുത്തർക്കും വി
രോധം പാർത്തുകാണുകിൽ എല്ലാവർക്കും ശക്തിയുക്തരാണുപാസന
യാകയും * അശ്ശക്തിതന്റെ പ്രീതിക്കായ് ദ്വിജരെന്നും പഠിക്കണം
കളും ശൂദ്രരാരെയാരും പഠിക്കരുതൊരിക്കലും * ദ്വിജങ്കൽ നിന്നുകേ

ക്കേണമെന്നുമെന്നാന്നിതിൻ ... ഏറെച്ചെന്തിന ചൊല്ലുന്നു സാരമാം തത്വമോതിടാം * സൂത ധന്യൻ പരമിതിപ്പുണ്യപുരാണം മുനിവര്യരേ! പഠിച്ചാലും കേൾക്കിലും വേദപാഠസമം ഫലം എല്ലാമായിയായ് സാക്ഷാൽ സച്ചിദാനന്ദരൂപയായ് * ബുദ്ധിപ്രേരകയായിട്ടാം ദേവിയെത്താൻ നമിച്ചിടാം സൂതൻ ചൊല്ലിക്കേട്ടിവണ്ണം നൈമിശാരണ്യവാസികൾ * പൌരാണികശ്രേഷ്ഠനാകും സൂതനെ പൂജചെയ്തുതേ * ദേവീപദാബ്ജകന്മാരായ് തുഷ്ടരായിട്ടശേഷവും വിദേഹമുക്തരായ് തീൎന്നാർ പുരാണമഹിമാവിനാൽ * ഞങ്ങൾക്കുപിന്നിബ്ഭവാബ്ധിക്കപോതമായ് ദൃഢം എന്നോതിക്കൊണ്ടധികമായ് നമിച്ചാർ സൂതനേയവർ.

സകലനിഗമഗുഹ്യം ദൈവർഗമാമിപ്പുരാണം
വടിവൊടു മുനിമാർതൻ മുമ്പിലോതീട്ടു സൂതൻ
നതമുനിജനസംഘത്തേയുമാശീർവ്വദിച്ചു-
ങ്ങുടനടിനടകൊണ്ടാനംബികാഭക്തവര്യൻ.



ശ്രീദേവീഭാഗവതം പന്ത്രണ്ടാംസ്കന്ധം

പുരാണഫലവർണ്ണനം

ഏഴാമദ്ധ്യായം

---

പന്ത്രണ്ടാംസ്കന്ധം സമാപ്തം

ശ്രീലളിതാംബികായൈ നമഃ

**ശ്രീ ദേ വീ ഭാ ഗ വ തം**

**സംപൂർണ്ണം.**




**ദേവീഭാഗവതത്തെ ഞാൻ ഭാഷയാക്കിപ്പരാംബികേ!**
**നിൻപാദങ്ങളിലർപ്പിച്ചു നേകണം സർവ്വമംഗളം.**

**ശ്രീമഹാദേവഗുരവേ നമഃ.**

